# ആരോഗ്യചിന്താമണി

## ബാലചികിത്സാക്രമം

വള്ളത്തോൾ

# ആരോഗ്യചിന്താമണി

## ബാലചികിത്സാക്രമം

ഗ്രന്ഥകർത്താ:

വ ള്ള ത്തോ ൾ

ടിപ്പണി

കുററിപ്പുറത്ത് കേശവൻനായർ

**Arogyachinthamani**
Vallathol
(2-ാം പതിപ്പ് 1101—1925)
മൂന്നാം പതിപ്പ് 1976 ആഗസ്റ്റ്
വില 32 ക.
പകർപ്പവകാശം:
കെ. ജാനകിയമ്മസ്സ്
അച്ചടി: വള്ളത്തോൾ പ്രസ്സ്
ചെറുതുരുത്തി

# പ്ര സ്താ വ ന

"കേരളീയഭാഷാശാകുന്തളം," "ഇന്ദുലേഖ," മുതലായ ഉൽകൃഷ്ടപുസ്തകങ്ങളുടെ ആവിർഭാവത്തോടുകൂടി അനേകം 'നാടക'ങ്ങളും 'നോവല്ല'കളും പുറത്തുവന്നിട്ടുള്ളതിനാൽ, മലയാളഭാഷയ്ക്കുണ്ടായിരുന്ന ഗ്രന്ഥദാരിദ്ര്യം ഒരു വിധം അസ്തമിച്ചുപോയിരിക്കുന്നുവെന്നതു് സന്തോഷാവഹംതന്നെ. എന്നാൽ, പൊതുജനങ്ങൾക്കു അവശ്യം അറിഞ്ഞിരിക്കേണ്ടവയായ വിഷയങ്ങളെ പ്രതിപാദിക്കുന്ന പുസ്തകങ്ങളെ സംബന്ധിച്ചേടത്തോളം ഇന്നും നമ്മുടെ ഭാഷയ്ക്കു പറയത്തക്ക യാതൊരഭിവൃദ്ധിയും വന്നിട്ടില്ലെന്നു വ്യസനപൂർവ്വം പ്രസ്താവിക്കേണ്ടിയിരിക്കുന്നു.

ഒരു ഭാഷയിൽ എല്ലാത്തരം പുസ്തകങ്ങളും സുലഭങ്ങളായിത്തീരുന്നതുവരെ, ആ ഭാഷയെ പരിഷ്കൃതഭാഷാകോടിയിൽ പരിഗണിക്കുവാൻ പാടില്ലെന്നുള്ളതു സർവ്വസമ്മതമായ ഒരു വാസ്തവമാണല്ലോ. മലയാളഭാഷയ്ക്കു ഇപ്പോളുള്ള മുഖ്യമായ ന്യൂനത, ശാസ്ത്രഗ്രന്ഥങ്ങളുടെ വൈരള്യമാണ്. ഇതിനെ നിശ്ശേഷം പരിഹരിപ്പാൻ തക്ക ശേഷിയും അറിവും ഉള്ളവർ നമ്മുടെ ഇടയിൽ ധാരാളമുണ്ട്, എങ്കിലും അവർ കേരളഭാഷയുടെ നിർഭാഗ്യത്താലോ, അഥവാ തങ്ങളുടെ ഔദാസീന്യത്താലോ, ഈ വിശിഷ്ടകൃത്യത്തിൽ നിർദ്ദയം, മൌനം ദീക്ഷിച്ചിരിക്കുന്നു. ഈ സ്ഥിതിക്കു് ഇദംപ്രഥമമായി അവതരിച്ച ഈ 'ആരോഗ്യചിന്താമണി' എന്ന വൈദ്യശാസ്ത്രപുസ്തകത്തിന്റെ പ്രസ്താവന എഴുതുവാൻ സംഗതിവന്നതിൽ എനിക്കുള്ള സന്തോഷവും ചാരിതാർത്ഥ്യവും ചില്ലറയൊന്നുമായിരിപ്പാൻ തരമില്ലല്ലോ.

ചികിത്സാശാസ്ത്രം ആർക്കും ഒഴിച്ചുവിടുവാൻ നിവൃത്തിയില്ലാത്തതൊന്നാകുന്നു. നമ്മുടെ ഭാഗ്യംകൊണ്ടു ചില ഭാഷാവൈദ്യഗ്രന്ഥങ്ങൾ മുമ്പുതന്നെ പുറത്തുവന്നിട്ടുണ്ടെങ്കിലും, അവ വിഷയങ്ങളുടെ അസമ്പൂർണ്ണതയാലും മറ്റും, നാരായണമേനോനവർകളുടെ വിശ്രുതമായ ചിരപരിശ്രമത്തിന്റെ ഫലമായ പ്രകൃതപുസ്തകത്തെ അപേക്ഷിച്ചു ലഘുതരങ്ങളാണെന്നു പറയാതിരിപ്പാൻ നിവൃത്തിയില്ല.

ഒരു ജനസമുദായത്തിന്റെ ആരോഗ്യാനാരോഗ്യസ്ഥിതി

കൾ, അവരുടെ ഇടയിലുള്ള ബാലരക്ഷണസമ്പ്രദായത്തെ അടിസ്ഥാനപ്പെടുത്തിയിട്ടാണല്ലോ ഇരിക്കുന്നതു്. ആ 'അസ്ഥിവാര'ത്തെ തന്നെ ദൃഢീകരിക്കുവാൻ പുറപ്പെട്ട 'മേനോ'നവർകളുടെ ഉദ്യമം അത്യധികം ശ്ലാഘനീയമാണെന്നു വിശേഷിച്ചു പറയണമെന്നില്ലല്ലോ.

'ആരോഗ്യചിന്താമണി'യിൽ കേവലം ബാലചികിത്സ മാത്രമല്ല വിവരിക്കപ്പെട്ടിട്ടുള്ളതു്. ജനനത്തിനു മുമ്പു മുതൽ മരണപര്യന്തമുള്ള സകല ചര്യകളേയും മിക്ക രോഗങ്ങളുടേയും ശമനോപായങ്ങളേയും, 'വിഷചികിത്സ' 'പ്രത്യൗഷധവിധി' മുതലായ അനവധി അവശ്യവിജ്ഞേയവിഷയങ്ങളേയും ഭംഗിയായി പ്രതിപാദിച്ചിട്ടുണ്ടു്.

ഒരു ശാസ്ത്രസംബന്ധമായ പുസ്തകത്തിന്റെ പരിശോധകനു്, അതിലെ കവിതാരീതിയെക്കുറിച്ചു വല്ലതും അഭിപ്രായപ്പെടേണ്ടിവരുന്നതു മിക്കവാറും അസാധാരണമാണെന്നുതന്നെ പറയാം. എന്നാൽ, പ്രസ്തുതകൃതിയെ പരിശോധിക്കുന്ന ആളുടെ ശ്രദ്ധയെ ആ വിഷയത്തിലേക്കും സവിശേഷം ആകർഷിക്കുന്നതായ ഒരു പ്രത്യേക ഗുണം ഇതിനു സിദ്ധമായിട്ടുണ്ടു്. ഈ കൃതിയിൽ സർവ്വത്ര തള്ളിപ്പുറപ്പെട്ടുകാണുന്ന ഗ്രന്ഥകർത്താവിന്റെ കവിതാവാസനാതിശയത്തെ പ്രത്യേകം ഒന്നു ശ്ലാഘിച്ചേ തീരു. ഒരു ശാസ്ത്രഗ്രന്ഥത്തിന്റെ സ്വതസ്സിദ്ധമായ ശുഷ്കതയെ ഇതിലധികം പരിഹരിക്കുയെന്നുള്ളതു പ്രായേണ ദുസ്സാധ്യംതന്നെയാകുന്നു. ഈ കവി കേരളത്തിലെ ഒരു 'ലോലിംബരാജ'നാണെന്നു പറയുന്നതായാൽതന്നെ, ആയതൊട്ടും അതിശയോക്തിയായി തീരുമെന്നു തോന്നുന്നില്ല. ഇതിലെ കവിതാചാതുര്യത്തിനുദാഹരണമായി ചില ശ്ലോകങ്ങളെ ഇവിടെ പകർത്തിക്കളയാമെന്നു വെയ്ക്കുന്നതായാൽ, ഈ 'പ്രസ്താവന'തന്നെ ഒരു ''ആരോഗ്യചിന്താമണി''യായി കലാശിക്കുവാൻ എളുപ്പമുള്ളതുകൊണ്ടു, തൽക്കാലം ആ കൃത്യത്തിൽനിന്നു വ്യസനത്തോടുകൂടി പിൻവലിക്കുകയേ നിർവ്വാഹമുള്ളു.

പ്രകൃതഗ്രന്ഥത്തെ പാർവ്വതീപരമേശ്വരസംവാദമാണെന്നാക്കിത്തീർത്തു 'പുകകയററി'പഴക്കം വരുത്തിയിരിക്കുന്നതു അത്ര ഭംഗിയായില്ലെന്നു നവീനന്മാരുടെ ഇടയിൽ പക്ഷേ ഒരാക്ഷേപമുണ്ടായേക്കാം. എന്നാൽ പരമേശ്വരനല്ലാതെ മറെറാരാൾക്കും ഉപയോഗിപ്പാൻ നിവൃത്തിയില്ലാത്ത പല 'പൊടിക്കൈ'കളും കവി

ഇതിൽ അവിടവിടെയായി 'പ്രയോഗിച്ചിട്ടുള്ളതു കാണുമ്പോൾ, ഈ നിർദ്ദോഷമായ "പുകകയററ"ലിനെക്കുറിച്ചു സകലരും പ്രശംസിക്കുകയേ ഉള്ളൂ എന്നാണു എന്റെ പൂർണ്ണമായ വിശ്വാസം.

പ്രകൃതപുസ്തകം പ്രസിദ്ധപണ്ഡിതനായ "കയ്ക്കുളങ്ങര രാമവാരിയർ"വർകളുടെ കൃതിയായ "ആരോഗ്യകല്പദ്രുമം" എന്ന വിശിഷ്ടഗ്രന്ഥത്തെ അടിസ്ഥാനപ്പെടുത്തിയിട്ടുള്ളതും, സംസ്കൃതപരിചയം ഇല്ലാത്ത വെറും മലയാളികൾക്കുകൂടി എളുപ്പത്തിൽ മനസ്സിലാകത്തക്കവിധം ലളിതരീതിയിൽ എഴുതപ്പെട്ടിട്ടുള്ളതും ആകുന്നു. എന്നാൽ ശാസ്ത്രീയങ്ങളായ ചില സാങ്കേതികശബ്ദങ്ങളുടെ പ്രയോഗം ഈമാതിരി ഗ്രന്ഥങ്ങളിൽ കേവലം അപരിഹാര്യവും, അവ സാധാരണന്മാർക്കു ദുർഗ്രഹങ്ങളും ആകയാൽ, ഈ ഗ്രന്ഥത്തിനു "കേശവൻ നായര"വർകളാൽ എഴുതപ്പെട്ട ടിപ്പണി അത്യന്തം ജനോപകാരപ്രദമായിട്ടുണ്ടു".

ആകപ്പാടെ, സാർവ്വത്രികമായ സൌഷ്ഠവവും, ജനോപകാരവും ഉള്ള പ്രസ്തുതപുസ്തകം കേരളഭാഷാഗ്രന്ഥസമുച്ചയത്തിൽ ഒരുൽകൃഷ്ടമായ സ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നു നിസ്സംശയം പറയാം.

ഇന്നേവരെ പുറത്തുവന്നിട്ടുള്ള പദ്യപുസ്തകങ്ങളെ അപേക്ഷിച്ചു എല്ലാംകൊണ്ടും മഹത്വമേറിയതായ പ്രകൃതപുസ്തകത്തെപ്പോലെ, ഇനിയും പൊതുജനോപകാരപ്രദങ്ങളായ അനേകം പുസ്തകങ്ങളെ എഴുതി അനശ്വരമായ കീർത്തി സമ്പാദിപ്പാൻ ഈ യുവകവിക്കു സംഗതിയാകേണമെന്നു ജഗദീശ്വരനോടു പ്രാർത്ഥിച്ചുകൊണ്ടു ഈ 'പ്രസ്താവന'യെ ഉപസംഹരിക്കുന്നു.

1079 കുംഭം 29-ാംനു
കോട്ടക്കൽ
1904 മാർച്ച് 12

പി. എസ്സ്. വാരിയർ (ഒപ്പ്)
'ധന്വന്തരി' പത്രാധിപർ

# വിഷയാനുക്രമണിക

## അദ്ധ്യായം 3



## അദ്ധ്യായം 4

## അദ്ധ്യായം 5



## അദ്ധ്യായം 6

## അദ്ധ്യായം 9



## അദ്ധ്യായം 10

## അധ്യായം 11

## അദ്ധ്യായം 12

## അദ്ധ്യായം 13



## അദ്ധ്യായം 14

## അധ്യായം 18

## അദ്ധ്യായം 19

## അദ്ധ്യായം 25

## അദ്ധ്യായം 81



## അദ്ധ്യായം 82

## അദ്ധ്യായം ൩൩



## അദ്ധ്യായം ൩൪



## അദ്ധ്യായം ൩൫



## അദ്ധ്യായം ൩൬

### അദ്ധ്യായം 87

# ആരോഗ്യചിന്താമണി

## ബാലചികിത്സാക്രമം

### ഒന്നാം അദ്ധ്യായം

ശ്രീമഹാദേവൈവ്യ നമഃ.

മാനവനുടെയുടലരിയൊരാനക്കൊമ്പന്റെയാനനമിവണ്ണം
ശ്രീനഗമകൾപെററകിടാവാനന്ദരസംതുളിയ്ക്കുകിയെന്നിൽ.

പുരഹരപ്രഭുവിന്റെപ്പുകഴ്ന്ന തി-
പ്പൊരിമിഴിത്തലപെറെറാരപ്പൈതലേ
'എരുകുളങ്ങരെ'മേവിടുമംബികേ!
കരുതണേ കരുണാരസമെന്നിൽ നീ. 2

## ടിപ്പണി

'പ്രായസ്സംസ'കൃതദിവ്യഭാഷയറിയാത്തിക്കേരളീയർക്കൊ-
ട്ടായുർവ്വേദരഹസ്യബോധമുളവാക്കീടാനതുല്യാദരം
ശ്രീയാറെന്നൽജനകന്നനന്തരവനാമദ്ദേശികൻതീർത്തതാ-
മീയാരോഗ്യകരാസ്ത്രബ്യക്തിഹജഗത്തിങ്കൽ ജയിക്കേണമേ!

എന്നാലിതിൻവിവൃതിയൊന്നുകുറിക്കണംതാ-
നെന്നായ് മദീയഗുരുവര്യനരുളുയാലെ,
നന്നാകയില്ലചെറുതെങ്കിലുമായവണ്ണ-
മിന്നായതിന്നതുനിയാം,തുണസർവ്വശക്തൻ.'

1. മാനവൻ = മനുഷ്യൻ. ആനനം = മുഖം. ശ്രീനഗമകൾ = ശ്രീപാർവ്വതി. പെററകിടാവ് = ഗണപതി. ഈ ശ്ലോകത്തിൽ പര്യായോക്തം അലങ്കാരം.

2. ഇതിൽ അലങ്കാരം മുൻപറഞ്ഞതു തന്നെ.

എന്നമ്മെക്കുൾപ്രിയപ്പെട്ടോത വരസഹഭൂവാകയാലും വിശേഷാ-
ലെന്നെക്കാലത്തുവേണ്ടുന്നതുകൾ വെട്ടവെട്ടപ്പിൽപഠിപ്പിച്ചു യാലും
നന്നായിട്ടോത്തുകണ്ടീടുകിലിതവിധമെൻ നൽഗ്ഗുരുപ്രൗഢനായീ–
ട്ടുന്നാ'രാമുണ്ണിമേനോ'നവർകളെയലിയുംകൌതുകാൽ കൈ തൊഴുന്നേൻ. 3

ദാമോദരപ്രഥിതശൂദ്രപുരോഹിതേന്ദ്ര–
നാമെൻപിതാവഖിലസൽഗ്ഗുണവാസഗേഹം
ആമോദമോടുമവിടുത്തെ മകൻെറയാര്യ–
യാമിക്കൃതിയ്ക്കരമനുഗ്രഹമേകിടട്ടേ. 4

മുന്നംമുറയ്ക്കൊത്തമഹീസുരവേഷമേന്തീ–
ട്ടെന്നഷ്ടമൂർത്തിഭഗവാൻഭുവനൈകനാഥൻ
നന്ദിച്ചുമട്ടറിയുവാൻനഗരാജകന്യ–
യൊന്നിച്ചുമന്നിടമടച്ചുസബാരിചെയ്തു. 5

ഒരോദിക്കിൽക്കടന്നും വിവിധവിധവിശേഷങ്ങൾ കണ്ടും സദാ സ–
ഞ്ചാരംചെയ്തോർത്തിപൂണ്ടോരവർവഴിയിലൊരാലിൻതറക്കെട്ടിലേറി

3. വരസഹഭൂവ് = ശ്രേഷ്ഠനായ സോദരൻ.

4. ദാമോദരപ്രഥിതശൂദ്രപുരോഹിതേന്ദ്രൻ = 'ദാമോദരൻ' എന്ന പ്രഥിത (പ്രസിദ്ധനായ) ശൂദ്രപുരോഹിതേന്ദ്രൻ. (എളയന്മാരിൽവെച്ചു അഗ്രേസരൻ) പിതാവ് (അച്ഛൻ). അഖിലസൽഗ്ഗുണവാസഗേഹം = അഖിലങ്ങളായ (ഒട്ടൊഴിയാതെയുള്ള) സൽഗ്ഗുണങ്ങളുടെ, വാസഗേഹം (പാർപ്പിടം) കൃതി (കവിത) ഇതിൽ കവിതയിൽ നായികാത്വം ആരോപിച്ചിരിക്കുന്നു.

5. മഹീസുരവേഷം (ബ്രാഹ്മണവേഷം) ഏന്തീട്ട് (എടുത്ത്) അഷ്ടമൂർത്തി (ശിവൻ) നഗരാജകന്യകയൊന്നിച്ചു (പാർവ്വതിയോടുകൂടി) മന്നിടമടച്ചു (ഭൂലോകം മുഴുവൻ)

6. വിവിധവിധവിശേഷങ്ങൾ = വിവിധവിധങ്ങൾ (നാനാപ്രകാരങ്ങൾ) ആയ വിശേഷങ്ങൾ. ആർത്തി (ഖേദം) വഴി

മെസ്വരംമേവുന്നനേരത്തതിവികടഗദത്തള്ളലാൽച്ചാക്കട്ടതോ-
രാരോമൽപ്പൈതലെബ്ബേ'ഭസിയൊരഴലൊഴകംപാവമാംപെണ്ണു
വന്നാൾ. 6

'അയ്യയ്യോ ക്ഷുത്തുകൊണ്ടും കടിലതരഗദത്തിന്റെകുത്തല്ലു
കൊണ്ടും
വയ്യാതായ്ക്കീറെറാരീക്ഷണത്തസുവിനെവെടിയും വേഗമെന്താവ
തെന്നാൽ
പൊയ്യല്ലേതമ്പുരാന്മാർകരുണയരുളണേയെന്നിലെ'ന്നായിമാറിൽ-
ക്കയ്യുംവെച്ചാദ്ദരിദ്രത്തരുണിയവരൊടായ്'ക്കണ്ണുനീർവാർത്തു
ചൊന്നാൾ. 7

ചിന്നുംമാലൊടിവണ്ണമായവൾതൊഴിച്ചീടുമ്പോളീശൻകനി-
ഞ്ഞന്നോ പച്ചമരന്നെടുത്തുവടിവിൽത്തേപ്പിച്ചൂയാൽ
തൽക്ഷണം
സ്വന്തം മെയ്യിലിരുന്ന പുണ്ണുഖിലവുംതാൻമാഞ്ഞുപോയാക്കിടാ-
വന്തസ്സൌഖ്യമിയന്നിതീശ്വരവിലാസമെത്തപ്പുകഴ്ത്താവതോ? 8

അന്നേരമത്ഭുതകുതൂഹലഭക്തിഭാരാ-
നന്ദാന്ധയായെഴുമവൾക്കതിഭാഗ്യശക്ത്യാ
കന്നിൻകുമാരി കരളൊന്നുകുളുർക്കുമാറു
നന്ദിച്ചവേണ്ടധനവും പുനരേകിവിട്ടാൾ. 9

അല്ലേതരജ്വരഭരപ്പടയിൽ പതിച്ചാ-
രാമൽപ്പൈതലിൻ പ്രകൃതി കാണുകകൊണ്ടു പിന്നെ

ക്ഷീണം എന്ന ഭാവം. അതിവികടഗദത്തള്ളലാൽ = അതിവികടം (അതിദാരുണം) ആയ ഗദത്തിന്റെ (രോഗത്തിന്റെ) തള്ളലാൽ.

7. ക്ഷുത്തുകൊണ്ടും (വിശപ്പുകൊണ്ടും) അസുവിനെ (പ്രാണനെ) വെടിയും (മരിക്കും)

9. അത്ഭുതകുതൂഹലഭക്തിഭാരാനന്ദാന്ധയായ് = അത്ഭുതംകൊണ്ടും, കുതൂഹലം (കൌതുകം) കൊണ്ടും, ഭക്തിഭാരം (ഭക്ത്യുൽക്കർഷം കൊണ്ടും,)ആനന്ദംകൊണ്ടും അന്ധ (എന്താണു ചെയ്യേണ്ടതെന്നറിയാത്തവൾ) ആയി.

10. അല്ലേതരജ്വരഭരപ്പടയിൽ = അല്ലേതരം (അധികം) ആയ ജ്വരഭര (രോഗോൽക്കർഷ) ത്തിന്റെ പട (ബഹള) യിൽ.

ഉൾപ്പുകനിഞ്ഞുലകിനീശ്വരിയായ ഗൌരി
പൊൽപ്പുരാന്തകനൊടായൊരപേക്ഷചെയ്താൾ. 10

ഈവണ്ണംബാല്യകാലത്തയിദയിതനരന്മാൎക്കരോഗങ്ങളേറ്റി-
ട്ടായ്‌വാനുംകഷ്ടമുണ്ടാവുകിലവയുടനാമ്മാറുമാറീടുവാനും
താവുംനല്ലോരുപായങ്ങളുമവയുടെയാമട്ടുമെന്നല്ല പേരും
നീ വിശ്വാസംകലൎന്നെൻചെവികളിലുപദേശിയ്ക്കണേ വിശ്വബന്ധോ. 11

പ്രാലേയാചലമകൾതന്നാലാപംകേട്ടിവണ്ണമോതുകനിവാൽ
'ബാലചികിത്സാക്രമമിതു' ബാലസുധാഭാനുശേഖരൻചൊന്നാൻ.
മായമകന്നുരചെയ്യാം പ്രായംപതിനാറുചെന്നിടാത്തവനെ
ആയതമിഴിബാലകനെന്നായിപ്പറയുംപരമിതിങ്കൽ. 13
മാറുംചികിത്സകാലംതോറുംബത ബാലനാകയാലവനെ
സൂരികൾപതിനൊന്നായ്‌വെവ്വേറെഭാഗിച്ചുവെച്ചിരിയ്ക്കുന്നു. 14

ആദരാൽബാലഭേദത്തെ-ക്കാതരാക്ഷികഥിച്ചിടാം
ജാതമാത്രനയേ പക്ഷാതീതൻ പിന്നതിപക്ഷതി. 15

ഗൌരി(പാൎവ്വതി) പൊൽപ്പുരാന്തകനോട്‌ (ശിവനോട്‌)

11. ബാല്യകാലത്തു (ചെറുപ്പകാലത്തു) അയിദയിത: (അല്ലയോ ഭൎത്താവേ) നരന്മാൎക്ക (മനുഷ്യൎക്ക)

12. പ്രാലേയാചലമകൾതൻ (പാൎവതിയുടെ) ആലാപം (വാക്ക) ബാലസുധാഭാനുശേഖരൻ (ശ്രീപരമേശ്വരൻ)

13. യാവനൊരുത്തന്നു പതിനാറുവയസ്സ്‌ അടുക്കാതെയോ തികയാതെയോ ഇരിക്കുന്നു അവനെ ഈ ശാസ്ത്രത്തിൽ 'ബാലകൻ' എന്നു വ്യവഹരിക്കും.

14. ബാലനു ചികിത്സ കാലംതോറും മാറും (ഭേദിച്ചുകൊണ്ടിരിക്കും) ജാതമാത്രനുള്ള ചികിത്സ ഒരുവിധം, പക്ഷാതീതന്നു വേറൊരുവിധം, ഇങ്ങനെ വ്യത്യാസപ്പെട്ടിരിക്കും. ആകയാൽ (അതുകൊണ്ട്‌) അവനെ (ബാലനെ) സൂരികൾ (വിദ്വാന്മാർ)

15. ബാലഭേദത്തെ (ബാലന്മാരുടെ ഭേദത്തെ) 15-ം 16-ം ശ്ലോകങ്ങൾ ഒന്നാക്കി അന്വയിക്കേണ്ടതാകുന്നു. ജാതമാത്രൻ (പെറ്റിട്ട്‌ 15 ദിവസം കഴിയാത്തവൻ) പക്ഷാതീതൻ (15 ദിവസം

പിന്നെത്ത്രൈമാസികൻനൽപികദ്ദുമൊഴിഷാണ്മാസികൻ പിട്ടതല്ലാ-
ണ്ടൊന്നായോൻത്ര്യബ്ദനബ്ദപ്രതിഭടവിലസൽകുന്തളേപഞ്ചവർഷൻ
അഷ്ടപ്രായൻകഴിഞ്ഞതില്പരികദശസമൻ പന്തിരണ്ടാംവയസ്സിൽ
പെട്ടോനീമട്ടിലാക്കുട്ടികളിഹപതിനൊന്നാണു പങ്കേരുഹാക്ഷി. 16

മാതംഗപ്രൌഢയാനേമനസികരുതണേ ജാതമാത്രാദിബാല-
വ്രാതത്തിന്നാച്ചികിത്സാവഴിയിതുവിധമുണ്ടെ ചുരുക്കത്തിലോർത്താൽ
ആതങ്കംവന്നിടായ്‌വാനനുദിനമിഹചെയ്യേണ്ടതാണൊന്നെടോ മ-
റ്റേതോരോഗങ്ങളുണ്ടാവുകിലതുകളൊഴിപ്പാൻ നടത്തേണ്ടതത്രേ. 17

ജാതമോദമിനിയാദ്യമോതിടാം
ജാതമാത്രനതങ്കചികിത്സയേ
കൌതുകത്തൊടയികാമവൈഭവ-
ഖ്യാതലേ കരളിലാക്കുകൊക്കയും. 18

ഒട്ടേറെക്കീർത്തിപെററുള്ളൊരുതുഹിനമലപ്പൈതലേ പെററുവീണാ-
ലൊട്ടുംവൈകാതെയാക്കുഞ്ഞിനെവടിവിലെടുത്തിട്ടുനോവിച്ചിടാതെ

കഴിഞ്ഞവൻ) അതിപക്ഷതി (ഒരു മാസം തികഞ്ഞവൻ)

16. ത്രൈമാസികൻ (മൂന്നമാസം ചെന്നവൻ) ഷാണ്മാസികൻ (6 മാസം തികഞ്ഞവൻ) ആണ്ടൊന്നായോൻ (ഒരു വയസ്സു തികഞ്ഞവൻ) ത്ര്യബ്ദൻ (3 വയസ്സായവൻ) പഞ്ചവർഷൻ (5 വയസ്സു തികഞ്ഞവൻ) അഷ്ടപ്രായൻ (8 വയസ്സായവൻ) ദശസമൻ (10 വയസ്സ് കഴിഞ്ഞവൻ)

17. ജാതമാത്രാദി ബാലവ്രാതത്തിന്നു = ജാതമാത്രൻ മുതലായ ബാലന്മാരുടെ വ്രാതത്തിന്നു (സമൂഹത്തിന്നു) ആതങ്കം (രോഗം) അനുദിനം (നാൾതോറും)

18. ജാതമോദം (സന്തോഷത്തോടുകൂടി)

പിട്ടല്ലീറ്റുപ്പചൂർണ്ണിച്ചതുതടവിനനുവെണ്ണനെയ്യുത്തമാംഗം
വിട്ടെല്ലാമെയ്യിലുംതേയ്ക്കണമിതുഗുണമെന്നാണു വൈദ്യേന്ദ്ര
പക്ഷം. 19

അംഗത്തിൽത്തേച്ചു നെയ്നീക്കണമടവിലരയ്ക്കാലുനേരം
കഴിഞ്ഞാൽ
തൊണ്ടോലത്തുണ്ടുകൊണ്ടോമൃദുളതതടവീടുന്ന മറെറാന്നുകൊണ്ടോ
ഭംഗ്യാപിന്നെബ്ബലാതൈലമതഴകൊട്ടുതേപ്പിച്ചുമാപാദചൂഡം
ശൃംഗാരശ്രീനിധേ നാഴികയരമുഴമിപ്പിയ്ക്കയാവശ്യമത്രേ. 20

ഏവംപേററിൽപ്പെട്ടുംമാരുതനുടെ തകരാറൊക്കെമാറിസ്സ
സൌഖ്യം
മേവുംകുഞ്ഞിന്റെ പൊക്കിൾക്കൊടിയെയതുചരടിന്നഞ്ചലംകൊ
ണ്ടു ചെമ്മേ
കേൾവാമേകെട്ടണംനാൽവിരൽമുകളിൽമുറയ്ക്കുറെയുള്ളോരുഭാഗം
കേൾവിപ്പെട്ടീടുമെൻകേവലരസകലികേ,ഖണ്ഡനംചെയ്യി
ടേണം. 21

ഉടനയവെന്ന്യേപൊക്കിൾക്കൊടികെട്ടിയചരടിനുള്ളമറുതലയെ
മട്ടുവെല്ലുംമൃദുമൊഴി ബാലകനുടെഗളമതിലടവിനോടുകെട്ടേണം. 22

19. ചൂർണ്ണിച്ചതു (പൊടിച്ചതു) ഉത്തമാംഗം (ശിരസ്സ്)

20. അംഗത്തിൽ (ശരീരത്തിൽ) മൃദുളത (മാർദ്ദവം) ആപാദചൂഡം (സർവാംഗം) ബലാതൈലം തേപ്പിക്കുന്നത് പ്രസവപീഡനം ഹേതുവായിട്ടു കോപിച്ച വായു ശമിപ്പാൻ വേണ്ടിയാകുന്നു.

21. ഏവം (ഇപ്രകാരം ചെയ്താൽ) മാരുതനുടെ(വായുവിന്റെ സസൌഖ്യം (സൌഖ്യത്തോടുകൂടി) ചരടിന്നഞ്ചലംകൊണ്ടും = ചരടിന്റെ അഞ്ചലം (തലപ്പു) കൊണ്ടു, ഖണ്ഡനം ചെയ്യീടേണം (മുറിക്കണം)

22. അയവെന്ന്യേ (അയവില്ലാതെ) ഗളമതിൽ (കഴുത്തിൽ) അടവിനോടു (തഞ്ചത്തോടു) ചരടുകെട്ടുമ്പോൾ അയവുണ്ടായാൽ പൊക്കിൾക്കൊടി അങ്ങോട്ടുമിങ്ങോട്ടും മറിഞ്ഞുവീണുകൊണ്ടിരിക്കും. അങ്ങിനെ വരാതെയും ചരടധികമായി മുറുകി കുട്ടിക്കു വേദനപ്പെടാതെയും ഇരിക്കുന്ന വിധത്തിൽ കെട്ടണം.

ഉണ്ടെ ചെയ്യേണ്ടതോരോന്നിനിയുമറികെടോ പൊക്കിളിൽകപ്പുതൈലം
വേണ്ടുംവർണ്ണം തളിച്ചാൽശ്ശിശുവിനെയണവും വേദനപ്പെട്ടിടാതെ
കൊണ്ടൽക്കാർകൂപ്പമേകുംകുടിലകബരി നാല്പാമരത്തോൽക്കഷായം—
കൊണ്ടെൻകാന്തേ കുളിപ്പിക്കണമഥ സുരഭിദ്രവ്യപാഥസ്സുകൊണ്ടോ. 23

പൊള്ളല്ലാ മൃദുമെയ്യെഴുംശിശുവിനെപ്പൊൻകട്ടയോ ശുദ്ധമേ
വെള്ളിഗ്ഗോളകമോ വെടിപ്പൊടുപഴപ്പിച്ചങ്ങുമുക്കീട്ടുടൻ
വെള്ളത്തിന്നു കുറച്ചു ചൂടു തടവിക്കാതേ കുളിപ്പിക്കയെ-
ന്നുള്ളാക്കാര്യമബദ്ധമാണയികലോർവ്വീട്ടൽകലോത്തംസമേ. 24

കീരപ്പെണ്മൊഴി കേൾ വയമ്പൊടുകടുക്കക്കാഞ്ചനബ്രഹ്മി
മാക്കീരക്കല്ലുകളോ സുവർണ്ണമിട ചേർന്നീടുന്ന നെല്ലിക്കയോ
ചേതംകെട്ടുപൊടിച്ചു നെയ്യു,കലരും തേൻകൊണ്ടു ചാലിച്ചുട-
ന്താരോമൽശ്ശിശുവെശ്ശരിക്കഥ ശയിപ്പിക്കേണമുൾക്കൂറൊടും. 25

സസൌഖ്യം (സൌഖ്യത്തോടുകൂടി) ചരടിന്നഞ്ചലംകൊണ്ടു = ചരടിന്റെ അഞ്ചലം (തലപ്പു) കൊണ്ടു, ഖണ്ഡനം ചെയ്തിടേണം (മുറിയ്ക്കണം)

22. അയവെന്യേ (അയവില്ലാതെ) ഗളമതിൽ (കഴുത്തിൽ) അടവിനോടു (തഞ്ചത്തോടു) ചരടുകെട്ടുമ്പോൾ അയവുണ്ടായാൽ പൊക്കിൾക്കൊടി അങ്ങോട്ടുമിങ്ങോട്ടും മറിഞ്ഞുവീണുകൊണ്ടിരിക്കും. അങ്ങിനെ വരാതെയുംചരടധികമായി മുറുകി കുട്ടിക്കു വേദനപ്പെടാതെയും ഇരിക്കുന്ന വിധത്തിൽ കെട്ടണം.

23. സുരഭിദ്രവ്യപാഥസ്സുകൊണ്ടോ = സുരഭികൾ (സുഗന്ധമുള്ളവ) ആയ ദ്രവ്യങ്ങൾ (ചന്ദനം മുതലായവ) ഇട്ടുകറുക്കിയ പാഥസ്സു (വെള്ളം) കൊണ്ടോ കുളിപ്പിക്കണം.

24. മൃദുമെയ്യ് = മൃദു (മാർദ്ദവം ഉള്ളത്) ആയ, മെയ്യ് (ശരീരം)

25. വയമ്പോടു (വയമ്പോടുകൂടി) കടുക്കക്കാഞ്ചനബ്രഹ്മികല്ലുകളോ = കടുക്കയും കാഞ്ചനവും (സ്വർണ്ണവും) ബ്രഹ്മിയും, മാക്കീരക്കല്ലുമോ സുവർണ്ണം (സ്വർണ്ണം) ചേർന്ന നെല്ലിക്കയോ.

ലോലാക്ഷിമാറിലെഞരമ്പുകൾതൻവിടപ്പു
പോലേ വിലാസവതിമാരണിരത്നമാലേ
ചീളെന്നു പെററ തരുണിയ്ക്കിഹ രണ്ടുമൂന്നു
നാളെത്തിയേ നലമെഴുംമുലനീരുദിക്കൂ. 26

നീകേളായതുകൊണ്ടുനൽകറുകനാക്കിട്ടേറെമന്ത്രംജപി-
ച്ചാകെശ്ശുദ്ധിവരുത്തിയോരുമധുവുംനെയ്യുംമടിക്കാതെടോ
പേർകേട്ടീടിനതന്വിപെററദിവസത്തിൽ പൈതലിന്നുള്ളവാ-
നേകേണംപതമൂന്നുനേരമൊഴിയാതേണാങ്കബിംബാനനേ. 27

പിറെറന്നാൾതിരുതാളിനീരിലതുതന്നേകല്ക്കമായ്കാച്ചിയോ-
രുററപ്പെട്ടോരുനെയ്യുമൂന്നുകുറി നൽതേൻചേർത്തുനല്കീടണം
കററക്കാറണിവേണി പിന്നെമുലനീരുണ്ടാംവരെയ്ക്കുംഗുണം
പെററീടുന്ന ഘൃതത്തെമാത്രവുമശിപ്പിക്കേണമക്കുഞ്ഞിനെ. 28

അല്ലെങ്കിൽച്ചെറുതാമയപ്പകയതേശീടാതെകണ്ടമ്മയോ-
ടെല്ലാംകൊണ്ടുമിണങ്ങിടുന്നൊരുപമാതാവിൻ മുലപ്പാലിനെ
മെല്ലെക്കുട്ടികുടിച്ചിടുന്നതുചിതം പററില്ല മറെറാന്നുമേ
മല്ലാസ്ത്രായുധമന്ദിരോദ്യദളകസ്തോമാഭിരാമാനനേ. 29

ശ്രീനേട്ടംപൈതലിൻകൈപ്പടനടുവിലൊതുങ്ങുന്ന ഹൈ
യ്യംഗവീനം
താനേകിട്ടേ മുലപ്പാലവനെ വെടിയതല്ലാദ്യമുണ്ണിച്ചിടാവൂ
ന്നനംചെയ്യേണ്ടതാണീവിധിയുഷസിദിനാന്തത്തിലും നിത്യ
മൊപ്പി-
പ്പാനായിട്ടാവുമെന്നാലതുവിധമിതനുഷ്ഠിപ്പതും യുക്തമത്രേ. 30

26. രണ്ടുമൂന്നു നാളെത്തിയേ (രണ്ടുമൂന്നു ദിവസം കഴിഞ്ഞേ) മുലനീർ (മുലപ്പാൽ) ഉദിക്കൂ (ഉണ്ടാവൂ)

27. മധുവും (തേനും) നെയ്യും ഒന്നായിച്ചേർത്തത്

28. അശിപ്പിക്കേണം (സേവിപ്പിക്കേണം)

29. ആമയപ്പക = ആമയത്തിന്റെ (രോഗത്തിന്റെ) പക

30. ഹൈയ്യംഗവീനം (പുതുവെണ്ണ) ഈ വിധി = ഈ കർമ്മം, ഉഷസി (രാവിലെയും) ദിനാന്തത്തിലും (വയ്യിട്ടും) ചെയ്യേണ്ടതാണ്.

ഈമട്ടുകയ്യതിലൊതുങ്ങിയ വെണ്ണവേണ-
മോമല്ക്കുമാരനുകൊടുപ്പതിനെന്നുമില്ല
വാമാക്ഷി ദുർബ്ബലതയോത്തുകറണ്ണുയുംചെ-
യ്യാമെന്നറിഞ്ഞിടുക മാനിനിമാർമണേ നീ! 31

ബാലേ രാമച്ചമാച്ചന്ദനമരിയബലാവേരിവററിൻകഷായ-
ത്താലോവേലാതിഗോദുൽസ്സഗുണവതി വെറും പച്ചവെള്ളത്തിനാലോ
ചേലാന്നീട്ടും വിധംചൂചുകമതുകഴകിത്തൊത്തിയല്ലാതെകണ്ടാ-
ബ്ബാലന്നെന്നും കചംനല്ലതതുകതളുകെൻ കാമദേവതിടമ്പേ. 32
ജനനിതൻമുലപ്പാലുതന്നെവത്സനുകുടിപ്പൂവാനേററമുത്തമം
പുനരതില്ലയെന്നാകിലൊപ്പശുസ്സനികഥിച്ചിടാംചെയ്യിടേണ്ടതും 33
മദ്ധ്യപ്രായമിയന്ന കുട്ടികളിലമ്പേറുന്നപെണ്ണുങ്ങളെ-
ക്കൈതൃത്തോടിതപേരവെള്ളണമവന്നായ്സ്തന്യമേകീടുവാൻ.
ഒത്താലായവർജാതിയുംപ്രകൃതിയുംമാററത്തെയുംമക്കൾതൻ
ചത്തീടാതെയുമുള്ളരോഗിണികളാംപാർവ്വംഗിമാരാവണം. 34
പോരാതെപെതലിനായ്മുലനീതകൊടുക്കുന്നനാൾനിലവെടിഞ്ഞ്
നാരികളായ്യേ!പുരുഷന്മാരിൽകൈവെച്ചിടാതിരിക്കേണം. 35

ഹാരവ്യാപ്തശ്രീകുചേ നല്ല പഥ്യാ-
ഹാരവ്യാപാരങ്ങൾകൊണ്ടങ്ങു നിത്യം
ആരമ്യസ്ത്രീകൊങ്കനീർകെട്ടുപോകാ-
തൊരാമട്ടിൽ പേർത്തുപാലിച്ചിടേണം. 36

31. ദുർബ്ബലത (ബലഹീനത)
32. ബലാവേർ = ബലയുടെ (കുറുന്തോട്ടിയുടെ) വേർ. ചൂചുകം (മുലക്കണ്ണ്)
33. ജനനിതൻ (അമ്മയുടെ) വത്സന (ബാലന)
34. മദ്ധ്യപ്രായം (മദ്ധ്യവയസ്സ്) സ്തന്യം (മുലപ്പാൽ) അരോഗിണികൾ (രോഗമില്ലാത്തവർ) പാർവ്വംഗിമാർ (സുന്ദരിമാർ)
36. പഥ്യാഹാരവ്യാപാരങ്ങൾകൊണ്ട് = പഥ്യങ്ങളായ (ഹിതങ്ങളായ) ആഹാരവ്യാപാരങ്ങൾ (ആഹാരവിഹാരങ്ങൾ) കൊണ്ട്. ആരമ്യസ്ത്രീകൊങ്കനീർ = രമ്യസ്ത്രീകളുടെ (സുന്ദരികളുടെ) കൊങ്കനീർ (മുലപ്പാൽ)

അപാനവായുചെയ്തിട്ടും മലാദിവേഗരോധവും
സ്വപാവനോ മനസ്സിലെസ്സുഖക്കേടിൻ പടച്ചയും
അപാരമാംനടത്തവുംമഹോപവാസവുംമുറ-
യ്ക്കുപായമേകിടുന്നു കൊങ്കനീരിനേററമോമലേ. 37

ഏറെത്തീക്കൊൾകശുക്ലക്ഷയമിരവിലുറങ്ങായ്കമൂട്ടാതെകണ്ടി-
ട്ടാത്രരൂക്ഷോഷ്ണാശനം തേച്ചുകുളിയകലുകിത്യാദി ഹേതുക്കൾ
കൊണ്ടും-
പേരാളുന്നംബികേ!പെൺകൊടികളുടെ മുലപ്പാനല്പംനശിക്കും-
നേരംചെയ്യേണ്ടതുംഞാൻചെവിയതിലുപദേശിപ്പനല്പന്നമോദം 38

ശ്രീവിശേഷശിമുരിങ്ങതന്നിലതൈരവില്ലാതെടുത്തുപ്പൊട്ടും
വേവിച്ചിട്ടുജലംപിഴിഞ്ഞഥകളഞ്ഞൽപംനറുംനെയ്യതിൽ
ആവുംമട്ടുപുരട്ടിവെച്ചുതുകഴിപ്പിച്ചാൽകണക്കിൽഗുണം
താവുംപാലുകളാലുടൻനിറയുമേ കാന്താകുചപ്പൊങ്കുടം. 39

അടവൊടിവണ്ണുംചെയ്‌വാനടപതിയൻകുമ്പുമത്തിൽതൊട്ടുവയും
സ്ഫുടമിഹ നന്നെന്നതിമതിതടവിനവൈദ്യപ്രവീരർ
പറയുന്നു. 40

കേളീരാറുകഴഞ്ചുതൂക്കിയൊരുജീവന്തിക്കിഴങ്ങാൽ ക്രമം-
പോലേതീർത്തകഷായമാജ്യസഹിതംസേവിക്കയുംപിന്നതിൽ
പീളെന്നങ്ങരിയിട്ടുകഞ്ഞിയതു വെച്ചോന്നാംതരംതേങ്ങതൻ
പാലുംചേർത്തുകുടിക്കയുംമുലകളിൽപാലേറ്റുവാനുത്തമം. 41

37. മലാദിവേഗരോധവും = മലം മുതലായ വേഗങ്ങളുടെ രോധവും (തടവും) അപാരമാം (അതിററതായ) മഹോപവാസവും മഹത്തായ (വലുതായ) ഉപവാസവും (പട്ടിണിയും) അപായം (ക്ഷയം).

38. ശുക്ലക്ഷയം (ശുക്ലത്തിൻെറ ക്ഷയം) രൂക്ഷോഷ്ണാശനം = രൂക്ഷങ്ങളായും ഉഷ്ണങ്ങളായുമുള്ള പദാർത്ഥങ്ങളുടെ അശനം (ഭക്ഷണം.)

39. കാന്താകുചപ്പൊൻകുടം = കാന്തകളുടെ (സ്ത്രീകളുടെ) കുചമാകുന്ന പൊൻകുടം. രൂപകാലങ്കാരം.

41. ജീവന്തിക്കിഴങ്ങാൽ = ജീവന്തിയുടെ (അടപതിയൻെറ) കിഴങ്ങാൽ. ആജ്യസഹിതം = ആജ്യത്തോടു (നെയ്യോടു) സഹിതം (കൂടിയത്.)

താരല്ലിച്ചൂർണ്ണവുംചിററമൃതിൻതടയുരത്തുറല്ലുംകൂടിയോന–
ന്നാറികാർപച്ചനെല്ലിയ്ക്കകളടപതിയൻകന്ദമിന്നാല്ലക്കൂട്ടം
ഊറിച്ചിട്ടുള്ളതോ കാമിനികളന്വദിനം നെയ്യുചേർത്തിട്ടശിച്ചാൽ
ക്ഷീരത്താൽപൂർണ്ണമാകുംമുലയിണമൃദിരശ്രോണികാർവേണിയാളേ 42
ഹേ മൽകാന്തേ! മനസ്സിന്നഴലണയുകയാൽപോർമുലപ്പാൽ
നശിച്ചാ–
ലാമോദിപ്പിച്ചിരുത്തീടണമവരെയുപായങ്ങളാലാവതോളം
നീ മുളാത്തണ്ണുനല്ലാർമണി! പകൽ നവച്ചോറിനെച്ചാതുവാകം
നൈമേളിപ്പിച്ചശിപ്പിച്ചിടണമുദരവഹ്നിയ്ക്കുഴംശക്തിനോക്കി. 43
അന്നത്തെവെന്നസഞ്ചാരിണി മുദ്ഗനവരച്ചോറിനെത്തന്നെയോ
ശാല്യന്നത്തെയോ ഭുജിപ്പിയ്ക്കണമവരെ മുദാ രാത്രിയിൽപാലുകൂട്ടി
അന്നല്ലെന്നാകിലോമൽ 'ശശികിരണ'മതെന്നായ്പ്രസിദ്ധി
പ്പെട്ടനോ–
രൊന്നാംക്ലാസ്സായഭക്ഷ്യത്തിനെയഴലിവശിപ്പിയ്ക്കയും ചെയ്യി
ടാമേ. 44

ഇന്നിന്റെമന്ദഹസിതത്തൊടുമത്സരിച്ചീ–
ട്ടന്നാ'ശ്ശശാങ്കകിരണ'ങ്ങളെയസ്സശങ്കം
തിന്നീടുകെന്നസുകൃതംതടവുന്ന തന്വീ–
വൃന്ദത്തിനൊക്കെവരുമേ മുലനീരനൽപം 45

42. താരല്ലിച്ചൂർണ്ണവും = താരല്ലികളുടെ (താമരവല്ലികളുടെ) ചൂർണ്ണവും (പൊടിയും) നന്നാറികാർ പച്ചനെല്ലിക്കകൾ = നന്നാറിയും കാറും പച്ചനെല്ലിക്കയും. കാർ (മുത്താങ്ങ) മുത്താങ്ങയ്ക്കു മേഘത്തിന്റെ പേരെല്ലാം വരും. അടപതിയൻകന്ദം (അടപതിയൻ കിഴങ്ങ്) നന്നാറി, ശതാവരി, അടപതിയൻ, കോവ, മുത്തങ്ങ മുതലായവയുടെ കിഴങ്ങാണ് മിക്കവാറും എടുത്തുവരാറ്. അതു കൊണ്ടു ഈ ശ്ലോകത്തിൽ നന്നാറിയെന്നു മാത്രമേ പ്രയോഗിച്ചിട്ടുള്ളു. എങ്കിലും നന്നാറിക്കിഴങ്ങെന്നു തന്നെ ധരിച്ചുകൊൾകയും വേണം.

43. ആമോദിപ്പിച്ചിരുത്തീടണം (സന്തോഷിപ്പിച്ചിരുത്തണം) മേളിപ്പിച്ചു (ചേർത്ത്.)

44. ശശികിരണം (ശശാങ്കകിരണം) ഭക്ഷ്യം (പലഹാര)

ഇതൊക്കെച്ചെയ്തിട്ടുംചെറുതുമുളവായില്ല ഗുലനീ–
രതെന്നാലിക്കർമ്മങ്ങളുടെയിടയിൽത്തന്നെ ദയിതേ
നിതാന്തംചിന്തിച്ചിട്ടനിലനതുലസ്ഥിതിയിലാ–
വതിന്നുംനന്നായിച്ചിലപണിയെടുക്കേണമുടനെ. 46

അരത്തതമിഴാമമുവ്വിലകൾവേരുകോരമ്പമോ–
ടിരട്ടിമധുരംവനപ്പയറുവേർകറുന്തൊട്ടിവേർ
സുരദ്രുവഥ കാട്ടുഴുന്നിന്റെ വേരിണങ്ങുംചെറു–
പ്പരിപ്പുനറുമുന്തിരങ്ങയൊടമുക്കുരംജീരകം 47

ചുക്കോരിലയതിൻവേർചുണ്ടക്കടത്തൊലിവററിനാൽ
വെച്ചുംകഷായംസംസേവിപ്പിയ്ക്കണംനെയ്യുചേർത്തെടോ. 48

മുഞ്ഞൊന്നൊരൗഷധികൾകൊണ്ടൊരുപാൽക്കഷായം
തഞ്ചത്തിൽവെച്ചപ്പനരായതിലല്പമാത്രം
പഞ്ചാരയിട്ടഥകുടിയ്ക്കുയുതാംതനിച്ച
പഞ്ചാരയോടുപടവെട്ടിനവാണിയാളെ! 49

അനിലനനത്തുലത്വംതേടുന്നതിന്നതിദ്രുതം
സ്തനരസമുദിപ്പാനുംനന്നാകയാലിതിനെത്തലോം

45. മന്ദഹസിതം (പുഞ്ചിരി) ശശാങ്കകിരണങ്ങളെ (ഭക്ഷ്യവിശേഷങ്ങളെ) ചന്ദ്രരശ്മികളെ എന്നും, തന്വീവൃന്ദത്തിന്ന (സ്ത്രീസമൂഹത്തിന്ന) ഉത്തമമായ ദേവിയുടെ പുഞ്ചിരിയോടു മത്സരിക്കുന്നതുകൊണ്ട് തങ്ങളുടെ നീചസ്വഭാവത്തെ പ്രകടീകരിക്കുന്നു. ശശാങ്കകിരണങ്ങളെ നശിപ്പിക്കുകയെന്നതൊരു മഹാസുകൃതമാണ്. ആയതു ചെയ്യുന്ന സ്ത്രീകൾക്കു ഉദ്ദിഷ്ടമായ സ്തന്യസംഭവം ഭവിയ്ക്കുമെന്നാശയം.

46. അനിലൻ (വായു).

47. തമിഴാമമുവ്വിലകൾ വേര് = തമിഴാമമുവ്വിലകളുടെ വേര്. തമിഴാമമുവ്വിലകൾ തമിഴാമയും മുവ്വിലയും, വനപ്പയറു വേർ (കാട്ടുപയററിൻവേർ) സുരദ്രു (ദേവതാരം) ദേവതാരം ദേവന്മാരുടെ പേർകൊണ്ടു വ്യവഹരിക്കപ്പെടുന്ന മരമാകുന്നു. ചുണ്ടക്കടത്തൊൽ (ചുണ്ടവേരിന്മേൽ തൊലി) ഇതിൽ അവിടവിടെ ചുണ്ട എന്നു പ്രയോഗിക്കപ്പെട്ടിരിക്കുന്നതു പുത്തരിച്ചുണ്ടയെ കുറിച്ചാകുന്നു. 47-48 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

അനുദിനമയേ ശീലിക്കേണംകനത്തകുചത്തിനാൽ
കനകമലയോടങ്കംവെട്ടും കരിങ്കുഴലാൾമണേ! 50

പാലുംപാലുള്ളവൃക്ഷങ്ങളിലധികതരംപഥ്യമായുള്ളതിൻ-
നന്മൂലംതൊട്ടുള്ളസാരൌഷധികളുമനഘാനൂപമാംസങ്ങളാലേ
ചാലേനിർമ്മിച്ചനാനാരസവുമിളയ കള്ളും കണക്കിൽക്കഴിച്ചാൽ
പാലുണ്ടാകുംനറുംപാലെത്തുള്ളദ്രമൊഴിമാർ തൻകുചപ്പൊങ്കട
ത്തിൽ. 51

പെററമ്മതൻമുലയിൽനീതളവാംവരെപ്പേർ
പെററംബികേ!കുചരസംസമയങ്ങൾതോറും
തെററാതതിന്നുനിയമിച്ചാതുധാത്രിമാർതൻ
കററക്കിടാവിനുകൊടുത്തുപുലർത്തിടട്ടെ. 52

കഷ്ടം,കുട്ടിക്കുപജനനിയില്ലെങ്കിലോ വേണ്ടതെന്തെ-
ന്നിഷ്ടപ്രാണേശ്വര,പറയുകെന്നോപറഞ്ഞു പ്രിയേ നീ.
ഇഷ്ട്യാചൊല്ലാംശിശുവിന്നിശംനൽകണംപാകമായി-
ട്ടാട്ടിൻപാലോ ലഘുതതടവീടുന്ന പയ്യിൻെറ പാലോ. 53

പിട്ടല്ലോതദിവസവുമേ കുട്ടിക്കുമുറയ്ക്കുപാൽകൊടുക്കാതെ
പട്ടിണിയിടുവതബദ്ധം പട്ടണിമുലമാരക്കാരോമനപ്പൊന്നേ! 54

എന്നാലോരിലമുവ്വിലക്കടകളോമുന്നിൽപ്പറഞ്ഞൌഷധം-
തന്നേയോ ചെറുപൂളയോ ബൃഹതിവേരോ മററിവല്ലാത്തതോ
ചന്ദ്രശ്രീവദനേ!ചതച്ചുകിഴികെട്ടിത്താഴ്ത്തിയിട്ടേററവും
നന്നായ്പാലുകുറുക്കിവെച്ചു സിതയുംചേർത്ത കൊടുക്കാവു
കേൾ. 55

50. സ്തനരസം (മുലപ്പാൽ) അതിദ്രുതം (ഏററവും ഉടൻ) ഉദിപ്പാനും (ഉണ്ടാകാനും).

51. നന്മൂലം = നല്ല മൂലം (വേർ) സാരൌഷധികളും = സാരകൾ (ശ്രേഷ്ഠകൾ) ആയ ഔഷധികളും (മരുന്നുകളും) അനഘാനൂപമാംസങ്ങളലേ = അനഘങ്ങൾ (കേടില്ലാത്തവ) ആയ അനൂപമാംസങ്ങളാലെ = അനൂപമാംസങ്ങളുടെ വിവരം മാംസവർഗ്ഗത്തിൽ നോക്കി അറിഞ്ഞുകൊൾകയുംവേണം.

52. ധാത്രിമാർ (ഉപമാതാക്കൾ)

53. ലഘുത = ലഘുത്വം (കനംകുറവു)

അഭ്യംഗക്കളിവേണമർഭകനുനിത്യം ദിനമില്ലെങ്കിലെ-
ന്നഭ്രാദഭ്രസുവിഭ്രമഭ്രമരഭ്രാജിഷ്ണുഫാലസ്ഥലേ
അപ്പോൾനല്ലവരട്ടതേങ്ങായുടെപാലല്ലാതെകണ്ടൊന്നുമേ
നൽപ്പൂമെയ്യിലുമുത്തമാംഗമതിലുംതേപ്പിച്ചുകൂടാദൃഢം. 56

നീരാളാച്ഛരുചേ കുളംകിണറിവററിൽച്ചേന്നശൈത്യം പെടും,
നീരാലസ്യമിയന്നിടാതയികുമാരൻതൻെറമൂർദ്ധാവിലും
പേരാലിന്നിലവേണ്ടതിട്ടഥ തിളപ്പിച്ചൊട്ടുചൂടാംജലം
പേരാളും തുഹിനാചലപ്രിയസുതേ,പൂമെയ്യിലുംപാരണം. 57

പേരാലിലയ്ക്കുപകരം പേരാളും തെച്ചിതൻ കുതന്നിട്ടാൽ
ഏററുംഗുണം കരിമ്പിൻചാറിനുചങ്ങാതിയായ വരവചനേ. 58

ചന്ദ്രാനിന്ദ്യാനനേ ചന്ദനമകിലിവയും ദേവതാരം തുഷാരം-
ക്കന്നിൻകുഞ്ഞേ,കുറുന്തോട്ടിയതിവയുമതെന്നല്ല ഞാൻചൊല്ലിടാം
കേൾ
പിന്നെക്കൊട്ടുംവയമ്പാക്കറുകയിവയുമങ്ങിട്ടു വെട്ടിത്തിളപ്പി-
ച്ചൊന്നാററിപ്പാകമാക്കിടിന ജലവുമെടോ ബാലകൻ
മേലൊഴിയ്ക്കാം. 59

നലമൊട്ടുചെയ്യുന്ന രക്ഷാബലിയാറാമത്തെരാത്രിയുഴവനുമേ
ചലമിഴി,ചെററുമുറങ്ങാതലമിവനെക്കാത്തിരിയ്ക്കണംകൂട്ടർ. 60

വീടാതെകേൾക്കു പതിനൊന്നതാംനാൾ
കിടാവിനേയുംപുനരമ്മയേയും
ഉടൻകളിപ്പിച്ചുപടപ്പുമാററി-
ക്കിടത്തിടേണംകിളിവാണിയാളേ! 61

56. ബൃഹതിവേരോ = ബൃഹതി (ചെറുവഴുതിനയുടെ വേരോ, ചെറുപൂളയൊ ചെറുപൂളവേരോ, സിതയും(പഞ്ചസാരയും)

57. അഭ്യംഗക്കളി (തേച്ചുകുളി) അർഭകനു (കുട്ടിയ്ക്കു)

58. കുമാരൻ തൻെറ (ബാലൻെറ) മൂർദ്ധാവിലും (ശിരസ്സിലും).

61. ശുചിയാം (വൃത്തിയുള്ളതായ) പടം (വസ്ത്രം) ദുർദ്ദേവതോപദ്രവം = ദുർദ്ദേവതകളുടെ ഉപദ്രവം. (ബാധ) മഹൌഷധധൂപ്പകയും (വലിയഔഷധങ്ങളുടെ പുകയും).

നേരാണശ്ശുചിയാംപട്ടപ്പത്തുവെളുപ്പേറ്റം പടംമേൽവിരി-
ച്ചാരോമന്യദ്രവാംതലേണയത്തുവെച്ചിട്ടുള്ളതായീടണം
പോരാപിന്നെയതിൽ പിശാചുമുതലാം ദുർദ്ദേവതോപദ്രവം
മാറാനുള്ളമഹൌഷധപ്പുകയുമെല്ലാടത്തുമേൽപിയ്ക്കണം. 62

നിർവ്വാദ്ധ്യേ,കേളജംനിൻകടമിഴികവരാംകൃഷ്ണസാരംകൃശാംഗി
ത്വദ്വേഘലണ്ടാമൃഗംപോത്തഥകലയതിവററിൻെറകൊമ്പുംകുളമ്പും
പദ്ധ്യേ രാവിൻെറതോൽവെൺകടുകിതുകളുമൊന്നിച്ചുചൂർണ്ണിച്ച
ചൂർണ്ണം
നെയ്യുംകൂട്ടിപ്പുകച്ചീടുകിലെവിടെവരാംദുർഗ്രഹോപദ്രവങ്ങൾ? 63

കനിഞ്ഞീയോഗത്തിൽകടുകമരമഞ്ഞൾത്തൊലിയിവ-
ജ്ഞനിന്ദ്യേ വെള്ളുള്ളിത്തൊലിപകരമായ്ചേക്കുകയുമാം
കണക്കായല്ലെന്നാൽകറുകയൊടുവേപ്പിൻെറതൊലിവെ-
ച്ചുണക്കീട്ടാവാമെന്നുഡുപരിവൃഢസ്പർദ്ധിവദനേ! 64

ചാഞ്ചല്യംവിട്ടറികിവയുമല്ലെങ്കിലിപ്പാൻസാരാൽ
ചെഞ്ചല്യംഗുൽഗുലുവിതുകളൊത്തൊട്ടകത്തിൻകുളമ്പോ
നിൻചായൽക്കൊത്തിട്ടമൊത്തമയിൽപ്പീലിയോചേർത്തിടാമെ-
ന്നഞ്ചാതേകണ്ടറിവുടയ മാലോകരോതുന്നു ബാലേ. 65

ചന്ദനമകിലാക്കട്ടകഥപൊന്നരിതാരംപ്രിയേ മയിൽപ്പീലി
എന്നിവപൊടിച്ചുനെയ്ചേർത്തുപുകയ്ക്കുന്നതുംനന്നേ. 66

ചലാക്ഷി ദുർവ്വതൊട്ടൊരൌഷധങ്ങളുംകുമാരമെ-
യ്യിലിന്ദ്രനീലമുഖ്യഭവ്യരത്നവൃന്ദവുംസദാ
കലക്കമററണീക്കണം കടുത്തമത്തവാരണ-
ത്തലയ്ക്കുമൺചുമക്കലെപ്പൊഴുംവിധിച്ചപോർകുചേ. 67

കന്നൽക്കണ്ണികഴുത്തിലുംതലയിലുംകൈത്താരിലുംകൂടിയോ
നന്നായിട്ടിവമൂന്നുദിക്കുകളിലുംപ്രത്യേകമായോ പ്രിയേ,

64. അജം (ആട്) കൃഷ്ണസാരം (കൃഷ്ണമൃഗം) രാവിൻെറ തോൽ(മരമഞ്ഞളിൻെറതൊലി) മഞ്ഞളിന്നു രാത്രിയുടെ പേരെല്ലാം വരാം. വെൺകടുക് (വെളുത്തകടുക്) ദുർഗ്രഹോപദ്രവങ്ങൾ = ദുർഗ്രഹങ്ങളുടെ (ദുർദ്ദേവതകളുടെ) ഉപദ്രവങ്ങൾ. എവിടെ വരും? ഒരു ദിക്കിലുമുണ്ടാകയില്ല.

മുന്നിൽച്ചൊല്ലിയ സാധനങ്ങളെവഹിപ്പിക്കേണമക്കാലമ-
ല്ലെന്നാൽ ശുദ്ധവയമ്പിവയ്ക്കുപകരംകെട്ടിക്കിലുംപോരുമേ, 68

വയമ്പുകെട്ടുന്നകുമാരനോൎമ്മയും
വയസ്സുമേറുന്നിതു നല്ല മേധയും
സ്വയംശരീരത്തിനുസൌഖ്യവുംവനാ-
പ്രിയപ്രിയാലാപിനി കൈവരുംസദാ. 69

കാലേപിന്നെക്കമെനികുലമൎയ്യാദതെററാതെവേണ്ടും-
പോലേപേരിട്ടിടുകമുതലായുള്ളതും ചെയ്യിടേണം
ചാലേചെയ്യേണ്ടവചെറുതുലംഘിയ്ക്കുകിൽദൈവകോപ-
ത്താലേദോഷപ്പകയുടനുടൻ വന്നുകൂടുന്നവത്രേ. 70

പുള്ളിക്കേഴാക്ഷി, പക്ഷംകഴിയുവതിനുമുമ്പിൽപ്പരം
കണ്ടിനോരോ
തള്ളുംദീനത്തഴപ്പേല്ക്കുകിലതിനുതകും ചികിത്സാപ്രയോഗം
തള്ളിയ്ക്കാണെന്നടത്തേണ്ടതുതരുണി!തദാ തന്മുലപ്പാലൊഴിച്ചു-
ണ്ണുള്ളൂസാപ്പാടവന്നായതുകരുതുകിലീയുക്തിയൊക്കുന്നതില്ലേ? 71

പിന്നെച്ചിലരുടെ പക്ഷം
പക്ഷംകഴിയാത്ത ബാലനുതരോഗങ്ങൾ
പെട്ടിടുകിൽ തള്ളയ്ക്കും
പിള്ളയ്ക്കും സ്വചികിത്സ വേണമെന്നത്രേ. 72

69 ദൂർവ (കറുക) ഇന്ദ്രനീലമുഖ്യഭവ്യരത്നവൃന്ദവും = ഇന്ദ്രനീലം മുതലായ ഭവ്യങ്ങൾ (ശ്രേഷ്ഠങ്ങൾ) ആയ രത്നങ്ങളുടെ വൃന്ദവും (സമൂഹവും)

70 മേധ (ആശുഗ്രഹണസാമർത്ഥ്യം)

71 ലംഘിക്കുകിൽ = അതിക്രമിക്കുകിൽ (ചെയ്യാതിരിക്കുകിൽ) ദൈവകോപത്താലേ = ഈശ്വരകോപത്താൽ. ദോഷകോപം) 'കുലമൎയ്യാദ തെററാതെ പേരിടുക മുതലായുള്ളതു ചെയ്യണം' എന്ന് വൈദ്യൻ വിധിക്കേണ്ടതില്ല എന്നു ശങ്കിക്കേണ്ട. കൎത്തവ്യകൎമ്മങ്ങൾ ചെയ്യാതിരുന്നാൽ ഈശ്വരകോപം ഹേതുവായിട്ടു ദോഷകോപം നേരിടുന്നതാകയാൽ വൈദ്യനു വിധിപ്പാൻ ധാരാളം അധികാരമുണ്ട്.

72 പക്ഷം (പതിനഞ്ചു ദിവസം)

ദോഷങ്ങളെ, കുഞ്ഞിനങ്ങാമയത്തുപലതായാലുമോക്കാതതൊന്നും
ദോഷത്തിൻകോപമാത്രംപരിചിനൊടുപരീക്ഷിച്ചറി
ഞ്ഞായതേററം
ശോഷിച്ചീടാൻപ്രയോഗിക്കണമരിയമതന്നേവമല്ലാതെ രോഗം
ഭേഷായ് ഭേദപ്പെടുത്തുന്നൊരുപണിയതിപക്ഷന്നൊഴിഞ്ഞൊക്ക
കില്ല. 73

തായേ വ്യാധിവിപര്യയപ്പണിയിൽവേണ്ടുന്നൌഷധത്തിന്റെവീ–
ര്യത്തെപ്പക്ഷവുമെത്തിടാത്തശിശുതാൻപോരാപൊറുത്തീടുവാൻ
പ്രായോഹേതുവിപര്യയത്തിനുതകുന്നോമന്ദതന്നിൻപ്രയോ–
ഗത്തെമാത്രകുറച്ചുചെയ്യുകിലതെല്ലാനാകയുംചെയ്യുമേ. 74

ശ്രീരമ്യേകുതനൊച്ചിവേരതമിഴാമസ്സുള്ളവേർപിന്നെയ–
ക്ഷാരിത്തേങ്ങയരത്തദേവതതകാററിച്ചൊന്നവസ്തുക്കളാൽ
നേരേതീർത്തകഷായനീരനിലകോപത്താൽവരുന്നാമയം
മാററീടേണ്ടതിനാശുമാരകന്നെമോന്തിപ്പിച്ചുകൊണ്ടിടണം. 75

73 ഉരുരോഗങ്ങൾ - ഉരുക്കൾ (വലിയവ) ആയ രോഗങ്ങൾ. സുചികിത്സ (നല്ല ചികിത്സ)

74 ആയത് (ദോഷകോപം) ഏററം ശോഷിച്ചീടാൻ കുറയുവാൻ (ശമിപ്പാൻ) അതിപക്ഷന് (പക്ഷം കഴിഞ്ഞ കുട്ടിക്ക്)

75 വ്യാധിവിപര്യയമായ ചികിത്സക്കുവേണ്ടുന്ന ഔഷധങ്ങളുടെ വീര്യത്തെ പക്ഷമെങ്കിലും കഴിയാത്ത ബാലൻ സഹിക്കുന്നതല്ല. ഹേതുവിപര്യയചികിത്സക്കു വേണ്ടുന്ന ഔഷധങ്ങളുടെ മാത്ര കുറച്ചുള്ള പ്രയോഗത്തെ പക്ഷം കഴിയാത്ത ബാലനും സഹിക്കുന്നതാണുതാനും. എന്നാൽ ജ്വരത്തിങ്കൽ മുത്തങ്ങയും പർപ്പടകവും വ്യാധിവിപര്യയം തന്നെയാണെങ്കിലും അതുകളുടെ വീര്യത്തെ ബാലനും സഹിക്കും. വായുശമനമാകയാൽ ഹേതുവിപര്യയങ്ങളിൽ ചേരുന്നതാണെങ്കിലും കസ്തൂരിയുടെ വീര്യത്തെ സഹിപ്പാൻ ബാലൻ ആളാകുന്നതല്ല. ആയതുകൊണ്ടു ഈ പറഞ്ഞതു മിക്കവാറും ഇങ്ങിനെയാണെന്നുമാത്രം ധരിക്കേണ്ടതാണ്. അതിനെ ഗ്രഹിപ്പിപ്പാനായി ഇവിടെ ‘പ്രായം’ എന്ന പദം പ്രയോഗിക്കപ്പെട്ടിരിക്കുന്നു.

കാല്യാകൃതികചകലുഷിത കല്യാണമഹീധരേ കഷായത്തിൽ
ചൊല്ലിത്തന്നമരുന്നുകളെല്ലാംകൂടി കഴഞ്ചെതൊന്നുമതി 76

മുഗേ്ഘപപ്പടമാടലോടകമതിൻമൂലംകൊടിത്തൂവവേർ
പുത്തൻകാറിരുവേലിചന്ദനമയേരാമച്ചമിച്ചൊന്നവ
ചേർത്താപ്പിച്ചുചമച്ചുവെച്ചോരുകഷായംപിത്തകോപത്തിനാ-
ലെത്തുംദീനമെഴുംകിടാവിനുകൊടുത്തീടേണ്ടതാണോമലേ! 77

കൊത്തമ്പാലയരിവയമ്പുചുണ്ടവേരി-
ന്തേൽത്തോൽപപ്പടമഥ ചുക്കിതൊക്കെയൊപ്പം
ചേർത്തുണ്ടാക്കിയൊരുകഷായനീർകഫാത-
ങ്കത്തിൽപ്പൈതലിനുകൊടുത്തീടേണ്ടതത്രേ. 78

ഈവാതാദിഹരങ്ങളാകിയകഷായങ്ങൾക്കനുനംക്രമാ-
ലാവാംമേല്പൊടിജീരകപ്പൊടിയതുംപഞ്ചാരയുംതേനതും
ഈവണ്ണംശരിയായ്വരുമന്നൊരുകഴഞ്ചാകുംകഷായത്തിനെ-
ന്നജീവപ്രേയസിനാഴിവെള്ളമതിലാണത്രേ പചിക്കേണ്ടതും. 79

ആയാമാധികലോചനേ,പുനരതുംപോരാതുപോംകേളൊഴ-
ക്കായാലങ്ങുപിഴിഞ്ഞരിച്ചുപിഴിയാതൊററിക്കുറുക്കിസചയം

76 ദേവതരു (ദേവതാരം) അനിലകോപത്താൽ (വാതകോപത്താൽ) ആമയം (രോഗം)

77 പുത്തൻകാർ (പുതിയ മുത്തങ്ങ) മുത്തങ്ങ മുതലായ പദാർത്ഥങ്ങൾ പച്ചയായിരുന്നാൽ വീര്യമധികമുള്ളതുകൊണ്ടു പച്ചയായിട്ടുള്ളവ എടുത്തുകൊള്ളണമെന്നു സൂചിപ്പിക്കാൻ വേണ്ടിയാണ് 'പുത്തൻകാർ' എന്നു പ്രയോഗിച്ചിരിക്കുന്നതു്.

79 കഫാതങ്കത്തിൽ (കഫകോപഹേതുകമായ രോഗത്തിൽ)

79 വാതാദിഹരങ്ങൾ (വാതരോഗം മുതലായവയെ ശമിപ്പിക്കുന്നവ) ഇതിൽ 'ക്രമാൽ' എന്നു പ്രയോഗിച്ചിരിക്കയാൽ വാതരോഗത്തിനുള്ള കഷായത്തിനു മേല്പൊടി ജീരകപ്പൊടിയെന്നും പിത്തരോഗകഷായത്തിനു പഞ്ചാരയെന്നും കഫരോഗകഷായത്തിനു തേനെന്നും സിദ്ധിച്ചിരിക്കുന്നു.

നുഴക്കിൽപ്പകുതിപ്പെട്ടത്തിയതുശംഖാഗ്രത്തിനാൽശങ്കിയാ–
താഴിക്കട്ടിതൊഴുംശിവേ ശിശുമുഖത്താരിൽക്കൊടുത്തീടണം. 80

തിട്ടംകഷായമതിനെപ്പലവട്ടമായി–
ക്കട്ടിയ്ക്കു നൽകീടണമെങ്കിലബദ്ധമില്ല
ചട്ടററിടുന്ന'സിത'മാമുനി നിശ്ചയിച്ച
ചട്ടങ്ങളാണിവ ചകോരകപോതനേത്രേ! 81

മുക്കിംമററുംകഫംകൊണ്ടടയ്ക്കുകിലടവല്ലേകറുന്നൊട്ടിവീര്യം–
മുക്കിംമൂത്തങ്ങയാരാസ്നയഥപുളിഞ്ഞരമ്പന്നിതെല്ലാം പൊടിച്ച്
നൽകൊങ്കപ്പാലുകൊണ്ടായതുചെറുതലിയിച്ചിട്ടുടൻശീലയിൽ
തൊ–
ച്ചാക്കഞ്ഞിൻമൌലിയിൽച്ചേർത്തീടണമബലമാർതങ്കലത്തങ്ക
മാലേ. 82

അറിഞ്ഞിട്ടുക കൂവളത്തിലപിഴിഞ്ഞനീർതന്നിലും
മുരിങ്ങയിലനീരിലുംബത കഴിച്ചിടാമിപ്പൊടി
നിറഞ്ഞരസമാന്നിട്ടും നിജമണാളുനാങ്ങാട്ടിൽവേർ
പിരിഞ്ഞുബഹുപേടിനോടിയൊരപേടമാൻനേർമിഴി.. 83

കരിങ്കഴലി കാച്ചിയാറിയജലത്തിൽവേണ്ടുംപടി–
ച്ചുരച്ചൊരുകടുക്കയോ കനിവൊടാവണക്കെണ്ണയോ
പുരട്ടിപ്പുരമേലുടൻമലനിരോധമൂലംവരു–
ന്നരിഷ്ടിയലുമർഭകന്നതുകുടിപ്പുവാനേകണം. 84

ശ്രീയോഗാദ്യേശമൂലപ്പാലിനൊടടിടകലതം മുന്തിരിങ്ങക്കഷായ–
ത്തോടെയോനല്ലോരുനെല്ലിക്കയുടെപൊടിയെയോതെല്ലുപഞ്ചാര
യോടെ

80. ശംഖാഗ്രത്തിനാൽ = ശംഖത്തിന്റെ (ശംഖിന്റെ) അഗ്രത്തിനാൽ (അററത്തിനാൽ) ശിശുമുഖത്താരിൽ = ശിശുവിന്റെ മുഖത്താരിൽ (വായിൽ)

82. അസിതാമാമുനി (അസിതൻ എന്ന പേരായ മഹർഷി.)

83. രാസ്ന (അരത്ത) മൌലിയിൽ (നിറുകയിൽ)

84. മലനിരോധമൂലം = മലനിരോധം (മലംപോകായ്ക) മൂലമായ

മായംകൈവിട്ടനൽകീടുകിലവനുമലംപാകമായ്പോകുമേറെ-
പ്പോയെന്നാലോപൊടിച്ചുള്ളതിവിടയമശിപ്പിക്കണംതേൻ
കലത്തി. 85

അടവിൽതവചോദ്യമെന്നു'മൂത്ര-
ത്തടവുണ്ടാവുകിൽവേണ്ടതെന്തതെ'ന്നോ
പിടിയാനലസൽഗതേ,ഞെരിഞ്ഞിൽ-
പ്പൊടിയപ്പോൾമധുചേർത്തുനൽകിടേണം. 86

കേളേലത്തരിയും വിഴാലരിനറുംതാലീസപത്രങ്ങളും
കോലും തിപ്പലിയെപ്പൊടിച്ചപൊടിയിൽപഞ്ചാരയുംതേനുമേ
മേളിപ്പിച്ചുകൊടുക്കണം മുലകുടിച്ചീടായരിഷ്ടിച്ചെഴും
ബാലന്നിങ്ങിനെ ലന്തതൻകുരുപൊടിച്ചിട്ടും കഴിപ്പിച്ചിടാം. 87

ചേരുംമുത്തങ്ങകൊട്ടംചെറുവഴുതിനവേർക്കുവളത്തിന്റെവേർ ക-
ന്നാരംപിന്നെജ്ജലംചന്ദനമിതുകൾമുലപ്പാലുകൊണ്ടിട്ടരച്ച്
താതണ്യുതള്ളലേന്തുംസ്വമുഖിതലയിൽനോവെന്നതുണ്ടെന്നു
കണ്ടാ-
ലാരോമൽപ്പൈതലിൻനെററിയിലതു ഇടുകതേക്കിൽസൌ
ഖ്യമാകും. 88

ഓരോരോഗങ്ങളെയനുസരിച്ചോതിനപ്രമരാശേ
സാരാസാരങ്ങളെയൊരുവിധംപേർത്തറിഞ്ഞുള്ളവൈദ്യൻ
നീരാട്ടുംതൊട്ടതുകളെനിഷേധിച്ചു നീക്കംവരാതെ-
പ്പാരംചെയ്യീടണമനുദിനം പഥ്യമായുള്ളതെല്ലാം. 89

വാശ്ശുന്നാശ്ലേഷ്മവുംതിന്നാകിലകമതിൽവിഷ്ടംഭവുംദീപനേക-
ക്ഷിയ്ക്കുള്ളിൽക്കാളലുംചേർവതുമുതവുമായീടുമോരോപദാർത്ഥം
ആർക്കുംതന്നേപിടിയ്ക്കില്ലധികമതുകിടാങ്ങൾക്കപഥ്യംവിശേഷി-
ച്ചോർക്കുമ്പോൾ മൂന്നുവർഷംതികയുവതിനുമുമ്പൊട്ടുമേപററുകില്ല. 90

87. വിഴാലരി നറുംതാലീസപത്രങ്ങളും (വിഴാലരിയും നറുംതാലീസപത്രവും.)

88. ജലം (ഇരുവേലി) വെള്ളത്തിന്റെ പേരെല്ലാം ഇരുവേലിക്കും വരുന്നതാകുന്നു.

89. സാരാസാരങ്ങൾ (സാരവും അസാരവും) നീരാട്ടും (കുളി)

പ്രതിക്രിയകൾ ചെയ്കിലും മുലകുടിച്ചിടാതെയുമാ
നതാംഗി മിഴിചിമ്മിയും നിലവിളിച്ചുമെല്ലായ്പൊഴും
അതീവവലയുന്നതാകിലതിപക്ഷനല്ലാത്ത കുട്ടിതൻ
കഥകഴിഞ്ഞുപോം നിയതമെന്നുറച്ചിടണം. 91

കഴകിന്നനേരമൊച്ചയൊടൊഴിയാതുള്ളൊരു മൂത്രമലബന്ധം
പിഴയാതുണ്ടായാൽതേൻമൊഴി ദൃഢമെല്ലാക്കിടാങ്ങളുംചാകും! 92

കണ്ണൊന്നിന്നല്ലരണ്ടിന്നുമൊരകവലിവംഗത്തിലെല്ലാടമെച്ചിൽ-
പ്പുണ്ണിൽക്കൂട്ടും തുടപ്പാംസിരകളുമൊരുനേത്രത്തിലശ്രുതഴപ്പും
ചണ്ഡംതല്ലേററപോലേകരയുക കരയുന്നേരമൊച്ചയ്ക്കൊതുക്കം
തിണ്ണന്നാകൊച്ചുകപ്പാവുകയുടലിൽനിറത്തിന്നമാററംമുഖത്തിൽ 93

പേടികൊണ്ടെന്നതന്നേകണ്ടീടുവോരോത്തിടുംവിധം
പേടമാൻനയനേ, കൂടെക്കൂടെഞെട്ടിത്തെറിയ്ക്കുക 94

ഉള്ളംകൈയ്യിങ്കലുംകാലടിയിലുമസിതച്ഛായചോപ്പാററ വട്ട-
പ്പുള്ളിക്കൂട്ടത്തൊടും നെററിയിലസിതസിരാലക്ഷ്മീലക്ഷണങ്ങൾ
പൊള്ളല്ലേമൂന്നിലേറെപ്പുതരസവസതേ ഹേതുകൂടാതെകണ്ടാ-
ലെള്ളോളംദീനമില്ലെങ്കിലുമുടനെമരിയ്ക്കുംകിടാവെന്നുറയ്ക്കാം. 95

മുമ്പറഞ്ഞപലലക്ഷണങ്ങളിലൊന്നു കാണുകിലുടൻ മഹാ
വമ്പുകൂട്ടുമൊരുരോഗമിങ്ങുവരുമെന്നുറച്ചു ദൃഢമായഹോ
അമ്പിൽവൈദ്യനഥ തച്ചികിത്സയിലൊരുങ്ങിയങ്ങിനെ
യിരിയ്ക്കണം
കൊമ്പനാനയുടെകുംഭവുംതുടിതികമ്പിടും കുചമെഴുംപ്രിയേ! 96

91. ശ്ലേഷ്മവും (കഫവും) അകമതിൽ വിഷ്ടംഭവും (വയററിൽ സ്തംഭനവും) ദീപനേ = ദീപനകാലത്തിൽ (ദഹിക്കുമ്പോൾ) ഉദരവും (കനത്തും) മന്ദവർഷം (മന്ദ വയസ്സ്)

92. പ്രതിക്രിയകൾ (ചികിത്സകൾ)

93. മൂത്രമലബന്ധം (മൂത്രവും മലവും പോകായ്ക)

94. സിരകളും (ഞരമ്പുകളും) ഒരു നേത്രത്തിൽ (ഒരു കണ്ണിൽ) അശ്രുതഴപ്പും = അശ്രുക്കളുടെ (കണ്ണുനീരുകളുടെ) തഴപ്പും (വർദ്ധനയും) ചണ്ഡം (കഠിനം) ആകുംവണ്ണം.

96. അസിതച്ഛായ = അസിത (കറുത്തതു) ആയ ഛായ (നിറം) അസിതസിരാലക്ഷ്മം = കറുത്ത ഞരമ്പുകളുടെ ലക്ഷ്മം (അന

പെറ്റാക്ഷംകൊങ്കയാളേ ശൃണു പലപല സിദ്ധൌഷധ
ക്കോപ്പുമോരോ
മന്ത്രക്കൂട്ടുംപ്രയോഗിച്ചുടവിനൊട്ടമതാതാമയങ്ങൾക്കനിത്യം
ചിന്തിച്ചാദ്ദേശകാലസ്ഥിതികളെയുമറിഞ്ഞിട്ടുവേണ്ടുംചികിത്സാ-
തന്ത്രംതാനേനടത്തീട്ടുകിൽവലിയൊരുസൽക്കീർത്തി വൈദ്യന്നു
കിട്ടും. 97

## രണ്ടാം അദ്ധ്യായം

പതിനഞ്ചുനാൾകഴിഞ്ഞാൽ മതിവദനേ ബാലകന്നുവേണ്ടവിധം
പതിനാറാന്നാൾതൊട്ടയി പതിവായന്തിയ്ക്കുബലിനടത്തേണം. 1

ജാതമാത്രനുതകുന്നതായി ഞാ-
നോതിവിട്ടൊരു ചികിത്സയൊക്കയും
ചെയ്തിടാമിവനുമോർക്ക പക്ഷെയെൻ
കാതരാക്ഷിയൊരു മാത്രയേറണം. 2

രണ്ടുകഴഞ്ചുമരുന്നുകൊണ്ടു കഷായത്തെ നാഴിവെള്ളത്തിൽ
ഉണ്ടാക്കണമതുമധികം വേണ്ടാഴക്കിന്റെ പകുതിതന്നെ മതി.

നിത്യം ദുഷിച്ചമുലനീർ നുകരുന്നുവെങ്കിൽ
സത്യംകഥിപ്പനതുകൊണ്ടയി ജാതമാത്രൻ 3
മെത്തുന്നദോഷമികവാൽപ്രതിപക്ഷനാക-
മത്തവ്വിലാമയനിരയ്ക്കൊരുപാത്രമാകും. 4

വധി കറുത്ത ഞരമ്പുകൾ) 94-95-96 ഈ ശ്ലോകങ്ങൾ മൂന്നും കൂട്ടി അന്വയിക്കേണ്ടവയാകുന്നു.

97. തച്ചികിത്സയിൽ = അതിന്റെ (വരുവാൻ പോകുന്ന രോഗത്തിന്റെ) ചികിത്സയിൽ.

98. ദേശകാലസ്ഥിതികളേയും (ദേശകാലാവസ്ഥകളേയും)

രണ്ടാം അദ്ധ്യായം

1. ബലി (കർമ്മവിശേഷം)

2. ഇവനും (പതിനഞ്ചുദിവസംചെന്ന കുട്ടിക്കും)

4. ദോഷമികവ് = ദോഷങ്ങളുടെ (വാതപിത്തകഫങ്ങളുടെ) മികവ് (ആധിക്യം) പ്രതിപക്ഷൻ (പതിനഞ്ചു ദിവസം ചെന്നവൻ) ആകമത്തവ്വിൽ (ആയിവരുമ്പോൾ)

അതിനാൽമുലനീരിൻകെ-
ട്ടുനോക്കിയറിഞ്ഞുകററണം വൈദ്യൻ
അതിനായാസ്തന്യപരീക്ഷയു-
മഥ ദോഷസ്ഥിതിയുമോതീടാം. 5

മാതംഗേന്ദ്രമനോജ്ഞഗാമിനി വെടിപ്പേറുംമുലപ്പാൽമടി-
ക്കാതെനീരിലൊഴിച്ചു നോക്കുകിലതാശ്ശേളിച്ചുനിന്നീടുമേ
വാതംകൊണ്ടൊരുകേടുവന്നതു ജലത്തിൽ പാൎത്തുനോക്കു
മ്പോൾ വ-
ല്ലാതെപൊങ്ങിവരും ചവൎപ്പുരസമുണ്ടാകുംനുരക്കൂട്ടവും. 6
പിത്തത്താൽതകരാറുപററിയതെരിഞ്ഞീടുംപുളിക്കും ചുടും
പ്രത്യേകംചിലമഞ്ഞളിച്ചവരകാണാം നീററിൽവീഴ്ത്തീടുകിൽ
മുഗ്ദ്ധാസ്യേ കഫദുഷ്ടമായമുലനീർമുററുംമുഴപ്പായ്കൊഴ-
പ്പോടുപ്പിച്ചുമിരിക്കുമംബുവിലൊഴിച്ചാലക്ഷണംതാഴുമേ. 7

ഈരണ്ടുദോഷനിലകൊണ്ടുദുഷിച്ചിടുമ്പോൾ
നേരായിരണ്ടുവകലക്ഷണമൊത്തുകാണാം
പാരം ത്രിദോഷപരിദൂഷിതമായിടുമ്പോൾ
പാരാതെമൂന്നുവകലക്ഷണവുംഗുണാഢ്യേ. 8

മട്ടുകല്യംമൊഴിയിങ്ങിനെ കെട്ടമുലപ്പാലിനെക്കുടിച്ചിടുകിൽ
കുട്ടിക്കുദൃശ്യോ പല മട്ടിലകപ്പെട്ടിടും വികാരങ്ങൾ 9
നൂനംദോഷങ്ങളാൽകേടിയലിനമുലനീർപാൎത്തറിഞ്ഞിട്ടുവണ്ണം-
താനന്മക്കായ്ചികിത്സിക്കണമിതുകളൊരസ്പഷ്ടമട്ടായിരിക്കും.

ആമയനിര = ആമയങ്ങളുടെ (രോഗങ്ങളുടെ) നിര (കൂട്ടം) ജാതമാത്രനായ ബാലന്നു ദുഷ്ടമായ മുലപ്പാൽ കുടിക്കുന്നതു നിമിത്തം തൽക്കാലം ദോഷോപചയവും അവൻ അതിപക്ഷനായി തീരുമ്പോൾ നാനാപ്രകാരങ്ങളായ രോഗങ്ങളും സംഭവിക്കുന്നതാണ്.

5 സ്തന്യപരീക്ഷയും = സ്തന്യത്തിന്റെ (മുലപ്പാലിന്റെ) പരീക്ഷയും ദോഷസ്ഥിതിയും = ദോഷങ്ങളുടെ സ്ഥിതിയും (നിലയും)

7 കഫദുഷ്ടം = കഫംകൊണ്ടു ദുഷ്ടം (ദുഷിച്ചതു) ആയ അംബുവിൽ (ജലത്തിൽ)

9 വികാരങ്ങൾ (രോഗങ്ങൾ)

താനേശങ്കിച്ച സാധാരണവിധികൾനടത്തുന്നതുംനന്നവേറേ-
മാന്നക്കേടെന്നുകണ്ടംവിഫലമൊതുവെറുംതോന്നലാണായ
തെന്നാൽ. 10

മുലപ്പാൽ പരീക്ഷയുടെ കാലനിയമം

എന്നോമൽത്താമരമിഴിമുറയ്ക്കിപ്പരീക്ഷാക്രമംതാ-
നൊന്നോരണ്ടോ തവണയൊരു പക്ഷത്തിലൊപ്പിച്ചിടേണം
എന്നേകെട്ടാക്കച്ചരസമകപ്പെട്ടുപോയെങ്കിലോ ബാ-
ലന്നേററം ജാഗ്രതയൊടു ചികിൽസിയ്ക്കയും ചെയ്കിടേണം. 11

ദുഷ്ടമായ മുലപ്പാൽ കുടിച്ചവന്നു ചികിത്സിക്കേണ്ട കാലനിയമം

ചീത്തസ്സ്തന്യം കുടിച്ചെന്നറിയുകിലുടനേതന്നെയോചിന്നമാത-
ങ്കത്തിൽ പ്രാഗ്രൂപമോരോന്നുയരുമളവിലോ മത്തമാതംഗയാനേ
ഓർത്തില്ലപ്പോഴമെന്നാൽ ഗദനിലവെളിവായ്കണ്ടതിൽ
പിന്നെയോ വ-
ന്നത്തിയ്ക്കും കൂട്ടിതൻബാന്ധവരതുപൊഴുതിൽ പോയ് ചികിൽ
സിയ്ക്ക വൈദ്യൻ. 12

മുലപ്പാൽ ദുഷിച്ചാൽ

നാരീകൊങ്കരസം ദുഷിച്ചതൊഴിവാൻ കാച്ചിത്തണുപ്പിച്ചിട്ടും
നീരിൽ കൂവളവേരരച്ച മുലമേലെല്ലാടവും തേയ്ക്കണം
താരിൽത്തേൻമൊഴിവാണിമാർമണി കുറുന്തോട്ടിക്കഷായത്തിൽ നാ-
ന്നാറിയ്ക്കുള്ളകിഴങ്ങരത്തവടിയീവസ്തുക്കൾപേഷിച്ചതോ. 13

10 ഇതുകൾ (ദോഷങ്ങൾ) അസ്പഷ്ടമായിരിക്കെ (വെളി വാകാതിരിക്കുമ്പോൾ) ശങ്കിച്ച (മുലപ്പാൽ കേടുവന്നിട്ടുണ്ടായിരി ക്കുമൊ എന്നു സംശയിച്ച) സാധാരണ വിധികൾ (സാമാന്യ ചി കിൽസകൾ) വിഫലം (നിഷ്ഫലം) ദോഷങ്ങൾ പരീക്ഷിച്ചറി വാൻതക്കവണ്ണം വ്യക്തങ്ങളായിട്ടില്ലാത്ത സമയത്തിലും അവയെ ശങ്കിച്ച സാമാന്യചികിൽസകൾ ചെയ്യുന്നതു വളരെ നല്ലതാണു്. മുലപ്പാലിന്നു ദോഷങ്ങൾ ചേൻറിരിക്കുന്നുവെന്നതു വെറും തോന്ന ലാണെങ്കിൽ അപ്പോൾ ചെയ്ത ചികിൽസ നിഷ്ഫലമായി എന്ന ല്ലാതെ വേറെ ഒരു ഹാനിയും വരാനില്ല.

12 പ്രാഗ്രൂപം (പൂർവ്വരൂപം)

13 നാരീകൊങ്കരസം = നാരികളുടെ (സ്ത്രീകളുടെ) കൊങ്കര

ചിത്തത്തിൽ കരുതുകിവണ്ണമാക്കഷായ-
ത്തിൽത്തന്നേ ബത ശതകപ്പദേവതാരം
കൊത്തമ്പാലയരിയിതൊക്കെവെച്ചരച്ചേൻ
പുത്തൻപൂമധുമൊഴി കൊങ്കമേൽപുരട്ടാം. 14

മാലേകന്നൊരുദോഷമൊക്കെയൊഴിവാനീലേപനംമൂന്നുമെൻ
ബാലേനന്നിതുരണ്ടുനേരവുമുണങ്ങായ്‌വാൻപലേവട്ടമായ്
ചാലേതേച്ചുകുചത്തിലൊന്നരമണിക്കൂർനേരമായാൽജല-
ത്താലേററംകഴുകിത്തുടച്ചുഥ കിടാവിന്നായ്കൊടുത്തീടണം. 15
ഹേതരളാക്ഷിമുലപ്പാൽവാതത്താലേദൂഷിച്ചുവഷളായാൽ
ചെയ്യേണ്ടചികിത്സയുമോതിടാംഞാൻമനസ്സുവെച്ചോളൂ. 16

വാതംകൊണ്ടു മുലപ്പാൽ ദൂഷിച്ചാൽ

കാട്ടുഴുന്നിന്നുടെവേരുകാട്ടുപയർവേരുകുവളകവേർകുറു-
ന്തോട്ടിവേർ പുനരരത്തകേളിനിയുമുണ്ടിരട്ടിമധുരംതഥാ
കോട്ടമറെറാരുപയസ്യതൻ കടസുരദ്രുവെന്നിവകഷായമാ-
ക്കീട്ടുതിപ്പലിയുമുപ്പുമിട്ടുതു മുരസ്സുനാരികൾ കുടിയ്ക്കണം. 17
ശതാവരിമുത്തങ്ങിവററിന്നുടെകന്ദമെന്നല്ല ദേ-
വതാരമഥ പഞ്ചമൂലമിവതൻകഷായമൊന്നായതോ
ന്നതാംഗികൾകുടിച്ചിടട്ടെമുകളിൽപറഞ്ഞോരമ-
ട്ടിതാ പണികൾപിത്തദുഷ്ടമുലനിന്നിതിന്നുംചൊല്ലുവൻ. 18

പിത്തംകൊണ്ടു മുലപ്പാൽ ദൂഷിച്ചാൽ

വെപ്പാൻകഷായമവിടെക്കൊന്നൊച്ചിവേരും

സം (മുലപ്പാൽ) വടി (ഇരട്ടിമധുരം) ഇരട്ടിമധുരത്തിന്റെ വടിയുടെ പേരെല്ലാംവരും. ഈ വസ്തുക്കൾ പേഷിച്ചതോ (അരച്ചതോ) മുലമേലെല്ലാടവും തേയ്ക്കണം. എന്നു മുകളിലേയ്ക്കു അന്വയം. അന്യഭാഗങ്ങളിലും ഈ വിധം ധരിച്ചുകൊള്ളണം.

14. ആക്കഷായത്തിൽതന്നെ (കുറുന്തോട്ടിക്കഷായത്തിൽ തന്നെ.)

15. ഈ ലേപനം (തേപ്പുമരുന്നു) ഈ മൂന്നു ലേപനങ്ങൾ സാമാന്യചികിത്സയാകുന്നു.

17. പയസ്യ (അടപതിയൻ) തൻകട (കിഴങ്ങും) ഉപ്പും ഇന്തുപ്പും.) ഇതിൽ അവിടവിടെ ഉപ്പെന്നു മാത്രം പ്രയോഗിക്കപ്പെട്ടതു ഇന്തുപ്പിനെ കുറിച്ചാകുന്നു.

18. പഞ്ചമൂലം (തമിഴിൻവേർ, കുവളത്തിൻവേർ, പുപ്പാതിരിവേർ, പലകപ്പയ്യാനിവേർ, മുഞ്ഞവേർ,) മുകളിൽപ്പറഞ്ഞൊരമട്ട് (തിപ്പലിയും ഇന്തുപ്പും മേൽപൊടി ചേർത്തു.)

കെൽപാന്നനെല്ലിയുടെകായുമരത്തതാനം
നൽപഞ്ചതാരനറുനെയ്യിവമേൽപൊടിയ്ക്കും 19
ഇടയപ്പെണ്ണുശതാവരിയടപതിയൻചന്ദനപ്രസാരിണികൾ
വടിരാമച്ചംസുരതരുഹാമിവതൻകപാഥവുംകൊള്ളാം. 20

കഫം കൊണ്ടു മുലപ്പാൽ ദൂഷിച്ചാൽ

വേപ്പിൻതൊലിത്രിഫലമൈഥിലിയാൾപടോലം
വായ്പാന്നചിററമൃതെന്നിവതൻകഷായം
നൽപ്പഞ്ചസാരയഥതേനിവ ചേർത്തുമോന്താം
കെല്പിൽക്കഫക്കെട്ടതിയാൽ മുലനീർദൂഷിച്ചാൽ. 21
പുത്തരിച്ചുണ്ടവേരിന്മേൽതോൽതിപ്പലിവിഴാലരി
തത്താപ്പെണ്ണാഴിതാലീസപത്രംകടുകരോഹണി 22
കോവക്കിഴങ്ങൊടുംനെല്ലിക്കാവയമ്പുശതാവരി
ഇവകൊണ്ടുംകഷായംനന്നവനീധരകന്യകേ. 23
മാന്ദ്യംകൈവിട്ടറിയുകണ്ണുരണ്ടുദോഷങ്ങൾകൊണ്ടോ
മൂന്നുംകൊണ്ടോമുലയിലെരസംകെട്ടതായിട്ടുകണ്ടാൽ
മുന്നിൽച്ചൊല്ലീടിനവരകഷായങ്ങൾതൻയുക്തിനോക്കി-
ത്തന്നേവൈദ്യൻകനിവൊടുകഷായങ്ങൾകല്പിച്ചിടട്ടേ. 24
പൊടിമരുന്നുമിപ്രകാരം
മടിവിട്ടേകകനല്ലതല്ലയെന്നോ
വടിവിൽതവചോദ്യമെൻറകാതേ
പൊടിപാററാമവയൊക്കെ യുക്തിപോലെ. 25
ദുഷ്ടസ്തന്യംകുടിച്ചാൽശിശുവിനുമലമൂത്രങ്ങൾപോകായ്ക
ചുട്ടൽ-
ത്തട്ടിങ്കൽച്ചുട്ടിയെന്നിവകപലതുളവാകുന്നസാമാന്യമായി

19. തൃണമൂലമഞ്ചും = തൃണപഞ്ചമൂലവും(ദർഭവേർ, ആററുദർഭവേർ, കരിമ്പിൻവേർ, ചെന്നെല്ലിൻവേർ,) വെന്നെല്ലിൻ വേരിന്നു പകരം വരിനെല്ലിൻവേർ കൂട്ടിവരുന്നു.

20. ഇടയപ്പെണ്ണ് (നന്നാറി) നന്നാറിക്കു ഗോപസ്ത്രീകളുടെ പേരെല്ലാം വരും. ഹരം (നെല്ലിക്ക) കപാഥവും(കഷായവും)

21. ത്രിഫല(കടുക്ക, നെല്ലിക്ക, താന്നിക്ക) മൈഥിലിയാൾ (തിപ്പലി) തിപ്പലിക്കു സീതയുടെ പേരെല്ലാം വരും.

24. വരകഷായങ്ങൾ = വരങ്ങൾ (ശ്രേഷ്ഠങ്ങൾ) ആയ കഷായങ്ങൾതൻ (കഷായങ്ങളുടെ)

പിട്ടല്ലെന്നല്ലകാലത്തൊഴിൽനിലകൾതുണയ്ക്കായ്പിടി
ച്ചായതൊന്നാ-
ക്കുട്ടിയ്ക്കുണ്ടാക്കിവെയ്ക്കുന്നിതുപനിമുതലായുള്ളരോഗങ്ങളേറേ. 26

എന്നതുകൊണ്ടിഹ ദുഷ്ട-
സ്തന്യംസേവിച്ചകുഞ്ഞിന്നു സുശീലേ
മുന്നോതിയ കണക്കിൽ മേൽ-
ച്ചൊന്നകഷായങ്ങൾതന്നെയേകേണം. 27

ചലമിഴി പനിതൊട്ടിട്ടുള്ളരോഗങ്ങൾതന്മുൻ
നില പുനരളവായ്കണ്ടക്ഷണംതന്നെയോ കേൾ
അലമവവെളിവായ്ത്തീരുമ്പൊഴോ തക്കവണ്ണം
ചിലപണിതുടരേണംവൈദ്യനോതാമതുംഞാൻ. 28

## ജ്വരചികിത്സ

എടോ കടുകരോഹിണിപ്പൊടിനറുംമുലപ്പാലിലേ-
കിടാമവന്നുപപ്പടപ്പൊടിയതോ മുറയ്ക്കാവിധം
പടുത്വമൊടുകേൾക്ക പപ്പടകമൊന്നുമുത്തങ്ങയെ-
പ്പൊടിച്ചപൊടിതന്നെയോപുമടക്കംതേൻകുചേ! 29
നൽതേൻവാണിമുറയ്ക്കണക്കിലൊരു തൊട്ടാവാടിനന്നായ്
പൊടി-
ച്ചത്യന്തംതവപുഞ്ചിരിയ്ക്കുശരിയാംപാലിൽകുഴിപ്പിക്കണം
പുത്തൻപുഷ്ക്കരമൂലമോപരിചെഴുംപാടക്കിഴങ്ങോതിടും
കൊത്തമ്പാലയതോകൊട്ടക്കയുമാംപാൽകൊണ്ടരച്ചങ്ങിനേ. 30

26. ദുഷ്ടസ്തന്യം = ദുഷ്ടം (കെട്ടതു) ആയ സ്തന്യം (മുലപ്പാൽ) കാലമതൊഴിൽ നിലകൾ = കാലനിലയും തൊഴിൽ നിലയും. തുണയ്ക്കായ്പിടിച്ച് (സഹായമാക്കി) ആയതു (കെട്ട മുലപ്പാലു കുടിക്കുക എന്നുള്ളതു) കെട്ട മുലപ്പാലു കുടിച്ചാൽ മലമൂത്രബന്ധം മുതലായവ ഉണ്ടാകുന്നതിന്നു പുറമെ കാലഭേദംകൊണ്ടും പനി മുതലായ അനേകരോഗങ്ങൾ ഉണ്ടാവാൻ ഇടയുള്ളതാണ്.

27. മുന്നോതിയകണക്കിൽ ('രണ്ടുകഴഞ്ചു മതന്നാഴുകൊണ്ടു', ഇത്യാദി ശ്ലോകത്തിൽ പറയപ്പെട്ട കണക്കിൽ.)

28. മുൻനില (പൂർവ്വരൂപം).

30. പ്രായേണ കൊത്തമ്പാലയുടെ അരിയാണ് എടുത്തുവരാറ്. ആകയാൽ ഈ ശ്ലോകത്തിൽ 'കൊത്തമ്പാല'യെന്നു മാത്ര

നന്മുത്തങ്ങനറുംവിഴാലരിവയമ്പാപ്പത്തരിച്ചുണ്ടവേ-
രിന്മേൽത്തോലിവയൊത്തുപപ്പടപ്പുണത്താലീസപത്രങ്ങളെ
ച്ചെമ്മേചേൎത്തുപൊടിച്ചുതേനിലലിയെച്ചാലിച്ചുവെച്ചേകിടാം-
മിമ്മട്ടിപ്പൊടിയൊക്കെനാനാപനികൾക്കെല്ലാംപ്രയോജ്യക്ഷണേ 31
പക്ഷത്തിന്നകമൎഭകനുപനിയുണ്ടായാൽകഷായങ്ങളെ-
ബ്ഭക്ഷിപ്പിയ്ക്കവേണ്ടയിപ്പൊടികളെക്കല്പിയ്ക്കിൽപ്പോരമേ
പക്ഷാതീതനുമേറെനന്നിതുകൾവേറിട്ടുള്ളരോഗത്തിലും
നക്ഷത്രേശസമാനനേ നലമൊടീന്യായംപിടിച്ചീടണം. 32

## വാതജ്വരചികിത്സ

ഇയ്യുണ്ണിയോമനത്തങ്കത്തയ്യേ വാതപ്പനിയ്ക്കിനി
ചെയ്യുവാൻചൊല്ലുവൻ നല്ല കയ്യു കണ്ടമരുന്നുകൾ— 33
കൊത്തമ്പാലയരത്തജീരകമണിക്കാൎപ്പുത്തരിച്ചുണ്ടവേർ-
മേൽത്തോലെന്നിവയെപ്പൊടിച്ചുമുലപ്പാലിൽകഴിപ്പിയ്ക്കണം.
അത്തിത്തിപ്പലിയുംവിഴാലരിയതുംമുത്തങ്ങയുംചുക്കതും
സത്താകുംശതകുപ്പയുംകടുകയുംകൂട്ടിപ്പൊടിച്ചുള്ളതോ. 34

## പിത്തജ്വരചികിത്സ

നൽച്ചന്ദനംകടുകരോഹണിപൎപ്പടംരാ-
മച്ചംശതാവരിയതിപ്പതിയന്റെകാതൽ
മുത്തങ്ങയെന്നിവപൊടിച്ചു കൊങ്കനീരിൽ
പിത്തപ്പനിപ്പകപിടിച്ച കിടാവിനേകാം. 35

അല്ലെന്നാകിലിരോക്കിരട്ടിമധുരംമുത്തങ്ങരാമച്ചമെ-
ന്നല്ലേചെണ്ടഴിനീക്കിഴങ്ങധവരീകന്ദംവരാംഗീമണേ
ചൊല്ലാറേറാരിരാവേലിപപ്പടകമീയോഗംപൊടിച്ചിട്ടതിൽ
തെല്ലോളംസിതചേൎത്തുവെച്ചഥമുലപ്പാലിൽകഴിപ്പിച്ചിടാം. 36

## കഫജ്വരചികിത്സ

പ്രാലേയാദ്രിസുതേ,കഫപ്പനിയിലോമുത്തങ്ങയാശാളിമേ-

മെ പ്രയോഗിച്ചിട്ടുള്ളവെങ്കിലും കൊത്തമ്പാലയരിയെന്നുതന്നെ ധ-
രിച്ചുകൊള്ളേണ്ടതാകുന്നു. ഈ ന്യായം ഇതരഭാഗങ്ങളിലും അനു-
സരിക്കപ്പെടേണ്ടതാണ്".

34. കടുക (കടുകരോഹണി)യും.

36. വരീകന്ദം = വരി (ശതാവരി)യുടെ കന്ദം (കിഴങ്ങും).

ന്തലേ വീഴ്ശമെഴംവയമ്പരിയകച്ചൂരിക്കിഴങ്ങെന്നിവ
ചേലിൽതിപ്പലിയോടുമൊത്തഥപൊടിച്ചിട്ടിഞ്ചിനീരംമുല-
പ്പാലുംചേരത്തതിലാർദ്രമാക്കിവളരെപ്രാവശ്യമായേകണം. 37

കരിഞ്ചീരകംജീരകംചുക്കിനിപ്പു-
ത്തരിച്ചുണ്ടവേരിങ്കലെത്തൊലികായം
ശരിച്ചുവയമ്പന്നിതെല്ലാംപൊടിച്ചും
കരിങ്കാർകചേ മേൽപ്രകാരംകൊടുക്കാം. 38

വാതപിത്തജ്വരംചേർന്നപൈതലിന്നതകന്നതും
ഘൃതസായകസാമ്രാജ്യക്കാതലേ ഞാൻകഥിച്ചിടാം. 39

## വാതപിത്തജ്വരചികിത്സ

പുഷ്കരമിഴി പപ്പടകം
പുഷ്കരമൂലംതനിച്ചുമുത്തങ്ങ
തക്കമൊടിതുകൾപൊടിച്ചുകൊ-
ടുക്കണമയി വെണ്ണനെയ്യിലലിയിച്ച്. 40

## വാതകഫജ്വരചികിത്സ

മുഗ്ദ്ധാംഗി വാതകഫവമ്പനിവന്നുപോയാൽ
മുത്തങ്ങരോഹണികൾപപ്പടജീരകങ്ങൾ
ശുദ്ധംകടുത്രയമതെന്നിവയെപ്പൊടിച്ച്
ബദ്ധാദരംപഴയശർക്കരചേർത്തുനൽകാം. 41

അഥവാ സുദതി മുലപ്പാ-
ലതിലോനൽപ്പൊടിയിതുള്ളിയെണ്ണയിലോ
ചിതമൊടുചാലിച്ചുക-
ന്നതുമത്യന്തം ഹിതംതന്നെ. 42

## പിത്തകഫജ്വരചികിത്സ

നെല്ലിക്കായയതേവിദേഹജയിരിപ്പക്കാതലാ പപ്പട-
പ്പുല്ലിച്ചൊന്നവയോകലർന്നൊത്തമഴക്കാറിന്റെചൂർണ്ണത്തിനെ

37 ആർദ്രമാക്കി (ചാലിച്ച്).

38 മേൽപ്രകാരം (ഇഞ്ചിനീരും മുലപ്പാലും കൂട്ടിവെച്ചതിൽ ചാലിച്ച്)

41 കടുത്രയം (ത്രികടു) ചുക്ക് മുളക് തിപ്പലി.

അല്ലിത്താർനയനേ നറുംകുചരസത്താലേകഴിപ്പിയ്ക്കുകിൽ
കില്ലില്ലാ കഫപിത്തജപ്പനിയകന്നീടുംകിടാവിന്നെടോ. 43

## സന്നിപാതജ്വരചികിത്സ

മൽക്കണ്ണിൽബ്ഭസ്മമായീടിനമലർശരനെജ്ജീവനിട്ടോന്നചാടി-
പ്പിയ്ക്കുംസാരസ്യദിവ്യൌഷധവിളനിലമേ സന്നിപാതജ്വരത്തിൽ
അക്കാരിതെങ്ങഗോരോചനമഥകതനൊച്ചിക്കെഴുംവേരിവററി-
ന്നൊക്കുംചൂർണ്ണംകഴിപ്പിയ്ക്കണമയിസിതയുംചേർത്തുവാർകൊ
ങ്കനീരിൽ. 44

### ജ്വരഭൈരവചൂർണ്ണം

പൂവാംകുറുന്തലകലൻനാവിഷ്ണുക്രാന്തിയെപ്പൊടിച്ചതിനെ
സേവിപ്പിയ്ക്കയുമാവാംശ്രീവിധുഗോരോചനങ്ങൾചേർത്തവം 45
ചുക്കുമുളകുതിപ്പലിനെല്ലിക്കക്കൊട്ടത്തുവചവേരുനന്നാറി
നൽക്കട്ടുരോഹണിയറികകടുക്കയതാശാളിയാടലോടകവേർ 46
മുത്തങ്ങജീരകമതേലത്തരിയഥദേവദാരുരാമച്ചം
മുശ്ശലാംഗിചുണ്ടവേരിന്മേൽതോലയമോദകംപിന്നെ 47
പുത്തൻചെറുവഴുതിനവേർ കൊത്തമ്പാലയരികോകമുലയാളേ
അതതിത്തിപ്പലിസമമിവ മുത്തുംരുദ്രാക്ഷവുംകലമാൻകൊമ്പും 48
കൃഷ്ണകചേ കൃഷ്ണമൃഗക്കൊമ്പുംഘണ്ടാമൃഗത്തിൻടെകൊമ്പും
അഞ്ചുംകൂടിഗ്ഗുരിയായ്മുഞ്ഞൊന്നുകളുടെനാലിലൊരുഭാഗം 49
കർപ്പൂരംകാശ്മീരം നൽപ്പുതിയുണ്ണത്തിയെന്നിതുകൾകൂടി
ഒപ്പിച്ചുമേൽപ്പറഞ്ഞവയിൽപ്പതിനാറിലൊരുഭാഗം 50
ഏവംചേർത്തുപൊടിച്ചിട്ടാവാർമുലനീരിൽവെച്ചുചാലിച്ച്
പൂവണിനിബിഡകുഴലി കിടാവിന്നുപലവട്ടമാക്കൂട്ടുകേണം 51
പഞ്ചാരക്കൂട്ടിവെച്ചി-
ട്ടിഞ്ചിയതിൻനീരിലുംകഴിപ്പിയ്ക്കാം

45 ശ്രീവിധുഗോരോചനങ്ങൾ = ശ്രീമത്തായ വിധു (കർപ്പൂര)വും ഗോരോചനവും. കർപ്പൂരത്തിന്ന ചന്ദ്രൻെറ പേരെല്ലാംവരാം. ഏവം (ഇപ്രകാരം) പഞ്ചസാരചേർത്ത മുലപ്പാലിൽ എന്നർത്ഥം.

50 കാശ്മീരം (കുങ്കുമം)

കിഞ്ചിൽചെന്നാൽപനിനിരം-
യഞ്ചും'ജ്വരഭൈരവ'പ്പൊടിയിതല്ലോ. 52

ജീൎണ്ണജ്വരത്തിന്ന്

കൊട്ടംചിററമൃതംതനിച്ച ചെറുതേക്കിൻവേരുമുത്തങ്ങയും
കോട്ടംവിട്ടുപൊടിച്ചുപോൎമ്മുലരസത്തിങ്കൽ. കഴിപ്പിക്കണം
കട്ടിക്കൂട്ടുപഴക്കമാകിയപനിക്കൂൻതനാഴി പഞ്ചാരയും
കൂട്ടിത്തന്നിലുമാം കഥിപ്പനിനിമാറാനൊന്നരാടംപനി. 53

ഒന്നരാടംപനിക്ക്

മുത്തങ്ങബ്രഹ്മിവൈദേഹികളിടകലരുംപപ്പടം കൊട്ടവും ത-
ഞ്ചത്തിൽച്ചൂൎണ്ണിച്ചതേകാം കച്ചരസമൊടിണക്കീട്ടുനാലാം
പനിക്ക്
മുഗ്ദ്ധേ പഞ്ചാരയോ ശൎക്കരപഴകിയതോ പോൎമ്മുലക്ഷീരമോ മ-
ട്ടോത്തുള്ളിത്തൈലമോ ചേൎത്തരിമയൊടതിനെത്തന്നെയുണ്ണി
ച്ചീടേണം. 54

നാലാംപനിക്ക്

മെച്ചത്തിൽക്കുന്നചെറുമുട്ടകളെപ്പിടിച്ചു-
ണ്ണിച്ചീടണംസപദിശൎക്കരയിൽപൊതിഞ്ഞ്
മേൽച്ചൊന്നവമ്പനിവിടാൻബഹുഭേഷിതുള്ളിൽ
വെച്ചോള്ള മിണ്ടരുതുവേറെയൊരാളൊടും നീ. 55

രാപ്പനിക്ക്

കൊത്തമ്പാലയരിപ്പൊടി പുത്തൻപൂവ്വാങ്കുറുന്തലപ്പൊടിയും
ഞെള്ളുണ്ണിക്കാംസിതയുതചേൎത്തു മുലപ്പാലിലായിരാപ്പനിയിൽ. 56
വെള്ളിയിലത്തിരൻറവെളുപ്പുള്ളിലമാത്രംപൊടിച്ചുപൊടിതാനം
പുള്ളിമൃഗപ്പിടനേർമിഴി കൊള്ളാമേവംകഴിപ്പിച്ചാൽ.

54. നന്നാലുദിവസം എത്തുമ്പോൾ ഉണ്ടാകുന്ന പനിയെക്കുറിച്ചാകുന്നു ഇവിടെനാലാംപനിക്ക എന്നു പ്രയോഗിക്കപ്പെട്ടിട്ടുള്ളത് എന്നറിഞ്ഞുകൊള്ളണം. അതിനെത്തന്നെ (മുത്തങ്ങ മുതലായവയുടെ പൊടിയെത്തന്നെ) ഉണ്ണിച്ചീടേണം (സേവിപ്പിക്കണം.)

57. ഏവം (പഞ്ചസാരചേൎത്ത മുലപ്പാലിൽ.)

അരയാൽത്തളിരരച്ചുപാലിൽ
തരസാ ചേൎത്തുകൊടുക്കണംകഴിപ്പാൻ
അരുണാധരി രാപ്പനിയ്ക്കുകൈക-
ണ്ടൊരുനാൽഗ്ഗുണമരുന്നിതൊന്നുതന്നെ. 58
എന്നാൽക്കിടാങ്ങളൊരുമാസമതെത്തിയാൽക്ഷീ-
രാന്നങ്ങൾകൊണ്ടു പുലരുന്നവരാകയാലേ
നന്നായവൎക്കിതിനുതാഴെവിശേഷമായോ-
തുന്നാക്കഷായഗുളികാദികളുംകൊടുക്കാം. 59

ആഗന്തുകജ്വരത്തിന്നു്

ചിന്നുംമാലാഭിചാരപ്പുണിവിഷമവിഷക്കാററുശാപംഭയപ്പാ-
ടെന്നീഹേതുക്കളാലെത്തിനപനിയിതിന്നാഗന്തുകപ്പേരിടുന്നു
അന്നാളിൽകയ്പനീരിൽകമലമുഖി വയമ്പൊട്ടരച്ചിട്ടുബാലൻ
തന്നംഗത്തിൽപ്പുരട്ടീടണമയി ചിലമന്ത്രങ്ങളൊക്കെജ്ജപിച്ചു്. 60
മന്ത്രസ്ഥാനത്തിലോത്തും വിധികൾമുഴുവനും ചെയ്തുപിന്നെ ച്ചികിൽസാ-
തന്ത്രംമുമ്പൊന്നതൊപ്പിയ്ക്കുകിലതുവിടുമേ മാസമൊന്നായവന്നു്
ചന്തത്തിൽദ്ദേശകാലസ്ഥിതികളനുസരിച്ചേൎപ്പെടുത്തട്ടെ വൈദ്യൻ
താന്താൻകോതമ്പുമുത്താറികൾതിന്നുമുതലാം പഥ്യഭോജ്യ ക്രമത്തെ. 61
എന്നാൽമററുള്ളവൎക്കുംവിധിയതുവിഹിതം മാസമൊന്നായകുട്ടി-
ക്കൂന്നില്ലാ ഭോജനാദിപ്പിഴവുകളിലവൎക്കാജ്വരാദ്യാമയങ്ങൾ.

58. ക്ഷീരാന്നങ്ങൾ = ക്ഷീരവും (പാലും) അന്നവും. വിശേഷമായി (പ്രത്യേകമായി) കഷായ ഗുളികാദികളും (കഷായം ഗുളിക മുതലായവയും.)

60. ആഗന്തുകപ്പേർ, (ആഗന്തുകം എന്ന പേർ) ചില മന്ത്രങ്ങൾ എന്നു പ്രയോഗിക്കപ്പെട്ടതു പിശാചതന്ത്രമന്ത്രങ്ങളെക്കുറിച്ചാകുന്നു.
61. വിധികൾ (കൎമ്മങ്ങൾ) അതു (ആഗന്തുകജ്വരം) പഥ്യഭോജ്യക്രമത്തെ = പഥ്യം (ഹിതം) ആയ ഭോജ്യ (ആഹാര)ത്തിൻെറ ക്രമത്തെ ആറാംമാസത്തിലല്ലാതെ ചോറുകൊടുപ്പാൻ ധൎമ്മശാസ്ത്രപ്രകാരം വിധിയില്ല.

62. ഭോജനാദിപ്പിഴവുകളിൽ = ഭോജനാദിക(ആഹാരാദിക)ളു

വന്നെത്തുമ്പോൾ കഷായം മുതലരിയമരുന്നൊക്കയുംകഞ്ഞിതൊട്ടു–
ള്ളൊന്നാംശ്ലാഘ്യാകമാഹാരവുമടവൊട്ടശീലിച്ചു
പോരേണ്ടതത്രേ. 62

ജ്വരത്തിന്നു കഷായങ്ങൾ

കുത്തേറ്റുംപനിയിൽപ്രയോജനമയന്നേ പാഠയോധരംചുണ്ടവേ–
ശ്മർത്തൊൽ ചിററമൃതാടലോടകമതിൻമൂലംകൊടിത്തൂവവേർ
കൊത്തമ്പാലയരത്തചുക്കിവയിലൊന്നേതെങ്കിലുംചേർത്തുത–
ബ്ബത്തിൽപര്പ്പടകത്തിനാലൊതകഷായംവെച്ചുമോന്തീടണം. 63

നാഗരാഷ്ടമകഷായം

പുത്തൻമേതന്മൊഴി മേൽപ്പറഞ്ഞതുകളെട്ടുംകൂടിവെള്ളാംകഷാ–
യത്തെപ്പാർക്കുക 'നാഗരാഷ്ടമ'മതെന്നാണായതിൻപേരെടോ
ചേർത്തീടാമിതുകൾക്കമേല്ലൊടിയതായ്പഞ്ചാരയുംജീരകം
വൃത്തിയ്ക്കൊത്തുപൊടിച്ചതുംവൃഷഗജസ്പർദ്ധി
പ്രയാണോത്സവേ. 64

രാമച്ചംചിതമുള്ളചിററമൃതുപിന്നെപ്പുത്തരിച്ചുണ്ടതൻ
വേൾമർത്തോലുപടോലവള്ളികടകപ്പാലമ്മൂഴംതണ്ഡുലം
ജീമൂതംപുനരിപ്പറഞ്ഞവയിലൊന്നേതെങ്കിലുംചേർത്തുകൊ–
ണ്ടോമൽപ്പുഷ്കരമൂലമെന്നതുകഷായത്തിന്നെട്ടക്കാംപ്രിയേ. 65

കടുകാഷ്ടമകഷായം

മേലേപറഞ്ഞൊരുമരുന്നുകളേഴുകൂട്ടം
ചേലേറിടുംകടുകരോഹിണിയോടുകൂടി
നീലാബ്ജനേർമിഴി കഷായമതാക്കിടാമെ–
ന്നാലായതിന്നുകടുകാഷ്ടമമെന്നുപേരാം. 66

വാതജ്വരത്തിന്നുകഷായം.

എന്നാൽ സർവ്വജ്വരങ്ങൾക്കതകിടുമിതുകൾക്കൊത്തുവൻ
മേല്ലൊടില്ലെ–
ന്നാംതേൻജീരകതിപ്പലിസിതയിവവെവ്വേറെയൊന്നായുമാവാം

ടെ പിഴവുകളിൽ, ജ്വരാദ്യാമയങ്ങൾ = ജ്വരം (പനി) മുതലായ ആമയങ്ങൾ (രോഗങ്ങൾ.)

64 ഇതുകൾക്ക (ഇപ്പറഞ്ഞ രണ്ടുവക കഷായങ്ങൾക്കും)

65 ജീമൂതം = മേഘം (മുത്തങ്ങക്കിഴങ്ങു.)

ധന്യേ ധാരാധരംചിററമൃതിനൊടുകൊടിത്തൂവവേർചുക്കി-
തെല്ലാമൊന്നായ്കഷായീകരിച്ചുള്ളതുബഹുഹിതമാകുന്നു
വാതപ്പനിക്കു്. 67

മുത്തങ്ങക്കടുചുക്കുകൂവളകവേർ പിന്നെക്കുറുന്തോട്ടിവേർ
കൊത്തമ്പാലകലന്നപ്പ്പടത്തൃണംസാക്ഷാൽകൊടിത്തൂവവേർ
പുത്തൻചിററമൃതിപ്പറഞ്ഞതുകളും കൊള്ളാംകഷായത്തിന-
ത്യുത്ഥംജീരകമൊന്നുതന്നെമതി രണ്ടിനുംപ്രിയേ മേല്പൊടി. 68

പിത്തജ്വരത്തിന്നു കഷായം

പിത്തജ്വരക്കാക്കയിപഞ്ചസാരയും
ചേർത്തകണ്ണംപപ്പ്ടകക്കഷായനീർ
മുത്തങ്ങയുംപപ്പ്ടവുംകടുക്കയും
ചേർത്തിട്ടുവെയ്ക്കുന്നകഷായവുംഹിതം. 69

കേൾമററൊന്നോത്തുനോക്കിപ്പറയുവനിനിഞാൻ
ചുക്കുമുത്തങ്ങകൊട്ടം
രാമച്ചംചന്ദനംചിററമൃതിവയുടെപഞ്ചാരചേത്തുംകഷായം
സാമത്ഥ്യത്തോടു പിത്തജ്വരമതിനെയകററുന്നശൈലാധിരാജ-
ശ്രീമങ്കേ നിൻകൃപക്കൺമുനയിവനുടെ കാമജ്വരത്തെ
ക്കണക്കെ! 70

കഫജ്വരത്തിന്നു കഷായം

ന്യൂനംപുഷ്കരമൂലമോടുചെറുതേക്കിൻവേരുധാരാധരം
വാനോർദാരുവിദേഹരാജമകളീയഞ്ചിന്റെയോ വല്ലഭേ
കേൾനീ ചിററമൃതാടലോടകമതിൻവേർ ചുക്കിവററിന്റെയോ
തേനോടൊത്തകഷായമാണുവിഹിതംശ്ലേഷ്മജ്വരവ്യാധിയിൽ 71
മുഗേഘചുക്കുകടുക്ക ചിററമൃതു പിന്നെപ്പുതരിച്ചുണ്ടവേ-
മേൽത്തൊലിന്നിവകൊണ്ടു തീർത്തുമധുതുകീടുന്നനിഷ്ക്വാഥവും
കൊത്തമ്പാല വയമ്പുചുക്കുകഴിഴിൻവേർപപ്പ്ടപ്പുല്ലുതീ-
സ്സുത്താംവർഗ്ഗമതിൻകഷായവുമവക്കൊപ്പംഫലംകാട്ടിടും. 72

67 ഇതുകൾക്കു (ഇപ്പറഞ്ഞ രണ്ടുവക കഷായങ്ങൾക്കും) ധാരാധരം (മുത്തങ്ങ) കഷായീകരിച്ചുള്ളതു (കഷായമാക്കിയതു)

68. അത്യുത്ഥം (ഏററവും) കൊള്ളാം.

71. വാനോർദാരു (ദേവതാരം) വിദേഹരാജമകൾ = സീത-തിപ്പലി.

72. അവക്കൊപ്പം (മേൽപ്പറഞ്ഞ രണ്ടു കഷായങ്ങൾക്കു തുല്യമായി.) മധു (തേൻ) നിഷ്ക്വാഥവും (കഷായവും.)

ചൊല്ലീടാംവേരെറയുംഞാൻചെറുവഴുതിനതൻവേർകൊടിത്തൂവ
വേരെ-
ന്നല്ലേമുത്തങ്ങനൽച്ചിററമൃതഥചെറുതേക്കിൻെറവേർചുക്കിതെല്ലാം
തുല്യാംശംചേൎത്തുതീൎത്തീടിനകൊടിയകഷായത്തിനെക്കാമസാമ്രാ-
ജ്യോല്ലാസതുള്ളലേതിപ്പലിയുടെ പൊടിയിട്ടിട്ടുകുട്ടിയ്ക്കു
നൽകാം. 73

വാതപിത്തജ്വരത്തിന്നു കഷായം

മുത്തങ്ങചുക്കൊടിക്കുടിയചുണ്ടവേരി-
മേൽത്തോലുപർപ്പടകമെന്നിവതൻകഷായം
പിത്താനിലജ്വരമതിൽബത പഞ്ചസാര
ചേൎത്തിട്ടുനൽകണമമർത്ത്യമദേഭയാനേ. 74

കറുന്തോട്ടിവേർചുക്കൊടംബോധരംപു-
ത്തരിച്ചുണ്ടവേരിൻെറവല്ക്കംഞെരിഞ്ഞിൽ
നറുംപെർപ്പടപ്പുല്ലിവററിൻകഷായം
വരം മേല്പൊടിക്കോ സിതാജീരകങ്ങൾ. 75

വാതകഫജ്വരത്തിന്നു കഷായം

കാന്തേകേൾക്കക കാട്ടുതിപ്പലിയതിൻവേർ പുത്തരിച്ചുണ്ടവേ-
രിന്തോൽനല്ലകടുക്കവിഴ്ത്തുമിയലും മുത്തങ്ങ കൊന്നത്തൊലി
ചന്തത്തോടിവകൊണ്ടുവെച്ചൊരു കഷായം തേൻപകൎന്നാ
കഴിൽ-
ചിന്നും വാതകഫജ്വരം ശിശുവിനെത്തൊട്ടീടുകില്ലൊട്ടുമേ. 76

ചെറുതേൻമൊഴി ചിററമൃതഥ
ചെറുവഴുതിനവേരുചുക്കതെന്നിവയാൽ
തെനിഷ്ക്വാഥംവെച്ചതു-
മരമേകാംതിപ്പലിപ്പൊടിയുമിട്ടു്. 77

നൽമുത്തങ്ങയതാടലോടകമതിൻവേർപുത്തരിച്ചുണ്ടവേ-
രിന്മേലെത്തൊലിദേവതാരമഥ കച്ചൂരിക്കിഴങ്ങെന്നിവ
ചെമ്മേചിററമൃതോടുചേൎത്തൊരു കഷായംവെച്ചുവിശ്വരത്തിന്നു-
ള്ളമ്മേ,മേല്പൊടിതിപ്പലിപ്പൊടിയുമിട്ടേകുന്നതുംനന്നെടോ. 78

77. നിഷ്ക്വാഥം (കഷായം)

78. പിത്തശ്ലേഷ്മഭവജ്വരേ = പിത്തശ്ലേഷ്മങ്ങൾ (പിത്തകഫങ്ങൾ) ഹേതുവായിട്ടു് ഉണ്ടാകുന്ന ജ്വരേ (ജ്വരത്തിങ്കൽ)

### പിത്തകഫജ്വരത്തിന്നു കഷായം

പിത്തശ്ലേഷ്മഭവജ്വരേ പതിമുകം വേപ്പിന്റെതോൽ ചന്ദനം
കൊത്തമ്പാല കലൎന്ന ചിററമൃതിവററിൻ ക്വാഥവെള്ളത്തിനെ
പുത്തൻതേന്മൊഴി പഞ്ചസാരവിതറീട്ടേകാമതല്ലെങ്കിലോ-
കൊത്തമ്പാലയൊടൊത്ത ചിററമൃതു ചുക്കോമല്ലൊടിത്തുവവേർ 79

മുത്തകന്നൊത്തമുന്തിരിങ്ങയിനിയോ മുത്തങ്ങ ചെഞ്ചന്ദനം
മുഗ്ദ്ധേ പൎപ്പടഗോപനാരികളിണങ്ങും ചുണ്ടവേരിൻതൊലി
പുത്തൻചെങ്ങഴിനീൎക്കിഴങ്ങു ചെറുതേക്കിൻവേരിവററിൻകഷാ-
യത്തെ നൽകണമൊട്ടു ജീരകമതും പഞ്ചാരയും ചേൎത്തടോ. 80

ചെറുതേന്മൊഴി തിപ്പലിയെ-
ച്ചെറുതേക്കിൻവേൎക്കുപകരമായ്ച്ചേൎക്കാം
പറയാമിനി ഞാൻ ജീൎണ്ണ-
ജ്വരത്തിന്നും ക്വാഥമായതിലിവണ്ണം 81

### ജീൎണ്ണജ്വരത്തിന്നും ഒന്നരാടം പനിയ്ക്കും മററും കഷായം

ചക്രപ്പോൎകൊങ്കയാളേ ചെറുവഴുതിനവേർ കൊച്ചുതേക്കി-
ന്നൊഴുംവേർ-
ചുക്കംഭോദം ഗദം രോഹിണിയിവയുടെ നിഷ്ക്വാഥനീർ നല്കീ-
ടേണം
മുഷ്ക്കുള്ളോരൊന്നരാടംപനിയിലുമിതു പററീടുമില്ലീഷലോൎത്താ-
ലക്കാരിത്തേങ്ങനിൎഗ്ഗുണ്ഡികളുമിടകലൎന്നീടിലേററം വി-
ശേഷം. 82

79-ാംശ്ലോകത്തിന്റെ നാലാംപാദവും 80-ാംശ്ലോകവുംകൂട്ടി അ-
ന്വയിക്കേണ്ടവയാകുന്നു.

81. ആയതിൽ (ജീൎണ്ണജ്വരത്തിൽ) ഇവണ്ണം (മേല്പറഞ്ഞ പ്രകാരം പഞ്ചസാരയും ജീരകവും ചേൎത്തു)

82. കൊച്ചുതേക്കിന്നൊഴുംവേർ (ചെറുതേക്കിനുള്ള വേർ) അംഭോദം (മുത്തങ്ങ) ഗദം (കൊട്ടം) കൊട്ടം എന്നതു രോഗത്തിന്റെ പൎയ്യായശബ്ദങ്ങൾകൊണ്ടു വ്യവഹരിക്കപ്പെടുന്നതാകുന്നു. അക്കാരിത്തേങ്ങ നിൎഗ്ഗുണ്ഡികളും = അക്കാരിത്തേങ്ങയും നിൎഗ്ഗുണ്ഡി (കരുനൊച്ചി) യും.

എൻതയ്യുതമിഴാമവേർ ത്രികടുവിഷമക്രാന്തിനൽച്ചുണ്ടവേ-
രിൻതോൽപിന്നെവരട്ടുമഞ്ഞൾമരമഞ്ഞൾത്തോൽകുറുന്തോട്ടി
വേർ
ലന്തപ്പത്രമരത്തദർഭയിണതൻവേരൊത്തിട്ടും ജീരകം
ചന്തംചേർന്നകടുക്കരോഹിണിയിണങ്ങും കാട്ടുത്തുളാവുവേർ 83

തുള്ളൽപനിക്കും മററും കഷായം

കൊട്ടംവെള്ളുള്ളിശ്ശുദ്ധംമുളയിലകൾ കരിഞ്ചീരകംദേവതാരം
പിട്ടല്ലിച്ചൊന്നനല്ലൌഷധിനിരസമമായ് ചേർത്തതിൻകഷായം
കുട്ടിക്കേകീടണംവാൽമുളകുമഥപൊടിച്ചിട്ടുനാലാംപനിക്കും
ഞെട്ടിത്തുള്ളുംപനിക്കുംവളരെ വിഹിതമാണൊന്നരാടം
പനിക്കും. 84

സന്നിപാതജ്വരത്തിന്ന കഷായം

കൊത്തമ്പാലകടുക്കചുക്കദശമൂലംപുത്തരിച്ചുണ്ടവേ-
മ്പേൽത്തോൽ ചിററമൃതാടലോടകമതിൻവേർ പിന്നെയം-
ഭോധരം
അത്തിത്തിപ്പലിചന്ദനംപതിമുകംപാടക്കിഴങ്ങോടു കൊ-
ന്നത്തോൽവെള്ളമിണങ്ങിടുന്നകടകപ്പാലയ്ക്കുഴംവിത്തിവ 85

ഛർദ്ദ്യാദിസഹിതമായ ജ്വരത്തിന്ന കഷായം

നേരായ്നിഷ്ക്വാഥമാക്കിയതിവിടജീരകംചേർത്തു നല്ലാം
പോരാളുംസന്നിപാതപ്പനിയുടനൊഴിവാൻ തൊവലിൻകുമ്പ
ഠീരം
പേരാൽമൊട്ടോടുമാവിൻതളിരിവസമമായിട്ടുവെച്ചും കഷായം
പാരാതേഛർദ്ദിമൂർച്ഛാദികളുടയ പനിക്കേകണംതേൻ
കലർത്തി. 86

83. ലന്തപ്പത്രം (ലന്തയില) ദർഭയിണ (രണ്ടു ദർഭകൾ) ആററുദർഭയും ദർഭയും അവയുടെ വേർ. രോഹണി (കടുകരോഹിണി) കാട്ടുത്തുളാവു (കാട്ടുതുളസി) വേർ. (83-ഉം 84-ഉം ശ്ലോകങ്ങൾ ഒന്നായി അന്വയിക്കേണ്ടവയാണ്)

85. ദശമൂലം (കുമിഴിൻവേർ, കൂവളത്തിൻവേർ, പൂപ്പാതിരിവേർ, മുഞ്ഞവേർ, ഓരിലവേർ, മൂവ്വിലവേർ, ചെറുപുളവേർ, ചെറുവഴുതിനവേർ, ഞെരിഞ്ഞിൽ), അംഭോധരം, (മുത്തങ്ങ) വെള്ളം (ഇരുവേലി) കടപ്പാലയ്ക്കുഴംവിത്ത്, അരി. 85, 86- ശ്ലോകങ്ങൾ ഒന്നായി അന്വയിക്കേണ്ടവയാകുന്നു)

86. അതിവിടയമൊക്കം (അതിവിടയം ചേർന്ന്) വയമ്പിൻ

പാട്ടംപേടക്കയിൽമൊഴി പറച്ചുണ്ടവേർതാതിരിപ്പ-
വോടോനൽത്തിപ്പലിയതിനോടോ ചേൎത്തുചുണ്ടിച്ചചുണ്ടും
കേടററീടുംകചരസമതിൽച്ചെററുചാലിച്ചശിപ്പി-
ച്ചീടാം തേൻചേൎത്തതിവിടയമൊക്കംവയമ്പിൻരജസ്സോ. 87

അതിസാരപ്പണിയാണിതോൎത്തുകണ്ടാ-
ലതിസാരപ്പനികൾക്കശാന്തികിട്ടാൻ
തരമോടേചിരനാൾവിടാതനില്ക്കും
ജ്വരമോടേണ്ടതിന്നുംപ്രയോഗമോതാം. 88

ദീർഗ്ഘകാലാനുബന്ധിയായ ജ്വരത്തിന്ന്

തെററാതേകണ്ടിരട്ടിക്കടുകയുടെകഷായത്തെയുംവെച്ചുകൂട്ടി-
ത്തെററന്നാററിക്കുറുക്കിപ്പതിചിനൊട്ടറപാന്നോതപാലിങ്കൽ
നിന്നു
പിറെറന്നാൾകക്കടംക്കുകിട്ടമളവുകടഞ്ഞിട്ടു ത്തുവെണ്ണകൈക്കൊ
ണ്ടിററി-
ററീടുംപുത്രതെന്മൊഴിനകതുവതിന്നേഴനാളേകിടേണം. 89

പനിയ്ക്കു മൂർദ്ധാവിൽ കഴമ്പിടുവാൻ

പൈത്തകഫവായ്പിൻ മൂക്കടെവൃതൊട്ടമാർ നീങ്ങുവാൻ
മുരിങ്ങയിലനീരതിൽത്രികടുതൻപരാഗത്തിനെ
മുറയ്ക്കുടകഴച്ചുടൻ നിറുകയിൽ കഴമ്പിട്ടിടു-
ന്നൊരാപ്പണിവിശേഷമാണ പനിയിൽപയോജേക്ഷണേ! 90

പൂവാങ്കുറുന്തലരസം സ്ത്രീവാർമുലനീരതാവണക്കെണ്ണ
ഇവമൂപ്പിച്ചതിലിപ്പൊടി ജവമൊടുചാലിച്ചുമാംകഴമ്പിടുക. 91

ഇരട്ടിമധുരംവയമ്പകിലുരാത്രിപൂന്തേനിലെ-
ട്ടിരട്ടിമധുരംകലൻമൊഴിചൊല്ലുമെൻവല്ലഭേ
ഉരത്തകടുരോഹണിത്രികടുനൽകുറുന്തോട്ടിവേ-
രരത്തകടൽനാകമുക്കരമമൎത്ത്യഭൂമീരുഹം 92

(വയമ്പിന്റെ) രജസ്സോ (പൊടിയോ) തേൻചേൎത്തു അശിപ്പി
ച്ചീടാം.

88. ചിരനാൾ (അധികദിവസം)

90. പരാഗത്തിനെ (പൊടിയെ)

പൂവ്വാങ്കുറുന്തലരസം(പൂവ്വാങ്കുറുന്തലയുടെ നീർ)

അമൎത്ത്യഭൂമീരുഹം = (ദേവതാരം)

നീർമഞ്ജുകാവിമണ്ണോട്ട രാമച്ചംപ്പുളിഞരമ്പുപിനാറി
ആമയസഹസ്രവേധികൾകാർമാലേയങ്ങൾനായകംപിന്നെ 93

പനിക്കാക്കുള്ള തലവേദനയ്ക്കു്

ബാലേചെഞ്ചല്യമിട്ടിവയുടെപൊടികൊണ്ടും കഴമ്പിട്ടിടാമേ
ബാലന്നുണ്ടാംശിരോവേദനയിൽമലർകലകൊന്നുതിന്നില്ലതിങ്കൾ
ചേലേറുംചന്ദനം ജീരകമിവയൊടിണങ്ങുന്ന മുത്തങ്ങകൊങ്ക-
പ്പാലിൽ ഭേഷായരച്ചായതുമുഹുരപി നെററിയ്ക്കുതേച്ചീട
വേണം. 94

കച്ചൂരിമഞ്ചട്ടികൾപഞ്ചഗന്ധം
കർപ്പൂരമഭ്രംമലർവല്ലുവസ്സി
കണ്ണാണിതെല്ലാംമുലനീരുകൊണ്ടു
കല്ക്കിച്ചതുംനെററിയിലായ്പുരട്ടാം. 95

നെഞ്ചിൽ കഫം കെട്ടുന്നതിന്നു

ജാതിക്കരയാംപൂവു ജാതിപത്രികജീരകം
ആശാളിയക്കിക്കറുക കേശാളിവിജിതാംബുദേ! 96

ഇരട്ടിമധുരംകേലന്നശതകപ്പമുത്തങ്ങായി-
പ്പറഞ്ഞവപുഴുങ്ങിയങ്ങിളയതേങ്ങനീരിൽപ്രിയേ
അരച്ചുമധുചേർത്തുവെച്ചതുകഴുത്തിലുംമാറിലും
പുരട്ടണമിടയ്ക്കിടയ്ക്കുബത മദ്ധ്യഭാഗത്തിലായ് 97

പനിക്കൊക്കു കഞ്ഞിവെപ്പാൻ

മാന്തട്ടിൽകഫസങ്കടത്തടവൊഴിപ്പാനിപ്രയോഗംമഹാ
സത്താണേപനിവന്നുകുട്ടകിലുടൻതന്നേ കിടാങ്ങൾക്കെടോ

93. മഞ്ജുകാവിമണ്ണോട്ട-മഞ്ജു(സുന്ദരം)ആയ കാവിമണ്ണോട്ട (കാവിമണ്ണോട്ടുകൂടി) ആമയ സഹസ്രവേധകൾ = ആമയ (കോട്ട)വും സഹസ്രവേധിയും, കാർമാലേയങ്ങൾ = കാറും മലേയ (ചന്ദന)വും നായകം (ചെന്നിനായകം)

94. ശിരോവേദനയിൽ (തലനോവിൽ) തിങ്കൾ (കർപ്പൂരം) മുഹുരപി (കൂടെക്കൂടെ)

96. പഞ്ചഗന്ധം (കൊട്ടം, ഇരട്ടിമധുരം, ചന്ദനം, ഇരുവേലി, രാമച്ചം) വല്ലുവസ്സി (നന്നാറി)

97. ഇളയതേങ്ങ (ഇളന്നീർ) നീരിൽ (വെള്ളത്തിൽ) കഴുത്തിലും മാറിലും മദ്ധ്യഭാഗത്തിലായ് (നടുവിലായ്) പുരട്ടണം. 96, 97 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടതാകുന്നു.

പുത്തൻകൊണ്ടൽനിറംപെട്ടുംകുഴലി കൊത്തമ്പാലചുക്കോട്ടവി-
ലാമത്തിൻവേരിവയാൽകുറുക്കിയജലത്തിൽകഞ്ഞിവെച്ചേകണം 98

മുത്തങ്ങയുംത്രികടുവുംപുതുപർപ്പടത്തോ-
ടൊത്തിട്ടരച്ചുകരിവേപ്പിലനീരിൽനന്നായ്
മുഗ്ദ്ധാനനേ ഗുളികയാക്കിയുണക്കി വെച്ചോ-
തിന്നന്നിഷ്കഥിതനീർകളിലല്ലയെങ്കിൽ. 99

മുത്തങ്ങജീരകമതെന്നിവകൊണ്ടുള്ളകഷാ-
യത്തിങ്കലോ മിന്നസമാംമുലനീരിലായോ
നിത്യംനകർന്നിടുവതിന്നുകൊടുത്തിടാമേ
'മുസ്താദി'യാംഗുളികയാണിതു മുഗ്ദ്ധശീലേ. 100

മൽക്കാറതു വേരെയുംകേൾത്രിഫലയെരിവെഴും മൂന്നുവസ്തുക്കൾ മേഘം
നൽക്കർപ്പൂരംനറുംജീരകയിണകരയാമ്പൂവൃജാതിക്കപിന്നെ
തക്കോലപ്പട്ടിൽവെള്ളുള്ളിയതിവകനൊച്ചിയെണ്ണുഴംനീരിനാൽ വൃത്തി-
യെല്ലാക്കംമെട്ടാച്ചണ്ടിനെഗുളികയുരുട്ടീട്ടുണക്കീടവേണം 101
ചൊല്ലേറും'ത്രിഫലാദി'യാംഗുളികയാണിച്ചൊന്നതെൻ നാരീമൗലി-
ചൊല്ലിത്തന്നകഷായനീർകളിലോശുദ്ധംമുലപ്പാലിലോ
മെല്ലെച്ചേർത്തുകിടാവിനേകിമപിസേവിപ്പിക്കുകിൽകില്ലിനി-
ല്ലില്ലെളുപ്പനിയൊക്കെയുംപറപറന്നീടുംപലാശാധരേ. 102

## മുസ്താസുവർണ്ണാദിഗുളിക

ജീമൂതംകലശംസുവർണ്ണമഥ വിഷ്ണുക്രാന്തിനൽച്ചണ്ടതൻ
വേർമേൽച്ചേരൊന്നതോലിരട്ടിമധുരം ദ്രാക്ഷമെന്നല്ലെടോ
വാമേപുഷ്കരമൂലമെന്നിവസമംനെല്ലിക്കതൻനീരിലും
കാമംചിററമൃതിൻ്റെവേരിലുമരച്ചിട്ടൊന്നുരുട്ടീടണം. 103

98. വിലാമ (രുവള)ത്തിൻവേർ, 99, 100 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കേണ്ടതാകുന്നു.

101. എരിവെഴും മൂന്നുവസ്തുക്കൾ (ത്രികടു) നറുംജീരകയിണ = നറുംജീരകങ്ങളുടെ ഇണ (രണ്ടു] ജീരകവും കരിഞ്ചീരകവും.

104. അബലത (ദുർബലത)യും.

എന്നാൽ 'മുസ്താസ്യവല്ല്യാദി'ഗ്ഗുളികയിതുംമേൽപ്രകാരംകഴിപ്പി-
ച്ചെന്നാൽനിർവാദമെല്ലാപ്പനികളുമുടനേ നാട്ടു വിട്ടോട്ടമല്ലോ
എന്നല്ലേപിന്നെയോൾക്കുറവബലതയും കൊഞ്ഞലുംകുഞ്ഞിനേശി-
ല്ലെന്നല്ലേനല്ലവൈദ്യോത്തമമതമതുതെറ്റീടുമോ ചാതുരീലേ. 104

### മൃഗശൃംഗാദിഗ്ഗുളിക

വേറിട്ടുംകേൾകലശൊമ്പയികമനി! കരിഞ്ചീരകംജീരകംകർ-
പ്പൂരം മുത്തങ്ങചെഞ്ചല്യമതിവനുടെപേർമുമ്പിൽനിന്നീടുമക്ഷം
പോരാഗോരോചനംത്ര്യൂഷണമിവയിൽവയമ്പുംകുറുന്തോട്ടി
വേരും
നേരേചേർത്തിട്ടരച്ചീടണമഥകരയാമ്പൂക്കഷായത്തിനാലെ. 105
പ്രൌഢേ പിന്നീടുതട്ടീടിനഗുളിക മുലപ്പാലിലുണ്ണിച്ചുവെന്നാ-
ലോട്ടംകുഞ്ഞിൻപനിപ്പിച്ചുകളിതു'മൃഗശൃംഗാദി'ശൃംഗാര
വിതതാ
കേടററീനാലുജാതിഗ്ഗുളികകളെയുഴന്നിവണിക്കേളാപ്പമായ്'തീ-
ർത്തീടേണം വെയിലുകൊള്ളിക്കരുതു നിഴലിൽവെച്ചിട്ടുണക്കേണ
മത്രേ. 106

### ത്ര്യൂഷണാദിഗുളിക

നേരേവ്യോഷംവയമ്പാ ത്രിഫലകടുകരോഹിണ്യയേ ജീരകം കർ-
പ്പൂരം തദ്രാക്ഷമാര്യേ ഭവതിയുടയപേർകൊണ്ടുചൊല്ലുംമതന്ന്'
പോരാ ചെഞ്ചല്യമോമൽപ്പുഴുക്കുരിശമരിക്കുള്ളവേരിഗ്ഗുണത്തെ-
ച്ചേരുംമട്ടായരച്ചീടണമടവിലുഴിഞ്ഞതുള്ളൂഴംനീരിനാലെ. 107
ഇത്ഥംകല്പിച്ചുവെച്ചീടിനഗുളികകളെപ്പുത്തരിച്ചുണ്ടവേരി-
ന്മേൽത്തോലംഭോധരംജീരകമിവയുടെ നിഷ്ക്വാഥ
നീരിങ്കലായോ
ഘൃതം പഞ്ചാരയുംചേർത്തഴകുടയ മുലപ്പാലിലോ ബാലനേക്കാ-
ലത്തുണ്ണിച്ചാൽ ശമിക്കും പനിയിതിനുടെപേരോതിടാം
'ത്ര്യൂഷണാദി'. 108

105. ഇവനുടെ (എന്റെ) പേർ (അരുൻ) മുമ്പിൽ നിന്നീടുമക്ഷം (തദ്രാക്ഷം) ത്ര്യൂഷണം (ത്രികടു)

107 വ്യോഷം (ത്രികടു) ആര്യേ! ഭവതിയുടെയ (നിന്റെ) പേർകൊണ്ടു (ആര്യാശബ്ദംകൊണ്ടു) ചൊല്ലുംമതന്ന (കിരിയാത്ത)

### വൈകുണ്ഠാദി ഗുളിക

തുമ്പപ്പൂവഥ ചുക്കരോഹണിവിദേഹപ്പൈതലാൽജീരകം
വമ്പൻപുഷ്കരമൂലമെന്നിവയൊടൊപ്പംകുങ്കുമപ്പൂവിതിൽ
എൻഭാഗ്യേപതിനാറിലാകെയൊരുഭാഗംകണ്ടുകർപ്പൂരവും
സമ്പാദിച്ചുമുറയ്ക്കു ജീരകകഷായത്താലരച്ചങ്ങിനെ 109
ചേലിൽത്തീർത്തഗുണാഢ്യയാംഗുളികയെപ്പഞ്ചാരയോടും മുല-
പ്പാലിൽച്ചേർത്തുകിടാവിനെക്കിമപിസേവിച്ചുകൊണ്ടീടുകിൽ
ബാലേശീലവതീകലാധരാനനേഘോരാമയംകൊണ്ടെഴും
മലേശില്ലാതവാദമില്ലിതിനു'വൈകുണ്ഠാദി'യെന്നാണുപേർ. 110
കുന്നിൻനന്ദിനിയാളേ കുന്നിക്കുരുവിൻകണക്കതിലുരുട്ടി
നന്നായിവെച്ചുനിഴലിൽത്തന്നെ യുണക്കേണമിഗ്ഗുളികരണ്ടും. 111

### തൂക്കം അതിപക്ഷതിമുതലായ ബാലന്മാർക്കുള്ള മാത്രാഭേദങ്ങൾ

മുക്കാലുംപനിതൻചികിത്സകൾപറഞ്ഞെൻമാസമൊന്നായകു-
ട്ടിയ്ക്കും മറ്റുമിതൊക്കെവേണ്ടവിധമായൊപ്പിച്ചുകൊണ്ടീടണം
കേൾക്കിന്നായവനേകിടേണ്ടൊരുകഷായത്തിൻ മരുന്നിന്നെഴും
തൂക്കംമൂന്നുകഴഞ്ചുകണ്ണുനയനേ നീർ നാഴിതന്നെമതി. 112
ധന്യേകൂട്ടാംകഴഞ്ചൊന്നധികമതിൽതോയമോ നാഴിരണ്ടാ-
കുന്നുത്രൈമാസികന്നാ കഥിതസലിലമാഴക്കിലേറേണ്ടതാണും
ഭിന്നിയ്ക്കില്ലാർകഴഞ്ചൌഷധികൾവരെയുമിത്തോതിനിപ്പാതി
വർഷം
ചെന്നോനോതാം കഴഞ്ചഞ്ചിറിവുകൊരുവയസ്സായവന്നാറു
വേണം. 113

109 ഇതിൽ (തുമ്പപ്പൂവുമുതലായവയും കുങ്കുമപ്പൂവും ചേർന്നതിൽ) 109-ഉം 110-ഉം ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു.

111 എല്ലാ ഗുളികകളും നിഴലിലാണുണക്കേണ്ടതു് എന്നുകൂടെ ധരിച്ചുകൊള്ളണം.

113. ത്രൈമാസികന്നു (മൂന്നുമാസം തികഞ്ഞവന്നു) അതിൽ(ഒരുമാസം തികഞ്ഞകുട്ടിക്കു കഷായം വെപ്പാനുള്ള മരുന്നിന്റെ തൂക്കത്തിൽ) ഒന്നരക്കഴഞ്ചു അധികം കൂട്ടാം (നാലരകഴഞ്ചാക്കാം) തോയം(വെള്ളം)കഥിതസലിലം(കഷായം)ആർ കഴഞ്ചൌഷധികൾ വരെയും(ആറുകഴഞ്ചു മരുന്നെടുക്കുന്നതുവരെയും) ഈതോതു(സ

നേരമൊന്നാണ്ടു ചെന്നീടിനശിശുവിനനിഷ്കപാഥമുണ്ടാക്കിവെപ്പാ-
നാറേമുക്കാൽകഴഞ്ചൌഷധിയുകിലണിവാർവേണിയുന്നാഴിവെള്ളം
മുഴക്കാക്കെപ്പിഴിഞ്ഞങ്ങിനെ വിരവിലരിച്ചേററമാററിക്കുറുക്കി-
ട്ടാഴക്കും പിന്നതിൻ നാലിലൊരൊരുഹരിയുമാക്കിക്കുടിപ്പിച്ചിടേണം. 114

വേണ്ടാസംശയമഞ്ചുമെട്ടുമഥപത്തുംപ്രായമായോർക്ക് മൂ-
ന്നാണ്ടായോന്നരചെയ്തമാത്രയിലയേമുക്കാൽമുറയ്ക്കൊന്നര
രണ്ടേകാലിവയെക്രമാലധികമായ് ക്കൂട്ടീടണംകൂറൊടി-
ക്കണ്ണേകാളനകാമതന്ത്രവിതതിൽകൈതന്നകാത്യായനി. 115

കേഴാതോർക്കുകകാൽകുറച്ചൊരുപലംദ്രവ്യത്തിനാലോമന-
ക്കേഴപ്പെണ്മിഴിമാരണത്തിലകമേവെള്ളംകഷായത്തിനെ
മുഴക്കാമളവിൽപിഴിഞ്ഞരമരിച്ചാററിക്കുറുക്കീട്ടുഴ-
ക്കാഴക്കാക്കണം'മായതിൻപകുതി'യെന്നോതുന്നവേറേചിലർ 116

പാരാതെകപ്പാലനംചെയ്തിട്ടചലസുതേ പാതിരണ്ടാംവയസ്സോ-
ത്തോരാൾക്കീമട്ടു താനൌഷധിയുടെയരയൊത്തോരുപത്താം കഴഞ്ചാൽ
നേരേനിഷ്കപാഥമുണ്ടാക്കണമിതിലധികം മാത്രകൂട്ടേണ്ടകുട്ടി-
ക്കീരെട്ടാണ്ടായവന്നോ നിയതമൊരുപലം കൊണ്ടുവേണ്ടു കഷായം 117

ഏറാതെയുംചുരുങ്ങാതെയുമധികതരം മദ്ധ്യപക്ഷംപിടിച്ചാ-
ണാരോമൽതന്വിയാളേ വിധികളിവവിവേചിച്ച ഞാൻ ചൊന്നതെന്നാൽ
നേരായിക്കാലദേശസ്ഥിതിവളരെമനം വെച്ചു ചിന്തിച്ചുനോക്കി-
ന്നേരം വൈദ്യന്നതോന്നുംവിധമിവയിൽവരുത്താമൊരേററക്കുറച്ചിൽ. 118

മ്പ്രദായം)ഭിന്നിക്കില്ല (വ്യത്യാസപ്പെടില്ല) പാതിവർഷം(അരക്കൊല്ലം) 6 മാസം.

115. അഞ്ചും എട്ടും പത്തും വയസ്സായവർക്ക് മുൻപറഞ്ഞ ആറേമുക്കാലിൽ ക്രമേണ മുക്കാലും ഒന്നരയും രണ്ടേകാലും കഴഞ്ചു അധികമായി കൂട്ടണം.

പൊടിമുതലായവയിലുമിപ്പടിതന്നേമാത്രയെസ്വമതിയാലേ
വടിവൊട്ടുവൈദ്യനറള്ളണമടിയിലടിതെളതതിട്ടംകുഴലി
യാളേ. 119

എല്ലാക്കും മിക്കവൈദ്യത്തൊഴിലുകളുമൊരേ മാതിരിയ്ക്കാണ
തെന്നാൽ

മെല്ലേമാത്രാവിശേഷാൽ ഫലനിലയത്തുഭേദിച്ചുകാണുന്നമൂലം
ചൊല്ലിത്തന്നേൻചുരുക്കീട്ടവയുടെവകഭേദങ്ങൾഞാൻവിസ്ത
രിച്ചാൽ

തെല്ലുംതാൻ പന്തിയാവില്ലിനിയുമൊരുപരപ്പുണ്ടു കാര്യംകഥി
പ്പാൻ. 120

## മൂന്നാം അദ്ധ്യായം

### പനിമാറിയാൽ ചെയ്യേണ്ടത്

പഥ്യാഹാരവിഹാരമാംനിലയിൽവാഴിച്ചേഴുനാളുല്പനി-
ക്കത്തേല്ക്കാതെയിരിയ്ക്കുകിൽ ജ്വരമകന്നിട്ടുള്ള കുട്ടിയ്ക്കുടൻ
മുഗ്ദ്ധേതേച്ചുകളിയ്ക്കുതുക്കണമെടോ തീരെപ്പനിയ്ക്കായ്കിലും
പ്രത്യേകംപനിവിട്ടമട്ടുകൾപരീക്ഷിയ്ക്കായ്കിൽവൈഷമ്യമാം. 1

### പനിവിട്ടാലുണ്ടാകുന്ന ലക്ഷണങ്ങൾ

മെയ്യിൻചൂടുകനംതളർച്ചയിവയെല്ലാംപോംതെളിഞ്ഞീടുമേ
പയ്യെന്നിന്ദ്രിയമൊക്കെമുൻനിലമനസ്സിന്നെത്തിടുംസൌഖ്യവും
പൊയ്യല്ലേതലയിൽ ചൊറിച്ചിലുളവാം തുമ്പുംമഹാരോചകം
മയ്യൽക്കണ്ണിമടങ്ങുമേപനിവിട്ടും ബാലൻെറമട്ടിങ്ങനേ. 2

117. കുട്ടിയ്ക്കു (പതിനാറു വയസ്സാകാത്തവന്നു) ഇതിൽ (പ
ത്തരക്കഴഞ്ചിൽ) അധികം മാത്ര കൂട്ടേണ്ട. ഊരെട്ടായവന്നേ (16
വയസ്സുചെന്നവന്നേ)

120. വൈദ്യത്തൊഴിലുകളും (ചികിത്സകളും) മാത്രാവിശേ
ഷാൽ = മാത്രകളുടെ വിശേഷാൽ (വ്യത്യാസം ഹേതുവായിട്ടു) അ
വയുടെ (മാത്രകളുടെ).

1 പഥ്യാഹാരവിഹാരമാം = പഥ്യങ്ങളായ ആഹാരവിഹാ
രങ്ങളോടുകൂടിയതായ നിലയിൽ (ഏഴുദിവസം മുഴുവൻ പനിയി
ല്ലാതെ കണ്ടാൽ കുട്ടിയുടെ ജ്വരം വിട്ടു എന്നറിയേണ്ടതാണെ
ന്നാശയം.)

### കുളിപ്പിപ്പാൻ എണ്ണ

പൂവാങ്കുറുന്തലയിടിച്ചുപിഴിഞ്ഞനീരെൻ
പൂവാർകരിങ്കുഴലിമാർമണി നാലു നാഴി
തൈർവെള്ളമായതിലിടങ്ങഴിനാലുകൂട്ടി -
ദ്ദേവദ്രുദേവവിനതേ ചരളംവയമ്പ്. 3

ചതുർജ്ജാതംപഞ്ചഗന്ധമതീരണ്ടുകഴഞ്ചിവ
അതിൽകല്ക്കിച്ചുനാനാഴിയതാകുംതേങ്ങയെണ്ണയെ 4
അരംപചിച്ചുടൻപാകമരക്കിലമതന്നതായ്
അരിച്ചെടുത്തുസർവ്വാംഗംപുരട്ടിസ്നാനമുത്തമം. 5
തീർച്ചമൂന്നവയസ്സായകൊച്ചുകുഞ്ഞിനെയെണ്ണയും
കാച്ചിത്തേപ്പിച്ചിടാംകാമംകാച്ചിടുംകല്പവല്ലികേ. 6

### മുസ്താദി എണ്ണ

നന്മുത്തങ്ങയുഴിഞ്ഞചിററമൃതുവേങ്ങാക്കാതൽവിണ്ണോർമരം-
ചെമ്മേ കൂവളവേരിരട്ടിമധുരം പിന്നെക്കുറുന്തോട്ടിവേർ
നിമ്പിച്ചേണമിവററിനാലൊരുകഷായം ദേവതാരംതഥാ
ചെമ്മഞ്ചെട്ടിരജസ്സുരത്തചരളം ചന്ദ്രാനനേ ചന്ദനം. 7
തക്കോലത്തൊടമുക്കരംപതിമുകംപിന്നെപ്ഫലംമൂന്നതിൽ
കല്ക്കിപ്പാനിവയൊത്തിരട്ടിമധുരംപൊയ്യില്ലിവണ്ണംപ്രിയേ
തക്രംനൽസഹദേവിനീരിവസമംചേരുംവെളിച്ചെണ്ണ തേ-
പ്പിയ്ക്കാൻകാച്ചിയരിക്കണംതിലജമോമൃദ്വൊന്നപാകത്തിലായ്. 8

2. മഹാരോചകം = മഹത്തായ (വലുതായ) അരോചകം (അരുചി) 3, 4, 5 ശ്ലോകങ്ങൾ ഒന്നിച്ചന്വയിക്കേണ്ടവയാണ്.

4. ചതുർജ്ജാതം(ഏലത്തരി, ഇലവംഗത്തൊലി, പച്ചില, നാഗപ്പൂവു).

7. ചെമ്മഞ്ചെട്ടിരജസ്സ = ചെമ്മഞ്ചെട്ടി (ചുകന്ന മഞ്ചെട്ടി) യുടെ രജസ്സ (പൊടി) 7-ഉം 8-ഉം ശ്ലോകങ്ങൾ കൂട്ടി അന്വയിക്കപ്പെടേണ്ടവയാണ്.

8. തക്കോലം = (താക്കോലപ്പുട്ടിൽ) ഫലംമൂന്ന (ത്രിഫല) തക്രം (മോർ) സഹദേവി (പൂവ്വാംകുറുന്തല) യുടെ നീർ. തിലജമോ (എണ്ണയോ) മൃദ്വൊന്ന പാകത്തിലായ് (അരക്കപാകത്തിലായ്) കാച്ചിയരിക്കണം.

### ത്രിഫലാദി എണ്ണ

മുസ്താദിയെണ്ണയിതുമുമ്പുരചെയ്തോരെണ്ണ-
യ്ക്കോർത്താൽ ഗുണങ്ങളിതിനുള്ളതുപോലെയില്ല
മുഗ്ദ്ധാനനേ ത്രിഫലകൊണ്ടുചമച്ച നിഷ്ക്വാ-
ഥത്തിങ്കൽ മാഞ്ചിയൊടുകൂടിയകന്നുതക്കം 9

കൊട്ടംനല്ലോരരക്തചന്ദനമതിദ്രവ്യങ്ങളെക്കല്ക്കമാ-
ക്കീട്ടൊപ്പംതയിർനീരാട്ടംകമനികാച്ചേണംവെളിച്ചെണ്ണയെ
വിട്ടീടും വിഷമജ്വരംതലയിൽനോവോട്ടംകെടുംപീനസം
പെട്ടെന്നീ'ത്രിഫലാദി'യെണ്ണയതിനാലുച്ചത്തിലാമൊച്ചയും. 10

### സുഷവീ തൈലം

കല്യാണാംഗികഥിപ്പതെന്തിവിധം കാച്ചീടുവാനെണ്ണകൊ-
ള്ളില്ലേ
ചൊല്ലണമെന്നതോ ദ്രുതമിതാവാമെന്തിതിൽസംശയം
പുല്ലാനിത്തളിർനീരമോരിതുകളിൽ കൊട്ടം പരംകല്ക്കമാ-
യെള്ളെണ്ണക്കാച്ചിയൊരെണ്ണയാണ് 'സുഷവീതൈലം' പ്രിയേ
നന്നിതും. 11

നേരാഞ്ഞൂളരയാലതങ്ങലരി സാക്ഷാൽപാലയെന്നാക്കയും
പേരോതുന്ന മരങ്ങൾതന്നിലകളാൽ വെള്ളം തിളപ്പിച്ചതോ
പേരാൽവേപ്പുമ വന്നിലന്തയിവതൻപത്രങ്ങളെക്കപ്രത്യമാ-
യോരോരോപിടിയിട്ടുവെച്ചജലമോ ബാലന്റെമേൽപ്പാരണം. 12

തെച്ചിയാവണക്കിവററിനുള്ളപത്രമൊത്തു രാ-
മച്ചമോ പഴുത്തിട്ടംപ്ലാവിനുള്ളപത്രമോ
ഇച്ഛപോലെയിട്ടുകാച്ചിടാംജലത്തെയായതാ-
കൊച്ചുമേനിയിൽ കുറച്ചുചൂടൊടൊത്തൊഴിക്കണം. 13

മേൽതേപ്പിക്കാനരച്ചുംചെറുപയറുകുറുന്തോട്ടിതാളിക്കശൈത്യം-
മെത്തുംനെല്ലിക്കവെള്ളം തലകഴുകിടുവാൻമൌലിതോർത്തി
ത്തീടാവാൻ

10. പീനസം (മൂക്കടപ്പ്) കെടും (ശമിക്കും)

11. കൊട്ടം പരം (കേവലം) കൊട്ടം മാത്രം. പുല്ലാനിത്തളിർ നീരും മോരും എണ്ണയ്ക്കൊപ്പമായിരിക്കണം.

12. പത്രങ്ങളെ (ഇലകളെ)

വൃത്തിങ്ങൊത്തൊരരത്നപ്പൊടിതടവിനനെല്ലിച്ചുതൻചുണ്ണമീവി-
ശാലത്തിന്നമ്മേ കളിക്കൊപ്പുകളിതുകൾ കിടാവിന്നതെയ്യാറു
വേണം 14

കളിച്ച ഉടൻ സേവിപ്പാൻ ഗുളിക

സ്നാനംചെയ്യിച്ചിതുവിധമുടൻതന്നെ മുത്തങ്ങാചൂർണ്ണം
താനൊപ്പം ചേർത്താതചെറുകഷായത്തെ നിർമ്മിച്ചതിങ്കൽ
ആനങ്ങൊത്തൊരലസഗമനേവമനിപ്പിച്ചുമാറ്റി-
ടാനാദ്യം ചൊല്ലിയ ഗുളിക ചാലിച്ചുനൽകീടവേണം. 15

മുക്കടിച്ചു്

പൂവാങ്കുറുന്തലരസംസമമൊത്തമോരി-
ലാവുംവിധംത്രികടുമാത്രമരച്ചുകൂട്ടി
വേവിച്ചു 'മുക്കടി' യതാക്കിയതുപ്പുചേർത്തു-
സേവിപ്പതുംവിഹിതമാണവനേണനേത്രേ. 16

ചോററിൽക്കൂട്ടീട്ടമീ മുക്കടിയവനേകൊട്ടക്കാം കനംവിട്ടചോറും
ചെമ്മറകണംതചിപ്പിച്ചിട്ടമതിലഘുവായുള്ളക്കൂട്ടാനുമായി
പററില്ലാതക്രമെന്നില്ലയിവരതനാചുക്കുകൊടിത്തൂവവേതം
തെററന്നിട്ടിട്ടുകാച്ചിപ്പൊരിയൊതപുളിയില്ലാത്തതാണെങ്കി
ലാവാം. 17

ഹേനന്നല്ലേകനപ്പെട്ടതുമമിതവുമാമന്നമുണ്ണിക്കു നൽകാൻ
ന്യൂനംകാവിത്തുചേമ്പീവകയുടെകറിയും ചെററുമേ പററുകില്ല

14. ശൈത്യം (തണുപ്പ്) മെത്തും (വർദ്ധിക്കുന്ന) തണുപ്പ ധാരാളമുള്ള. മൌലി (മൂർദ്ധാവ്)

15. ഇതുവിധം (ഇപ്രകാരം) സ്നാനംചെയ്യിച്ച് (കുളിപ്പിച്ച്) വമനിപ്പിച്ചുമാറ്റീടാനാദ്യം ചൊല്ലിയ ഗുളിക (മുസ്താദി)

16. പൂവാംകുറുന്തലയുടെ രസം (നീർ) അവനെ (പനിമാറി കുളിപ്പിച്ച കുട്ടിക്ക)

17. അതിലഘു (ഏററവും കനംകുറഞ്ഞതു) ആയുള്ള. പനിമാറി കുളിച്ച കുട്ടിക്ക തക്രം (മോർ) പററില്ലയെന്നില്ല). ചുക്കും കൊടിത്തൂവവേതം ഇട്ടു കാച്ചി അധികം പുളിയില്ലാത്തമോർ ആവാം.

സ്നാനംമൂന്നാംവരെശ്ശർക്കരപുതിയതുമാനൂപമാംസങ്ങൾനെയ്യും
ദാനംചെയ്യൊല്ലമോരും ദ്രവമിതഴലിന്നാമെന്നവൈദ്യേന്ദ്രപക്ഷം 18
എന്നേഗുർവ്വന്നഭുക്ത്യാദികളനുചിതമായ്ചെയ്യുകിൽ ധാതുവർഗ്ഗം
തന്നിൽപ്പററിക്കിടക്കുംപുനരപിവന്നീടുമാമാനുസാരാൽ
മന്ദാരോല്ലാസിമന്ദസ്മിതമൃദുമൊഴികേളാകയാലായവണ്ണം
മന്ദാഗ്നിക്കാമദോഷംവരുവതിന്നിടയാക്കാതെനോക്കേണ്ടതത്രേ. 19
പ്രത്യേകം നോക്കിടേണം പനിയിലുടൽമെലിഞ്ഞുള്ളിനും
ശക്തിയെന്യേ
വർത്തിച്ചീടുന്നധാതുക്കളുടെതികവതില്ലാത്തബാലൻെറകാര്യം
കൃത്യത്തിൽകേററിയൊട്ടൊട്ടനുദിനമഥമുൻമട്ടിലാക്കേണമൂണെൻ
ചിത്തേശിസ്നാനവുംനൽക്രമനിലയിലടുപ്പിച്ചുനാൾതോറുമാക്കാം 20

അശ്വത്ഥ വില്വാദിതൈലം.

മോരോട്ടുകൂടിയിഹകാച്ചിയൊരെണ്ണപാററി-
ല്ലാററാമതാംകളിമുതൽക്കതിനാകയാലെ
വേറിട്ടുചൊൽവനരയാലഥ കൂവളംന-
ല്ലോരാടലോടകമിവററിനെഴുന്നപത്രം. 21

18. അമിതവും (മാത്രയേറിയതും) ആയ. ഇതു (പുതിയ ശർക്കര മുതലായതു കൊടുക്കുന്നത്) അഴലിന്നാം (അനർത്ഥത്തിന്നാം) എന്നും.

19. ഗുർവ്വന്നഭുക്ത്യാദികൾ = ഗുരു (കനത്തത്) ആയ അന്നത്തിൻെറ ഭുക്തി (ഊണ്) മുതലായവ. ധാതുവർഗ്ഗം = ധാതുക്ക(രസാദിസപ്തധാതുക്ക)ളുടെ വർഗ്ഗം (കൂട്ടം) തന്നിൽപുനരപി (പിന്നേയും) ആമദോഷത്തെ അനുസരിച്ചു) വന്നിടും. മന്ദാഗ്നിക്കാമദോഷം = (ശക്തികുറഞ്ഞതു) ആയ അഗ്നി(ജഠരാഗ്നി) യോടുകൂടിയവന്നു് ആമദോഷം (അജീർണ്ണദോഷം)

20 ബാലൻെറ കാര്യം പ്രത്യേകം നോക്കിടേണം = ഇപ്രകാരമുള്ളബാലന്നു ആമദോഷം വരാതിരിപ്പാൻ പ്രത്യേകം സൂക്ഷിക്കണം. അനുദിനം (നാൾതോറും) കൃത്യത്തിൽ ഒട്ടൊട്ടുകേററി (അല്പാല്പമായിമാത്ര അധികമാക്കി) അല്പാല്പമായി എന്നു്. ഊണുമുൻമട്ടിൽ (മുൻനിലയിൽ) ആക്കേണം. സ്നാനവും(കുളിയും) നിലയിൽ (ക്രമത്തിൽ) 21-ം 22-ം 23-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം

കഞ്ഞുണ്ണിവന്മലയമുക്കിമലസ്സൂദിച്ച
കഞ്ഞെയുറങ്ങിവയിടിച്ചുപിഴിഞ്ഞനീരിൽ
ഏലത്തരിത്രിഫലമാഞ്ചിയമുക്കുരങ്ങൾ
ചേലൊത്തിരട്ടിമധുരംചരളംപടീരം 22

രാമച്ചമെന്നിവയരച്ചുകലക്കിയെണ്ണ-
യാമട്ടുകാച്ചിയതുതേച്ചുകുമാരകർക്ക്
കാമംതടിയ്ക്കുമുടലത്തിനെയേറ്റമായു-
സ്സോമൽപ്രിയേ തെളിയുമസ്രമൊരുക്കമുണ്ടാം. 23

ബലാഗുളൂച്യാദി എണ്ണ

എന്നും തേപ്പതിനുംവിശേഷമിതിന്നേമട്ടായ് വെളിച്ചെണ്ണയും
നന്നേകാച്ചിടുകിൽധരിയ്ക്കണമിതാണശ്വത്ഥവില്വാദികം
കുന്നിൻനന്ദിനിയെന്നിനിപ്പറയുവൻ വേറേകുറുന്തോട്ടിവേർ
പിന്നെച്ചിററമൃതത്രയല്ലുകതവേരപ്പട്ട വെൺചന്ദനം 24

ഇരട്ടിമധുരത്തൊടൊത്തിവകഷായമാക്കീട്ടു-
ക്ഷീരംചരളമോട്ടുകൊട്ടമിരുവേലിയേലത്തരി
ഇരട്ടിമധുരംപരംപതിമുകംചെറുപ്പുന്നത—
ന്നരിത്രിഫലതാൻവിഴാലരിയിണങ്ങുമംഭോധരം 25

കുന്തേറുംകാർകോകിലരികടുകപ്പാലയിരിയി-
ത്തരത്തിൽകൊത്തമ്പാലയരയഥ രാമച്ചമിവയെ
അരച്ചൊന്നായ്ക്കുട്ടിക്കളഭഗമനേ കാച്ചിവടിവോ-
ടരിച്ചെണ്ണയ്ക്കുണ്ടേഗുണമികവുമുൻചൊല്ലിയതിലും. 26

ശതാവര്യാദി എണ്ണ

ചിതമെഴമിതൈതെലത്തിന്നുതകുംപേരോ ബലാഗുളൂച്യാദി,
സ്വരസശതാവരിയുടെനീരതിൽ മാഞ്ചിയമുക്കുരപുനരരത്ത. 27
ചട്ടറേലത്തരികൾചരളംചന്ദനംകുന്തുരുക്കം
കൊട്ടംപിന്നെത്തകരമിവയെക്കല്ക്കമാക്കിക്കലക്കി

22 പടീരം (ചന്ദനം)

23. അസ്രം (രക്തം) തെളിയും. 24-ം 25-ം 26-ം 27-ം 28-ം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

തിട്ടം കാച്ചീടണമഥവെളിച്ചെണ്ണയോയെണ്ണതാനോ
ചട്ടംതേപ്പിപ്പതിനുമിതു നന്നദ്രിരാജന്യകന്യേ'. 28

ബലാമൂലാദി എണ്ണ

ഇക്കേടററാതതൈലമോർക്ക 'ശതാവര്യാദി'യാണെന്നയീ-
കല്ലുംചേൎത്തുപചിച്ചിടാമുചിതമായ്നെല്ലിക്കതൻനീരിലും
ചൊല്ലേറുള്ളുംകുലശൈലരാജനുടെപെൺകഞ്ഞേകുറുന്തോട്ടിവേ-
രൊക്കംകൂവളവേർശതാവരിനിലിമ്പാനോകഹംചന്ദനം 29
നിഷ്ക്വാഥംവെയ്ക്കുവാൻചിററമൃതിനൊടിവകളെട്ടിരാമച്ചമത്രം
തക്കോലപ്പട്ടിൽവെള്ളംത്രിഫലവടിപതുജ്ജാതരോഗങ്ങൾപിന്നെ
ഉൽകൂലശ്രീനിധേരോഹണിയകിലിടയപ്പെണ്ണചോതംപടീരം
നൽക്കച്ചൂരിക്കിഴങ്ങഞ്ജനശിലയിവകല്ക്കിച്ചുകൂട്ടുന്നതിനും. 30
ഇത്ഥംകാച്ചാംവെളിച്ചെണ്ണയതഴകെഴുമെള്ളെണ്ണയോ നല്ലതല്ലോ
പ്രത്യേകിച്ചുംജ്വരംപെട്ടവനിതുപരിശീലിച്ചുപോന്നാൽനിദാനം
വർദ്ധിയ്ക്കുംബുദ്ധിയായുസ്സുദമൂടിയുടലിൻപുഷ്ടിവണ്ണംബലംനേ-
ത്രത്തിന്നുല്ലാസമീനങ്ങൾവരികയുമില്ലേതുമേ ധാതുമോശം. 31
കണ്ണിൽക്കണ്ടപിശാചബാധകളൊഴിപ്പാനുംകൊതത്തെററമീ-
യെണ്ണയ്ക്കുണ്ടിതിനുള്ളപേരതു'ബലാമൂലാദി'യെന്നാണെടോ.
തിണ്ണംചോരകറഞ്ഞുകാൺകിലതുവർദ്ധിച്ചിട്ടശുദ്ധിപ്പെടാ-
തുണ്ണിയ്ക്കുണ്ടിനെമേൽപ്പുരട്ടുവതിനായ്തൈലത്തെയുംകാച്ചണം. 32

ലാക്ഷാദി തൈലം

കേടററീടിനകോലരക്ക മരമഞ്ഞൾതൊലിനന്നാറിവെൺ–
പാടത്തൊലിവരട്ടമഞ്ഞളിവ കൂടീട്ടംകുറുന്തോട്ടിവേർ

28. ഏലത്തരികൾ എന്ന ബഹുവചനപ്രയോഗത്തിൽ ഭ്രമിക്കേണ്ട. ഏലത്തരി എന്നേ അൎത്ഥമുള്ളു. 29-ം 30-ം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

30. അഞ്ജനശില (അഞ്ജനക്കല്ല്)

31. ധാതുമോശം (ധാതുക്ഷയം) ഇതുവരെ പറഞ്ഞ എണ്ണകളിൽ ഏതെങ്കിലും ഒരു എണ്ണ 6-ാംകളിമുതൽക്ക നിത്യമായി തേപ്പിക്കേണ്ടതാണ്.

32. അസ്രു (രക്തം)

മോടിക്കൊത്തു കഷായമാക്കണമതിൽകല്ക്കിച്ചുണംവ്യാധിചേ–
ൎന്നീട്ടം വൻതമിഴാമവേരതടവുംരാമച്ചമഞ്ചെട്ടികൾ 33
തൈർവെള്ളംപാലിവപുനരിരട്ടിച്ചുകൂട്ടിത്തരത്താ-
ലേവംകാച്ചീടണമയിവെളിച്ചെണ്ണയോയെണ്ണതാനോ
താവുംരക്തത്തെളിവിതിനെമേലൊക്കയുംതേച്ചുകൊണ്ടാൽ
പോവുംനീതംഗ്ദ്രതമിതുവിശാലാക്ഷി'ലാക്ഷാദി' തൈലം. 34

## സാരസ്വതഘൃതം

പിട്ടല്പ്പകട്ടക്കമ്മൂന്നൊരിവെഴംവസ്തുക്കൾപാടക്കിഴ–
ങ്ങാഢ്യദേവിമുരിങ്ങവേരിവവയമ്പോടൊത്തരച്ചങ്ങിനെ
ആട്ടിൻപാലിലുടൻകലക്കിനറുനെയ്കാച്ചിക്കഴിപ്പിക്കണം
ചട്ടററഗ്നിബലംവരാംപൊഴുതുചോററിൽകൂട്ടിയോവേറെയോ. 35
ചട്ടംശീലിച്ചിലായുസ്സുടലിനുതടിയുംക്കോമനക്കാന്തിയഗ്നി–
ച്ചൊട്ടേറെസ്മൃതിവാക്ചാതുരിയിവയുളവാംനല്ലബുദ്ധിത്തഴപ്പും
വിട്ടീടുംയക്ഷരക്ഷോവികൃതികളുമപസ്മാരവുംതീരെനിൽക്കി-
ല്ലൊട്ടും 'സാരസ്വതം' നെയ്യിതുസുമതികിടാങ്ങൾക്കുപീയൂഷ
മത്രേ. 36

## പിപ്പല്യാദിഘൃതം

നീവേറിട്ടൊന്നുകേൾതിപ്പലിയഥകടകപ്പാലവിത്തൊരിലച്ചു–
ള്ളാവേർനന്നാറിരാമച്ചമൊടതിവിടയംപ്പെരിച്ചുണ്ടവേരോൽ
ശ്രീവേപ്പിൻതോൽനറുംചന്ദനമരിയകിഴാർനെല്ലിനെല്ലിക്ക
നാനാ–
ദേവേഢ്യക്കുവളംമുവ്വിലയുടെവേർപിച്ചകത്തിൻെറമൊട്ടു് 37

33. വ്യാധി (കൊട്ടം) രാമച്ചമഞ്ചെട്ടികൾ (രാമച്ചവും മഞ്ചെട്ടിയും) കല്ക്കിക്കണം (അരച്ചുചേൎക്കണം)

35. ഉപ്പ് (ഇന്തുപ്പ്) മൂന്നൊരിവെഴംവസ്തുക്കൾ (ചുക്കുമുളകുതിപ്പലി) ചോററിൽകൂട്ടിയോ വേറെയൊ കഴിപ്പിക്കണം. 'ക്രമേണ അഗ്നിബലം വന്നേടത്തോളം സേവിപ്പിച്ചുകൂട' എന്നതിനെ 'ചട്ടററഗ്നിബലംവരാംപൊഴുതു' എന്നതുകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു.

36. വാക്ചാതുരി (വാക്സാമർത്ഥ്യം) യക്ഷരക്ഷോവികൃതികളും = യക്ഷരക്ഷസ്സുകളുടെ ബാധനിമിത്തമായി ഉണ്ടാകുന്ന വികൃതികൾ (രോഗങ്ങൾ). പീയൂഷം (അമൃതം) ഈ നെയ്യുസേവിക്കുന്ന

ഈവർഗ്ഗത്തൊട്ടമൂന്നിരിഞ്ഞയ്യമരച്ചാററിൽക്കലക്കിഗ്ഘലപ്രതം
വേവിച്ചിട്ടവിടാതെകണ്ടതുകഴിപ്പിച്ചാൽപനിച്ഛർദ്ദികൾ
പോവും:യക്ഷ്മഹലീമകാരുചികളും വമ്പാൾശ്വമൂർദ്ധസ്ഥലീ–
നോവുംവിട്ടിടുമംസതാപമയീ'പിപ്പല്യാദി'നെയ്യാണിതു. 38

നേരത്തിൽവിതദ്ധമാംപ്രതിവിധിക്കൈക്കൊണ്ടു മാറേറണ്ട
തായ്
പോരേറുംപലരോഗമിങ്ങൊരുമുഹൂർത്തത്തിങ്കലെത്തുംവിധൌ
പാരാതായതിൽവെച്ചവാച്ചപനിയാണൊന്നെങ്കിൽ മറെറാന്നമേ
പാരിയ്ക്കാതവിധംപനിപ്പകവിടാൻമുമ്പേചികിൽസി
ക്കണം. 39

ധന്യേനിൻചോദ്യമെന്താ'പ്പനിയിലുമധികംശക്തിമറ്റുള്ളവയ്ക്കാ
ണെന്നാലോചൊല്ലുകെ'ന്നോബലനിലയിവിടെപ്പാർത്തുനോക്കേ
ണ്ടതില്ല
എൻനെററിത്തട്ടിലെച്ചെങ്കനൽനിലയെരിയുംചണ്ഡമാംകണ്ണിലുണ്ടായ്
വന്നോരിസ്സർവ്വരോഗപ്രഭുവിനെവിടെയഗ്രാസനംകിട്ടുകില്ല. 40

കുട്ടികൾക്ക ഘൃതപാനംകൊണ്ടുണ്ടാകുന്ന ഗുണങ്ങൾ സംഭവിക്കു
ന്നതാണ്.

38. ആററിൽ (വെള്ളത്തിൽ) പനിച്ഛർദ്ദികൾ = പനിയും ഛർദ്ദിയും. പോവും (ശമിയ്ക്കും) യക്ഷ്മഹലീമകാരുചികളും = യക്ഷ്മാവും (ക്ഷയവും) ഹലീമകവും അരുചിയും വമ്പാൾശ്വമൂർദ്ധസ്ഥലീനോവും = വലിയപാർശ്വങ്ങ (വാരിക) ളിലും മൂർദ്ധസ്ഥലിയിലും (ശിരസ്സിലും) ഉള്ളനോവും (വേദനയും) പോവും. അംസതാപംവിട്ടിടും (ശമിക്കും).

39. വിതദ്ധമായ പ്രതിവിധിക്കൈ (ചികിൽസക്കൈ)

40. അനേകരോഗങ്ങൾ ഒരു സമയത്തിൽ വന്നാൽ പനിക്കുമററുള്ളവയെക്കാൾ ശക്തികുറവാണെങ്കിലും പനി മാറുവാനാണ് ആദിയിൽ ചികിൽസ ചെയ്യേണ്ടത്. അവിടെ ബലസ്ഥിതിയെപ്പററി ആലോചിക്കേണ്ട ആവശ്യമില്ല. എൻ നെററിത്തട്ടിലെ = എന്റെ (ശിവന്റെ) നെററിത്തട്ടിലെ. സർവ്വരോഗപ്രഭുവിനും സർവ്വരോഗങ്ങളുടെ രാജാവിനു (പനിക്കു) എവിടെയും അഗ്രാസനം കിട്ടും. (പനി എല്ലാ രോഗങ്ങളിൽ

വിഷഭുക്തികൊണ്ടുണ്ടായ ജ്വരത്തിന്ന്

നഞ്ഞുള്ളുംമൂലമുണ്ടാംപനിയിൽവമനരേകങ്ങളാലേ ക്രമത്താൽ
ഭുജിച്ചുള്ളൊരാമപക്വാശയഗതഗരളത്തെപ്പുറത്താക്കിവേഗം
കഞ്ഞിന്നേററം ചികിൽസിക്കണമവഹിതനായ് ദോഷകോപാനുസാരാൽ
കഞ്ജശ്രീലോചനേദുർബ്ബലനു ശമനമായുള്ളതേചെയ്യിടാവൂ. 41
നിഷ്ക്വാഥംമുഞ്ഞവേർതിപ്പലിയരിയവെള്ളറുള്ളിതാൻവിലചവേരീ
വർഗ്ഗത്താൽതീർത്തുനൽകാംസിതവിതറിയിതാണഗ്നിമന്ഥാദിപാത്താൽ
അക്ലാരിത്തെങ്ങയുങ്ങിൻതൊലിയടകതനൊച്ചിക്കെഴുംവേർമഴക്കാർ
ചൊൽക്കൊള്ളുംശംഖപുഷ്പക്കടയിവയുടെനിര്യൂഹമോ മോഹനാംഗി 42

വെച്ചും രാജാവാകകൊണ്ടു എവിടെയും അതിൻെറ പ്രാധാന്യം വിട്ടുപോകയില്ല എന്നർത്ഥം.) പനി സർവ്വരോഗപ്രഭുവാണെന്നുള്ളതിനും ശിവൻെറ നെററിക്കണ്ണിൽനിന്നു ജനിച്ചതാണെന്നുള്ളതിനും താഴെ കാണിക്കുന്ന ശാസ്ത്രാന്തരവാക്യം പ്രമാണമാകുന്നു.

'ജ്വരോരോഗപതിഃപാപ്മാമൃത്യുരോജോശനോന്തകഃ
ക്രോധോദക്ഷാദ്ധ്വരദ്ധ്വംസീരുദ്രോർദ്ധ്വനയനോത്ഭവഃ'

41. വമനരേകങ്ങളാലെ = വമനം (ഛർദ്ദിപ്പിക്കുക) കൊണ്ടും, രേകം (വയറിളക്കുക) കൊണ്ടും, ക്രമത്താൽ ആമപക്വാശയഗതഗരളം = ആമാശയത്തേയും പക്വാശയത്തേയും പ്രാപിച്ചതായ ഗരള (വിഷ)ത്തെ പുറത്താക്കണമെന്നർത്ഥം. പുറത്താക്കി, ആമാശയഗമായവിഷത്തെ വമനംകൊണ്ടും പക്വാശയഗമായ വിഷത്തെ വിരേചനംകൊണ്ടും അവഹിതനായ് (മനസ്സിരുത്തിയവനായ്) ദോഷകോപാനുസാരാൽ (ദോഷകോപത്തെ അനുസരിച്ച്) ചികിൽസിക്കണം. യാതൊരു ദോഷം കോപിച്ചിരിക്കുന്നുവോ ആയതിനു തക്കതായ വൈദ്യം ചെയ്യണം എന്നർത്ഥം. ദുർബ്ബലനു (ശക്തി കുറഞ്ഞവനു) ശമനം (ശമിപ്പിക്കുന്നതു) ഔഷധമേ ചെയ്യിടാവൂ = വമനവുംവിരേചനവും പ്രയോഗിച്ചുകൂടാ എന്നർത്ഥം.

42. ഈ വർഗ്ഗത്താൽ (ഗണത്താൽ) നിഷ്ക്വാഥം (കഷായം) തീർത്തു, സിത (പഞ്ചസാര) വിതറിനൽകാം. നിര്യൂഹമോ (കഷായമോ) സിത വിതറി നൽകാം.

വെൺതെച്ചിവേർകടുകരോഹണിപർപ്പടകംകാർ
ചന്ദനംകുലവറ്റിതുകൾകൊണ്ടുളവാംകഷായം
എൻതനചിതിപ്പലിപ്പൊടിച്ചതുമതല്പചേർത്തു
മോന്തിച്ചിടുന്നതുമതീവ വിശേഷമത്രേ. 43

### വിശ്വമുസ്താദി കഷായം

തനചംഗിചുക്കമുകിൽമുവ്വിലവേതപാട-
ക്കണ്ടം കലന്നമാറിവേർകരുനൊച്ചിതൻവേർ
പിന്നീടുപർപ്പടമുശീരമിവററിനാൽ തീ-
ക്കന്നോതനിഷ്കചഥിതനീതമതീവ കൊള്ളാം. 44

### വിഷ്ണുക്രാന്തി കഷായം

വിഷ്ണുക്രാന്തിഫലങ്ങൾമൂന്നസഹദേവീവേർ കറുന്തോട്ടിവേ-
രുഷ്ണംകൂടിയചുക്കുവളകവേർ കാർപർപ്പടപ്പുല്ലിവ
കഷ്ണിക്കാതെകഷായമാക്കിയതുമോടിക്കംവിഷോത്ഥജ്വരം
തൃഷ്ണശ്രീമുകിൽവേണിയില്ലൊരുഗുണംമുമ്പൊന്നതിന്നിത്രയും. 45

കാന്താബ്ജനേർമുഖികഷായമിതാണു 'വിഷ്ണു-
ക്രാന്താദി' മെയ്യിൽവിഷമാരുതനേല്ക്കയാലും
ചിന്തിച്ചുവല്ലവിധവുംചതവാകയാലു-
മെന്നുംജ്വരംശിരസി ഭാരമെടുക്കയാലും. 46

### അഭിഘാതജ്വരത്തിന്ന

പാരാതീയഭിഘാതജപ്പനിവിടാനായ്പത്തരിച്ചുണ്ടതൻ
വേരിന്മേൽത്തൊലി ചുക്കജീരകമതംരോദംകുറുന്തോട്ടിവേർ
പോരാപുഷ്കരമൂലമെന്നിവററുംപാൽകഷായമാക്കിപ്പുതു-
ന്താരിത്തേൻമൊഴിപഞ്ചസാരവിതറിസ്സേവിച്ചുവാനേകണം. 47

43. വെൺതെച്ചിവേർ (വെളുത്ത തെച്ചിയുടെ വേർ)

45. ഫലങ്ങൾമൂന്ന (ത്രിഫല) സഹദേവിവേർ സഹദേവി (പൂവാങ്കുറുന്തല)യുടെ വേർ. വിഷോത്ഥജ്വരം = വിഷം (വിഷളകതി) കൊണ്ടുണ്ടായ ജ്വരം (പനിയെ) ഓടിക്കും. മുമ്പൊന്നതിന്ന (വിശ്വമുസ്താദിക്ക) ഇത്രയും ഗുണമില്ല.

46. വിഷമാരുതൻ (വിഷക്കാററ്) ശിരസി (തലയിൽ) ഭാരം (ചുമട്) എടുക്കയാലും, ജ്വരം എന്നും ഉണ്ടാകും.

47. ഈ അഭിഘാതജപ്പനി = അഭിഘാതംകൊണ്ടു ജനിച്ച

### വേണുപത്രാദി കഷായം

മുളന്തുമ്പൊടീറമ്പനാക്കുമ്പനാൽക്കൂവളത്തിൻെറവേർപർപ്പടം മുന്തിരിങ്ങ
പരംരണ്ടുജാതിക്കുറുന്തോട്ടിവേർ പുത്തരിച്ചുണ്ടവേരാൽ ഘനംദേവതാരം
കാട്ടുഴുന്നിന്നുടെവേരുകാട്ടുപയറിൻെറവേരുതമിഴാമവേർ
കോട്ടമററവവില്ലുചിററമൃതിവററിനാൽക്വഥിതമാംജലം
ഒട്ടുജീരകമൊടൊത്തുതിപ്പലിപൊടിച്ചതോസിതയതോമുറ-
ജ്ജിട്ടുകൊണ്ടുനുകരുന്നകുട്ടിയഭിഘാതജപ്പനിയതേററിടാ. 49

### അഭിഷംഗജ്വരത്തിന്നു ഭാർങ്ങ്യാദി കഷായം

കേൾവാമേ'വേണുപത്രാദിക'മിതുചെറുതേക്കിൻെറവേർശംഖപുഷ്പ-
ത്തിൻവേർവെള്ളുള്ളിനൽപ്പർപ്പടകടുകകൾകാർപുഷ്കരത്തിൻെറമൂലം
ശ്രീ വിഷ്ണോർവൃക്ഷമിച്ചൊന്നതുകളുടെകഷായംഭയക്രോധകാമാ-
ദ്യാവേശംകൊണ്ടുനേരിട്ടുണയുമൊരഭിഷംഗജ്വരംപോക്കമല്ലൊ. 50

ഉൾക്കാമ്പിൽഭയമാണ്ടുഴന്നചെറുസാരംഗാക്ഷി'ഭാർങ്ങ്യാദി'യാ-
മിക്വാഥത്തിനുമേല്പൊടിസ്സുമധുവുംപഞ്ചാരയുംപോരുമേ

തായ പനി. വിഷക്കാററു ഏല്ക്കുക മുതലായ ഹേതുക്കളാൽ ഉണ്ടാകുന്ന ജ്വരത്തിന്നു അഭിഘാതജ്വരമെന്നു പേരാകുന്നു. പാൽക്വാഥം (പാൽക്കഷായം)

48. രണ്ടു ജാതിക്കുറുന്തോട്ടിവേർ (കുറുന്തോട്ടിവേരും ഊരകത്തിൻവേരും) ഘനം (മുത്തങ്ങ) തവ (നിൻെറ) പാർവ്വതിയുടെ വില്ലു (കരിമ്പു) ത്രിപുരസുന്ദരീമൂർത്തിയായ ദേവിയുടെ വില്ലു കരിമ്പാണെന്നു പ്രസിദ്ധമാകുന്നു. ക്വഥിതം (കുറുക്കപ്പെട്ടതു്) ആയ ജലം (കഷായം).

50. പർപ്പട, കടുകകൾ = പർപ്പടവും, കടുക (കടുകരോഹണി)യും. പുഷ്കരത്തിൻെറ മൂലം (പുഷ്കരമൂലം) ഭയക്രോധകാമാദ്യാവേശം — ഭയം, ക്രോധം, കാമം മുതലായവയുടെ ആവേശം (ബാധ) കൊണ്ടു. ഭയം മുതലായ മാനസവികാരങ്ങളാൽ ഉണ്ടാകുന്ന ജ്വരത്തിന്നു 'അഭിഷംഗ'ജ്വരം എന്നു പേരാകുന്നു.

മുക്കാപ്പീരകമൂലവുംകറുകയുംചേർന്നമൃതങ്ങളോ-
ടൊക്കംചിററൃതിൻകഷായവുമിതേമട്ടിൽക്കഴിപ്പിച്ചിടാം. 51

ചേരുമരം തൊട്ടാലുണ്ടാകുന്ന പനിക്ക്

ചേരാംവൃക്ഷത്തിനെത്തീണ്ടുകിലൊരുപനിയുണ്ടായ്‌വന്നീടുമപ്പോൾ
ചേരംവട്ടംപിടിച്ചിട്ടുടലിൽമുഴുവനുംചോരചിന്നിത്തിണർക്കും
പാരംനോവുംശിരസ്സിക്കതുമതിനെയൊഴിവാനായ്ക്കഴിപ്പിച്ചിടേണം
നേരേപഞ്ചാരതേൻജീരകമിവയൊടുതാന്നിക്കുതൻക്വാഥവെള്ളം 52
ഏലവുംതാന്നിക്കുമുത്തങ്ങകളരിയകൊടിത്തൂവവേർകോലരക്കെ-
ന്നീവർഗ്ഗത്തിൻറെനീർക്വാഥവുമവനുഹിതംതന്നെതാന്നിക്കുതൻതോൽ
പൂവണ്ടാർവേണിമാരിൽപുനരടവിലരച്ചിട്ടുതന്മെയ്യിലെല്ലാ-
മാവുംവണ്ണംപുരട്ടിച്ചിടണമുടനെനീതംചുകപ്പുംശമിപ്പാൻ. 53
പഞ്ചതാമ്രിഴിയെണ്ണതൈർമുതിരയടിവസ്തുക്കൾവർജ്ജിക്കണം
പിഞ്ചാംമേനിവിയർത്തിടാത്തനിലയിൽസൂക്ഷിച്ചിരുത്തീടണം
തഞ്ചത്തിൽതലനോവുതീരെയൊഴിവാൻബാലൻറമൂർദ്ധാവിലായ്-
മഞ്ചെട്ടിപ്പൊടികൊങ്കനീരിലഴകായ്ചാലിച്ചിടേണം പ്രിയേ. 54
ഭൂതാവേശാഭിചാരപ്പനിയിലവവിടാനുള്ളതന്ത്രങ്ങളെല്ലാം
ചെയ്യാദ്ദോഷാനുസാരാൽപ്രതിവിധികളുടൻമുൻപറഞ്ഞോരുമട്ടിൽ
വീതാശങ്കംനടത്തീടണമിതുവിധമാഗന്തുകാഖ്യജ്വരത്തോ-
ടേതാനംതച്ചികിത്സാക്രമമിവിടെയുരച്ചീടിനേൻ ചാരുശീലേ. 55

52. പഞ്ചാര, തേൻ. ജീരകം ഇവയോടു(ഇതുകളോടു)കൂടി പഞ്ചാര മുതലായവ മേല്പൊടിയിട്ടതായ താന്നിക്കഷായം സേവിപ്പിക്കണം.

53. അവനു (ചേരുമരം തൊടുകയാൽ പനി പിടിച്ച കുട്ടിക്കു) തന്മെയ്യിൽ = അവൻെറ മെയ്യിൽ.

55. ഭൂതാവേശാഭിചാരപ്പനിയിൽ = ഭൂതാവേശം (ദുർദ്ദേവതാബാധ) കൊണ്ടും ആഭിചാരംകൊണ്ടും ഉണ്ടായ പനിയിൽ. അവ (ഭൂതാവേശാഭിചാരങ്ങൾ) ആഗന്തുകാഖ്യജ്വരത്തോടു (ആഗന്തുകം എന്ന പേരായ ജ്വരത്തോടുകൂടി) തൽചികിത്സാക്രമം— അതിൻെറ (ആഗന്തുകജ്വരത്തിൻെറ) ചികിത്സാക്രമം. ഇവിടെ

ഇതിൽമുമ്പെചൊന്ന ചികിത്സകൾമതിയാമെല്ലാപ്പനിക്കുമത്യന്തം
മതിയെന്നുമുഖികളിൽമണിഞാനതിനാലിനിവിസ്തരിച്ചീടുന്നില്ല.

## നാലാം അദ്ധ്യായം

## രക്തപിത്തചികിത്സ

പിത്തംകോപിക്കുന്നൊരു വസ്തുക്കളെയേററമായ്ഭുജിച്ചെന്നാൽ
ഉള്ളയകൃൽപ്ലീഹകളിലെ രക്തമതിളകിച്ചമഞ്ഞീടും. 1
മുററച്ചോരമെല്ലൊട്ടു പരന്നാൽപങ്കജേക്ഷണേ
അരംനാസാദിവഴിയായ്പുറത്തൂട്ടുപുറപ്പെടും. 2
സദാകീഴ്പോട്ടുപോയാലോ സദാനന്ദസ്വരൂപിണി
ഗുദാദിമാർഗ്ഗമായ് രക്തമുദാരം പുറമേവരും. 3
ശ്രീമയ്യൽക്കണ്ണിരക്തംതാനാമെയ്യാകെപ്പരക്കുകിൽ
രോമകൂപങ്ങളൂടൊക്കെക്ഷേമമായ്പ്രസരിച്ചീടും. 4
ഇപ്പടിമൂന്നുതരത്തിലിരിപ്പതിനെ'രക്തപിത്ത'മെന്നോതും
ഉല്പലമിഴിയതുമാററാൻ നൽപ്പണിചിലതൊക്കെയുംപറഞ്ഞീ
ടാം. 5

ജ്വരം എന്നു ജാത്യേകവചനമാകുന്നു. ആഗന്തുകജ്വരങ്ങളും തച്ചികിത്സാക്രമവും ഏതാനും ഇവിടെ ഉരച്ചീടിനേൻ (പറഞ്ഞേൻ) എന്നു താല്പര്യം.

1. ഭുജിച്ചെന്നാൽ (ഭക്ഷിച്ചാൽ) യകൃൽപ്ലീഹകളിലെ (യകൃത്തിങ്കലും പ്ലീഹയിങ്കലും ഉള്ള) 'പിത്തം കോപിക്കുന്നൊരു വസ്തുക്കളെ' യെന്നതു് ഉപലക്ഷണമാകുന്നു. തീക്ഷ്ണോഷ്ണാദി വസ്തുക്കളെ അധികമായി ഭക്ഷിച്ചാലും രക്തം ഇളകിച്ചമഞ്ഞീടും.

2. നാസാദിവഴിയായ് = നാസ (മൂക്കു) മുതലായ വഴിയിലൂടെ എന്നർത്ഥം.

3. ഗുദാദിമാർഗ്ഗമായ് = ഗുദം (മലദ്വാരം) മുതലായ മാർഗ്ഗങ്ങളിലൂടെ എന്നർത്ഥം.

വല്ലാതെമേൽവഴിയിലെത്തിയ രക്തപിത്ത-
മെല്ലാംശമിച്ചശിശുവിന്നസുഖംലഭിപ്പാൻ
കല്യേ ഹിതംവയറിളക്കുക മുന്തിരങ്ങ
നെല്ലിങ്ങതൊട്ടമൃദുവസ്തുഗണത്തിനാലെ. 6

വയറിളക്കുവാൻ കഷായം

നെല്ലിക്കായുംകടുക്കയെന്നിവയിണങ്ങുംമുന്തിരിങ്ങപ്പഴം
മെല്ലെക്വാഥമതാക്കിവെച്ചുമധുവും പഞ്ചാരയുംചേർത്തതിൽ
മല്ലക്കണ്ണിവിരേചനത്തിനുകഴിപ്പിച്ചാൽശമിക്കാതിരി-
ക്കില്ലിങ്ങൂർദ്ധ്വഗരക്തപിത്തമിതു കൈകണ്ടുള്ളതാണെന്നുയം. 7

ഉഷ്ണാപാലിലരച്ചുവെച്ചരിയവിഷ്ണുക്രാന്തിയോപൂളതൻ
മൊട്ടോകുങ്കമമോകുമാരനെഹിതംപോലേകഴിപ്പിക്കണം
ഒട്ടമ്മത്തിലനീരിൽനാലൊഹരിയേറ്റുംനെയ്യുകൂട്ടിക്കശ-
ക്കീട്ടാനീതവലിഞ്ഞനെതലയിലായ്താനേതലോടീടണം. 8

മൂക്കിലൂടെ ചോര വരുന്നതിന്ന്

പടോലയിലനീരിൽവെണ്ണയുരസിസ്സമംനീരറ്റു-
ത്തിടാംതലയിൽമൂക്കിലൂടെ രുധിരംവരാതാകുവാൻ

ചെവിയിലൂടെ ചോര വരുന്നതിന്ന്

വിട്ടുംചെവിവഴിക്കുചോരവരവിപ്രയോഗമുറ-
ക്കെടോസുമുഖികുവളത്തിലരസത്തിലായീടുകിൽ. 9

6. മൃദുവസ്തുഗണത്തിനാലെ = മൃദുക്കളായ വസ്തുക്കളുടെ ഗണത്തി [കൂട്ടത്തി] നാലെ വയറിളക്കുക ഹിതം.

7. വിരേചനത്തിന്ന [വയറിളകുന്നതിന്ന] ഊർദ്ധ്വഗരക്തപിത്തം = ഊർദ്ധ്വഗം [മേല്പോട്ടുപോയതു] ആയ രക്തപിത്തം.

8. നാലോഹരിയേറ്റും (നാലിരട്ടിച്ചു.)

9. പടോലയിലനീരിൽ സമം [തുല്യം] ആയി വെണ്ണയുരസി = ഇപ്രയോഗം (വെണ്ണയുരസി നീരറ്റു തലയിൽ ഇടുക എന്നത്) കുവളത്തിലരസത്തിൽ = കുവളത്തിലയുടെ രസത്തിൽ (നീരിൽ) ആയാൽ ചെവി വഴിക്കു ചോര വരവു വിട്ടും.

## കണ്ണിലൂടെ ചോര വരുന്നതിന്

വസ്ത്രംതന്നിൽനീലംപരണ്ടയതിടിച്ചിട്ടിട്ടമർദ്ദിച്ചു ത-
ണ്ടാതിൽകിട്ടിയനീരിലൊപ്പമൊരിളനീർവെള്ളവുംചേർത്തതിൽ
നൽതേററാമ്പരലൊട്ടരച്ചുഥകലക്കിധാരയായിട്ടീടുകിൽ
സത്യംകുഞ്ഞിനുകണ്ണിലൂടെയണയാ രക്തം വിരക്തസ്തുതേ. 10

അടപതിയൻകിഴങ്ങുനീ-
രൊട്ടുമെനചേർത്തരസി ശിരസിതേച്ചുയുമാം
അടവൊട്ടരക്തത്തെവമി-
ച്ചിട്ടുമൊതകുഞ്ഞിനുവേണ്ടതുംപറയാം. 11

## ചോര ഛർദ്ദിക്കുന്നതിന്

ഉടനേസഹസ്രവേധിപ്പൊടി വെണ്ണയുമായ്ക്കൂട്ടുക്കണം തിന്നാൻ
വടശൃംഗാദികഷായം വടിവൊടിനിച്ചൊൽവതാണുകേട്ടോളൂ. 12

## വടശൃംഗാദികഷായം

പേരാൽമൊട്ടിനൊടാടലോടകമതിൻമൂലം കുറുന്തോട്ടിവേർ
ശ്രീരാമച്ചമിവററിനാലൊരു കഷായത്തെച്ചമച്ചായതിൽ
ഹേരാകേന്ദുനിഭാനനേ ചെറുതുപാൽക്കൂട്ടിക്കുടിപ്പിയ്ക്കുകിൽ
പാരാതൂർദ്ധ്വഗരക്തപിത്തമകലെപ്പായാതിരുന്നീടുമോ? 13

## അധോഗരക്തപിത്തത്തിന്

മൂത്രമാർഗ്ഗത്തിലൂടെ ചോരവരുന്നതിന് പഞ്ചമൂലാദികഷായം
കീഴ്പോട്ടുള്ളതിനോ ശതാവരികഷായംവെച്ചുതേൻചേർത്തുസേ-
വിപ്പിക്കാം ചെറുപഞ്ചമൂലമമലക്കണ്ടെകുറുന്തോട്ടിവേർ
കെല്ലേറുന്ന ശതാവരിക്കടയിവററിൻക്വാഥമൊന്നാന്തരം
ക്ഷിപ്രംമൂത്രപഥത്തിലൂടെരുധിരത്തിൻവാച്ചുനിന്നീടുവാൻ. 14

11 വമിച്ചിട്ടും (ഛർദ്ദിക്കുന്ന)

14 കീഴ്പോട്ടുള്ളതിനോ = കീഴ്പോട്ടുള്ള അതിനോ (രക്തപിത്തത്തിനാകട്ടെ) ചെറുപഞ്ചമൂല (ഓരിലവേർ, മൂവിലവേർ, ചെറുവഴുതിനവേർ, ചെറുപുള്ളവേർ, ഞെരിഞ്ഞിൽ) മൂത്രപഥത്തിലൂടെ (മൂത്രമാർഗ്ഗത്തിലൂടെ) രുധിരത്തിൻ (രക്തത്തിന്റെ) വാച്ച്. ക്ഷിപ്രം (ഉടനെ) നിന്നീടുവാൻ ഒന്നാന്തരം.

പാലാമയതിക്കിംഗുദവാണിപഞ്ച-
മൂലാദിയാംക്വാഥമിതാണുപാൽതാൻ
പാലിഗ്ഗുണംകൊണ്ടുകുറുക്കിവെച്ചാ-
ന്നാലിത്തരംനന്മയതിന്നുമുണ്ടാം. 15

### ഗുദത്തിലൂടെ രക്തം വരുന്നതിന്ന്

പാട്ടിൽപ്പുളപ്പശകരെയരച്ചിട്ടുചേർത്തുള്ളനല്ലോ-
രാട്ടിൻപാൽമോറിട്ടുമൊരുകിടാവിന്നലാവണ്യരാശേ
ഏട്ടിൽകണ്ടുള്ളതുപറകയല്ലെൻറെകൺകൊണ്ടുതന്നേ
കുട്ടിക്കണ്ടേനിതു ഗുദവഴിക്കൂത്തിടുംചോരനിൽക്കും. 16

### ശാരിബാദികഷായം

നന്നാറിക്കടചന്ദനംവടിജലംത്തുമ്മാതിരിങ്ങപ്പഴം
ചേർന്നിട്ടുംചെറുചീരവേരരിയരാമച്ചം പറച്ചുണ്ടവേർ
പിന്നെച്ചുണ്ടഴിനീർക്കിഴങ്ങിതുകളാൽവെച്ചുംകഷായത്തിനെ
ധന്യേതേനഥപഞ്ചസാരയിവമേളിപ്പിച്ചുമോന്തീടണം. 17

ക്ഷീണംവെടിഞ്ഞരികനിയ്യിതുശാരിബാദി-
യാണസ്രപിത്തമതിനൊക്കെയുമൊക്കമല്ലോ
ഏണാക്ഷി നാലിലൊരുഭാഗമിതിൽദൃഢംചേ-
ർക്കണം ശതാവരിയതെന്നൊരുപക്ഷമുണ്ടേ. 18

### രക്തപിത്തത്തിനു സിദ്ധൌഷധങ്ങൾ

ചലമീൻമിഴിയാടലോടകത്തിന്നിലയോ പ്ലാശുമരത്തിനുള്ള
തോലോ
അലസാതെയരച്ചുവെണ്ണനെചേർത്തലമുണ്ണീടുകിലസ്രപിത്ത
മന്യം. 19

15. ഇഗ്ഗുണംകൊണ്ടു(പഞ്ചമൂലാദികൊണ്ടു) കുറുക്കിയ പാലിന്നും മേൽപറഞ്ഞ ഗുണമുണ്ട്.

18. അസ്രപിത്തം (രക്തപിത്തം) ഇതിൽ (ശാരിബാദിയിൽ) നാലിലൊരുഭാഗം ശതാവരി കൂട്ടേണമെന്ന് ചിലർക്ക് അഭിപ്രായമുണ്ട്.

മുഗ്ദ്ധാനനേ തൊഴുകിനുള്ളൊരതുമ്പരച്ചു
ദുഗ്ദ്ധത്തിൽമോന്തിടുകിലുംവിടുമസ്രപിത്തം
സിദ്ധൌഷധങ്ങളിവമൂന്നുമനംഗശാസ്ത്ര-
സിദ്ധാന്തമേ ദൃഢതരം വിഫലങ്ങളാകാ. 20

## ചന്ദനാദിഘൃതം

ബോധിച്ചീടുകചന്ദനാദിഘൃതമെൻ ചന്ദ്രാനനേചന്ദന-
ക്വാഥത്തിൽ കനിവോടിരട്ടിമധുരംകല്ക്കീകരിച്ചങ്ങിനേ
വാദില്ലാതെശതാവരിക്കടയതിൻനീർതുല്യമായ്ചേർത്തു നെയ്
സാധിക്കേണമിതസ്രപിത്തമകലത്താക്കുംകഴിപ്പിക്കുകിൽ. 21

## ശതാവര്യാദിഗുളം

ശക്രാദിപ്രണതേശതാവരികുറുന്തോട്ടിഞ്ഞുഴംവേരനെ-
ല്ലിക്കാകെളിനിയാടലോടകമതിൻ വേരൊക്കെയോരോപലം
നിഷ്ക്വാഥത്തിന്നാലിടങ്ങഴിജലംനാനാഴിയാക്കിസ്വയം
നില്ക്കാതെട്ടുപലംകലർത്തണമതിൽപഞ്ചാരനെയ്നാഴിയും. 22

കുറുകിയഥസാന്ദ്രമാകമതിൽനല്ലതാർതാവൽവേർ
ഞെരിഞ്ഞിലൊടുകന്ദതംജനകപുത്രികൾവപ്പാടി
ധരിക്കുകജലംനിലപ്പനകഴഞ്ചുമുമ്മൂന്നക-
ങ്ങിരട്ടിമധുരത്തൊടൊത്തിവപൊടിച്ചുചേർത്തീടണം. 23

20. വിഫലങ്ങൾ (നിഷ്ഫലങ്ങൾ) ആകാ (ആകില്ല)

21. ചന്ദനക്വാഥത്തിൽ = ചന്ദനംകൊണ്ടു വെച്ച ക്വാഥത്തിൽ (കഷായത്തിൽ) സാധിക്കേണം (കാച്ചണം)

22. അതിൽ (നാനാഴിയാക്കിയ കഷായത്തിൽ) എട്ടുപലം പഞ്ചാരയും നെയ് നാഴിയും (നാഴിനെയ്യും) കലർത്തണം.

23. അഥ (പഞ്ചസാരയും നെയ്യും ചേർത്തതിൻശേഷം) കുറുകി = സാന്ദ്രം (കൊഴുത്തതു) ആകാം അതിൽ. ജനകപുത്രി (തിപ്പലി) നിലപ്പന (നിലപ്പനയുടെ കിഴങ്ങെന്നു ധരിച്ചുകൊൾകയും വേണം) ഈ ഇരട്ടിമധുരത്തൊടൊത്തു (ഇവയും ഇരട്ടിമധുരവും) മുമ്മൂന്നു കഴഞ്ചുകൊണ്ടു പൊടിച്ചു ചേർത്തീടണം.

പിന്നെച്ചുട്ടുകരിട്ടിളക്കിയഥ യോജിപ്പിച്ചുടപ്പുത്തുന്നി–
ന്നൊന്നായ്‌വാങ്ങിയതാറിയാൽ ദഹനശക്തിയ്ക്കൊത്തശിപ്പി
ക്കുകിൽ
എന്നാംകഞ്ഞിനരക്തപിത്തമുളവാകില്ലൊട്ടുമേനിശ്ചയം
ഹനോശാശചതത്രപശാലിനിശതാവഴ്ച്ചാദിയാണിഗ്ഗുളം. 24

മേല്പോട്ടുള്ളൊരുരക്തപിത്തമൊഴിയുംകീഴ്പോട്ടുപോകുന്നതോ
യാപ്യംരണ്ടുവഴിക്കുമുള്ളതുശമിക്കില്ലെന്നുശാസ്ത്രോദിതം
വായ്പോടായതുവൈദ്യനോതിടുകയുംവേണംവിലാസങ്ങളിൽ
കോപ്പേറുംതരുണീജനൗഘനടുവിൽതങ്കുന്നതിങ്കൾക്കലേ. 25

## അഥ കാസചികിത്സ

ത്രിദോഷമുരുക്ഷതം ക്ഷയമിവററിനാലുററമാ–
യുദിപ്പതുവശാൽപരംകരകളഞ്ചുമട്ടായ്‌വരാം
യഥാക്രമബലത്തഴപ്പുഴമിവയ്ക്കുവേഗംപ്രിയേ
പ്രതിക്രിയകൾചെയ്തിടായ്കിലുടൽനഷ്ടമായീടുമേ. 26

വെററുമാടലോടകത്തില
വറുത്തമലരമായ്പൊടിച്ചു സിതകലർത്തി
ചെററുതുണ്ണിക്കുകിൽനിണ്ണയ–
മററതിപ്പെട്ടീടുമഞ്ചുമാതിരിക്കരയും. 27

ഈമട്ടിൽത്തന്നെതേനിൽചെറുവഴുതിനതൻ വേരരച്ചിട്ടുതുണ്ണി–
ക്കാമേ ചേതംഗ്ഗുണംകേളതിനടെയിലയാൽതീർത്തിടുംമുക്കുടിക്കും
ആമുക്കാപ്പീരികത്തിന്നിലകളുടയനീർജ്ജീണ്ണവെള്ളംകലർത്തി–
ച്ചാമുണ്ഡേ നിത്യവുംരാവിലെനുകരുകിലും കാസമഞ്ചുംശമിക്കും.28

24. ദഹനശക്തി (അഗ്നിശക്തി) ക്കൊത്ത. അശിപ്പിക്കുകിൽ (സേവിപ്പിക്കുകിൽ)

25. മേല്പോട്ടുള്ളൊരു രക്തപിത്തം ഒഴിയും (ചികിത്സിച്ചാൽശമിക്കും) കീഴ്പോട്ടു പോകുന്നതാകട്ടെ യാപ്യം (ജാഗ്രതയായി ചികിത്സിച്ചാൽ ഏറാതെയും മാറാതെയും നിർത്തത്തക്കതു) ആണ്. (ശാസ്ത്രോദിതം ശാസ്ത്രോക്തം)

26. ത്രിദോഷം (വാതപിത്തകഫങ്ങൾ) ഉരഃക്ഷതം (മാറിനുള്ളിലുണ്ടാകുന്ന മുറി) ക്ഷയം ഇവററിനാൽ ഊററമായ് ഉദി

## ത്ര്യൂഷണാദി പൊടി

സത്യംകടുത്രയമതിൻപൊടിയോടലോട-
കത്തിൻവറുത്തിലപൊടിച്ചതുകൂട്ടിയൊപ്പം
നൽത്തേനതും സിതയുമായെതിരേകൊടുക്കാ-
മീത്ര്യൂഷണാദികരകൾക്കൊരുത്തുത്യവത്രേ. 29

## ഗുളശുണ്ഠി

ചുക്കിൻചൂർണ്ണമിരട്ടിവെല്ലമിവയിൽപാരംവറുത്തെള്ളിര-
ട്ടിയ്ക്കുംമട്ടിലണച്ചുകല്ലുരലിലിട്ടെല്ലാമിടിച്ചങ്ങിനെ
വെയ്ക്കാംനല്ലൊരുഭാജനത്തിലതിൽനിന്നൊട്ടൊട്ടെടുത്തിട്ടശി-
പ്പിയ്ക്കേണം പലവട്ടമായ്പുലരവേതാനോപുറുക്കാർകചേ. 30

പ്പുറുവരാൽ (ഉണ്ടാകുന്നതുകൊണ്ട്) വാതപിത്തകഫങ്ങൾകൊണ്ട് മൂന്നും, ഉരഃക്ഷതംകൊണ്ട് ഒന്നും, ക്ഷയംകൊണ്ട് ഒന്നും, ഇങ്ങനെ കരകൾ അഞ്ചുവിധത്തിലാണ്. യഥാക്രമബലത്തഴപ്പ (ക്രമാനുസാരേണ) ബലത്തഴപ്പ (ബലാധിക്യം) വാതകാസത്തേക്കാൾ പിത്തകാസത്തിന്നു ബലാധിക്യമുണ്ടാകും. അതിനേക്കാളും കഫകാസം ബലവത്തായിരിക്കും. ഇങ്ങിനെ ക്രമേണ ബലാധിക്യമുള്ള ഇവയ്ക്കു (അഞ്ചു കരകൾക്ക്) വേഗം (ഉണ്ടായ ഉടൻ) പ്രതിക്രിയകൾ (ചികിത്സകൾ) ചെയ്യിടായ്കിൽ ഉടൽ (രോഗിയുടെ ശരീരം) നഷ്ടം (നശിച്ചതു) ആയിടുമേ = രോഗി മരിച്ചുപോകും.

28. അതിന്റെ (ചെറുവഴുതിനയുടെ) ഇലയാൽ തീർത്തിട്ടും മുക്കുടിക്കും ഗുണം ചേരും. ജീർണ്ണവെല്ലം = ജീർണ്ണം (പഴകിയതു) ആയ വെല്ലം (ശർക്കര).

30. ചുക്കിൻചൂർണ്ണം (ചുക്കിന്റെ പൊടി) അതിനേക്കാൾ ഇരട്ടിവെല്ലം = ഇവയിൽ (ചുക്കിന്റെ പൊടിയിലും വെല്ലത്തിലും) ഇരട്ടിക്കും മട്ടിൽ വറുത്ത എള്ള് അണച്ചു (ചേർത്തു) കല്ലുരലിലിട്ട് ഇരിമ്പുലക്കകൊണ്ടിടിച്ചു പാകമാക്കി ഭാജനത്തിൽ (പാത്രത്തിൽ) വെയ്ക്കാം. അതിൽ നിന്നു ഒട്ടൊട്ട (കുറേശ്ശ) എടുത്തു പലവട്ടമായോ, പുലരവേ (പുലരുമ്പോൾ) താനോ (തന്നെയോ) അശിപ്പിക്കേണം.

എന്നാലഞ്ചുതരംകരക്കെട്ടതിയുക്കൻചർദ്ദിവാതംബലം
ചിന്താംഗ്രഹമൂത്രാക്ഷതാരുചികളീരോഗങ്ങൾവേഗംവിടും
നന്നായിട്ടുനിറപ്പകിട്ടുമുടലിന്നുംതിയ്യിനുംശക്തിയും
വന്നീടും'ഉളുഞ്ഞി'യാണിതുഗുണവ്രാതത്തിനാധാരമേ. 31

ലാജാമലകാദി പൊടി

മലർ നെല്ലിയ്ക്കകടുക്കചുക്കിന്തിന്തി-
പ്പലിചൂർണ്ണിച്ചിവപഞ്ചസാരയോടേ
ഒലിമെണ്ണതേനിവചേർത്തശിച്ചുകൊണ്ടാൽ
നലമോടേ കരയഞ്ചുമഞ്ചുമല്ലോ. 32

ലാജവിശ്വാദി പൊടി

മൽക്കാന്തേ മലർചുക്കമൈഥിലമഹാരാജന്റെപെൺപൈതൽനെ
ല്ലിക്കാ നല്ല കടുക്കയെന്നിവ സമംകണ്ടത്രയംജീരകം
ചൊൽക്കൊള്ളും കിരിയാത്തതൊന്നതിരട്ടിച്ചിഗ്ഗണത്തെപ്പൊടി-
ച്ചൊക്കെത്തേനഥപഞ്ചസാരനറുനെയ്യും ചേർത്തശിപ്പിയ്ക്കണം. 33

രാവിങ്കലോ രമണി രാവിലെയോ കരക്കാർ
സേവിച്ചിടട്ടെയിതിനെപ്പലവട്ടമായോ
വിശ്വാസമോടറിയുകിപ്പൊടിയാണ്'ലാജ-
വിശ്വാദി'യെന്നവിളികൊണ്ടതുവിശ്വനാഥേ. 34

വ്യോഷാദികഷായം

കടുത്രിതയമോടിരട്ടിമധുരം കീഴാർനെല്ലിയൊ-
ത്തിട്ടന്നചെറുതേക്കവേരിതുകൾതൻ കഷായത്തിനെ
കുടിച്ചിടണമാടലോടകമതിന്റെവേർചുക്കുകേൾ-
ക്കെടോമുകിൽവരട്ടമഞ്ഞൾ ചെറുതേക്കവേർതി
പ്പലി. 35

കൊത്തമ്പാലകലന്നചിററമൃതു പൊന്നാവിരവേരിസ്സമൂ-
ഹത്താൽ തീർത്തകഷായനീർസിതയതും നൽജ്ജീരകംതാനമേ
ചേർത്തകാമതിലാദ്യമോതിയതുതാൻ'വ്യോഷാദി''വാശാദി'യാ-
ണത്രേ മററതിതേനിലയ്യൂദശൂലകപാഠവും പററുമേ. 36

33. അത്രയം (മലർ മുതലായവ ഒക്കെക്കൂടിയേടത്തോളം) കിരിയാത്തയൊന്ന അതിൽ (ജീരകത്തിൽ) ഇരട്ടിച്ച്. 35, 36 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

36. സമൂഹത്താൽ (ഗണത്താൽ)

പാടേകഷായമുണ്ടാക്കാമാടലോടകവേരിനാൽ
ഈടേറുംകരയാലേറെററാടലോട്ടമിതേകുകിൽ. 37

കൂശ്മാണ്ഡരസായനം

കാലംചെന്നൊരുകുമ്പളങ്ങ കുരട്ടും തോലുംകളഞ്ഞിട്ടതിൽ
കോലുംനീരകലുംപടിക്കൊരുതുലാം വാട്ടിപ്പിഴിഞ്ഞങ്ങിനെ
ചാലേവെച്ചുവറുത്തിടങ്ങഴിനറുംനെയ്യിൽസ്വയംതേൻനിറ-
ച്ചേലാകുമ്പോളെടുത്തുവേറെയതരയ്ക്കണം മൃദുക്ഷ്മോമലേ. 38

മീനേക്ഷണേ പഴമക്കുടിയകുമ്പളങ്ങ
നീർനാലിടങ്ങഴിയതിൽസിത കാൽതുലാംതാൻ
താനേകലക്കണമതിങ്കലരച്ചതും തു-
ണൈനാഴിരണ്ടുമഥചേർത്തു കുറുക്കിടേണം. 39

ചുക്കാമൽജ്ജീരകംതിപ്പലിയിവപലമീരണ്ടുകണ്ടും ത്രിജാതം
നൽക്കൊത്തമ്പാലസാക്ഷാൽമുളകിതുകൾകഴഞ്ചാകെ
യാറാറുകണ്ടും
ഒക്കവണ്ണംപൊടിച്ചാൽപ്പൊടിവിതറിയിളക്കീടണംസാന്ദ്രപാകം
കൈക്കൊണ്ടാലായതിങ്കൽകമനിപുനരാട്ടപ്പുത്തുനിന്നിട്ടിറക്കാം. 40

38. കാലം ചെന്നൊരു (പഴകിയ) കുമ്പളങ്ങ കുരട്ടും തോലും കളഞ്ഞു ചിരകി ഒരു തുലാം. അതിൽ (കുമ്പളങ്ങയിൽ) കോലും (ചേതം) നീര് അകലും പടിക്ക (അകലുന്നവണ്ണം) വാട്ടിപ്പിഴിഞ്ഞങ്ങിനെ (വാട്ടിപ്പിഴിഞ്ഞു അതിലെ നീരു കളഞ്ഞു എന്നർത്ഥം) തേൻനിറച്ചേലാകുമ്പോൾ (വറവുകൊണ്ടു തേനിന്റെ നിറമാകുമ്പോൾ) അതു വേറെയെടുത്തരയ്ക്കണം.

39. പഴമക്കുടിയ (പഴകിയ) കുമ്പളങ്ങയുടെ നാലിടങ്ങഴി നീരിൽ സിത (പഞ്ചസാര) കാൽ തുലാം (ഇരുപത്തഞ്ചു പലം) കലക്കണം. അഥ (പിന്നെ) അതിങ്കൽ (പഞ്ചസാര കലക്കിയ പഴയ കുമ്പളങ്ങനീരിൽ) അരച്ചതും (കുമ്പളങ്ങ വറുത്തരച്ചതും) തുണൈ നാഴി രണ്ടും [ഇരുനാഴി നെയ്യും] ചേർത്തു കുറുക്കണം.

40. ത്രിജാതം (ഏലത്തരി, ഇലവംഗത്തോലി, പച്ചില) പുനഃ (പൊടിവിതറി ഇളക്കിയതിൽപിന്നെ)

ച്ചൂടാറുമ്പോളതിൽപ്പാരണമഴകൊടുതേൻ നാഴി
രണ്ടാമൊക്കെയോജി-
ച്ചീടുംമട്ടിട്ടിളക്കിപ്പിന്നരൊരു ശുചിപാത്രത്തിൽവെച്ചീടവേണം
മോടിമ്മല്ലാത്തായതുണ്ണുംശിശുവിന്നുകരമയക്കീട്ടമേക്കംക്ഷയംവാ-
ച്ചീടുന്നോരുസ്സപിത്തംക്ഷതമരുചിയതിക്കണ്ടദുഃഖങ്ങളേൽക്കാ.41

ഇ'ക്കൃശ്മാണ്ഡരസായനം'ഗുറികൾക്കൂട്ടീടുംതടിപ്പിയ്ക്കുമു-
ണ്ടാക്കുംമെയ്യിന്നുശക്തിശാരദശശിപ്രസ്പർദ്ധിവക്ത്രാംബുജേ!
ഉൾക്കാമ്പിന്നുപിടിയ്ക്കുമന്വഹമിതുണ്ടീടുന്നവർക്കോർത്തും
ചൊൽക്കൊള്ളുംധൃതധാരണാപടുതയുംബുദ്ധിയ്ക്കുവർദ്ധിയ്ക്കുമേ. 42

### കർപ്പൂരാദി പൊടി

നൽക്കർപ്പൂരം നറുംപച്ചിലതടവിനജാതിക്കുപാച്ചോററിതൻ
തോൽ
തക്കോലപ്പൂട്ടിലെല്ലാമിവസമമിവയെക്കാളിരട്ടിക്കണക്കിൽ
ചുക്കുംസീതാലവംഗത്തൊലിമുളകുകളും നാഗകപ്പൂവുമൊന്നാ-
യൊക്കെച്ചൂർണ്ണിച്ച തുല്യംസിതയൊടു ശിശുസേവിച്ചുകൊള്ളട്ടെ
നിത്യം. 43

ഉണ്ടാകുംരുചിയുംമനത്തെളിമശ്വാസംക്ഷയംഗുന്മവും
കണ്ഠാതങ്കവുമേക്കമൊച്ചയടവുംമാറുംമഹാഛർദ്ദിയും
കണ്ഠത്താകരയന്നപാനമൊടുചേർത്താൽ ഭക്തവിദ്വേഷമാം
കണ്ഠാമണ്ണിയൊഴിഞ്ഞുപോകുമിതു 'കർപ്പൂരാദി' സാരാകൃതേ.44

41. ശുചിപാത്രത്തിൽ = ശുചി (വെടിപ്പുള്ളതു) ആയ പാത്രത്തിൽ.

42. ഈ 'കൃശ്മാണ്ഡരസായനം' (മേല്പറഞ്ഞ പ്രകാരം ഉണ്ടാക്കുന്ന മരുന്നിന് 'കൃശ്മാണ്ഡരസായനം' എന്നു പേരാകുന്നു) അന്വഹം (നാൾതോറും) ധൃതധാരണാ പടുതയും (ആശുഗ്രഹണസാമർത്ഥ്യവും)

43. സീതാലവംഗത്തൊലി, മുളകു, കളും—സീത (തിപ്പലിയും) ലവംഗത്തൊലി (ഇലവംഗത്തൊലി)യും, മുളകാ നാഗകപ്പൂവും (നാഗപ്പൂവും) 'നാഗ'ത്തിൽ കൊടുത്ത 'ക' പ്രത്യയം സ്വാർത്ഥമാത്ര വാചിയാണെന്നു ധരിച്ചുകൊൾകയും വേണം.

44. കണ്ഠാതങ്കവും (കണ്ഠരോഗവും) അന്നപാനമൊടു (അന്നത്തോടും പാനത്തോടും) ചേർത്താൽ (ചേർത്തു സേവിപ്പിച്ചാൽ) ഭക്തവിദ്വേഷം (ഭക്തരോധം) അന്നമിറങ്ങായ്ക ആയ കണ്ഠാമുണ്ടി.

അല്ലുതാദി എണ്ണ

പോരാണ്ടചിററല്ലതിന്നിക്കതനൊച്ചിമുക്കാ-
പ്പീരംമഹാമലയമുക്കിയതാടലോടം
ച്ചുരൽത്തലപ്പുളിയിതൊക്കെയിടിച്ചെടുത്ത
നീരിൽസുരദ്രുമമരക്കകടുക്കമകൊട്ടം. 45

വരാംഗികടുരോഹണിമലയജങ്ങൾചെഞ്ചല്യമോ-
ടിരട്ടിമധുരവൃജാംഗനകൾമാഞ്ചിയെന്നിഗ്ഗണം
അരച്ചുതടവിച്ചുവെച്ചുഥവെറുംവെളിച്ചെണ്ണ സാ-
ദാരംക്ഷമനികാച്ചണംഗ്ഗുണമിണങ്ങുമെല്ലുന്നുയോ. 46

അല്ലുതാദിയെണ്ണയിതുതന്നെപൂണ്ണനാ-
മല്ലുതാംശുവോടമരിടുംശുഭാനനേ
ചുമയേക്കമെന്നിവവിടേണമെങ്കിലോ
സമയേകിടാങ്ങൾപെറുമാറണംപരം. 47

വാശാഘൃതം

സമൂലമാടലോടകംപിഴിഞ്ഞുനീരെടുത്തതിൻ
സുമങ്ങളൊട്ടരച്ചുചേർത്തുകാച്ചിവെച്ചനെയ്യിനെ
വിമുഗ്ദ്ധഗാത്രി തേൻകറച്ചുണച്ചുസേവിച്ചുകൊള്ളുകിൽ
ചുമയ്ക്കുകില്ല കുട്ടിപിന്നെയേങ്ങുകില്ലതെല്ലുമേ. 48

## ശ്വാസഹിദ്ധ്മാചികിത്സ

നല്ലൂട്ടികേഴമാൻനെഞ്ചിഴിനിയതമൊരേജാതിഹേതുക്കൾകൊണ്ടാ-
ണെക്കിട്ടേക്കക്കെഴക്കെന്നിവയനിശമുദിക്കുന്നതിന്നാകയാലേ
തക്കത്തിൽതച്ചികിത്സാവിധിയുമൊരുവിധംതന്നെയാണായതോതാ
ണ്ടൊക്കെത്തൽക്കാലമോതിത്തരുവനയി കുറുന്തോട്ടിവേർ
പത്തുഭാഗം. 49

45. അല്ലി (കഞ്ഞുണ്ണി) കഞ്ഞുണ്ണി, വണ്ടിന്റെ പര്യായങ്ങളെക്കൊണ്ടു വിദ്വാന്മാരാൽ വ്യവഹരിക്കപ്പെട്ടു വരുന്നതാണു്.

46. കടുരോഹണി മലയജങ്ങൾ = കടുകരോഹണി (കടുകരോഹണി) യും മലയജവും (ചന്ദനവും) ഇരട്ടിമധുവൃജാംഗനകൾ = ഇരട്ടിമധുരവും വൃജാംഗന (നന്നാരി) യും.

48. സുമങ്ങൾ (പൂക്കൾ)

നയോപായകഷായം

ഓരോഭാഗംതന്നേ ജീരകവും ചുക്കുമീവിധം കഷായം
നേരേതീൎത്തുകുടിക്കാംശ്വാസഹരമിതത്രേ നയോപായം. 50

ബലാജീരകാദികഷായം

കുറുന്തോട്ടിവേർ ജീരകം ചുക്കു ലാജം
കരിമ്പംബുദം വില്വവേർ ദേവതാരം
പരം മുവ്വിലയ്ക്കുള്ളവേർ വാശമോശം
വരാതിഗ്ഗണത്തിൻ കഷായം വിശേഷം. 51

ബാധിക്കും ശ്വാസകാസപ്രശമനചണമാമീ 'ബ്ബലാജീരകാദി'
കഷായം പഞ്ചാരതേൻതിപ്പലിയിവകൾകലൎന്നിട്ടുവേണം
കൊടുപ്പാൻ
പാഥോജപ്പൂവിലേന്തും പുതുമധുമൊഴിമേൽച്ചൊന്നയോഗത്തി
നാലേ
സാധിച്ചാട്ടിൻെറപാൽ മോന്തുവതുമുചിതമാകുന്നപഞ്ചാരക്കുട്ടി. 52

ബലാരാസ്നാദികഷായം

ആരോമലേ ബലയരത്തയൊടൊത്ത ചുണ്ട-
വേരിന്നെഴുംതൊലി വിലാസനിവാസശാലേ
പേരാറ്റിരട്ടിമധുരം മധുരക്കരിമ്പോ-
ടീറമ്പനത്തളിരതെന്നിവതൻകഷായം. 53

49 ക്ഷുദ്രകൻ മുതലായ ശ്വാസങ്ങളും അന്നജം മുതലായ എക്കിട്ടങ്ങളും സമാനങ്ങളായ ഹേതുക്കൾകൊണ്ടു ജനിക്കുന്നവയാകയാൽ അവയുടെ ചികിത്സയും സമാനമായിരിക്കും.

51 ലാജം (മലർ) വാശ (ആടലോടകത്തിൻവേർ)

52 ബാധിക്കും (ഉപദ്രവിക്കുന്ന) ശ്വാസകാസപ്രശമനചണമാം ശ്വാസങ്ങളുടേയും (എക്കങ്ങളുടേയും) കാസങ്ങളുടേയും (കുരകളുടേയും) പ്രശമനത്തിങ്കൽ (ശമിപ്പിക്കുന്നതിൽ) ചണം (സമൎത്ഥം) ആയ മേൽച്ചൊന്നയോഗത്തിനാലെ (ബലാജീരകാദിയാൽ) സാധിച്ച (കുറുക്കിയ)

53 ബല (കുറുന്തോട്ടിവേർ മധുരക്കരിമ്പു = മധുരമായ കരിമ്പു
53-ം 54-ം ശ്ലോകങ്ങൾ ഒന്നിച്ചന്വയിക്കപ്പെടേണ്ടവയാണ്. ബല മുതലായ മരുന്നുകളുടെ കഷായം കരിനൊച്ചിവേര് മുതലായ മരുന്നുകളുടെ കഷായം പോലെ. സാരം (ശ്രേഷ്ഠം) ആണ്. (രണ്ടും നല്ലതാണ് എന്നു സാരം)

### നിർഗ്ഗുണ്ഡ്യാദികഷായം

ആരോമൽക്കരുനൊച്ചിവേരഥവയമ്പുനല്ലിനിച്ചുക്കതാൻ
വേരിൻതോൽ കിരിയാത്ത രാസ്നയിവതൻ കഷായംകണക്കേററവും
സാരം മേല്പ്പൊടി തേനിവള്ളീഹ ബലാരാസ്നാദിയാണാദിയിൽ
സൈന്ധവംചൊന്നതൊട്ടക്കമോതിയതു 'നിർഗ്ഗുണ്ട്യാദി'
പുണ്യാകൃതേ. 54

ചുക്കിംകൂടെയണക്കണം പനിയിലും പാരം ഫലിയ്ക്കുന്നൊരീ
'നിർഗ്ഗുണ്ഡ്യാദിയി'ലാദിയോതുവതിനന്ധാളിച്ചു
പൊയ്‌പ്പോയിതാൻ
ചുക്കില്ലാതെകഷായമില്ലിതിജനം പേശുന്നവാക്കൊക്കമെ-
ന്നൊക്കെപ്പുഞ്ചിരിവെണ്ണിലാവു വിതറിച്ചൊല്ലുന്നുവോ
നീ ശിവേ? 55

### ശൌണ്ഡീരസായനം

വൈദേഹിതന്നരിയെട്ടുതന്നാഴിയായാൽ
വൈകാതിശങ്കിലപിഴിഞ്ഞൊരുനാഴിനീരിൽ
തെററാതൊരല്ലുകഴിയുംവരെയിട്ടുവെച്ചു
പിറേറദിനം പുനരുണക്കണമുൽക്കടാഭേ. 56

ഈവണ്ണം പുനരാടലോടകമെതക്കൊന്നല്ല പുല്ലാനി പൊ-
ന്നാവീരം കരുനൊച്ചി നൽബൃഹതിതാൻ വേലിപ്പരുത്തിക്കൊടി
മുക്കൊപ്പീരമിവററിനുള്ളില പിഴിഞ്ഞെന്നുന്ന നീരിങ്കലും
നിൽക്കാതാട്ടിനെഴുന്നപാലതിലുമോരോരാത്രിയിട്ടീടണം. 57

പിറേറന്നാളിലുണക്കിടേണമൊടുവിൽ ചൂർണ്ണിച്ചു സേനാനിതൻ
പെററമ്മേ മുളകൊണ്ടുതീർത്ത മിനുസപ്പാത്രത്തിൽ വെച്ചീടണം
ചെറേറാമന്മധു പഞ്ചസാരയിവയും ചേർത്തിട്ടിതുണ്ണീടുകിൽ
പററില്ലെക്കിളമേക്കവും കുരയുമാക്കത്തിന്നു കന്ദസ്തുതേ. 58

56 വൈദേഹിതൻ (തിപ്പലിയുടെ) ഒരു രാത്രി മുഴവൻ ഇശങ്കില പിഴിഞ്ഞു നാഴി നീരെടുത്തു അതിൽ ഇട്ടുവെച്ചു പിറേറദിവസം പകൽ മുഴവനും വെയിലത്തു വെച്ചുണക്കണം.

57 ഇപ്രകാരം ഒരു രാത്രി മുഴവൻ ആടലോടകത്തിലയുടെ നീരിൽ ഇട്ടുവെച്ചു പിറേറന്നാൾ പകൽ മുഴവൻ വെയിലത്തു വെച്ചു ഉണക്കണം. ഇങ്ങിനെ എരുക്കു മുതലായവയുടെ ഇലകളുടെ നീരുകളിലും ആട്ടിൻപാലിലും ഇട്ടുവെക്കുകയും ഉണക്കുകയും വേണം.

### ജീരകാദിപൊടി

ശുകമൊഴിതക്ഷീണം ശൌണ്ഡീരസായനമാണ ജീ-
രകമഥ വയമ്പക്കാരിത്തേങ്ങ പുഷ്കരമൂലകം
ത്രികടു കരയാമ്പൂ മുത്തങ്ങക്കിഴങ്ങിവേലിയൂരകമു-
രട്ട പിന്നീടോ ജാതിപ്പൂയൊത്തയമോദകം. 59

ശ്രീരാമച്ചമരത്താകന്മതമിണങ്ങീടുന്നൊരാശാളികർ-
പ്പൂരംനല്ലതിരിയാറ്റതചേതമിലവംഗതൈലതേലത്തരി
സാരപ്പെട്ടസഹസ്രവേധിസരസേ കേൾപുത്തരിച്ചുണ്ടതൻ
വേരിന്നുള്ളൊരുതോൽവിഴാലരികുറുന്തോട്ടിദ്വയത്തിൻവേർ 60

ചൊൽക്കൊണ്ടക്കിക്കുറുകമെത്രകിൻചട്ടയിച്ചൊന്നതെല്ലാം
നൽക്കൊണ്ടൽക്കാർകുഴലിസമമായ്ചേർത്തുചൂർണ്ണിച്ചചൂർണ്ണം
ഷൾപഞ്ചാരയൊടുചെറുതേൻകൊണ്ടുചാലിച്ചസാരം
നക്കിത്തിന്നാം ശിശുവിനൊഴിയുംശ്വാസവുംകാസവായ്പും. 61

### ഭൂനിംബാദി ഗുളിക

വേറിട്ടൊന്നിനിയും പറഞ്ഞുതരുവൻ ഞാൻ പുത്തരിച്ചുണ്ടതൻ
വേരിൻതോലു വയമ്പിരട്ടിമധുരംവൈദേഹിയാൾജീരകം
പേരാലുംകിരിയാത്തരാസ്നയിനിമേയാനൽക്കാട്ടുമല്ലിമുഴം
വേരിൻതോലുകരിങ്കുറുഞ്ഞിയുടെവേരാശാളിയീവർഗ്ഗകം. 62

നൽപ്പാലദ്രുമമാടലോടമളിവെള്ളക്കണ്ടളമത്തുമ-
ക്കാപ്പീരംകതനൊച്ചിയാംചെടികരിന്തൃത്താവിവററിന്നില
പൊൽപ്പൂന്തേൻമൊഴിവേറെവേറെയഴകായ്വാട്ടിക്കശക്കിപ്പിഴി-
ഞ്ഞല്ലാദിച്ചൊരശുദ്ധനീരുകളിലോരോനാളരച്ചീടണം 63

സൈരംപിന്നെയുണക്കിയങ്ങിനെപൊടിച്ചാക്കങ്കമംചേറ്റകർ-
പ്പൂരത്തിൻപൊടിക്കൂട്ടിവെച്ചുസിതചേർത്തിട്ടോ നറുംതേനിലോ
പാരംരാവിലെയോപലേതവണയായോചെററരിപ്പിക്കുകിൽ
ജ്വരംപോംകരയേക്കമെക്കിളിവഭൂനിംബാദിയാണിപ്പൊടി. 64

60. കുറുന്തോട്ടിദ്വയം = കുറുന്തോട്ടികളുടെ ദ്വയം (രണ്ടു) കുറുന്തോട്ടിയും വെൺകുറുന്തോട്ടിയും, 62, 63 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു. വർഗ്ഗകം (ഗണം).

63. അളിവെള്ളക്കണ്ടൾ = അളി (കഞ്ഞുണ്ണിയും) വെളുത്ത അൎക്കവും (എരിക്കും).

## ധാന്വന്തരീഗ്ഗുളിക

നല്ലേലത്തരി ചുക്കവാർമുളകിനോടാശാളിദ്രാക്ഷമെ-
ന്നല്ലേകേൾക്കകടുക്കജീരകമിണാങ്ങം ചുണ്ടവേരിൻതൊലി
ചൊല്ലേറുംകിരിയാത്തതാൻബൃഹതിവേർദേവദ്രുനാരീമൂടിക്കല്ലേ
വെണ്മതികണ്ടിവെള്ളുവിലയേറീടുന്നപച്ചപ്പൂ് 65

ഇച്ചൊന്നൗഷധപംക്തിജ്ജീരകകഷായത്തിങ്കലുംതുമ്മണം
വാച്ചീടുംപനിനീരിലുംവളരെനന്നായിട്ടരച്ചങ്ങിനെ
ഇച്ഛയ്ക്കൊത്തൊരുഴന്നൊളിഗ്ഗുളികയാക്കിച്ചെറുമേവെയിൽകൊ-
ള്ളിച്ചീടാതെയുണക്കിയിന്ദുവദനേ സൂക്ഷിച്ചുവെച്ചീടണം. 66

പുലാവിലപഴത്തതിന്നടയമൊട്ടിയുംചുണ്ടവേ-
രിലെലത്താലിയുമൊത്തജീരകമതിൻകഷായത്തിലായ്
ഫലപ്പാലിമയുള്ളൊരിഗ്ഗുളികനിത്യമോരോന്നുചേ-
ത്തലംകരയുമേക്കവുംവിട്ടവതിന്നുമോന്തിട്ടണം. 67

തനാപംഗിവായില്ലദകംവരവിന്നയക്ക്ലാ-
വിന്നെക്കിളിന്നുവമനത്തിന്നുവാമനേത്രേ
എന്നല്ലവായുഗതിതൻപിഴവിന്നിവയ്ക്കുട-
ധാന്വന്തരീഗ്ഗുളികനന്നഖിലത്തിനുംകേൾ. 68

## ശ്വാസാനന്ദഗ്ഗുളിക

ചായില്യത്തൊട്ടുവത്സനാഭിവളരെശ്ശുദ്ധീകരിച്ചിട്ടനി-
മ്മായംനിർവ്വദ്രഹാസമട്ടുടയ കർപ്പൂരംസമംചേർത്തതിൽ
ആയംകൊണ്ടുഫലത്രയകഥിതവെള്ളത്താലരച്ചിട്ടു മു-
മ്പായിച്ചൊന്നകണക്കിലായ്ഗ്ഗുളികയുണ്ടാക്കാംഗുണാധാരമേ. 69

64. പലേതവണ (പലവട്ടം) ആയോ.

65. വെണ്മതി (കർപ്പൂരം) 65, 66 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു.

66. ഔഷധപംക്തി = ഔഷധങ്ങളുടെ (മരുന്നുകളുടെ) പംക്തി. (കൂട്ടം) ഉഴന്നൊളിഗ്ഗുളിക = ഉഴുന്നൊളിക്കുന്നതായ ഗുളിക. (ഉഴുന്നിനേക്കാൾ അധികം അഴകുള്ളതു ഉഴുന്നിന്മണിപോലെയുള്ളതു എന്നർത്ഥമേയുള്ളു.)

69. ചായില്യത്തൊട്ടു (ചായില്യത്തോടുകൂടി) വത്സനാഭി

ഹേസാരംഗവിലോചനേപുനരതുണക്കീട്ടായതത്തൂന്നിയെ–
ള്ളസാരതസിതയോടുചേർത്തഥകചപ്പാലിൽകടിപ്പിക്കുകിൽ
ശ്വാസാതങ്കവുമെക്കിളും കുരയുമോടീടുംക്ഷയംതാനമി–
ശ്വാസാനന്ദസമാഖ്യയാംഗുളികതന്നാക്കൊത്തുനോക്കാവതോ. 70

### വില്വാദിലേഹം

ആര്യേതോലുകളഞ്ഞകൂവളമരത്തിൻവേർപലംകൃത്യമാ–
യീരെട്ടുത്രയിടങ്ങഴിജ്ജലമതിൽ ക്വാഥീകരിച്ചങ്ങിനെ
നേരേനാലിലൊരംശമാക്കിയഥവൃത്തിങ്ങുത്തരിച്ചാറുമായ്
ചേരുംപത്തുപലംപഴക്കമിയലും വെല്ലംകലക്കാമതിൽ. 71

വെക്കംപിന്നെക്കുറുക്കീട്ടൊരുഘനനീലവന്നാലതിൽ ജീരകം താൻ
നൽക്കൊത്തമ്പാലയേലത്തരിയെരിവിയലുംമൂന്നുവസ്തുക്കൾമേലം
ചൊൽക്കൊണ്ടീടുംലവംഗത്തൊലിതടവിനനാഗദ്രുമത്തിന്റെ പുഷ്പം
കാൽക്കാലിട്ടുപ്പലംകണ്ടിതുകളയിപൊടിച്ചിട്ടിളക്കീട വേണം. 72

ക്ഷിപ്രം വാങ്ങിത്തണുത്താൽപ്പുനരതിനവസ്ഥാനുസാരേണ സംസേ–
വിപ്പിയ്ക്കാംവായിൽവെള്ളംവരവതചിമഹാരാജയക്ഷ്മാവുപിന്നെ
ക്കെല്ലാനോരേക്കമെക്കിട്ടഥകുരയനലാലസ്യമീരോഗമെല്ലാ–
മൊപ്പംതന്നേമുടിപ്പാൻ വിരുതിയലുമിതാകുന്ന 'വില്വാദി' ലേഹം. 73

വളരെശ്ശുദ്ധീകരിച്ചിട്ടു (ശുദ്ധിചെയ്തു) അതിൽ (ശുദ്ധിചെയ്ത ചായില്യത്തോടുകൂടിയ വത്സനാഭിയിൽ) സമം കർപ്പൂരം ചേർത്തു. ഫലത്രയക്വഥിതവെള്ളത്താൽ = ഫലത്രയത്തിന്റെ (ത്രിഫലയുടെ) ക്വഥിതവെള്ളത്താൽ (കഷായത്താൽ) മുമ്പായിച്ചൊന്ന കണക്കിൽ (ഉഴുന്നിന്മണി പ്രമാണത്താൽ).

71. ഈരെട്ടു (16) അത്രയിടങ്ങഴി (16 ഇടങ്ങഴി) നാലിലൊരംശം (നാലിലൊരു ഭാഗം) ആറുമായ്ചേരും പത്തു പലം (16 പലം)

72. ഘനനീല (സാന്ദ്രാവസ്ഥ) നാഗദ്രുമത്തിന്റെപുഷ്പം (നാഗപ്പൂവ്) കാൽക്കാലിട്ടുപ്പലം (മുമ്മൂന്നു കഴഞ്ചു)

73. അനലാലസ്യം (അഗ്നിമാന്ദ്യം)

### ശ്വാസാശനീതൈലം

ചെറുവഴുതിനപൊന്നാവീരമൊത്താടലോടം
ചെറുമധുമൊഴികൂക്കാപ്പീരകം കാട്ടുമല്ലി
പരമിവയുടെപത്രം ചേർന്നചുണ്ടച്ചൂദം നൽ-
ക്കറുകയൊടുപടോലം ചണ്ടിതീന്നിലുഴിഞ്ഞ 74

പാട്ടിൽകേൾക്കൊടിതൊലിചിററമൃതിവററിൻ നീരിലൊപ്പംകറു-
ന്നൊട്ടികപാഠമണച്ചതിൽചരളമഞ്ചെട്ടിത്രിജാതങ്ങളും
ലുട്ടില്ലാത്തൊരപഞ്ചഗന്ധവുമിണങ്ങുംമാഞ്ചികല്ലൂച്ചചേ-
ത്താട്ടിൻപാലുകലത്തിയെണ്ണയതുകാച്ചേണംവെളിച്ചെണ്ണയോ, 75

കരാററായ്ത്തേപ്പിച്ചാംഗുണമിയലുമീയെണ്ണ രജനീ-
കരാകാരാസ്യേബാലകരയഥരമാന്തിച്ചുകയുമാം
വരാ പിന്നീടേക്കംക്ഷയമകലുമെക്കിട്ടിനുളവാ-
മൊരാശ്വാസം 'ശ്വാസാശനി'യിതുകരച്ചുംബഹ്ഹിതം. 76

ചിന്തിച്ചേക്കംശമിപ്പാൻപ്രതിവിധികൾപറഞ്ഞോനി
വണ്ണംഭവിച്ചോ-
ല്ലന്തസ്തൃപ്തിച്ചിളപ്പം തവപുനരിവസംക്ഷേപമൊട്ടാകയാലേ
ഹന്തശ്വാസങ്ങളേറെപ്രബലനിലയിലായാലുമേമേൽപ്പറഞ്ഞോ-
രന്നസ്ലറും ചികിത്സാവഴിയെയനുസരിക്കാതിരിക്കുന്നതല്ല. 77

72. ഘനനില (സാന്ദ്രാവസ്ഥ) നാഗദ്രുമത്തിന്റെ പുഷ്പം (നാഗപ്പൂവ്) കാൽക്കാലിശ്ശപ്പലം (മുക്കുന്ന കഴിഞ്ച്)

74. പത്രം (ഇല) ചുണ്ടച്ചൂദം (പുത്തരിച്ചുണ്ടയില)

75. ആട്ടിൻപാല് എണ്ണയ്ക്കുസമമായിരിക്കേണം.

77. ഇവ (ഏക്കം ശമിപ്പാൻ പറഞ്ഞ ചികിത്സകൾ) സംക്ഷേപമൊട്ടാകയാലെ (ചുരുക്കനിലയാകകൊണ്ടു) തവ (നിനക്ക്) അന്തസ്തൃപ്തി (മനസ്തൃപ്തി) ക്ക ഇളപ്പം (കുറവ്) ഭവിക്കൊല്ല (വരരുതു) ഹന്ത (കഷ്ടം) ശ്വാസങ്ങൾ (ഏക്കങ്ങൾ) ഏറെ പ്രബല (ശക്തിയുള്ള) നിലയിലായാലും ചികിത്സാ വഴിയെ അനുസരിക്കാതിരിക്കയില്ല. ശ്വാസങ്ങൾ എത്രതന്നെ ബലവത്തുക്കളായാലും മേൽപറഞ്ഞ പ്രാധാന്യമുള്ള ചികിൽസകളെ അതിക്രമിക്കയില്ല.

## അഞ്ചാം അദ്ധ്യായം

## ക്ഷ യ ചി കി ത്സ

ക്ഷയരോഗചികിത്സയിന്നിയോതാം
സ്വയമന്തരകവേരതിൻകഷായം
ദയയോടുകൊടുത്തിടേണമക്കോ-
ദയകാലേസിതയിട്ടുതേൻതുളിച്ച്. 1

ലാക്ഷാദികഷായം

കൊണ്ടാടുന്നൊരു കോലരക്കിനൊടുചേൎന്നാനക്കുറുന്തോട്ടിവേർ-
കൊണ്ടോപിന്നിവയോടിരട്ടിമധുരംചേൎത്താകഷായത്തിനെ
ഉണ്ടാക്കാമതുപോലെ ജീരകമതുംചുക്കുംകലൎന്നീഗ്ഗുണം
കൊണ്ടേതിപ്പലിയോടുചേൎന്നിതുകൾകൊണ്ടിട്ടോകുരംഗേ
ക്ഷണേ. 2

പഞ്ചാരയുംതേനുമതിൽകലൎത്തി-
ക്കിഞ്ചിൽകഴിപ്പിക്കണമുണ്ണിതന്നെ
അഞ്ചാതെകണ്ടാക്ഷയരോഗമേററ-
മഞ്ചുന്ന'ലാക്ഷാദി'യിതാണു ബാലേ. 3

ഹ്രസ്വപഞ്ചമൂലാദി കഷായം

നീപാൎക്കുചെറുപഞ്ചമൂലമൊടു ചേൎന്നീടും കുറുന്തോട്ടിവേർ
ശാപറ്റേല്പതമിഴാമവേരിതുകളാൽ നിൎമ്മിച്ചനിഷ്കഷായവും

1. അന്ന് (ക്ഷയരോഗം ഉണ്ടാകുമ്പോൾ) അൎക്കോദയ കാലേ (രാവിലെ.)

2. ആനക്കുറുന്തോട്ടിവേർ ഊരകവേരു തന്നെയാണ്. ഊരകവേരിനെ ചിലർ ആനക്കുറുന്തോട്ടിവേരെന്നു വ്യവഹരിച്ചുവരുന്നു. ഇവയോടു [അരക്കിനോടും ആനക്കുറുന്തോട്ടിവേരിനോടും] ഈഗ്ഗുണം (കോലരക്കു, ആനക്കുറുന്തോട്ടിവേരു, ഇരട്ടിമധുരം ഇവ) തിപ്പലിയോടുചേൎന്ന ഇതുകൾ കൊണ്ടിട്ടോ [കോലരക്കു മുതലായ അഞ്ചു മരുന്നുകൾകൊണ്ടോ) കഷായം ഉണ്ടാക്കാം.

3. കിഞ്ചിൽ (കുറച്ചു) ഈ കഷായം കുറഞ്ഞൊന്നു കഴിച്ചാൽതന്നെ ക്ഷയം തീരെ ശമിക്കുമെന്നു താല്പൎയ്യം. അതുകൊണ്ടു കഷായത്തിന്റെ ഗുണാധിക്യം സ്ഫുരിക്കുന്നു.

### ദശമൂലാദികഷായം

വേർപത്തുംവടിവുള്ളമുക്കുരവുമായ് ജീവന്തിയാൽതീർത്തും
വ്യാപിക്കുന്നമഹാക്ഷയം കളയുമേ തേൻതൂകിമോന്തീടുകിൽ. 4

### ദ്രാക്ഷാദികഷായം

മഞ്ഞൾമണിമുന്തിരിങ്ങദശമൂലംജീരകംകൊണ്ടലോ-
ടൊക്കംപുഷ്കരമൂലമെന്നിവകഷായം വെച്ചു തേൻചേർത്തും
നില്ക്കാതെക്ഷയവായുപകററുമിതുതാൻദ്രാക്ഷാദിമേൽച്ചൊന്നതാം
നിഷ്ക്വാഥൌഷധപംക്തിയാൽകലിതമാമാട്ടിൻെറപാലുംഹിതം. 5

### ഏലോപകല്യാദികഷായം

അന്നേലത്തരിചെന്നസീതവടിവേരീരഞ്ചുനാരീട്ടടി-
പ്പൊന്നേചിററമൃതിപ്പറഞ്ഞതുകൾതൻ ക്വാഥത്തിനെജ്ജീരകം
പിന്നെത്തിപ്പലിപഞ്ചസാരയിവയുംതേനുംകലർത്തിക്കഴി-
ച്ചെന്നാലുംസുഖമുൽഭവിച്ചീടുമിതാണേലോപകല്യാദികം. 6

### അമൃതാദികഷായം

തിട്ടംചിററമൃതാടലോടകമതിൻവേർദേവതാരംപുകൾ-
പ്പെട്ടീടുംതമിഴാമവേരചെറുതേക്കിൻവേർകുറുന്തോട്ടിവേർ
ഞെട്ടാവിൽതളിർപഞ്ചകോലമഥവേർപത്തും കൊടിത്തൂവവേർ
പിട്ടല്ലിയ്യമൃതാദിയാൽകലിതമാസ്സേൻചേർത്തനിഷ്ക്വാഥമോ, 7

4. വേർ പത്തും (ദശമൂലവും) ജീവന്തിയാൽ (അടപതിയൻ കിഴങ്ങുകൊണ്ടു)

5. കൊണ്ടലോടു (മുത്തങ്ങയോടു) നിഷ്ക്വാഥൌഷധങ്ങളുടെ (ഊരകംവേർ മുതലായ കഷായമരുന്നുകളുടെ) പംക്തിയാൽ (കൂട്ടത്താൽ) കലിതം (കൂട്ടപ്പെട്ടതു) ആയ.

6. ഉൽഭവിച്ചീടും (ഉണ്ടാകും)

7. പഞ്ചകോലം (കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, കൊടുവേലിക്കിഴങ്ങു, തിപ്പലി, ചുക്കു) കലിതമായ (ഉണ്ടാക്കപ്പെട്ടതായ) 'കലി'ധാതുകവികൾക്കു കാമധേനുവാണെന്നു പ്രസിദ്ധമാണു്. 7-ാം ശ്ലോകവും 8-ാംശ്ലോകത്തിൻെറപൂർവ്വാർദ്ധവും ഒന്നായിട്ടന്വയിക്കപ്പെടേണ്ടവയാണു്.

### വിദാര്യാദിഗണം

ചൊല്ലേറീടും 'വിദാര്യാദിക' ഗണമതിനാൽ തീർത്തതേൻ ചോദിതോ നാ-
ന്നല്ലോ ധാരാളമായ് ലക്ഷണമിക വിയല്യം രാജയക്ഷ്മാവിനോർത്താൽ
അല്ലേകാന്തേ മുതുക്കോടടപതിയനിവാററിൻ കിഴങ്ങാവണക്കെ-
ന്നല്ലേ നൽക്കാട്ടുഴുന്നോരിലവഴുതിന രണ്ടെന്നിവയ്യോത്തിട്ടും വേർ 8
ഇടയത്തിജ്ജീവകം തേക്കടവേർ കോവക്കിഴങ്ങു മുപ്പിലവേർ
ഇടവകമൊത്തു ശതാവരിയടവിപ്പയർ ദേവതാരത്തിലമരമാം
ചോലറ്റും തമിഴാമനാസ്സുരണയീവസ്തുക്കൾ തൻമൂലമെൻ
ബാലേ പിന്നെ നിലപ്പനയിവയൊന്നിച്ചാൽ വിദാര്യാദിയാം
മെന്നുലഹം മുതലായതൊക്കെയിതിനാൽ നീക്കാമിതുണ്ണിട്ടുതേ-
ന്മേലേ മെയ്യിൽ നറുങ്ങിനോവു കരയൂർദ്ധശ്വാസവും നിത്തമേ. 10

### ജംബീരനവനീതം

എന്നല്ലേ യക്ഷ്മഗുന്മങ്ങളെയുമനിലപിത്താമയത്തേയുമർക്കൻ
ചിന്നും ധ്വാന്തങ്ങളെപ്പോലവയിതുടനൊളിപ്പിക്കുമോജസ്സുമേകും
നന്നായിത്തൂക്കിനോക്കിക്കതിയ ചെറുനാരങ്ങമേൽ മൂന്നിരട്ടി-
ക്കുന്നാത്തൂവെണ്ണ തേച്ചിട്ടിടണമുഷസി നാൾതോറുമേത്തുമ്പ
നീരിൽ. 11
ഇത്ഥം പക്ഷം കഴിഞ്ഞാലൊരു ഗുണമെഴുമാ വെണ്ണനെയ്യെന്നറിയിത്ത-
പ്പൊത്തന്നത്തിങ്കലോരാവിലെ മധുസിതയോടുകൂട്ടിവെച്ചോ
തനിച്ചോ
കൃത്യംപോലേ ഭുജിപ്പിക്കുകിലൊരു ശമവും ജാഠരത്തീയ്യുദിക്കും
സത്യം മെയ്യിന്നതിസ്ഥൈര്യമുയരുമെൻ സാരസാകാര
നേത്രേ. 12

8. രാജയക്ഷ്മാവിന്ന (ക്ഷയത്തിന്ന) വഴുതിന രണ്ട (ചെറുവഴുതിന വെൺവഴുതിന) 8-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തേയും 9, 10 ശ്ലോകങ്ങളേയും ഒന്നായി അന്വയിക്കണം.

9. അടവിപ്പയർ (കാട്ടുപയർ) വേർ. അമരമരം = (ദേവതാരം)

11. അനിലപിത്താമയത്തേയും = അനിലൻ (വാതം) ഹേതുവായിട്ട ഉണ്ടാകുന്നതും പിത്തം ഹേതുവായിട്ടുണ്ടാകുന്നതും ആയ

പുത്രമധുമൊഴിബാലന്മാർക്കുലതരംധാതുപുഷ്ടിചേർപ്പാനും
ഉതകിനസിദ്ധൌഷധമാമിതുതാൻ 'ജംബീരനവനീതം'. 13

ദ്രാക്ഷാദിനെയ്യ്

തനിച്ചമുന്തിരിങ്ങചുണ്ടവേരിനുള്ളതോൽനില-
പ്പനക്കിഴങ്ങമൃക്കരം കഷായനീരിവററിനാൽ
തിന്നുതരംഭതൻപഴം കടുക്കൾമൂന്നുമേലയു-
പ്പിനിക്കടുക്കജീരകംഗുറളൂരച്ചിടാനിവ 14

ഈമട്ടാടിൻറദുഗ്ദ്ധംസമനിലയിലിണങ്ങുന്നസർപ്പിസ്സുകാച്ചി-
ട്ടോമൽപ്പഞ്ചാരയല്പംതടവിനശുചിപാത്രത്തിലേക്കായരിച്ചാൽ
വാമേ'ദ്രാക്ഷാദി'നെയ്യായ്നിയതമിതുമഹായുസ്സുമോജസ്സുമേകം
കാമം ശീലിച്ചുകൊണ്ടാലുടലിനതടിയാംയക്ഷ്മമൂർച്ഛാർത്തി
നീങ്ങും. 15

ആമയ (രോഗ) ത്തെയും. 'ആമയത്തെയും' എന്നതു ജാത്യേക വചനമാണ്. 'ആമയങ്ങളെയും' എന്നു തന്നെ ധരിക്കുയുംവേണം. അർക്കൻ (ആദിത്യൻ) ധ്വാന്തങ്ങളെ (ഇരുട്ടുകളെ) പോലെ ഇത് (വിദാര്യാദിഗണം) ഒളിപ്പിക്കും. ചെറുനാരങ്ങ നുറുക്കിനോക്കിട്ടു അതിൽ മൂന്നിരട്ടി വെണ്ണനെയ്യും അതിന്മേൽ നല്ലവണ്ണം തേച്ച നാൾതോറും ഉഷസി (പുലർച്ചെ സമയത്തു) ശുദ്ധനീരിൽ (പച്ചവെള്ളത്തിൽ) ഇടണം. ദിവസംതോറും വെള്ളംമാറി ഇടുകയും വേണം.

12. ഇത്ഥം (ഇപ്രകാരം) പക്ഷം (പതിനഞ്ചുദിവസം) ആ വെണ്ണനെയ്യു (നാരങ്ങമേൽതേച്ച വെണ്ണനെയ്യ്). ഏന്തി (എടുത്തു) ഭുജിപ്പിക്കുകിൽ (സേവിപ്പിക്കുകിൽ) ജാഠരത്വിട്ടിനും = ജാഠരം (ജഠരത്തിലുള്ളതു) ആയ ത്വിട്ടിൻ (ഉദരാഗ്നിക്ക്) അതിസ്നിഗ്ദ്ധതയും (ഏററവും സ്നിഗ്ദ്ധതയും) ഉയരും (വർദ്ധിക്കും)

14. രംഭ (കദളി) തൻപഴം. കടുക്കൾ (എരിവുള്ളവ) മൂന്നും (ചുക്കു മുളകു തിപ്പലി ഇവ) ഏലം (ഏലത്തരി) ഉപ്പ് (ഇന്തുപ്പ്)

15. ദുഗ്ദ്ധം (പാൽ) സർപ്പിസ്സു (നെയ്യ്) 'ഓമൽപ്പഞ്ചാരയല്പം തടവിന ശുചിപാത്രത്തിലേക്കായരിച്ചാൽ' എന്നതിനു പാത്രപാകത്തിനു പഞ്ചസാരയിടണം എന്നർത്ഥമാകുന്നു. മഹായുസ്സും

### പുനർന്നവാദിഘൃതം

ഈമട്ടിൽതമിഴാമവേർവടിയിന്നിപ്പാടക്കിഴങ്ങംബുദം
രാമച്ചത്തൊട്ടുകാട്ടതിപ്പലിയതിൻ വേർപർപ്പടം ചന്ദനം
ഒമൽക്കൊട്ടമതിബലിമഞ്ഞളിവയെക്കല്ക്കിച്ചനെല്ലിക്കതൻ
നീർമദ്ധ്യത്തിലണഞ്ഞുകാച്ചിടണമാട്ടിൻപാലിണങ്ങുംഘൃതം. 16

പൊയ്യില്ലിതാകുന്നു'പുനർന്നവാദി'
നെയ്യോട്ടുതേനുംസിതയുംകലർത്തി
പയ്യെക്കഴിപ്പിക്കുകിലെൻെറതങ്ക-
ത്തയ്യേ പെരാർത്തിംക്ഷയവുംതീരിക്കും. 17

## ഉരക്ഷതചികിത്സ

ഓരോദുർഘടസാഹസപ്പണിബലം നോക്കാതെകണ്ടേല്ക്കയാൽ
മാറിന്നുള്ളിൽമുറിപ്പെടുന്നതിനിതാ വേറേചികിത്സാക്രമം
നീരിൽപ്പൂമിഴികോലരക്കമധുവിൽ പേഷിച്ചശിപ്പിക്കണം
പോരാരാവിലെനല്ലതേനുടയകോതമ്പക്കഷായത്തെയും. 18

## സ്വരസാദചികിത്സ

ധിക്കാരത്തോടുറക്കെപ്പറയുകമുതലായുള്ളഹേതുക്കളാലേ
ചിക്കെന്നുണ്ടാകുമൊച്ചയ്ക്കടവുതുവിടുവാൻ മുന്തിരിങ്ങപ്പഴത്തെ

= മഹത്തു (വലിയതു) ആയ ആയുസ്സും. യക്ഷ്മമൂർച്ഛാർത്തി = യക്ഷ്മാവ് (ക്ഷയം) കൊണ്ടും മൂർച്ഛ (മോഹം) കൊണ്ടും ഉള്ള ആർത്തി (പീഡ)

16. ഇവയെ കല്ക്കിച്ച (അരച്ച) നെല്ലിക്ക തൻനീർ മദ്ധ്യത്തിൽ = നീരിന്റെ മദ്ധ്യത്തിൽ (നടുവിൽ) അണച്ച (ചേർത്തു) 'ഇവയെ അരച്ച നെല്ലിക്കനീരിൽ കലക്കി' എന്നർത്ഥം. ഇതിലും 'ദ്രാക്ഷാദി' യിലെപ്പോലെ ആട്ടിൻപാലു നെയ്യോടൊപ്പംവേണം എന്നുള്ളതിനെ 'ഈ മട്ടിൽ' എന്നതുകൊണ്ടു സൂചിപ്പിച്ചിരിക്കുന്നു. ഘൃതം (നെയ്യ്) കാച്ചിടണം.

18. ഓരോ ദുർഘടമായ സാഹസപ്പണി (സാഹസകർമ്മം) ബലം (സ്വശക്തി) നോക്കാതെകണ്ടു ഏല്ക്കയാൽ (ചെയ്കയാൽ) മാറിന്നുള്ളിൽ മുറിപ്പെടുന്നതിനെ 'ഉരഃക്ഷത'മെന്നറിഞ്ഞുകൊള്ളണം. പേഷിച്ച (അരച്ച).

മജ്ഞണ്ണാളേ മുത്തുക്കിൻകടരസമതിലല്ലെങ്കിൽവങ്ങിൻെറനീരിൽ-
കല്ക്കിച്ചൊപ്പംപശുപ്പാലിയലിന നറുമെന കാച്ചിയുണ്ണിച്ചീടേണം. 19

## രാസ്നാദി കഷായം

മൽകല്യാണിനിലംപരണ്ടയുടെനീരിൽ പഞ്ചഗന്ധത്തിനെ-
കല്ക്കിച്ചങ്ങിനെകാച്ചിവെച്ചതിലജത്താൽ നസ്യവുംനന്നെടോ
ചൊൽക്കൊണ്ടീടുമരത്തവാശയകിലീ വസ്തുക്കളാൽ തീർത്ത നെ-
യ്യാക്കം ക്വാഥമതാനിലസ്വരവിരോധത്തിൽ പ്രശസ്തംപ്രിയേ. 20

## ദ്രാക്ഷാദികഷായം

ഈ'രാസ്നാദി'കണക്കെന്നതദശമൂലകക്വാഥവുംവാർമിതി
ശ്രീരാജന്മുഖിമുന്തിരിങ്ങവൃഷവേരം ചേർന്നവൈദേഹിയാൽ
നേരായ്‌തീർത്തകഷായനീർഘൃതസിതോപേതംകഴിപ്പിയ്ക്കുകിൽ
ചേരാപിത്തജമാംസ്വരത്തടവിതോ 'ദ്രാക്ഷാദി'ദാക്ഷായണി. 21

കന്നിൻകണ്ണെ കഫോത്ഥസ്വരവികൃതിയതിൽ
തെല്ലു പഞ്ചാര തേനും
നന്നായ്‌ചേർത്തുംത്രിജാതക്വഥിതസലിലമേകീടണം
ബാലകന്നായ്
നൊന്നായൂഹിച്ചിടുക്കാമിനിയിതുകളിൽനിന്നിട്ടുദോഷങ്ങൾരണ്ടും
മൂന്നുംകൂടീട്ടുകോപിച്ചിട്ടുമുളവാമായതിന്നല്ലവൈദ്യം. 22

19. മുത്തുക്കിൻകടരസമതിൽ = മുത്തുക്കിൻ കടയുടെ രസമതിൽ (നീരിൽ) കല്ക്കിച്ച് (അരച്ചുകലക്കി) ഉണ്ണിച്ചീടേണം (സേവിപ്പിക്കണം)

20. തിലജത്താൽ (എണ്ണയാൽ) ആനിലസ്വരവിരോധത്തിൽ = ആനിലം (അനിലസംബന്ധി) ആയ (വാതകോപംകൊണ്ടുണ്ടായതു എന്നർത്ഥം) സ്വരവിരോധത്തിൽ (ഒച്ചയടവിൽ) പ്രശസ്തം വളരെ നല്ലതു്) ഈ 'രാസ്നാദി' കഷായംകൊണ്ടു വാതജമായ സ്വരസാദം ശമിക്കും എന്നു സാരം.

21 വൃക്ഷവേരം = വൃക്ഷത്തിൻെറ (ആടലോടകത്തിൻെറ) വേരം. ഘൃതസിതോപേതം = ഘൃതത്തോടും (നെയ്യോടും) സിത (പഞ്ചസാര)യോടും ഉപേതം (കൂടിയതു) പിത്തജം (പിത്തകോപം ഹേതുവായിട്ടുണ്ടായതു) ആയ സ്വരത്തടവു (ഒച്ചയടപ്പു) ചേരാ (ചേരില്ല)

ആവൃമേദസ്സുവർദ്ധിച്ചധികമൊരടവൊച്ചപ്പുവന്നീടിൽമേദ-
സ്സാവുംവണ്ണംചുതങ്ങളുംപെണ്ണിഹിതമതചിസ്സുള്ളകയ്യുംകഥിച്ചൂം. 23

## അരോചകചികിത്സ

കൂർവാസ്സുന്നിഞ്ചികേടമററാതഗണപതിനാരങ്ങതന്നല്ലിതുമ്പ-
പ്പുവീഴുന്നിൻകഷായംമതിളുദ്രസിതയുംകൂട്ടിയാട്ടിൻെറപാലോ

## ഭക്തരോധചികിത്സ

### വിശ്വാദി കഷായം

ചുക്കൊന്നുരകവേരാക്ഷഥപയോവാഹം കറുന്തോട്ടിവേ-
രിക്കേടെററഗണത്തിനാലൊരു കഷായംവെച്ച വൈദേഹിയാൽ
നൽക്കോൽത്തോ ന്തരത്തയെന്നിവകലത്തീട്ടൊട്ടുമോന്തിച്ചുണം
ചിക്കെന്നന്നമിറങ്ങിടാത്തൊരഴലീ 'വിശ്വാദി' നിർത്തീടുമേ. 24

## ഛർദ്ദിചികിത്സ

### വാജവില്വാദികഷായം

എൻഭാഗ്യ്യ മലർകൂവളത്തിനുടെവേർ മുൽഗം കറുന്തോട്ടിവേർ
പിമ്പേലത്തരി ദേവതാരമിതുകൊണ്ടായില്ല ഞാവൽത്തൊലി

22 കഫോത്ഥസ്വരവികൃതി (കഫംകൊണ്ടുണ്ടായ ഒച്ചയടപ്പ്) അതിൽ ത്രിജാതകക്വഥിതസലിലം = ത്രിജാതം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില ഇവ) കൊണ്ടു. ക്വഥിതം (കറുക്കപ്പെട്ടതു) ആയ സലിലം (വെള്ളം) കഷായം. ദോഷങ്ങൾ രണ്ടും മൂന്നും കൂടീട്ടു കോപിക്കുമ്പോളുളവാകുന്ന ആയതിനു (സ്വരസാദത്തിനു) ഉള്ള വൈദ്യം ഇതുകളിൽ (മേല്പറഞ്ഞ മരുന്നുകളിൽ) നിന്നു ഊഹിച്ചെടുക്കാം. സംസർഗ്ഗജങ്ങളായ സ്വരസാദങ്ങളിലും സന്നിപാതജമായ സ്വരസാദത്തിലും ഈ മരുന്നുകളെ യുക്തിപോലെ സമ്മിശ്രങ്ങളാക്കി ഉപയോഗിക്കാം.

23. മേദസ്സ് (മേദസ്സ് എന്നു പേരായ ധാതു) ഇതിൽ 'ഉദ്രസിതയും കൂട്ടി' എന്നുള്ളതു മധ്യമണിന്യായേന കഷായത്തിനും ആട്ടിൻെറ പാലിനും സംബന്ധിക്കുന്നതാണ്. 'ഗണപതിനാരങ്ങ' എന്നതു മാതളനാരങ്ങയാണ്. മാതളനാരങ്ങയെ 'ഗണപതിനാരങ്ങ'യെന്നു ചിലർ വ്യവഹരിക്കുന്നു.

24 പയോവാഹം (മുത്തങ്ങ) അന്നം തൊണ്ടയിലൂടെ ഇറങ്ങാതെ തടസ്ഥപ്പെട്ടിരിക്കുന്നതിനു 'ഭക്തരോധം' എന്നു പേരാകുന്നു.

മുൽഗമുള്ളികിഴങ്ങിവററിന്റെ നിഷ്കഷായംസിതാസംയുതം
വന്നേറ്റവമനകഴക്കിനെയകററീടും കുടിച്ചീടുകിൽ. 25

### മരിചാദിപൊടി

ചൊല്ലാംവേറെയുമൌഷധങ്ങൾമുളകും നാൻക്കാവിളങ്ങുഞ്ജന-
ക്കല്ലും തിപ്പലിയും പൊടിച്ചപൊടിയെപ്പഞ്ചാരചേർത്തങ്ങിനെ
തല്ലിതാർമിഴി താളിമാതുളമതിൻക്കുമ്പോ ഫലംതന്നെയോ
വല്ലാതിട്ടുപിഴിഞ്ഞനീരിലലിയിച്ചുണ്ണിച്ചിടാമുണ്ണിയെ. 26
പാരാണ്ടീ'മരിചാദി'സർവ്വവമഥുപ്രോന്മർദ്ദിയാണെന്നുണം
ചേർത്തംദ്രുവള്ളവേതതേനിലടവിൽപേഷിച്ചശിപ്പിച്ചിടാം
നാരിൻചെഞ്ചേൻമൂലവാണിമാരണിമണേകാച്ചിത്തണത്താറില-
ക്കാദിതേതങ്ങയരച്ചചേർത്തുകുടിപ്പിക്കുന്നതുംമുഖ്യമാം. 27

## ഹൃദ്രോഗചികിത്സ

### ബലാഗോക്ഷുരാദികഷായം

ഓതാം മാറിലെരോഗമോട്ടുവതിനായ്‌വൈദ്യം കുറുന്തോട്ടിവേർ
കോതനവംതമിഴാമവേർചെറിയവേരഞ്ചാവണക്കിന്റെവേർ
ശ്രീലേഖദ്രുയവംപഴേമൃതിരസാക്ഷാൽക്കുവളത്തിന്നെഴും
വേർലന്തക്കാദ്യമെത്തവേരിതുകളാൽനിഷ്കഷായമുണ്ടാക്കണം. 28
നൈതേനപ്പിവചേർത്തുവെച്ചഥനിഷേവിപ്പിച്ചിടേണംബലാ-
ഗോക്ഷുരാദികമെന്നപേർപറയുമീനിഷ്കഷായമാക്കുന്നതിനെ
ഹേതന്വാർമിഴിമാറിൽവേദനവിടാൻവേഗംചികിത്സിക്കണം
സാധിക്കില്ലദൃഢം കരപ്പഴകിയാലതുഗ്രമാണാശ്ശമം. 29

25 മുൽഗം (ചെറുപയററിൻപരിപ്പ്) സിതാസംയുതം = സിത (പഞ്ചസാര)യോടു സംയുതം (കൂടിയതു) വമനകഴക്കിനെ = വമനം (ഛർദ്ദി) കൊണ്ടുള്ള കഴക്കിനെ.

26 ഫലം (കായ = തന്നെയോ)

27 സർവവമഥുപ്രോന്മർദ്ദി = സർവങ്ങളായ വമഥുക്കളെ (ഛർദ്ദികളെ) പ്രോന്മർദ്ദനം ചെയ്യുന്നതു (ശമിപ്പിക്കുന്നതു) ആണെ.

28. ചെറിയവേരഞ്ച് (ചെറുപഞ്ചമൂലം) ശ്രീലേഖദ്രു (ദേവതാരം).

## തൃഷ്ണാചികിത്സ

### കേസരാദിഗണം

ഓതാം തൃഷ്ണാപ്രതിവിധി മാതളനാരങ്ങയല്ലിമൃദ്വീക
സീതയോടൊത്തശതാവരികേൾതമിഴാമല്ലെഴുന്നവേർകോവ 30

പിന്നെച്ചിററിന്തൽവേരിഗ്ഗണമരിയകഷായാദിരൂപേണകല്പി-
ച്ചൊന്നായ് പഞ്ചാരതേൻനെയ്യിതുകളൊടുമിണക്കീട്ടുകുടിപ്പി
ച്ചിടേണം
എന്നാലോവാതപിത്തോചിതവിവിധചികിത്സാക്രമംമിക്കവാറും
നന്നേതൃഷ്ണാർത്തിതന്നിൽ കിളിയൊളിമൊഴിയി'കേസരാദ്യം'
കണക്കെ. 31

### സിദ്ധൌഷധം

ഫേർകാവതന്നുടെകിഴങ്ങുപൊടിച്ചുവെച്ചു
ള്ളർകൊണ്ടിടുന്നമധുവുംസിതയുംകലർത്തി
ഏകേണമുള്ളുവതിനാൽവിട്ടുപിപാസ
കൈകണ്ടവിദ്യയിതു കാമരസക്കുഴമ്പേ. 32

29. നിഷേവിപ്പിച്ചിടേണം (ഏററവും സേവിപ്പിക്കണം.) അത്യുഗ്രം (അതിഘോരം) ഗദം (രോഗം) അസാരം പഴകിച്ചെന്നാൽ ഹൃദ്രോഗം അസാദ്ധ്യമായി പരിണമിക്കുന്നതിനാൽ ആയതുണ്ടായ ഉടൻ തന്നെ ചികിൽസകൾ ചെയ്യണം.

30. തൃഷ്ണാപ്രതിവിധി = തൃഷ്ണയുടെ (തണ്ണീർ ദാഹത്തിന്റെ) (ചികിത്സ) ഓതാം. മൃദ്വീക (മുന്തിരിങ്ങപ്പഴം) കോവ (കോവക്കിഴങ്ങ്.)

31. കഷായാദിരൂപേണ (കഷായം മുതലായവയുടെ സ്വരൂപത്തിൽ) കല്പിച്ച (നിർമ്മിച്ച) കുടിപ്പിച്ചിടേണം (സേവിപ്പിക്കണം) വാതപിത്തോചിതവിവിധചികിൽസാക്രമം = വാതപിത്തങ്ങളിൽ ഉചിതം (ഉതകുന്നതു) ആയി വിവിധം (പല വിധത്തിലുള്ളതു) ആയിരിക്കുന്ന ചികിൽസാക്രമം. ഈ 'കേസരാദ്യം' (കേസരാദി) കണക്കെ (പോലെ) തൃഷ്ണാർത്തി തന്നിൽ (തൃഷ്ണാരോഗത്തിൽ) നന്നേ, വാതപിത്തചികിൽസകൾ മിക്കവാറും തൃഷ്ണാരോഗത്തിലും ഉപയോഗിക്കാവുന്നതാകുന്നു.

32. പിപാസ (തൃഷ്ണ)

## മദാത്യയചികിത്സ

ചെറുവല്ല കള്ളുകുടിതൊട്ടവ കുട്ടികൾക്കു
പൂവല്ലയോപുനരവർക്കേഴമംഗമോർത്താൽ
ഭവ്യേധരിക്കുകറിയാതെകഴിച്ചുപോയാ-
ലവ്യാജമെത്തുമഴലിന്നുചികിൽസചൊല്ലാം. 33

മദ്യം സേവിച്ചാൽ

കേൾമുക്കാപ്പീരവേരിന്നുടെസിത വിതറുംകപാഥനീർകള്ളുസേവി-
ച്ചാമത്തുംമററുമൊടിച്ചിട്ടമരിയൊതകഞ്ചാവുതിന്നോരുബാലൻ
വാമേകോവക്കിഴങ്ങോചെറുവഴുതിനവേരോ കഷായീകരിച്ചി-
ട്ടോമൽപ്പഞ്ചാരകോൽത്തേനിവചെറുതുകലർത്തീട്ടുസേവി
ച്ചിടട്ടെ. 34

കറപ്പ തിന്നാൽ

കോവക്കാകല്കമാക്കിപ്പുളിതടവിനമോരിൽ കലക്കീട്ടമുറി-
ശ്രീവത്സമന്തിരിങ്ങപ്പഴമഴകിലരച്ചിട്ടതുവെണ്ണചേർത്തും
ആവുംമട്ടസ്സലിത്തപ്പഴമതിന്നുടെനീക്കു പാഥനീർനെയ്യണച്ചും
സേവിപ്പിക്കാംകറപ്പുണ്ടഴലുമൊഴികിടാവിന്നുസൌഖ്യം
ലഭിപ്പാൻ. 35

പുകയില തിന്നാൽ— തേൻ കുടിച്ചാൽ

വാമേചുണ്ണിച്ചതേററാമ്പരലഥമുദ്രപഞ്ചാരയോചേർന്നതേങ്ങാ-
പ്പാൽ മോറതേട്ടേതരത്തിൽ പുകയിലയതുതിന്നിട്ടഴൽപ്പെട്ടബാലൻ
ആമുക്കാപ്പീരനീർപാലൊടുസമമഥ വാബ്രഹ്മിനീർമോന്തിയാൽ
തേൻ
കാമംപോലേകുടിച്ചിട്ടൊത്ത മദമുളവായതുള്ളതെല്ലാംശമിക്കും. 36

33. അവർക്കേഴം (കുട്ടികൾക്കുള്ള) അംഗം (ശരീരം) പൂവല്ല യോ = പൂപോലെ മൃദുളമായ ശരീരത്തോടുകൂടിയവരാകയാൽ കുട്ടികൾ കള്ളു മുതലായ ലഹരിദ്രവ്യങ്ങൾ പരിശീലിച്ചുകൂട. അവ്യാജം (സത്യമായി)

34. കഷായീകരിച്ചിട്ട (കഷായമാക്കിച്ചെയ്തിട്ട)

36. മുക്കാപ്പീരനീർ പാലോടു സമം (കൂടി) അഥവാ (അല്ലെങ്കിൽ) ബ്രഹ്മിനീർ പാലോടുകൂടി. കാമം (ഇച്ഛ) പോലെ മദം (മത്തു)

ജാതിയ്ക്ക തിന്നാൽ

കന്നാരംപൊടിയാക്കിവെച്ചതു കലക്കീട്ടുള്ളപാലായത-
ല്ലെന്നാലോ കയിൽമഞ്ജുവാണികഴിതാളച്ചുണ്ടിതൻപല്ലവം
ഒന്നത്യന്തമരച്ചചേർത്തകളർനീർജാതിയ്ക്കതിന്നിട്ടമാഴ്‌—
കന്നോരണ്ണികടിച്ചിടട്ടെകുശലംകൈത്താരിലെത്തീടുവാൻ. 37

കൊള്ളിക്കിഴങ്ങു തിന്നാൽ

നെല്ലിക്കായപൊടിച്ചോ കലേവനവെള്ളരിക്കടയരച്ചോ
നല്ലോരുമോരതിൽനൽകാമല്ലോകൊള്ളിക്കിഴങ്ങുതിന്നവന്‌. 38

മുളയാണ്ടൽ തിന്നാൽ

ഉള്ളതാണമുളയാണ്ടലതുണ്ടീട്ടുള്ളമർത്ത്യപനായകവക്ത്രേ
ഉള്ളലിഞ്ഞമധുനെയ്യിവചേർത്താതള്ളടക്കരികഴിയ്ക്കുകിൽമാറും 39

അടയ്ക്കതിന്നു ചൊരുക്കിയാൽ

യദ്വാമോന്തിയ്ക്കണംചിററമൃതുമതുപൊടിച്ചിട്ടിളന്നീരനീരോ
ശുദ്ധംനീരോതഥാനാഗ്ഗരണിയുടെവേരൊട്ടുചൂർണ്ണിച്ചചേർത്താ
ഉദ്വേലംപാക്കതിന്നീട്ടെഴുമഴലൊഴിവാനായ്‌കഴിപ്പിച്ചിടേണം
വിദ്യാവിത്തേകവുങ്ങിൻമൊരിവിരവിലരച്ചിട്ടുചേർത്തുള്ള
വെള്ളം. 40

വെക്കംചെയ്യുകിലിച്ചികിത്സകൾവെടിപ്പായ്‌മദ്യപാനാദിയാൽ
ചിക്കെന്നെത്തുമുപദ്രവങ്ങൾവിട്ടുമല്ലെന്നാലതത്യുല്ബണമായ്‌
തക്കംവിട്ടുളവാം'മദാത്യയ'മഹാരോഗംതദാദേവിബാ-
ലക്കംമാത്രകുറച്ചതിൻപ്രതിവിധിക്കൈവൈദ്യർകല്പിയ്ക്കണം. 41

37. പല്ലവം (തളിർ)

38. വനവെള്ളരി (കാട്ടുവെള്ളരി) യുടെ കട (വേർ)

40. യദ്വാ (അല്ലെങ്കിൽ) ചിററമൃതു പൊടിച്ചിട്ടു ഇളന്നീര നീരോ (ഇളന്നീർ വെള്ളമോ) ശുദ്ധം നീരോ (വെറും വെള്ളമോ) മോന്തിക്കണം. തഥാ (അപ്രകാരം) നാഗ്ഗരണിയുടെ വേരൊട്ടു ചൂർണ്ണിച്ചു (പൊടിച്ചു്) ചേർത്താം. നാഗ്ഗരണിയുടെ വേർ പൊടിച്ചിട്ടതായ ഇളനീർ വെള്ളമോ പച്ചവെള്ളമോ മോന്തിയ്ക്കണം. പാക്ക (അടയ്ക്ക) തിന്നിട്ടുള്ള ഉദ്വേലം (അതിരു കവിഞ്ഞതു്) ആയ അഴൽ. ക്വവുങ്ങിൻമൊരി എടുക്കുന്നതു വെളുത്തതു നീക്കി ചുകന്നതായിരിക്കണം.

## ആറാം അദ്ധ്യായം

### അർശശ്ചികിത്സ

കന്നിൻകന്യേ ഗുദത്തിൻവലികളിലുളവാം മാംസകീലത്തെയശ്-
സ്സെന്നോതും രണ്ടുമട്ടാണതുവളരെവരണ്ടും നനഞ്ഞും നിനച്ചാൽ
എന്നാലോ ശുഷ്കമായുള്ളതു കിമപി പുറത്തെത്തു കാണപ്പെടില്ലാ-
ണെന്നാൽ കള്ളിദ്രുമത്തിന്നിലവടിവൊടു വാട്ടീട്ടതിന്മേൽ
പതിയ്ക്കാം. 1

ഇപ്പണിമൂന്നാൾചെയ്യുമ്പോളപ്പിടിപൊട്ടിത്തകർന്നുപോമതെടോ
അപ്പോൾവിട്ടും പുഴക്കടിയൊപ്പം നീതം ചൊറിച്ചിലും മാറും. 2

നൽക്കന്നിക്കൂമ്പുപച്ചമ്പാതളിതമേതേതോന്നിക്കിഴങ്ങോരത്താ-
രാവൽക്കുരുവസ്ഥാൻവരട്ടുമഞ്ഞളുമഥകോഴിക്കാട്ടുമുള്ളിൻതൊലി
ഇക്കേടറ്റഗണത്തെയാട്ടിൻമടെ മൂത്രത്താലരച്ചിട്ടു മ-
ട്ടൊക്കും വാണി പുരട്ടിയാൽ പുതുമയോടർശസ്സുതറ്റീടുമേ. 3

### ശുണ്ഠ്യാദി തൈലം

പാവിട്ടത്തളിരർക്കദുശ്ശമത്തിലും മേതേതോന്നിവള്ളിക്കിഴങ്ങാ-
വാകത്തളിർനീരിലും പുനരരച്ചേറ്റം പുരട്ടിച്ചിടാം
സ്വൽപം പക്ഷികെട്ടുക്കണ്ടപ്പുമരമഞ്ഞൾ ചേർത്താൽ മുത്തുക്കൾ ഭകം
ശ്രീവൈദേഹിവിഴാലുമരിതമേതേതോന്നിക്കിഴങ്ങിങ്ങണം 4

41. മദ്യപാനാദിയാൽ (മദ്യപാനം മുതലായതിനാൽ) മാത്രകുറച്ച് (ലഘുവാക്കി) അതിൽ (മദാത്യയത്തിന്റെ) പ്രതിവിധിക്കൈ (ചികിത്സക്കൈ) മദ്യപാനം മുതലായ ഹേതുക്കൾ കൊണ്ടുണ്ടായ ഉപദ്രവങ്ങൾക്ക ഉടനെ ചികിത്സകൾ ചെയ്യാതിരുന്നാൽ 'മദാത്യയ' രോഗം ഉണ്ടാകും. അതുണ്ടായാൽ ഗ്രന്ഥാന്തരങ്ങളിൽ പറയപ്പെട്ട അതിന്റെ ചികിത്സകളെ മാത്രലഘൂകരിച്ച് കുട്ടികൾക്കും ചെയ്തുകൊള്ളണം.

### ആറാം അദ്ധ്യായം

1 ഗുദത്തിൽ (മലദ്വാരത്തിന്റെ) ആരു (അർശസ്സ്) വളരെ വരണ്ടും (ശുഷ്കമായും) നനഞ്ഞും, (ആർദ്രമായും) ഇങ്ങിനെ രണ്ടു മട്ടാണ്. ശുഷ്കം (വരണ്ടതു) കിമപി (കുറഞ്ഞൊന്നു) കള്ളിദ്രുമത്തിൻ (കള്ളിവൃക്ഷത്തിന്റെ) അതിന്മേൽ (അർശസ്സിന്മേൽ)

2 ആരു (അർശസ്സ്) അപ്പിടി പൊട്ടിത്തകർന്നുപോം.

പാടേക്കൂട്ടിയരച്ചു നല്ലപശുമൂത്രത്തിൽകലക്കിപ്പചി-
ച്ചീടാമെണ്ണയെറുക്കകള്ളിയിവതൻപാലുംസമംചേർത്തുടൻ
മോടില്ലൊത്തിതിനെപ്പുരട്ടീടണമിശ്ശൂണ്യാദിതൈലംശുഭം
ബാഢംപററുമകത്തെഴുംവലികളിൽചേൎന്നീട്ടമർശസ്സിനും. 5

ക്ഷാരാദികൾക്കമോർത്താൽനേരാണീതൈലലേപനത്തെക്കാൾ.
ഏറില്ല ശക്തിയെന്നാണാര്യേ വൈദ്യപ്രവീരമതം. 6

കാട്ടുപ്പതന്നിലയിടിച്ചുപിഴിഞ്ഞനീരിൽ
കൊട്ടത്തെയമ്പിനൊടരച്ചുകലക്കിവെച്ചു
ഒട്ടെണ്ണകള്ളിയുടെപാലുശരാശരിച്ചു
കൂട്ടീട്ടുകാച്ചിയതുമത്ര വിശേഷമത്രേ. 7

നല്ലനീക്കതകാട്ടുചേനനിശപിന്നെക്കമ്പളക്കായവി-
ത്തൊക്കംനല്ലകടുക്കയെന്നിവസമംകാട്ടുപ്പതൻനീരിനാൽ
കല്കിച്ചിട്ടതുതേച്ചചേലതിരിയാക്കിത്തീർത്തുണക്കിഗ്ഗുദേ
വെയ്ക്കാംമുമ്പുപറഞ്ഞൊരെണ്ണകളിൽമുക്കീട്ടേറ്റമർശസ്സറാൻ. 8

4. അൎക്കദുഗ്ദ്ധം = അൎക്കത്തിൻെറ (എരിക്കിൻെറ) ദുഗ്ദ്ധം (പാൽ) അതിലും. ആദിത്യൻെറ പര്യായശബ്ദങ്ങളെക്കൊണ്ടു എരുക്കിനെ വ്യവഹരിച്ചുവരുന്നു. അഭ്രകം (അഭ്രകം എന്നു പേരായ മരുന്നു) മുത്തങ്ങയാണെന്നു ഭ്രമിച്ചുപോകരുതു്. ശ്രീവൈദേഹി (തിപ്പലി) വിഴാലുതന്നരി (വിഴാലിൻെറ അരി) 4-ം 5-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

5. എറിക്ക, കള്ളിയിവ തൻപാലും സമം ചേർത്തു എണ്ണ പചിച്ചീടാം. (കാച്ചാം) ഈ 'ശൂണ്യാദി'തൈലം പുറത്തുള്ള വലികളിൽ ചേൎന്ന അർശസ്സിനു മാത്രമല്ല അകത്തെഴും വലികളിൽ ചേൎന്നീട്ടമർശസ്സിനും ബാഢം (ഏററവും) പററും.

6. ഈ തൈലത്തിൻെറ (ശൂണ്യാദി എണ്ണയുടെ) ലേപനത്തെക്കാൾ ക്ഷാരാദികൾക്കം (ക്ഷാരം മുതലായവയ്ക്കും) ശക്തി ഏറില്ല.

7. അത്ര (ശൂണ്യാദി തൈലത്തിനോളം) വിശേഷമത്രെ. 'ശൂണ്യാദി' തൈലം പുരട്ടിയാൽ കിട്ടുന്ന ഫലം ഈ തൈലം പുരട്ടുന്നതുകൊണ്ടും ഉണ്ടാകുന്നതാണ്.

### നവസൂരണകന്ദാദിഘൃതം

കാട്ടുചേനയഥപാടതിപ്പലിത്തുകൾതൻകിഴങ്ങിവകഷായമാ-
ക്കീട്ടതിൽസപദിപഥ്യകോലകമരച്ചുകൂട്ടിയതണാധരേ
പാട്ടിൽമോരതുശരിപ്പുചേർത്തുനറുനെയ്യുകാച്ചിയതു
ചെറുനാളൂട്ടിയാൽശീഘ്രംവിന്ദുക്കളൂടിട്ടുമോരർശസാമവിശമം
വരും. 9

'വനസൂരണകന്ദാദി'യിതിനിയോതമിഴാമവേക്ഷായത്തിൽ
നനവെള്ളുള്ളിക്കല്ലുമൊടനഘേലകാച്ചുന്നനെയ്യതുംനന്നേ. 10

ഇച്ചൊല്ലൊക്കെംചികിത്സാവഴിനനവെഴമർശസ്സിനെൻകല്ലുനോമൽ-
പ്പച്ചക്കർപ്പൂരമേഞ്ഞാൻപറവനറികപാടക്കിഴങ്ങൊന്നുകൊണ്ടോ
മെച്ചംകൂട്ടുംമഴക്കാർതടവിനകടകപ്പാലതൻവിത്തുകൊണ്ടോ വെ-
ച്ചിട്ടുള്ളോരനിഷ്ക്വാഥമതരിയോരതേൻപാന്നതേററം
പിടിപ്പും. 11

### ധന്വയാഷാദി കഷായം

മാതംഗപ്രതിമല്ലഗാമിനികൊടിത്തൂവല്ലൂഴംവേരുജീ-
മൂതംചുക്കയമോതകംതടവിട്ടും ജാതിക്കിറൽജ്ജീരകം
സീതക്കൂവളവൃക്ഷവേർകളിവതൻക്വാഥംമധ്വുപേതമായ്
പൈതൽക്കേകുവതുംപരാഹിതമതല്ലോധന്വയാഷാദികം. 12

8. നിശ (വരട്ടുമഞ്ഞൾ) കമ്പളക്കായവിടത്ത് (കമ്പളങ്ങങ്ങതെ) കാട്ടപ്പതൻനീരിനാൽ (കാട്ടപ്പയുടെ നീരിനാൽ) കല്ക്കിച്ചിട്ട് (അരച്ച്) അതു തേച്ച ചേല വസ്ത്രം തിരിയാക്കിത്തീർത്തുണക്കി മുമ്പു പറഞ്ഞൊരെണ്ണകളിൽ മുക്കീട്ട് ഏററം അർശസ്സുററാൻ ഗുദേ (മലദ്വാരത്തിങ്കൽ) വെയ്ക്കാം (തിരുകാം) ഈ തിരി മലദ്വാരത്തിൽ തിരുകിയാൽ അർശസ്സറുമെന്ന സാരം.

9. തിഗ്മ് (കൊടുവേലി) അഗ്നിയുടെ പര്യായങ്ങൾകൊണ്ടു വ്യവഹരിക്കപ്പെടാവുന്നതാണ്. അർശസാമപി (അർശസ്സുകൾക്കും)

11. നനവെഴും (ആർദ്രമായ) അർശസ്സിനു ചികിത്സാവഴി. മഴക്കാർ (മുത്തങ്ങ).

12. സീത,കൂവളവൃക്ഷവേർ,കൾ = സീത (തിപ്പലി)യും, കൂവളവൃക്ഷവേരും. മധ്വുപേതമായ് = മധുവോടു (തേനോടു) ഉപേതം (കൂടിയതു്) ആയ്.

### കടചാദികഷായം

കടകപ്പാലയുള്ളരി കൊടിയ കൊടിത്തൂവവേരമൃതങ്ങ
കടമൂലയാളേതിസ്സതിവിടയംഗീർവ്വാണദാരവഥച്ചുക്ക് 13
കൂവളമൂരട്ടഫലത്രയീരാവിവതൻകഷായനീർമധുകലർത്തി
രാവിലെന്നകതുംബാലകർക്കൈകവിട്ടമർശസ്സിതാണ് 'കടചാദി'.

വെള്ളിയിലത്തിന്റെവെള്ളൂ-
ള്ളിലയുറുമാമ്പഴത്തിന്നുടെയോട്
പൊള്ളല്ല കൊണ്ടലിവയും
കൊള്ളാംകഷായീകരിച്ചുതേൻചേർത്താൽ. 15

### ഡാഡിമാദി കഷായം

മായമററികതാളിമാതളക്കായതന്നുടെയൊരോട്ടുവിലപവേർ
തോയദത്തൊടയമോതകംമധുപ്രായവാണിതമിഴാമതന്റെവേർ 16
പാടക്കുള്ളകിഴങ്ങു കാട്ടുമുളകിൻമൂലം കൊടിത്തൂവവേർ
കാടൻതിപ്പലിവേരമഞ്ഞളിയല്പംജ്ജാതിജ്ജയിച്ചൊന്നവ
മൊടിണ്ണൊത്തുകഷായമാക്കിയതുതേൻചേർത്തിട്ടുകാലത്തുനൽ-
കീടാംസുന്ദരി 'ഡാഡിമാദി' യിതു സർവ്വാർശസ്സുകൾക്കന്തകൻ. 17

### പാഠാദി മുക്കടി

അക്ലാരിതേങ്ങ പാടക്കടയിവയുടെ നിഷ്കഷായമിന്തുപ്പുതേനും
നില്ലാതെചേർത്തുമോരതും ശിശുവിനുമുടനർശ്ശസ്സടങ്ങീടുമത്രേ

13. ഗീർവാണദാരു (ദേവതാരം).

14. കൂവളമൂരട്ട(കൂവളവേർ) ഫലത്രയി(ത്രിഫല)രാവ് (വര ട്ടമണ്ണ് [illegible] [സേവിക്കുന്ന].

15. കൊണ്ടൽ (മുത്തങ്ങ) ഇവയും കഷായീകരിച്ച (കഷായമാക്കി) തേൻ ചേർത്താൽ കൊള്ളാം (നന്ന്).

16 താളിമാതളക്കായ (ഉറുമാമ്പഴം) താളിമാതളക്കായയെ ചിലർ ഉറുമാമ്പഴമെന്ന വ്യവഹരിക്കുന്നു. തോയദം (മുത്തങ്ങ).

17 കാടൻതിപ്പലിവേര = കാടൻതിപ്പലി (കാട്ടുതിപ്പലി)യുടെ വേര്. മഞ്ഞൾ (വരട്ടുമഞ്ഞൾ) ഡാഡിമാദിയിതു, സർവാർശസ്സുകൾക്ക്, സർവങ്ങൾ(ഒട്ടൊഴിയാതെ ഉള്ളവ) ആയ അർശസ്സുകൾക്ക് അന്തകൻ (കാലൻ) ഈ 'ഡാഡിമാദി' കഷായം എല്ലാ അർശസ്സുകളെയും ശമിപ്പിക്കും എന്നു താല്പര്യം.

ഒക്കംപാടക്കിഴങ്ങൊടൊത്തവനമുളകിൻവേരരണ്യത്തിലുണ്ടായ്
നില്ലുംനൽത്തിപ്പലിയ്ക്കുള്ളൊത്തകടതമിഴാമക്കൊടി
ത്തുവവേർകൾ 18

വാടാതെയുള്ളകറിവേപ്പില ഡാഡിമത്തി–
ന്നോടിഗ്ഗുണത്തെയൊരുമുക്കടിയാക്കിയുപ്പും
ഈടാന്നജീരകവുമിട്ടുകഴിച്ചുകൊണ്ടാ–
ലോടീടുമേ ഗുദജമാല്യകളോമലാളേ. 19

ആർദ്രകാദി മുക്കടി

മുള്ളങ്ങാൾമാലികേമുക്കടിയിതുവിധമായ്പഞ്ചകോലത്തിനാലും
വെള്ളാമേഡാഡിമത്തിൻഫലമിലമലർവേർതോലതീയഞ്ചിനാലു
ചൊൽക്കൊണ്ടോരിഞ്ചിമുത്തങ്ങകൾ മമെയിതേമാങ്ങയണ്ടി
പ്പരിപ്പോ-
ടൊക്കൊത്തമ്പാലതൻവിത്തുംവനമുളകിൻവേരുജാതിക്കപിന്നെ 20

അജമോദാദി മുക്കടി

പോരേറുംകറിവേപ്പുതന്നിലയിണങ്ങും മാങ്ങാനാറിത്തൃണം
പോരാഡാഡിമ'മാർദ്രകാദി'യിതുകൊണ്ടും നന്നേടോമുക്കടി
വേരേകേളയമോദകം ത്രികടു ശുദ്ധംമാങ്ങയണ്ടിപ്പരി-
പ്പാരോമൽപ്പുളിയാരിൽ വെള്ളിയിലവെൺകുമ്പോടുമുത്തെച്ചദം 21

18 അരണ്യത്തിൽ (കാട്ടിൽ) ഉണ്ടായ്നില്ലും. നൽത്തിപ്പലി നല്ല (കാട്ടുതിപ്പലി)ക്കുള്ളൊത്ത കട (വേർ) തമിഴാമക്കൊടിത്തുവവേർകൾ (തമിഴാമവേരും കൊടിത്തുവവേരും) 18-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധവും 19-ാം ശ്ലോകവും ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു.

19 ഡാഡിമത്തിൻ താളിമാതളക്കായയുടെ ഓട്ടു. ഗുദജമാല്യകൾ (അർശോരോഗങ്ങൾ) ഓടീടുമേ.

20 ഡാഡിമത്തിൻ (താളിമാതളത്തിന്റെ) ഫലം (കായ) ഈ അഞ്ചിനാലും വെള്ളാമേ. വനമുളകിൻ (കാട്ടുമുളകിന്റെ) വേരു 20-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധവും 21-ാം ശ്ലോകത്തിന്റെ പൂർവാർദ്ധവും ഒന്നായിട്ടു അന്വയിക്കപ്പെടേണ്ടവയാകുന്നു.

21 മാങ്ങാനാറിത്തൃണം (മാങ്ങാനാറിപ്പുല്ലു) ഡാഡിമം(താളിമാതളക്കായയുടെ ഓട്ടു) ആർദ്രകാദിയിതുകൊണ്ടും നന്നെടൊ മുക്ക

തുമ്പപ്പൂകാട്ടിലെത്തിപ്പലി മുളകിവതൻവേരു ജാതിയും നല്ലകോ-
ത്തമ്പാലത്തണ്ഡുലം തുമലർചെറുകടലാടിച്ചെടിയുള്ള പത്രം
അംഭോദംഡാഡിമം മാങ്ങയോടൊത്തുമണമോലുന്ന പുല്ലിഗ്ഗണത്താ-
ലമ്പിൽത്തീർത്തുപ്പിട്ടംമുക്കടിപുന'രജമോജാദി'യത്യന്തശസ്തം. 22

പുനർന്നവാദി കഷായം

ഭവാനിതമിഴാമവെള്ളിയിലമോക്ഷമുമ്പേതത്തിൽ
ബ്രുവിച്ചകടലാടിമുഞ്ഞയിനിയോഞെരിഞ്ഞാംപുളി
ഇവറ്റിന്നുടെവാട്ടമറ്റിലകൾ മുത്തിൾ മാവിന്റെപ-
ല്ലവംപുതിയൊരമ്പഴത്തളിരതിഗ"ഗണത്തിങ്കലായ" 23

തുമ്പപ്പൂവിനൊടിഞ്ചിമഞ്ഞൾ മരമഞ്ഞൾത്തൊലിചെന്തീക്കിഴ-
ങ്ങെമ്പങ്കേരഹസായകോത്സവപതാകേതാതിരിപ്പൂവിനി
വമ്പാറ്റൊരയമോതകം വിലപിടിയ്ക്കും കായമെന്നല്ല കൊ-
ത്തമ്പാലച്ചെടിതന്റെവിത്തു കരയാമ്പൂവിമതന്നൊക്കെയോ 24

മുഗ്ദ്ധാപാംഗി മുരിങ്ങലങ്കറിവേപ്പീ മുന്നിൽനിന്നും ദളം
സത്താകുംപുളിയാരിലെന്നുടെമഹാപുണ്യച്ചെടിപ്പുഷ്പമേ
മത്തനചീമണി ഡാഡിമത്തളിരിണങ്ങും മാങ്ങനാറിത്തൃണം
വൃത്തിപ്പെട്ട പറങ്കിമാവിന്നുടെക്കുമ്പീയോഗമോ ചേർത്തതിൽ 25

ടി. ഈ 'ആർദ്രകാദി' ഗണംകൊണ്ടു വരുന്ന മുക്കടിയും അർശസ്സുകളെ ശമിപ്പിക്കുന്നതാണ്. വെള്ളിയില വെൺകുമ്പു = വെള്ളിയിലത്തിന്റെ വെൺകുമ്പ് (വെളുത്ത കുമ്പ്) മുഞ്ഞച്ഛദം മുഞ്ഞയുടെ ഛദം (ഇല) 21-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തേയും 22-ാം ശ്ലോകത്തെയും ഒന്നായി അന്വയിച്ചുകൊള്ളണം.

22 നാൽ (നല്ല) കൊത്തമ്പാലത്തണ്ഡുലം = കൊത്തമ്പാലയുടെ തണ്ഡുലം (അരി) മാങ്ങയോടൊത്തുമയമോലുന്ന പുല്ല് (മാങ്ങനാറിപ്പുല്ല്) അത്യന്തശസ്തം = അത്യന്തം (ഏറ്റവും) ശസ്തം (നല്ലതു)

23 മുമ്പേതത്തിൽ (അജമോജാതിയിൽ) ബ്രുവിച്ച (പറഞ്ഞ) കടലാടി (ചെറുകടലാടി) 23-ം 24-ം 25-ം 26-ം 27-ം ശ്ലോകങ്ങളെ ഒന്നായിട്ടു അന്വയിച്ചുകൊള്ളണം.

24. ചെന്തീക്കിഴങ്ങ് (കൊടുവേലിക്കിഴങ്ങ്) കൊത്തമ്പാലച്ചെടി തന്റെ വിത്തു (കൊത്തമ്പാലയരി)

25. ദളം (ഇല) ഡാഡിമത്തളിർ (താളിമാതളക്കുമ്പ്).

കേൾവിപ്പെട്ടീടുമേലത്തരികടചയവംജീരകത്തോടിരിപ്പ-
പ്പൂവംഭേദംലവംഗത്തൊലിയഴകിയലുംമാങ്ങയണ്ടിപ്പരിപ്പ്
ഈവർഗ്ഗംകൂട്ടിവെച്ചോ ദ്രവ്യമിവസമമായൊക്കെയൊന്നിച്ചുചേർത്താ
രാവണ്ണെന്നാലിരട്ടിപ്പുളിതടവിനമോരിൽപ്പുഴുങ്ങീട്ടരച്ചു 26
ചക്രക്കൊങ്കക്കനംകൊണ്ടരച്ചെറുതുലയും ബാലികേ നാലിരട്ടി-
ത്തക്രത്തിൽ ചേർത്തുടൻനാലിലൊരൊഹരികുറുക്കിക്കുറച്ചിട്ടതിങ്കൽ
നിൽക്കാതിന്നുപ്പുചൂർണ്ണിച്ചതുവിതറിഹിതംപോലെമോന്തിച്ചു
കൊണ്ടാ-
ലാക്കത്തിന്നെന്നുമർശോഗദഭയമുളവാകില്ലകില്ലില്ലതെല്ലും. 27

മുക്കടി'പുനർന്നവാദി'യിതുൽക്കടകുതുകാൽകഥിപ്പതെന്തയിനീ
'മുക്കടിതീർക്കുംക്രമമതുരസ്സുട'നെന്നോപ്രിയേപറഞ്ഞുതരാം
നൂനംമുക്കടിതൻമരുന്നൊരുപലംവേണ്ടുംവിധത്തിൽപ്പുഴ-
ങ്ങാനംപിന്നെയരച്ചുചേർക്കവതിനുംമോർനാഴിവീതംമതി 28
പീനോത്തുംഗകുചേകുറുക്കിയുടനുഴക്കാക്കിവാങ്ങീടണം
താനേവേണ്ടതെടുത്തനന്തരമശിപ്പിക്കാമതത്രേക്രമം. 29

കടചപാണിതം.

മെത്തുംശക്രദ്രുമത്തിൽമലമരിതൊലിവേർ കുമ്പിവറ്റിൻപലംനാ-
ലുമൊത്തൊട്ടാറൊക്കരണ്ട് ക്രമനിലയിലെട്ടരത്താക്കെയൊ
ന്നിച്ചുകൂട്ടി
മുഴുമട്ടിച്ചുചേർത്താരുപതുകലതും നാലുനാഴിജ്ജലംപാ-
കത്താലേനാലിലൊന്നാക്കിയതഴകിലരിച്ചെണ്ണ മേണാക്ഷി
പിന്നെ. 30

26. കടചയവം(കടകപ്പാലയരി)23-ാം ശ്ലോകത്തിൽ പറഞ്ഞ മരുന്നുകളിൽ 24-ാം ശ്ലോകത്തിൽ പറഞ്ഞ മരുന്നുകളൊ, 25-ാം ശ്ലോകത്തിൽ പറഞ്ഞ മരുന്നുകളൊ, ചേർത്തു, അതിൽ 26-ാം ശ്ലോകത്തിൽ പറഞ്ഞ മരുന്നുകൾ ചേർത്താ,ഇവയെല്ലാംകൂടി ഒന്നിച്ചുചേർത്താ നാലിരട്ടി പുളിയുള്ള മോരിൽ പുഴുങ്ങീട്ടരച്ചു, നാലിരട്ടി തക്രത്തിൽ (മോരിൽ) ചേർത്തു (കലക്കി) കുറുക്കി നാലിലൊരോഹരി (നാലിൽ ഒരു ഭാഗം) കുറച്ചു. അർശോഗദഭയം = അർശോഗദത്തിൽ (അർശോരോഗത്തിൽ) നിന്നു ഭയം (പേടി) ഉളവാകയില്ല. അർശസ്സു ശമിക്കും എന്നു ഭാവം. മരുന്നുകൾ നാലിരട്ടിമോരിൽ പുഴുങ്ങിയരച്ച് നാലിരട്ടിമോരിൽ കലക്കി കുറുക്കേണ

ആനിഷ്ക്വാഥത്തിൽവെല്ലംപഴയതുപലമീരെട്ടു കൂട്ടിക്കറുക്കി–
ത്താനേസാന്ദ്രതമാനാൽത്രികടുമുകിൽവെറും മഞ്ഞയങ്ങിപ്പരിപ്പ്
ന്നനംജാതിക്കപുഷ്പശ്ശായതിവിടയം പൂത്തരിച്ചുണ്ടവേരിൻതോൽ
നൽധാന്യംകറപ്പെൻകമലമിഴിവയമ്പോടുപാടക്കിഴങ്ങ് 31

ഞാവൽക്കുമ്പുകടുക്കാധാഡിമമിനിച്ചായിലുമാഞ്ജീരകം
താവുംമുല്ലിലവേർകഴഞ്ചിതുകൾമൂന്നായ്പൊടിച്ചുംപൊടി
ആവുംവണ്ണമൂത്തിളക്കിയഥവാങ്ങീട്ടാറിയാൽസ്സൂമുടി–
പ്പൂവേതേനൊരുനാലുനാഴിയതിൽവീഴ്ത്തിബ്ഭദ്രമായ്‌വെ
ക്കണം 32

'കുടചഫാണിത'മാണിതുദേഹികൾ–
ക്കടനെഴുംഗ്രഹജ്ജാമയമാരിയിൽ
കടയതാകുമിതോത്തുവിധിച്ചവൻ
കടമൊടിസ്സനിഫേളമുനീശ്വരൻ. 33

മെന്നു പറഞ്ഞതിനാൽ ഒരു പലം മരുന്നിനു നാഴിമോരു വീതം വേണമെന്നു അറിഞ്ഞുകൊൾകയും വേണം. നാലുപലം കൂടിയതു ഒരു നാഴിയാകുന്നു.

30. ശക്രദ്രുമത്തിൽ (കുടകപ്പാലയുടെ) മലർ (പൂവു) അരി, തൊലി, വേർ, കുന്ന, തളിർ ഇവററിൻ പലം–നാൽ, പത്തു എട്ടു, ആറു, രണ്ടു് ഈ ക്രമനിലയിൽ. പൂവു പലം നാലും, അരി പലം പത്തും, തൊലി പലം എട്ടും വേർ പലം ആറും, തളിർ പലം രണ്ടും,എടുത്തു ഒക്കെഒന്നിച്ചുകൂട്ടി മർദ്ദിച്ചു (ഇടിച്ചു്) ചേർത്തൊരു (ഇട്ടതായ) അറുപതു കലരും നാലു (അറുപത്തിനാലു)നാഴിജ്ജലം (പതിനാറിടങ്ങഴി വെള്ളം) പാകത്താൽ(പചനത്താൽ) കുറുക്കീട്ടു എന്നർത്ഥം. നാലിലൊന്നാക്കി (നാലിടങ്ങഴിയാക്കി) അതു അഴകിൽ (വെടിപ്പിൽ) അരിക്കേണം. 30–ം 31–ം 32–ം ശ്ലോകങ്ങളെ കൂട്ടി അന്വയിക്കണം.

31. ആ നിഷ്ക്വാഥത്തിൽ (കുടകപ്പാലയുടെ പൂ മുതലായ ദ്രവ്യങ്ങളെ ഇടിച്ചു 16 ഇടങ്ങഴി വെള്ളത്തിൽഇട്ടു കുറുക്കി നാലിടങ്ങഴിയാക്കി അരിച്ച കഷായത്തിൽ) വെല്ലം (ശർക്കര) പഴയതു പലം ഈരെട്ടു (16)കൂട്ടി (കലക്കി) സാന്ദ്രതം (കൊഴുത്തനില) നൽ (നല്ല) ധാന്യം (കൊത്തമ്പാലയരി)

മെല്ലെമാത്രകറച്ചുകുട്ടികളുമീലേഹംഭുജിച്ചോട്ടെയെ-
ന്നല്ലോനമ്മുടെഫേളമാതൃനിവിധിച്ചിട്ടുള്ളതുംവല്ലഭേ
കില്ലില്ലായതുകൊണ്ടുശക്തിവളരെക്കൂടീട്ടർശസ്സിനാ-
ലല്ലൽപ്പെട്ടുഴലുംകുമാരനെയിതുണ്ടാക്കിക്കഴിപ്പിച്ചിടാം. 34

രക്താർശസ്സിന്നു ചന്ദനാദികഷായം

രക്താർശസ്സിങ്കലോചന്ദനമരിയകൊടിത്തൂവവേർ ചുണ്ടവേരി-
ന്മേൽത്തൊലിയെന്നല്ലേ ചെഞ്ചന്ദനമഥകടുകപ്പാലവിത്തിഗ്ഗുണ
ത്താൽ
ഭൃത്യത്താലേചമച്ചിത്തിരിമധുവുമൊഴിച്ചോരു നിഷ്കഷായമല്ലോ
യുക്തംപാത്താലിതോമൽക്കചതടവിലസച്ചന്ദനേ
'ചന്ദനാദി'. 35

ഉശീരാദികഷായം

രാമച്ചംമരമഞ്ഞളിൻെറതൊലിവേപ്പിൻതൊലുപാടക്കിഴ-
ങ്ങോമൽത്തോയദമാടലോടമൃതടിച്ചോരന്നൊരുവസ്തുക്കളാൽ
വാമേതീർത്തുസഹസ്രവേധിപൊടിയാക്കിച്ചേർത്തനിഷ്കഷായമേ-
കാമേരക്തഗുദാങ്കുരത്തിന്നിതുചൊവ്വോതൊരുസിദ്ധൌഷധം. 36

ധീരേരക്താർശസ്സിന്നു
സാരൌഷധമാണു'കുടജഫാണി'തവും
ചോരയൊലിവുനിന്നാലുപ-
ചാരംമേൽച്ചൊന്നാതൊക്കെയുംചെയ്യാം. 37

32. ഡാഡിമം (ഉറുമാമ്പഴത്തിൻെറ ഓട്) ഇതുകൾ കഴിഞ്ചു മുമ്മൂന്നായ് (മുമ്മൂന്നു കഴിഞ്ചായി) പൊടിക്കുംപൊടി.

33. ഗുദജാമയമാരിയിൽ = ഗുദജം (അർശസ്സ്) ആയ ആമയം (രോഗം) ആകുന്ന മാരിയിൽ (മഴയിൽ) അർശോരോഗമാകുന്ന മഴയിൽ കുടയായ ഇതു് എന്നുപ്രയോഗിച്ചതുകൊണ്ടു ഈ 'കുടജഫാണിതം' സേവിക്കുന്നവൎക്കു കുടപിടിച്ചവൎക്കു വൎഷബാധയെന്നപോലെ അർശോരോഗമുണ്ടാകുന്നതല്ല എന്ന വസ്തുത ധ്വനിക്കുന്നു. രൂപകം അലങ്കാരം.

35. ചെഞ്ചന്ദനം (ചുകന്ന ചന്ദനം) രക്തചന്ദനം.

36. ഇതു 'ഉശീരാദി' കഷായം രക്തഗുദാങ്കുരത്തിന്നു (രക്താർശസ്സിന്നു) ചൊവ്വോതൊരു സിദ്ധൌഷധം = ഇതു സേവിച്ചാൽ രക്താർശസ്സു ഉടനെ ശമിക്കുമെന്നു ഭാവം.

## അ തി സാ ര ചി കി ത്സ

### വാതാദി സാരത്തിന്നു സംഗമാദി കഷായം

പറച്ചുണ്ടവേർ കൂവളത്തിൻെറവേർതാതിരപ്പൂവുകാരെന്നി
വററിൻ കഷായം
നറും തേൻ പകൻറിട്ടുവാതാതിസാരം കുറഞ്ഞീടുവാൻ കുട്ടി
സേവിച്ചിടട്ടേ. 38

### പിത്താതിസാരത്തിന്നു ധനായാഷാദി കഷായം

പിന്നെപ്പിത്താതിസാരത്തിന്നപെരിയകൊടിത്തൂവവേർപാടവള്ളി-
ക്കണ്ടംമുത്തങ്ങവെള്ളത്തൊട്ടുകടുചയവം ചുക്കിവററിൻകഷായം
നന്നല്ലോ'ധനായാഷാദിക'മിതുകടുകപ്പാലവിത്തഗ്നിചുക്കെൻ
ധന്യേകാട്ടിൽപ്പട്ടം തിപ്പലിയതിന്നടെവേർ പുത്തരിച്ചുണ്ടവേർ
ത്തോൽ. 39

### രക്താതിസാരത്തിന്നു ശാരിബാദികഷായം

പിന്നെപ്പാടക്കിഴങ്ങെന്നിവയുടെകഷായംകഫോത്ഥാതിസാര-
ത്തിന്നൊക്കംരണ്ടിലുംമേല്പൊടിമധുവിതുതാൻ വല്ലഭേ വത്സകാദി
നന്നാറിക്കന്ദമോടേവടിയടപതിയൻ നല്ലപാച്ചോററിതൻതോ-
ലിന്നാലിൻകവാഥവെള്ളം നുകരുകിലൊഴിവാകുന്നു രക്താതി
സാരം. 40

തേനും പഞ്ചാരയും ചത്തിടണമടവിലി'ശ്ശാരിബാദ്യ'ത്തിലോമൽ-
ത്തേനോലുംവാണിപുളത്തളിരുപുനരരച്ചിട്ടുമോറിൽകലക്കി
പാനംചെയ്യിച്ചിടേണ ശിശുവിനെയഥവാകോലരിഞ്ഞിക്കുരുന്നും-
ന്യൂനം പേഷിച്ചുനൽകാം മധുരമധുവിലസ്രാതിസാരംശമി
പ്പാൻ. 41

37. സാരൗഷധം = സാരം (ശ്രേഷ്ഠം) ആയ ഔഷധം ആണു ചോരയൊലിവു (രക്തസ്രാവം) നിന്നാൽ ശമിച്ചാൽ മേൽച്ചൊന്ന ഉപചാരം (ചികിത്സ) ഒക്കെയും ചെയ്യാം.

38. പാടവള്ളിക്കന്ദം = പാടവള്ളിയുടെ കന്ദം (കിഴങ്ങു്) വെള്ളത്തൊട്ടു (ഇരുവേലിയോടു) അഗ്നി (കൊടുവേലിക്കിഴങ്ങു്) 39-ഉം 40-ഉം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കാം.

41. പാനം ചെയ്യിച്ചിടേണം (കുടിപ്പിക്കണം) പേഷിച്ചു (അരച്ചു) മധുരമധുവിൽ = മധുരമായ മധുവിൽ (തേനിൽ) നല്ലാം തേനിൽ ചാലിച്ചു കൊടുക്കാം എന്നർത്ഥം. അസ്രാതിസാരം [രക്താതിസാരം) 42-ഉം 43ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നിച്ചു്.

## അജമോജാദി കഷായം

അയമോതകമതിവിടയമതിയല്ലം പാടക്കിഴങ്ങു കൂവളവേർ
കയൽമിഴിനാൽക്കടകപ്പാലയരിപറച്ചുണ്ടവേർ ചുക്ക് 42

ഈവർഗ്ഗത്തിൻെറ സീതപ്പൊടി തടവിന നിഷ്ക്വാഥനീരാമമസ്രം
താവല്ലുക്ഷിള്ളകം വേദനകഫമിവചേരുന്ന ഘോരാതിസാരം
പോവാൻഭേഷാണു കാടമുളകിൻടയ വേർനൽക്കൊടിത്തൂവ തൻ വേർ
ശ്രീവില്വത്തിൻെറമൂലം ജലധരമിവതൻ ക്വാഥവുംമേൽ പ്രകാരം. 43

## ദീപ്യകാദിമുക്കടി

അയമോതകമതിവിടയം കയിൽമൊഴിമുത്തങ്ങതാതിരിപ്പൂവ്
അയിതാളിമാതളങ്ങളുമിയലുന്നോടൊത്ത ചുക്കിവയാൽ 44

മോടിയ്ക്കുള്ളൂത്തചമച്ചുഗുക്കടികുടിച്ചീട്ടംകിടാവിന്നക-
ന്നീടാതുള്ളതിസാരമില്ലവെടിയല്ലിദ്ദീപ്യകാദ്യം പ്രിയേ
ഈടാർന്നൊരുവയററിൽനോവുദരവീപ്പ്ഗന്ധിച്ചമാന്ദ്യംബലം
കൂടീട്ടുംഗ്രഹണീവികാരമിതുകൾക്കൊക്കെയൊരു സിദ്ധൌഷധം. 45

43. സീത (തിപ്പലി) പ്പൊടി. ആമ- (അജീർണ്ണം) അസ്രം (രക്തം) ഘോരാതിസാരം = ഘോരം (ഉഗ്രം) ആയ അതിസാരം പോവാൻ (ശമിപ്പാൻ എന്ന സാരം) ഭേഷാണ് (നല്ലതാണ്) ശ്രീവില്വത്തിൻെറ (കൂവളത്തിൻെറ) മൂലം (വേർ) ശ്രീവേപ്പ്, ശ്രീവില്വം ഇത്യാദിപ്രയോഗങ്ങൾ വേപ്പ്, കൂവളം മുതലായവ ഉത്തമവൃക്ഷങ്ങളാകയാൽ സാധുക്കളാണെന്ന് ധരിക്കേണ്ടതാണ്. ജലധരം (മുത്തങ്ങ) ഇവതൻക്വാഥവും മേൽപ്രകാരം. തിപ്പലിപ്പൊടി ചേർത്തു സേവിച്ചാൽ ആമം മുതലായവ ചേരുന്ന ഘോരാതിസാരം പോവാൻ ഭേഷാണ്.

44. താളിമാതളങ്ങളുമിയലുന്നോട്ട (താളിമാതളക്കായയുടെ ...) 44-ം 45-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാണ്.

45. ഉദരവീപ്പു (വയർവീപ്പു) ഗ്രഹണീവികാരം (ഗ്രഹണീരോഗം)

### ശാർങ്ഗഷ്ട്യാദിഘൃതം.

പുളിയാരിലിളയതാംകൂവളമ്പു ചെറിയകടലാടിതാർതവൽ
കിളിമൊഴികണ്ടിക്കൊട്ടത്തളിർ പുത്തനെല്ലിക്കനൽപ്പറച്ചുണ്ട 46

തുമ്പക്കടംപുനരിതൊക്കെയിടിച്ചുണ്ടെക്കീ-
ട്ടമ്പോളുദാരമുളവാംകുളർനീരിലായി
അംഭോധരംത്രിഫലതിപ്പലിചുക്കതിന്നു
വൻപാടതന്നടെകിഴങ്ങഥതാതിരിപ്പൂ 47

അതിവിടയരണ്യതിപ്പലിയുള്ളവേർകാ-
ടതിലെമുളകുവേരിവർഗ്ഗമാംകല്ലുമോടെ
മതിയെത്രമുഖികാച്ചാംനെയ്യതിസാരമോടി-
പ്പതിനിത്തുമതി ശാർങ്ഗഷ്ട്യാദിചാർവ്വാംഗിയാളേ. 48

### അരിഷ്ടഘൃതം

ജ്ജായെനെയ്യതിൽനാലിരട്ടിനറുമോരിങ്കൽകരിഞ്ചീരകം
കായത്തോടയമോദകം ത്രികടുവിന്തുപ്പോമനജ്ജീരകം
ഈയോഗത്തെയരച്ചുകൂട്ടിയതിസാരക്കാരനിട്ടുണ്ണുവാ-
നായിത്താൻ പുളിയാരിൽനീർ സമമിണങ്ങീടുന്ന
നൈകാച്ചണം. 49

### ഡാഡിമാദിഗുളിക

നീയിന്നിക്കേൾക്കെടോഡാഡിമതിനടെയൊടൊത്തിട്ടം
ചുണ്ടവേർത്തോൽ
ചായില്യം ചന്ദനാദചന്ദനമതരിവിയല്യം മൂന്നുകൂട്ടംവയമ്പ്
മായക്കാട്ടിൽപ്പെട്ടം തിപ്പലിമുളകിവതൻവേരുജാതിയ്ക്കപിന്നെ-
ത്തീയീവർഗ്ഗംസമംചേർന്നതിലതിവിടയംനാലിലൊന്നാ
യിണക്കി .50
കറിവേപ്പിലനീരിലരച്ചരിയപയററിന്മണിപ്രമാണമതായ്

46. പുത്തനെല്ലിക്ക (പച്ചനെല്ലിക്ക) 46-ം 47-ം 48-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

48. അരണ്യതിപ്പലി (കാട്ടുതിപ്പലി) കള്ളുവേർ. കാടതിലെ മുളകുവേർ (കാട്ടുമുളകുവേർ) (അതീസാരം( അതിസാരം)

49. അതിസാരക്കാരനിട്ടുണ്ണുവാനായി നെയ്യു കാച്ചണം എന്നു പറകയാൽ ഈ 'അരിഷ്ടഘൃതം' ചോററിൽകൂട്ടി സേവിക്കുകയാണു വേണ്ടതെന്നു ധരിച്ചുകൊൾകയും വേണം.

ശരിയാംപടിസ്സുതട്ടിക്കരിമീന്മിഴിനിഴലിൽവെച്ചുണക്കേണം. 51

ഗുളികയിതുമഴക്കാറിൻകഷായത്തിലായോ
പുളിതടവിനമോരിൽത്തന്നെയോതേനിലായോ
തെളിവൊടുന്നകതന്നാൽക്കേതതീസാരവുംപെൺ-
കിളിമൊഴിനിലനില്ക്കാതെല്ലമിങ്ങില്ലവാദം. 52

യവന്യാദിഗുളിക

ജീരകംമുളകുനമ്പഴത്തൊലിസഹസ്രവേധി ചെറുതേക്കതൻ
വേരരണ്ണുമുളകിൻെറ വേരരിയദേവതാരമയമോതകം
സാരസാക്ഷികതനൊച്ചിവേരിനൊടുകാട്ടതിപ്പലിയതിൻെറവേർ
സാരമായജലദംത്രിജാതമഥലന്തതൻ കതവയമ്പിനി 53

തക്കോലപ്പട്ടിൽവില്വചക്കരുവിനുടെപരിപ്പോമനത്താതിരിപ്പു-
വപ്പാരിതേത്തങ്ങയിച്ചൊന്നവസമമയിവെൺവേളനീർകൊണ്ടരച്ച്
ക്കിംമട്ടൊരക്കലെന്തക്കരുവടിവില്യതട്ടിട്ടുതംമോരിൽമോന്തി-
പ്പിക്കാംസർവ്വാതിസാരംഗുളികയിതു'യവന്യാദി'നിത്തീട്ടമത്രേ.54

അതിസാരങ്ങളിലർശ-
സ്സതിനോതിയതൊക്കകളൊക്കയുംചെയ്യാം
സ്ഥിതിനോക്കീട്ടുഗ്രഹണി-
പ്രതിവിധിപറവാൻതുടങ്ങുവതുമാവാം. 55

50. ചന്ദനദ്വന്ദ്വം = ചന്ദനങ്ങളുടെദ്വന്ദ്വം(രണ്ടു)ചന്ദനവും രക്തചന്ദനവും 50-ം 51-ം ശ്ലോകങ്ങളെ ഒന്നായിട്ടന്വയിച്ചുകൊള്ളണം.

53. സാരം (ശ്രേഷ്ഠം) ആയ ജലദം (മുത്തങ്ങ) 53-ം 54-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

54. വില്വചക്കരുവിനുടെ (കൂവളക്കരുവിൻെറ) വെൺവേള (വെളുത്തവേള)യുടെ നീർകൊണ്ടു. ലന്തക്കുരുവടിവിൽ (ലന്തക്കുരു പ്രമാണം).

55. ഗ്രഹണീ പ്രതിവിധി (ഗ്രഹണീചികിത്സ) പറവാൻ തുടങ്ങുന്നതും = പറവാൻ തുടങ്ങുന്നു. ഗ്രഹണീചികിൽസയും ആവാം. അതിസാരങ്ങളിൽ ചെയ്യാം.

## ഗ്രഹണീചികിത്സ

മുഗ്ദ്ധമുമ്പിലജീർണ്ണദോഷമകലുംകർമ്മംനടത്തീടണം
മദ്ധ്യത്തിങ്കൽമലപ്പിട്ടുതന്നുളവാക്കംകൈകളൊപ്പിക്കണം
റ്റുത്തുംപോലെയൊട്ടക്കമെന്നിബലമുണ്ടാവാൻചികിത്സിയ്ക്കണം
കത്തേറ്റുംഗ്രഹണീഗദത്തിലടവല്ലീമട്ടുവൈദ്യക്രമം. 56

പാഠാദികഷായം

പാടക്കിഴങ്ങു കറിവേപ്പുമപഞ്ചകോല-
മീടേറുമുങ്ങിന്റെ തോലിവതൻകഷായം
കേടററതിപ്പലിപൊടിച്ചതുചേർത്തുസേവി-
ച്ചീടാമജീർണ്ണമകലാൻഗ്രഹണീഗദത്തിൽ. 57

ശരപുംഖാദികഷായം

കടന്നനിക്കൊഴിഞ്ഞിൽവേർ ജലധരം കൊട്ടത്തൂവവേ-
രൊടൊത്താരയമോതകം കൊടിയമൂക്കിതെല്ലാം സമം
വെടിപ്പോടുകഷായമാക്കിയതുമാമദോഷംകെട്ടു-
ത്തിട്ടുംഗ്രഹണിയുള്ളകുഞ്ഞനുദിനംകുടിച്ചീടുകിൽ. 58

കൈരാതമൂലാദി കഷായം

മൽക്കാന്തോചുണ്ടവേരിൻ തൊലിയഥകറിവേപ്പിന്റെതോലോടു മുത്ത-
ങ്ങക്കാട്ടം കാട്ടിലെത്തിപ്പലിമുളകിവതൻവേരുചുക്കത്രയല്ല
നൽകൈത്തനാലതൻവിത്തിതുകളുടെകഷായത്തെയിന്തുപ്പുമായ് സേ-
വിക്കാമാമംശമിപ്പാൻഗ്രഹണിയിതു'കൈരാതമൂലാദി'തന്നെ. 59

കൈഡര്യപത്രാദി കഷായം.

സന്മാന്യേകറിവേപ്പുതന്നിലയൊടൊക്കം പുത്തരിച്ചുണ്ടവേ-
രിന്മേൽത്തോലുകൊഴിഞ്ഞിൽവേർ കരിവയ്യയാനേകരിഞ്ചീരകം

56. ഗ്രഹണീഗദത്തിൽ (ഗ്രഹണീരോഗത്തിൽ) വൈദ്യക്രമം = വൈദ്യത്തിന്റെ ക്രമം (രീതി) ഈ മട്ടു ഇപ്രകാരമാണ്.

57. കറിവേപ്പു (കറിവേപ്പിൻ തൊലി)

58. ഗ്രഹണിയുള്ള കുഞ്ഞു അനുദിനം (ദിവസംതോറും) കുടിച്ചീടുകിൽ ആമദോഷം അജീർണ്ണദോഷം. കെട്ടത്തിട്ടും (ശമിപ്പിക്കും)

60. ഇവയൊത്തു (ചേർന്ന്) നാലിലൊന്നു പങ്കാമിഞ്ചിയിൽ

സമ്മേളിച്ചിവയൊത്തനാലിലൊരു പങ്കാമിഞ്ചിയിൽക്വാഥനീർ
നിൎമ്മിച്ചുള്ളതു തിപ്പലിപ്പൊടിയോടും സേവിക്കിലാമംവിടും. 60
സന്തോൎക്കുമ്പോൾവയററിലങ്ങിനെ ദഹിക്കാതെകിടക്കും പദാ-
ൎത്ഥത്തെ വെച്ചുപചിച്ചിടുന്നവകയാണിക്വാഥമൊക്കെപ്രിയേ
പ്രത്യേകംഗ്രഹണീവികാരിയിലൊന്നേതെങ്കിലുംതക്കര-
ത്തതെല്ലത്തൽകൊട്ടത്ത കോമളമൊഴിത്തയ്യേ കഴിച്ചീടണം. 61
അല്ലെന്നാലയമോദകം തടവിട്ടുംനൽച്ചുണ്ടവേർത്തോലതോ
ചൊല്ലേറുന്നൊരു കാട്ടുതിപ്പലിയതിൻ വേർതന്നെയോവല്ലഭേ
മെല്ലെമുക്കടിയാക്കിവെച്ചതിൽമുറജ്ഞീറ്റുപ്പ ചേൎത്തപ്രിയം
തെല്ലേശാതെകൊടുക്കണം ഗ്രഹണിയുള്ളാൾക്കാമദോഷം
വിടാൻ. 62

യദ്വാഗുദാങ്കുരചികിത്സയിൽമുമ്പറഞ്ഞോ-
രുദ്ദാമമുക്കടികളിൽപുനരൊന്നുപോലും
ഹൃദ്യാംശിപിന്നെയതിസാരമതിന്നരച്ചു-
ള്ളാ'ദ്രീപ്യകാരി'യതുമാമവിനാശിയല്ലോ. 63

മുസ്താദ്യം.

പിന്നെസ്സംഗ്രാഹിയാമൌഷധനിരപറവാനായ്തുടങ്ങുന്നതോമു-
മ്പൊന്നായൎശോതിസാരപ്രതിവിധികളിലായ്ചൊന്നതോ
ചെയ്യീടേണം
കന്നൽക്കാരിൻകഷായംസമനിലയിലിണങ്ങുന്നദുഗ്ദ്ധം കുറുക്കി-
ത്തന്നേപാലോളമാക്കീട്ടതിലുറപാൎത്തിട്ടു സൂക്ഷിച്ചിടേണം. 64

(കറിവേപ്പില മുതലായ മരുന്നുകൾ സമംകൂടിയതിൽ നാലിലൊ
രു ഭാഗമായ ഇഞ്ചിയിൽ)

61. ഗ്രഹണീവികാരി = ഗ്രഹണീവികാരം(ഗ്രഹണീരോഗം) ഉള്ളവൻ.

62. യദ്വാ (അല്ലെങ്കിൽ) ഗുദാങ്കുരചികിത്സയിൽ (അൎശ ശ്ചികിത്സയിൽ) ഉദ്ദാമമുക്കടികളിൽ = ഉദ്ദാമങ്ങ (ഉൽകൃഷ്ടങ്ങ)ളായ മുക്കടികളിൽ. ആമവിനാശി (ആമത്തെ നശിപ്പിക്കുന്നതു)

64. സംഗ്രാഹി (മലബന്ധം ഉണ്ടാകുന്നതു) ആയ ഔഷധനിര 64-ാം ശ്ലോകത്തിന്റെ ഉത്തരാൎദ്ധവും 65-ാം ശ്ലോകവും ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു. കന്നൽക്കാറിൻ (പച്ചമുന്തങ്ങയുടെ) കഷായം. ദുഗ്ദ്ധം (പാൽ)

കേൾക്കപിററത്തിനംനാലിലൊരൊഹരിമഴക്കാർകഷായ
ത്തെയും ചേ-
ത്താക്കരത്തൊടേകലക്കി ഘൃതമടവിലെട്ടരോതുമോർമോന്തി
യെന്നാൽ
നില്ക്കില്ലാകുഞ്ഞിനൊട്ടും ഗ്രഹണിമലബന്ധംവരാ തീരെ'മുസ്താ-
തക്രം' താനാണിതെൻതാമരയിതൾമിഴിമാർ തൻകുലത്തങ്ക
മാലേ. 65

വിശാലാവിഷാദികഷായം

മാഴ്കാതേതാതാമതിവിടയമംഭോദമെന്നല്ലിരിപ്പ-
പ്പൂകൊത്തമ്പാലരിയിനിയോ മൂവ്വിലസ്സുള്ളമൂലം
ശ്രീകൂട്ടംപച്ചിലമലർനറുംചുക്കിവററിന്റെകോൽതേതൻ
ത്തുകംനിഷ്ഠാഥവ്യൃചിതമാകുന്നവെന്നെന്റെപക്ഷം. 66

മധൂകപുഷ്പാദികഷായം

ഈമട്ടായിട്ടിരിപ്പക്കുസുമവടികൾനൽപ്പൂത്തരിച്ചുണ്ടവേരിൻ
തോൽമേഘത്തിന്റെകന്ദംമലരതിവിടയംമുഞ്ഞവേരിഗ്ഗുണത്താൽ
കാമംതീർക്കുംകഷായംകമലമിഴികഴിച്ചീടിലും കിട്ടമേ 'മു-
സ്താമോർ'സേവിക്കിലുണ്ടാം ഫലമതിതുപരീക്ഷിച്ചുനോക്കീടി
നേരന്താൻ. 67

അക്കാരതോഗാദി കഷായം

അക്കാരിതേതങ്ങമുത്തങ്ങകളതിവിടയം പുത്തരിച്ചുണ്ടവേരി-
ന്നൊക്കംതാൽ കൂവളംമൂവ്വിലയിവയുടെ വേർ ജീരകം ഡാഡി
മംകേൾ
മൽക്കാന്തേകാട്ടിലെത്തിപ്പലിമുളകിവതൻ വേതചെത്തന്നദീപ്യം
നൽക്കൊത്തമ്പാലതൻ തണ്ഡുലമഥ മലരിച്ചൊന്നവററിൻ
കഷായം. 68

ഇന്തുപ്പിൻപൊടിജ്ജീരകപ്പൊടിയുമിട്ടേകാമിതിന്നേററയു-
ണ്ടെന്നസ്സ്ത്രീതിരിമുൻപറഞ്ഞവയിലുംനാനാഴിവെള്ളത്തിനാൽ

65. ഘൃതം (നെയ്യു)

67. ഇരിപ്പക്കുസുമവടികൾ = ഇരിപ്പയുടെ കുസുമവും (പൂവും) വടിയും (ഇരട്ടിമധുരവും)

68. ഡാഡിമാ (താളിമാതളക്കായയുടെ ഓട്ട) ദീപ്യം. (അയമോദകം) 68, 69ം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

താൻതീക്ഷ്ണതതിനൊത്തുകാണുകിലുഴക്കാഴക്കമോർത്താനമെൻ
കാറേറചേർക്കണമെന്നുവൈദ്യമതമുണ്ടീ'യക്ഷ്മരോഗാദി'യിൽ. 69

ചൂർണ്ണരാജംപൊടി

വ്യോഷംപിന്നയമോദകംശൃംഗചവർക്കാരത്തൊടിന്തുപ്പുനി–
ർദ്ദോഷംതീവിളയുപ്പുകാട്ടുമുളകിൻവേർകൊച്ചുതേക്കിന്റെവേർ
ഭേഷാംകായമിവററ തൻപൊടിവെറുംമോരിൽകഴിപ്പിക്കിലോ
രോഷംപൂണ്ടകഫാനിലാർത്തിയകലുംപോം കുക്ഷിനോവ
ക്ഷണം. 70

തൂർണ്ണമഗ്നിബലംചേർക്കും 'ചൂർണ്ണരാജ'മിതാണെടോ
വാർണ്ണീസണിയുന്നൊളിവിസ്തീർണ്ണത്തുടയെഴുംപ്രിയേ. 71
ലീലാവേശ്യചുക്കമുത്തങ്ങകുളഥകടകപ്പാലതൻവിത്തുവേരിൻ
തോലുംചേർന്നഞ്ജനംകൂവളമതിനുടെവേർപാടവള്ളിക്കിഴങ്ങ്
ചേലേറുംതാതിരിപ്പൂവിനൊടതിവിടയം പുത്തരിച്ചുണ്ടവേരിൻ
തോലീവർഗ്ഗംപൊടിച്ചുള്ളതിന്നെന്നകരണംതേനിലോനെയ്യി
ലായേ. 72
വേഗംപിത്തഗ്രഹണിയാംരോഗമെന്നാൽശമിച്ചിടും
'നാഗരാദി'പ്പൊടിയിതെൻനാഗരാജവപുർഗതേ.

ജീരകരസായനം

അരിയതെരിഞ്ഞാംപുളിയില നീർചെറുനാരങ്ങചെറിയകടലാടി
പ്പരിവിയലുമിഞ്ചിപിന്നെക്കറിവേപ്പിലനീർതാനില്ലപ്പുളിയാ
രിൽ. 74

നീരാരിൽവള്ളുലതയെന്നിവയെട്ടിനുള്ള
നീരിങ്കലുംധനികനല്ലയമോദകംകേൾ

70. വ്യോഷം (ത്രികടു) നിർദ്ദോഷം (കേടററ) ആയ ശുദ്ധി ചെയ്ത എന്നർത്ഥം. തീ (കൊടുവേലി) കൊച്ചുതേക്കിന്റെ (ചെറുതേക്കിന്റെ) വേർ. രോഷം (കോപം) പൂണ്ട കഫാനിലാർത്തി കഫാനിലങ്ങളെക്കൊണ്ടു (കഫവാതങ്ങളെക്കൊണ്ടു)ള്ള ആർത്തി (ഉപദ്രവം) കുക്ഷിനോവു (വയററിൽവേദന) അക്ഷണം പോം.

71. തൂർണ്ണം (ഉടനെ)

72. കടകപ്പാലതൻ (കടകപ്പാലയുടെ) വിത്തു (അരിയും) വേരിൻ തോലും, അഞ്ജനം (രസാഞ്ജനം) 74, 75, 76 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാണെന്നറിഞ്ഞുകൊള്ളണം.

വെവ്വേറേകഷായമുളവായതിലുംക്രമത്താൽ. 75
ഓരോനാളിട്ടുവെച്ചും പരമിരവിലതൂററീട്ടു പിറേറദിനത്തിൽ
പാരം വെയിലത്തുവെച്ചാർദ്രതകളയുകയും ചെയ്തതാം ജീരകത്തെ
നേരേചൂർണ്ണിച്ചചൂർണ്ണം മധുരമധുരമാം തേനിലുണ്ണിച്ചിടേണം
സാരസ്യശ്രീവിലാസോത്സവവിളനിലമേസാദരം പൈതൽതന്നെ
ആരകളങ്കം ഗ്രഹണീവാരകമായൊരിതിൻ ഗുണങ്ങൾവാഴ്ത്തും
'ജീരകരസായന'മിതെൻ മാരകലാനാടകക്കളിയരങ്ങേ. 77

അഷ്ടാക്ഷരി ഗുളിക

ചായിലും ചന്ദനദ്വന്ദ്വമതതിവിടയം സീത ജാതിക്കപിന്നെ-
ക്കായംസാക്ഷാൽകറപ്പൊന്നിവസപദിപൊടിച്ചിട്ടരച്ചീടവേണം
ജായേകാർധാന്യകംദീപ്യകമരിയകൊടിത്തൂവവേർ ജീരകംച്ചു-
ക്കീയാറിൻകഷായതോയങ്ങളിലഥചെറുനാരങ്ങനീരിങ്കലുംതാൻ.

75. വഞ്ജുലത (ചങ്ങലംപരണ്ട) ധനിക (കൊത്തമ്പാലയരി) ക്രമത്താൽ.

76. ഓരോ നാളിട്ടുവെച്ചും പാരിരവിൽ = ഞെരിഞ്ഞാംപുളിയില മുതലായവയുടെ നീരുകളിലും കൊത്തമ്പാലയരി മുതലായ മരുന്നുകളാൽ വെവ്വേറെവെച്ച കഷായങ്ങളിലും ഓരോനാൾ രാത്രി മുഴവൻ ഇട്ടുവെച്ചും പിറേറന്നാൾ ഊററിയെടുത്തു പകൽമുഴവൻ വെയിലത്തുവെച്ച ആർദ്രത (നനവ്) കളയുകയും ഉണക്കുകയും ചെയ്തതായ ജീരകത്തെ, ആദിയിൽ ഒരു രാത്രിമുഴവൻ ഞെരിഞ്ഞാംപുളിയിലനീരിൽ ഇട്ടുവെച്ച പിറേറന്നാൾ രാവിലെ ഊററിയെടുത്തു പകൽ മുഴവൻ വെയിലത്തുവെച്ചുണക്കണം. പിന്നെ ചെറുനാരങ്ങാനീരിൽ ഇട്ടുവെയ്ക്കുകയും പിറേറന്നാൾ ഉണക്കുകയും ചെയ്യണം. പിന്നെ ചെറിയ കടലാടിനീരിൽ, ഇങ്ങിനെ ക്രമത്തിൽ വേണമെന്നു ക്രമത്താൽ എന്ന പാദംകൊണ്ടു സ്പഷ്ടമാക്കിയിരിക്കുന്നു.

77. അകളങ്കം (കളങ്കമില്ലാതെ) ഗ്രഹണീവാരകം (ഗ്രഹണിയെ തടുക്കുന്നതു) ആയൊരു ഇതിൻ (ഈ ഔഷധത്തിൻെറ) ഗുണം ആർ വാഴ്ത്തും? ആരാലും വർണ്ണിക്കപ്പെടാൻ എളുതല്ലാത്തതായ ഗുണം ഇതിനുണ്ട്.

78. ചന്ദനദ്വന്ദ്വം (ചന്ദനംരക്തചന്ദനം ഇവ) സീത (തിപ്പലി) ഇവ സപദി പൊടിച്ചിട്ട, ധാന്യകം (കൊത്തമ്പാലയരി) ദീപ്യകം (അയമോതകം)ഈ ആറിൻകഷായതോയങ്ങളിൽ (കഷാ

നൽക്കന്നിക്കതമട്ടിലായ്പുനരതുട്ടിച്ചെററുമേലെവെല്ലകൊ-
ള്ളിച്ചാതെററമുണക്കിട്ടം ഗുളികയെത്തേനിങ്കലോമൈതാരിലോ
നക്കിത്തിന്നുകിലഞ്ചുനേരമടവല്ലർശസ്സതിസാരമ-
തൃൽകൃഷ്ണഗ്രഹണീവികാരമിവപോമില്ലെങ്കിലാമംവിടാൻ. 79

എൻകാതേ മൂന്നുനാലോ തവണയിതുവെറുംപഞ്ചകോലക്കഷായ-
ത്തിങ്കൽത്താനോ കഴിപ്പിക്കണമനലബലം പോരായെന്നാകിൽ മോരിൽ
തേൻകൊണ്ടോ മൈതാരിലോ ചൊന്നതുമലമിളകുന്നോൎക്ക രക്തപ്പൊടിപ്പു-
ണ്ടെങ്കിൽ ചുണ്ടക്കടത്തോൽ നിരായുടെതൊലി താമച്ചമീട്ടുന്നു കൊണ്ടോ. 80

അരിയപച്ചുപാലപ്പെണ്ണാശാളിയോടയമോതകം
പരമിതുകൾകൊണ്ടോ തീർത്തീട്ടം കഷായമതിങ്കലോ
ചെറിയകടലാടിപ്പുത്രത്തെപ്പിഴിഞ്ഞൊരു നീരിലോ
പരിചൊടുരസിച്ചേത്തു സേവിപ്പതാണുചിതംപ്രിയേ. 81

പാരം പഴമുതിരലതകരികുറുഞ്ഞി-
വേരശുമെന്നിവ കഷായമതാക്കിവെച്ച്

യവെള്ളങ്ങളിൽ) അഥ (പിന്നെ) ചെറുനാരങ്ങനീരിങ്കലും അര
ച്ചിടവേണം.

79. ഇല്ലെങ്കിൽ അഞ്ചുനേരം തേനിലോ (മൈതാരിലോ) സേ
വിച്ചിട്ടം അർശസ്സ, അതിസാരം, ഗ്രഹണി, ഇവ ശമിച്ചില്ലെങ്കിൽ)
ആമം (അജീർണ്ണം) വിടാൻ 79ഉം, 80ഉം, 81ഉ, ശ്ലോകങ്ങളുടെ അന്വ
യം ഒന്നായിട്ടാണ്.

80. മൂന്നുനാലൊ (മൂന്നോ നാലോ) തവണ. പഞ്ചകോലക
ഷായത്തിങ്കൽ തന്നെ ഇതു (ഗുളിക) കഴിപ്പിക്കണം. എന്നാൽ
ആമം ശമിച്ച അർശസ്സ മുതലായവ ശമിക്കുമെന്ന് അർത്ഥാൽ സിദ്ധി
ക്കുന്നു. അനലബലം (അഗ്നിബലം) പോരായെന്നാകിൽ മോ
രിൽ കഴിപ്പിക്കണം. തേൻകൊണ്ടോ, മൈതാരിലൊ കഴിപ്പിക്കണം
എന്നു പറഞ്ഞതു മലമിളകിപ്പോകുന്നവൎക്കാകുന്നു. രക്തപ്പൊടിപ്പ
(രക്തസംഭവം) നിരായുടെ തൊലി (വരട്ടമഞ്ഞൾതൊലി)

81 പച്ചപാലപ്പെണ്ണ് (നന്നാറി)

പാരാതതിങ്കലിതുചേർത്തുകൊടുത്തിടേണം
പാരിച്ചിടുന്നുദരവേദനയുള്ളവന്നായ്. 82

ചുക്കയമോദകമുകിലുകൾ നൽക്കുളവളവേർവയമ്പിവററിൻെറ
നിഷ്കാഥത്തിൽചേർത്തുകുടിക്കണമിതുകഷിവീർത്തുകൂട്ടരെടോ
മലർ കച്ചൂരിക്കന്ദം ജലധരമഥപച്ചയീക്കിലിതവേലി
വലിയൊത കറിവേപ്പുമരത്തൊലി മൂന്നെരിയും മതന്നകൾവയമ്പ്
ദോഷംവിട്ടുകൊഴിഞ്ഞതിൽവേരിതുകൾതൻ നിഷ്കാഥവെള്ളത്തിലോ
രേഷാദയോരരിനീററിലോന്തകതവോക്കന്യംവിഷ്ണുചിഗദം
ദോഷജ്ഞേന്ദ്രരശേഷമാദരമിതന്ന്'ഷ്യാക്ഷരി'പ്പേരിനാൽ
ഘോഷിക്കുന്നഗുണാഢ്യയാംഗുളികയാണിച്ചൊന്നതെന്നോമലേ. 85

ഹേ! വാഴ്ത്തുന്നതിനരുതാത്തശക്തിയേററം
താവുന്നിന്ന്ഗുളികയെന്നിന്നെയെന്നപോലെ
സേവിപ്പോക്കുദരമഹാമയങ്ങൾ ചെററു-
ണ്ടാവില്ലാ സുഖമികവുംലഭിക്കുമത്രേ. 86

മംഗല്യേ! കറിവേപ്പിലതന്നില,പറച്ചുണ്ടങ്ങളുഴംവേർ,
ഗുണം തിങ്ങുംദീപ്യകമത്രയല്പതിവിഷാംഭോദ,ങ്ങളിച്ചൊന്നവ
ഒംഗിക്കൂാത്തയമോദകകഷായിതവെള്ളത്താലരച്ചിട്ടു ചു-
ണ്ടങ്ങളൊപ്പമുരുട്ടണംഗുളികയെ,ത്തൈർതന്നിലും,മോരിലും. 87

82 ലന (ലനാക്കന)

85. അരിനീററിലൊ (അരിക്കാടിയിലോ) ദോഷജ്ഞേന്ദ്രർ (വൈദ്യർ) അശേഷം (എല്ലാം).

86. ഈ ഗുളികകളെ നിന്നെ (പാർവ്വതിയെ)എന്നപോലെ സേവിപ്പോക്ക (കഴിപ്പോക്ക) ഭുജിക്കുന്നവക്ക എന്നും ഉദരമഹാമയങ്ങൾ = ഉദരത്തിങ്കൽ(വയററിൽ)മഹാമയങ്ങൾ(മഹാരോഗങ്ങൾ) ദരമഹാമയങ്ങൾ എന്നും പദച്ഛേദം ചെയ്യണം. ദരങ്ങളും (ഭയങ്ങളും) മഹാമയങ്ങളും (മഹാദുഃഖങ്ങളും)ചെററു (കുറച്ചും) ഉണ്ടാവില്ല. ദേവിയെ സേവിക്കുന്നവക്ക ഭയങ്ങളും വലിയ ദുഃഖങ്ങളും ശമിച്ചു സുഖമികവ് (സുഖോൽക്കർഷം)ലഭിക്കുന്നതുപോലെ ഈ ഗുളിക കഴിക്കുന്നവക്ക വയററിലുള്ള വലിയ രോഗങ്ങളെല്ലാം ശമിച്ചു സുഖോൽക്കർഷം ലഭിക്കുമെന്നു സാരം. ശ്ലേഷസങ്കീർണ്ണോപമ അലങ്കാരം.

ദ്രോണപുഷ്പാദിഗുളിക

ഏകാം'കൈഡര്യപത്രാദിമ'ഗ്ഗുളികയിതാതേതനില്ലം, തമ്പിതുമ്പ–
പ്പൂ,കച്ചൂരിക്കിഴങ്ങോ,ത്തടവിമുളകുവേർ,മാങ്ങയണ്ടിപ്പരിപ്പ്,
കാർകൊത്തമ്പാലതൻ വിത്താ,തിവിടയ,മിനി ഡ്ഡാഡിമം,
തിയ്യിരിപ്പ–
പ്പൂ,കോലുംമൂവ്വിലത്തിപ്പലികളുടെയവേർ, കൂവളങ്ങപ്പരിപ്പ്, 88
ഇരുജീരക,ചന്ദന,ങ്ങൾ ചന്തം പെരുകംപെച്ചില,നീർ,സഹസ്ര
വേധി,
കരിമീനെന്തുകണ്ണി!താതിരിപ്പൂ, കരയാമ്പൂവ,യമോതകം,കറപ്പ്.

കേൾക്കപെറച്ചുണ്ടക്കട, യക്ലാരിത്തേങ്ങ,ചേന്നാമച്ചം,
തക്കോല,മീമതന്നകളൊക്കെ,ത്താർതാവൽ, മൂവ്വിലത്തളിര്, 90
പുളിയാരില്ല,താളിമാതളത്തിൻ തളിർ,കുട്ടിക്കടലാടി,കന്ദഹാസേ!
കറിവേപ്പിലയെന്നിവററിനങ്ങോ,മോതനീരിങ്കലരച്ചുവെച്ചൊട്ടുക്കം

മേലേചൊല്ലിയമട്ടുതട്ടിനിഴലിൽ സ്ഥാപിച്ചുണക്കിത്തരം
പോലേ തൈരിൽനുകർന്നിട്ടന്നവനെ വിട്ടോടീടുമർശസ്സുകൾ
മാലേകം ഗ്രഹണീഗദാ,തിസരണാതങ്ക,ങ്ങൾ മററുംജ്വരാൽ,
ബാലേതീജചലമെത്തുമിഗ്ഗുളികയാണ്'ദ്രോണപുഷ്പാദിക'. 92

## കൃമിചികിത്സ

വിളംഗാദികഷായം

എന്നോമൽദ്ദയിതേ!വിഴാലരി,നറും പ്ലാശിൻെറതോല,ല്ലര–
ണ്ടി,ന്നാലിൻെറ കഷായനീർനുകരണം കായംകലർത്തീസ്വയം,
എന്നാലോ കൃമിബാധമാറു,മിതുമട്ടിന്നപ്പുറം കായവും,
ചേർന്നീട്ടും പെറുകൈതവേർ കഥിതനീരാലും സുഖംകിട്ടുമേ. 93

87. അതിവിഷാംഭോദങ്ങൾ = അതിവിഷയം (അതിവിടയവും) അംഭോദവും (മുത്തങ്ങയും) അയമോതകകഥിതവെള്ളത്തിൽ (അയമോതകക്കഷായത്താൽ) 87ം, 88ം, 89ം, 90ം 91ം, 92ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

88. അടവിമുളകുവേർ (കാട്ടുമുളകിൻവേർ) മൂവ്വിലത്തിപ്പലികളുടെയ = മൂവ്വിലകളുടേയും തിപ്പലി (കാട്ടുതിപ്പലി)യുടേയുംവേർ.

89. ഇരുജീരകചന്ദനങ്ങൾ = ഇരുചന്ദനവും (ചന്ദനവും ഗന്ധചന്ദനവും) ഇരുജീരകവും (ജീരകവും കരിഞ്ചീരകവും.)

92. ഗ്രഹണീഗദാതിസരണാതങ്കങ്ങൾ = ഗ്രഹണീഗദവും അതിസരണാതങ്കവും (അതിസാരരോഗവും)

പ്പാശിന്റെപൂക്കളഥവാ ചുരവിത്തുവീഴ്ച–
മേശ്രുംവിഴാലരി,വെറുംമുളകെന്നിതെല്ലാം
മോശംവരാതിഹപൊടിച്ചുഉകയ്പനീരിൽ
പ്രാശിച്ചവന്നു കൃമിബാധയതസ്സമിക്കും. 94

പുത്രൻതേനൊളിവാണി!നാഗ്ഗരണവള്ളിക്കായമേല്ലുള്ളചൂ–
ർണ്ണത്തെയോ, കൃമിശത്രുവിൻപൊടി,മുരുക്കിൻതോലുചൂർണ്ണിച്ചതോ,
വൃത്ത്യാ മഞ്ഞൾപൊടിച്ചതോ, വിലയെഴംകായംപൊടിച്ചുള്ളതോ
സത്യംശക്കരയിൽപൊതിഞ്ഞുടനശിപ്പിച്ചാൽശമിക്കുംകൃമി. 95

പോരേറുന്നമുരിങ്ങവേർ,മുളക,രണ്യത്തിപ്പലിയ്ക്കുള്ളവേർ,
ചേതംമൈഥിലിയാൾ, വിഴാലരിയിവററിൻ കഥമവെള്ളത്തി
ലായ്
മോതംപാറ്റാതകഞ്ഞിവെച്ചുതുചവക്കാരംപൊടിച്ചിട്ടു പെൺ–
കീരാലാപിനി മോന്തിടുന്നവർകൃമിക്കത്തേൽക്കയില്ലേതുമേ. 96

കാട്ടുചേനയൊട്ടമഞ്ഞൾചേർത്തുവിരചിച്ചുമുക്കടികുടിച്ചിടാം
ശ്രേഷ്ഠമാണരിയകപ്പമഞ്ഞളിന്നുപകരംപരം,
കോട്ടമററപശുമൂത്രമായതിൽവയമ്പുതൻപൊടിനകന്നിടാം,
കേട്ടുകൊണ്ടിടണമെണ്ണകൂട്ടിയൊതകയ്പനീതമധികംഹിതം. 97

തഴച്ചകൃമിപോവതിന്നയികവോഷ്ണമാംകാടിയിൽ
കഴിച്ചിടണമുള്ളടക്കരിപൊടിച്ചതെന്നോമലേ!
വിഴാലരിയൊന്നുകൊണ്ടുവിരചിച്ചതാംമുക്കടി–
യ്ക്കേഴംഗുണമനല്പമാൺചെറുവെക്കയായുണ്ണുകിൽ. 98

ചേണേറുംചെറുകൈതവേരുപലമീരെട്ടാൽകഷായംചമ–
ച്ചേക്കണംനീർപതിനാറിടങ്ങഴിയിൽ,നാലൊന്നായരിച്ചായതിൽ

93. അല്ല (രാത്രി) രണ്ടു (വാട്ടുമഞ്ഞളും മരമഞ്ഞൾത്തൊലിയും) ചെറുകൈതവേർ കഥിതനീരാലും = ചെറുകൈതവേരിന്റെ കഥിതനീരാലും (കഷായത്താലും)

94. ചുരവിത്തും = ചുര (കയ്പച്ചുരയുടെ) വിത്തു പ്രാശിപ്പവനു (സേവിക്കുന്നവനു) കൃഷിബാധ (കൃമിപീഡ) അസ്സമിക്കും (ശമിക്കും).

96. മൈഥിലിയാൾ (തിപ്പലി)

98. കവോഷ്ണം (അല്പം ചൂടുള്ളതു) ആയ.

99. ചെറുകൈതവേരു പലം ഈരെട്ടാൽ (പതിനാറാൽ)

പ്രാണപ്രേയസിപഞ്ചസാരപലമെട്ടമ്പിൽകലക്കിക്കറു–
ക്കേണം,സാന്ദ്രതവന്നിടുമ്പൊഴുതതിൽ ചുണ്ടക്കടതൊലിനി. 99
പ്ലാശിൻപൂവ്വ,കടുക്ക,മുന്നെരിവെഴം വസ്തുക്കൾ,വാർകൊണ്ടൽനി–
കാശശ്രീചികരേ!വിഴാലരിയിതെല്ലാംകാൽപ്പലംവീതമായ്
മോശംവിട്ടുപൊരിച്ചുറ്റുതാരമിളക്കിച്ചേർത്തുവാങ്ങിത്തണു–
പ്പേശുമ്പോളൊതനല്ലപാത്രമതിലായ് സൂക്ഷിച്ചുവെച്ചീടണം. 100
ആവുംവണ്ണംവിരേചിച്ചവനിതിനെവെറുംപച്ചനെല്ലിക്കനീർ, തേൻ,
തൈർവെള്ളം, മേഘനിഷ്ക്വാഥമതി,ത്തുകളിലൊന്നിങ്കലമ്പോടശിച്ചാൽ
പോവുംനിർവ്വാദമെല്ലാക്കൃമിവികൃതികളുംതീരെനേരാണിതെന്നാ–
ലാവില്ലീ'ക്ഷേതകീശർക്കര'യുടെമഹിമാവല്പമാത്രംകഥിപ്പാൻ. 101

### സാരശർക്കര

കററക്കാറണിവേണിവെട്ടിയജലപ്പുല്ലാനിതൻതണ്ടിൽനി–
ന്നിററിററീടിനനീർമുരിങ്ങമരവേര്,ത്തിപ്ലൂഴംവേരി,വ
കററംവിട്ടുമുറിച്ചുനിത്തിട്ടുകിൽവാതം നീർസമംചേർത്തതിൽ
തെററാതെട്ടിലൊരംശമായ്'സിതകലക്കിത്താൻകുറുക്കീടണം. 102
നീർവററുംപൊഴുതിങ്ങുവാങ്ങിയഥ ചൂടാറുന്നതിൻമുമ്പഗ–
ശ്രീവത്സേ!ബദരപ്രമാണമതുതട്ടിബ്ഭദ്രമായ്വെക്കണം,
കേൾവയ്യിട്ടു,ഉഷസ്സിലുംനിയതമായോരോന്നുമുവ്വഞ്ചുനാൾ
സേവിച്ചാലയി'സാരശർക്കര'യിതോടിടില്ലുംകൃമിക്കെത്തിനെ. 103

നീർ പതിനാറിടങ്ങഴിയിൽ (പതിനാറിടങ്ങഴി വെള്ളത്തിൽ) കഷായം ചമയ്ക്കേണം.

100. കാൽപലം (മൂന്നു കഴഞ്ചു) വീതമായ്.12 കഴഞ്ചു കൂടിയതു ഒരു പലമാകുന്നു.

101. വിരേചിച്ചവൻ (വയറിളക്കിയവൻ) മേഘനിഷ്ക്വാഥം (മുത്തങ്ങക്കഷായം)

102. ജലപ്പുല്ലാനി (വെള്ളപ്പുല്ലാനി) തൻ. എട്ടിലൊരംശമായ് എന്നതുകൊണ്ടു ഇടങ്ങഴിനീരിനു രണ്ടു പലം പഞ്ചസാര വീതം ചേർക്കേണമെന്നറിഞ്ഞുകൊൾകയും വേണം.

103 ബദരപ്രമാണം (ലന്തക്കുരുപ്രമാണം) ഉഷസ്സിലും (രാവിലെയും)

കയ്പ്പെരു, വിവ നന്നാഹിതം കേൾപ്പിൻ കൃമിയുള്ളവർക്കു് മധുരരസം
കയ്പ്പെരു, ചൂടു്, വയറിയായല്പമെഴുക്കാർന്ന ഭോജനം പറവും. 104

തൈർ, കാടി, പാല്, ദിവശർക്കര, പുത്തരിച്ചോർ
ശാകാദി, പായസമതു്, നിവയൊന്നുമോർത്താൽ
ആകാ കൃമിക്കടികലൻ കിടാവിനൊട്ടു,-
മാകാം മരുന്നു കടി കാടിയിലില്ല ബാധം. 105

## ഏഴാം അദ്ധ്യായം

## മൂത്രാഘാതചികിത്സ

മൂത്രാഘാതത്തിലിന്തുപ്പിനൊടെ പൊടികലർന്നെണ്ണയും, നെയ്യും, അല്പം
മാത്രം മൂപ്പിച്ചു ചൂടാക്കിയഥ പൃഥുകർതൻ പുക്കിളിൻ താഴെ വീഴ്ത്താം
ഓർത്താൽ കൂശ്മാണ്ഡവല്ലീകഥിതസലിലമേലത്തരിച്ചുള്ളവും
ചേർത്താൽ മൂത്രം കൂടിപ്പിപ്പതുമതിഹിതമാണായതാ
ലോലനേത്രേ! 1

### ശ്വദംഷ്ട്രാദി കഷായം

സാരംഗാക്ഷി! ഞെരിഞ്ഞിൽ, വാൽമുളകിനിരുന്നുമുന്തിരിങ്ങപ്പഴം,
ചേരും ബാർഹതവേരി, വറ്റിനുടെ നിഷ്ക്വാഥം 'ശ്വദംഷ്ട്രാദികം'-
നേരേ മോന്തുകനന്നു ജീരകമതോ, പഞ്ചാരയോ, ചേർത്തി, താ-
വേറേ മുവ്വിലവേർ, മുറഞ്ഞതിലിരട്ടിച്ചാരിലയുള്ളവേർ, 2

### ഗുഹാമൂലാദി കഷായം

പിന്നീടോരണ്ടിരട്ടിച്ചെറുവഴുതിനവേരേ, വമായോ, ധരിച്ചു-
ള്ളെന്നാലിതുന്നകൂട്ടം സമമതിലുമിരട്ടിക്കണക്കായു് ഞെരിഞ്ഞിൽ

104 കൃമിയുള്ളവർക്കു് കയ്പു്, എരു്, ഇവ നന്നു്. മധുരരസം അഹിതം ഭോജനം (ആഹാരം)

105 ശാകാദി = ശാകം (ഇലക്കറി) മുതലായതു. 'കാടി കൃമിയുള്ളവർക്കു ഹിതമല്ല' എങ്കിൽ കാടിയിൽ മരുന്നു സേവിക്കുന്നതു എങ്ങിനെ എന്നു് ശങ്കിക്കേണ്ട. കാടിയിൽ മരുന്നുകൂടിയാവാം, അബാധമില്ല.

ഏഴാം അദ്ധ്യായം

1 പൃഥുകർ (കുട്ടികൾ) തൻ. കൂശ്മാണ്ഡവല്ലീകഥിതസലിലം (കുമ്പളവള്ളിക്കഷായം).

2. ബാർഹതവേർ = ബാർഹതം. ബൃഹതി ചെറുവഴുതിനയെ സംബന്ധിച്ചതായ വേർ (ചെറുവഴുതിനവേർ).

നന്നായമീമട്ടിലോ,തീർത്താത കൊടിയകഷായമെന്തമോന്തി-
ച്ചിടേണം
ധന്യേ!പഞ്ചാരയാം മേല്പൊടിയിതിലിവയാൽസിദ്ധമാംപാല്യ-
മാവാം. 3
നൽതേററാമാവേരു,തന്നെയഥവാ തൽക്കായതെല്ലൊന്നര-
ച്ചത്യന്തംകുളർനീരിൽമോന്തണ,മിളനീർനീരിലവ്വണ്ണമേ
യുക്തംതാൻ തലനീളിവേര,രിയതണ്ടാരിൻ കിഴങ്ങോ ഗുണം
മെത്തീടുന്നഞെരിഞ്ഞിലോ,സിതയുംചേർത്തായതിൽത്തന്നെയാം.

ഇരട്ടിമധുര,ത്തൊടൊത്തെലിമലം, തണ്ണിപ്പുള്ളവെ-
ള്ളരിക്കുരു,കുരംഗശാബസദൃശാക്ഷി! തേററാമ്പരൽ,
അരച്ചിതുകൾ പച്ചവെള്ളമതിൽ, വസ്തിഭാഗത്തിലായ്,
പുരട്ടുവതുമുത്തമംസപദിമൂത്രരോഗംവിടാൻ. 5

ഗോക്ഷുരാദി ഗുളിക

ഞെരിഞ്ഞിൽ,മരമഞ്ഞളിന്റെത്തൊലി, കുങ്കുമം,തിങ്കൾവെള്ളരി-
ക്കുരു,സഹിസവേധി,വടിവുററ തേററാമ്പരൽ,
അരേണുക,മറിഞ്ഞിടേണമഥ കന്മതം സിത,മു-
ന്തിരിങ്ങ,കരിനൊച്ചിവേർ, ത്രിഫല,യോരിലത്താമര, 6

3. ഏവം (ഇപ്രകാരം) ആയോ. ഈ മൂന്നാട്ടം(മുവ്വിലവേർ), ഓരിലവേർ, (ചെറുവഴുതിനവേർ) ഇവയാൽ (മുവ്വിലവേർ മുതലായതിനാൽ) സിദ്ധമാം (സാധിക്കപ്പെട്ടതായ) കുറുക്കപ്പെട്ടതു ഏന്നർത്ഥം.

4. തൽക്കായ = അതിന്റെ (തേററാമരത്തിന്റെ) കായ തലനീളിവേർ. അവ്വണ്ണമേ (അരച്ചിട്ടുതന്നെ) ഇളനീർ നീരിൽ, യുക്തം (ഉചിതം) തലനീളിവേരരച്ച ഇളനീർ വെള്ളത്തിൽ സേവിക്കുന്നതു യുക്തമെന്നർത്ഥം. തണ്ടാരിൻ (താമരയുടെ) കിഴങ്ങോ ഞെരിഞ്ഞിലോ അരച്ച സിതയും (പഞ്ചാരയും) ചേർത്തു് ആയതിൽ (ഇളനീർവെള്ളത്തിൽ) തന്നെയാം. സേവിക്കാം.

5. ഏലിമലം (ഏലീക്കാട്ടം) ഇതുകൾ = പച്ചവെള്ളമതിൽ അരച്ച വസ്തി (പൊക്കിളിൻതാഴെ) ഭാഗത്തിലായ് സപദി (ഉടനെ) മൂത്രരോഗം (മൂത്രത്തടവ്).

6. തിങ്കൾ (കർപ്പൂരം) സിത (തിപ്പലി).

പോരാതാർതാവൽവട്ടരകമിവയുടെവേർ,കുവകന്ദസ്ഥിതേ!ക-
ന്നാരം,ചിററേല,മേലാത്തരി,യരിയോതുചിററീന്തൽവേരി,-
ഗ്ഗണത്താൽ
നേരേനിൎമ്മിച്ചലന്തക്കതുഗുളികയുടൻ മൂത്രരോധത്തെയെല്ലാം-
ദ്ദൂരത്താക്കം കഴിച്ചാലി,തുചകിതകരംഗേക്ഷണേ!'ഗോക്ഷുരാദി' 7
ഹേ!നീരാരിൽ,നറുംശതാവരി, സരോജത്തിൻകിഴങ്ങുസ്ഥലാം
മീനാങ്ങാണിയിവററിൽനിന്നുദിതമാം നീരിങ്കൽവെവ്വേറെയായ്
താനേതന്നെയരച്ചവേണമിതുതട്ടാൻ, പച്ചനെല്ലിയ്ക്കനീർ,-
തേനീടാന്ന കരിമ്പുനീരിവയിലൊന്നിൽച്ചേൎത്തുസേവിയ്ക്കണം. 8

മത്തനപ്രികാലത്തു കറന്നചൂടാ-
റാത്തോരുപാലിങ്കലുമപ്രകാരം
മുത്തൊത്തിളന്നീർസ്സലിലത്തിലും,താൻ
ചേൎത്തിട്ടു സേവിയ്ക്കുകയും പ്രധാനം. 9

മൂത്രാതിസാരത്തിന്ന്

ചേലേറീട്ടം കഷായം ചെറുപയറിയലും ചെമ്പരുത്തിയ്ക്കുഴം വേ-
രാലേനിൎമ്മിച്ചതേൻചേൎത്തുൻകതകിൽ മൂത്രാതിസാരംശമിയ്ക്കും,
ബാലേ!രാവോട്ടനെല്ലിയ്ക്കയതു,രിയപറച്ചണ്ടവേർ, നിങ്കചത്തിൻ-
മേലേപാപ്പിന്നപുണ്യംതടവിനവകയാം ചന്ദനം, മന്ദയാനേ! 10

നിശാമലകാദി കഷായം

നല്ലേകനായകമതിന്നുടെവേരു, പാട-
വള്ളിക്കിഴങ്ങിനൊട്ടശീര,മിവററിനാലേ

7 ലന്തക്കതുഗുളിക (ലന്തക്കതുപ്രമാണം ഉരുട്ടിയ ഗുളിക.)

8 സരോജത്തിൻ (താമരയുടെ) കിഴങ്ങ്. ഉദിതമാം(ഉണ്ടായ)

9 മുത്തൊത്ത (മുത്തിനോടു ശരിയായ) വെളുപ്പുകൊണ്ടു മുത്തു പോലെയായ എന്നൎത്ഥം. അല്ലെങ്കിൽ മുത്തൊത്ത = മുത്തു (സന്തോഷം) ഒത്ത എന്നൎത്ഥമാക്കാം. ഇളന്നീർസ്സലില (ഇളനീർ വെള്ള) ത്തിലും.

10 രാവ് (വരട്ടമഞ്ഞൾ) നിൻ കചത്തിൻ മേലേ പാപ്പിന്ന പുണ്യം (സുകൃതം) തടവിന വകയായ ചന്ദനം. സുകൃതമുള്ളവൎക്കേ നിന്റെ കചത്തിന്മേൽ പാപ്പാൻ സംഗതിവരികയുള്ളു എന്നാശയം. 10-ാം ശ്ലോകത്തിന്റെ ഉത്തരാൎദ്ധം 11-ാം ശ്ലോകത്തോടു ചേൎത്തന്വയിക്കപ്പെടേണ്ടതാകുന്നു.

ഉമല്ലെച്ചമച്ചമധുചേൎത്തകഷായവും ന-
ന്നല്ലോശരിക്കിതു 'നിശാമലകാദി'തന്നെ. 11

മൂത്രം ഊറുന്നതിന്നു

നൽത്തെച്ചിപ്പൂവെ,രിഞ്ഞിക്കതു,വരിയൊതുവെൺ
ചെമ്പരത്തിയ്ക്കുഴംവേ-
രത്തിള്ളറവാ,മുതക്കിൻതൊലി,യിതുകളിലൊന്നൊട്ടരച്ചിട്ടമോ
രിൽ-
നിത്യംസേവിച്ചപോരുന്നവനുസപദിമൂത്രത്തിനുള്ളുറൽമാറും,
പ്രത്യേകംഞാൻകരുക്കൾക്കടയവിധിവുതെന്താനമോതിത്തരാം തേ.

## പിടകാചികിത്സ

നിത്യംധാരനടത്തണംനലമെഴും നാല്പാമരത്താൽക്കഷാ-
യത്താലെ,ഉള്ള,കടുക്ക, ചിററമൃതു,പാൽകൊണ്ടൊന്നരച്ചിട്ടിവ,
വൃത്തിയ്ക്കൊത്തുപുരട്ടണം കുരുവിലായ്,പണ്ടെങ്ങവൻ കാളകൂ-
ടത്തിൻകേടൊഴിവാനിവന്നധരപീയൂഷം വിളമ്പും പ്രിയേ! 13

കടുക്കവെണ്ണ

രണ്ടായൊപ്പംമുറിച്ചുൾക്കുരുവുടനെയെടുത്തൊന്നിലെള്ളോ,ക്ക
മറെറാ-
ന്നുണ്ടിങ്കൽ ചന്ദനത്തിൻപൊടി,യിവനിറയെത്തങ്കിലൊപ്പിച്ചു
വെച്ചു
(രണ്ടല്ല)ഞ്ഞൊമനച്ചിററമൃതിലയതിനാലേ പൊതിഞ്ഞമ്പിലിശ്രീ-
കണ്ഠൻതൻപുണ്യധാരേ!കറുകലതകളാൽകെട്ടണംമൂന്നിനാലേ.14
ഈമട്ടാക്കിയനൽക്കടുക്കകൾ പശുപ്പാലെട്ടിരട്ടിച്ചതിൽ
പുമുഗ്ദ്ധാംഗി!പുഴുങ്ങിവേണ്ടവിധമായ് വററിച്ചരച്ചായതിൽ
ശ്രീമേളിച്ചോതുവെണ്ണകൂട്ടിയുരസിദ്ധാരാളമായ് നീരറ്റു-
ത്താമർക്കണ്ണിനെഴുംകുരുക്കളിൽമുറയ്ക്കെല്ലാംപുരട്ടീടണം. 15

11. ഉശീരം (രാമച്ചം) മധു (തേൻ).

12. മുരിക്കിൻതൊലിയെന്നിതിൽ പറഞ്ഞതു കരിമുരിക്കിൻ തൊലിയെ കുറിച്ചാകുന്നു. ഇതരഭാഗങ്ങളിലും മുരുക്കെന്നു മാത്രം പറയപ്പെട്ടിട്ടുള്ളതു കരിമുരുക്കിനെ ഉദ്ദേശിച്ചാകുന്നു എന്നും അറിഞ്ഞുകൊള്ളണം.

13. നാല്പാമരത്തൊൽക്കഷായത്താൽ കുരുവിലായ് നിത്യം ധാരനടത്തണം. ഇവ പാൽകൊണ്ടൊന്നരച്ചിട്ടു പുരട്ടണം.

തിട്ടം‘കട്ടക്കവെണ്ണ’യി തൊട്ടുപുരട്ടുന്നതാകിലതിവേഗാൽ
പൊട്ടുംകുരു,നീർവററും,ദൃഷ്ടാന്തംഞാനറിഞ്ഞിരിക്കുന്നു. 16

നന്ദ്യാവർത്താദി പുഴുക്ക്

നന്ത്യാർവട്ടംകൊടിപ്പാലയതിവയുടെവേരിന്റെതോൽതുണി
യാങ്കം
കാന്തേനന്നാറിനെയ്യിൽപനരിതുകൾവറുത്തിട്ടു പാലിൽപുഴുങ്ങി
താൻതാൻപേഷിച്ചുനീർവററുവതുവരെ നറുംവെണ്ണനൈചേർത്തു
വെച്ചു–
ത്യന്തം മർദ്ദിച്ചുതേച്ചാൽകുരുനിരകയിൽനേർവാണികാണില്ല
പിന്നെ. 17

ശാലൂകാദിപുഴുക്ക്

ശ്ലഥോന്നതസ്തനി!പുഴുക്കിതുതന്നെ‘നന്ദ്യാ
വർത്താദി’യെന്നതറിക,ല്പല,മാമ്പൽ,നെയ്തൽ
നൽത്താർ, കരിങ്കുവലയം, പശുപതി,യെന്നീ
വസ്തുക്കൾതമ്മുടെകിഴങ്ങുകൾചന്ദനംനീർ, 18
പാലേത്തുംനാൽമരത്തോൽ, നളദ,മിതുകൾപാലിൽ പുഴുങ്ങിട്ടു
രച്ചുൻ
ബാലേ!പാൽവെണ്ണയുംചേർത്തുരസിമിനുസമായ്"നീരുരുതിട്ടു
പിന്നെ
ചേലാംവണ്ണംപുരട്ടാംകുരുവിലതധികംചുട്ടുനീറുന്നുവെന്നാൽ,
‘ശാലൂകാദി’പ്പുഴുക്കാണിതുശശികലോല്ലാസിഫാലപ്രദേശേ. 19

15. ഈമട്ടാക്കിയ 14-ാം ശ്ലോകത്തിൽ പറഞ്ഞപോലെ (രണ്ടായൊപ്പം മുറിക്കുക മുതൽ മുന്നു കറുകലതകളാൽ കെട്ടുക വരെ ചെയ്തതായ) കട്ടക്കകൾ പശുപ്പാലൊട്ടിരട്ടിച്ചതിൽ (എട്ടിരട്ടി പശുവിൻപാലിൽ) ഒരു പലത്തിനു ഇരുനാഴി പാലുവീതം വേണ്ടുന്ന പാലിൽ പുഴുങ്ങി വേണ്ട വിധമായ് (അരച്ചുചേർപ്പാൻ കണ്ടുള്ള പാകത്തിൽ) വററിച്ചരച്ചായതിൽ.

17. നീർവററുവതുവരെ നറുംവെണ്ണ നൈകൂട്ടി വെച്ചു അത്യന്തം (ഏററവും) മർദ്ദിച്ചു (ഉരസി) വെണ്ണനൈ കൂട്ടി നല്ലവണ്ണം ഉരസി നീരുരുതിട്ടു എന്ന്ഭാവം.

18. ഉല്പലം (ചെങ്ങഴിനീർ) പശുപതി (നന്നാറി) 18, 19 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

19. പാലേത്തും നാൽമരത്തോൽ (നാല്പാമരത്തോൽ) നള

### മൃണാളാദിപ്പുഴുക്ക്

താമരവളയ,ത്തൊട്ടപേരാൽമൊട്ടു,ഞെകറുകനാക്കു,കട്ടകെ,ള്ളു,
രാമച്ചം,പപ്പടകം,യാമിനീ,ഞെട്ടാഞെട്ടങ്ങ,തിരുതാളി 20
തെങ്ങിൻപൂക്കുലയരി,മുത്തങ്ങ,ഫലംമൂന്നു,മുപ്പു,വേപ്പിൻതോൽ,
അംഗനാസചിനി!പശുപാലാംഗന,നീരോലിതന്റെയില, 21
വെട്ടാളൻകൂടി,നിച്ചിററല്ലതൊ,ട്ടകടകപ്പാലമൂലത്തിലെത്തോൽ
കോട്ടംവാട്ടാവണക്കിൻകുരു,ഹിമമഥനാല്പാമരള്ളമ്പിതെല്ലാം
മാട്ടിൻപാലിൽപ്പുഴുങ്ങിപ്പുനരഴകിലരച്ചിട്ടുതുവെണ്ണനെയ്യും
കൂട്ടിപ്പാത്രത്തിൽവെച്ചങ്ങിനെയുരസിയരംനീരകററിപ്പുരട്ടാം. 22
ഊനംവിട്ടോതദോഷകോപനിലനോക്കീട്ടാവണക്കെണ്ണയും,
തേനും, തൈലമതും, കലർന്നിതുമിതത്യന്തംപുരട്ടാമതോ
നീനദിച്ചുധരിക്കചേതസി'മൃണാളാദി'പ്പുഴുക്കാണിതെ-
ന്നാ,നക്കൊമ്പനാകംപെതങ്ങിയുഴല്വം മന്ദപ്രയാണോത്സവേ! 23

### പൊട്ടിവാനുള്ള കുരുവിന്ന്

കുരുക്കിന്ദ്രഷ്ടകപ്പെട്ട കുരുക്കളെമുടിക്കുവാൻ
കുരുത്താനിപ്പുഴുക്കൊത്താൽ മരുത്തിൻമകനൊക്കുമേ. 24

ദ്യ (രാമച്ചം) പാൽവെണ്ണ (പാലിൽനിന്നു കടഞ്ഞെടുത്ത വെണ്ണ) യും ചേർത്തു ഉരസി മിനുസമായി നീരുതീർത്തിട്ടു പിന്നെ ചേലാം വണ്ണം (വൃത്തിയിൽ) കുരുവിൽ പുരട്ടാം. അതു (കുരു) അധികം പൊട്ടനീറുന്നുവെന്നാൽ. കുരുവിന്നു പൊട്ടനീറല്വണ്ടെങ്കിലേ ഈ പുഴുക്കാവശ്യമുള്ളു.

20. യാമിനീ (വരട്ടുമഞ്ഞൾ) 20, 21, 22 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

21. ഫലം മൂന്നും (ത്രിഫല) ഉപ്പു (ഇന്തുപ്പു) പശുപാലാംഗന (നന്നാറിക്കിഴങ്ങ്).

22. ഹിമം (ചന്ദനം) 'തണുപ്പുള്ളതു' എന്നർത്ഥമാകുന്നു. ഈ ശബ്ദങ്ങൾകൊണ്ടു ചന്ദനത്തെ വ്യവഹരിച്ചുവരുന്നു.

24. കുരുക്കളെ (പിടകകളെ) ധാർത്തരാഷ്ട്രന്മാരെ എന്നും. മരുത്തിന്മകൻ (ഭീമൻ) ഒക്കുമേ (തുല്യമാകും) കുരുക്കളെ മുടിക്കുവാൻ കുരുത്തുള്ള ഈ പുഴുക്ക ഭീമനെപ്പോലെയാണ്. ശ്ലേഷസങ്കീർണ്ണോപമ.

പൊട്ടിപ്പോകുംകുരുനിരയെന്നാൽപാമരക്വാഥനീരാൽ ദു-
ഷ്ടററിടാൻ കഴുകിയൊരുണക്കംപിടിച്ചീടേണ്ടതിന്നായ്
മുട്ടാതെകണ്ടഴകുടയജാത്യാദിതൈലംപുരട്ടാം
കട്ടക്കൽക്കണ്ടമോടമർന്നടത്തീട്ടമാലാപലീലേ! 25

ജാത്യാദി തൈലം

പിച്ചകംകരിമുരുക്കിവററിനുള്ളാച്ഛദങ്ങൾ,കുരുനൊച്ചിതന്നില
പച്ചമഞ്ഞൾ, ചെറുപൂള, പർപ്പടം, കൊച്ചുതായകടലാടി,
കോമളേ! 26
കറിവേപ്പിലപല്ലാനി-
ക്കുരുന്ന, കറുക, ഞൊട്ടാഞൊടിയനി,വനീരിൽ
അരിയൊരുവടികല്ക്കിച്ചി-
ട്ടൊരെണ്ണകാച്ചിയതുതന്നെയാം 'ജാത്യാദി'. 27
പുണ്ണുള്ളേടം, വയസ്സാ,മലനില,യിവയെപ്പാർത്തുനോക്കിസ്സൂരിച്ചീ-
വണ്ണം നെയ്യും, വെളിച്ചെണ്ണയു,മിതുകളോടൊത്തെണ്ണയും,
കാച്ചിടാമേ
'പുണ്യംദൂർവ്വാരസേകാച്ചിയതുമിവിടെ'യെന്നുള്ളപക്ഷംനിനച്ചാൽ
തിണ്ണം'ജാത്യാദി'തന്നിൽകറുകയധികമായ്'ചേർപ്പതത്യന്തയുക്തം.

ന്യഗ്രോധാദിതൈലം

പേരാൽമാവിത്തികല്ലാൽമുരൾമരമരയാലത്തിപാച്ചോററിപിന്നെ-
ത്തേരാരായം പ്ലാശുവന്നിക്കൊടിവരവചനേ! ഞാറവേർഞാവൽ
വെട്ടി

26. ഛദങ്ങൾ (ഇലകൾ) കൊച്ചുതായ കടലാടി (ചെറു കടലാടി) 26, 27 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

27. ഇവനീരിൽ (ഇവയുടെ നീരിൽ) വടി (ഇരട്ടിമധുരം).

28. മലനില (ദോഷസ്ഥിതി) ദൂർവ്വാരസേ ദൂർവ്വ (കറുക) യുടെ രസേ(നീരിൽ) കാച്ചിയതും. ഇവിടെ (പൊട്ടിയ കുരുവിൽ) പുണ്യം (ഉത്തമം) ആകുന്നു. കറുകനീരിൽ ഇരട്ടിമധുരം അരച്ചുകലക്കി കാച്ചിയ നെയ്യും വെളിച്ചെണ്ണയും, നെയ്യും വെളിച്ചെണ്ണയും കൂടിയ എണ്ണയും, പുരട്ടിയാൽ കുരുവുണങ്ങും എന്നുള്ള പക്ഷം നിനച്ചാൽ ജാത്യാദി തന്നിൽ കറുക അധികമായ് (മററുള്ള മരുന്നുകളേക്കാൾ ഇരട്ടിയായ്) ചേർപ്പതു (ചേർക്കുന്നത്) അത്യന്തയുക്തം (ഏററവും ഉചിതം) ആണ്.

നന്ത്യാർവട്ടം മഹാനീർമരുതുമരമിന്നിശുഭ്രമാംചേലകഞ്ഞൊട-
ക്കൊട്ടം സാക്ഷാൽ കടമ്പെന്നിവയുടെ തൊലിമാധുകമാംകാതൽ,
യഷ്ടി 29
ഇക്കൂട്ടത്തിൻകഷായം കളദ്ദമൊഴി! ജാത്യാദിനീർചേർത്തരച്ചി-
ട്ടക്കൻചണ്ണക്കിഴങ്ങൊ,താമരത്തു, കരിഞ്ഞാലി, കച്ചൂരി, മാഞ്ചി,
നാൽക്കൊട്ടം, നാഗകപ്പല്ലി,യലിനതകരം, നാഗണം, കുങ്കുമം, ജാ-
തിക്കായ,ച്ചോനകപ്പുല്ലു,കളകില്യ,ചതുർജ്ജാതകം, തുണിയാങ്കം, 30

പുലിച്ചുവട്ടതൻവേർ, ഗുൽഗുലുവും, കുന്ദുരുക്കവും,
ജലം, നറുമ്പശ,പ്പൂന്നമലർ, ചെഞ്ചല്യ,ശിപ്പികൾ
തിരുവട്ടപ്പശ,കലന്നൊതഞൊഴൽക്കൊടിസ്സുമം,
നറുംചിററല,മിവയെപ്പരം കല്പിച്ചുചേർത്തുടൻ 32

തൈലം,തുണൈ, വെളിച്ചെണ്ണ,യതിതുകളിലേതെങ്കിലുംകാച്ചി
വെച്ചി-
ട്ടാലേപാദ്യങ്ങൾചേർത്താൽ വ്രണമഖിലമുണങ്ങീടുമേ കേടുനീങ്ങി
ആലോലാക്ഷീ ജനത്തിൻതുടിമണികളവത്തുഗ്രമുണ്ടായ്'ഉടങ്ങും-
കാലംസേവിപ്പതിന്നങ്ങതുകുമൊതകഷായത്തെയിന്നിക്കഥിയ്ക്കാം.

നിംബാദികഷായം

വേപ്പിൻതോല,ാടലോടച്ചുവഴുതിനവേർ, ചുക്ക,പിന്നെപ്പ
ടോലം,
വായ്പേറും മഞ്ഞൾ, നൽച്ചിററമൃതി,നൊട്ടഫലം മൂന്നി,വററിൻ
കഷായം

29. ശുഭ്രം (വെളുത്തതു്) ആയ ചേല (വെളുത്ത ചേല) മാധൂകം = മധൂകത്തെ (ഇരിപ്പയെ) സംബന്ധിച്ചതു ആയ കാതൽ (ഇരിപ്പക്കാതൽ) 29ം, 30ം, 31ം, 32ം, 33ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

31. ശിപ്പി (മുത്തുശിപ്പി).

32. ഞൊഴൽക്കൊടിസ്സുമം = ഞൊഴൽക്കൊടിയുടെ സുമം (പൂവു) ഞൊഴൽപ്പൂവു.

33. ആലേപാദ്യങ്ങൾ = ആലേപം (പുരട്ടുക) മുതലായവ.

34. കുരു പൊട്ടിയാലോ ഈ 'നിംബാദി'യിൽ നാല്പാമരത്തിൻതൊലിയും ചേർപ്പു (ചേർക്കണം) പൊട്ടിയ കുരുവിന്നു 'നിംബാദി'യിൽ നാല്പാമരത്തൊലികൂടെ ചേർത്തു കഷായംവെച്ചു സേ

സാപ്പിട്ടാൽപോരുമേ ഗുൽഗുലു, മധുവു,മിണക്കീട്ടി,നിപ്പൊട്ടി
യാലോ
ചേർപ്പുനാല്പാമരത്തിൻതൊലിയുമടവൊടിച്ചോന്ന 'നിംബാദി'
തന്നിൽ. 34

### തലയിലെ കുരുവിന്ന്

കംബീന്ദ്രശ്രീഗതേ! കുട്ടികളുടെതലയിൽ കണ്ണുകൂടാതെയറെ-
ഗ്ഗംഭീരാകാരമുണ്ടാം കുരുനിരയതിലെള്ള,ത്തിതൻകായ,പിന്നെ
ഇന്തുപ്പു,പാലിൽവേവിച്ചിവവിരവിലരച്ചിട്ടുടൻ നീരുമേതാ-
രമേറും വെണ്ണയും ചേർത്തുരസിയതു പുരട്ടീടണം മാറിമാറി. 35

### നിംബപത്രാദിതൈലം

നീരിൽത്താർക്കട,യെള്ളു, നല്പമരമഞ്ഞൾതോൽ, ഫലംമൂന്നു,മി-
സ്സാരപ്പെട്ടവതൻപുഴുക്ക,മഥ'ശാല്യകാദി'യും പററുമേ
മഞ്ചെട്ടിപ്പൊടി, തീന്നില്ല പഞ്ചഗന്ധ,മിവററിൻ
ചഞ്ചൽത്താർമിഴികല്ക്കിച്ചതാൻചേർത്തുപചിക്കണം
വേപ്പില, വണ്ടു, ചിററമൃത,ഭീരുക്കണ്ടകങ്ങൾക്കേഴം നീരിങ്കൽ
സമമായ് ത്രിജാത,മിടയസ്തി,കന്നുതക്കം, ഘനം 36
കൂടെക്കൂടെക്കുരുനിരശിരസ്സിൽപ്പുറപ്പെട്ടുകണ്ടാൽ
പാടെതേപ്പിക്കണമടവിലീ 'നിംബപത്രാദി'തൈലം
ഓടിപ്പോയത്തുദ്ഗമുടൻതന്നെ,യെന്നല്ലവന്നേ-
ററീടാ പിന്നീടൊരുപൊഴുതുമെന്നാണു വൈദ്യേന്ദ്രപക്ഷം. 38

### അഷ്ടപത്രതൈലം

കുരുനൊച്ചിവലിയനാൽപാമരമഥകഞ്ഞുണ്ണിനല്പപാച്ചോററി
കരിമുരുക്കിത്തുകൾതന്നിലനിരയതു മട്ടിച്ചെട്ടുതന്നീരിങ്കൽ 39

വിപ്പിക്കണം. ഗുൽഗ്ഗുലു, തേൻ ഇവതന്നെ മേല്പൊടിയ്ക്കു് ഉപയോഗിക്കാം. ഇങ്ങിനെ കുരുക്കളുടെ സാമാന്യചികിത്സ.

35. മാറി മാറി (കൂടെക്കൂടെ പുരട്ടീടേണം.)

36. നീരിൽത്താർക്കട (താമരക്കിഴങ്ങു) 36-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധവും 37-ാം ശ്ലോകവും ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു. വേപ്പില, വണ്ടു, ചിററമൃത,ഭീരുക്കണ്ടകങ്ങൾ = വേപ്പിലയും, വണ്ടും (കഞ്ഞുണ്ണിയും) കഞ്ഞുണ്ണിക്കവണ്ടിന്റെ പേരെല്ലാം വരും. ചിററമൃതും അഭീരുക്കണ്ടവും (ശതാവരിക്കിഴങ്ങും) 39ം, 40ം ശ്ലോകങ്ങളെ ഒന്നായന്വയിച്ചുകൊള്ളണം.

തക്കോലപ്പുട്ടിലേലത്തരി,വടി,യഥരാമച്ച,മാരീരകസ്തൂരി
നൽക്കൊട്ടു,കൊഞ്ഞൽ, മഞ്ചെട്ടി, കളിതവിധമാം ചന്ദനം,
ദേവതാരം
കല്ക്കിച്ചിട്ടീഗ്ഗുണത്തൊ,ക്കനിവിനൊടുപചരിച്ചെണ്ണയാ'നിംബ
പത്രാ-
ദി'ക്കൊത്തീടുന്നതല്ലോഗ്ഗുണമികവിലി,താണെ'ട്ടിലത്തൈല'മോ
ത്താൽ. 40

കഴത്തിലെ കുരുവിന്ന്

ശസ്തംകായകൾമൂന്നരച്ചഥവെറും നാല്പാമരത്തോൽക്കഷാ-
യത്തിൽകാച്ചിയതൈലവും,ഗളമതിൽ കൂട്ടംകുരുക്കൾക്കിനി
കൃത്യംകേൾക്കകൊഴിഞ്ഞിലിന്റെ മുരട,ല്ലെന്നാൽ സമുദ്രപ്പഴം
വൃത്ത്യാകാടിയിൽവെച്ചരച്ചതുപുരട്ടേണംപതുക്കാർകചേ! 41

ദൂർവ്വാദി തൈലം

കറുക,യഥപുണ്ഡരീകം വെറ്റുംകരിമുതക്കുവളംവേപ്പ്
കരുനൊച്ചിവേരിതുകളില,പൂവരശിൻതളിർ,മലയമുക്കി, യൊട്ട
ഴിഞ്ഞ,
എന്നല്ലേ കൊടിഞാലി, ചിററമൃതു,പല്ലാനിക്കരുന്നി,ഗ്ഗുണം-
തൻനീരിങ്കൽവയമ്പ,രത്ത, തകരം, കൊട്ടം കരിഞ്ചീരകം,
കന്നൽക്കല്ലുറ്റി,കടുക്ക,യൊത്തപാളം, കച്ചൂരി, വാനോർമരം,
പിന്നേരോഹണിക, ത്രിജാത, മിവ കല്ക്കിച്ചെണ്ണകാച്ചീടണം. 43

കക്ഷത്തിൽ കുരുവിന്ന്

ആനംനന്ന കഴത്തിലെക്കുരുവിനീ 'ദൂർവ്വാദി'യാമെണ്ണ, പെ-
ണ്മാനഞ്ചും തരളാക്ഷി! കക്ഷമതിലുണ്ടാകും കുരുക്കൾക്കുടൻ

40. ഇതവിധമാം ചന്ദനം (ചന്ദനവും രക്തചന്ദനവും) ഗുണമികവിൽ 'നിംബപത്രാദി'ക്കൊത്തീടുന്നതല്ലോ. 'നിംബപത്രാദി'യെപ്പോലെ ഗുണവത്താകുന്നു.

41. കായകൾ മൂന്ന (ത്രിഫല) അരച്ച (കല്ക്കമാക്കി) നാല്പാമരത്തോൽ കഷായത്തിൽ കാച്ചിയ തൈലവും ശസ്തം (നന്ന്)ഗളമതിൽ (കഴത്തിൽ) 42ഉം, 43ഉം ശ്ലോകങ്ങളെ ഒന്നായന്വയിച്ചു കൊള്ളണം.

43. രോഹിക (കടുകരോഹണി)

ആനപ്പല്ലി,നൊടാമയോട്ട, കലതൻകൊമ്പാ,പ്പമീമ്മന്നമ—
ന്നനം മോരിലരച്ചടിച്ചുകൂടി പുരട്ടീടുന്നതത്രേ വിധി. 44

നീരട്ടിയുങ്ങമരമത്തിയിവററതൻതോൽ,
പേരാണ്ടചന്ദനയുഗ,ത്തിനൊടെള്ളി,തെല്ലാം
ക്ഷീരത്തിലങ്ങിനെപുഴുങ്ങിയരച്ചനെച്ചേ-
ത്തെററപ്പുരട്ടവതുമെൻകയിൽവാണി!കൊള്ളാം. 45

കയ്യിന്മേൽ കുരുവിന്ന്

കയ്യിന്മേലായ്ചിലേടത്തെലിവിഷമുഴതൻമട്ടിലുണ്ടാംകുരുക്കൾ—
ക്കിയ്യുള്ളോൻവൈദ്യമോതാം,ത്രിഫല,കറുക,നാല്പാമരത്തൊലി,യഷ്ടി
നീയ്യോൻമിഞ്ഞൾ,ള്ളി,നിച്ചിററളതി,വസമമായ്പാലിൽ
വേവിച്ചരച്ചാ—
നെയ്യുംകൂട്ടിപ്പുരട്ടീടണമതിമിനസപ്പോകടക്കൊങ്കയാളേ! 46

മാററത്ത കുരുവിന്ന്

ധന്യേ!ബാലൻെറമാത്തട്ടതിൽമുഴവടിവായ്കള്ളക്കൂടാതെ
യുണ്ടായ്—
വന്നീടുംവൻകുരുക്കൾക്ക്'പചി'യുടെചികിത്സാക്രമം പോരുമത്രേ
'നാഡ്യാവത്താദി',ലേപിയ്ക്കണമിവയിൽ'മൃണാളാദി'യോ,
പൊട്ടിവാന്നാൽ
പിന്നെ'ജ്ജാത്യാദി'തൈലംതാരിതതരമുണങ്ങീടുവാനായ്
പുരട്ടാം. 47

കട്ടകാദി കഷായം

കട്ടരോഹിണി,യഥ കൊന്ന—
ക്കടമേലെത്തോൽ വിഴാലരി,മലപ്പാവ്,
വടി, രാമച്ചം, മിവററി—
ന്നടെ മധുചേരുംകഷായനീരേകേണം. 48

വയററത്തെ കുരുവിന്ന്

നന്നാണി'ക്കട്ടകാദി'മാത്തടമതിൽ ക്രൂരംകുരുക്കൾക്ക, മാ-
കന്ദാസ്ത്രാലയദീപികേ! വയററിലുണ്ടാകുന്നവയ്ക്കൊക്കിൽ

45. ചന്ദനയുഗം (ചന്ദനവും രക്തചന്ദനവും)
46. എലിവിഷമുഴ (എലിവിഷംകൊണ്ടുണ്ടാകുന്ന മുഴ)
47. അപചി (അപചി എന്ന രോഗം) 50-ം 51-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

നന്നാറികടെ,ചേതമെല്ലാ, പശുവിൻപാലിൽപ്പുഴങ്ങീട്ടര–
ച്ചൊന്നായ"നെയ്യൂകലത്തിവെച്ചതുപുരട്ടീച്ചാൽശമംവന്നിടും. 49

പനിയോടുകൂടിയ കുരുവിനു"

അടപതിയൻ കന്ദക,മൊത്തിടയത്തി,പടോല,മാടലോടകവേർ
കുടകപ്പാലയ്ക്കുള്ളരി,വടി,ചുക്കി,തവേലി,കൊങ്ങൽ,വേപ്പിൻ
തോൽ 50

രാമച്ചം, ചന്ദനം, ചിററരുതി,നൊട്ടഫലം മൂന്നിവററിൻ
കഷായം

സോമാസ്യേ! തേൻ, പഴയശക്കരയിതുകളെയൊന്നിച്ചു,വെവ്വേ
റെയായോ

ആമേളിപ്പിച്ചശിച്ചാൽപനിയുടയകുരുക്കൾക്കടൻശാന്തികിട്ടും,
സാമാന്യോപക്രമംതാൻമതിപിടകകൾമററുള്ളഗാത്രത്തിലാ
യാൽ. 51

തലമുതലായവയിലെഴും വലിയകുരുക്കൾക്കുമൊത്തിടുമതെന്നാൽ
ചിലവിധിവേറെചൊന്നതിനലഘുഗുണംകാണുമെന്നു ശാസ്ത്ര
മതം. 52

## എട്ടാമദ്ധ്യായം

## വൃദ്ധിചികിത്സ

കൊള്ളാംവൃദ്ധിയ്ക്കുപാത്താലനിലശമനമാം വസ്തുവിട്ടിട്ടുകാച്ചും
വെള്ളത്താലേവിയപ്പിപ്പതു,മതുവിധമാമൌഷധാനിവൈറത്തൈപ്പും

51. പിടകകൾ (കുരുക്കൾ)മററുള്ള ഗാത്രത്തിലായാൽ സാമാന്യോപക്രമം (സാമാന്യചികിത്സ) താൻ (തന്നെ) മതി.

52. അതു (സാമാന്യചികിത്സ) തലമുതലായവയിലെഴും വലിയ കുരുക്കൾക്കും ഒത്തിടും (പററും) എന്നാൽ ചിലവിധി വേറെച്ചൊന്നതിനു അലഘു (പെരിയ) ഗുണം കാണുമെന്നു ശാസ്ത്രമതം (ശാസ്ത്രസിദ്ധാന്തം.)

### അദ്ധ്യായം 8

1. അനിലശമനമാം = അനിലനെ (വാതത്തെ) ശമിപ്പിക്കുന്നതായ

പുള്ളിക്കേഴാക്ഷിയാളേ! പനരതൊതപഴപ്പായുടൻപൊട്ടിയാലോ
കുള്ളംകൈവിട്ടപുണ്ണിൻപ്രതിവിധികളെയൊപ്പിയ്ക്കയുംവേണ
മത്രേ. 52

മയ്ക്കണ്ണാളേ! വെള്ളത്തുള്ളിയതു,ഗ്രതമിഴാമല്ലൂഴംവേർ,കഴഞ്ചി–
ല്ലൂക്കിംവേരോ,ടടസ്സാമണിയ,നടെയവേരാ,വണക്കിൻെറമൂലം
ചുക്കീവസ്തുക്കളാൽ നന്മയിൽവിരചിതമാം കായമോലുംകഷായം
മുഷ്ണേറും വൃദ്ധിരോഗത്തിനെയുടനതിദ്രുതതയസ്സുന്നതല്ലോ. 53

ഊതപൂകാദി കഷായം

വരാംഗി!വൃദ്ധ്യാർത്തിയിലാവണക്കവേർ കരിങ്കുറിഞ്ഞിക്കത
നൊച്ചിവേർ,കളാൽ
മുറയ്ക്കുകല്പിച്ച കഷായമസ്സലായൊരാവണക്കെണ്ണകലത്തി
നൽകിടാം. 3

വാശാദികഷായം

ധന്യേ! കേടറ്റുമാടലോടകമതിൻവേരോടുനിർഗ്ഗുണ്ഡിവേർ,
പിന്നെച്ചുക്കതു,ഴിഞ്ഞവേർ,സുരമരം,നീർമാതളത്തോലി,വ
മന്ദിയ്ക്കാതെകഷായമാക്കിയതുമേദോവാതവൃദ്ധിയ്ക്കലം
നന്നേ,മേല്പൊടിമുമ്പറഞ്ഞതി,തുതാൻ‘വാശാദി’വാമേക്ഷണേ! 4
കേൾവെള്ളുള്ളി,കഴഞ്ചിതന്നില,കല്യാനാഗ്രാനനേ!മുത്തിൾനൽ
പാവിട്ടച്ചദ,മോട്ടഴിഞ്ഞതയിവനീർകൊണ്ടാവണക്കെണ്ണയെ
ആവിശ്രദ്ധമെട്ടത്തുകാച്ചിയതുവൃദ്ധ്യാതങ്കമുള്ളോർകളെ–
സ്സേവിപ്പിയ്ക്കുകയോ,പുരട്ടിടുകയോ,ചെയ്താൽ സുഖംചേരുമേ. 5

വരണാദി നെയ്യ്

നേരേനീർമാതളത്തിൻതൊലി,മുതിര,വെള്ളുത്തുള്ളി,ചുക്കാവ
ണക്കിൻ
വേരൊ,ത്തീട്ടുന്നടസ്സാമണിയനടയവേർ,നൽക്കഴഞ്ചിയിലുഴുംവേർ

2. വിരചിതം (ഉണ്ടാക്കപ്പെട്ടതു).

4. നിർഗ്ഗുണ്ഡി (കരിനൊച്ചി) വേർ. സുരമരം (ദേവതാരം) മേദോവാതവൃദ്ധി = മേദസ്സിൻെറയും വാതത്തിൻെറയും വർദ്ധനഹേതുവായിട്ടുണ്ടാകുന്ന വൃദ്ധി. അലം (ഏററവും).

5. പാവിട്ടച്ഛദം (പാവിട്ടയില) ആവിഃശ്രദ്ധം (ശ്രദ്ധയോടുകൂടി) വൃദ്ധ്യാതങ്കം (വൃദ്ധിരോഗം)

പോരേറ്റുംതിപ്പുഴിഞ്ഞതൊക്കൊടിമുരട്ട,കറുന്തോട്ടിവേർ,ദേവതാരം
ശ്രീരാമൻപത്നിയാൾ,ചിററമൃതി,ത്രകളാൽ തീർത്തനിഷ്ഠ്യാഥ
നീരിൽ. 6
അത്തിത്തിപ്പലി,കാട്ടുതിപ്പലിയതിൻവേരോ,ട്ടകായംവയമ്പൊ,–
ത്താരത്തിപ്പലി,യുപ്പ,കാട്ടുമുളകിൻവേർ,മാഞ്ചി,വാനോർമരം,
പുത്തൻജീരക,ദീപ്യക,ങ്ങൾമുളകീവസ്തുക്കൾ കല്കിച്ച ത–
ഞ്ചത്താൽനെയ്യുപചിച്ചുണംസമമിണങ്ങുന്നാവണക്കെണ്ണയായ്. 7
'വരണാദി'യതായനെയ്യിതുണ്ടാൽ തരസാവ്യാധികളാകവേശമിച്ചും
പുതഗുന്മമഹോദരങ്ങളും പോയ്യുറയും,മത്തമരാളമന്ദയാനേ! 8

## ആന്ത്രവായുചികിത്സ

തൈലംചേരത്താത ഞെട്ടാഞൊടിയനിലരസംമോന്തിയാ
ലാന്ത്രവാതം
ചാലേപോ,മേഴനെല്ലിൻമണിയൊടുസമമാം ചീനി
വിത്തിൻെറചൂർണ്ണം
തൈലത്തിൽസേവ്യ,മേവം ചുട്ടജലമതിലായാവണക്കെണ്ണ ന
ന്നായ്
മേലേതേച്ചും കഴഞ്ചിക്ക തവിരവിൽവറുത്തോടുനീക്കിപ്പൊടിച്ചും, 9
പുളിമോരതിൽവെച്ചതാംകഴഞ്ചി–
ത്തളിരിൽമുക്കടികായമുപ്പ,മിട്ട്

6. ശ്രീരാമൻപത്നിയാൾ. സീത (തിപ്പലി) 6, 7 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

7. ഉപ്പ (ഇന്തുപ്പ) ഇതിൽ അവിടവിടെ ഉപ്പ എന്നു മാത്രം പ്രയോഗിച്ചിട്ടുള്ളതു ഇന്തുപ്പിനെക്കുറിച്ചാകുന്നു. വാനോർമരം (ദേവതാരം) ജീരകദീപ്യകങ്ങൾ = ജീരകവും ദീപ്യകവും (അയമോദകവും).

9. ഞെട്ടാഞൊടിയനിലരസം = ഞെട്ടാഞൊടിയനിലയുടെ രസം (നീർ) ആന്ത്രവാതം (ആന്ത്രവായു)ഏഴനെല്ലിന്മണിയൊടുസമമാം ചീനിവിത്തിൻെറ (ചീനിക്കയുടെ ഉള്ളിലെ കുരുവിൻെറ) ചൂർണ്ണം (പൊടി) ഏഴ നെല്ലിന്മണിയും ഏഴ ചീനിക്കക്കുരുവും കൂടി പൊടിച്ചതു. തൈലത്തിൽ സേവ്യം (സേവിക്കേണ്ടതു)ആണ്. ആവണക്കെണ്ണ മേലേതേച്ച കഴഞ്ചിക്കുരു വറുത്തു ഓടുനീക്കിപ്പൊടിച്ച ചുട്ട ജലത്തിൽ സേവ്യമാണ്.

തെളിവോടു കുടിച്ചിടുന്നവർക്കും
കളവാകയില്ലുടനാന്ത്രവായുമാറും. 10

## ഗുന്മചികിത്സ

ത്രി,കാട്ടുതിപ്പലിയതിൻമുരട,ാവണക്കിൻ
വേർകമ്പമററിതുകളാൽകൃതമാംകഷായം
ഹേ! കായ,മുപ്പു,വിളയുപ്പി,വയിട്ടുകൂട്ടി-
ട്ടേകീടുകിൽ സകലഗുന്മവുമസ്തമിയ്ക്കും. 11

### സപ്തസാരകഷായം

ചുക്കേ,ററപ്പുഴതായിട്ടുമുതിര,യെന്നല്ലാവണക്കിൻെറവേർ,
ചൊൽക്കൊള്ളുംതഴുതാമ മുഞ്ഞയിവതൻവേർ,കൂവളത്തിൻെറവേർ,
നൽകല്യാണി! കരിങ്കുറിഞ്ഞിമുരടീ, വസ്തുക്കൾകൊണ്ടിട്ടു നി-
ർമ്മിക്കുംകഷായമതോർക്കിൽ സകലഗുന്മത്തിന്നുമൊന്നാന്തരം. 12
ചിന്തിച്ചാദ്ദോഷകോപസ്ഥിതിയതു,നറുനെയ്,തിപ്പലിച്ചൂർണ്ണ
മെന്നല്ലിന്തുപ്പൊ-
ന്നാന്തരംകായമതി,തുകൾകലർത്തിക്കഴിപ്പിച്ചുകൊണ്ടാൽ
എൻതേൻനേർവാണി! വക്ഷസ്സു,മുവയറു,പുറം,വസ്തി,
യിത്തിക്കിലൊക്കെ-
ച്ചിന്നുംനോവ,ഗ്നിമാന്ദ്യം,പ്രതിതൂനി,തൂനി,യിച്ചൊന്ന
രോഗങ്ങൾനീങ്ങും. 13
പ്രത്യഷ്ഠീല,മഹോദരം,മലവിബന്ധം,പ്ലീഹ,യഷ്ഠീല,മാൽ
മെത്തീടും ജലഗുന്മ,മെന്നിതുകളെല്ലാടെജ്ജയിച്ചീടുവാൻ
സത്തായീടിന'സപ്തസാര'മിതിപേരാന്നിക്കഷായത്തിനു-
ണ്ടത്യുൽകൃഷ്ടമിതോർക്ക,നംഗനവരശ്രേഷ്ഠൻെറകൊട്ടാരമേ. 14

## ശൂലചികിത്സ

കള്ളിത്തണ്ടിൽനിറച്ചുവെച്ചതിനുമേൽത്തേച്ചോരുമണ്ണാകവേ
വിള്ളുംവേളവരെക്കനത്തകനലിൽചുട്ടുള്ളൊരിന്തുപ്പിനെ
വെള്ളത്താർമിഴി! കേളെടുത്തഥപൊടിച്ചിട്ടല്പമായ് ചൂടെഴും
വെള്ളത്താങ്കൽനുകർന്നവർക്ക വയർനോവുണ്ടാകയില്ലൊട്ടുമേ! 15

13. വക്ഷസ്സ് (മാറിടം) വസ്തി (പൊക്കിളിൻതാഴ്ഭാഗം)
15. വേള (സമയം)

വൃത്തിയ്ക്കരച്ചുകറിവേപ്പിലയോ,ചവക്കാ-
രത്തോടുചേരുമയമോതകരേണുതാനോ,
ഉത്തപ്തവെള്ളമതിലോ,പഴമോരിലായോ,
നിത്യംകഴിപ്പവനുമീവയർനോവുമാറും. 16

ക്ഷാരം

വലിയകടലാടിവെണ്ണീർ കലക്കിട്ടും വെള്ളമുപ്പവള്ളികളാൽ
തെളിയിച്ചൂററിയെടുത്തതിലളിയെത്തുചികരേ!തുവച്ചിലക്കാരം, 17
ഇന്തുപ്പോ,മൽച്ചവക്കാരമതി,ത്തുകൾ പൊടിച്ചിട്ടുമെല്ലക്കുറുക്കി-
ത്താൻതന്നേകട്ടിയാകുംപൊഴുതഴകെഴുമാക്ഷാരമൊന്നായെടുത്തു
ചെന്താർവക്ത്രേ! പണത്തൂക്കമതരശരിയായ "കാഞ്ഞവെള്ളത്തിനാലേ-
മോന്തിപ്പിയ്ക്കുന്നതായാൽ ശിശുവിനുവയർനോവെന്നതന്നേ ശമിക്കും. 18
കൂട്ടെന്യേപത്തുവേരിട്ടടവിയിനൊട്ടുകുറുക്കീട്ടു പഞ്ചാരചേർത്താ-
രാട്ടിൻപാലും, പശുക്ഷീരവു,മുടനെയികററുന്ന ശൂലങ്ങളെല്ലാം
ശ്രേഷ്ഠംതാൻകമ്പളംപോലയതി,ടയവരപ്പെണ്ണീ,വററിൻദളൌഘം
വാട്ടിപ്പാടേപിഴിഞ്ഞെത്തിനരസമതുവെവ്വേറമോന്തുന്നകയ്പും. 19

താംബൂലഭസ്മം

നീലശ്രീപററിട്ടും വെററിലകൾ കതിരവപ്പാലുതേച്ചുഴവട്ടം
വെയിലത്തിട്ടുണങ്ങീട്ടോരു ശുചിതരമൺപാത്രമദ്ധ്യത്തിലാക്കി
ചാലേചെന്തീയിൽവച്ചിട്ടുപരിപുകപരക്കാതെവെണ്ണീറതാക്കാ,-
മല്ലോലാംഭോജരാജന്മിഴി!നിയതമിതാകുന്നു'താംബൂലഭസ്മം'.20

16. അയമോതകരേണു = അയമോതകത്തിൻെറ (പൊടി) ഉത്തപ്തവെള്ളമതിലോ (കാച്ചിയ വെള്ളത്തിലൊ) പഴമോരിലായോ (പഴകിയ മോരിലോ) 17-ം 18-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

19. പത്തുവേർ (ദശമൂലം) ഇടയവരപ്പെണ്ണ് (നന്നാറി) ദളൌഘം (ഇലക്കൂട്ടം) മോന്തുന്ന (കുടിക്കുന്ന) കയ്പും ശ്രേഷ്ഠം.

20. കതിരവപ്പാലു (എരിക്കിൻ പാലു) എരിക്ക സൂര്യൻെറ പര്യായശബ്ദങ്ങളാൽ വ്യവഹരിക്കപ്പെടാവുന്നതാണ്. ഉപരി പുക പരക്കാതെ = പുക പോകാത്തവിധത്തിൽ മൺപാത്രം അടച്ചിട്ട് തീക്കത്തിച്ച ഭസ്മമാക്കണം.

ഇന്തുപ്പൊരത്തയമോദകം ശരിയതായ് ചൂർണ്ണിച്ചതും ചേർത്തിത-
ത്യന്തം ശർക്കരയിൽകുഴച്ചഥ കഴിച്ചുന്നോക്ക ശൂലംവിട്ടും,
ഇന്തുപ്പും, പുനരുള്ളടക്കരിയതും, നൽക്കായവും, വ്യോഷവും,
പനതിപ്പൂത്തുപൊടിച്ചുവെച്ചതു ചൂടുംനീരിൽ കുടിപ്പോക്കമേ. 21

അഷ്ടചൂർണ്ണം

കണ്ടീക്കാറണിവേർത്തിലകമേ! കായം, തഥാജീരകം
രണ്ടി,ന്തുപ്പ,യമോദകം, ത്രികടു, വെന്നിച്ചൊന്നവററിൻപൊടി
കൊണ്ടാടിച്ചെറുവെക്കയാകിയജലത്തിങ്കൽ കുടിപ്പിക്കണം,
മണ്ടും കുക്ഷിയിൽനോവു,ഗുന്മമിവയങ്ങി 'യഷ്ടചൂർണ്ണ'ത്തിനാൽ.22

സൈന്ധവാദിപൊടി

ഇന്തുപ്പോ,ടുമാമ്പഴത്തിന്നടെയോടെന്നല്ലവെൺവേളയെൻ
പൊന്തയ്യേ! തമിഴാമകാട്ടമുളകി മൂന്നിൻെറയും വേരുകൾ,
കാന്താരത്തിലുദിച്ച സീതയുടെവേർ, വ്യോഷം, വയമ്പു,പ്പലൽ—
കാന്താപാംഗി! കടുക്ക, ജീരകമിണങ്ങീടും കരിഞ്ചീരകം, 23
ചൊല്ലാം പിന്നീടടയ്ക്കാമണിയനുടെയവേരിഗ്ഗുണത്തിൻെറചൂർണ്ണം
വെല്ലത്തിൽ ശൂലമുള്ളാൾ നുകരണമഥവാ മോന്തണം കോഷ്ണനീ
രിൽ,

വൈശ്വാനരഭസ്മം

ചൊല്ലേറും 'സൈന്ധവാദി'പ്പൊടിയിതുകൊടുവേലിക്കിഴങ്ങോടു
ണക്കി—
ക്കല്യേ! മൂന്നാൾവെറും ലന്തയുടെയിലപിഴിഞ്ഞൊരു നീർകൊ
ണ്ടരച്ച്, 24

21. ഇതു (താംബൂലഭസ്മം) വ്യോഷവും (ത്രികടുവും)

22. ജീരകം രണ്ടു (ജീരകവും കരിഞ്ചീരകവും)

23. കാന്താരത്തിൽ (കാട്ടിൽ) ഉദിച്ച (ഉണ്ടായ) സീത(തി
പ്പലി)യുടെ വ്യോഷം (ത്രികടു) 23-ാം ശ്ലോകവും 24-ാം ശ്ലോക
ത്തിൻെറ പൂർവ്വാർദ്ധവും ഒന്നിച്ചു അന്വയിക്കണം.

24. ശൂലം (വയററിൽവേദന) കോഷ്ണനീരിൽ = കോഷ്ണം
(കുറച്ചു ചൂടുള്ളതു്) ആയ നീരിൽ (വെള്ളത്തിൽ) 24-ാം ശ്ലോക
ത്തിൻെറ ഉത്തരാർദ്ധവും 25ം, 26ഉം ശ്ലോകങ്ങളും ഒന്നിച്ചു അന്വ
യിക്കണം.

മൺപാത്രത്തിങ്കലാക്കിപ്പുകയുപരിപരക്കാതെ ഭസ്മീകരിച്ചി-
ട്ടുപൊടിച്ചതൊരെണ്ണ, നെയ്, തേൻ, പുതിയൊരു ചെറുനാരങ്ങതൻ നീരി,വറ്റിൽ
പൊന്നുമേന്തേൻവാണി! വെവ്വേറെയതടവൊട്ടു മൂന്നുനാൾ വെച്ചരച്ചും,
മുമ്പോതിത്തന്നമട്ടായെരികനലതിൽവേവിച്ചു,മൊപ്പിച്ചൊട്ടക്കം.
തൈലത്തിൽതന്നെമൂന്നാൾ തന്വണി! ദ്രവമരച്ചിട്ടുവേവിച്ചെടുത്തെ-
ന്നാലോ ‘ഫേളൻ’ വിധിച്ചീടിനപെരിയൊരു ‘വൈശ്വാനര’ക്ഷാരമായി
ബാലന്മാരെസ്സ്വയംശക്കരയിലിതുഭുജിപ്പിച്ചുകൊണ്ടീടവേണം
ശൂലങ്ങൾക്കെന്നുവേറിട്ടൊരുപരമമതാമൌഷധം,പാരിലോർത്താൽ? 26

ഇന്ദുകാന്തഘൃതം

ഞൊട്ടാവൽത്തൊലി,വേർപത്ത,മമരമര,മിവറ്റിന്റെ നിഷ്ക്വാഥനീരിൽ
പിട്ടല്ലേപഞ്ചകോലം,ലവണമിവസമംകൽക്കമാക്കിക്കലക്കി
മട്ടോലുംവാണി! പാൽചേർത്തരിമയൊടുപചിച്ചോതനൈകക്ഷിതന്നിൽ
പെട്ടീടുംനോവു, വാതം, ക്ഷയ,മുദര,മിവയെല്ലാമൊക്കെയാക്കുന്നതത്രേ. 27
ഗുന്മം,വിഷമജ്വരവും, നന്മയിലിതിനെബ്ഭുജിപ്പവർക്കകലും
അംബുജനയനേ! നെയ്യിതു നിന്മുഖമലർപോലെ ‘യിന്ദുകാന്തം’ താൻ. 28

ശൂലാശനി ഗുളിക

പൊങ്കാര,ത്തൊട്ടുതുത്തി,ത്രിമധുരം താൻ പൃതിരിച്ചുങ്ങവേ-
രിങ്ങൽത്തൊലി,കൊഴിഞ്ഞിൽവേർ,ത്രികടു,ചേർന്നൊരയസ്കാന്തകം,

25. മുമ്പോതിത്തന്നമട്ടായ് (മൺപാത്രത്തിലാക്കി പുക പുറത്തുപോകാതെ)

27. അമരമരം (ദേവതാരം) ലവണം (ഇന്തുപ്പ്) പാൽചേർത്ത് (പാൽ നെയ്യോളം ചേർക്കണം.)

28. ഇന്ദുകാന്തം = ഇന്ദു (ചന്ദ്രൻ) പോലെ കാന്തം (സുന്ദരം) എന്നും ശ്ലേഷസങ്കീർണ്ണോപമ.

തങ്കത്താർമുഖി! ഇത്തനാഗം, മധുചായിലും, കരിഞ്ചീരകം,
വെൺകപ്പൂരമരണ്യജാതമുളകിൻവേർ, ജീരകം, തീക്കട, 29
മടിവിട്ടിവയൊപ്പമായെലിത്തടിയൻ നീരിലരച്ചോരേഴനാൾ
ഒട്ടുവൊക്കെയുരുട്ടണംവെടിപ്പൊട്ടു ചുണ്ടങ്ങാനിരപ്രമാണമായ് 30
'ശൂലാശനി' ഗുളികയിതെൻ ബാലേ! നൽജീരകകഷായത്തിൽ
ശീലിപ്പോക്കതിവേഗാൽ ശൂലവികാരങ്ങളൊക്കെയുംനീങ്ങും. 31

## മഹോദരചികിത്സ

വാതം കീഴ്പ്പെട്ടുപോകാൻ തടവതണയുകിൽ കഞ്ഞിനേത്തും മലംപോ-
കാതാക്കിക്കുക്ഷിവീർപ്പിച്ചിട്ട,മഥവിവിധോപദ്രവംവന്നുകൂട്ടം,
ഓതുന്നൂപേരിതിന്നങ്ങ്'ദര'മിതിയുവാക്കൾക്കുവന്നാകിൽമുറ്റും,
പൈതങ്ങൾക്കായതില്ലെങ്കിലുമിതിനുദരോപക്രമംതന്നെ വേണം. 32

### പഥ്യാദികഷായം

കടുക്ക,തമിഴാമവേരി,വകലന്നാരാവർക്കത-
ന്നുട്ടക്കൊട്ടകഷായമാക്കിയതുവെല്ല,മിന്തുപ്പുമായ്
കടിക്കിലുദരംവിട്ടൊഴിയു,മിതാണ് 'പഥ്യാദി'കാ-
ലടിക്കുളികിവന്നടിക്കുമൊരിതങ്ങൾ കൊണ്ടൽക്കചേ. 33

### പുനർന്നവാദി കഷായം

കുന്നിൻകുമാരി!തമിഴാമ,യിനിത്രികോല്പ-
ക്കൊന്ന,കടുക്ക,കളിവററിനൊടൊപ്പമായി

29. അരണ്യജാതമുളകിൻ വേർ = അരണ്യത്തിൽ (കാട്ടിൽ) ജനിച്ച മുളകിന്റെ (കാട്ടുമുളകിന്റെ) വേർ. തീക്കട (കൊടുവേലിക്കിഴങ്ങ്) കൊടുവേലിക്ക് അഗ്നിയുടെ പേരെല്ലാം വരും. 29, 30 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു.

31. ശൂലവികാരങ്ങൾ (ശൂലരോഗങ്ങൾ)

32. കുക്ഷി (വയർ) വിവിധോപദ്രവം പലമാതിരി ആയ ഉപദ്രവം. യുവാക്കൾക്കു (പ്രായം തികഞ്ഞവർക്കു) വന്നാൽ ഇതിന് 'ഉദരം' എന്നു പറയുന്നു. പൈതങ്ങൾക്കു ആയതു (ഉദരം എന്നു വ്യവഹാരം) ഇല്ലെങ്കിലും ഉദരോപക്രമം (ഉദരചികിത്സ) തന്നെ വേണം.

നൽപ്പഞ്ചകോല,മിടചേർത്തു കഷായവെള്ളം
കല്പിച്ചതും സിതയണച്ചുദരിക്കു നൽകാം. 34

ത്രിഫലാദികഷായം

ചന്ദ്രാനനേ! ത്രിഫല, ചാതമെഴും ത്രികോല്പ-
ക്കൊന്ന, ത്രിയാമ, യവചൃക്ക, യമോതകങ്ങൾ
പിന്നെഗ്ഗവാക്ഷിയുടെ വേരി, വതിൻ കഷായ-
മൊന്നാന്തരം ഉദരരോഗമകന്നുപോവാൻ. 35

ആർദ്രകാദിഘൃതം

ഇഞ്ചി, ബ്രഹ്മി, യെരക്കള്ളി യിവതൻ പത്രങ്ങൾ, കൊന്നക്കരു-
ന്നാഞ്ഞും കൂടിയിടിച്ചെടുത്തകളുർന്നീരിങ്കൽ ത്രിജാതം, ഘനം,
മുഞ്ചൊല്ലീടിന കൊന്ന, മൂന്നരിവെഴും വസ്തുക്കൾ, നെല്ലിക്ക പാ-
ലഞ്ചും വാണി! വിഴാലുവിത്തിവയരച്ചാജ്യം പചിച്ചീടണം. 36
ചോറിൽ കലർത്തിവെച്ചോ, വേറിട്ടോ, നെയ്യിതൊട്ടുഷസ്സിങ്കൽ
കൂറിനൊടു പ്രയോഗിച്ചാൽ ശമിപ്പുദരരോഗമുടൻ. 37

ആമലകാദിഗുളിക

നെല്ലിക്കാ, ശംഖപുഷ്പക്കൊടി, തുവട്ട, മഹാനാഗദന്തിക്കടെത്തോൽ,
കല്യേവെൺതാന്നവേർ, താളിയരിയതി, യല്ലും പഞ്ചകോലം,
കടുക്ക,
ചൊല്ലീടാം നാഗദന്തിക്കരു, കടുക്, നറും ലന്തവിത്തി, ഗ്ഗണത്തെ-
ത്തെല്ലോമൽ ബ്രഹ്മിനീർ, ചിറ്റമൃതിനുടെ കഷായാംബു,
കഞ്ഞുട്ടിതൻ നീർ. 38

34. തമിഴാമ (തമിഴാമവേർ) കല്പിച്ചതും (ഉണ്ടാക്കിയതും) സിത (പഞ്ചസാര) ഉദരിക്ക (ഉദരമുള്ളവന്).

35. ത്രിയാമ (വട്ടമഞ്ഞൾ) ഗവാക്ഷി (ശംഖപുഷ്പം) ഈ കഷായത്തിലും മേല്പൊടി പഞ്ചസാര തന്നെ മതി.

36. പത്രങ്ങൾ (ഇലകൾ) ത്രിജാതം (ഏലത്തരി ഇലവംഗത്തൊലി പച്ചില) ഘനം (മുത്തങ്ങ) മുൻ ചൊല്ലീടിന കൊന്ന (ത്രികോല്പക്കൊന്ന) മൂന്നരിവെഴും വസ്തുക്കൾ (ചുക്കുമുളകുതിപ്പലി) വിഴാലുവിത്തു (വിഴാലരി) അരച്ചു (അരച്ചുകലക്കി) ആജ്യം (നെയ്യ്) പചിച്ചീടണം (കാച്ചണം).

37. ഉഷസ്സിങ്കൽ (പ്രഭാതത്തിൽ).

38. വെൺതാന്നവേർ (വെളുത്ത പൂരിക്കിന്റെ വേർ) കടുക്ക

പിന്നെപ്പുഷ്യിന്റെമൂത്രം,ത്രിഫലയുടെകഷായാംബു,
സാക്ഷാൽത്രികോല്പ-
ക്കൊന്നക്വാഥം,തഥാമ്ലണെരിവുടയ പദാർത്ഥങ്ങൾതൻ
ക്വാഥവെള്ളം
നന്നായ്പേഷിച്ചവെവ്വേറെയതിവയി,ലുഴുന്നിൻമണിക്കൊപ്പമായി-
ത്തന്നെ നിർമ്മിച്ചുണക്കം ഗുളികയുദരരോഗത്തെവെല്ലുന്നതല്ലോ. 39

കുറേച്ചൂടുള്ളവെള്ളത്തിലുരസിച്ചേർത്തിതങ്ങിനെ
നറുംപഞ്ചാരതെല്ലിട്ടു മുറയ്ക്കുണ്ണികഴിക്കണം. 40

മിക്കവാറുമുദരംകണക്കെവർത്തിയ്ക്കുമേവലിയകുംഭകാമില
ക്കമായതിനിമിത്തമൊട്ടുമേതക്കമില്ലതിനുമിച്ചികിത്സകൾ. 41

## പാണ്ഡുചികിത്സ

ശതാവര്യാദി കഷായം

താവ്രംപാണ്ഡുവിടാൻ, ശതാവരിയതിൻകന്ദം, മുത്തക്കിൻകിഴ-
ങ്ങാ,വേപ്പിൻതൊലി,യോട്ടുഴിഞ്ഞയുടെ വേർ, ചുണ്ടക്കട
തൊലി,വ
ആവ്യംമട്ടുകഷായമാക്കിയതു മൈന തെല്ലൊന്നുചേർത്തുണ്ണിയെ-
ന്നേവിപ്പിപ്പലിയുക്തമാണഖിലതുംസേവിച്ചുപോരുംശിവേ. 42

കരണ്ഡപത്രാദി കഷായം

കരിന്താളിയ്ക്കുണ്ടാമില, വലിയൊതങ്ങിന്റെതോൽ, പു-
ണ്ഡരീകക്കരിമ്പിൻമൂലം,കമ്പളലത,നറുംമുന്തിരിയെ,ന്നിഗ്ഗുണത്താൽ
തരത്തിൽതീർത്താജ്യംചെറുതുതടവിച്ചേർത്തനിഷ്ഠപാഥമൊന്നാ-
ന്തരം പാണ്ഡുവ്യാധിയ്ക്കും,യി മലയജാപാണ്ഡുവക്ഷോജകുംഭേ! 43

പടോലാദി കഷായം

പടോലം, മഹാമരത്തിൻതോല്, ചുണ്ട-
ക്കടത്തോല്, വേപ്പിന്റെ തോലി,ഗ്ഗുണത്താൽ
ഉടൻതീർത്തുണൈചേർത്തനിഷ്ഠപാഥനീർ മോ-
ന്തിട്ടംബാലനും പാണ്ഡുരോഗത്തെ വെല്ലും. 44

(കടുകരോഹിണി) ലന്തവിത്തു (ലന്തക്കുരു) കഷായാംബു (കഷായവെള്ളം) 38ം, 39ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

41. അതിനും (കുംഭകാമിലയ്ക്കും) ഇച്ചികിത്സകൾ ഒക്കും.

43. കമ്പളലത (കമ്പളവള്ളി) ആജ്യം (നെയ്യ്) 47-ം 48-ം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

അമൃതാദി കഷായം

ചെമ്മേചിററമൃതാ,ടലോടകമതിൻവേർ,പുത്തരിച്ചുണ്ടവേ-
രിന്മേലെത്തൊലി,യത്തിയല്പവടി,വേപ്പിൻതോല,തേലത്തരി,
നിഷ്പിഷ്ടാമിവയാൽകഷായ,മതുതേൻതൂകിക്കുടിച്ചീടുകിൽ
പെൺമാൻനേർമിഴി! പാണ്ഡു,കാമിലകളും പോമസ്രപിത്താ
ർത്തിയും. 45

കഞ്ജാക്ഷി! കേൾക്കകയമോദക,മെള്ള്,മുത്തിൾ
കഞ്ഞുണ്ണി,യെന്നിവകലന്നപുരാണകിട്ടം
രഞ്ജിച്ചമോരിലൊരു മുക്കടിയാക്കിവെച്ചു
കഞ്ഞിന്നനൽകിട്ടുകിലപ്പിടിപാണ്ഡുമാറും. 46

ഭൃംഗരാജാദിപൊടി

നറുംകഞ്ഞുണ്ണിയില,കേടറുംമുളകതിക്കട
പുരാണകിട്ട,മിവയെൻ പുരാണസുകൃതൗഘമേ! 47

നാലും, മൂന്നും, രണ്ടു, മൊന്നും, കഴഞ്ചാ-
യ്യളിപ്പിച്ചിട്ടൊന്നുചൂർണ്ണിച്ചചൂർണ്ണം
ശീലിപ്പിച്ചാംരാവിലെദ്ദീപ്യവും, കു-
റാളം മുക്കിം, ചോറ്റുകാച്ചുന്നമോരിൽ. 48

ഭൃംഗരാജൽകചേ! സാക്ഷാൽ 'ഭൃംഗരാജാദി'യിപ്പൊടി
തുംഗപാണ്ഡുഗദത്തിന്നമംഗളംഗ്രുഢമൗഷധം. 49

വൃശ്ചീവാദികഷായം

പേരോട്ടം തമിഴാമവേരു,മരമഞ്ഞത്തൊലി, നിച്ചുണ്ടതൻ
വേരിന്മേൽത്തൊലി,ചുക്കുചിററമൃതു,വേപ്പാകും മരത്തിൻതൊലി
പോരാപഥ്യപടോല,മിഗ്ഗണമതിൽക്വാഥംകൊടുത്തീടണം
സൈരംകഞ്ഞിന്നുപഞ്ചസാരവിതറി,പ്പഞ്ചായുധാഗാരമേ!. 50

ധന്യേധരിക്കുരവേദന,മെയ്യിലൊക്കെ-
യൊന്നായ്പരക്കമൊരുനീർ,പനി,പിന്നെയേക്കം,
എന്നല്ലകാസ,മിവ പൂണ്ടൊരുപാണ്ഡുരോഗ-
ത്തിന്നിക്കഷായമടവല്ലധികം വിശേഷം. 51

48. ദീപ്യവും (അയമോദകവും)
50. പഥ്യ (കടുക്ക)
51. ജനകജ (തിപ്പലി) യും.

## ഇന്ദ്രാശനി പൊടി

ഓരോപലങ്കൊള്ളു,ലന്തക്കുരു,ജനകജയും,രണ്ടുഭാഗംനറുംമാ-
ക്കീരക്കല്ലോ,ടക്കെട്ടോമൂന്നൊഹരിപുനരിരിമ്പിൻകിട്ടചൂർണ്ണംസുശീലേ
പോരാനാലംശകം ചുക്കി,വ സപദിപൊടിച്ചിട്ടു,പഞ്ചാരയുംചേ-
ർത്തൊരത്തേൻകൊണ്ടുചാലിച്ചശിശു പുലർകാലത്തു
സേവിച്ചിടട്ടെ. 52
കല്യേ! പാണ്ഡു,മഹോദരം,കനമെഴനാഷ്ഠീല,വൻപ്ലീഹയെ-
ന്നല്ലർശസ്സ്,മഹാഭഗന്ദരമതീ രോഗങ്ങളാംകുന്നുകൾ
വല്ലാതിട്ടു പിളർക്കുവാനൊരുമിടുക്കൊന്നിപ്പൊടിക്കിന്നു പൊ-
ല്ലല്ലീ'ന്ദ്രാശനി'യെന്നപേർപറവതുണ്ടോ,ത്താലതേററംശരി. 53

## പഥ്യാദിഗുളിക

കടുക്ക, തമിഴാമവേരു,പുനരെള്ളു, കയ്യുണ്ണി, ചു-
ക്കൊടൊത്താരയമോതകം,കൊടിയതീ,കുറുന്തോട്ടിവേർ
വെടിപ്പുടയലന്തത്തൊലി,യിവററിനോടൊപ്പമാം-
പടിക്കുഥപുരാണകിട്ടവുമിണക്കിവെച്ചങ്ങിനെ! 54
ചേലേറുംപടിയേഴഹസ്സുചെറുനാരങ്ങക്കുഴംനീരിലെൻ
ബാലേ!ബാഢമരച്ചുകൊണ്ടുപയറിൻ മട്ടായുരുട്ടി സ്വയം
വെവേലേൽക്കാതെയുണക്കിമോരിലുപസേവിപ്പോർക്ക പാണ്ഡു
ക്കളാൽ
മാലേശില്ലാതനാളു,മിഗ്ഗുളികയോ'പഥ്യാദി'മിഥ്യോദരി! 55

## സിദ്ധൌഷധങ്ങൾ

പേരാണ്ടവേപ്പിന്നടപൂക്കൾ, പെരുങ്കുരുമ-
വേരോവിഴാലരികൾ,പാടലതക്കിഴങ്ങോ,
നേരേപൊടിച്ചുനറുനെയ്യതിലായ്പ്രഭാത-
നേരത്തശിപ്പവനപാണ്ഡുവികാരമേല്ലാ. 56

53. പാണ്ഡു മുതലായ രോഗങ്ങളാകുന്ന കുന്നുകളെ പിളർക്കുവാൻ ശക്തിയുള്ള ഈ പൊടിക്ക 'ഇന്ദ്രാശനി' എന്ന പേർ പറയുന്നതു ശരിതന്നെയാണ്. ഇന്ദ്രാശനിക്ക (ഇന്ദ്രന്റെ വജ്രത്തിന്നു) പർവ്വതങ്ങളെ പിളർക്കുവാൻ ശക്തിയുണ്ടെന്നു പ്രസിദ്ധമാണല്ലോ. 54, 55 ശ്ലോകങ്ങളെ കൂട്ടി അന്വയിക്കണം.

56. പാടലതക്കിഴങ്ങോ = പാടലത (പാടവള്ളി)യുടെ കിഴങ്ങോ.

## കാമിലാചികിത്സ

ബലംകൂട്ടംമേൽച്ചൊല്ലിയപൊടികളിക്കാ-
മിലയിലുംഫലംകാട്ടും, മാവിൻതളിരുകളരച്ചിട്ടതരസാ
ഇളന്നീർവെള്ളത്തിൽ കനിവൊടുകഴിപ്പിക്കുകെയുമു-
ല്ലിളന്നീരാധാരപ്രകരമുടിയാളേ! സമുചിതം. 57

റന്നായിത്തമിഴാമവേരിനെയരച്ചിട്ടൊട്ടിളന്നീർജ്ജലം
തന്നിൽച്ചേർത്തുമിരിമ്പുതൻ പൊടികരിമ്പിൻനീരിലിട്ടിട്ടുമേ
കന്നൽത്താർമിഴി! പഞ്ചസാരവിതറി സ്വല്പം കഴിപ്പിക്കുകിൽ
പിന്നെക്കാമിലയെന്നരോഗമുളവാകില്ലർഭകന്നെപ്പൊഴും. 58

മീനക്കണ്ണി! കരിമ്പു, ചിററമൃതി, നിന്നുമുന്തിരിങ്ങാപ്പഴം
താനിച്ചൊന്നവതൻ കഷായമതുതേൻ, പഞ്ചാരയും ചേർത്തുടൻ
പാനംചെയ്യുകനന്നി, രട്ടിമധുരം, നൽപ്പുണ്ഡരീകക്കരി-
മ്പുനം, വിട്ടിട്ടമാടലോടമുരടീ, വസ്തുക്കൾ തൻകഷായവും. 59

മിടുക്കമഥദോഷവും, കരുതിമുന്തിരിങ്ങാപ്പഴം,
കടുക്ക, തമിഴാമവേരി, തുകൾതൻകഷായത്തിനെ
വെടുപ്പിൽമധുരാധരേ! മധുതുളിച്ചുസേവിക്കുവാൻ
കൊടുത്തവനിടക്കിടക്കുവയറങ്ങിളക്കീടണം. 60

മൂലത്തോടേകീഴാർനെല്ലിയെ വടിവിലരച്ചിട്ടു നാററിക്കുയും, ത-
ന്മൌലൌകഞ്ഞുണ്ണിനീർവീഴ്ത്തുകയു,മസിതമാംമൂത്തിളിൻ
നീരുപാലിൽ
ചാലേമോന്തിക്കുയും, തുമ്പയുടെമലരതൻകല്ക്കമപ്പോൾക്കറക്കും
പാലിൽകാലത്തശിപ്പിക്കുയു, മതിഹിതമാം കാമിലക്കാര
നോർത്താൽ. 61

നൽക്കോവക്കടയോ, ലന്തക്കതവോ, തെല്ലരച്ചു മോരതിലും,
ശർക്കരപാലിലു, മാസേവിക്കും ശിശുവിന്നു കാമിലശമിക്കും. 62

57. മേൽച്ചൊല്ലിയ പൊടികൾ വേപ്പിൻ പൂക്കൾ മുതലായവയുടെ പൊടികൾ.

60. അവന് (കാമിലയുള്ള കുട്ടിക്കു)

61. തന്മൌലൌ = അവന്റെ (കാമിലാരോഗിയുടെ) മൌലൌ = മൌലികളിൽ (ശിരസ്സുകളിൽ) അസിതം (കറുത്തതു) ആമൂത്തിളിൻ (കരിമുത്തിളിന്റെ) തുമ്പയുടെ മലര (തുമ്പപ്പൂവു) തൻ കല്ക്കം (തുമ്പപ്പൂവരച്ചതു)

നെല്ലിക്കാ,നിശ,കാവിമണ്ണ്,ഇവകൾമൂന്നുംകൂട്ടി,വെവ്വേറെയോ,
നല്ലോരഞ്ജനമോ,പൊടിച്ചപൊടിയുമപ്പൂക്കൾതൻനീരിലായ്
മെല്ലെമൊന്തുകനന്നു,ലന്തയിലതൻ കല്ക്കംജലാൽകാമിലാ-
വില്ലങ്കത്തെയടക്കമെന്നതമോരിങ്കൽ കഴിച്ചീടുകിൽ. 63
ഒന്നായ്നെല്ലിയ്ക്കചേതം വടിവൊടരച്ചിട്ട തേൻചേർത്തുനക്കി-
ത്തിന്നാലോതീച്ച്യാക്കാമിലയുടെ കട്ടംകൈകളെല്ലാതിരിയ്ക്കാം
സിന്ദൂരശ്രീസമേതാധരി! സിതയുമണച്ചിട്ട തേനിൽത്രികോല്പ-
ക്കൊന്നച്ചൂർണ്ണം,കടുക്കപ്പൊടി,യിവയെ നിഷേവിപ്പതും
യുക്തമത്രേ. 64

ഫലത്രയാദിഘൃതം

കല്യേ!കായകൾമൂന്നു,ചിററമൃതു,വേരോടേ കീഴാർനെല്ലി,യെ-
ന്നല്ലേ വന്മരമഞ്ഞളിൻെറതൊലി,വേപ്പിൻതോലതി,ച്ചൊന്നവ
എല്ലാംകൂടിയരച്ചചേർത്താത കടുക്കകപാഥവെള്ളത്തിലായ്
തുല്യംപാലുമിണക്കിവെച്ചനറുനെയ്യ്വേണ്ടംവിധംകാച്ചണം. 65
പഥ്യപ്പഞ്ചാരയിട്ടുള്ളൊരതുചിതരപാത്രത്തിലേയ്ക്കായരിച്ചാ
നെയ്യന്നത്തിങ്കല്യ,വേറെയ്യ,മൃഷസിബലാവസ്ഥനോക്കിക്കഴിയ്ക്കാം
പൊയ്യല്ലേമാത്രയേറീടുകിലഹഹ! ദഹിയ്ക്കാതെ വല്ലാതനന്ഥ-
ക്കയ്യാകം, ശ്രേഷ്ഠസപ്പിസ്സിതകളവചനേ!കാമിലാഘ്നതന്നെ. 66

ലോഹചൂർണ്ണാദിഗുളിക

ചിന്തിച്ചോതാമിരിമ്പിൻ പൊടിയിതവകയാം ചന്ദനം,
രണ്ടുരാവെൻ
കാന്തേ!കാമുന്നിനിഡ"ഡാഡിമ,മഥജലദം,തൂഷണം,കാവിമണ്ണ്
ചന്താംചേന്നോല,തേററാമ്പരലി,തുകൾ കീഴാർനെല്ലിനീർ
മഞ്ഞളിൻനീർ
ലന്തപ്പത്രങ്ങൾനീര,ന്വഴയിലനിരതൻനീരി,ളന്നീതവെള്ളം, 67

64. ത്രികോല്പക്കൊന്നച്ചൂർണ്ണം, കടുക്കപ്പൊടി, ഇവയെ (ഇവ രണ്ടും കൂടി) നിഷേവിപ്പതും (സേവിപ്പതും)

65. കടുക്കകപാഥവെള്ളത്തിലായ് (കടുക്കക്കഷായവെള്ളത്തിൽ)

66. ശ്രേഷ്ഠസപ്പിസ്സ്=ശ്രേഷ്ഠമായ സപ്പിസ്സ് (നെയ്യ്) കാമിലാഘ്നതു (കാമിലയെ നശിപ്പിക്കുന്നതു്)

67. ഇതവകയാം ചന്ദനം (ചന്ദനം രക്തചന്ദനം) രണ്ടു രാ

പിന്നെച്ചിററീന്തൽവേർകപാഠമതി,ത്തുകളിൽ വെവ്വേറെ
യായിക്രമത്തിൽ
തന്നേപേഷിച്ചുകന്നിക്കരവടിവില്വതട്ടീത്തണപ്പത്തുണക്കി
നന്നെക്കാലത്തിളന്നീർജലമതിലുരസിച്ചേത്തുസേവിച്ചകൊണ്ടാ-
ലന്നേവേരററുപോംകാമില, കമലദളുവാതദായാദനേത്രേ! 68

## കുംഭകാമിലാചികിൽസ

പാരാതെകന്മതമതന്ന,ഥവാപടോലവേരല്ല്യയെങ്കിലമരിക്കടയൊ
ട്ടരച്ചു
ആര്യേ!കഴിച്ചിടണമമ്പൊടുകുംഭകാമീലാരോഗിനല്ല
പശുമൂത്രമതിൽക്കലക്കി. 69

അരിഷ്ടവല്ല്യാദികഷായം

വേപ്പിൻതോലി,നോടാടലോടകമതിൻവേർ, ഗോകുലപ്പെണ്ണു,
നാൽ-
ക്കോപ്പക്കൊന്നയതോ,രിലക്കട,പടോലം,നൽക്കുറുന്തോട്ടിവേർ,
വായ്പേറുംവടി,രാത്രി,ചിററമൃതി,നിക്കാരുന്ന,
വിണ്ണോർകൾകൈ-
ക്കൂപ്പുംദേവി!ഞെരിഞ്ഞിലെ,താമരാന്തൻമൂലം,കിഴാർ
നെല്ലിതാൻ! 70

ദങ്കിച്ചിടാതെയിവയെട്ടുണ്ടുകഷായമാക്കി-
ത്തോൻ,കന്മതം,ങ്ങള,ഗതിപ്പലിധം,കലത്തി
പൊങ്കുംഭശ്രുംഭദലാഘ്യസ്തനി!നാളതോറും
വങ്കുംഭകാമിലപിടിച്ചവർതോറതിടട്ടേ. 71

നീരിനപരയുംകഞ്ഞിയെ നേരേദോഷങ്ങൾതൻനിലയറിഞ്ഞു
ക്ഷീരം, മോരി, വയാൽനിന്നരോഗത്തിൽകുടിപ്പുവാനേകാം. 72

## ശോഫചികിൽസ

മേലാകവേനീരപരന്നതായ്ക്ക-
ണ്ടാലാവണക്കെണ്ണകൊടുത്തീടേണം

---

വ് (വരട്ടമഞ്ഞൾ മരമഞ്ഞൾത്തൊലി) കാ (കായ) മൂന്നു (ത്രിഫല) ഡാഡിമം (താളിമാതളക്കായയുടെ ഓട്ട) ജലദം (മുത്തങ്ങക്കിഴങ്ങ്) ത്ര്യൂഷണം (ത്രികട്ടു) ഏല (ഏലത്തരി) 67-ം 68-ം ശ്ലോകങ്ങളെ ഒന്നായി അന്വയിയ്ക്കണം.

68. പേഷിച്ചു (അരച്ചു) തണപ്പത്തു (വെയിൽ ഏല്ക്കാത്ത സ്ഥലത്തുവെച്ചു) 70ം, 71ഉം ശ്ലോകങ്ങളെ ഒന്നായിഅന്വയിയ്ക്കണം.

ബാലേ! വിരേകത്തിനു ധേനുതന്റെ
പാലിങ്കലോ, മൂത്രമതിങ്കലായോ. 73

### മഹാപഞ്ചമൂലാദി കഷായം

രോഗം വാതോത്ഥനീർപോവതിനായിവലിയോരഞ്ചുമൂലങ്ങളോരോ
ഭാഗം, കൃത്യത്തിലഞ്ചംശകമഥ തമിഴാമക്കുഴംവേരു, ചുക്കോ
നാഗസ്ത്രീമൽഗതേരണ്ടോഹരി,യിതുവിധം കൂട്ടിവെച്ചുംകഷായം
വേഗംപഞ്ചാരയുംതിപ്പലിയുടെപൊടിയും, ചേർത്തുസേവിച്ചിടേണം. 74

അരത്ത,തമിഴാമതന്റെമുരടാ,വണക്കിന്റെവേ-
രരത്തൊത്തകുട്ടക്ക,കൂവളകവേർ,വയൽച്ചുള്ളിവേർ
മുറച്ചിവയെടുത്തുതീർത്തൊരുകഷായവുംനന്നു, മൽ-
പ്പുറഞ്ഞുകൾമേല്പൊടിച്ചുതനുസാരസർവ്വസ്വമേ! 75

മൽകാന്തേ! തമിഴാമതൻമുരട്,കൊത്തമ്പാലവിത്തൊ,രിവ-
ള്ളൂക്കിംവേര,യമോതകം, ജലധരം,നെല്ലിച്ചു,യിച്ചൊന്നവ
കൈക്കൊച്ചുത്തുകഷായമാക്കിയതിനെപ്പഞ്ചാരകൂട്ടിക്കുടി-
പ്പിച്ചീടണംപിഴയാതെപിത്തഭവമാംനീരാകെമാറിടുവാൻ. 76

ദേവതന്ന! തമിഴാമയ്ക്കുള്ളവേർ, ചുണ്ടവേർവേ-
പ്പിവയുടെതൊലിപിന്നെക്കാർപ്പടോലം,ഞെരിഞ്ഞിൽ,
ജവമൊടിതുകളാൽതീർത്തിട്ടിരിമ്പിന്റെചൂർണ്ണം
ധ്രുവമഥവിതറിടുംകപാഥവുംസാധുവത്രേ. 77

കൊത്തമ്പാലയതിരുവിദേവതാരം
തത്തപ്പെൺമൊഴി! തമിഴാമവേർ,ഞെരിഞ്ഞിൽ
വൃത്തിച്ചുൾക്കാന്തിവയുടെ തേൻ കലർന്നിട്ടുപാ-
ഥത്താലേകഫജമതായ നീർശമിക്കും. 78

73. വിരേകത്തിനു (വയറിളക്കത്തിനു) ധേനു (പശു) വിന്റെ പാലിലോ മൂത്രത്തിലോ ആവണക്കെണ്ണ കൊടുക്കണം.

79. വാതോത്ഥനീർ = വാതംകൊണ്ടുണ്ടായ നീരായരോഗം. വലിയോരഞ്ചു മൂലങ്ങൾ (മഹാപഞ്ചമൂലം) തമിഴാമവേരു അഞ്ചംശകം (അഞ്ചുഭാഗം).

76. ജലധരം, (മുത്തങ്ങ) പിത്തഭവം (പിത്തംകൊണ്ടുണ്ടായതു)

78. കഫജം (കഫംകൊണ്ടുണ്ടായതു)

ആര്യേ! ചുക്കു, ഞെരി, ലന്തക്കുരു, ജനകജയാൾ, മുത്തങ്ങ, വരാവണക്കിൻ
വേര, നല്ലസ്സലേലത്തരി, യഥാതമിഴാമപ്പടിയിരുള്ളാമിച്ചംവേർ,
നേരായിച്ചൊന്നോരെട്ടൌഷധികളുടെ കഷായാംബുതാനും കഫോദ്യ-
ന്നീരേഴുന്നാൾക്കതെൻ, തിപ്പലിയുടെപൊടിയും, തെല്ലിണക്കിക്കൊട്ടക്കാം. 79

രണ്ടല്ലുനാലൊഹരിതന്നേകടുക്ക, ചുക്ക
രണ്ടംശകം, രമണി! ചിററമൃതാറുഭാഗം,
തണ്ടാർദളാക്ഷി! തമിഴാമയിവററിനൊപ്പം
കണ്ടിട്ടചേർത്താതകഷായജലം ചമച്ച് 80

ആവണക്കെണ്ണയുംപാനം സേവിച്ചുന്നാൽത്രിദോഷനീർ
പോവു, മികപാഥമോർത്താലെല്ലാവിധം നീരിനുംഹിതം. 81

പഥ്യാദി കഷായം

കടുക്ക, തമിഴാമവേർ, നിശ, സുരദ്രു, തീ ജീരക,–
ത്തോടൊക്കമൊത്ത കാട്ടുതിപ്പലിയതിന്റെവേർ, തിപ്പലി
ഒട്ടക്കമിത്രവേലി, ചുക്കി, ഇവകൾതൻകഷായത്തിനെ–
ക്കൊട്ടക്കണ, മിതിന്നുമേല്പൊടിപ്പെരിഞ്ഞി, ലേലത്തരി,

പഞ്ചാരതേനിവയുമായിതിൽമേല്പടിയ്ക്കു
പഞ്ചാനനപ്രവരചാരുകൃശാവലഗ്നേ
'പഥ്യാദി'യാകിയകഷായമിതോർത്തുകണ്ടാൽ
പഥ്യപ്പെട്ടംസകലനീരിനു, മീഷലില്ല. 83

നാഗരാദി കഷായം

ചുക്കുക്കൺകടലാടിതൻമുരട്ട, തീന്നില്ലാകൊടിത്തൂവവേ–
രൊക്കും ചുണ്ടയതിൻകടത്താലിയതിദ്രവ്യങ്ങളോടൊപ്പമായ്
ചൊൽക്കൊള്ളും തമിഴാമവേരി, ഇവകൾതൻകഷായത്തിനൊയുംകഴി–
പ്പിച്ചാമിത്തിരിപഞ്ചസാരവിതറി ശോഫങ്ങളെല്ലാംവിടാൻ. 84

79. ജനകജയാൾ (തിപ്പലി) ഔഷധികൾ (മരുന്നുകൾ)
80ഉം 81ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.
82 നിശ (വരട്ടുമഞ്ഞൾ) സുരദ്രു (ദേവതാരം).
84 ഊക്കൻ കടലാടി (വലിയകടലാടി) ശോഫങ്ങൾ (നീരുകൾ)

### തിംത്രിണീ പൎണ്ണശാഖാദി കഷായം

പുളിഞെരമ്പു, കരിമ്പു, കടുക്ക, കൂവളകവേർ, തകിടായൊരിരിമ്പ്, നി-
ളുവനാഗീതഗുണേ! തമിഴാമവേരി, വകഷായമതാക്കിയത്തും ഹിതം. 85

### കാളശാകാദി കഷായം

നൽക്കറിവേപ്പില, ചുക്കകടുക്ക, തമിഴാമവേർ, കളിവയാലെ
വെച്ചുംകഷായവും. സേവിക്കുന്നാൾക്കേറ്റുശോഫവുംമാറും. 86
ഇഞ്ചി, വെല്ലു, മിവയൊട്ടരച്ചുനീൻ കൊഞ്ചലൊത്തമധുചേർത്തു രാവിലെ
അഞ്ചിതാംഗി! നുകരുന്നബാലകന്നഞ്ചിടുംവലിയനീരശേഷവും. 87

### ഗുളാർദ്രകം

ചിത്തത്തിൽക്കരുതേണ, മിഞ്ചിയുടെനീരിങ്കൽസമംജീർണ്ണിവെ-
ല്ലത്തെച്ചേർത്തുകലക്കിയങ്ങിനെകുറുക്കിക്കട്ടിയായാലതിൽ
കൊത്തമ്പാലയരി, ത്രിജാത, മരിവാന്നീടുന്നവസ്തുക്കൾമൂ-
ന്നൊന്നൊത്തീടുന്നയമോദകം, പ്രിയതമേ! ധാരാധരം, ജീരകം. 88
കരയാമ്പുവിവയെല്ലാമൊരുമിച്ചിട്ടെട്ടിലൊന്നവീതമായ്
തരസാപൊടിച്ചുവിതറിസ്സുരിതാക്കിയടുപ്പിൽനിന്നെടുക്കേണം
ആറുംനേരമതിൽഗുളപ്പകുതിവീതംതേനൊഴിക്കേണം, മി-
പ്പേരേറുന്ന'ഗുളാർദ്രക'ത്തെനുകരുന്നാൾക്കേറ്റുനീരംമകറ്റും,
പോരാപ്ലീഹ, വയററിൽനോവു, കര, സന്യാസം, രുചിക്കേടതീ-
സാരം, പീനസ, മേക്കു, മെന്നിവവിടും ഗുന്മാഗ്നിമാന്ദ്യങ്ങളും. 90

84. തകിടായൊരിരിമ്പ് (ഇരിമ്പിൻതകിട്)

86. 'കാളശാകാദി' കഷായം രണ്ടുനേരം സേവിപ്പിക്കാവുന്നതാണ്.

88. സമം (നാഴിക്ക നാലു പലം വീതം) നാലു പലം ഒരു നാഴിയാകുന്നു. ധാരാധരം (മുത്തങ്ങ) 88, 89 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

89. എട്ടിലൊന്നു വീതമായ് (നാലു പലം ശർക്കരയ്ക്കു അരപ്പലം വീതം.)

90. ഗുളപ്പകുതി വീതം (ശർക്കരയുടെ പകുതിവീതം)നാലു പലം.

### ഭസ്മക്കഞ്ഞി

കേൾക്കേണം,തമിഴാമവേരൊട്ടുവയൽച്ചുള്ളിയെല്ലാംവേരിടി-
ച്ചുക്കൻമണ്ണുകലത്തിലിട്ടൊതുകലംകൊണ്ടിട്ടടച്ചങ്ങിനേ
തീക്കത്തിച്ചൊരുഭസ്മമാക്കിയതിൽനിന്നാകെക്കഴഞ്ചൊന്നെടു-
ത്താക്കത്തിൽപുനരാറുനാഴിയുദകംതന്നിൽക്കലക്കീടണം. 91
എന്നിട്ടാതെളിയിച്ചവെച്ചൊട്ടുവിലൂറിക്കൊണ്ടുപോന്നാജലം
തന്നിൽക്ഷീരമുഴക്കചേർത്തുദ്രവാം തിയ്യിൽക്കുറുക്കിക്കുറെ
നന്നായുള്ളരിയിട്ടുനന്മയൊട്ടുവേവിച്ചിട്ടരിപ്പാകമായ്-
വന്നാൽവാങ്ങിയകഞ്ഞിമോന്തുകിൽ വലിഞ്ഞീടുന്നനീരൊ
ക്കെയും. 92
കല്യേ!വൻകടലാടിവേർ,കദളിവാഴക്കന്ദകംതാൻ,വയൽ-
ച്ചുള്ളിയെല്ലാത്തൊത്തവേർ,കരിമ്പന നറും വാഴയ്ക്കമൃക്കായകൾ
പൊല്ലേറുംതമിഴാമവേരിതുകൾതൻ ഭസ്മംകലക്കിത്തെളി-
ഞ്ഞുള്ളംഭസ്സിലുരച്ചമട്ടിലുളവാക്കുംകഞ്ഞിയുംനന്നെടോ. 93

### കന്ദഘൃതം

സത്യംശോഫമൊഴിഞ്ഞുപോമയി!വയൽച്ചുള്ളിക്കടക്ഷാരവെ-
ള്ളത്തിൽചോറുചമച്ചതൊട്ടുഘൃതമിട്ടുണ്ണുന്നവർക്കൊക്കയും,
നൽത്തേൻവാണി!കരിക്കൊടിക്കടയരച്ചിട്ടൊത്തുപയ്യിന്റെമൂ-
ത്രത്തിൽകാച്ചിയരിച്ചനെയ്യഖിലനീരിന്നുംമഹാവേനലാം. 94

### ധാത്ര്യാദിതൈലം

നെല്ലിയ്ക്കകഷായനീരിൽകൊടിയകറുക,പാച്ചോററി
വിലപ്പൂദം,തീ-
ന്നില്ലാകഞ്ഞുണ്ണിതാൻ,ചിററമൃതി,വയ്യുടെനീരൊട്ടിണക്കിത്തൈലജാതം

ശർക്കരയ്ക്കു ഉരി വീതം. അതീസാരം (അതിസാരം) പീനസം (മൂക്കടപ്പ്.)

91. ഉദകം (വെള്ളം).

93. കദളിവാഴയുടെ കന്ദകം (കിഴങ്ങ്) അംഭസ്സിൽ (വെള്ളത്തിൽ.)

94. വയൽച്ചുള്ളിക്കടക്ഷാരവെള്ളത്തിൽ = വയൽച്ചുള്ളി വേരിന്റെ ക്ഷാരം (ഭസ്മം) കലക്കിത്തെളിയിച്ച വെള്ളത്തിൽ ഘൃതം (നെയ്യ്) അഖിലനീരിന്നും = എല്ലാവിധംനീരിന്നും. മഹാവേനലാം = വലിയ വേനലാണ്. വേനൽകൊണ്ടുനീർ (ജലം) വററുന്നതുപോലെ ഈ നെയ്യുകൊണ്ടു നീർ ശമിക്കുമെന്നു സാരം.

നല്ലുശ്രം,പഞ്ചഗന്ധം,പുനരിവസമമായ്കൽക്കമാക്കിക്കലക്കി-
ത്തെല്ലുള്ളിന്നെണ്ണ,കാച്ചീടണമടവിൽവെളിച്ചെണ്ണയോ
പുണ്യശീലേ! 95
നീരുള്ളോൾക്കെണ്ണ'ധാത്ര്യാദിക'മിതുതലയിൽതേച്ചിടുംകായ്യ
മേറെ-
സ്സാരം,വേലിപ്പരുത്തിപ്പത്രരസമതിലായ് ത്തണിയാകാ,ത്രിജാതം,
ആരോമൽകുന്തുരുക്കം,വടി,ചരളമിവററിൻെറകല്ക്കംകലക്കി-
പ്പാരാതെകാച്ചിവെച്ചുംതിലജ,മഥവെളിച്ചെണ്ണയും,
നന്നിവണ്ണം. 96

വിലപാദി എണ്ണ

മൽക്കരിങ്കുഴലി!ക്കുവളത്തില,സമൂലമായതമിഴാമതാൻ,നൽ-
ക്കരിക്കൊടിയതിൻകിഴങ്ങ,ഥ ശതാവരിക്കടയതെ,ന്നിവ
ഞെക്കിയെന്തിയൊരുനീരതിൽത്രിഫലകല്ക്കമായ്പരിപചി
ച്ചാരെ-
ണ്ണയുമുണ്ടുബഹുപാടവംസകലരോഗസങ്കടമടക്കുവാൻ. 97

ത്രിഫലാദി തൈലം

ഫലത്രയം,പാർവ്വതി! വേങ്ങതൻെറ കാ-
തലാക്കുറുന്തോട്ടിയതിൻെറവേർ, വടി
നിലിമ്പവൃക്ഷം, മുകിലി,മഹൌഷധീ-
കുലത്തിനാൽതീർത്തകഷായവാരിയിൽ 98
നൽച്ചെറുവഴുതിനയില,പുനരാച്ചുരൽത്താലി,തനിച്ചുതമിഴാമ,
ഇച്ചൊന്നവയുടെനീർതടവിച്ചെണ്ണയ്ക്കൊത്തൊരുകണക്കിൽ 99
തരളമിഴി!പഞ്ചഗന്ധം, കരുവേലപ്പട്ട, കുന്തുരുക്കം,കാർ,
ഇരവിൻതൊലിയോടേലത്തരി,യിവകല്ക്കിച്ചൊരെണ്ണകാച്ചേണം.

95. പാച്ചോററി വിലപച്ഛദം = പാച്ചോററിയുടെയും, വിലപ (കൂവള)ത്തിൻെറയും, ഛദം (ഇല)

97. പരിപചിച്ച (കാച്ചിയ)

98. ഫലത്രയം (ത്രിഫല) നിലിമ്പവൃക്ഷം (ദേവതാരം) മുകിൽ (മുത്തങ്ങ) മഹൌഷധീകുലത്തിനാൽ = വലിയ ഔഷധികളുടെ (മരുന്നുകളുടെ) കുലത്താൽ (വർഗ്ഗത്താൽ) കഷായവാരിയിൽ (കഷായവെള്ളത്തിൽ) 98ം, 99ം, 100ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

100. എണ്ണ എന്നുതന്നെ നിയമമില്ല. മുൻപറഞ്ഞവിധം

ചൊല്ലേറിടുന്നീ 'ത്രിഫലാദി'യെണ്ണ
തെല്ലൊന്നുതേപ്പിച്ചു ശിരഃസ്ഥലത്തിൽ
നെല്ലിക്കുവെള്ളത്തെ മുറക്കൊഴിച്ചു
മെല്ലെക്കുളിപ്പിക്കണമുണ്ണിതന്നെ. 101

മേലേഴ്ക്കുതൈലം

ആരത്ത, തഴുതാമതന്റെ മുരടീ,ഴവച്ചെമ്പിന–
ള്ളൊരാക്കിട,യിവററിനെസ്സമമരച്ചുചേർത്തങ്ങിനെ
നറുംപുളിയിലക്കുഴം പുതിയനീരിനാൽകാച്ചിവെ–
ച്ചോരെണ്ണയുടലിൽപുരട്ടുകിലൊഴിഞ്ഞുപോം നീരുകൾ.

തിന്ത്രിണ്യാദിതൈലം

പുളിയില,ചെറുവഴുതിനതന്നില,ചിററമൃതിപ്പറഞ്ഞവയിൽനിന്നും
ഉളവാംനീരിൽസമമായ് നലമൊടുതഴുതാമനീരിണക്കി,യതിൽ
രാമച്ചം,ശതകുപ്പ,കൊട്ട,മുദകം, മുത്തോതുമുത്തങ്ങ,യാ–
രോമൽച്ചന്ദന,മൊത്തിരട്ടിമധുരം, കല്ക്കിച്ചുചേർത്തിഗ്ഗണം,
മോർമെളിച്ചിട്ടമെണ്ണകാച്ചിയുടലിൽത്തേക്കുന്നവർക്കംമഹാ
നീർമാറുംനിടിലസ്ഥലപ്രവിചലല്ലോലംബനീലാളകേ! 104

വരണാദിതൈലം

നീർമാതളത്തിന്നിലനീരിലഭ്രം,
രാമച്ച,മഞ്ചെട്ടി,കൾ കോലരക്ക്,
ഓമൽപ്പടീരം,ശതകുപ്പ,ഗോപീ,
കാമപ്രദാവക്കതിരോ! കടുക്ക, 105
പതിമുക,മീവകല്ക്കമിട്ടുകാച്ചു-
ന്നതു'വരണാദിക'മെണ്ണ മേൽപുരട്ടാൻ
അതിഹിത,മിതുകാടി,മോരുതാനോ,
ചിതമൊടുചേർത്തുപചിക്കിലും വിശേഷം. 106

വെളിച്ചെണ്ണയും കാച്ചാം. 103ം, 104ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

104. ഉദകം (ഇരുവേലി) മോർ, മെളിച്ചിട്ടം (ചെറുന്ന) എണ്ണയ്ക്കൊപ്പം മോർ ചേർക്കണം.

105. അഭ്രം (മുത്തങ്ങ) പടീരം (ചന്ദനം) ഗോപീ (നന്നാറിക്കിഴങ്ങ്) 105ഉം, 106ഉം ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാണ്.

ശുദ്ധമാം കാടിവെള്ളത്തിലിതാരം കാച്ചുമെല്ലെയും
നിത്യംമേൽതേച്ചിട്ടന്നോരിൽ വർത്തിക്കില്ലുഗ്രശോഫവും, 107

അമ്ലവേതസാദിതൈലം

അരിയതരിഞ്ഞാമ്പുളിയില,
തരളതരപ്പൂരികവല്ലി,തഴുതാമ,
ചെറുനാരകയില,കയ്പ-
ഞ്ചരലത,യിച്ചൊന്നവററിന്നുടെനീരിൽ 108
ചെഞ്ചല്യം,ശതകുപ്പ,യേലയരി,വേമ്പാടദ്രുമത്തോല്,ചെ-
ഞ്ഞെട്ടിപ്പൊടി,കുന്തുരുക്ക,മിടയപ്പൺ,ചോനകപ്പുല്ല്,കൾ
ഹ്വൻചിത്തചോരി! കോലരക്ക,രിയനാഗപ്പൂ,നറുംചന്ദനം
കിഞ്ചാതങ്ക,മൊടൊത്തിരട്ടിമധുരം,നീർമാതളത്തോലി,വ 109
രീതിങ്ങരച്ചുതയിർവെള്ളമിരട്ടിക്കൂട്ടി-
സ്സാദിഷ്ഠവെണ്ണയുമെട്ടുമുടലിൽപ്പുരട്ടാം,
വാദികളെവെങ്കിലവലേശവു'മമ്ലവേത-
സാദി'ഷ്ഠനീരിനെനടിപ്പതിനുക്കക്കുട്ടം. 110

പുനർനവാദിപ്പൊടി

എൻനാഥേ!തഴുതാമവേർ, സുരമരം,മോചം, കിഴാർനെല്ലി,തി-
ക്കണ്ടം,തിപ്പലി, കാട്ടുതിപ്പലിയതിൻവേർ,മാഞ്ചി,നൽജ്ജീരകം.
പിന്നെക്കുവളവേർ,കടുക്ക,യിവയെച്ചുട്ടിറ്റിച്ചപ്പുടങ്ങളിൽനീർ
തന്നിൽച്ചേർത്തുകുടിപ്പവർക്കെല്ലമേ പാരിച്ചനീരുംജ്വരാൽ. 111

വ്യോഷാദി മോര്

വ്യോഷം,മൂവ്വിലവേതകാട്ടുമുളകിൻവേർ, മുത്തിൾ, മുത്തങ്ങ,നിർ-
ദ്ദോഷംതിക്കടകാട്ടുതിപ്പലിയതിൻവേർ,മാഞ്ചി ലന്തക്കുരു,
ശേഷായോതറുമാമ്പഴത്തിന്നുടെയോടെ,നല്ല പാടക്കിഴ-
ങ്ങി,ഷൾസന്നതഗാത്രിതുമ്പമലർ,കൊത്തമ്പാലതൻതണ്ഡുലം 112

107. ഇത്തരം (മുത്തങ്ങ മുതലായവ കല്ക്കം ചേർത്തു) ഉഗ്ര ശോഫനവും (നീരും) വർത്തിക്കില്ല (നിൽക്കില്ല) 108ം, 109ം 110ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

109. ആതങ്കം (കോട്ടം)

112 വ്യോഷം(ചുക്ക മുളക തിപ്പലി) നിർദ്ദോഷം (ദോഷമില്ലാത്ത) ശുദ്ധിചെയ്ത എന്ന താല്പര്യം. 112-ാം ശ്ലോകം മുതൽ 116-ാം ശ്ലോകംവരെ ഒരു അന്വയമാകുന്നു.

നട്ടംഞെരിഞ്ഞാംപുളിതൻകിഴങ്ങുതാൻ,
ഞെരിഞ്ഞലോടൊത്തകൊഴിഞ്ഞിലിൻെറവേർ,
കരിമ്പു,കല്യാണി!വയമ്പു, ചങ്ങലം-
പരണ്ട, വിലപത്തമിഴാമവേതകൾ, 113

ഞാറവേർപെരുമരംതടിച്ചമരമഞ്ഞൾഞാവലശ ച്ചുണ്ടതൻ
വേരുനല്ലപുളിമൂലമാമ്പഴമിവററതൻതൊലികൾ,മുഞ്ഞവേർ,
ജീരകം,ത്രിഫല,ദേവതാരു,മയമോതകം,കരിഗതേ!കരി-
ഞ്ചീരകം,തൊട്ടനിലംപരണ്ട,യിരുവേലിചെന്ന കറിവേപ്പില 114
ചെറുവഴുതിനവേർ, പച്ചില, ചെറുതേക്കിൻവേരു,പിന്നെയേല
യരി,
പെരിയൊരിലവംഗത്തൊലി, യിരുവി,വയെല്ലാംകഴഞ്ചു
മുന്ന് 115
ശുദ്ധിപ്പെട്ടോരിരിമ്പിൻതകിടൊരുപല,മെന്നല്ലകിട്ടംപലംമൂ-
ന്നാ,ണെതല്ലാമേചതച്ചിട്ടിവയൊട്ടുചെറുനാരങ്ങയീരെട്ടുമാത്രം
സ്വത്ത്യാകൃഷ്ടിച്ചതുംചേർത്താതപഴകിയതാംമൺകലത്തിലാക്കി-
സ്സത്താംമോർനാഴിനീരെട്ടു,തിന്നടെപകുതിപ്പെട്ടകഞ്ഞുണ്ണിതൻ
നീർ, 116
ഗോമൂത്രംപിന്നാഴിൻകാലൊഹരി,യിവയതിൽ പാന്മതിന്നിട്ടു
നാലേ
സാമാന്യത്തിൽതിളപ്പിച്ചളിലസദളകേവാങ്ങിവെച്ചാറിയാലോ
ധൂമംധാരാളമേററിട്ടൊരിടമതിലായ്"ഉക്കണംവായകെട്ടി-
ട്ടാമൺപാത്രത്തെമൂന്നാളു,യി!പുനരതിൽനിന്നിട്ടുനാലാംദിന
ത്തിൽ 117
കാലത്തൊന്നായരിച്ചേന്തിനപ്പുളിതടവും മോരുമെച്ചിലെൻറമട്ടും,
കാലപ്രായങ്ങളും,താൻകരുതിയനലശക്തിയ്ക്കുപററുംകണക്കിൽ
ബാലന്മാരെക്കുടിപ്പിയ്ക്കുകിലുദര,മുരത്തൊരുനീർ,പാണ്ഡുഗുന്മാ-
പ്ലീല,ാശ്,കാമിലാവ്യാധി,കളിവകണികാണില്ല കല്യാണ
ശീലേ! 118

116 കിട്ടം (പുരാണകിട്ടം)
117 അതിൽ (കഞ്ഞുണ്ണിനീരിൻെറ) ധൂമം (പുക)
കാലപ്രായങ്ങളും = കാലവും പ്രായവും (വയസ്സും) അനലശക്തി (അഗ്നിശക്തി)

പ്രതിശ്യായം.ജ്വരം,ജലക്ലമം, മതിയല്ലേഗ്രഹണി,യഗ്നിവൈഷമ്യം,
ഇതുകളമോടിയൊളിയ്ക്കും ദ്രുതമീ'വ്യോഷാദി'മോരിനാൽ
തന്നെ! 119

ഏകാംഗശോകത്തിന്നു്

മതിനേർമുഖി!മുസ്താകായമയോടെ
ശതകുപ്പ,ത്തമിഴാമവേർ,കൾമോരിൽ
അതിമാത്രമരച്ചുവെണ്ണകൂട്ടി-
പ്പതിവായ്തേച്ചുണമേകഗാത്രനീരിൽ. 120

മോരിൽകടുക്കയും,വൈരി വേതം,കൂടിയരച്ചതും
നേരേപുരട്ടിടാം, കാടി ധാരയുംനന്നിതിന്നെടോ. 121

സരക്തശോഫത്തിന്നു്

ബാലേ!വെൺചെമ്പരത്തിക്കടയിടകലതന്നോതു മാലേയമല്ലെ-
ന്നാലോനാല്പാമരത്തിൻതൊലിയൊടുസമമാംതെച്ചിതൻവേതു,
നന്നായ്
പാലിൽപേഷിച്ചുതേച്ചുന്നതുപരമഹിതംധാരചേരുന്നനീരിൽ,
ചേലോടീമട്ടുശോഫപ്രതിവിധികൾചതുഷ്കത്തിൽഞാൻചൊല്ലി
വിട്ടേൻ. 122

നീരുകളെല്ലാമുടനേ മാറ്റീടുവാനിച്ചികിത്സതന്നെമതി,
സാരസനേർമിഴിവെറുതെഭാരതമാക്കേണ്ടവിസ്തരിച്ചിനിയും. 123

## ഒമ്പതാം അദ്ധ്യായം

## വിസപ്പനിദാനം

വെവ്വേറേയു,മിരട്ടയായു,മഥമൂന്നുംകൂടിയും, നിന്നുകൊ-
ണ്ടവ്യാജംകഫപിത്തങ്ങളാകിയമഹാദോഷങ്ങളാലും, തഥാ

120 അതിമാത്രം (ഏററവും) ഏകഗാത്രനീരിൽ (ഒരവയ
വത്തിൽമാത്രമുള്ളനീരിൽ)

121 വൈരിവേതം (ഏകനായകത്തിൻെറ വേതം) കാടി
ധാര = കാടികൊണ്ടുള്ള ധാര.

122. മാലേയം (ചന്ദനം) ശോഫപ്രതിവിധികൾ = ശോ
ഫത്തിൻെറ (നീരിൻെറ) പ്രതിവിധികൾ (ചികിത്സകൾ).

ദേവ്യ!രക്ത,വിഷങ്ങളാലു,മുളവായിടും‘വിസർപ്പാമയം
ചൊവ്വോടൊമ്പതുമട്ടിലുണ്ടതുദൃഢമെന്നോതുന്നുവിദ്വജ്ജനം 1
കീരപ്പെൺമുഗ്ദ്ധവാണി!കമാരക്കളവാകിലീവിസർപ്പത്തെ
കേരളനാട്ടിൽവസിക്കുന്നോരഖിലതമേ‘കരപ്പ’നെന്നോതും. 2

വല്ലാതെനീരു, പുളകം, പനി മൂർദ്ധ്നിചൂടെ-
ന്നല്ലാപഴപ്പമിഴികൾക്കി,വയൊക്കെമുറ്റും
എല്ലാവിസർപ്പകഗദങ്ങളിലുംവിശേഷ-
മില്ലാതെകാണുമിളമാനൊളിനേത്രയാളേ. 3

### വാതവിസർപ്പലക്ഷണം

നീരുള്ളേടമുറുമ്പരിച്ചിടുവതായിത്തോന്നൽ,വൻകുത്തിനോ-
വ,റെത്തന്നെവലിച്ചിൽ,വിള്ളലിവയും,വാതജ്വരാകാരവും,
നേരേചേർന്നവിസർപ്പമാണനിലജം,പിത്തപ്പനിക്കൊപ്പമായ്
പാരംവേഗമിയന്നതോർത്തിടുകപിത്തത്താൽജനിക്കുന്നതാം. 4

### കഫവിസർപ്പലക്ഷണം

നീരിൽസ്നിഗ്ദ്ധതയും, ചൊറിച്ചിലു,മിനിശ്ലേഷ്മജ്വരാകാരവും,
ചേരുന്നോരുവിസർപ്പമാണുകഫജം, പിത്താനിലോത്ഥത്തിലോ
പാരിച്ചുള്ളപൊളിച്ചിലേ,ക്ക,മരുചിച്ഛർദ്ദ്യ,ഗ്നിമാന്ദ്യങ്ങൾത-
ണ്ണീരിങ്കൽക്കൊതി,മൂർച്ഛ,വമ്പനി,യതീസാരപ്രസാരം,ഭ്രമം, 5
വണ്ണംചോപ്പോ,കറുപ്പോ,പുളകനിരനിറഞ്ഞീടുകേറ്റംവിസർപ്പം
തിണ്ണംനില്ക്കുന്നിടത്തിൽ,തനുവിൽമുഴവനുംകഷ്ടമാംചുട്ടുനീറൽ

### അദ്ധ്യായം 9

1. അവ്യാജം (കളവല്ലാതെ) കുപിതങ്ങൾ (കോപിച്ചവ).

3. മൂർദ്ധ്നി = മൂർദ്ധാവിൽ (തലയിൽ) വിശേഷം (വ്യത്യാസം).

4. വാതജ്വരാകാരവും (വാതപ്പനിയുടെ ആകൃതിയും) അനിലജം = അനിലൻ (വാതം) കൊണ്ടുണ്ടായതു്.

5. സ്നിഗ്ദ്ധതയും(മിനുപ്പും) ശ്ലേഷ്മജ്വരാകാരവും (കഫപ്പനിയുടെ ആകൃതിയും) പിത്താനിലോത്ഥം (പിത്തവാതങ്ങൾകൊണ്ടുണ്ടാകുന്നതു്) മൂർച്ഛ(മോഹാലസ്യം)അതിസാരപ്രസാരം = അതീസാര (അതിസാരത്തിന്റെപ്രസാരം) (വ്യാപ്തി) ഭ്രമം(തലതിരിച്ചിൽ) 5, 6, 7 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

ഝടിതിമർമ്മങ്ങളിൽചെല്ലുക,യതുപൊഴുതിൽസൗഖ്യനിദ്രാ
വിനാശം
ദണ്ഡംശയ്യാദികർമ്മങ്ങളിലൊട്ടുമൊരുതന്റേടമില്ലാതെയാകൽ

### വാതവിസർപ്പ ലക്ഷണം

സ്പഷ്ടംകണ്ടീടുമീമട്ടുകൾ,നിജഗമനംവൻകഫത്താൽതടുക്ക-
പ്പെട്ടെന്നാലാക്കഫത്താൽചെറിയമുറകളാക്കീട്ടുടൻവായുതാനേ
ഒട്ടേറെസ്നായു,മാംസം,സിരകളി,വദൂഷിപ്പിച്ചുവെച്ചങ്ങുമിങ്ങും
കഷ്ടംകട്ടിക്കരികല്ലൊത്തമുഴനിരയുണ്ടാക്കിടുംമേനിതന്നിൽ. 7

നീണ്ടോ,വട്ടത്തിലായോ, വലിയനിലയിലോ സൂക്ഷ്മ
മായോ,പരംനോ-
വാണ്ടും,കാണാംചുകപ്പേന്തിയു,മതു,പനിവല്ലാതെ,യേ
ക്കീട്ടു,മേകം,
വീണ്ടുംതീമാന്ദ്യ,മൊച്ചപ്പുടവു,ടലിൽനുറുങ്ങുന്നനോവെ,ന്നുവെച്ചീ-
ടേണ്ടാകാസാതിസാരംതലതിരിവി,വയുംമൂർച്ഛയുംവന്നുകൂടും. 8

### പിത്തകഫവിസർപ്പലക്ഷണം

ഇതുവാതശ്ലേഷ്മജമാ-
ണ,ഥപിത്തകഫോത്ഥമാംവിസർപ്പത്തിൽ
അധികമുറക്കംസ്തംഭം
സതതംമടിസഞ്ചരംതലതിരിച്ചിൽ. 9

6. വിസർപ്പംനില്ക്കുന്നിടത്തിൽ വർണ്ണം (നിറം) ചോപ്പോ കറുപ്പോ ഏററം പുളകനിര നിറഞ്ഞീടുക. തനുവിൽ (ശരീരത്തിൽ) ഝടിതി (ഉടനെ) സൗഖ്യനിദ്രാവിനാശം – സൗഖ്യത്തിന്റെയും നിദ്രയുടെയും (ഉറക്കത്തിന്റെയും) വിനാശം (നാശം) സൗഖ്യവും നിദ്രയും ഇല്ലാതെയാകൽ. ശയ്യാദികർമ്മങ്ങളിൽ – ശയ്യ (കിടപ്പ്) മുതലായ കർമ്മങ്ങളിൽ ദണ്ഡം (അസ്വാസ്ഥ്യം).

7. നിജഗമനം (തന്റെ ഗതി) വൻകഫത്താൽ (വലിയ കഫത്താൽ) വർദ്ധിച്ച കഫത്താൽ എന്ന സാരം. സിരകൾ (ഞരമ്പുകൾ) മേനിതന്നിൽ (ദേഹത്തിൽ) അങ്ങുമിങ്ങും കട്ടപ്പമുള്ള മുഴനിരയെ ഉണ്ടാക്കും.

8. അതു (മുഴനിര)

ദ്വാരങ്ങളിൽകഫമിണങ്ങുകയഗ്നിശക്തി
പോരായ്ക പേപറകളെട്ടുകിടക്കിടക്ക്
പാരംതളർച്ച,യുടലിന്നുകനം,തചിക്കേ-
ടേ,ാരാതെമൂർച്ഛ,തലനോവി,വയൊക്കെയുണ്ടാം 10

പള്ളിക്കേഴാക്ഷിമാംസത്തിന്നലിവു,പഴുത്തീടുവാൻതാമസം, നീ-
തള്ളിൽതട്ടിപ്പുഴപ്പു,ൽക്കടശവമണം,മെന്നല്ലപാരുഷ്യമേററം
പൊള്ളിപ്പൊട്ടുകപിന്നെക്കന്നുമിവയു,മഹോ! മഞ്ഞളിപ്പം,പ്രകമ്പം,
വെള്ളിക്കാപ്പംവെളുപ്പു തടവിനപുളകങ്ങളുവും വന്നുകൂടും. 11

### സന്നിപാതവിസർപ്പലക്ഷണം രക്തവിസർപ്പലക്ഷണം

ബാലേ!ത്രിദോഷഭവമായവിസർപ്പകത്തിൽ
മേലേപറഞ്ഞപലലക്ഷണമൊത്തുകാണാം
മാലേററരക്തജവിസർപ്പമതോക്കപിത്ത-
ത്താലേജനിപ്പതുകണക്കെയിരിക്കുമത്രേ. 12

### വിഷവിസർപ്പലക്ഷണം

ധന്യേ!യാതോരുദോഷംവിഷമരവിഷംകൊണ്ടുകോപിച്ചനിന്നീ-
ടുന്നുവല്ലാതു,തിൻമട്ടുകൾവിഷജവിസർപ്പത്തിലുണ്ടായിരിക്കും,
എന്നാലോവല്ലഭേ!രക്തജ,വിഷജ വിസർപ്പങ്ങളിൽതക്ക വൈദ്യം
ഭിന്നിച്ചാണാകയാലിന്നിതുകളെയിഹവെവ്വേറെയാക്കിപ്പറഞ്ഞേൻ. 13

ആയംകൊണ്ടുവിസർപ്പമൊമ്പതുവിധം, തന്റെവയസ്സാത്തവ-
ക്കായാലീവിധ,മെങ്കിലുംപവനനാലുണ്ടാംവിസർപ്പാമയം

9 വാതശ്ലേഷ്മജം = വാതശ്ലേഷ്മങ്ങൾ (വാതകഫങ്ങൾ) കൊണ്ടുണ്ടാകുന്നത്. സ്തംഭം (സ്തംഭനം) സംജ്വരം (പനി) 9-ം 10-ം ശ്ലോകങ്ങളെ കൂട്ടി അന്വയിക്കണം.

11 ഉൽക്കടശവമണം = ഉൽക്കടം (ഉഗ്രം) ആയ ശവമണം (ശവഗന്ധം) പാരുഷ്യം (കട്ടപ്പം)

12 ത്രിദോഷഭവം = ത്രിദോഷംകൊണ്ടു ഭവിച്ചത്. (ഉണ്ടായത്.)

13. വിഷമതരവിഷം = വിഷമതരം (ഏററവും വിഷമം) ആയ വിഷം ഭിന്നിച്ചാണ് (വ്യത്യാസപ്പെട്ടാണ്.)

പ്രായം,ദേഹമതിൻസ്വഭാവ,മിവതൻ ഭേദത്തിനാൽകുട്ടികൾ-
ക്കായാലെട്ടുതരത്തിലായിവരുമെന്നോതുന്ന വിദ്വജ്ജനം. 14

നെല്ലു,ള്ളെ,ടോമുതിര,കേൾക്കകിരാലി,ചെങ്കാർ
കല്യാണി!നീല,മിനിയോപൊടി,പിന്നെവെണ്ണീർ,
കില്ലൊട്ടുമേകതതിടൊല്ലിവമുമ്പിൽവെച്ചു
ചൊല്ലും 'കരപ്പ'നിതിശബ്ദമതിൻെറപേരാം. 15

പിത്തത്താലേവിസർപ്പംശിശുനിരകളിലീരെട്ടതട്ടായിയുംവ-
ന്നൊത്തീടുന്നുണ്ടുഴന്നിന്ദ്രണി, മുളകുമണി, ക്ഷ്മാധരാധീശകന്യേ!
ദാത്തിക്കാ,വള്ളി, ലന്തക്കുരു,പിട,പവിഴം,ലോഹിതം,പുള്ളി,
മാമ്പൂ,
മുത്തേതലുംകോശയാളേ!തളിക,പൊരുമയെന്നല്ലമുള്ളെ,രി,
പിന്നെ 16

കല്യേ!വിഴാലരി;കരിങ്കുഴലാൾക്കിരീട-
ക്കല്ലേ!പുളിങ്കുരു,കണക്കിക്കണക്കിൽനൊള്ളു
കില്ലൊട്ടുമേകതതിടൊല്ലി,വമുമ്പിൽവെച്ചു
ചൊല്ലും'കരപ്പ'നിതിശബ്ദമതിൻെറപേരാം. 17

14. ഈ വിധം വിസപ്പം വയസ്സുാത്തവക്ക (യുവാക്കൾക്ക ആയാൽ ഒമ്പതു വിധം തന്നെ. എങ്കിലും പവനനാൽ (വാതത്താൽ).

15. നെല്ലു മുതലായവ മുമ്പിൽ വെച്ചുപറയുന്ന 'കരപ്പൻ' എന്ന ശബ്ദം അതിൻെറ, (കുട്ടികൾക്ക എട്ടുവിധത്തിലുണ്ടാകുന്ന വാതവിസർപ്പത്തിൻെറ) പേരാകും. നെൽക്കരപ്പൻ എൾക്കരപ്പൻ ഇങ്ങനെ കണ്ടുകൊള്ളണം.
നീലം (കറുത്തതു) നീലക്കരപ്പൻ (കരിങ്കരപ്പൻ).

16. ലോഹിതം (ചുകന്നത്) 16, 17 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാണ്. ഉഴന്നിന്ദ്രണി മുതലായവ മുമ്പിൽവെച്ചു പറയുന്ന 'കരപ്പൻ' എന്ന ശബ്ദം അതിൻെറ (കുട്ടികൾക്ക 16 വിധത്തിൽ ഉണ്ടാകുന്ന പിത്ത വിസർപ്പത്തിൻെറ) പേരാകും. ഉഴന്നിന്ദ്രണിക്കരപ്പൻ, മുളകിൻമണിക്കരപ്പൻ ഇങ്ങിനെ കണ്ടുകൊള്ളണം. ലോഹിതക്കരപ്പൻ (ചെങ്കരപ്പൻ).

ഇതുപതൊന്നുവിധംബാലരിലുണ്ടാകുംപ്രിയേ! കഫവിസർപ്പം,
മുളനെല്ല,ഥുമ്പപ്പൂവളയക്കൊടി, വത്സകം, പിന്നെ 18
മാടക്കാരലോക്കിക്കൽത്താമര,കറുക,മുറള്ളാമ,യെന്നല്ല പൊന്നിൻ-
മാടൊക്കുംകൊങ്കയാളേ! ചികിട,പലക,നീർപീലിമെല്ലിലി
വേണി!
ഈരേറ്റുംപാട, മെതർനീര,ടർ,കൊട്ടമുടി,കല്ലേ,ണി,നല്ലെണി
കൽക്കൾ-
ച്ചൂട്ടുണ്ടാക്കുന്ന ചഞ്ചലമിഴി!മുയലടതാൻ,വ"ളാമ്പഴംപോള,തിന്നാ.
കില്ലൊട്ടുമേകതതിടൊല്ലിവമുമ്പിൽവെച്ച
ചൊല്ലും 'കരപ്പ്'നിതിശബ്ദമതിൻെറപേരാം
ചില്ലിയ്ക്കുപോലുമലയേവിലവെച്ചിടാത്ത
ചില്ലികളിക്കലയിലുള്ളമയക്കമാദ്യേ! 20
സംസൃഷ്ടം,സന്നിപാതം,ക്ഷതജ,മിതുകളാലും, വിഷത്താലു,മുണ്ടാം
വീസർപ്പവ്യാധിമേൽച്ചൊല്ലിയതു,റിയുകബാലർക്കുമോരോന്നുതന്നെ
ശ്രീസാരംഗാക്ഷി!പിത്താനിലജമതുവെറും'തീക്കരപ്പൻ'കട്ടപ്പം
രേസീട്ടംശ്ലേഷ"മപിത്തോത്ഭവമതിനുകഥിയ്ക്കുന്നപേർ
'ചേക്കരപ്പൻ'. 21
പേരാണിട്ടന്നകഫവാതജമായതല്ലോ
ധാരാധരപ്രതിമകേശി'മുഴക്കരപ്പൻ,'
'ചോരക്കരപ്പ്'നിതിരക്തഭവത്തിനുള്ള
പേരാം,ത്രിദോഷജമതാണി'ടിവാൾക്കരപ്പൻ'. 22

18\. വത്സകം (കുടകപ്പാലയരി) 18ം, 19ം, 20ഉം ശ്ലോക ങ്ങളെ കൂട്ടി അന്വയിക്കണം.

19\. വ"ളാമ്പഴം (വിളാമ്പഴം) മുളനെല്ല മുതലായവ മുമ്പിൽ വെച്ച 'കരപ്പൻ' എന്ന ശബ്ദം പറയുന്നത" അതിൻെറ (ബാലന്മാ ക്ക് 21 വിധത്തിൽ ഉണ്ടാകുന്ന കഫവിസർപ്പത്തിൻെറ) പേരാം. മുളനെൽക്കരപ്പൻ, ഉമ്പപ്പൂക്കരപ്പൻ ഇങ്ങിനെ കണ്ടുകൊള്ളണം.

21\. സംസൃഷ്ടം (ഈ രണ്ടു ദോഷങ്ങളുടെ കോപം) സന്നി പാതം (ത്രിദോഷകോപം) ക്ഷതജം (രക്തം) വിഷം ഇവകൊണ്ടു ണ്ടാകുന്ന മേല്പറഞ്ഞമാതിരിയിലുള്ള വിസർപ്പവ്യാധി (വിസർപ്പ രോഗം) കുട്ടികൾക്കും ഒരോന്നുതന്നെ ഉള്ളൂ. പിത്താനിലജം (പി ത്തവാതങ്ങൾകൊണ്ടുണ്ടാകുന്നതു) തീക്കരപ്പൻ.

പിന്നെ 'ച്ചില്ലിക്കരപ്പൻ' വിഷഭവ,മൊരുദോഷത്തിനാലേ വിസർപ്പം
വന്നാൽമാറും,തഥാദ്വന്ദ്വജവുമനുപമോപദ്രവംവിട്ടിരുന്നാൽ,
എന്നോ!യാപ്യംപരംശോണിതജ,മുപശമിക്കില്ലദോഷത്രയോത്ഥം,
കുന്നിൻവംശത്തിന്നുന്നേ! വിഷഭവനിലദോഷാനുസാരേണതന്നെ.

അറിയുകവല്ല്യവിധത്തിലുമൊരുചതവേറ്റുള്ളദിക്കിലുണ്ടായാൽ
ഹരി!ഹരി!സർവ്വവിസർപ്പവുമറുമിശ്രമകന്നിടാചികിത്സിച്ചാൽ.

പുള്ളിക്കേഴാക്ഷി!മൺതളിലിണയുക,യെന്നല്ലധാതുവ്രജത്തി-
ന്നുള്ളിൽത്തട്ടിപ്പഴുത്തീടുക,മലിനശവംപോലെ നാറീടുകേററം,
പൊള്ളല്ലേസ്നായു,മാംസം,സിരകളി,വനറുണ്ടീടുകിമ്മട്ടുവന്നാ-
ലെള്ളോളംപോലുമേല്ലാപ്രതിവിധികൾ വിസർപ്പത്തിനേതിന്നുമോർത്താൽ. 25

'അമ്പത്തൊന്നുതരം കരപ്പനിതളിച്ചെയ്തു' ഭവാനെന്തിതിൻ
വമ്പാർന്നാകൃതിയും, ചികിത്സയുമുരച്ചീടാത്തതെ?'ന്നൊക്കയും
ഒപ്പംതേനൊളിവാണി! സമ്പ്രതി കഥിച്ചീടുന്നവോഹന്തനീ
വെമ്പീടേണ്ടവയും പറഞ്ഞുതരുവൻ പാരേ ക്രമത്താലെഞാൻ. 26

## പത്താം അദ്ധ്യായം

### നെൽക്കരപ്പന്റെ ലക്ഷണം

നന്ദ്യാകേൾ നെൽകരപ്പൻപ്രകൃതി,നവരയെന്നുള്ളനെല്ലിന്റെ മട്ടിൽ-
ച്ചിന്നീടുംപൊള്ളയുംചേൎന്നവിടവിടെവപുസ്സിങ്കലുണ്ടായൊടുക്കം

23. അനുപമോപദ്രവം = അനുപമം (നിസ്തുല്യം) ആയ ഉപദ്രവം വിട്ടിരുന്നാൽ ദ്വന്ദ്വജവും (സംസൃഷ്ടംകൊണ്ടു ജനിക്കുന്നവിസർപ്പവും) തഥാ (അപ്രകാരം) ചികിത്സിച്ചാൽ മാറും. ശോണിതജം (രക്തജം) യാപ്യം (കഠിനമായി ചികിത്സചെയ്താൽ ഏറുകയും മാറുകയും ചെയ്യാതെ നിർത്താവുന്നത്) ദോഷത്രയോത്ഥം (ത്രിദോഷജം) ഉപശമിക്കില്ല. വിഷഭവനില = വിഷഭവത്തിന്റെ (വിഷം ഹേതുവായിട്ടുണ്ടാകുന്ന വിസർപ്പത്തിന്റെ) നില, ദോഷാനുസാരേണ (വിഷംകൊണ്ടു കോപിച്ച ദോഷത്തെ അനുസരിച്ച്) തന്നെയിരിക്കും.

ഒന്നായ്ച്ചൊരിഞ്ഞിടുംനീർ, വലിയപനി, ശിരോനോവു,പേവാക്ക,
ജസ്രം
കന്നിട്ടുംകണ്ണുനീർചാടുക,തലതിരിവെറച്ചൂടപ്പു,ഗ്ലാനിമാന്ദ്യം, 1
എന്നേ!മൂത്രമലപ്പിടുത്തം,അരുചി,ഛർദ്ദി,തളർപ്പാവിധം
തന്നേതാണ്ടവരൾച്ച,കാസ,മിവയുണ്ടാംനെൽക്കരപ്പന്നൊടോ.

## നെൽക്കരപ്പന്റെ ചികിത്സ

നന്നായിസ്സ്രുതകപ്പതേങ്ങയുടെപാൽകൊണ്ടൊന്നരച്ചിട്ടതേ-
ച്ചെന്നാലോപുതുതാകമായതുശമിച്ചീടുംശശാങ്കാനനേ! 2
ചാലേനിലപ്പനയതിന്റെകിഴങ്ങു,കൊത്ത-
മ്പാലയ്ക്കുഴുന്നരി,സുരദ്രു,കറുത്തതുമ്പ,
ലോലാക്ഷി!കൊട്ടു,മഴകേറിയകാറു,തേങ്ങാ-
പ്പാലിൽസ്സ്രുതിച്ചിവയിലൊന്നമരച്ചുതേയ്ക്കാം. 3
എന്നാലുമേശപരി!നെൽക്കരപ്പനെഴുന്നിട്ടില്ലാമലംപോവതി-
ല്ലെന്നാൽവേണ്ടതുതൽക്ഷണംവയറിളക്കീടുന്നതാണോർക്കിൽ,
കുന്നിച്ചീടുമൊരെൽക്കരപ്പനുപിടിച്ചീടുംചികിത്സാക്രമം
തന്നിൽച്ചൊല്ലുവനായതിന്നുചിതമായീടുംതതന്നേഷ ഞാൻ. 4

ദ്രാക്ഷാഷ്ടമകഷായം

കാർ; വേപ്പിൻതൊലി; രണ്ടുരാത്രികൾ, പടോലംതാൻ, കറു
ത്തൊട്ടിവേർ,
ത്രീവിണ്ണോർതത,മുന്തിരിങ്ങ,യിവകൊണ്ടുണ്ടാക്കിടുംകഷായനീർ
സേവിപ്പിയ്ക്കുകിൽനെൽക്കരപ്പനകലും,'ദ്രാക്ഷാഷ്ടമം'തന്നെയാ-
ണീവസ്തും,വരവാണി!മേല്ലൊടിയിതിൽസാക്ഷാൽക്കരിഞ്ചീ
രകം. 5

### അദ്ധ്യായം 10

1. പൊള്ള(പ്പുളകം) വപുസ്സിങ്കൽ (ദേഹത്തിൽ) അവിടവിടെ ഉണ്ടായി. അജസ്രം (എപ്പോഴും) 1, 2, ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

2. 'പുതുതാകുമായതു ശമിച്ചീടും' എന്നതുകൊണ്ടു നെൽക്കരപ്പൻ ഉണ്ടായ ഉടൻതന്നെ ഈ ലേപനം 'ചെയ്യേണ്ടതാണെന്നു സൂചിപ്പിച്ചിരിക്കുന്നു. വിസർപ്പങ്ങൾക്കു ലേപനംകൊണ്ടു ശമം വരേണമെങ്കിൽ അവ ഉണ്ടായ ഉടനെതന്നെ പ്രയോഗിക്കണം. ഈ ന്യായം എല്ലാവിസർപ്പങ്ങളിലും എടുത്തുകൊൾകയുംവേണം.

### ധാത്ര്യാദി കഷായം

നെല്ലിക്കാ,നൽപ്പടോലം,മുകിലി,വസമമായത്രയംതെച്ചിതൻപൂ-
വെല്ലാംകൂട്ടിച്ചമച്ചീടിനകൊടിയകഷായമതൊമാശിശ്ശുചേൎത്തു്
ഉല്ലാസത്താൽകടിയ്ക്കുംശിശുവിനുചെറുതുംനൽക്കരപ്പൻെറകമത്ത-
ല്ലില്ലാ,കില്ലില്ലപാൎത്താലി,തുനിഖിലജഗൽധാത്രി!'ധാത്ര്യാദി'
യോഗം. 6

### ദൂർവ്വാദി തൈലം

കറുക,കരിമുതക്കമരം കതനൊച്ചിച്ചെടിയിവററിനുള്ളിലകൾ,
പറയാംപാവട്ടാതളിർ നിര,യിവമർദ്ദിച്ചെട്ടുതനീരിങ്കൽ 7
ചൊൽക്കൊണ്ടഞ്ജന,മോടിരട്ടിമധുരം,ചേതംകരിഞ്ചീരകം,
കല്ക്കിച്ചിട്ടുശരിയ്ക്കുതേങ്ങയുടെപാലോടേവെളിച്ചെണ്ണയെ
വെക്കാംകാച്ചിയതേഴനാൾനിയതമായ്സേവിച്ചവങ്കൽപരം
വെക്കാമുഷ്കരനെൽക്കരപ്പന,തിനില്ലല്പംവികല്പംപ്രിയേ! 8

### വേത്രാഗ്രാദിതൈലം

വരതനു!ചൂരൽത്തല,യഥ
ചെറുവഴുതിനതൻദളം,കരിമ്പ
അരമിവമർദ്ദിച്ചേറ്റു-
ന്നൊരുനീരിൽചെമ്പരക്കൊടികടയെ 9
കല്ക്കിച്ചുചേൎത്തുതേങ്ങാപ്പാലൊക്കംനൽതേങ്ങയെണ്ണയെ
കൎക്കശപ്പോർകുചേ!കാച്ചിവെക്കണംവേണ്ടപോലവേ. 10

5. രണ്ടു രാത്രികൾ (വരട്ടുമഞ്ഞൾ, മരമഞ്ഞൾതൊലി) ശ്രീവിഷ്ണോർതരു (ദേവതാരം) ദേവതാരം, വേപ്പ്, കൂവളം, മുതലായവയ്ക്കു ഉത്തമവൃക്ഷതാം ഉണ്ടാകയാൽ ശ്രീവിഷ്ണോർതരു, ശ്രീവേപ്പു, ശ്രീവിലപം ഇത്യാദി പ്രയോഗം സാധുവാകുന്നു.

6. മുകിൽ (മുത്തങ്ങ)

7. മർദ്ദിച്ച (ഇടിച്ചുപിഴിഞ്ഞ) 7, 8 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

9. ദളം (ഇല) ഏറ്റുന്ന (ഏട്ടുകന്ന) ചെമ്പരക്കൊടികടയെ (ചെമ്പരവള്ളിക്കിഴങ്ങിനെ) 9, 10 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

10. കല്ക്കിച്ച (അരച്ച).

ഇതൊലംനെൽക്കരപ്പൻപെരുകിയവർകടിസ്സൂട്ടെകാലത്തു,
സിദ്ധിസ്സും,ബാക്കിയല്ലാമിനിയിതിന്നടെകീഴെൾക്കരപ്പൻ ശ
മിപ്പാൻ
ശ്രദ്ധിച്ചോളുംവിധംചെയ്യുകിൽമതി,നറുമുത്തങ്ങപേഷിച്ചളുട്ടി-
ട്ടുദുഗ്ദ്ധത്താൽധാരകോരിടണമധികതരംനിമ്രദിച്ചിട്ടുകണ്ണാൽ. 11

### കൂശ്മാണ്ഡവല്യാദി കഷായം

ചെറുകുമ്പളവള്ളിയും,ഞെരിഞ്ഞിൽ-
ക്കരുനൊച്ചിത്തമിഴാമവേർ,കളുംതാൻ
ഒരുമിച്ചുകഷായമാക്കിനൽകാം
പെരുകുംമൂത്രവിബന്ധമുള്ളവർക്ക്. 12

## ഏറ്റംകരപ്പന്റെ ലക്ഷണം

എള്ളിൻമട്ടായ ചുകപ്പാംപുളകനിര,കറുപ്പാന്നതോ,ചോന്നു,പാരം
തള്ളിപ്പൊങ്ങാതെ,മെയ്യാകവെ,യവിടവിടെത്തന്നെയോ,
ചിന്നിടുംനീർ,
തുള്ളുംനോവസ്ഥി,സന്ധി,ത്തല,കളിൽ,മലബന്ധാർത്തി,
കണ്ണിൽത്തുടുപ്പി-
ക്കള്ളംകൂടാതെഴുംലക്ഷണമഖിലവുമൊക്കുന്നതാണേൾക്കരപ്പൻ. 13

## ഏറ്റംകരപ്പന്റെ ചികിത്സ

വേമ്പാടത്തൊലിയോ,തേങ്ങ തൻപാലിലിടയത്തിയോ,
സമ്പേഷിച്ചിട്ടുതേപ്പിച്ചാലസ്തമീവ്യാധി വല്ലഭേ! 14

11. പേഷിച്ച (അരച്ച) ദുഗ്ദ്ധത്താൽ (പാലിനാൽ)

12. മൂത്രവിബന്ധം (മൂത്രത്തടവ്) വിരേചനംകൊണ്ടും മൂത്രത്തടവു തീർന്നില്ലെങ്കിലേ ‘കൂശ്മാണ്ഡവല്യാദി’ കഷായം സേവിപ്പിക്കേണ്ടു. എലത്തരി ഞെരിഞ്ഞിൽ മുതലായ മൂത്രബന്ധത്തെ ശമിപ്പിക്കുന്ന വസ്തുക്കളിൽ ഒന്നു ഈ കഷായത്തിൽ മേല്പൊടി ചേർക്കാം. മൂത്രനിരോധം ശമിച്ചാൽ മുൻപറഞ്ഞ ചികിത്സകൾതന്നെ ചെയ്തുകൊള്ളുകയും വേണം.

13. എള്ളിൻമട്ടായ് (എള്ളിന്റെ പ്രമാണമായി) ചുകന്ന പുളകനിര. കറുപ്പാന്നതോ (കറുത്ത പുളകനിരയോ) ചോന്ന്, പാരം (ഏററം) മെയ്യാകവെ (ശരീരം മുഴവൻ) അവിടവിടെത്തന്നെയോ, അസ്ഥികൾ (എല്ലുകൾ) തല, ഇവയിൽ തുള്ളും നോവ്.

14. സമ്പേഷിച്ചിട്ട് (നല്ലവണ്ണം അരച്ചിട്ട്)

അയി!മഞ്ചട്ടിപ്പൊടി,മദ്ദയിതേ!ഗോപാലനാരി, കാറി,വയോ
മയിലെള്ളിൻതൊലിതാനോതയിർവെള്ളത്താലരച്ചതേച്ചുമാം.

### മുസ്താദി കഷായം

മുത്തങ്ങാവേപ്പിന്മേടെതൊലി,പടോലം, മൂര–
കത്തിന്റെവേർ,നിശകൾതന്നിണ, ദേവതാരം,
മുഗ്ദ്ധേ!കഷായമിവകൊണ്ടുചമച്ചതാർത്തി–
തീർത്തിടുമേകടുകരോഹിണിചേർത്തശിച്ചാൽ. 16

### ശാരിബാദികഷായം

നന്നാറിക്കിടെ,നൽക്കടുക്ക,യഥാ'രാമച്ചം,കൊടിത്തൂവവേർ
പിന്നീടോതമിഴാമവേരു,മധുരത്തുമുന്തിരിങ്ങപ്പഴം,
ഒന്നായ്ചേർത്തിവകൊണ്ടു വെച്ചോരുകഷായംതാനമൊന്നാനാരം
തന്നേമുഞ്ഞെഴുമേൾക്കരപ്പനകലാത്താവാൻ,കലേശാനനേ! 17
ഏന്നോമൽത്തേൻകുഴമ്പേ!ശിശുവിനൊരുവിധംശക്തിയുണ്ടെന്നു
കണ്ടാൽ
തന്നെധാരോഷ്ണമാംപാലതിലുരപെരുകന്നാവണക്കെണ്ണയേയോ,
തന്നെത്താൻനാളികേരംചിരകിയഥപിഴിഞ്ഞോരുപാലിൽ
ത്രികോല്പ–
കൊന്നച്ചൂർണ്ണത്തിനേയോവയറിളകുവതിന്നായ്കഴിപ്പിച്ചി
ടേണം. 18

### അവിപത്തി പൊടി

കാർ,നെല്ലിത്തുവിഴാലരി,ത്രികടുവെന്നല്ലേത്രിജാതം,പ്രിയേ!
ഞാനഗ്രത്തിലുരച്ച കൊന്നയിതുകൾക്കൊപ്പം,പൊടിച്ചാക്കയും

15. ഗോപാലനാരി (നന്നാറി)

16. നിശകൾ (രാത്രികൾ) തന്നിണ. രണ്ടുരാത്രികൾ (വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി) ആർത്തി (ഏൾക്കരപ്പൻ മുതലുള്ള കഴകൾ).

17. 'ശാരിബാദി' കഷായത്തിന്നു മേല്പൊടിപറഞ്ഞിട്ടില്ലാത്തതുകൊണ്ടു 'മുസ്താദി' കഷായത്തിന്റെ മേല്പൊടിതന്നെ ചേർത്തുകൊള്ളണമെന്നു ധ്വനിക്കുന്നുണ്ട്. ഇതരഭാഗങ്ങളിലും ഇപ്രകാരംതന്നെ കണ്ടുകൊൾകയും വേണം.

18. ധാരോഷ്ണം (കറന്ന ചൂടാറാത്തതു)

ഊനം ചെറുവരാത്തമാത്രയിൽ നറും പഞ്ചാര കൂട്ടീട്ടിളം
തേനിൽചേൎത്തുകൊടുക്കണം, വയറിളക്കത്തിന്നതത്യുത്തമം. 19

### ധനികാദി കഷായം

ഭുവിബാലരിലും പ്രയോജ്യമാണീ-
യ'വിപത്തി'പ്പൊടിയെന്നു വൈദ്യപക്ഷം
ഭുവനേശി! വിരേകശുദ്ധനായു-
ള്ളവനെ ധാന്യകപപ്പടങ്ങളബ്ദവും, 20

മഞ്ചെട്ടിപ്പൊടി, ദേവദാരുമരമഞ്ഞൾത്തൊൽ, വിഴാൽവിത്തുപാ-
ലവുംവാണി! കഷായവെള്ളമിവയിൽ നിൎമ്മിച്ചതേൽതന്നെയോ,
കിഞ്ചിൽഗുൽഗുലുവോ, കലൎത്തിയുപസേവിപ്പിച്ചിടണം, കുക്ഷിയിൽ
തഞ്ചുംദോഷമകന്നമൂലമിതിനാൽപോമെൾക്കരപ്പൻദ്രുതം. 21

### മഞ്ജിഷ്ഠാദി കഷായം

ത്തുമഞ്ചെട്ടിപ്പൊടി, ബ്രഹ്മി, കൎമുകിൽ, മയിലെള്ളുങ്ങവേമ്പാട
കൎക്ക-
ള്ളാമൽതോല, ദിതേയദ്രുമ, മധുമരമഞ്ഞൾക്കിഴങ്ങുംതോൽ,
പടോലം,
രാമച്ചം, പപ്പടം, ചുക്കി, വയ്യുടെമധ്യേചേരുന്നനിഷ്ഠപാഠവുംന-
ന്നീ, 'മഞ്ജിഷ്ഠാദി'യിൽതാർമധുരമുഖി! മുലപ്പാവുകൂടിക്കലർത്താം. 22

19. ത്രികടു (ചുക്ക്, മുളക്, തിപ്പലി) ത്രിജാതം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില) ഞാൻ അഗ്രത്തിൽ (മേലേ) ഉരച്ച (പറഞ്ഞ) കൊന്ന (ത്രികോല്പക്കൊന്ന) ഇതുകൾക്കൊപ്പം (മുത്തങ്ങ മുതൽ പച്ചിലവരെയുള്ള മരുന്നുകൾ ഒക്കെക്കൂടിയേടത്തോളം) ത്രികോല്പക്കൊന്ന.

20. പ്രയോജ്യം (പ്രയോഗിക്കപ്പെടാവുന്നതു) 20ം, 21ംശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു. വിരേകശുദ്ധൻ = വിരേകം (വയറിളക്കം) കൊണ്ടു ശുദ്ധൻ. ധാന്യകപപ്പടങ്ങൾ = ധാന്യകവും (കൊത്തമ്പാലയരിയും) പപ്പടവും, അബ്ദം (മുത്തങ്ങ)

22. 'മഞ്ജിഷ്ഠാദി' യോഗത്തിൽ മുലപ്പാവുകൂടിച്ചേൎത്ത കഷായം വെയ്ക്കുന്നതിന്നും വിരോധമില്ല. 23ം, 24ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

മയിലെൾത്തൊലി,യേകനായകത്തിന്നിയല്ലുംവേർത്തൊലി,
രണ്ടിനോടുമൊപ്പം
ശിവനാരു,കഷായമൊന്നമവെച്ചിട്ടിവയാൽ,നാലിലൊരംശ
മാക്കിവെച്ച് 23

മുററുംപാലൊപ്പമായ്ചേർത്തിനിയുമതുകുറുക്കീട്ടുനേർപാതിയായാൽ
തെററാതെ വാങ്ങിയാറീട്ടൊരളവുപാററസ്സുലാംമോരസാരം,
പിറേറന്നാളിൽക്കലക്കിക്കനിവിനൊടതിൽനിന്നേന്തിട്ടും
വെണ്ണതാനേ
ചെററുണ്ടീട്ടുന്നതും,തേസ്സുവതുമുചിതമാംനീർശമിസ്സാതെ
നിന്നാൽ 24

മഞ്ചട്ടിപ്പൊടി,യോടിരട്ടിമധുരം,നെല്ലിസ്സുവെൺചന്ദനം
വഞ്ചിസ്സാതിവയൊക്കയോ,പ്പനരൊടുക്കംചൊന്നരണ്ടെണ്ണമോ,
സഞ്ചൂർണ്ണിച്ചഘനമെന്നയുണ്ടതലചൂടെന്നാലതററീടുവാൻ
മുഞ്ചൊല്ലീടിനവെണ്ണയാലൊതകഴമ്പാക്കീട്ടിടാംമൌലിയിൽ. 25

എളുപ്പൂട്ടപിടിച്ചതല്ലതലയെന്നാലോ മുലപ്പാലിനാൽ
പോതം,നീര,ഘചെണ്ണിനായക,മിനിക്കന്നാര,മുത്തങ്ങകൾ
ശ്രീരാമച്ചമിയന്നചന്ദന,മിവററിൻ പൂർണ്ണമോമൽക്കഷ—
ഷീരംകൊണ്ടലിയിച്ചവെച്ചനിടിലത്തിട്ടിൽപ്പുരട്ടീടണം. 26

കണ്ണിൽച്ചേന്ന ചുകപ്പും തലയിൽനോവമസഹ്യമിച്ചീടുമീ-
വണ്ണംചെയ്യുകിൽ, വെണ്ണതേപ്പതലമിക്കൈകളെപ്പേതമേ
തിണ്ണംസർവ്വവിസപ്പരോഗമതിലും പറവുന്നതാണീ,ക്കനൽ—
ക്കണ്ണിച്ചാരുടെ കണ്ണുകൾക്കൊരശുതക്കട്ടേ പകിട്ടല്ലടോ. 27

ശിതികിംശുകാദിതൈലം

കതതിട്ടകകരിമരിക്കധ കതനൊച്ചിച്ചെടിയിവററിനള്ളിലകൾ,
കഞ്ഞിക്കൊട്ടത്തിൻ തളിർ, കല്ലേ! പുല്ലാനിതൻ കതന്നിതുകൾ.
പിഴിഞ്ഞുണ്ടാംനീരിൽപികമൊഴി! ചെറുപ്പുന്നയരിയും,
വിഴാലിൻവിത്തേലത്തരി,യൊട്ടുകരിഞ്ചീരകമതും,

24. അസ്സുലായ മോർ അസാരം ഉറ പാററ്.

25. സംചൂർണ്ണിച്ച (നല്ലവണ്ണം പൊടിച്ച)

26. നീർ (ഇരുവേലി) 28ം, 29ഉം ശ്ലോകങ്ങളെ ഒന്നിച്ച അന്വയിക്കണം. 30ം, 31ഉം ശ്ലോകങ്ങളും.

പിഴിഞ്ഞൂറാതെകല്ക്കിച്ചഥസമമതായ് 'തെച്ചിമലർനീ-
രെഴും തേങ്ങാസ്നേഹം കമലമുഖി! കാച്ചിക്കരുതണം. 29

തുളസീദ്ദൂർവാദിതൈലം

കുറെനാളിതു സേവിക്കുന്നൊരുബാലനിലെൾക്കരപ്പനടിയുന്നു,
വരതനു! തുളസി,കറുക, പൂവരശിൻതളിർ,പച്ചമഞ്ഞളിവനീരിൽ
കൊട്ടം,കായകൾ മൂന്നി,രട്ടിമധുരം,മഞ്ചെട്ടി,ചെഞ്ചന്ദനം,
ചട്ടററീട്ടമിരിപ്പയാകിയമരത്തിൻകാതലെന്നിഗ്ഗണം
പിഷ്ടംചേരത്താരിരട്ടികണ്ടരിയതെച്ചിപ്പൂരസം കൂട്ടിയാ-
മട്ടിൽക്കാച്ചിയതേങ്ങയെണ്ണയെന്നുകറാലും സുഖംകിട്ടുമേ. 31

ഖദിരാംബ്വാദിതൈലം. തലയിൽ തേപ്പാൻ

കരിങ്ങാലിക്കാതല,ഭ്രം, കറുന്തോട്ടിച്ചെടിക്കട,
ഇരട്ടിമധുരം, വിഷ്ണോർമരം കൂവളവേരി,വ. 32
കെല്പിൽകഷായീകരിച്ചെണ്ണയ്ക്കൊപ്പം തെച്ചിപ്രസൂനനീർ,
പില്പാടിരട്ടിവണ്ടിൻനീർ, മൽപ്രിയേ! മൂന്നിരട്ടിയായ്". 33
പാതററ കരിമുരിക്കിലനീരും,വന്മലയമുക്കിയുടെനീരും,
പാരാതെചേർത്തിവ,യരിച്ചാരോമൽച്ചന്ദനം,ഗദം,തകരം; 34
രാമച്ചം,മാഞ്ചി,യേലത്തരി,യകിൽ,വടി,കച്ചൂരി,മഞ്ചെട്ടി,നാഗ-
പ്പൂ,മുത്തിൾശില്പി,വെള്ളം,ത്രിഫല,ചരള,മെന്നല്ലഗീർവ്വാണവൃക്ഷം,
ക്ഷോദംവിട്ടിപ്പദാർത്ഥങ്ങളെമുഴവനരച്ചോപ്പമായ് "നാളികേര-
പ്പാൽതെളിച്ചെണ്ണ,കാച്ചീടണമരിയവെളിച്ചെണ്ണയോ,തേപ്പതിന്നായ്"; 35

31. പിഷ്ടം (കല്കം) തെച്ചിപ്പൂരസം (നീർ) 32ം, 33ം, 34ം, 35ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

33. കഷായീകരിച്ചു = കഷായം (കഷായം) ആക്കി, തെച്ചിപ്രസൂനനീർ (തെച്ചിപ്പൂനീർ) വണ്ടിൻനീർ (കഞ്ഞുണ്ണിനീർ) കഞ്ഞുണ്ണിക്ക വണ്ടിന്റെ പേരെല്ലാം വരും.

34. ഗദം (കൊട്ടം) രോഗപര്യായശബ്ദങ്ങൾകൊണ്ടു കൊട്ടത്തെ വ്യവഹരിച്ചുവരുന്നു.

35. വെള്ളം (ഇരുവേലി) ഗീർവ്വാണവൃക്ഷം (ദേവതാരം) തെളിച്ച (ചേററ).

### മേലെഴുക്ക് ബലാമധുകാദിതൈലം

തിലകവികൃതിമൂലംമാലെഴുംബാലകൻതൻ
തലകഴകിടുവാൻനെല്ലിസ്സുവെള്ളംപ്രധാനം
ബലവടി,യതു,രക്ക്,നല്ല വേമ്പാടവൃക്ഷ-
ത്തൊലി,സമമിവയാലേതീർത്തനിഷ്ക്വാഥനീരിൽ. 36

കന്മതം,ചോനകപ്പുല്ലു,നാഗകപ്പൂ,ലുമുക്കിരം,
വെണ്മക്കൂടുന്നപാടീരം നന്മഞ്ഞളി,വേലി,കൾ. 37

പോരാകൊട്ടം,ചതുർജ്ജാതകം,മധുചരളം, കുന്തുരുക്കം,മഹാക-
ച്ചൂരിക്കണ്ടം,വ്രജപ്പെൺകൊടി, വടി,യൊട്ടുരാമച്ചമിച്ചൊന്ന
തെല്ലാം
നേരേകല്കിച്ചതൈർവെള്ളമതുടയവെളിച്ചെണ്ണകാച്ചീട്ടതെയ്യിൽ
ധാരാളംതേച്ചുധാരാധരകബരി! കരിങ്ങാലിനീർപാറ്റീടേണം 38

മധുരംപകിട്ടുപറകല്ലയിതു്ബലാ-
മധുകാദിയെണ്ണയുടനെൾക്കരപ്പനെ
മധുമഞ്ജുഭാഷിണി!മുടിച്ചുവിട്ടിടും
മധുവൈരികൈടഭരെന്നയന്നപോലവേ. 39

ദേവവധ്യ!മരമഞ്ഞളിൻറതൊലി,കൊത്തമ്പാലവിത്തൊടുന-
ന്ത്യാർവട്ടപ്പൂമൊട്ടി,വററിനെയുറയൊപ്പംപതച്ചങ്ങിനെ
സ്ത്രീവാർകൊങ്കരസത്തിൽനല്ലകിഴിയാക്കീട്ടിതമ്പോടേട്ടു-
ത്താവുംവണ്ണമിടയ്ക്കിടെപ്പിഴിയണംകണ്ണിൽച്ചുകപ്പാററിടാൻ. 40

36. തിലകവികൃതി=തിലകം (എൾക്കരപ്പൻ) എന്ന വികൃതി. വികാരം (രോഗം) ബല (കുറുന്തോട്ടിവേർ) വടി (ഇരട്ടിമധുരത്തിന്റെ വടിയുടെ പേരെല്ലാം വരും.) 36, 37 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാണ്.

37. പാടീരം (ചന്ദനം)

38. ചതുർജ്ജാതകം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില, നാഗപ്പൂവ്) കരിങ്ങാലിനീർ (കരിങ്ങാലിയിട്ടു തിളപ്പിച്ച വെള്ളം).

39. മധുവൈരി (വിഷ്ണു).

40. സ്ത്രീവാർകൊങ്കരസത്തിൽ=സ്ത്രീകളുടെ വാർകൊങ്കരസത്തിൽ (മുലപ്പാലിൽ).

## മുതിരക്കരപ്പന്റെ ലക്ഷണം

മുതിരയൊത്തപുളകനിരചേൎന്ന,തിമാത്രമുലൎന്നുവിണ്ടു,ഥകുറുതായ്
അഥവാചുകന്നെ,ഴുംനീരതുതാൻമുതിരക്കരപ്പനചലസുതേ! 41

## മുതിരക്കരപ്പനുള്ള ചികിത്സ

അരക്ക,ഘനചന്ദന,ങ്ങളഥവാകറുന്തോട്ടിവേ-
ര,രത്തു,തകരം,പടീര,മമരദ്രുവിച്ചൊന്നവ
അരക്കരെയമൎത്തവീഴ്‌വതി!തേങ്ങതൻപാലിനാ-
ലരച്ചഥപുരട്ടിയെങ്കിൽ മുതിരക്കരപ്പൻവിടും. 42

അല്ലെങ്കിൽകരിമീൻചലാക്ഷി കതവേലപ്പട്ടചേരംകിഴാർ-
നെല്ലി,പ്പഥ്യ,കളോ,ധരിക്കിടവകം,മതങ്ങിൻനറുംപൂക്കില,
നല്ലോമൽശതകപ്പജീവകമതി,ദ്രവ്യങ്ങളോ,ദേവി!മേൽ-
ച്ചൊല്ലിത്തന്നപടിക്കരച്ചുടനുടൻ തേപ്പിക്കിലുംപോരുമേ. 43

### പടോലാദി കഷായം

പടോല,മിനിയാടലോടകമതിന്റെവേർ, ചുണ്ടവേർ
തടിച്ച മരമഞ്ഞൾ വേപ്പിതുകൾതൻതൊലി
ബ്രഹ്മിതാൻ,കടുക്ക,വടി,യെന്നിവററിൻമേതിപ്പലച്ചൂൎണ്ണമി-
ട്ടിട്ടും കഥിതനീരുകൊണ്ടു മുതിരക്കരപ്പൻവിടും. 44

### വിളംഗാദി കഷായം

കെൽപ്പുണ്ടെന്നാൽ കിടാവിന്നുടനെവയറിളക്കേണമെങ്ങൾക്ക-
രപ്പന്നായ്"പറഞ്ഞിട്ടുന്നവൈദ്യക്രിയകളിലുരചെയ്തൌഷധംകൊണ്ടു
തന്നെ,
മുപ്പാൎന്നാഥേ! വിഴാലിന്നരി,മുകിലു,കരിഞ്ചീരകംതെച്ചിതൻപൂ-
വൊ,പ്പംചേൎന്നോരിവററിൻകഥിതസലിലവും ഖലപരോഗ
ത്തെവെല്ലും. 45

41. മുതിരയൊത്തപുളകനിര (വലിപ്പംകൊണ്ടും നിറംകൊണ്ടും മുതിരമണികൾക്കു എതിരായിട്ടുള്ള പുളകനിര)

42. അരക്ക ഘനചന്ദനങ്ങൾ = അരക്കും ഘനവും (മുത്തങ്ങയും) ചന്ദനവും. പടീരം (ചന്ദനം) അമരദ്രു (ദേവതാരം).

43. കിഴാർനെല്ലിപ്പഥ്യകൾ = കിഴാർനെല്ലിയും പഥ്യയും (കടുക്കയും) മേൽച്ചൊല്ലിത്തന്ന പടിക്കു (തേങ്ങാപ്പാലിൽ)

45. വൈദ്യക്രിയകളിൽ (ചികിൽസകളിൽ) കഥിതസലിലവും കഷായവും ഖലപരോഗത്തെ (മുതിരക്കരപ്പനെ).

### പുനർന്നവാദി തൈലം

പൊടിച്ചനിശ മെല്ലൊടിസ്സുചിതമീ'വിളംഗാദി'യിൽ,
തടിച്ച തമിഴാമതൻമുരട്ട,യഷ്ടി,കാശ്മന്നിവ
വെടിപ്പൊട്ട കഷായമാക്കിയതിലഞ്ജനക്കല്ല്,കാ-
ററാ,ടൊത്ത കുളുർചന്ദനം,കുവലയാക്ഷി, കൊട്ടം, വടി; 46
കരിഞ്ഞാലിതൻകാതലൊ,ന്നിച്ചിതെല്ലാമരച്ചിട്ടടൻ കൊച്ചനാര
ങ്ങനീരം,
ഞെരിഞ്ഞാമ്പുളിക്കണ്ടനീരം,സമംകാർമുരിക്കിന്നിലച്ചുള്ളനീരം,
കലത്തി. 47

കാച്ചുംവെളിച്ചെണ്ണയെനാളുതോറും
വാച്ചുല്ലലേകുംമുതിരക്കരപ്പൻ
പാൽച്ചോലനേർവാണിപറന്നുപോകാൻ
കോച്ചാതെകുഞ്ഞുങ്ങൾകടിച്ചിടട്ടേ. 48

എൾക്കരപ്പനു,മനൽക്കരപ്പനും തക്കമറ്റുതകിട്ടംചികിത്സകൾ
കൈക്കനിന്മുതിരക്കരപ്പനും, തക്കമോടിനിവിശേഷമോതു
വൻ. 49

### ഉശീരാദി തൈലം

രാമച്ചം,കാറി,വററിൻകഷായജലമതിൽ പച്ചനെല്ലിങ്ങനീർചേ-
ർത്താമൽക്കച്ചൂരി,തിങ്കൾക്കല,വടി,കടകപ്പാലതൻവിത്തു,
പിന്നെ
നീർ,മാലേയം,ചെറുപ്പുന്നയരി,ചരളമാച്ചോനകപ്പുല്ലിതെല്ലാ-
മാമേളിപ്പിച്ചരച്ചിട്ടടവിലൊരുവെളിച്ചെണ്ണകാച്ചീടവേണം. 50

46. യഷ്ടി (ഇരട്ടിമധുരം) 46, 47, 48ംശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

47. കൊച്ചനാരങ്ങ (ചെറുനാരങ്ങ) നീരംസമം (എണ്ണയോളം).

50. തിങ്കൾക്കല (കാർകോകിലരി) കാർകോകിലരി ചന്ദ്രക്കലയുടെ പര്യായപദങ്ങൾകൊണ്ടു വ്യവഹരിക്കപ്പെടുന്നതാണ്. മാലേയം (ചന്ദനം) ആമേളിപ്പിച്ച (ചേർത്ത) 51-ാംശ്ലോകത്തിന്റെ ഉത്തരാർദ്ധത്തെയും 52-ാംശ്ലോകത്തെയും ഒന്നായി അന്വയിക്കണം.

### മഞ്ജിഷ്ഠാദിതൈലം

അഞ്ചാതേവരികില്ലയെണ്ണയീത്രുമൂർദ്ധാവിങ്കലായ്ത്തേപ്പവ-
ന്നഞ്ചാതേമൃതിരക്കരപ്പന,ബലാവൃന്ദത്തിന്നത്താംസമേ!
മഞ്ചട്ടിപ്പാടി,നീരി,,രട്ടിമധുരം,രാമച്ച,മോമന്മണം
തഞ്ചംചന്ദനം,മൊത്തകൊട്ടം,മിടയപ്പണ്ണി,ഗ്ഗന്നംകാടിയിൽ. 51
അല്ലെന്നാകിലരക്കി,രട്ടിമധുരം,സാക്ഷാൽക്കുറുന്തോട്ടിവേർ,
തുല്യംചേൎന്നിവതൻകഷായമതിലായ്കല്ക്കിച്ചചേർത്തങ്ങിനെ
മെല്ലെക്കാച്ചിയതെങ്ങയെണ്ണയുടലിൽത്തേച്ചീടവാനുത്തമം,
മല്ലക്കണ്ണി!കളിസ്സുതെച്ചിയിലയിട്ടേററംതിളപ്പിച്ച നീർ. 52

## കിരാലിക്കരപ്പന്റെ ലക്ഷണം

തണ്ണീർദാഹം, ചുകപ്പാകവെമിഴിയിണയിൽ,സംജ്വരം,
നീലമാകും.
വണ്ണം, വൻകുത്തിനോവു,ന്നതനില,ചിലനേരത്താറേറ
ക്കരച്ചിൽ
വണ്ണംവിട്ടൊട്ടകത്തിൻതനുരുഹനിറമാണൊട്ടുനീണ്ടിട്ടുമേലേ
തിണ്ണംവ്യാപിച്ചിടുംപൊള്ളകളി,വയൊടെഴും,നീർകിരാലി
ക്കരപ്പൻ. 53

## കിരാലിക്കരപ്പന്റെ ചികിത്സ

തെച്ചിക്കടമ്പത്താലിയതും,തമിഴാമവേതും,
നൽച്ചന്ദനം,തടവിട്ടംശതകപ്പയോടേ
വെച്ചിട്ടുതേങ്ങയുടെപാലിലരച്ചുടൻതേ-
പ്പിച്ചാലിതിന്നുതശമംവരുമദ്രികന്യേ! 54

### ഭൂനിംബാദികഷായം

ഏവംവെൺചെമ്പരത്തിക്കടയൊടുരജനിത്തൊലി,മുക്കാത്തമാനം,
ദേവവന്ദ്യേ!തേങ്ങതൻപാലതിലഥതയിർവെള്ളത്തിലോവെച്ച
രച്ചു

53. സംജ്വരം (പനി) ഉന്നതനില (ഉയർച്ച) തനൂരുഹം (രോമം).

55. രജനി (മരമഞ്ഞൾ) തൊലി. 55, 56 ശ്ലോകങ്ങളെ കൂട്ടി അന്വയിക്കണം.

ആവുംവണ്ണംപുരട്ടുന്നതുമുചിതതരം,പുത്തരിച്ചുണ്ടവേരിൻ–
തോൽവേപ്പിൻതൊലി,നീപ്പറ്റളതിനൊടിടയത്തനാചിയാൾ,
മഞ്ഞളിൻതോൽ 55
സത്താകംവടി,കാട്ടുവെള്ളരിയിതിൻവേർ,ചുക്കി,വററിൻകഷാ–
യത്തിങ്കൽകടുരോഹണീ,സിത,കളും ചേർത്തിട്ടമൊന്തിക്ഷണം
കുത്തേറ്റുംകപിലക്കരപ്പനെയൊരേടത്തുംകിടപ്പാനയ–
ക്കാതൊത്തമമായയോഗമിതു‘നിംബാദി’ബിംബാധരേ! 56

വികങ്കതാദി കഷായം

ഇഷ്ടംതന്നേകിടാവിന്നുടലിനു ബലമുണ്ടെങ്കിലങ്ങൾക്കരപ്പൻ
വിട്ടീടാൻചൊന്നവൈദ്യക്രിയകളിലുരചെയ്യൗഷധത്താൽ
വിരേകം,
മട്ടോലുംവാണി!വയ്യങ്കതമുരട,രിയാറ,സ്സുൽമാശിങ്ങ,കഞ്ഞി–
ക്കൊട്ടച്ചുണങ്ങക്കടതോൽ, വടി,കളുഥകടമ്പിന്റെവൽക്കം,
ഞെരിഞ്ഞിൽ, 57
ചോനകപ്പുല്ലു,ദേവദ്രു താന്നി,വററിൻകഷായനീർ
ന്നനം കരിഞ്ചീരകവും, തേനുംചേർത്തുകൊള്ളത്തിടാം. 58

മുസ്തയഷ്ട്യാദിതൈലം

ചട്ടററുമും,വടി,ച്ചിററമൃതു,കളിനിയോമുഞ്ഞതൻവേർ പടോലം,
മട്ടിൽച്ചേതന്നിവററിൻകഥിതജലമതിൽ ത്തുണിയാങ്കം,കടുക്ക,
കൊട്ടം,രാമച്ചം,മാശിങ്ങ,കൾകരിനിറമാം ജീരകം,ചോനകപ്പു–
ല്ലിഷ്ടാമോദംചെപ്പടം ചന്ദന,മിവസമമായുള്ളതാക്കിക്കലക്കി. 59
കാച്ചീടണംകരിമുരിക്കിലനീർ സമംമേ–
ളിച്ചോരതേങ്ങയുടെയെണ്ണ വിധിപ്രകാരം,

56. കടുരോഹണീസിതകൾ = കടുരോഹണി (കടുകരോഹണി)യും, സിത (പഞ്ചസാര)യും. 57, 58 ശ്ലോകങ്ങളെ ഒന്നായിട്ടന്വയിക്കണം. അരിയാറ് (ഏലത്തരി, വിഴാലരി, കൊത്തമ്പാലയരി കടകപ്പാലയരി, ചെറുപ്പുന്നയരി, കാർകോകിലരി) വല്ക്കം (തൊലി)

58. ദേവദ്രു (ദേവതാരം)

59. കരിനിറമാം ജീരകം (കരിഞ്ചീരകം) ഇഷ്ടാമോദം = ഇഷ്ടമായ ആമോദം (സൌരഭ്യം) 59ം, 60ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നിച്ച്.

കോച്ചാതെകണ്ടിതു കുമാരർകുടിച്ചുകൊണ്ടാൽ
തീർച്ചപ്പോയ്മറയുമേ കപിലക്കരപ്പൻ. 60

### ശതാവര്യാദി തൈലം

മൽപ്രാണേശ്വരി! ശതാവരി,ത്രിഫല,ദേവാഹ്വം, കുറുന്തോട്ടിവേ-
രൊ,ാപ്പംചേർന്നിവതൻകഷായമതിലായ് തെങ്ങിൻനറുംപൂക്കുല,
കയ്പ്,കൈതമരക്കുരുന്നുകൾ, കഴിഞ്ഞില്ലാപടോലം,തഥാ
നൽപ്പിച്ചിക്കുരുനൊച്ചിവേപ്പിലകൾ,കഞ്ഞിക്കൊട്ടകത്തിൻ
തളിർ; 61
കറുക,ക്കൊടിഞാലി,കൾ കാർമുരിക്കില,യുഴിഞ്ഞ,യെന്നിവ
റ്റിൻനീർ
പരിയോജിപ്പിച്ചുടൻ കുഷ്ഠ,വടി,നന്നാറി,കുന്തുരുക്കം,കാർ; 62
മഞ്ചട്ടിപ്പൊടി,രക്തചന്ദന,മിണങ്ങീടുംത്രിജാതം, ഗദം,
തഞ്ചത്തോടിവകല്ക്കമാക്കിവിപചിച്ചീടും വെളിച്ചെണ്ണയെ
കിഞ്ചിൽ കുട്ടികുടിക്കുകിൽ കപിലവിസർപ്പക്കട്ടെപ്പം ശമി-
ച്ചഞ്ചാതെബഹുസൌഖ്യമാകുമബലാലങ്കാരമുക്താമണേ! 63

കുട്ടിക്കുതേച്ചുവതിനെണ്ണകളു,ത്രയല്ല
ചട്ടംകുളിപ്പതിനുവേണ്ടജലം,വിലേപം,
ചട്ടറ്റധാര,യിവയാകവെനാൽക്കരപ്പൻ
തൊട്ടുള്ളവറ്റിനുപറഞ്ഞവതന്നെപോരും. 64

### ചെങ്കാർകരപ്പന്റെ ലക്ഷണം

പാരംചോപ്പും കറുപ്പും തടവിനനിറമാം പൊള്ളമേലെ നിറഞ്ഞും
പാരാതെച്ഛർദ്ദി,മോഹം,പനിയിവയെയിടക്കൊക്കെയുണ്ടാക്കി
വെച്ചും,
കാറിന്നൊപ്പം കറുത്തും, വളരെയുയരമില്ലാതെകണ്ടും, ജനിക്കും
നീരാം ചെങ്കാർക്കരപ്പൻനിടിലതടനിരസ്തോല്ലസച്ചന്ദ്രലേഖേ! 65

60. കപിലക്കരപ്പൻ (കീരാലിക്കരപ്പൻ)

61. ദേവാഹ്വം (ദേവതാരം) 61ം, 62ം, 63ഉം, ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ട്.

63. വിപചിച്ചീടും (കാച്ചുന്ന)

64. വിലേപം (തേപ്പുമരുന്ന്)

## ചെങ്കാർകരപ്പന്റെ ചികിത്സ

കഞ്ഞിക്കൊട്ടമതിൻകടത്തൊലികൾതേങ്ങാപ്പാലിലോമോരിലോ
ഭഞ്ജിയ്ക്കാതെയരച്ചതേയ്ക്കുകിലുടൻ ചെങ്കാർക്കരപ്പൻവിട്ടം,
കഞ്ഞിന്നുണ്ടൊരുശക്തിയെങ്കിലവിടെ ദ്രാക്ഷാകഷായത്തിലായ്
രഞ്ജിപ്പേറിനകൊന്നതൻപൊടി കടിപ്പിയ്ക്കാം വിരേകംവരാൻ. 66
നന്നെക്ഷീണത്തിലാണാമയമുടയകിടാവെങ്കിൽ നെല്ലിയ്ക്കതാനും,
പിന്നെബ്ഭംഗ്യാപരിപ്പാക്കിയ ചെറുപയറും,കൂട്ടിവെയ്ക്കുംകഷായം
സന്നദ്ധാമർത്ത്യലോകപ്രതിഭടതിമിരപ്പനിലാവേ! ത്രികോല്പ-
ക്കൊന്നച്ചുണ്ണുംകുറച്ചിട്ടതു നുകരണമെന്നാലുമുണ്ടാം വിരേകം. 67

### കടചാദി കഷായം

കടകപ്പാലയരി,നൽപ്പടോലം, കാർ,ഫലത്രയം,
ഏടോബ്രഹ്മി,തഥാചുണ്ടക്കടമേൽത്തൊലി,ചുക്കി,നി. 68
മുഗ്ദ്ധേ! രാമച്ച,മിച്ചൊന്നുകളുടെകരിഞ്ചീരകംചേർന്നിഷ്ടപാ-
ഠത്തെസ്സേവിച്ചപോതും ശിശുവിനഴലണയ്ക്കില്ല ചെങ്കാർക്കരപ്പൻ
പൃത്തൻതെച്ചിപ്രസൂനം, മുകിലി,വകലവും കാർമുരിക്കിന്റെ
തൊലാൽ
തീർത്തിട്ടംക്വാഥവെള്ളംചെറുതുമധുതളിച്ചിട്ടുമോന്തുന്നവനും, 69
ദോഷജ്ഞേ!മുതിരക്കരപ്പനാകം തൈലങ്ങൾതേപ്പിച്ചിടാം,
രോഷംകൂടിയ നെൽക്കരപ്പനപറഞ്ഞാധാരയും പറവുമേ,
വൈഷമ്യംകരുതീടവേണ്ടവെറുതേ, ചെങ്കാർക്കരപ്പന്നിനി-
ശ്ലേഷംസർവ്വവുമെൾക്കരപ്പനവിധിച്ചാമട്ടുചെയ്യാൽ മതി. 70

## കരിങ്കരപ്പന്റെ ലക്ഷണം

വണ്ണംചോപ്പും കറുപ്പും തടവിനവിധമാം പൊള്ളമേലേനിറത്തും,
വണ്ണ്യാംഗേ!മുള്ളപാവും പടിയുണിലിടയിൽസൂക്ഷ്മമായ്‌വന്നദിച്ചും,

66. ദ്രാക്ഷാ (മുന്തിരിങ്ങ) കഷായത്തിലായ്- കൊന്ന (ത്രികോല്പക്കൊന്ന) തൻപൊടി.

67. ആമയം (രോഗം)

68. ഫലത്രയം (ത്രിഫല) 68ം, 69ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

71. ഇടയിൽ (പുളകങ്ങളുടെ ഇടയിൽ) മുള്ളപാവുംപടി— ഉണിൽ സൂക്ഷ്മമായി വന്നുദിച്ചും 'മുള്ളപാവുംപടി' എന്നപ്രയോഗി

കണ്ണീർചാട്ടം,നറുങ്ങിവ്യഥ,യിതുകളെയുണ്ടാക്കിവെച്ചും,കറുത്തും,
തിണ്ണംധാരാളമായ "പൊങ്ങിയുമെഴമൊതനീരാണ നീലക്കരപ്പൻ.

## കരിങ്കരപ്പന്റെ ചികിത്സ

ഉങ്ങിൻതോലി,രവിന്റെവൽക്ക,മിവയോ,കാറൊത്തമുക്കായയോ,
തിങ്ങംവീഴ്ചമിയന്നിട്ടന്ന കതുവേലപ്പട്ടതാൻമാത്രമോ,
മംഗലേ്യ!വടി,മഞ്ഞള,ാനയടിയൻ,മുത്തങ്ങ,യീവർഗ്ഗമോ,
തേങ്ങാപ്പാലിലരച്ചുതേയ്ക്കുകിലുടൻ നീലക്കരപ്പൻവിട്ടം. 72

### നീലീമൂലാദി കഷായം

ബാലേ!ധരിക്കമരിവേർ, ചെറുചീരവേരു,
മാലേയകം, ത്രിഫല,കാറി,വതൻകഷായം
കാലത്തു കോൽമധുതളിച്ച കുടിച്ചുവെന്നാൽ
നീലക്കരപ്പനുടനേ നിലതെററിവീഴം. 73

### ആട്യാദി കഷായം

നല്ലോമൽക്കിരിയാതു, ചുണ്ടമുരടിൻ തോൽ,വേപ്പുതൻവല്ക,മെ-
ന്നല്ലേകേടറുമാടലോടകമതിൻമൂലം,കരിഞ്ചീരകം,
തുല്യംചേൎന്നിവതൻകഷായമത്തമാം, വെണ്ണീർക്കരപ്പന്നിനി-
ച്ചൊല്ലീട്ടന്നവപോതമെണ്ണകൾ, കളിപ്പാനുള്ള വെള്ളങ്ങളും. 74
മുഖ്യമാണ കുളിവെള്ളമാദിതൊണെൽക്കരപ്പനപറഞ്ഞുതന്നതും,
തക്കമുണ്ടമനതാരിലെങ്കിലോ ബുക്കെട്ടത്തുവിവരിച്ചുനോക്ക നീ 75

## പൊടിക്കരപ്പന്റെ ലക്ഷണം

മുന്നോമുന്നാൾപനിയ്ക്കും, പൊടിവിതറിയമട്ടാകുമേമേനിപിന്നെ,—
പ്പിന്നേവരെപ്പൊങ്ങിടാതേ പൊടിപെതകിനനീരായി,നീതള്ള
ദിക്കിൽ
അമ്പെരത്താൽവിള്ള,മുണ്ടാമുടനെനട്ടകഴിഞ്ഞങ്ങമിങ്ങും മിന്നപ്പ-
ററമ്പിൽധൂമ്രാഭമായിച്ചിലപയർവടിവാൎന്നിട്ടലന്നുള്ളപൊള്ള, 76

ച്ചതിനാൽ ഉണ്ണിലുകൾ മുള്ളുകൾപോലെ അഗ്രം കൂൎത്തവയായിരി
ക്കുമെന്ന സ്പഷ്ടമാകുന്നുണ്ട". നറുങ്ങിവ്യഥ (നുറുങ്ങിവേദന)

72. ഇരവിന്റെ (മരമഞ്ഞളിന്റെ) വല്ക്കം (തൊലി) നീല
ക്കരപ്പൻ (കരിങ്കരപ്പൻ)

73. മാലേയകം (ചന്ദനം) കോൽമധു (കോൽത്തേൻ)

കട്ടിത്തമേററമെഴമാപ്പളകത്തിനെല്ലാം
തൊട്ടീടുവാനമതുതാതെത്താരുനോവലുണ്ടാം,
തിട്ടംപഴത്തിട്ടകിലും കറവായിരിയ്ക്കം
ദുഷ്ടായിട്ടംചല,മിതാണ പൊടിക്കരപ്പൻ. 77

## പൊടിക്കരപ്പൻെറ ചികിത്സ

ചെത്തിയുണക്കിയനല്ലോരത്തിത്തൊലീയോടുചേൻനശതകുപ്പ
നൽതേങ്ങാപ്പാലിലരച്ചതുന്തംതേയ്ക്കിലായതുശമിക്കം. 78
ഈടാൎന്നോരിടയത്തി,യഷ്ടി,യരയാലിന്മേലടൎന്നിട്ടനി-
ന്നീട്ടം തോലി,വയോ, വിഭാവരിയതിൻതോൽ, തെച്ചി
വേരിൻതൊലി,
പ്രൌഢേ!ചിററുതിൻെറയുറലി,വയോ തേങ്ങാപ്പുതുപ്പാലിനാ-
ലാടോപതൊടരച്ചുതേച്ചിട്ടകിലും രേണുക്കരപ്പൻവിട്ടം. 79

വിശാലാദി കഷായം

ചേലിൽകേൾക്കകകാട്ടുവെള്ളരിയതിൻ വേർ,ഗോപി,പിന്നെ
കരി-
ങ്ങാലിക്കാതല,രാത്,കാർ,വടി,പടോലം,തുല്യമായ്ചേത്തിവ
ചാലേകഷാഥമതാക്കിരോഹണിപൊടിച്ചിട്ടുള്ളതാവോളവും
കാലത്തുണ്ണികഴിയ്ക്കുകിൽപൊടിവിസപ്പത്തിന്നിളപ്പംവരം. 80

വൃഷമൂലാദി കഷായം

മടിവിട്ടുവിപത്തിയെന്നപോരാം
പൊടികൊണ്ടിട്ടുവിരേകവുംവരുത്താം,
മടവാർമണി!നല്ലൊരാടലോട-
ക്കടമുക്കായകളു,മുയ്യവേപ്പുതൻതോൽ, 81
ഇതുകൾക്കൊപ്പംചിററമൃതതുചേൎത്തുണ്ടാക്കിട്ടംകഷായത്തെ
പുതുമധുപാൻകുടിയ്ക്കുന്നതുമുചിതംരേണുകക്കരപ്പുകൾ. 82

ഖദിരാദി കഷായം

കരിങ്ങാലി,വിഴ്ണ്ണോർമരം,കാടെഴംവെ-
ള്ളരിയ്ക്കുള്ളവേർ,ചുണ്ടവേർത്തോൽ,പടോലം,

76. ധൂമ്രാഭം (കറുപ്പും കൂടിയ നിറത്തോടുകൂടിയതു്)
79. വിഭാവരിയതിൻതോൽ (മരമഞ്ഞൾത്തോൽ) രേണുക
ക്കരപ്പൻ (പൊടിക്കരപ്പൻ) 81ം, 82ഉം ശ്ലോകങ്ങളെ ഒന്നായി അ
ന്വയിക്കണം.

നറ്റുംകാറി,വററിൻകഷായാംബുവുംസ–
ത്വരംരേണുകവ്യാധിയെദ്ദൂരെയാക്കും. 83

ഫലത്രയാദി കഷായം

മുന്നകായ,രജനിത്തൊലി,തെച്ചി–
ക്കൊന്നവേർത്തൊലികൾ,കാറ്റു,പടോലം,
തീന്തതില്ലവടി,യെന്നിവയാൽ തീ–
ക്കുന്നനല്ലൊരുകഷായവുമേകാം. 84

ന്യഗ്രോധപല്ലവാദി തൈലം

പേരാലിൻതളിർ,പർപ്പടം,കറുക,വേങ്ങപ്പത്രം,ദിവ്യൗഷധീ
നീരിങ്ങൽകടുരോഹണീ,ത്രിഫല,പാടീരം,ത്രിജാതംവടി,
ആരോമൽച്ചരളാമയങ്ങൾതകരം,കച്ചൂരിതൻകന്ദ,മാ–
ഭീരപ്പെണ്ണി,വകല്ക്കമാക്കിവിപചിക്കേണംവെളിച്ചെണ്ണയെ,
പൊടിക്കരപ്പൻറമദം പൊടിയ്ക്കുന്നതിന്നേററവും
മിടുക്കിയലുമിത്തൈലമെടുക്കാംമൂർദ്ധ്നിതേയ്ക്കുവാൻ. 86

അഭീരുകന്ദാദി തൈലം

അരിയശതാവരിതൻകട,കറുകനാച്ചിക്കുവളങ്ങൾതന്നിലകൾ,
ശരിയായിവതൻനീരുമചേർത്താരുനെല്ലിയ്ക്കകഷായത്തിൽ 87
കച്ചൂരിക്കന്ദ,മിന്നിത്തകര,മരുണമഞ്ചെട്ടി,കൊട്ടംത്രിജാതം,
സച്ഛശ്രീചേർന്നിട്ടംചന്ദന,മിതുകളരച്ചിട്ടുടൻമൂന്നിരട്ടി
തെച്ചിപ്പൂനീരിണക്കീടിനവിമലവെളിച്ചെണ്ണയോ,ടെണ്ണതാനോ
കാച്ചിത്തേപ്പിച്ചിടേണംശിരസി,പൊടിവിസർപ്പാമയംമാറുമെ–
ന്നാൽ. 88
കോച്ചാതെൻകയിർവാണി!കൊണ്ടലിയലും നെല്ലിയ്ക്കയിട്ടേ–
ററവും
കാച്ചിച്ചൂടകെടുത്തവെള്ളമതുമൂർദ്ധാവിൽപകർന്നീടണം,

83. രേണുകവ്യാധിയെ (പൊടിക്കരപ്പനെ)

85. വേങ്ങപ്പത്രം (വേങ്ങയില) ചരളാമയങ്ങൾ = ചരളവും ആമയ (കൊട്ടം)വും, ആഭീരപ്പെണ്ണ് (നന്നാറി).

86. മൂർദ്ധ്നി = മൂർദ്ധാവിൽ (തലയിൽ) 87, 88 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

88. അരുണമഞ്ചെട്ടി = അരുണം (ചുകന്നത്) ആയ മഞ്ചെട്ടി.

പാച്ചോററിത്തൊലി,കോലരക്ക,രിയരാമച്ചം,കുറുന്തോട്ടിവേർ
പാൽച്ചോതന്നമരങ്ങൾതൻതൊലി,യിവററിൻക്വാഥവെള്ള
ത്തിലായ്. 89
മഞ്ചട്ടിപ്പാടി,ദേവദാരു,തകരംതാൻ,നാന്മുകപ്പുല്ലി,നി-
രച്ചെഞ്ചല്യം,ശതകുപ്പയഷ്ടി,ചരളം, ചെഞ്ചന്ദനം,പച്ചില,
കിഞ്ചാഭീരവധൂടീകൊട്ടം,മകിൽ,ഞാഴൽപ്പൂവു,രാമച്ചമീ-
രഞ്ചാതത്തഞ്ചുമൌഷധങ്ങളിവകല്ക്കിച്ചിട്ടുചേർത്തങ്ങിനേ. 90
താല്പര്യത്താൽപചിച്ചീടിനമിന്ദുസവെളിച്ചെണ്ണയോ,യെണ്ണയോ, മേൽ-
ത്തേപ്പിക്കാം,'ലോധ്രവല്ക്കാദികം'മിതുപൊടിവിസർപ്പദർപ്പംകെടുത്തും,
മേൽപ്പാരാൻനന്നതെച്ചിച്ചെടിയില,യഥരാമച്ച,മെന്നല്പകല്യേ!
വായ്പേറുന്നാദിതേയദ്രുമ,മിതുകളണച്ചിട്ടുകാച്ചുന്നവെള്ളം, 91
പൂവാർവേണി!പൊടിക്കരപ്പനധികം വൈകാതെവേരററുപോ-
മീവൈദ്യക്രിയകൊണ്ടു,സംഗതിവശാൽമാറാതെകണ്ടീടുകിൽ
ആവിശ്രുതമിതിന്നുചൊല്ലിയൊരുനിഷ്ക്വാഥങ്ങൾതന്നേമുല-
പ്പാവുംകൂടിയണച്ചുവെച്ചഥകഴിപ്പിച്ചാൽസുഖംകിട്ടുമേ. 92

## വെണ്ണീർക്കരപ്പൻെറ ലക്ഷണം

എണ്ണംകൂടാതുഴന്നിൻമണിയൊത്തുപുളകംചോററിൻമദ്ധ്യഭാഗേ
വെണ്ണീറിട്ടോരുമട്ടാവുക,യുടലിലുടൻ വ്യാപ്തി,യൌന്നത്യ,മെന്നും
ദണ്ഡംപാർശ്വങ്ങളെല്ലേപ്പുകൾതലയിവയിൽ,സംജ്വരം, രക്തവണ്ണം
കണ്ണിൽ,പാരംമലത്തിൻതടവി,വയൊടെഴുംനീരു വെണ്ണീർക്കരപ്പൻ 93

89. കൊണ്ടൽ (മുത്തങ്ങ) 89, 90, 91 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം. പാൽച്ചോതന്ന മരങ്ങൾ (നാല്പാമരങ്ങൾ)

90. യഷ്ടി (ഇരട്ടിമധുരം) കിഞ്ച (അത്രയുമല്ല) ആഭീരവധൂടി (നന്നാറി).

91. ആദിതേയദ്രുമം (ദേവതാരം).

93. മദ്ധ്യഭാഗേ (നടുവിൽ) വ്യാപ്തി (വ്യാപിക്കുക) ഔന്നത്യം (ഉയർച്ച) പാർശ്വങ്ങൾ (വാരിഭാഗങ്ങൾ) മുതലായ ഭാഗങ്ങളിൽ എന്നും (എപ്പോഴും) ദണ്ഡം (വേദന)

## വെണ്ണീർക്കരപ്പന്റെ ചികിത്സ

പാടത്താങ്ങവിഴിഞ്ഞപാലിലയി!കഞ്ഞിക്കൊട്ടവേരിന്റെതോ-
ലൊടോ,നല്ലകടുക്കതൻകുരുവോടോ,ചേർത്താശുമഞ്ഞട്ടിയോ,
പാടീരം,വടി,തെച്ചിവേർനിശകൾതൻതോലി,ച്ചൂർണംതന്നെയോ,
കുടെള്ളുടെയരച്ചുതേച്ചുകിലുടൻവെണ്ണീർക്കരപ്പൻവിട്ടും. 94

### പിളംഗമുസ്താദി കഷായം

സല്ലീലാവേശ്യ!വിഴാലിന്നരി,സലിലധരം,പിന്നെയോ
മഞ്ഞൾവേപ്പ-
ന്നല്ലാമൽച്ചുണ്ടവേർനീർമരുതിവയുടെതോൽ,വല്ലിവസ്ത്രീ,കടുക്ക,
നെല്ലിക്കായ,പ്പടോല,ച്ചെറുവഴുതിനമൂല,ഞങ്ങൾരാവി,ച്ചൂർണത്താൽ
മെല്ലെത്തീർത്തുംകഷായംശിശ്രുനുകരണമൊന്നാറിയാൽ
തേൻകലർത്തി 95

മെത്തുംമലത്തടവുപോവതിനീ'വിളംഗ-
മുസ്താദി'യിൽകടുകരോഹണിക്കൂടിയല്പം
ചേർത്താട്ടെമെല്ലൊടിയതായ'ച്ചെറുവെണ്ണതിസ്സു
ചീർത്താശുനാണമതുള്ളംനിടിലപ്രദേശേ! 96

മുശേധ!കറന്നചൂടാറീടാത്തപയ്യിന്റെപാലതിൽ
നൽത്രികോല്പക്കൊന്നതൻചൂർണ്ണത്തെസ്സേവിക്കുവതുംഹിതം. 97

### ദ്രോണപുഷ്പാദി കഷായം

ഇരുവപ്പൂ,തെച്ചിവേർവേപ്പിവയുടെതൊലി,പിന്നെപ്പടോലം,
വിഴാൽവി-
ത്തും,രോദം,ബ്രഹ്മി,സാക്ഷാൽചെറുവഴുതിനവേർ,
നൽകരിഞ്ഞാലിമദ്ധ്യം,

94 തെച്ചിവേർനിശകൾ = തെച്ചിവേരും നിശയും (മരമഞ്ഞളും)

9.. സലിലധരം (മുത്തങ്ങ) വല്ലിവസ്ത്രീ (നന്നാറി) രാവു (വരട്ടുമഞ്ഞൾ)

96. മലബന്ധമില്ലെങ്കിൽ കടുകരോഹണി മേല്പ്പൊടി ചേർക്കേണ്ട.

97. മലബന്ധമില്ലെങ്കിൽ ത്രികോല്പക്കൊന്നപ്പൊടി സേവിപ്പിക്കേണ്ട.

അമ്പോടിച്ചൊന്നവററിൻക്വഥിതസലിലവുംനൽകിടാം
നാളുതോറും
തേൻപാറേറാ,യഷ്ടിചേൎന്നഞ്ജനശില,യഥവാ ജീരകം
മാത്രമിട്ടോ. 98

പോരകാദി കഷായം

കച്ചൂരിക്കണ്ടകം,നീർ,കറുക,യിരുകറുന്തോട്ടിവേർ,ചന്ദനം,രാ‒
മച്ചം,ബ്രഹ്മി,പ്പടോല,ത്രിഫല,കൾവടി,നന്നാറി,
വിണ്ണോർമര,ങ്ങൾ
തെച്ചിപ്പൂ,ചുണ്ടവേരിൻതൊലി,യിവയുടെതേൻചേൎന്ന
നിഷ്ക്വാഥമാസേ‒
വിച്ചാൽവിട്ടോട്ടമല്ലോശിശുവിനവരിമാൻകണ്ണി!
വെണ്ണീർക്കരപ്പൻ. 99

രാസ്നാമൃതാദി കഷായം

അരത്തയും,ചിററമൃതും,കുറുന്തോട്ടിയു,മങ്ങിനെ
ശരിക്കൊക്കൂട്ടത്തുനിൎമ്മിച്ചുള്ളൊരുനിഷ്ക്വാഥവാരിയിൽ 100
രാവു,കൺകൊടിത്തൊലി,ചിററമൃതി,വററിൻനീരതെണ്ണക്കണ്ണേ‒
ക്കാവുംമട്ടകലത്തി യഷ്ടിതകരം,കാർ,കുന്തുരുക്കം,ജലം,
പൂവാർവേണി!വയമ്പു,കൊട്ടം,മധുരാമച്ചം,നറുംതൊഴലിൻ
പൂവാ,ദിത്യമരം,പടീര,മിവയെപ്പേഷിച്ചുചേർത്തോപ്പമായ്, 101
എണ്ണയല്ലെങ്കിലോതേങ്ങായെണ്ണകാച്ചിയരിച്ചുടൻ
വെണ്ണീർക്കരപ്പനാൽകേഴുമുണ്ണിതേക്കട്ടെമൌലിയിൽ. 102

മുസ്താകനകാദി എണ്ണ

കുന്തുരുക്കകാര,ഥതേററാമ്പാലി,വയാൽതീൎത്തിട്ടംകഷായത്തിൽ
കുറുക,കനകശതാവരിമുരടി,വതൻനീരിണക്കി,യതിൽ 103

98. അഞ്ജനശില (അഞ്ജനക്കല്ല്)

99. ഇരുകറുന്തോട്ടിവേർ (കുറുന്തോട്ടിവേർ ഊരകവേർ)

100‒ം 101‒ം 102‒ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

101. രാവ് (പച്ചമഞ്ഞൾ) ആദിത്യമരം (ദേവതാരം) പടീരം (ചന്ദനം) ഇവയെ ഒപ്പമായി പേഷിച്ചു (അരച്ചു) ചേൎത്തു.

102. മൌലിയിൽ (ശിരസ്സിൽ) 103‒ം 104‒ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

കച്ചൂരിക്കന്ദ,മിന്നിത്രിഫല, വടികരിഞ്ചീരകം, കന്മതം, രാ-
മച്ചം,തക്കോലകപ്പട്ടില്യ,തകര,മണിച്ചന്ദനം,ഞാഴലിൻ പൂ,
നൽച്ചെഞ്ചല്യം,വ്രജപ്പെണ്ണ്,മരമര,മിവററിൻറകല്ക്കംകലക്കി
സച്ചൂർണ്ണംകാച്ചിവെക്കുംതിലജ,മഥവെളിച്ചെണ്ണയോ,മൂർദ്ധ്നി
തേക്കാം. 104

സുന്ദരി!കഞ്ഞിക്കൊട്ടത്തിന്നില,ലന്തയ്ക്കുഴന്നൊരിലയിവയെ
ഒന്നിച്ചിട്ടുകറുക്കീടുന്നജലത്താൽശിരസ്സുകഴുകേണം. 105

## ലാക്ഷാബലാദി തൈലം

കൊഞ്ചുംതേൻമൊഴി!കോലരക്ക,ഥകുറുന്തോട്ടിച്ചെടിയ്ക്കുള്ളവേർ
നെഞ്ചിൽച്ചേർക്കകമുക്കിരം,മുകില്യ,കഞ്ഞിക്കൊട്ടവേരിൻതൊലി
അഞ്ചുംചേർത്തുകഷായമാക്കിയതിലായ്‌ചോപ്പാറ്റിട്ടുംചന്ദനം
മഞ്ചെട്ടിപ്പൊടി,യഷ്ടി,കൊട്ടം,മിവയെ കല്ക്കിച്ചുചേർത്താപ്പ
മായ്. 106

## അഷ്ടവർക്കതൈലം

എണ്ണയല്ലെങ്കിലോതേങ്ങാവെണ്ണകാച്ചിയരിച്ചുടൻ
വെണ്ണീർകരപ്പനാൽക്കേഴുമുണ്ണിതന്നുടെമേനിയിൽ. 107

അരിവേർ,കടമ്പു,രിക്കിൻ മുരട,ഥവേമ്പാട,നാല്പപാൽവൃക്ഷം
ശരിയായിവതൻതൊലിയാൽവിരചിച്ചകഷായവെള്ളത്തിൽ 108

രാമച്ചം,നീർ,ത്രിജാതം,ത്രിഫലയൊടുകരിഞ്ചീരകം,കന്മതം,കാർ,
ത്തുമഞ്ചെട്ടിപ്പരാഗം,മലയജ,മഥകച്ചൂരിതൻകന്ദ,മിന്നി
ഓമൽഗ്ഗോപാലകപ്പെണ്ണിതുകളൊടുകരിഞ്ഞാലികല്ക്കിച്ചുതൈർനീ-
രാമേളിപ്പിച്ചുകാച്ചീടണമരിയവെളിച്ചെണ്ണയല്ലെങ്കിലെണ്ണ 109

പിട്ടല്ലുടലിലെടുത്തുപുരട്ടാമീ'യഷ്ടവർക്കതൈല'മത്രം,
ചുട്ടററിട്ടുമൂരകവേരിട്ടുതിളപ്പിച്ചവാരിമേൽപ്പാരാൻ. 110

104. വ്രജപ്പെണ്ണ് (നന്നാറി) അമരമരം (ദേവതാരം) തിലജം (എണ്ണ) 106, 107, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

108. അരിവേർ (ഏകനായകത്തിൻവേർ) ഏകനായകം ശത്രു പര്യായങ്ങളാൽ വ്യവഹരിക്കപ്പെടുന്നതാണ്. വിരചിച്ച (ഉണ്ടാക്കിയ) 108, 109 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

109. പരാഗം (പൊടി) മലയജം (ചന്ദനം)

ഒട്ടോതിയിപ്പടിമുറയ്ക്കുനിലക്കരപ്പ–
നെട്ടിന്റെയുംപ്രകൃതി,വേണ്ടചികിത്സയും,ഞാൻ,
മുട്ടിപ്പതെന്തിനിതിനുള്ളിൽവരാത്തകാര്യം
ചട്ടററബുക്കുകളെനോക്കിമനസ്സിലാളു. 111

## പതിനൊന്നാം അദ്ധ്യായം

### ഉഴന്നിൻമണിക്കരപ്പന്റെ ലക്ഷണം

മൂന്നാളാദ്യംപനിയ്ക്കും,തലചുട്ട,മറ്റുമല്ലങ്ങുമിങ്ങുംകുമാരൻ
തന്നംഗംചുട്ടുനീറുംപുനരരുണതയുംമഞ്ഞളിപ്പുംകലന്ന്,
നന്നെപ്പൊങ്ങാതുഴന്നിൻമണിയെതിർപുളകംസംഖ്യയില്ലാതെമേലേ
ചിന്നി,ച്ചീർത്താതനോവാൽതൊട്ടുവതിനരുതാതതാതുന്നിതം
പരക്കം. 1

അരുചി,വയറിളക്കം,ധൂമകം,നീർകടിപ്പാ–
നൊരുകൊതി,ചെവികേട്ടീടായ്കകണ്ണിൽപ്പകപ്പിൽ,
അരമുടലിന്നുനോവും,ക്ഷീണവും,ഹന്ത!ചക്രം
തിരിയുകതല,വായിൽക്കയ്പിതെല്ലാംജനിയ്ക്കും. 2

മണിക്കടമണ്ണുന്നി!കേളുഴന്നിൻ
മണിക്കരപ്പൻവടിവേവമല്ലോ
ഇനിക്രമത്താലെയിതിൻചികിത്സ–
യിനിയ്ക്കുതോന്നുംവിധമോതുവൻ ഞാൻ. 3

### ഉഴന്നിന്മണിക്കരപ്പന്റെ ചികിത്സ

തെച്ചിയ്ക്കുള്ളോരവേരിൻതൊലിപര,മഥവാഗോപിയാൽ,
ജീരകം,രാ–

## അദ്ധ്യായം 11

1. കുമാരൻ (ബാലൻ) തന്നംഗം (ശരീരം) അങ്ങുമിങ്ങും ചുട്ടുനീറും അരുണത (ചുകപ്പ്) ഉഴന്നിന്മണിയെതിർപ്പുളകം (വലിപ്പംകൊണ്ടു ഉഴന്നിന്മണിക്കെതിരായ പുളകം).

2. അരുചി (രുചിയില്ലായ്ക) ധൂമകം (പുകഞ്ഞുതേട്ടൽ) അരം (ഏററം).

3. ഏവം (ഇപ്രകാരം)

മച്ചം,താന്നിഷ്ഠതന്നൽക്കത,വടി,യിവ,വേമ്പാടതൻ
തോലുതാനോ,
പിച്ചല്ലേയഷ്ടിചേർന്നീടിനമലയജമോ,തേങ്ങതൻപാലിനാൽപേ-
ഷിച്ചേററംതേച്ചുകൊണ്ടീടുകിലകലുമുടൻതന്നെ മാഷക്കരപ്പൻ; 4

### പാഠാദി കഷായം

പാടക്കന്ദം,പടോലം,മതിമുഖി!മരമഞ്ഞൾക്കെഴുംതോൽ,മഴക്കാ-
റോ,ടൊത്തീടുന്നവേപ്പിൻതൊലി,യിവയഥവാ കൊന്ന
വേർതോലുമാത്രം,
പാടേനിഷ്ക്വാഥമാക്കിച്ചുടുമധുതളിച്ചിട്ടുകാലത്തുസേവി-
ച്ചീടുംബാലകൽനിന്നില്ലരണ്ടൊടിയിടയുംദേവി!മാഷക്കരപ്പൻ. 5

### മുസ്താദി കഷായം

മുത്തങ്ങ,ബ്രഹ്മി,വേപ്പിൻതൊലി,കടുക,കൊടിത്തൂവവേർ,
ചുണ്ടവേരിൻ-
മേൽത്തോലൊ,ത്താടലോടക്കടു,യമകടകപ്പാലതൻവിത്തു,ശീരം,
പുത്തൻഗോപിക്കിഴങ്ങെ,ന്നിവയുടെമധുചേർന്നനിഷ്ക്വാഥനീരം
നിത്യംമാഷക്കരപ്പൻതടവുമൊരുകിടാവിന്നുനൽകേണ്ടതത്രെ. 6

### തലയിൽ കഴമ്പിടാൻ അഞ്ജനാഷ്ടചൂർണ്ണം

രാമച്ച,തൊട്ടരത്ത,യഷ്ടി,നറുനീണ്ടിക്കന്ദകം,ചന്ദനം,
കാർ,മഞ്ചട്ടിരജസ്സിവസ്സുസമമായിട്ടഞ്ജനക്കല്ലിനെ

4. പരം, കേവലം (മാത്രം) അഥവാ (അല്ലെങ്കിൽ) ഗോപിയാൾ (നന്നാറിക്കിഴങ്ങ്) വടി (ഇരട്ടിമധുരം) യഷ്ടി (ഇരട്ടിമധുരം) മലയജം (ചന്ദനം) പേഷിച്ച (അരച്ച) മാഷക്കരപ്പൻ (ഉഴുന്നിമണിക്കരപ്പൻ) ഉടൻതന്നെ അകലും.

5. പാടക്കന്ദം (പാടക്കിഴങ്ങ്) മഴക്കാർ (മുത്തങ്ങക്കിഴങ്ങ്) അഥവാ (അല്ലെങ്കിൽ) നിഷ്ക്വാഥം (കഷായം) മധു (തേൻ)

6. കടുക (കടുകരോഹിണി) ഉശീരം (രാമച്ചം) ഗോപിക്കിഴങ്ങ് ഗോപി (നന്നാറി)യുടെ കിഴങ്ങ്. മധു (തേൻ) നിഷ്ക്വാഥനീരം (കഷായവെള്ളവും)

7. യഷ്ടി (ഇരട്ടിമധുരം) നറുനീണ്ടിക്കന്ദകം = നറുനീണ്ടി (നന്നാറിയുടെ) കന്ദകം (കിഴങ്ങ്) നന്നാറിയെ ചിലർ നറുനീണ്ടി

കാമംചേൎത്തുപൊടിച്ചപോൎമ്മുലരസംകൊണ്ടൊന്നുചാലിച്ചെട്ട-
ത്തോമൽത്തനൂപി! കഴമ്പിടേണമുടനാക്കഞ്ഞിന്റെമൂൎദ്ധാവിലായ്. 7

ചാലിച്ചിടാംകരിമുരിക്കിലനീരിലും, ചേ-
ലോലുന്നവെണ്ണയിലുമിപ്പൊടിയുല്പലാക്ഷി!
മേലേപറഞ്ഞപണിയാൽതനുചുട്ടനീറും
മാലെന്നപോലെയകലുംതലചുട്ടതാനും. 8

ഭഞ്ജിച്ചുപോകുമേവേഗം കഞ്ഞിൻകണ്ണുപുകച്ചിലും,
'അഞ്ജനാഷ്ടമ'മിച്ചൂൎണ്ണമഞ്ജനാഞ്ചിതലോചനേ! 9

മാധൂകരാദി തൈലം

ആൎയ്യേ! മാധൂകരം, ചിററമൃതു, കറുക, നൽത്തെച്ചിതൻ
പൂവിവററിൻ
നീരിങ്കൽപഞ്ചഗന്ധം, പുതുമുകിലി, വയൊപ്പിച്ചകല്ക്കിച്ചുകൂട്ടി
പാരാതേകാച്ചിവെച്ചുംതിലജ, മഥവെളിച്ചെണ്ണയോ,
മൂൎദ്ധ്നിതേച്ചാൽ
പോതംമാഷക്കരെപ്പൻദ്രുതതരമൊഴിവാൻവേറെവൈദ്യങ്ങൾ
വേണ്ട. 10

അബ്ദാമൃതാദി തൈലം

സച്ചിൽസ്സുതേ! ഘനം, ചിററമൃത, രിയകുറുന്തോട്ടിവേർ,
നെല്ലിതൻകാ_

എന്നു വ്യവഹരിച്ചുവരുന്നു. കാർ (മുത്തങ്ങ) മഞ്ചെട്ടിരജസ്സ് (മഞ്ചെട്ടിപ്പൊടി) പോൎമ്മുലരസം (മുലപ്പാൽ) മൂൎദ്ധാവിലായ് (ശിരസ്സിലായ്) കഴമ്പിടണം.

8. മേലേ പറഞ്ഞ പണിയാൽ (മൂൎദ്ധാവിൽ കഴമ്പിടുന്നതിനാൽ) തനു (ദേഹം)

9. ഭഞ്ജിച്ചു (നശിച്ചു) ഈ ചൂൎണ്ണം (പൊടി) അഞ്ജനാഷ്ടമം (അഞ്ജനാഷ്ടമമെന്ന പേരോടുകൂടിയതാണ്)

10. മാധൂകരം = വണ്ട് (കഞ്ഞുണ്ണി) പഞ്ചഗന്ധം (ഇരുവേലി, രാമച്ചം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം) പുതുമുകിൽ പുതുതായ മുകിൽ (മുത്തങ്ങ) കല്ക്കിച്ചു (അരച്ചു) തിലജം (എണ്ണ) ദ്രുതതരം (ഏററവും വേഗം)

11. ഘനം (മുത്തങ്ങ) ക്വഥിതജലം (കഷായം) സ്നേഹത്തു

യിച്ചൊല്ലീടുന്നവററിൽകഥിതജലമതിൽസ്നേഹതുല്യ
ക്കണക്കായ്
തെച്ചിപ്പൂനീർകലർത്തിച്ചരളമിരുവിധം ചന്ദനം,യഷ്ടി,കൊട്ടം,
കച്ചൂരിക്കന്ദകം,കന്മത,മധുരതകരം,ജീവനം,ദേവതാരം, 11
ബാലേ!രാമച്ചം,മഞ്ചെട്ടി,കളിവയുടെകല്ക്കത്തെയുംചേർത്തുതഞ്ചം
ത്താലേകാച്ചീടുമെള്ളെണ്ണയതു,തലവെളിച്ചെണ്ണയോ,
തേച്ചുകൊണ്ടാൽ
ചാലേകോപാൽകലങ്ങുംതവമിഴിമുനയേററീടിലിയ്യന്റെ
ധൈര്യം
പോലേദൂരത്തൊരേടംമറയുമധികവേഗേനമാഷക്കരപ്പൻ. 12

കല്യാണി,കഞ്ഞിനടലിൽപതിവായ്പുരട്ടാൻ
നല്ല'ഷ്ടവല്ലു'മിതിപേർപറയുന്നതൈലം,
നെല്ലിസ്സു,തെച്ചിയില,യെന്നിവയിട്ടുവെച്ച
വെള്ളംകുളിപ്പതിനവെൺമതിബിംബവക്ത്രേ! 13

മുന്നംതേപ്പാൻപറഞ്ഞുള്ളവയു,മഴകെഴുന്ന'ഷ്ടവല്ലു'ക്കുഴമ്പും,
പിന്നെച്ചാലിച്ചുകഞ്ഞിൽനിറുകയിലിടുവാൻ ചൊന്നൊരാ
ച്ചൂർണ്ണവും,കേൾ
തന്വീതയ്യേ!പിടിസ്സുംനിയതമഖിലപിത്തക്കരപ്പന്നുമോർത്താ-
ലിന്നിപ്രത്യേകമായ്വേണ്ടാതവിധികളുരയാതിന്ന വേറേ
കഥിക്കാം. 14

## മുലകുമണിക്കരപ്പന്റെ ലക്ഷണം

നാളൊന്നേററംപനിസ്സും,തദനു തുടുതുടപ്പുംകുരുപ്പുംകലർന്നും,
ചിലെന്നെണ്ണമെന്ന്യേകുരുമുളകെതിരാം പൊള്ളമേലേ
നിറഞ്ഞും,

ല്യക്കണക്കായ് സ്നേഹത്തിന്ന (എണ്ണക്കു) തുല്യമായ കണക്കായ് (എണ്ണയോളം) ഇരുവിധം (രണ്ടുവിധം) ചന്ദനം (ചന്ദനം, രക്തചന്ദനം) യഷ്ടി (ഇരട്ടിമധുരം) ജീവനം = വെള്ളം (ഇരുവേലി) 11-ഉം 12-ഉം ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു.

14. അഷ്ടവല്ലുക്കുഴമ്പും (അഷ്ടവല്ലുതൈലവും) മേൽ തേപ്പാനുള്ള തൈലത്തെ ചിലേടങ്ങളിൽ കുഴമ്പെന്നു വ്യവഹരിച്ചുവരുന്നതുകൊണ്ടാണു ഇവിടെ 'അഷ്ടവല്ലുക്കുഴമ്പ്'' എന്നു പ്രയോഗിച്ചിരിക്കുന്നതു്. വിധികൾ (ക്രിയകൾ)

കേളെല്ലാസ്സന്ധികൾക്കും വ്യഥയു,മൊത്തവിയർപ്പും,ജനിപ്പിച്ചു
വെച്ചും,
കോളല്ലാതെത്തിട്ടുംനീർമുളകമണിവിസപ്പാമയംവാമശീലേ! 15

## മുളകുമണിക്കരപ്പന്റെ ചികിത്സ

### പിചുമന്ദാദി കഷായം

ശ്രീവേപ്പിൻവല്ക്കലംചിററമൃത,ദ്രുതമസൃണാനനേ!മുക്കമേഘം,
രാവെന്നല്ലാടലോടക്കൊടിമുരടി,വതൻ ക്വാഥനീർതേൻകലർത്തി
സേവിപ്പിക്കേണ്ടതാണെന്നറിയ,മരിചവിസർപ്പാമയത്തെശ്ശമിപ്പി-
ച്ചാവോളംസൌഖ്യമേകുന്നതിനിതു'പിചു മന്ദാദി'മന്ദാരമത്രേ. 16

### ശമ്യാകവല്ക്കാദി കഷായം

എൻഭാര്യേ! കൊന്നവേരിൻതൊലി,കടുക,വിഴാൽ വിത്തു,
മാരില്ല, വെള്ളം,
തുമ്പപ്പൂ, തെങ്ങുതൻപൂക്കലയരിപശുപപ്പെണ്ണു,പാടക്കിഴങ്ങ്,
അംഭോദം, ചന്ദനം, പർപ്പട,മുഡുരമണക്കീർകരിങ്ങാലിമദ്ധ്യം,
പിമ്പോകച്ചൂരിതൻകന്ദക,മിരവു്,കരിഞ്ചീരകം ബ്രാഹ്മി,യഷ്ടി,17

15. തദനു (അതിന്റെശേഷം) വ്യഥ (വേദന) യും ജനിപ്പിച്ചുവെച്ചും (ഉണ്ടാക്കിയും) മുളകമണി വിസപ്പാമയം = മുളകമണിവിസപ്പം (മുളകുമണിക്കരപ്പൻ) എന്ന ആമയം (രോഗം) ആകുന്നു.

16. വല്ക്കലം (തൊലി) മേഘം (മുത്തങ്ങ) രാവ് (വരട്ടുമഞ്ഞൾ) ക്വാഥനീർ (കഷായവെള്ളം) മരിചവിസപ്പാമയത്തെ = മരിചവിസപ്പം (മുളകുമണിക്കരപ്പൻ) എന്ന ആമയത്തെ (രോഗത്തെ)ശമിപ്പിച്ചു ആവോളം സൌഖ്യമേകുന്നതിനു ഈ'പിചുമന്ദാദി' ഗണം മന്ദാരം (കല്പകവൃക്ഷവിശേഷം) ആണ്. ദാനവിഷയത്തിൽ പ്രസിദ്ധമായ മന്ദാരംപോലെ ഈ 'പിചുമന്ദാദി' കുട്ടികൾക്കു സൌഖ്യദാനംചെയ്യുമെന്നു താല്പര്യം.

17. കടുക് (കടുകരോഹിണി) വിഴാൽവിത്തു (വിഴാലരി) വെള്ളം (ഇരുവേലി) പശുപപ്പെണ്ണ്(നന്നാറിക്കിഴങ്ങു)അംഭോദം (മുത്തങ്ങ) ഉഡുരമണക്കീർ = ചന്ദ്രരേഖ (കാർകോകിലരി) കരിങ്ങാലിമദ്ധ്യം (കരിങ്ങാലിക്കാതൽ) ഇരവു = രാത്രി(വരട്ടുമഞ്ഞൾ) യഷ്ടി (ഇരട്ടിമധുരം) 17, 18 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

മെച്ചമെപ്പട്ടിട്ടമാടലോടകമതിൻ വേർ, താരിനുള്ളല്ലി രാ-
മച്ചംതാനാ,യമോദകത്തൊട്ടവയമ്പി,യൌഷധശ്രേണിയാൽ
വെച്ചാറുംപൊഴുതൊട്ടുകോൽമധുതളിച്ചീട്ടുംകഷായംകഴി-
പ്പിച്ചാലോമരിചക്കരപ്പനടനെത്തന്നേ മറഞ്ഞീടുമേ. 18

### കഹളീപുഷ്പാദി തൈലം

നൽതെങ്ങിൻപൂക്കുല,ച്ചിററമൃതു,കൾകറുകപ്പുല്ലു,കൈതക്കരുന്നി
വസ്സുക്കൾക്കള്ളനീരിൽതകര,വടികൾകച്ചൂരി,കാർകുന്തക്കം,
നിസ്സല്ല്യകായമൂന്നാ,ററരികളി,വയരച്ചൊപ്പമായ്ക്കേരജസ്നേ-
ഹത്തെത്തൈലത്തെയോ,കാച്ചണ,മിതുതലയിൽതേയ്ക്കുകിൽ
സൌഖ്യമാകും. 19

കാർമുതക്കിൻെറതോൽനെല്ലിക്കാ,മുരസ്സിവയിട്ടുടൻ
കാമംകാച്ചിത്തണുപ്പിച്ച നീർ മൂർദ്ധാവിലൊഴിക്കണം. 20

നൽക്കൊത്തമ്പാലവീത്തൊടിടകലതമിരിപ്പത്രമക്കാതലോക-
ത്തിക്കൊട്ടത്തിൻെറപത്രംതടവീട്ടമൊതനാല്പാമരത്തോല്
താനോ,
ചിക്കെന്നിട്ടിട്ടുകാച്ചംജലമതുശിരുവിൻമേലൊഴിക്കാം,പിഴക്കാ-
തിക്കയ്യെല്ലാംപ്രവൃത്തിക്കുകിൽമരിചവിസർപ്പാമയംമാററു
മല്ലോ. 21

### അത്തിസ്ഥക്കരപ്പൻെറ ലക്ഷണം

എത്തുംമുമ്പംഗസാദം,തലതിരിവു,ശിരോനോവു,തണ്ണീർകുടിപ്പാൻ
മെത്തുംമോഹം,പനിപ്പിച്ചിവ,,പുനരസിതാതാമ്രവണ്ണംകലന്നം,
അത്യന്തംനീറിയും,നൊന്തു,മൊരരുണതചേൎന്നഗ്രഭാഗംവെളുത്തൊ-
രത്തിക്കായപ്രമാണപ്പുളകനിരകൾമേൽച്ചിന്നിയുംനീർപരക്കും. 22

18. ഔഷധശ്രേണിയാൽ = ഔഷധങ്ങളുടെ ശ്രേണിയാൽ (കൂട്ടത്താൽ) കോൽമധു (കോൽതേൻ)

19. തകരവടികൾ = തകരവും വടിയും (എരട്ടിമധുരവും) കാർ (മുത്തങ്ങ) കായ മൂന്നു (ത്രിഫല) ആറരികൾ (കൊത്തമ്പാലയരി, കടകപ്പാലയരി, ചെറുപ്പുന്നയരി, കാർകോകിലരി, വിഴാലരി, ഏലത്തരി) ഇവ ഒപ്പമായ് അരച്ച (അരച്ചു കലക്കി) കേരജസ്നേഹത്തെ (വെളിച്ചെണ്ണയെ) തൈലത്തെ (എണ്ണയേ)യോ. മേലയ്ക്ക അഷ്ടവല്ലം തൈലം തന്നെ മതി.

20. കാർമുതക്കിൻെറ (കരിമുരിക്കിൻെറ)

## അത്തിയ്ക്കരപ്പന്റെ ചികിത്സ

### പത്രകാദി കഷായം

അത്തിക്കായക്കരപ്പൻകരന്തുകിലിന്തുതാൻ,മൂപ്പെഴുംതേങ്ങാതൻദു-
ഗ്ദ്ധത്താൽമഞ്ചെട്ടി,താന്നിക്കാ,വടി,യിവ പേഷിച്ചുതേയ്ക്കുന്ന
വന്നും,
പ്രത്യൂഷേതേൻകലർത്തിപ്പതിമുക,വടി,നന്നാറി,മേഘ,ങ്ങൾ
തൻക്വാ-
ഥത്തെസ്സേവിപ്പവന്നുംത്വരിതമൊഴിയുമീരോഗമെൻനാഗ
യാനേ! 23

### ത്രായമാണാദി കഷായം

പത്തൻബ്രഹ്മി,പൊതങ്കതമ്പുവുടെവേർ, മേഘംകൊടിത്തൂവവേർ,
മുഗ്ദ്ധേ!മുവ്വിലവേരു,ചിററമൃതു,കൊത്തമ്പാലതൻതണ്ഡുലം,
സത്താംരോഹിണി,ചുണ്ടവേർത്തൊലി,വിഴാൽ വിത്തിഗ്ഗണ
ത്തിൻകഷാ-
യത്തെത്തേനഥ,കൃഷ്ണജീരകമതോ,ചേർത്തുംകഴിപ്പിച്ചിടാം. 24

### വരീകന്ദാദിതൈലം

ചേലേറുന്നിരവിന്റെതൊല്ലു,കടചത്തൂവിത്തു,സാക്ഷാൽകരി-
ങ്ങാലിക്കാതലി,വററിനാലുമൊരുനിഷ്ക്വാഥംചമച്ചേകിടാം,
ലോലാപാംഗി!ശതാവരിക്കടകലർന്നിട്ടംകുറുന്തോട്ടിവേ-
രാലേതീർത്തകഷായവാരിയിലിരിപ്പക്കാതലേ,ലത്തരി. 25

21. നൽക്കൊത്തമ്പാലവിത്തു = നല്ല കൊത്തമ്പാലവിത്തു (കൊത്തമ്പാലയരി) ഇരിപ്പദ്രുമക്കാതലൊ ഇരിപ്പ എന്ന ദ്രുമത്തി (വൃക്ഷത്തിന്റെ)ന്റെ കാതലോ. പത്രം (ഇല).

22. അംഗസാദം = അംഗ (ശരീരത്തിന്റെ) സാദം (തളച്ച്) ശിരോനോവു (തലവേദന) ഇവ മുമ്പു എത്തും (ഉണ്ടാകും) പുനഃ (പിന്നെ) അസിതാതാമ്രവർണ്ണം (കറുപ്പും ചുകപ്പും കൂടിയ നിറം) അത്യന്തം (ഏററവും) അരുണത (ചുകപ്പു) അഗ്രഭാഗം (തല).

23. ദുഗ്ദ്ധത്താൽ (പാലിനാൽ) വടി (ഇരട്ടിമധുരം) പേഷിച്ചു (അരച്ചു) പ്രത്യൂഷേ [പ്രാതഃകാലത്തിൽ] പതിമുക, വടി, നന്നാറി, മേഘ,ങ്ങൾ = പതിമുകം, വടി, നന്നാറി, മേഘം, (മുത്തങ്ങ) ഇവ. ക്വാഥത്തെ (കഷായത്തെ) ത്വരിതം (ഉടനെ).

24. തണ്ഡുലം [അരി] സത്താം [നല്ലതായ] അഥ, അഥവാ (അല്ലെങ്കിൽ) കൃഷ്ണജീരകം [കരിഞ്ചീരകം].

25. ഇരവിന്റെ തോൽ [മരമഞ്ഞൾത്തൊലി] കടചത്തു

മാലേയം, ചരളം, മഖാശനമരം, കൊട്ടംതഥായഷ്ടി,ഗോ-
പാലപ്പെണ്ണിവകൽക്കമിട്ടതിലജം താനോവെളിച്ചെണ്ണയോ,
ചാലേകാച്ചിയരിച്ചെടുത്തുതലയിൽതേച്ചാൽശമിച്ചീടുമീ മാ-
ലെല്ലാമിതിനൊക്കമേത്രിഫലയാൽ സാധിച്ചിട്ടംതൈലവും. 26

ഫണിവല്ല്യാദി തൈലം

കൊടിഞാലി,ചിററമൃതു,പപ്പടകം,പിന്നെസ്സുതാവരിക്കണ്ടം
കൊടിയവിഭാവരി,യെന്നിവയുടെനീരിലുരത്തയഷ്ടി,മഞ്ചെട്ടി 27
പാടീരം,ദേവതാരം,തകരമകില്,നാല്പാമരത്തൊലിരക്ത-
മ്പാടിപ്പെണ്ണ,ത്രയല്ലേത്രിഫല,വലിയകച്ചൂരി,വേമ്പാടതൻ
തൊൽ
ഗാഢംകൽക്കിച്ചിതെല്ലാം,തിലജമഥവെളിച്ചെണ്ണയോകാച്ചി
മെയ്യിൽ
പാടേതേപ്പിച്ചുകൊണ്ടാലുടനെയൊഴിയുമത്തിസ്സുവീസപ്പ
രോഗം. 28

അരയാലിൻതളിർ,തേററാമ്പരലി,വയിട്ടിട്ടുവെച്ചനീർതലയിൽ
വിരവൊടൊഴിയ്ക്കാം, നാല്പാമരവെള്ളംവേണമന്നമേൽച്ചുക
രാൻ. 29

വിത്തു (കടകപ്പാലയരി) നിഷ്കാഥം [കഷായം] കഷായവാരിയിൽ = കഷായവെള്ളത്തിൽ. 25, 26 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

26. മാലേയം (ചന്ദനം) മഖാശനമരം [ദേവതാരം] യഷ്ടി (ഇരട്ടിമധുരം) ഗോപാലപ്പെണ്ണ് (നന്നാറിക്കിഴങ്ങ്) തിലജം (എണ്ണ) ത്രിഫലയാൽ സാധിച്ചിട്ടം (ത്രിഫലകൊണ്ടു കഷായം വെച്ചു ത്രിഫല അരച്ചുകലക്കി കാച്ചുന്നു) തൈലവും ഇതിന്നു [അത്തിസ്സുക്കരപ്പന്നു] ഒക്കമേ (പററും.)

27. വിഭാവരി (മഞ്ഞൾ) യഷ്ടി (ഇരട്ടിമധുരം) മഞ്ചെട്ടി (മഞ്ചെട്ടിപ്പൊടി) 27ം, 28ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

28. പാടീരം [ചന്ദനം]അമ്പാടിപ്പെണ്ണ് (നന്നാറിക്കിഴങ്ങ്) ഇതെല്ലാം ഗാഢം (അമത്തി) കൽക്കിച്ചു (അരച്ചുകലക്കി) തിലജം (എണ്ണ) അഥ അഥവാ (അല്ലെങ്കിൽ).

29. നാല്പാമരവെള്ളം (നാല്പാമരത്തൊലിയിട്ടു കാച്ചിയ വെള്ളം) വേണം. അന്നു (അത്തിസ്സുക്കരപ്പനുള്ള സമയം)

## വള്ളിക്കരപ്പൻെറ ലക്ഷണം

അരിയെത്രപൊള്ളനിറഞ്ഞും പൃഥുവള്ളികണക്കെനീണ്ടുവളവാൎന്നു,
പെരിയകനംവിട്ടു,മുദിപ്പോരുനീർവള്ളിക്കരപ്പനാണല്ലോ. 30

## വള്ളിക്കരപ്പൻെറ ചികിത്സ

കേട്ടാലുംനീയെരിഞ്ഞിത്തൊലിപരം,മഥവാ യഷ്ടി,നന്നാറി,
കഞ്ഞി-
ക്കൊട്ടത്തിൻവേരു, താന്നിക്കുരു,മുകിലി,വയ,ല്ലെങ്കിൽവേമ്പാ
ടതൻതോൽ,
ചട്ടററാഭീരകപ്പെണ്ണി,വ, വിളവിയലും തേങ്ങാതൻപാലിനാലേ
ചട്ടംപേഷിച്ചുതേച്ചാൽ ശിശുവിനഴലണയ്ക്കില്ലവള്ളിക്കരപ്പൻ.31

### കഹളീപുഷ്പാദി കഷായം

മൽകാമന്ത! തെങ്ങുതൻപൂക്കുലയരി,ജലദം, ചുണ്ടവേർകൊന്ന
വേർക-
ഞ്ഞിക്കൊട്ടത്തിൻെറവേർ വേപ്പിവയുടെ തൊലി,നീത്രരിവേർ,
മൂർവ്വ,യഷ്ടി,
ആക്കംപുണ്ടാടലോടക്കട,പാനിമുക,തെന്നല്ല വെൺചന്ദനം,മാ-
ശിക്കാ,മാററാൻെറവേർ, തേൻതടവിട്ടമിവതൻ കഛാഥമേററം
പ്രധാനം. 32

### തോയദാദികഷായം

പച്ചതോയദ,മാടലോടകമതിൻ മൂലം,കരിങ്ങാലി,(രാ-
മച്ചംവേണ്ട) പടോലകം,ത്രിഫലകേടന്നും കടമ്പിൻതൊലി,

30. പൃഥുവള്ളി= പൃഥു (വലിയതു) ആയ വള്ളി. ഉദിപ്പോരു (ഉണ്ടാകുന്ന)

31. പരം (മാത്രം) അഥവാ (അല്ലെങ്കിൽ) യഷ്ടി (ഇരട്ടിമധുരം) ആഭീരകപ്പെണ്ണു (നന്നാറിക്കിഴങ്ങു) പേഷിച്ചു (അരച്ചു്)

32. ജലദം (മുത്തങ്ങ) മൂർവ (പെരുങ്കുരുമ്പവേർ) യഷ്ടി (ഇരട്ടിമധുരം) മാററാൻെറ വേർ (ഏകനായകവേർ) ഇവയുടെ തേൻ തടവിട്ടു (ചേരുന്ന) കഛാഥം (കഷായം) ഏററം പ്രധാനം. വള്ളിക്കരപ്പനെ ഉടൻ ശമിപ്പിക്കുന്നതാണു്.

33. പച്ചതോയദം (പച്ചമുത്തങ്ങ) മുത്തങ്ങ മുതലായവ ഉണങ്ങിയാൽ വീര്യം കുറയുന്നവയാണു്. മൂലം (വേർ) കരിങ്ങാ

തെച്ചിപ്പൂവിവയോടുചേർത്തുസമമായ് നിഷ്ക്വാഥനീരൊന്നുനി-
ർമ്മിച്ചോരതുമധുചേർത്തുമോന്തീടുകിലും വള്ളിക്കരപ്പൻവിടും. 33

### അഷ്ടപല്ലവതൈലം

കഞ്ഞിക്കൊട്ട,കറുകയുഴിഞ്ഞ,കളുരയാലു,ഞാറപാച്ചോററി,
കയ്യുണ്ണി,പുല്ലാനി,കൾ രഞ്ജിസ്സമിവററിനുള്ളതളിർനീരിൽ 34
തക്കോലപ്പുട്ടിൽ,വെൺചന്ദന,മധുവടി,മുക്കായ,വേമ്പാട
തൻതോ-
ലാ,കച്ചൂരിക്കിഴങ്ങാ,ടമരതരു,വിഴാൽവിത്തു,നന്നാറി,മാഞ്ചി,
ഇരുട്ടംകല്ലുമാല്ലാച്ചിയമിന്നസവെളിച്ചെണ്ണ,യെള്ളെണ്ണയോടതേ-
പ്പിക്കാം മൂർദ്ധസ്ഥലത്തിൽ,തലകഴകിടുവാൻ നല്ലനെല്ലിക്കവെള്ളം.
'അഷ്ടപല്ലവ'മിയ്യെണ്ണ ചുട്ടംമോന്തിക്കിലുംഹിതം
പിട്ടല്ലിതസ്സലാണെപ്പേർപ്പെട്ടപിത്താക്കരപ്പനും. 36

### ദ്രോണാഷ്ടമതൈലം

കദളീശതാവരിക്കട,കരുനൊച്ചിക്കാർമുരിക്കിലകൾ മഞ്ഞൾ
ചൂരൽതളിർ,ചിററമൃത,ഥചാരുകരിന്തുമ്പ,യിതുകൾതൻനീരിൽ
കച്ചൂരിക്കട,കന്ദാം,വടികലൻറീട്ടംകരിഞ്ഞാലി,രാ-
മച്ചം നൽച്ചരളം,സുരദ്രു,തകരം,താൻ,നാഗകപ്പള്ളി,നി

ലി (കരിഞ്ഞാലിക്കാതൽ) ഇവയോടു (മുത്തങ്ങമുതലായവയോടു) തെച്ചിപ്പൂവ് സമമായ്ചേർത്തു = മുത്തങ്ങ മുതലായവ ഒക്കക്കൂടിയേടത്തോളം തെച്ചിപ്പൂവ് ചേർത്തു എന്നു സാരം. നിഷ്ക്വാഥനീർ [കഷായവെള്ളം] നിർമ്മിച്ചു [ഉണ്ടാക്കി].

34. തളിർനീരിൽ (തളിരുകളുടെ നീരിൽ) 34ം, 35ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

35. അമരതരു(= ദേവതാരം) മൂർദ്ധസ്ഥലത്തിൽ (ശിരസ്സിൽ) തേപ്പിക്കാം. നെല്ലിക്കവെള്ളം (നെല്ലിക്കയിട്ടുകാച്ചിയ വെള്ളം).

36. ഇത് (അഷ്ടപല്ലവതൈലം)എപ്പേർപ്പെട്ട (എല്ലാ)പിത്താക്കരപ്പനും അസ്സലാണ്.

37. കദളീശതാവരിക്കട = കദളി (കദളിവാഴ) യുടേയും ശതാവരിയുടേയും കട (കിഴങ്ങ്) 37ം, 38ം, 39ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

38. സുരദ്രു (ദേവതാരം) ഗോപാലകർക്കച്ചില്ലും മുലയാൾ =

മെച്ചംകൂടിയ മാഞ്ചി,കൊട്ടമിലവംഗത്തൊലി,ഗോപാലക-
ക്കച്ചോല്യംമേലയാൽ,പടീരമിവയെക്കൽക്കിച്ചു ചേർത്തങ്ങിനെ 38
വേവിച്ചീടിന തേങ്ങയെണ്ണ,യഥവാ നല്ലെണ്ണ തേപ്പിക്കിലും,
സേവിപ്പിക്കുകിലുംജ്വരാലൊഴിയുമേ വല്ലീവിസർപ്പാമയം,
നോവില്ലാതല,മാറിടംനര,കപാലാർശസ്സുകണ്ടെത്തിടാ,
കൈവിട്ടോടിടുമേ, കഷണ്ടി,യിതു,താൻ'ദ്രോണാഷ്ടമം'
വല്ലഭേ! 39

ഹയഗന്ധാദി തൈലം

മുളിക്കൽക്കകമുക്കരം,കലശിരിക്കഞ്ഞോ!കറുന്തോട്ടിതൻ
മൂലം,ദുഗ്ദ്ധമരങ്ങൾതൻതൊലി,നറും നെന്മേനിവാകത്തൊലി,
മേളിച്ചോരിവതൻകഷായമതിലായ്ക്കച്ചൂരിതൻകന്ദകം,
കോലുംകായകൾമൂന്നി,രട്ടിമധുരം, മഞ്ചെട്ടി,വെൺചന്ദനം, 40
അരത്ത,യകിലാ,ദിതേയവിടപി,ത്രിജാതങ്ങളി-
ട്ടരച്ചീവകലക്കിയെണ്ണയഥവാവെളിച്ചെണ്ണതാൻ
മുറയ്ക്കുവിപചിച്ചരിച്ചുതുടലിൽപുരട്ടിച്ചപാൽ-
മരത്തൊലികളിട്ടുകാച്ചിയജ്ജലംപകർന്നിടണം. 41

ഗോപാലകസ്തൂരി [നന്നാറിക്കിഴങ്ങ്] പാടീരം [ചന്ദനം] കൽക്കിച്ചു [അരച്ചു].

39. വേവിച്ചീടിന (കാച്ചിയ) തേങ്ങയെണ്ണ (വെളിച്ചെണ്ണ) അഥവാ (അല്ലെങ്കിൽ) നല്ലെണ്ണ (എള്ളിന്റെ എണ്ണ) ജ്വരാൽ (വേഗേന) വല്ലീവിസർപ്പാമയം-വല്ലീവിസർപ്പം(വള്ളിക്കരപ്പൻ) എന്ന ആമയം (രോഗം) ഒഴിയുമേ.

40. മൂലം (വേർ) ദുഗ്ദ്ധമരങ്ങൾ (നാല്പാമരങ്ങൾ) 40, 41 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

41. ആദിതേയവിടപിത്രിജാതങ്ങൾ = ആദിതേയ വിടപിയും (ദേവതാരവും) ത്രിജാതവും, (ഏലത്തരി, ഇലവംഗത്തൊലി പച്ചില ഇവയും) ഇവ ഇട്ടരച്ചു കലക്കി. അഥവാ (അല്ലെങ്കിൽ) പചിച്ചു (കാച്ചി) പാൽമരത്തൊലികൾ (പാൽമരങ്ങളുടെ തൊലികൾ) ഇതിൽ അവിടവിടെ 'ദുഗ്ദ്ധമരങ്ങൾ', ക്ഷീരദ്രുമങ്ങൾ, പാലൊത്തീടിന നാൽമരങ്ങൾ, എന്നും മറ്റും പ്രയോഗിച്ചു കാണപ്പെടുന്നതു അത്തി, ഇത്തി, അരയാൽ, പേരാൽ എന്നീ നാല്പാമരത്തെക്കുറിച്ചാകുന്നു.

കുറുന്തോട്ടിതൻവേരു,രാമച്ചമല്ലും,
കുറയ്ക്കാതെകണ്ടിട്ട വേണ്ടുംപ്രകാരം
കുറുക്കപ്പെട്ടുംവെള്ളവുംകള്ളമല്ലെൻ
കുരംഗാക്ഷികഞ്ഞിന്റെമേൽപ്പാർന്നിടാമേ. 42

## ലന്തക്കുരുക്കരപ്പന്റെ ലക്ഷണം

മൂന്നാംമൂന്നാൾപനിയ്ക്കുംതദനുകഠിനമായ്പീതരക്താഭമായും
ധന്യേ!ലന്തക്കുരുപ്പോളകളൊരുപടിമേൽച്ചിന്നിയും നീറലാർന്നും
കുന്നിയ്ക്കുംഛർദ്ദിരോഗംതലതിരിവുപുകഞ്ഞിട്ടെഴും തേട്ടലേക്കം
പിന്നെക്കണ്ണിൽത്തുടിപ്പീവകയുമരുചിയുംചേർത്തുമുണ്ടായ്‌വരും
നീർ. 43

വരുംമലത്തിന്നൊരുഴച്ചിലപ്പോൾ
പെരുത്തുമൂർദ്ധാവുകഴിഞ്ഞുകാണും
ധരിക്ക നിർവ്യാജമിതാണുലന്താ-
ക്കുരുക്കരപ്പിൻകയിൽവാണിയാളെ! 44

## ലന്തക്കുരുക്കരപ്പന്റെ ചികിത്സ

അലരിപ്പൂവോ ലന്തത്തൊലിതാനോ, നാളികേരദുഗ്ദ്ധത്താൽ
നലമൊടരച്ചുടൻതേച്ചാൽ വലിയൊരുലന്തക്കുരുക്കരപ്പനറും. 45

കാരവ്യാദികഷായം

കരിഞ്ചീരകം,കായമൂന്നാക്കിനാല്പാ-
മരംവേപ്പിവറ്റിന്റെ വല്ക്കം,പടോലം
മുറയ്ക്കിപ്പദാർത്ഥങ്ങൾതൻകഷായവെള്ളം
നറുംതേൻതുളിച്ചിട്ടുസേവിച്ചിടേണം. 46

വിഭാവത്യാദി കഷായം

അല്ലോട്ടപാലത്തൊലി,വട,പുല്ലാനിക്കുമ്പിവറ്റിനാൽകഷായം
മെല്ലെത്തീർത്തുമേകാമല്ലോകോലക്കരപ്പനുള്ളവനായ്. 47

42. അല്ലും = രാത്രിയും (വരട്ടുമഞ്ഞളും)

43. തദനു [അതിന്റെ ശേഷം] പീതരക്താഭം (മഞ്ഞളിച്ചും ചുകന്നും ഉള്ള നിറത്തോടുകൂടിയതു) ലന്തക്കുരുപ്പോളകൾ = വലുപ്പംകൊണ്ടു ലന്തക്കുരുക്കൾപോലെയിരിക്കുന്ന പൊള്ളകൾ (പുളകങ്ങൾ) അരുചിയും (അരോചകവും) ചേർത്തും, നീർ ഉണ്ടായ്‌വരും.

44. അപ്പോൾ (മേൽപ്രകാരം നീർ ഉണ്ടായ്‌വരുമ്പോൾ) മൂർദ്ധാവു (ശിരസ്സ്).

45. നാളികേരദുഗ്ദ്ധത്താൽ (തേങ്ങാപ്പാലിനാൽ) അറും (ശമിക്കും.)

46. വൽക്കം (തൊലി)

### കരീരാദി തൈലം

ശ്രീരമ്യേ!മുളയാണലോ,ഽലരിച്ചെമ്പല്ലവം,മാവുത-
ന്നാരോമൽത്തളിർ,നാഗവല്ലി,യിവതൻനീരിൽക്കരിഞ്ചീരകം
ചേതംകായകൾമൂന്നരച്ചുതിലജംതാനോവെളിച്ചെണ്ണയോ,
നേരേകാച്ചിയരിച്ചെടുത്തുതലയിൽതേപ്പിച്ചുകൊണ്ടീടണം. 43
കററക്കാർവേണി!മേൽത്തേപ്പതിനാഴകിയലുന്നഷ്ടവല്ലൂക്കുഴമ്പാം,
പററുംനിത്യംകുളിപ്പാൻമുളകുമണിവിസർപ്പത്തിനായ്
ചൊന്നവെള്ളം
മുററുംപിത്തക്കരപ്പൻമുഴവനൊഴിയുവാൻമുമ്പുരച്ചോതുകയ്യും,
തെററാതിന്നിക്കഥിപ്പുന്നതുമവിടെനടത്താമിതുംപോരയെങ്കിൽ.49

### ചിടക്കരപ്പന്റെ ലക്ഷണം

ഒട്ടേറെക്കടലാടിതന്നരികണക്കാംപൊള്ളചേർന്നും,കനം
വിട്ടും,മേചകരക്തമാകിയനിറംപൂണ്ടുംദ്രവപ്പെട്ടുമേ,
ഒട്ടക്കായതമായ്ഞെരമ്പനുസരിച്ചുണ്ണിക്കിടാവിന്റെമേ-
ലൊട്ടുംനീതചിടക്കരപ്പനലകിന്നെല്ലാമൊതുന്നാംപ്രിയേ! 50
അടവല്ലുള്ളകൈ,കാലടി,യിവയിൽചുട്ടനീററൽമാററത്തും,
അടവൊച്ചപ്പു,ശിരസ്സിൻനടുകഴിയുകയിവയുമതിലുളവാം. 51

### ചിടക്കരപ്പന്റെ ചികിത്സ

നീതള്ളരിക്കിൽമുഴവൻനറുനെയ്യുതേച്ചേൻ
ചാതുചവാസനിലമേ!തയിർനീരിനാലെ
പാതുററിട്ടന്നമയിലെൽത്തൊലി,ചെമ്പരുത്തി-
വേതും ശരാശരിയരച്ചുപുരട്ടിടേണം. 52

47. അല്ല് (വരട്ടുമഞ്ഞൾ) ക്വാഥം (കഷായം) കോലക്കരപ്പൻ (ലന്താക്കരപ്പൻ).

48. അലരിച്ചെമ്പല്ലവം = അലരിയുടെ ചെമ്പല്ലവം. ചുകന്ന പല്ലവം (തളിർ) നാഗവല്ലി (കൊടിത്തൊലി) കരിഞ്ചീരകം ചേതം കായകൾ മൂന്ന (ത്രിഫല) അരച്ച് (അരച്ചുകലക്കി) തിലജം (എണ്ണ)

49. ഇതും (ഇപ്പറഞ്ഞതൊന്നും) പോരയെങ്കിൽ പിത്തക്കരപ്പൻ മുഴവൻ (ഉഴന്നിന്മണിക്കരപ്പൻ, മുളകുമണിക്കരപ്പൻ മുതലായവ എല്ലാം)

50. മേചകരക്തം (കറുപ്പും ചുകപ്പും കൂടിയതു) ആയതമായ് (ദീർഘമായ്)

52 തയിർനീരിനാലെ (തയിർവെള്ളത്തിനാൽ)

ഉശീരമധുകാദി കഷായം

രാമച്ചം,വടി,രാത്രിതൻതൊലി,പടോലം,കാർ,കരിങ്ങാലി,യാ-
രോമൽത്തടവേർ ശരിക്കിവകളാൽനിർമ്മിച്ചനിഷ്ക്വാഥനീർ
പൂമാധ്വീമൊഴി! പഞ്ചസാരമധുവും,ചേർത്തിട്ടമോന്തുന്നവ-
ർക്കീമാലേശ്രുകയില്ല'ശീരമധുകാദി'പ്പേരിതെന്നോതിടാം. 53

വൃഷമൂലാദി കഷായം

ചൊല്ലാംവേരെയുമാടലോടകമതിൻവേർ,ഗോപി,രാമച്ചമെ-
ന്നല്ലേനീർമരുതല്ലചുണ്ടയുടെവേർവേപ്പെന്നിവററിൻതൊലി
കല്യേ! വേങ്ങയതിൻെറകാതൽ,മുകിലിവസ്തുക്കളാൽതീർത്തതേൻ
തെല്ലിററിച്ചകഷായവുംചിടവിസർപ്പത്തെയൊട്ടൊത്തീടുമേ. 54

യഷ്ട്യാഹ്വയാദിതൈലം

രാത്താല്പംയഷ്ടിയും,ചിററമൃതു,മഥകരുന്തോട്ടിവേരും,വരീക-
ന്ദത്തോടേക്വാഥമിക്കീട്ടതിലരിയൊരുകച്ചൂരി,മഞ്ചെട്ടിരേണു,
പുത്തൻമേഘം,ചതുർജ്ജാതക,മിവപരിപേഷിച്ചകാച്ചുന്നതൈലം
മൂർദ്ധാവിൽതേച്ചിടേണം,മദിരകബരി! മേൽത്തേജസ്സു
വാൻ്റഷ്ടവല്ലം'. 55

നെല്ലിദ്രുമത്തൊലികലർന്നൊരുപാൽമരത്തൊ-
ല,ല്ലെങ്കിലല്ലണിമനോഹരവേണിയാളേ!
നല്ലോരുതെച്ചിയിലകൂടിയതുണിയാകം
തെല്ലിട്ടുകാച്ചിയജലംവിഹിതംകളിപ്പാൻ. 56

53. രാത്രിതൻതൊലി (മരമഞ്ഞൾതൊലി) നിർമ്മിച്ച (ഉണ്ടാക്കിയ) നിഷ്ക്വാഥനീർ [കഷായവെള്ളം] മധുവും [തേനും]

54. ഗോപി [നന്നാറിക്കിഴങ്ങ്] അല്ല [മരമഞ്ഞൾ]

55. യഷ്ടിയും [ഇരട്ടിമധുരവും] വരീകന്ദത്തോടെ [ശതാവരിക്കിഴങ്ങോടുകൂടി] ക്വാഥം [കഷായം] കച്ചൂരി [കച്ചൂരിക്കിഴങ്ങ്] മഞ്ചെട്ടിരേണു = മഞ്ചെട്ടിയുടെ രേണു [പൊടി] മേഘം [മുത്തങ്ങ] ചതുർജ്ജാതകം = [ഏലത്തരി, ഇലവംഗത്തൊലി, പച്ചില, നാഗപ്പൂവ്] പരിപേഷിച്ച [അരച്ചുകലക്കി] തൈലം [എണ്ണ] വെളിച്ചെണ്ണയുമാം. മൂർദ്ധാവിൽ [തലയിൽ].

56. നെല്ലിദ്രുമത്തൊലി = നെല്ലിയെന്ന ദ്രുമ [മര] ത്തിൻെറ തൊലി. വിഹിതം = വിശേഷേണ ഹിതം [പത്ഥ്യം].

### പവിഴക്കരപ്പന്റെ ലക്ഷണം

വട്ടംവെച്ചചുകന്നയന്നപുളകത്തിൻചുററുമായിത്തുട-
ത്തിട്ടം,വേദനമാത്രമല്ലയരവുംവല്ലാതെയില്ലാതെയും,
കഷ്ടം മേനിയിലങ്ങുമിങ്ങുമുളവായ്ക്കാണപ്പെട്ടംനീരിനെ-
ശ്ശിഷ്ടന്മാർ'പവിഴക്കരപ്പ'നിതിചൊല്ലീട്ടന്നുകല്യാണയേ! 57

### പവിഴക്കരപ്പന്റെ ചികിത്സ

ഉള്ളിൽക്കൊണ്ടോതിടാം നൽപ്രതിവിധിയും,മിളന്നീർജ്ജല
ത്തികലോ, നൈർ-
വെള്ളത്താലോ,ചുകപ്പുള്ളലരിമലരരച്ചിട്ടതേച്ചീടവേണം,
കള്ളംവിട്ടത്തിവേമ്പാട,കളിലൊതമരത്തിന്റെതോലൊട്ടതേങ്ങ-
ടുള്ളോമൽപ്പാലിനാലേമിന്നമിന്നസമരച്ചുള്ളതും തേച്ചിടാമേ. 58
ശൈലേന്ദ്രപ്പെൺകിടാവേ!ചെറുവഴതിനവേർ, ബ്രഹ്മി,പിന്നെ
പ്പടോലം
മാലേയം,മഞ്ഞൾ,വേപ്പിന്നിവയുടെതൊലി,രാമച്ചമാഭീരനാരി,
ചേലേറുന്നിപ്പദാർത്ഥങ്ങളുടെയൊരുകഷായാംബുരാൻചേർത്തു
സേവി-
ച്ചാലേറെസ്സൌഖ്യമാകുംശിശുവിനി,തു'ബൃഹത്യാദി'യാം
യോഗമല്ലോ. 59

മുസ്താപർപ്പടകാദി കഷായം

മുത്തങ്ങ,പർപ്പടതൃണം,പുനരാടലോട-
കത്തിന്റെവേർ,കടുകരോഹണി,ഗോപി,സീത
മുഗ്ദ്ധാംഗി,ചുണ്ടയുടെവേർ,മരമഞ്ഞൾ,വേപ്പീ
വസ്തുക്കൾതൻതൊലി,പടോല,പടീരജ,ങ്ങൾ 60

57. ശിഷ്ടന്മാർ (മഹാന്മാർ).

58. തൽപ്രതിവിധിയും = അതിന്റെ (പവിഴക്കരപ്പന്റെ) പ്രതിവിധി (ചികിത്സ)യും.

59 മാലേയം (ചന്ദനം) മഞ്ഞൾ (മരമഞ്ഞൾ) ആഭീരനാരി (നന്നാറിക്കിഴങ്ങ്) കഷായാംബു (കഷായവെള്ളം)

60 ഗോപി(നന്നാറികിഴങ്ങു)സീത (തിപ്പലി) പടോലപടീരജങ്ങൾ = പടോലം, പടീരജം (ചന്ദനം) ഇവ 60-ം 61-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

പുത്തൻബ്രഹ്മി,യരണ്യവെള്ളരിയതിൻ മൂലം, കൊടിത്തൂവവേർ,
മുത്തും പാടലതക്കിഴങ്ങു, കുടകപ്പാലയ്ക്കുഴംവിത്തി,വ
റ്റത്തിക്കൊത്തുകഷായമാക്കി മധുവും ചേർത്തിട്ടുമോന്തേണമീ
‘മുസ്താപർപ്പടകാദി’ മുഖ്യതരമാണീരോഗമററീടുവാൻ: 61

നളദാദി തൈലം

രാമച്ചം,കലതംശതാവരിയതിൻ കന്ദം, കുറുന്തോട്ടിതൻ–
വേർ, മത്ത്യതരദാരു, പിന്നവടി, വേങ്ങക്കാതലീ,യാറിനാൽ
വാമേ!തീർത്തകഷായവാരിയിൽവിഴാലിൻവിത്തു, മഞ്ചെട്ടി,നാൽ–
ക്കാമൂന്നൊത്തൊരു കന്നുതക്ക,മിവയെക്കല്ക്കീകരിച്ചങ്ങിനെ, 62

നല്ലെണ്ണ,തേങ്ങയുടെയെണ്ണയതോ,പചിക്കാം;
മെല്ലെന്നുബാലരതുമൂർധ്നിതേച്ചീടട്ടേ,
നെല്ലിക്ക, കൊട്ട,മിവയിട്ടുകറുക്കമംഭ–
സ്സല്ലോ കളിപ്പതിനുവേണ്ടതുകന്ദഹാസേ! 63

**ചെങ്കരപ്പന്റെ ലക്ഷണം**

വല്ലാതെനോവു, രക്തപ്പുളകനിര, ചുകപ്പ,ല്പകാലത്തിനാൽമേ–
ലെല്ലാംവ്യാപിക്കലീ,കട്ടകൾതടവിനനീർ തന്നെയാംചെങ്കരപ്പൻ
തെല്ലേറെച്ഛർദ്ദി,തൊണ്ടതടവു,ത്തലനോവു,റൽമൂത്രത്തിലേ,ക്കം
കലേ്യ!മുററുംമലസ്രംസന,മിവയുളകൊണ്ടൊത്തനാംകത്തി
ന്നങ്ങാം. 64

61 അരണ്യവെള്ളരി (കാട്ടുവെള്ളരി) യതിന്മൂലം (വേർ) പാടലതക്കിഴങ്ങു = പാടലത (പാടവള്ളി)യുടെ കിഴങ്ങു. മുഖ്യതരം (ഏററം മുഖ്യം)

62 കന്ദം(കിഴങ്ങു) മത്ത്യതരദാരു (ദേവതാരം) കഷായവാരിയിൽ (കഷായവെള്ളത്തിൽ) കാ (കായ) മൂന്നു (കടുക്ക, നെല്ലിക്ക, താന്നിക്ക) കല്ക്കീകരിച്ച് (അരച്ചുകലക്കി) 62-ം 63-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

63. പചിക്കാം(കാച്ചാം) മൂർധ്നി = മൂർദ്ധാവിൽ (തലയിൽ) അംഭസ്സ് (വെള്ളം)

64. രക്തപ്പുളകനിര = രക്തങ്ങൾ (ചുകന്നവ) ആയ പുളകങ്ങളുടെ നിര (കൂട്ടം) അല്പകാലത്തിനാൽ (കുറച്ചുകാലംകൊണ്ടു) മൂത്രത്തിൽ ഊറൽ. മലസ്രംസനം (മലത്തിന്നഴച്ചിൽ)

## ചെങ്കരപ്പന്റെ ചികിത്സ

എൻപാടലാധരി! ധരിസ്സുകതിൻചികിത്സ,
വമ്പാർന്നതെച്ചിമുരടിൻതൊലിയല്ലയെന്നാൽ
വേമ്പാടതൻതൊലിയൊടൊത്തിടയത്തി, തേങ്ങാ-
തൻപാലിലങ്ങിനെയരച്ചുപുരട്ടിടേണം. 65

### ക്ഷപാതല്ലൂലാദികഷായം

അല്ലിന്മേൽനിന്നെടുക്കംതൊലി, യടപതിയൻകന്ദകം, യഷ്ടി, തങ്ങാ-
രല്ലിയുള്ളിട്ടും, കരിഞ്ചീരകമിതുകൾ കരിങ്ങാലിതൻകാതലോടെ
മെല്ലെക്വാഥീകരിച്ചിത്തിരി മധു തടവിച്ചിട്ടുസേവിച്ചുകൊണ്ടാൽ
തെല്ലുംവൈകാതെമാറുംതരുണികളണിയും തങ്കമേ ചെങ്കരപ്പൻ. 66

### ജപാമൂലാദി കഷായം

വെൺചെമ്പരത്തിയുടെവേര, ഥപാൽമരങ്ങ-
ള(ബെല്ല)നാലിനുടെയുംതൊലി, കാർ, കടുക്ക,
എൻചണ്ഡി! മുത്തമുരടെന്നിവ തൻകഷായം
തേൻചേർത്തുമോന്തിടുവതും ഹിതമാമിതിങ്കൽ. 67

### കതകാദികഷായം

തേററാമ്പരല, ടപതിയൻ, മുത്തക്കടവേർ, ഗോപനാരി, മഞ്ചട്ടി,
തേൻമൊഴി! മരമഞ്ഞൾത്തൊലി, തേറുകമൃതങ്ങ, തെച്ചി
തൻപുഷ്പം. 68
കഞ്ഞിക്കൊട്ടക്കടത്തൊലികളുടെകഷായത്തിനെത്തൻ കലത്തി-
ലഞ്ഞതിന്നായ് മൂന്നുനാളേററവുമുഷസിനുകന്നിടുവാൻ നൽകിയെന്നാൽ

അതുകൊണ്ട് (ചെങ്കരപ്പനെക്കൊണ്ട്) ആർത്തൻ (കഴങ്ങുന്നവൻ) ആയ.

65. ഇടയത്തി (നന്നാറിക്കിഴങ്ങ്)

66. അല്ലിന്മേൽ നിന്നു (മരമഞ്ഞളിന്മേൽനിന്ന്) കന്ദകം [കിഴങ്ങ്] യഷ്ടി [ഇരട്ടിമധുരം] ക്വാഥീകരിച്ച് [കഷായമാക്കി] മധു (തേൻ)

68. ഗോപനാരി (നന്നാറിക്കിഴങ്ങ്) 68ഉം, 69ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

69. ഉഷസി = ഉഷസ്സിൽ (രാവിലെ) മഹാലോഹിതവൃാ

ഭഞ്ജിക്കും ലക്ഷണത്തിൻതികവുടയ മഹാലോഹിതവ്യാധിതാനും,
മന്ദതികന്നിന്റെ മകേ! മനസിമറവുവന്നീടൊലാ തെല്ലുപോലും.

വിലപാദിതൈലം

കല്യേ!ക്കൂവളവേരി,രട്ടിമധുരം സാക്ഷാൽകരിങ്ങാലിതാൻ,
നെല്ലിക്കായ, നിലിമ്പദാരു,നെട്ടതായീടും കുറുന്തോട്ടിവേർ,
തുല്യപ്പെട്ടിവയത്രെ ചിററളവുമായ്"ക്വാഥീകരിച്ചാദരാ-
ലല്ലിത്താർവളയം, വ്രജാംഗന,ജലം, ചെഞ്ചന്ദനം, ചന്ദനം, 70
രാമച്ചം, ചിതമുള്ളിരട്ടിമധുരം താരല്ലി,യാമ്പൽക്കിഴ-
ങ്ങോമൽച്ചെങ്ങഴിനീർക്കിഴങ്ങിതുകളെക്കല്കിച്ചു ചേർത്തൊക്കെയും,
സമാത്ഥ്യത്തൊട്ടു തൈലമെണ്ണയഥവാ നല്ലെണ്ണമാത്രാത്സവ-
ശ്രീമന്ദാരകമേ! സമംകുറുകനീർ കൂട്ടിപ്പചിച്ചീടണം. 71

'വിലപാദി'യെന്നയിതുമൂർദ്ധനി തേക്കുവാൻന-
ന്നല്ലോ കുമാരൻമുറുക്കുകടിക്കുവാനും,
വല്ലാത്തലോഹിതവിസർപ്പമകന്നിടാനൊ-
ന്നില്ലീവിധംവിലപിടിച്ച മരുന്നുപാരിൽ. 72

ക്ഷീരിവല്ല്യാദിതൈലം

പുത്തൻനാല്പാമരത്തിൻതൊലി, രജനി, നറുംകോലര
കോട്ടവേമ്പാ-
ടത്തോൽ,നന്നാറി,രാമച്ചമതി,വയുടെനിഷ്പ്പാഥനീരിങ്കൽമാഞ്ചി,
മുത്തങ്ങാക്കന്ദ,മേലതാരി, യഷ്ടിചരളം, നാഗ്ഗണം, തുണിയാങ്കം,
നൽത്തണ്ടാരല്ലി, രണ്ടെല്ലുകൾ,തകര,മണിച്ചന്ദനം, ദേവതാരം, 73

ധി = വലിയ ലോഹിതവ്യാധി (ചെങ്കരപ്പൻ) താനും. ഭഞ്ജിക്കും [ശമിക്കും.]

70. നിലിമ്പദാരു [ദേവതാരം]ഇവ തുല്യപ്പെട്ട[സമമായി] അത്രെ [എല്ലാംകൂടിയേടത്തോളം] ക്വാഥീകരിച്ച്"[കഷായമാക്കി] വ്രജാംഗന [നന്നാറിക്കിഴങ്ങ്"] ജലം [ഇരുവേലി] 70ം, 71ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

71. ഇതുകളെ ഒക്കെയും കല്കിച്ച് [അരച്ച്] പചിച്ചീടണം [കാച്ചണം).

72. മൂർദ്ധനി = മൂർദ്ധാവിൽ [തലയിൽ] കുമാരനു [കുട്ടിക്കു] ലോഹിതവിസർപ്പം [ചെങ്കരപ്പൻ].

73. രജനി (വരട്ടുമഞ്ഞൾ) നിഷ്പ്പാഥനീരിങ്കൽ (കഷായ

മഞ്ചെട്ടിപ്പൊടി, കാവിമണ്ണമരവേർ,നാഗദ്രുമത്തിൻെറപൂ,
തഞ്ചുംചെങ്ങഴിനീർക്കിഴങ്ങ, വടി, കച്ചൂരിക്കിഴങ്ങ,ഞ്ജനം,
വൻചേലം കടലാടിതന്നരി,യിരിപ്പക്കാതൽ, മുക്കായ,പാ-
ലഞ്ചുംവാണി!ധരിക്കുമൂക്കരമതീ വസ്തുക്കൾ കല്ക്കിച്ചുടൻ, 74
തുല്യംപഴങ്കഞ്ഞിയുമായ് പചിക്കുമല്ലോ വെളിച്ചെണ്ണ,യതെണ്ണ താനോ,
കല്യാണി!മേലൊക്കെയിതൊന്നതേച്ചാലില്ലാതെയാം ബാലനാചെങ്കരപ്പൻ; 75

തെച്ചിതന്നില,യല്ലെങ്കിൽപ്പച്ചനാല്പാമരത്തൊലി,
ഉച്ചകൈകസ്തനി!തെല്ലിട്ടു വെച്ചവെള്ളം കളിക്കുവാൻ. 76

## പുള്ളിക്കരപ്പൻെറ ലക്ഷണം

നേരായുള്ളിൽക്കനത്തും, വളരെവെളിയിലാകാതെയും, ഹന്ത! മേലേ
ധാരാളംവൻചുകപ്പേതിയ പുതിയപണപ്രായമാം പുള്ളിചേർന്നും,
പാരാതല്പംതുടത്തും, പനിയുടെപിറകേവന്നുകൂടുന്നതാകും
നീരാംപുള്ളിക്കരപ്പൻനിബിഡകുചഭരാക്രാന്തമധ്യപ്രദേശേ! 77

## പുള്ളിക്കരപ്പൻെറ ചികിത്സ

നൽതെച്ചിവേരിൻതൊലി,കായമുന്ന,വൃത്തിപ്പെട്ടം ചിററമൃതിൻെറയൂററൽ,
മുത്തങ്ങ,യിച്ചൊന്നവ തേങ്ങാതൻദുഗ്ദ്ധത്താലരച്ചിട്ടുപുരട്ടിടേണം.

ധന്വയാസാദി കഷായം

കൊടിത്തൂവവേർ, ഗോപിതൻകന്ദകം,പർപ്പടം, ചന്ദനം രണ്ടു, രാമച്ചം, മബ്ദം
കുടിക്കേണമീയേഴുവസ്തുക്കളാൽതീർത്തിടും കഷായനീർതേൻതുളിച്ചിഗ്ഗദത്തിൽ; 79

വെള്ളത്തിൽ) രണ്ടുല്പകൾ (വരട്ടമഞ്ഞൾ, മരമഞ്ഞൾതൊലി) 73ം 74ം, 75ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

74. അഞ്ജനം (അഞ്ജനക്കല്ല്) കല്ക്കിച്ചു (അരച്ചുകലക്കി)

75. പഴങ്കഞ്ഞി വററുകൂടാതെ ഊററിയെടുത്ത് കൂട്ടണം. തലേനാളിലെ കഞ്ഞിയായാൽ മതി.

78. ദുഗ്ദ്ധത്താൽ (പാലിനാൽ)

79 ഗോപി (നന്നാറി) തൻകന്ദകം (കിഴങ്ങ്) ചന്ദനം രണ്ട് (ചന്ദനം, രക്തചന്ദനം) അബ്ദം (മുത്തങ്ങ) കഷായനീർ (കഷായവെള്ളം) ഈഗദത്തിൽ (രോഗത്തിൽ) പുള്ളിക്കരപ്പങ്കൽ.

### കദളീകന്ദാദി കഷായം

ഈറ്റടറുംകദളിക്കിഴങ്ങു, കറിവേപ്പിൻതോലു, രാമച്ചം,അ-
മ്പാടിപ്പൺകൊടിയാളി,രട്ടിമധുരം, മുത്തങ്ങ,മഞ്ഞൾത്തൊലി,
മോടിയുള്ളോരിവയോടുവെള്ളിയില വേർ ചേർത്തിട്ടുകല്പിച്ചതെൻ-
പോട്ടുംകഷാരവുമസ്സുഖാണരയിതേ! പുള്ളിക്കരപ്പൻവിടാൻ- 80

### ദൂർവാവത്സകാദി തൈലം

കരിമീൻമിഴി! കറുകപ്പുല്ലരിയൊരു താർതാവലെ,യുള്ള ചിററമൃത്
കരിനൊച്ചിതന്നില, ശതാവരി,യിവതൻനീരിൽമൂന്നുകായ കളെ 81
ശ്രദ്ധാപൂർവ്വമരച്ചുചേർത്തുതിലജംതാനോ,വെളിച്ചെണ്ണയോ,
വ്യത്യാകാച്ചിയരിച്ചെടുത്തുതലയിൽ തേപ്പിച്ചുകൊണ്ടീടണം,
മുഗ്ദ്ധാപാംഗി! കുളിപ്പുവാൻമുളയിലക്കൂട്ടാന്നെല്ലിട്ടയാൽ
സിദ്ധംനീരി,നിമുൾക്കരപ്പനകഥിപ്പുംകൈകൾമറെറാക്കയും. 82

### മാന്തുക്കരപ്പൻെറ ലക്ഷണം

മാവിൻകതന്നിനെതിരാകിയ വർണ്ണമാറ്റം,
മാന്തുന്നിടംതടവിട്ടുപുളകങ്ങൾചേർന്നം,
മാലിൻനിദാനമൊതന്നീതകുമാരനങ്ങാം,
മാന്തുക്കരപ്പനതുതന്നെ മരാളയാനേ!. 83

### മാന്തുക്കരപ്പൻെറ ചികിത്സ

ക്ഷീരദ്രുമത്തൊലിയുണക്കിയതൊട്ടുതെങ്ങ-
ക്ഷീരദ്രവത്തില,ഥവാ തയിരിൻജലത്തിൽ,

80 അമ്പാടിപ്പൺകൊടിയാൾ (നന്നാറിക്കിഴങ്ങ്) കൽപ്പിച്ചു (ഉണ്ടാക്കി) കഷാരവും (കഷായവും) 81-ം 82-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

82 ശ്രദ്ധാപൂർവ്വം (ശ്രദ്ധയോടുകൂടി) തിലജം (എണ്ണ) മുളയിലക്കൂട്ട് (മുളയിലയോടു ചേർച്ച) ആറ് മുളയിലചേന്ന. സിദ്ധം സാധിക്കപ്പെട്ടത് (കറുക്കപ്പെട്ടത്) ആയ നീർ കുളിക്കുവാൻ. ഇന്നിമറെറാക്കയും മുൾക്കരപ്പന കഥിക്കും (പറയുന്ന) കൈകൾ മതിയാകുന്നതാണ്.

83 വർണ്ണം (നിറം) മാലിൻ നിദാനം (കാരണം) ക്ലേശത്തെ ജനിപ്പിക്കുന്നതായ കുമാരനെ (കുട്ടിയെ)

പാരാതരച്ചഥപുരട്ടിടണംരസാല-
പ്പേരാംകരപ്പനകലാൻ,കമലായതാക്ഷി! 84

നിശാവിശാലാദി കഷായം

നൂനംയാമിനി, കാട്ടുവെള്ളരിയതിൻവേർ, ബ്രഹ്മി,കൊന്നക്കട-
ത്തൊലി, നൽച്ചെങ്ങഴിനീർക്കിഴങ്ങുമുകിലീവസ്തുക്കളൊറ്റൊപ്പമായ്
താനേതീർത്തകഷായനീർ ചെറുതുതേൻചേർത്തുണ്ണികൾക്കായ്ക്കൊടി-
പ്പാനേകീട്ടകിൽമാറിടും ദ്രുതതരം മാമ്പൂക്കരപ്പൻപ്രിയേ! 85

വൃശ്ചികാള്യാദി കഷായം

തേക്കടവേരി,തരാത്രികൾ കേൾക്കകുറുന്തോട്ടിവേരിണ,പടോലം,
മുഴക്കൻനന്നാറിക്കട, ഭോഷ്ഷല്ലിവതൻകഷായവുംനൽകാം. 86

ദ്രോണദൂർവ്വാദി തൈലം

സൈചരംതേൻ സിതയും കലർത്തിടണമൊട്ടി'വൃശ്ചികാള്യാദി'
യിൽ
പൂരമ്യാംഗി!കറുത്തതുമ്പകറുകപ്പുല്ലുസ്സൽ നെല്ലിങ്ങകൾ
പോരാചിററുതാഗ്ഗുതാവരി, നറുംവണ്ടിപ്പദാർത്ഥങ്ങൾതൻ
നീരിങ്കൽസുരപാദപംത്രിഫലകച്ചൂരിക്കിഴങ്ങംബുദം; 87
കൊട്ടം, രാമച്ച,മേലത്തരി, വടി, ചരളം,ചന്ദനം, നീരിതെല്ലാം
പിഷ്ടംചേർത്തിട്ടു കാച്ചും തിലജ, മഥവെളിച്ചെണ്ണയോ,മൂർദ്ധ്
നിതേള്ളാം,

84 ക്ഷീരദ്രുമത്തൊലി (നാൽപാമരത്തൊലി) തേങ്ങക്ഷീര ദ്രവത്തിൽ = തേങ്ങയുടെ ക്ഷീരദ്രവത്തിൽ (പാലിൽ) അഥവാ (അല്ലെങ്കിൽ) തയിരിൻ ജലത്തിൽ (തയിർവെള്ളത്തിൽ) രസാലപ്പേരാം കരപ്പൻ (മാമ്പൂക്കരപ്പൻ).

85 യാമിനി (വരട്ടുമഞ്ഞൾ) ദ്രുതതരം (ഏററവും ഉടനെ)

86 ഇതരാത്രികൾ (വരട്ടുമഞ്ഞൾ,) മരമഞ്ഞൾതൊലി) കുറുന്തോട്ടിവേരിണ = കുറുന്തോട്ടിവേരുകളുടെ ഇണ (2) കുറുന്തോട്ടിവേർ, ഊരകത്തിൻവേർ ഇവ രണ്ടും.

87 സിത [പഞ്ചസാര]യും. വണ്ട് [കഞ്ഞുണ്ണി] സുരപാദപം [ദേവതാരം] അംബുദം [മുത്തങ്ങ) 87-ം 88-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

88 പിഷ്ടം [കൽക്കം] തിലജം [എണ്ണ] അഥ = അഥവാ [അല്ലെങ്കിൽ] മൂർദ്ധാവിൽ (ശിരസ്സിൽ) പശുപയ്യവതി

### താലപത്രാദിതൈലം

കമ്രശ്രീവസതേ! കരിമ്പനമരക്കുരുമ്പ,ാർദ്രമാംമഞ്ഞൾ,തെ–
ങ്ങിന്മേൽപ്പൂക്കുല, ദൂർവ്വ,ചിററമൃതി,വററിൻനീരെടുത്ത,ായതിൽ
ചെമ്മഞ്ചെട്ടി രജസ്സ്,മാഞ്ചി,വടി,യീവസ്തുക്കൾകല്ക്കിച്ചടൻ
ചെമ്മേകാച്ചിയതേങ്ങയെണ്ണ,യഥവാ നല്ലെണ്ണതേപ്പിയ്ക്കണം. 108

ഇത്തൈലമാൺതരുണാബ്'ജദളാക്ഷി!'താല-
പത്രാദി'യെന്നുപറയുന്നതി,തേവിധത്തിൽ
പഥ്യപ്പെട്ടും ചികിടയായ കരപ്പനങ്ങൊ–
തിത്തന്നനല്ലാര'സനാമലകാദി'താനും; 109

### ബലാമലകാദിതൈലം

പാഥോജാസ്യേ! ബലാവേരിനൊടിടകലതന്നോതനെല്ലിയ്ക്ക തൻനി-
ഷ്കാഥേതെങ്ങിൻപൂക്കുല,കറുക,കരിങ്കുറു,കഞ്ഞുണ്ണി,കച്ചൂ,
നീതേററുന്നില്ലയോ?നീർമരുതിന്റെയിളംപല്ലവം, പിന്നെനീല–
ക്കൈക്കുരുമ്പ,സ്ഥൂൽ വേങ്ങാത്തളിരി,വയുടെ നീർചേർത്തു മഞ്ചെ
ട്ടി,യഷ്ടി; 110
തക്കോലപ്പുട്ടിൽ,വെള്ളം,ത്രിവിധമലയജം,വെള്ളരിക്കിന്റെ വേർത്തോൽ,
നൽക്കൊത്തമ്പാലതൻതണ്ഡുല,മരിയചതുർജ്ജാതകം, ദേവതാരം,

108. ആർദ്രം (പച്ച) ദൂർവ്വ (കറുക) ചെമ്മഞ്ചെട്ടിരജസ്സ് = ചുകന്നമഞ്ചെട്ടിയുടെ രജസ്സ് (പൊടി) അഥവാ (അല്ലെങ്കിൽ)

109. ചികിട എന്ന കരപ്പനെ ഓതിത്തന്ന 'അസനാമലകാദി'എണ്ണയും ഇതേവിധത്തിൽ (താലപത്രാദിതൈലംപോലെ) പഥ്യപ്പെട്ടും.

110. ബലാവേർ = ബല (കുറുന്തോട്ടിയുടെ വേര്) നിഷ്കാഥേ (കഷായത്തിൽ) പല്ലവം (തളിർ) യഷ്ടി (ഇരട്ടിമധുരം) 110ം, 111ം, 112ഉം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

111. ത്രിവിധ മലയജം (മൂന്നുതരം ചന്ദനം) ചന്ദനം, രക്തചന്ദനം, പീതചന്ദനം. തണ്ഡുലം (അരി) ചതുർജ്ജാതകം [ഏലത്തരി, ഇലവംഗത്തൊലി, പച്ചില, നാഗപ്പൂവ്] തിപ്പലിയിണ [തിപ്പലി, അത്തിത്തിപ്പലി] ആമയം = രോഗം [കൊട്ടം]

ൽക്കാന്തേ! കന്മതം, തിപ്പലിയിണ, യഥചെങ്കുങ്കുമം താൻ, വിഴാൽവി-
ത്താ, കച്ചൂരിക്കിഴങ്ങാ, മയമൊട്ടുനറുരാമച്ചം, ഗോരോചനങ്ങൾ; 111

എല്ലാമരച്ചിവയണച്ചുപചിച്ചരിച്ച
നല്ലെണ്ണ, തേങ്ങയുടെയെണ്ണയതോ, നിദാനം
കല്യാണി! തേച്ചിട്ടുവതും, നകരന്നതും നാ-
ന്നല്ലോകുമാരകന്മമസൂലമാലൊഴിപ്പാൻ; 112

സ്നാനത്തിന്നു കരിങ്കുറുഞ്ഞിമൂരട്ടും, കാറും, കുറുന്തോട്ടിവേർ
താനും കൂടിയനാല്പാലൊലിമരത്തോലാ, യതല്ലെങ്കിലോ
തേനോലും മൃദുവാണി! തെച്ചിയിലയും, കച്ചൂരിതൻകന്ദകം
താനും ചേർന്നൊരു പാൽമരത്തൊലികരച്ചിട്ടിട്ടു നീർകാച്ചണം. 113

## അടർക്കരപ്പന്റെ ലക്ഷണം

പാരം നോവും, പഴുപ്പും തടവിന പുളകക്കൂട്ടമോ, ടൊത്തു, മെയ്യി-
ന്നേറെക്ഷീണത്തെയും ചാർദ്യുതചികളെയുമേല്പി, ച്ചുടൻ തോലടത്തി
നേരാണേമജ്ജ, മാംസം, രസ, മിവയെയുമാശ്രയിച്ചിട്ടു, മാംസം
പാരിച്ചേടം വരും നീർ നിയതമടർവിസർപ്പാഖ്യമാം
വ്യാധിതന്നെ. 114

## അടർക്കരപ്പന്റെ ചികിത്സ

### ബൃഹതീമൂലാദി കഷായം

തേങ്ങാപ്പാലിൽക്കടുക്കക്കുരു, വടി, യിവയും, തെച്ചിവേർത്തോലു-
മൊപ്പം
സംഗ്യാപേഷിച്ചതേല്ലാം ചെറുവഴുതിനവേർ, ചുണ്ടവേർത്തൊൽ
പടോലം

112 ഇവ എല്ലാം അരച്ച് അണച്ച് (പൊത്തി) പചിച്ച് (കാച്ചി) കുമാരകന്ന [കുട്ടിക്ക്] മസൂലമാൽ = മസൂലം (തൈർ നീർക്കരപ്പൻ) കൊണ്ടുള്ള മാൽ.

114 ചർദ്യുതചികളെയും = ചർദ്ദി, അരുചി, ഇവയേയും അടർ, വിസർപ്പാഖ്യം = അടർ വിസർപ്പം [അടക്കരപ്പൻ] എന്ന ആഖ്യയോടു [അടരോടു] കൂടിയതു വ്യാധി [രോഗം]

115. പേഷിച്ച [അരച്ച്] അടവീവെള്ളരി (കാട്ടുവെള്ളരി) കഥനീർ (കഷായവെള്ളം).

മംഗല്യ പപ്പട,ച്ചിററുതുകളടവീവെള്ളരിത്തുള്ളവേർ,മു-
ത്തങ്ങ,ച്ചുക്ക,ാടലോടകം,കളിതുകൾതൻകഷായനീർമോന്തി
ടേണം. 115

അടക്കരപ്പനെത്താൻകീഴടക്കാംകഷായനീരിതിൽ
മടിയാതുരചെയ്യാംമേല്പൊടി,മാശിക്ക,തേനിവ; 116

ഉദകവാഹാദികഷായം

കാറോ,ടാററി,കാട്ടവെള്ളരിയതിൻവേർ,വെള്ളെരിക്കിന്നെഴം
വേരിൻതോല്,യമോതകം,കരിമ്പാഴിക്കിൻതോല്,വേപ്പിൻതൊലി
കാര്യാകാര്യവിവേകശാലിനി!കരപ്പാമ്പട്ടതീന്നില്ലിത-
ച്ചുരിത്തെങ്ങ,കഷായവെള്ളമിവയാൽ കല്പിച്ചതൊന്നാന്തരം. 117

അസനാദി തൈലം

(പാവല്ലാ)തേൻ,കരിഞ്ചീരകമൊടരിയമാശിക്കചൂർണ്ണിച്ചതും,ചേ-
ർത്താവിശ്രദ്ധംകഴിപ്പിച്ചിടണ'മുദകവാഹാദി'യാമിക്കഷായം,
കേൾവേണ്ടാക്കാതല,ചിററമൃതി,വയുടെ നിഷ്കഷായനീരിങ്കൽ
വീഴ്ത്തും
താവ്യംകാർ,കുന്നുതക്കം,വ്രജ്യവതിയിവററിൻെറ കല്ക്കംക
ലക്കി. 118

തെച്ചിപ്പൂനീർസമംകൂട്ടിയമിനസവെളിച്ചെണ്ണയെള്ളെണ്ണതാനോ,
കാച്ചിത്തേപ്പിച്ചുകൊണ്ടാൽമതിപടലവിസർപ്പാർത്തിതീരെറ്റുമി
പ്പാൻ,
പിച്ചല്ലാമക്കരപ്പന്നതകിനവൈപരീതാമെണ്ണയുംനന്നാ,വെള്ളം
വെച്ചീടേണംകളിപ്പിച്ചീട്ടവതിനിതാമുൾക്കാതലിട്ടതന്നെ; 119

116. അടക്കരപ്പനെ കീഴടക്കുന്ന ഈ കഷായവെള്ളത്തിൽ മാശിക്ക, തേൻ ഇവ മേല്പൊടി.

117. കല്പിച്ചതു (ഉണ്ടാക്കിയത്) ഒന്നാന്തരം = മുൻപറഞ്ഞതിലും നല്ലതു.

118. ചൂർണ്ണിച്ചതും [പൊടിച്ചതും] നിഷ്കഷായനീരിങ്കൽ (കഷായവെള്ളത്തിൽ) വ്രജ്യവതി (നന്നാറികിഴങ്ങ്) 118, 119 ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

119. പടല വിസർപ്പാർത്തി = പടലവിസർപ്പം[അടക്കരപ്പൻ] ഹേതുവായിട്ടുള്ള ആർത്തി [കഴക്ക്]

## കൊട്ടമുടിക്കരപ്പന്റെ ലക്ഷണം

തലമുടിപറന്നു,മുകളിൽത്തലക്കുരുത്തൊത്തരണ്ടുമൂന്നുപുളകങ്ങൾ
നാലമോടിയന്നു,പൊക്കംകലരുംനീർകൊട്ടമുടിക്കരപ്പൻതാൻ. 120

## കൊട്ടമുടിക്കരപ്പന്റെ ചികിത്സ

### മഹൌഷധാദി കഷായം

വേമ്പാടത്തൊലി,മുഞ്ഞിൻകുരുവു,മരുണമഞ്ചെട്ടിയും,നാളികേര-
ത്തിൻപാലിൽപ്പേർത്തരച്ചിട്ടനിശമിഹപുരട്ടീടുകിൽപാട്ടതീരും,
പിന്നെഭാഗ്യേ!ചുക്കു,മുക്കായകളിരവു,കൊടിത്തൂവവേർ,വേപ്പുതൻ തോൽ,
വെൺഭാനുച്ചുണ്ടവേർത്തോൽ,വടികളുമകരിഞ്ഞാലിതൻകാതലബ്ദം; 121
സുമാന്യേ!വനവെള്ളരിക്കട,കരപ്പാമ്പട്ട,പാലദ്രുമ-
ത്തിന്മേൽത്തൊലി,കറുത്തജീരകമതി,വസ്തുക്കൾതൻ ക്വാഥനീർ
തേൻ,മരിച്ചപ്പൊടിച്ചതും കലരെയൊന്നായ്ക്കൂട്ടിക്കുന്നവ-
ന്നിമ്മേലാസകലംശമിക്കു,മതിനില്ലേതുംവിവാദം മമ. 122

### യഷ്ട്യാദി കഷായം

കൊടിത്തൂവ്വുള്ളുഴംവേരും,കടകപ്പാലതന്നരി
കടുക്ക,വെള്ളിയിലവേർ,കടമ്പിൻതൊലി,പർപ്പടം; 123
കൊത്തമ്പാല,സുരദ്രു,നീർമരുതു കഞ്ഞിക്കൊട്ടവേർ ചുണ്ടവേർ
ഗുളുച്ചംവേപ്പിവയിങ്കൽനിന്നതൊലി,തെങ്ങിൻപൂക്കുലയ്ക്കുള്ളരി,
വൃത്തിച്ചിട്ടിവതൻകഷായമതിനെപ്പാവിട്ടസേവിക്കണം,
മോദപ്ര്യീമണി!മുമ്പറഞ്ഞതിലുമീ'യഷ്ട്യാദി'ഭേഷാണെടോ. 124

121. അരുണമഞ്ചെട്ടി = അരുണം(ചുകന്നത്) ആയ മഞ്ചെട്ടി. അനിശം (എപ്പോഴും) ഇഹ = ഇതിങ്കൽ (കൊട്ടമുടിക്കരപ്പനിങ്കൽ) പുരട്ടിയാൽ പാട്ടതീരും, ഉടനെ സൌഖ്യം കിട്ടും. ഇരവു (വരട്ടുമഞ്ഞൾ) വെൺഭാനു (വെളുത്ത എരിക്ക) അബ്ദം (മുത്തങ്ങക്കിഴങ്ങ്) 121, 122 ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

122. വനവെള്ളരിക്കട (കാട്ടുവെള്ളരിവേർ) പാലദ്രുമം (പാലമരം) കറുത്തജീരകം [കരിഞ്ചീരകം] ക്വാഥനീർ (കഷായവെള്ളം) 123, 124 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

124. സുരദ്രു (ദേവതാരം)

### കതകാദി തൈലം

കല്യേ!തേററാമ്പരലു,നല്ലകറുന്തോട്ടിവേരു,ചിററമൃത്,
ചൊല്ലാംത്രിഫല,സുരദ്രു,വിതെല്ലാംകൂടികഷായമാക്കി,യ
തിൽ; 125
നേരെപുത്തനെല്ലിക്കാനീരുംനവനീരജാഭകേശരേ!
ചാതുരത്തെങ്ങിൻപൂക്കലനീരും,തൈലത്തിന്നൊപ്പമായ്ക്കൂട്ടി 126

തൈലത്തിൽനാലൊഹരിയേറിയതൈരുനീരും,
ചോലോടിരട്ടിമലമർദ്ദിനിതൻറനീരും,
നീലാളകാളിവിലസന്മുഖി മൂന്നിരട്ടി
കോല്പമുരിക്കിലകൾനീരുമണച്ചരിച്ച് 127

കാരീയംമനയോല,ഞൂത,ഗ്രകരപ്പാമ്പട്ടി,മഞ്ചെട്ടി,നൽ-
ക്കാറെ,ന്നല്ലയമോദകം,വടി,വിഴാലിൻവിത്തരിമ്പിൻപൊടി,
പോരാപൊന്നരിതാര, മാമയ, മിന്നിക്കൊന്നക്കടത്തോലു,പാ-
ടീരം,നീർമരമഞ്ഞളിന്റെതൊലി, രാമച്ചം,വ്രജപ്പൈൺ
കൊടി, 128
കച്ചൂരിക്കട,ദേവതാര,മിവയെകല്ക്കീകരിച്ചാദരാൽ
കാച്ചുന്നെണ്ണകഴിക്കണം,കമനി!സർവ്വാംഗത്തിലുംതേക്കണം,
ഒച്ചൂട്ടം'കതകാദി'തൈലമിതിനാൽശൃംഗിക്കരപ്പൻ ബലം
വെച്ചോട്ടംവെടിയല്ലസർവ്വകഫവീസപ്പത്തിനുംനന്നിത്. 129
പാടേശൃംഗിവിസപ്പപ്പാടേശ്രും കഞ്ഞിനെക്കളിപ്പിക്കാൻ
പാടലതരാധരേ!വേമ്പാടമെത്താലിയിട്ടു കാച്ചണം വെള്ളം. 130

125. സുരദ്രു [ദേവതാരം] 125, 126, 127, 128, 129 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

127. നാലൊഹരിയേറിയ (നാലിരട്ടിയായ) മലമർദ്ദിനി (മലതാങ്ങി).

128. ആമയം (കൊട്ടം) പാടീരം (ചന്ദനം) വ്രജപ്പൈൺകൊടി. (നന്നാറിക്കിഴങ്ങ്)

129. കൽക്കീകരിച്ച് (അരച്ചുകലക്കി) ആദരാൽ കാച്ചുന്നെണ്ണ വെളിച്ചെണ്ണയുമാം. ശൃംഗിക്കരപ്പൻ (കൊട്ടുമുടിക്കരപ്പൻ) സർവ്വകഫവിസർപ്പത്തിനും (എല്ലാകഫവിസർപ്പത്തിനും) ഇത് (കതകാദിതൈലം) നന്ന്.

## കൽക്കരപ്പന്റെ ലക്ഷണം

കല്ലോടൊപ്പം കട്ടപ്പം, പെരിയ ചൊറി, ചൊറിഞ്ഞിട്ടതോലൊന്നടന്നാൽ
നില്ലാതെ കെട്ടനീർച്ചാട്ടക, പരമ്മയരം, നോവു, മെല്ലെപ്പുഴപ്പ്",
വല്ലാതെ ഛാർദ്ദി, മൂർദ്ധവ്യഥ, യരുചി, യരിപ്പിട്ടകള്ളിന്റെ നാററം,
തെല്ലേറെക്കട്ടിയാം പൊള്ളകൾ, പനി, യിവ ചേർന്ന നീർ കൽക്കരപ്പൻ. 131

## കൽക്കരപ്പന്റെ ചികിൽസ

പാടേശ്രുവിഷ്ണുദിവിഷത്തരു, കോഴിമുട്ട-
യോട്ട, ള്ളടക്കരി, നറും രാതകപ്പ, യൊപ്പം
കേടററ മോരിലിവയേററമരച്ചതേച്ചാ-
ലോടീട്ടമേകളഭഗാമിനി! കൽക്കരപ്പൻ: 132

പാലത്തോലു, പെരുങ്കുരുമ്പയുടെ വേർ, പാടക്കിഴങ്ങോട്ട ക-
ല്ലാലിൻതോലു, കരിങ്കുറുഞ്ഞി മുരടം, രോദം, കടമ്പിൻതൊലി,
ഏലപ്പുള്ളരി, വെള്ളുരിക്കമുരടിന്മേൽത്തോലു, മുക്കായ, യുൾ-
ക്കോലും രാവിണ കാട്ടവെള്ളരിയരിവേർ, കൊന്നവേരിൻതൊലി; 133

രാമച്ചം, ബ്രഹ്മി, വാനോർതരു, വടി, യിരുൾക്കാതൽ, വെട്ടുങ്കുരുന്തിൻ
വേർമേൽത്തോൽ, ഗോപി, വേപ്പിൻതൊലിയഥ കമിഴിൻവേർ, പടീരം പടോലം

130. ശൃംഗീവിസർപ്പപാട്" ശൃംഗി വിസർപ്പം (കൊട്ടമടിക്കരപ്പൻ) കൊണ്ടുള്ള പാട്" (ബ്രണിമുട്ട്")

131. പരം (ഏററം) മൂർദ്ധവ്യഥ (തലവേദന) അരിപ്പിട്ടുകള്ളിന്റെ (അരിപ്പിട്ടുണ്ടാക്കുന്ന മദ്യത്തിന്റെ)

132. ദിവിഷത്തരു (ദേവതാരം) ഇവ ഒപ്പം കേടററ മോരിൽ ഏററം അരച്ച.

133. അംഭോദം (മുത്തങ്ങ) രാവിണ (വരട്ടമഞ്ഞൾ, മരമഞ്ഞൾത്തൊലി) 133, 134 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

134. വാനോർ തരു (ദേവതാരം) ഗോപി (നന്നാറിക്കിഴങ്ങ്") പടീരം (ചന്ദനം) തെച്ചിസ്സുമം = തെച്ചിയുടെ സുമം (പൂവ്")

ഓമൽത്തെച്ചിസ്സമം,രോഹിണി,കടചനറും‌വിത്തി,വററിൻ
കഷായം
വാമേ!തേൻചേർത്തുസേവിയ്ക്കുണമതികഠിനക്കൽക്കരപ്പൻശമി
പ്പാൻ; 134

ക്ഷാരതൈലം

പടർ,നേന്ത്ര,മൂന്നുകദളികൾ,പട്ടപൂവ്വനതി,പ്പറഞ്ഞവാഴകളെ
ളടനേന്നുവക്കിയൊതമൺകുടമതിലാക്കീട്ടതിൻമുഖമടച്ച് 135
നേരെകത്തിച്ചവേപ്പിൻവിറകനിരകളാൽ ഭസ്മമാക്കീട്ടെടുത്താ-
ക്ഷാരംനാല്പാമരത്തോൽ കഥിതജലമതിങ്കൽകലക്കിത്തെളി
ഞ്ഞാൽ
വേറേപാത്രത്തിലേയ്ക്കുററിയൊരതിൽവടി, ജാതിയ്ക്ക,ചെഞ്ചല്യ,മിന്ദു-
ക്കീറാ,തങ്കം,ത്രിജാതം,ത്രികട്ടു, കട്ടുകം,താലീസപത്രം,വയമ്പ്.136
ആവണക്കണ്ടതാന്നിയ്ക്കയാവീരംനൽക്കട്ടക്കതാൻ
ഇരിപ്പയെന്നിവററിന്റെ കരു ചിനിയ്ക്കുതൻകതു; 137
കാരീയം, കടൽനാക്ക,രുക്ക,കടകപ്പാലച്ചെറുപ്പുന്നവിട-
ത്താരോമഞ്ചനയോല,ത്താഴൽമലര,ലാവാല്യകം,നാഗണം,
പോരാപൊന്നരിതാര,മോട്ടകരയാമ്പൂവും,പറച്ചുണ്ടതൻ
വേരുംചേർന്നവിഴാലുതന്നരി,യരച്ചിട്ടിപ്പദാർത്ഥങ്ങളെ; 138

രോഹിണി [കട്ടുകരോഹിണി] കടചനറുംവിത്ത് = കടചത്തി ന്റെ കുടകപ്പാലയുടെ നറുംവിത്ത് (അരി)

135. മൂന്നു കദളികൾ (കദളി, ചെങ്കദളി, കരിങ്കദളി) പട്ടപൂവ്വൻ = പട്ടവായ പൂവ്വൻ. അതിൻ(മൺകുടത്തിന്റെ) മുഖം (വായ) അടച്ച് = പുക പുറത്തു പോകാതിരിപ്പാൻ വേണ്ടി നല്ല വണ്ണം മണ്ണിട്ടിഴക്കുകയും വേണം. 135 മുതൽ 139 ശ്ലോകം വരെ ഒരന്വയം.

136 ക്ഷാരം (ഭസ്മം) നാല്പാമരത്തോൽ കഥിത ജലമതി ങ്കൽ (നാല്പാമരത്തൊലികഷായത്തിൽ) അതിൽ (നാല്പാമരത്തൊ ലിക്കഷായത്തിൽ) ഇന്ദുക്കീർ (കാർകോകിലരി) തങ്കം (കൊ ട്ടം) ത്രിജാതം (ഏലത്തരി ഇലവംഗത്തൊലി പച്ചില) ത്രികട്ടു (ചുക്ക് മുളക് തിപ്പലി).

138 ഇപ്പദാർത്ഥങ്ങളെ അരച്ചിട്ട് (അരച്ചുകലക്കി)

നേരേകാച്ചുന്നതൈലം,പ്രതിവിധിപലതുംചെയ്തുനോക്കീട്ടുമൊട്ടും
മാറാത്തുക്കൻവിസർപ്പാമയമതിലുപയോഗിയ്ക്കണം;നല്ലനാളിൽ,
നീതങ്ങളെടുത്തുതേച്ചാൽവിട്ടമറ്റു,പുളകങ്ങളുട്ടവുംപൊട്ടിവാതം,
പൂരംപോം മൂന്നുനാൾകൊണ്ടുപലകഗദമെന്നാണുഭേഷജന്റെ
പക്ഷം. 139
നീരൊഴിവായ്പൊള്ളുകളൊട്ടേറെപ്പൊട്ടിത്തകന്നു ദുഷ്ടരാറാൻ
ഓരാതെപിന്നെയുംപെതമാറനുതിക്ഷാരതൈലത്തെ. 140

സോമവല്ല്യാദി തൈലം

തോരായപ്പാച്ചോററിത്തൊലുകൾ,വടി,കായമ്പുന്ന,മിവയാലേ
വിരചിയ്ക്കുംകഷായത്തിൽച്ചെറുതാംകടലാടി,കരിമ്പരിക്കിലകൾ;
പുല്ലാനിത്തളിർ,പിച്ചകവല്ലിയില,പർപ്പടങ്ങളിവതൻനീർ
മെല്ലെന്നുചേർത്തുകരട്ടകളില്ലാതാകുന്നമാതിരിയരിച്ച്
ഇരാത്രികൾ,മാഞ്ചി,കുന്തുരുക്കം, തിരുവട്ടപ്പശ,നാഗ്ഗണം,
ഗ്ഗണാധ്യേ!
മരളം,കുളർചന്ദനം, വിഴാലരി, പിന്നെത്തകരം, ലവംഗ
വർക്കം, 143
ദേവാഹ്വ,തോട്ട മഞ്ചട്ടിയുടെപൊടി, കരിങ്ങാലിതൻകാതൽ,
ഞാഴൽ-
പ്പൂവ,ഭ്രംചോനകപ്പുല്ലി,വസമന്ദിലയിൽ കൽക്കമാക്കിക്കലക്കി
ആവിദ്രവംപചിയ്ക്കുംതിലജ,മഥവെളിച്ചെണ്ണയോ,കൽക്കരപ്പുറ
താവുന്നോർ തേയ്ക്കയും,മോന്തുകയു,മുചിതമാകുന്നു കന്നിന്റെ
കന്യേ! 144

139 പ്രതിവിധി (ചികിത്സ) വിസർപ്പാമയമതിൽ (വിസർപ്പരോഗത്തിൽ) നീതങ്ങളെടുത്തു തേച്ചാൽ അതു (നീര) വിട്ടം [ശമിക്കം] ഉപലകഗദം (കരപ്പൻ).

141 വിരവിരം (ഉണ്ടാക്കുന്ന) കഷായത്തിൽ (കഷായത്തിൽ) 141-ം 142-ം 143-ം 144-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

143 ഇരാത്രികൾ(വാട്ടങ്ങൾ, മരമഞ്ഞൾതൊലി) ലവംഗവർക്കം (ഇലവംഗത്തൊലി)

144 ദേവാഹ്വം (ദേവതാരം) അഭ്രം (കൂവളത്തെ) തിലജം (നല്ലെണ്ണ)

ഭരംമുഴത്തോരവളർച്ചമൂലമരണ്ണൂറിഷ്ടേകിയകൊങ്കയാളേ!
ആരംകളിസ്ഥലുള്ള പയസ്സുപാടക്കാപ്പനായ്ചൊന്നതുതന്നെ പോരും. 145

## ഏണിക്കരപ്പന്റെ ലക്ഷണം

ഏണപ്പെണ്ണുമ്പരക്കുംചടുലമിഴി! ചിലേടത്തുയർന്നും, ചിലേടം
താണും, ചോപ്പുംവെളുപ്പും തടവിനനേറമാന്നുള്ളിലായ്പ്പൊള്ള പോന്നും,
കേണീടുംമാതിരിചൊറിച്ചൂ,രുചികൾ വയർനോവി, വികാരങ്ങൾ ചേത്തും,
കാണപ്പെട്ടീടുമേമേനിയിലൊരുവകനീരാ,യതേണിക്കരപ്പൻ. 146

## ഏണിക്കരപ്പന്റെ ചികിത്സ

### ലോധ്രവല്ക്കാദികഷായം

വേമ്പാടത്തൊലി, കടുക്കക്കുരു, പുനരരിതൻവേരു, മഞ്ചട്ടി, താന്നി-
ക്കൊമ്പത്തുണ്ടാംഫലത്തിൻകുരു,വിത്തുകൾവെറ്റുംകാടിയാൽ, മോരിനാലോ,
സമ്പേഷിച്ചിട്ടുതേച്ചാൽ വിട്ടകന്നിതു,പാച്ചോറ്റിതൻതോൽ, നറുംകൊ-
ത്തമ്പാലത്തണ്ഡുലം, രോഹിണി വഴതിനവേരംബുദം,ബ്രഹ്മി മഞ്ഞൾ 147
പാലത്തൊലി,കരിങ്കുറിഞ്ഞിവേരടി,നറുക്കീർ,കരിഞ്ഞാലി,യോ-
ടേലസ്സുള്ളരി,കാട്ടുവെള്ളരിയതിൻവേർ,പാടവള്ളിക്കട,
ശ്രീലേഖദ്രുമ,മാടലോടകമതിൻമൂലം, പടോലം,ഗുണം
കോല്ലംസീത, പെരുങ്കുരുമ്പയുടെവേർ,വൻകൊന്നവേരിൻ തൊലി, 148

145 പയസ്സ് (വെള്ളം).

246 വികാരങ്ങൾ (രോഗങ്ങൾ)

147 ഫലത്തിൽ (കായയുടെ) സമ്പേഷിച്ചിട്ട (നല്ലവണ്ണം അരച്ച്) ഇതു (ഏണിക്കരപ്പൻ) ഉടൻവിടും. 147-ം 148-ം 149-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം. തണ്ഡുലം (അരി) രോഹിണി (കടുകരോഹിണി) വഴതിനവേർ (ചെറുവഴുതിനവേർ) അംബുദം (മുത്തങ്ങ) മഞ്ഞൾ (വരട്ടുമഞ്ഞൾ).

ആരോമന്ദരമങ്ങളിന്റെതൊലി,രാമച്ചം, വിഴാൽത്തണ്ഡുലം,
ചേരുംചുക്ക,ഫലത്രയംകടചവിത്തി, 'ലോദ്ധ്രവൽക്കാദി'യാൽ
നേരേതീർത്തകഷായനീർനകരണം പാവ്വംകലർത്തിക്കരു-
ത്തേറുന്നേണിവിസപ്പമേന്തിയ കുമാരന്മാർ,കരംഗേക്ഷണേ! 149

മുസ്താമധുകാദി കഷായം

കരിമുകിൽ,വടി,കൾപടോലം,ചെറുവഴുതിനമൂല,മാടലോടക
വേർ,
അരിയാറ്റു,കടുകരോഹിണി,യിരുവേലി,പെരുങ്കുരുമ്പവേർ,കൊട്ടം
ചെമ്മഞ്ചെട്ടിരജസ്സു,തിപ്പലികരപ്പാമ്പട്ട, വേപ്പിന്റെതൊൽ,
നന്മാശിഷ്ടു,സുരദ്രു,ചന്ദനയുഗം,നാല്പാമരത്തിൻതൊലി,
ഋഷിപ്പുല്ലു,ഫലങ്ങൾമൂന്ന,ഥകൊടിഞ്ഞുവച്ചെടുത്തുള്ളവേ,-
'രിമുസ്താമധുകാദി'തൻകപഥിതനീർ നന്നേറെയെന്നോർക്കുകിൽ.

വൈരിപത്രാദിതൈലം

വൈരിഞെരിഞ്ഞാംപുളിയില,പാറകൊറ്റൊഴിഞ്ഞ,രാവി,
വററിന്റെ
നീരതിൽ മഞ്ചെട്ടിക്കച്ചൂരി,വടി,ക്കാർ,ഗദങ്ങൾ,കല്ക്കിച്ച് 152
എണ്ണ,യല്ലെങ്കിലോതൈലമെണ്ണ,കാച്ചിയരിച്ചുടൻ
തിണ്ണംശീലിപ്പവന്നാവുംവിണ്ണംസോപാനമാലവും. 153

148. ഇന്ദ്രക്കീർ (കാർകോകിലരി) ശ്രീലേഖദ്രുമം (ദേവതാരം) മൂലം (വേർ) സീത (തിപ്പലി)

149. വിഴാൽത്തണ്ഡുലം (വിഴാലരി) ഫലത്രയം (ത്രിഫല) കടചവിത്ത് (കടകപ്പാലയരി) ഏണിവിസപ്പം (ഏണിക്കരപ്പൻ) ഏന്തിയ കുമാരന്മാർ പാവ്വം കലർത്തി നകരണം (സേവിക്കണം.)

150. ചെറുവഴുതിനമൂലം (ചെറുവഴുതിനവേർ) 150ം, 151ഉം, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

151. രജസ്സ് (പൊടി) സുരദ്രു (ദേവതാരം) ചന്ദനയുഗം (ചന്ദനം, രക്തചന്ദനം) ഫലങ്ങൾ മൂന്ന് (ത്രിഫല) കഥിതനീർ (കഷായം) ഏറെ നന്ന്.

152. വൈരി ഞെരിഞ്ഞാംപുളിയില = വൈരിയുടെ (ഏകനായകത്തിന്റേയും ഞെരിഞ്ഞാംപുളിയുടേയും ഇല. രാവ് (പച്ചമഞ്ഞൾ) ഗദം (കൊട്ടം) കൽക്കിച്ച (അരച്ചുകലക്കി) 152ം, 153ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

### ശിരീഷവല്കാദിതൈലം

പൂത്തൻനെന്മേനിവാകത്തൊലി,യഥശിവനാർ,കോലരക്ക,
സ്സർവേമ്പാ-
ടത്തൊലാച്ചോനകപ്പുല്ലി,വതടവിനമമഞ്ചെട്ടിതൻ കചഗന്ധീരിൽ
ഉത്തുംഗാഭേ!ചതുർജ്ജാതക,മൊട്ടചരളം,ചന്ദനം, ത്തണിയാങ്കം,
മെത്തുംകച്ചൂരിതൻകന്ദക,മിടകലതുംനാഗ്ഗണം,പാവ്വ,മാഞ്ചി. 154

ചൊല്ലാമക്കര,മിതൊക്കെയരച്ചുചേർത്തു
നല്ലെണ്ണ,തേങ്ങയുടെയെണ്ണയതോ,പചിച്ച്
കല്യാണി!തേച്ചിട്ടവതുംനുകരുന്നതും,നാ-
നല്ലോകമാരനെഴമേണിവിസപ്പമോടാൻ. 155

മരന്ദനേർവാണി!മുറസ്സകൾതാമരക്കരപ്പന്റെചികിത്സയിങ്കൽ
ഉരച്ചവെള്ളംഹിതമേററമേണിക്കരപ്പനുള്ളർഭകന്നുംകളിപ്പാൻ. 156

## മുയലടിക്കരപ്പന്റെ ലക്ഷണം, ചികിത്സ

നീരിൽത്താർനേത്രയാളേ!മുയലടിവടിവാർന്നിട്ടു,മല്പംചുകന്നും,
ചാരംചോപ്പുംവെളുപ്പുംതടവിനനിറമാംപൊള്ളമേലേനിറഞ്ഞും,
നീരൊന്നുണ്ടാകുമംഗങ്ങളിൽ,മുയലടിവീസപ്പമാണായ,താട്ടിൻ
ക്ഷീരത്താൽപൌഷ്കരംമൂലമതടവിലരച്ചിട്ടുതേച്ചാൽശ
മിക്കും. 157

### ദശമൂലാദി കഷായം

ഈടേറുംശതകപ്പുതേങ്ങയുടെപാൽകൊണ്ടിട്ടരച്ചുംപുര-
ട്ടീടാമേ,ദശമൂല,മഭ്ര,മഥകൊത്തമ്പാലതൻതണ്ഡുലം,

153. ശീലിപ്പവന്ന്(സേവിക്കുകയും തേക്കുകയും ചെയ്യുന്നവന്ന്) സോപാനമാൽ = സോപാനം (ഏണിക്കരപ്പൻ) കൊണ്ടുള്ളമാൽ. 154ം, 155ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

155. പചിച്ച (കാച്ചി)

156. അർഭകന്നും (കുട്ടിക്കും)

157. അംഗങ്ങളിൽ (അതാതവയവങ്ങളിൽ) നീരൊന്നുണ്ടാകും. ആയതു മുയലടി വീസർപ്പം [മുയലടിക്കരപ്പൻ] ആണ്. ക്ഷീരത്താൽ (പാലിനാൽ) പൌഷ്കരംമൂലം [പുഷ്കരമൂലം]

158. അഭ്രം [മുത്തങ്ങക്കിഴങ്ങ്] തണ്ഡുലം (അരി) കഥം

കാടൻവെള്ളരിവേർ,പടോലമിവയാൽതീർത്തിട്ടടൻപാവ്വചേ-
ത്തിട്ടംകപാഥമസഹ്യമായശശപാദത്തെശ്ശമിപ്പിയ്ക്കുമേ. 158
മറ്റെല്ലാമിതിനൊക്കുമല്ലടയമാടക്കാൽക്കരപ്പൻവിടാൻ
തെറ്റാതോതിയപോലെതന്നെവിരവോടൊപ്പിച്ചുകൊണ്ടാൽ മതി,
കറ്റക്കാർകുഴൽകമ്പിട്ടംകബരി! കഞ്ഞിക്കൊട്ടവേരിൻെറതോൽ
ചെററിട്ടിട്ടുകുറുക്കിവെച്ചജലവുംകൊള്ളാംകളിപ്പിക്കുവാൻ. 159

## വിളാമ്പഴക്കരപ്പൻെറ ലക്ഷണം

കല്യാണി!കാതടിയിലോ,ശിശുവിൻപുറത്തോ
മെല്ലെവിളാമ്പഴവിലാസമിയന്നു,ചുററും
വല്ലാതെനീരൊട്ടുളവായിവരുന്നപൊള്ള-
യല്ലോവിളാമ്പഴവിസർപ്പകമെന്നരോഗം, 160

## വിളാമ്പഴക്കരപ്പൻെറ ചികിത്സ

മങ്കണ്ണി!മോരിലരിവേരത്താലി,ദേവതാര-
മൊക്കെക്കെട്ടുക,യിവയോ,നവയൌവനാഢ്യേ!
ഇക്കേടൊഴിപ്പതിനുകാടിയിലായ്ക്കരിഞ്ഞാ-
ലിക്കാതമോ,പരമരച്ചുപുരട്ടിടേണം. 161

### അമൃതേന്ദ്രയവാദി കഷായം

പൊൽക്കുംഭപ്പോർകുചേ! ചിററമൃതൊടുകടകപ്പാലബീജം, പടോലം,
നൽക്കൊത്തമ്പാലവിത്താ,മച്ചെറുവഴുതിനവേരോ,ടമനബ്രഹ്മി, പിന്നെ
ചുക്കെ,ന്നല്ലാകടമ്പാംമരമരിയൊതുമൈവശ്ശുകത്തിൻെറവേർ,ക-
ഞ്ഞിക്കൊട്ടത്തിൻെറവേർ,വേപ്പുകളിണമതൻ വേരിവററി
ന്നെഴുംതോൽ, 162

(കഷായം) അസഹ്യം (സഹിക്കപ്പെടുവാൻ വയ്യാത്തത്) ശശപാദത്തെ (മുയലടിക്കരപ്പനെ)

159. മറ്റെല്ലാം (തേപ്പാൻ എണ്ണ, കളിപ്പാൻവെള്ളം ഇവ)

160. കാതടിയിലോ (കണ്ണുമൂലത്തിലോ) വിളാമ്പഴവിലാസം=വിളാമ്പഴത്തിൻെറ വിലാസം (വടിവ്).

161. അരിവേർ (ഏകനായകവേർ)

162. കടകപ്പാലബീജം (കടകപ്പാലയരി) വേപ്പുകളിണ

കാടൻവെള്ളരിവേരു,രോഹിണീ,കരപ്പാമ്പട്ട,യങ്കോലവേ-
രോടൊന്നിച്ചിട്ടമാടലോടമൃതടീ, വസ്തുക്കളാൽക്വാഥനീർ,
ഏടത്താർമിഴി സീത,തേനി,തുകളോ, പാവോ,വെറുംതേനതോ,
പോടാംമെല്ലൊടിപാവു,തേനി,തുകളോ,തോന്നുംപടിച്ചായതിൽ ,
'അമൃതേന്ദ്രയവാദി'യെന്നപേർകേട്ടമതാംക്വാഥമിതർഭകൻ
കഴിച്ചാൽ
അമൃതാംശുസമാനനേ!മുറെക്കൊന്നാമതംമൃതകപിത്ഥകക്ക
രപ്പൻ. 164

ത്രിഫലാമൃതാദി തൈലം

ബാലേ!മുക്കായയും,ചിററമൃതു, മഥകറുന്തോട്ടിവേർ, ദാരുതാന്നം,
കേളുകരൻവിലപവേരും,വടി,ജലധരവും,ക്വാഥമാക്കീട്ട,തിങ്കൾ
ചാലെനെല്ലിച്ചു,ചൂരൽത്തല,യിവയുടെനീർ, പിച്ചകത്തിന്റെ
പത്രം
മേളിച്ചുംകാർമുരിക്കിന്നിലയുടെരസ,മെൻ മേദുരസ്നേഹരാശേ! 165
കൊണ്ടാടീടുംപടോലക്കറുകകളുടെനീർ,നൽക്കരിന്തുമ്പചേരും
വണ്ടിൻനീർപർപ്പടാഖ്യതൃണവരകൾതൻ നീരി,തെല്ലാം
കലർത്തി
കൊണ്ടൽക്കാർകുന്തളേ!ഗുൽഗുലു,വടി,തകരം,പിന്നെവിണ്ണോർ
കൾതൻപേർ-
കൊണ്ടോരുംവസ്തു,മഞ്ഞൾത്തൊലി,വലിയൊരുകച്ചൂരി,യിച്ചൊ
ന്നവററിൽ, 166

(ആര്യവേപ്പ്, കറിവേപ്പ്) 162ം, 163ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

163. രോഹിണി (കടുകരോഹിണി) ക്വാഥനീർ (കഷായ വെള്ളം) സീത (തിപ്പലി)

164. ക്വാഥം (കഷായം) അർഭകൻ (കുട്ടി) കപിത്ഥകക്കരപ്പൻ (വിളാമ്പഴക്കരപ്പൻ)

165. ദാരു (ദേവതാരം) വിലപവേരും (കുവളവേരും) ജലധരവും (മുത്തങ്ങയും) ക്വാഥമാക്കീട്ട് [കഷായമാക്കി] പത്രം [ഇല] രസം (നീർ) 165, 166, 167 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

166 പർപ്പടാഖ്യതൃണവരകൾ = പർപ്പടം എന്ന ആഖ്യയോടു (പേരോടു) കൂടിയതൃണം (പുല്ല്) വരൾ ഇവ. വിണ്ണോർകൾതൻപേർ കൊണ്ടോരുംവസ്തു (ദേവതാരം).

പൃത്തൻകുങ്കുമവും,വിദേഹമകളും, മഞ്ചെട്ടിതാന്നും, ഗുണം
മെത്തുന്നാററരിയും,കലത്തിയുടനെ കല്ക്കിച്ചചേത്തങ്ങിനെ
വൃത്ത്യാകാച്ചിയതെങ്ങയെണ്ണ,തിലജം താനോ,കഴിപ്പിച്ചിടാ-
മിത്തൈലം'ത്രിഫലാദ്യതാദി'ശിശ്രുവെത്തേപ്പിയ്ക്കയുംചെയ്യ
ണം. 167

മേലേചൊല്ലിയൊരൌഷധവ്രതതിയാൽ വെവ്വേറെയുംകാച്ചിടാം
തൈലം,തത്രകുളിയ്ക്കുവാൻ ത്രിഫലകൊണ്ടു,ല്ലെങ്കിൽമല്ലേക്ഷണേ
ചേലേറുംശതകുപ്പ,താഴൽമലർ,കഞ്ഞിക്കൊട്ടവേരിങ്കലെ-
ന്നോലെ,ത്തീടിനാത്തുണിയാങ്കു,മിവയാൽ വെള്ളംകുറുക്കീ
ടണം. 168

## പോളക്കരപ്പന്റെ ലക്ഷണം

കോലുംതീക്കനലേററുപൊള്ളുകിലുദിയ്ക്കുംമട്ടുപാണൽപ്പഴം-
പോലേപാണ്ഡുനിറം,കറുത്തമുഖവും കൈക്കൊണ്ടെഴുംപൊള്ളുകൾ
മേലേചോന്നുളവാംതുടുത്തതനുവാം നീർത്തത്തദംഗങ്ങളിൽ,-
ത്തോലങ്ങൊക്കെ മുളിഞ്ഞുവിള്ളു,മതുതാൻപോളക്കരപ്പൻ
പ്രിയേ! 119

167 വിദേഹമകളും (തിപ്പലിയും) കല്ക്കിച്ച (അരച്ച) തിലജം (നല്ലെണ്ണ)

168 ഔഷധവ്രതതിയാൽ (ഔഷധക്കൂട്ടത്താൽ)വെവ്വേറയും തൈലംകാച്ചിടാം. ത്രിഫല, ചിററമൃത ഇവയോ, കറുന്തോട്ടിവേർ, ദേവതാരം ഇവയൊ, കൂവളവേരൊ, ഇരട്ടിമധുരം, മുത്തങ്ങ ഇവയൊ, കഷായമാക്കി നെല്ലിക്ക, ചൂരൽത്തല ഇവയോ,പിച്ചകയില, കരുമുത്തക്കില ഇവയോ പടോലം കറുക ഇവയോ, കരിങ്കുമ്പ, കഞ്ഞുണ്ണി ഇവയോ, പർപ്പടപ്പുല്ല് വരാളു ഇവയോ,ഇടിച്ചുപിഴിഞ്ഞ് എട്ടത്ത നീർ ചേർത്ത് ഗുൽഗുലു മുതലായ ആറുമരുന്നുകളിൽ കുങ്കുമം മുതലായ പെതുമരുന്നുകളിൽഏതെങ്കിലും ഒന്നുകൂട്ടി അരച്ചുകലക്കി വെളിച്ചെണ്ണയോ എണ്ണയോ കാച്ചിയരിക്കാം എന്നു സാരം. രോഗബലത്തെയും ദോഷകോപത്തേയും, ആലോചിച്ച് ഈ വിധത്തിൽ തൈലം കാച്ചിയരിച്ചു സേവിപ്പിയ്ക്കയും തേപ്പിക്കകയും ചെയ്തുകൊൾകയും വേണം. തത്ര (വിളാമ്പഴക്കരപ്പനുള്ളപ്പോൾ.)

169 ഉദിക്കുംമട്ടു (ഉണ്ടാകുംപോലെ) പാണ്ഡുനിറം (വെളുത്തനിറം) തനുവാം (കനംകുറഞ്ഞതായ) നീർത്തത്തദംഗങ്ങളിൽ (ശരീരാവയവങ്ങളിൽ) ഉളവാം.

## പോളക്കരപ്പന്റെ ചികിത്സ

തെച്ചിവേര,ഹിതവേരി,വതൻതോൽ വെച്ചതേങ്ങയുടെപാലി ലരച്ച്
കൊച്ചുമാൻമിഴിപുരട്ടുകിലോടിക്കൊച്ചിക്കേറുമയി!പോളവിസർപ്പം. 170

പാരിക്കുന്നകട്ടപ്പമുണ്ടുപുളകങ്ങൾക്കെങ്കിൽവീഴ്ത്തുംവിള-
ഞ്ഞോരങ്ങിൻകതി,ത്തൂണിയാങ്കു,മഥകൊത്തമ്പാലതൻതണ്ഡുലം,
കാരീയം, ശതകുപ്പയൊപ്പമിവതൈർവെള്ളത്തിനാൽവെച്ചരി-
ച്ചേറെത്തേപ്പതുയുക്തമേണമിഴിമാരേന്തുന്ന പൂന്തൊങ്ങലേ! 171

### യഷ്ട്യാമുസ്താദി കഷായം

കൊടിത്തൂവവേർ, മുത്തമുത്തങ്ങ,പാടക്കൊടിക്കണ്ടകം, മുഞ്ഞതൻവേർ, കടുക്ക
പടോലം കവുങ്ങിന്റെവേരോമലേ(പർപ്പടകംവേണ്ട)പാച്ചോറ്റിതൻതോലു,പിന്നെ. 172

കൊത്തമ്പാലയിൽനിന്നെടുത്തരി,കരപ്പാമ്പട്ട,പാലദ്രുമം
തെറ്റുംനീർമരുതോടിരിപ്പമതൻവേർവേപ്പിവററിൻതൊലി,
വൃത്തിക്കൊത്തിവതൻകഷായമതുതേൻ, മാശിക്കുകയുംചേർത്തതു-
ച്ചത്തിൽകട്ടികടിക്കിൽവിട്ടൊഴിയുമേപോളക്കരപ്പൻദ്രുതം. 173

### ഉപോദകാദി തൈലം

പൂതവരാളു,ച്ചിററമൃതു,കൾകറുക,കരിന്തുമ്പ,യിതുകളുടെനീരിൽ
ഇരുവേലി,ചന്ദനം,സുരതരു,രാമച്ചംവിഴാലരികൾ, 174
തക്കോലപ്പുട്ടിലേ,ലത്തരി,വടി,കുടകപ്പാലതൻവിത്തു,കൊട്ടം,
നൽക്കൊത്തമ്പാലതൻ തണ്ഡുല,മൊട്ടുതകരം,തൊഴലിൻപൂവു,സീത

170. അഹിതവേർ (ഏകനായകവേർ)

171. പുളകങ്ങൾക്കു=പാരിക്കുന്ന കട്ടപ്പം ഉണ്ടെങ്കിൽ തണ്ഡുലം (അരി) ഇവ ഒപ്പം.

172. പാടക്കൊടിക്കണ്ടകം (പാടവള്ളിക്കിഴങ്ങ്)172, 173 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

173. പാലദ്രുമം (പാലമരം) ദ്രുതം (ഉടനെ) വിട്ടൊഴിയുമേ.

174. പൃഥു (വലിയത്) സുരതരു (ദേവതാരം) 174, 175 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

ളുക്കൂട്ടം കൽക്കമൊക്കിത്തിലജ,മഥവെളിച്ചെണ്ണയോ,കാച്ചി മോന്തി-
പ്പിക്കേണം ബാലകന്മാർകളെയഹരഹന്തേപ്പിക്കയും ചെയ്യിടാമേ. 175

പൊല്ലാപ്പുകൂടിയൊരുപോളവിസർപ്പകത്തെ
വെല്ലുന്നതൈലമിതുതന്നെ'യുപോദകാദി'
നെല്ലിക്കയോടടികലർന്നൊരുദേവതാരം
തെല്ലിട്ടുകാച്ചിയജലം വിഹിതം കുളിപ്പാൻ. 176

''അല്ലേകാന്ത!കഫക്കരപ്പനിതുപരത്തൊന്നിന്റെയുംതീൻപോ-
യില്ലേലക്ഷണവും ചികിത്സയും,മിതേതാണ്ടെന്റെതലച്ചോറിലായ്",
ചൊല്ലുന്നോടിഹ ബാക്കിയാറിനെയുമെന്നാനന്ദമൂർത്തേ!മടി-
ച്ചീടല്ലേ''ന്നോതവവാക്കതുംചെവിയിൽഞാനോതിതന്നാം വല്ലഭേ! 177

## പതിമൂന്നാം അധ്യായം

## തീക്കരപ്പന്റെ ചികിത്സ

കാർകൊണ്ടൽനേർകുഴലിമാർമണി!കേൾക്കതേങ്ങാ-
പ്പാൽകൊണ്ടുതെച്ചിമുരടിൻതൊലിതെല്ലരച്ച്
ളുർകൊണ്ടുതേച്ചിൽവെടിയുംവ്യഥതീവിസർപ്പ-
ക്കാർ,കണ്ടുകൊൾകിതുകളിവിളമ്പലല്ല. 1

175. തണ്ഡുലം (അരി) സിത (തിപ്പലി) തിലജം (നല്ലെണ്ണ) അഹരഹ (നാൾതോറും) മോന്തിപ്പിക്കേണം.

176. പോളവിസർപ്പകത്തെ (പോളക്കരപ്പനെ) വിഹിതം (ഏററം ഹിതം)

177. ഇത് [ലക്ഷണവും ചികിത്സയും പറഞ്ഞുതന്നത്] ഏതാണ്ട് എന്റെ തലച്ചോറിലായ് (മനസ്സിലായി) എന്ന ഇംഗ്ലീഷുകാർ അഭിപ്രായപ്പെട്ടിരിക്കുന്നു. ബാക്കിയാറിനെയും (തീക്കരപ്പൻ മുതലായവയുടെ ചികിത്സയും കൂടെ) എന്നോടു ചൊല്ലുക.

### അധ്യായം 13

1. തീവിസർപ്പക്കാർ (തീക്കരപ്പനുള്ളവർ) വ്യഥ (കഴക്ക്) വെടിയും.

### പാടീരാദി കഷായം

പാടീരം,നൽപ്പടോലം,പ്പനാടപതിയൻതൻകിഴങ്ങുത്രയല്ല–
മ്പാടിപ്പെണ്ണും,ടലോടച്ചെടിമുരട്ടു,കൊടിത്തൂവതൻവേരു,യഷ്ടി,
ഈടേറുന്നോരഭീരുക്കടെ,യിവയുടെപഞ്ചാരചേരുംകഷായം
പാടേസേവിച്ചപോതുംശിശുവിനകലുമേതീച്ഛയായ്തീക്കരപ്പൻ.

### സൂപ്യപർണ്യാദി കഷായം

ആരണ്യപ്പയർ കാട്ടുഴുന്നിതുകൾതൻവേത്തുരകത്തിൻെറവേർ,
പോരാതെക്കടയാടലോടമിവതൻമൂലം,കറുന്തോട്ടിവേർ,
കാറൊക്കുംതമിഴാമവേർ,വടി,കരപ്പാമ്പട്ടു,യിപ്പതിയാൽ
നേരേ തീൎത്തകഷായവും കളയുമേവൻതീവിസർപ്പാത്തിയെ. 3

പോളക്കരപ്പനമുറയ്ക്കുതകുന്നൊരെണ്ണ
മോളിൽപ്പറഞ്ഞതിതിനുംവളരെപ്പിടിയ്ക്കും,
നാളീകനേർമിഴി!കളിപ്പതിനൊസുരദ്രു
മേളിച്ചതെച്ചിയിലയിട്ടു പചിച്ചവെള്ളം. 4

### അഭീരുമധുകാദിതൈലം

ശതാവരിയതിൻകിഴങ്ങ്, വടി, കാർ,കറുന്തോട്ടിവേ–
രതൊത്തുസുരദാരു,ചിററമൃതു,ചന്ദനം,ഗോപിയാൽ
ഇതൊക്കവെയെടുത്തുതീൎത്തൊരുകഷായവെള്ളത്തിലേ–
ലതന്നരി,ഫലങ്ങൾമൂന്നു,മിതവേലി,തേററാമ്പൽ, 5

2. പാടീരം (ചന്ദനം) അമ്പാടിപ്പെണ്ണ് (നന്നാറിക്കിഴങ്ങു) യഷ്ടി (ഇരട്ടിമധുരം) അഭീരുക്കട (ശതാവരിക്കിഴങ്ങ്) ശിശുവിന്ന് (കുട്ടിക്ക്)

3. ആരണ്യപ്പയർ=ആരണ്യം. അരണ്യത്തെ [കാടിനെ] സംബന്ധിച്ചത്. ആയ പയർ [കാട്ടുപയർ] മൂലം [വേർ] പംക്തിയാൽ [വൎഗ്ഗത്താൽ] വൻതീവിസർപ്പാൎത്തിയെ (വലിയ തീക്കരപ്പൻ കൊണ്ടുള്ള കഴക്കിനെ) കളയുമേ.

4. മോളിൽ [മുകളിൽ] പറഞ്ഞ പോളക്കരപ്പനുതകുന്ന എണ്ണ ഇതിനും [തീക്കരപ്പനും] വളരെപ്പിടിക്കും. സുരദ്രു (ദേവതാരം] മേളിച്ച [ചേൎന്ന] പചിച്ച (കാച്ചിയ)

5. സുരദാരു (ദേവതാരം) ഗോപിയാൽ [നന്നാറിക്കിഴങ്ങ്] ഫലങ്ങൾ മൂന്നും (ത്രിഫല) 5, 6, 7, 8 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

അരിവേരിലവംഗവൃക്ഷനാല്പാമരവേമ്പാടകൾ തേക്കിനിക്കടമ്പ്
മരമഞ്ഞളിവററിനുള്ളതോലീ,ശാരി!കച്ചൂരിയതിൻകിഴങ്ങു
കൊട്ടം 6
നൽതെങ്ങിൻപൂക്കലയ്ക്കുളരി,നിശ,നളദം,ചന്ദനം,കുന്ദുരുക്കം,
മെത്തീട്ടം കാട്ടുഴുന്നിൻമുരട്ട,മുരൾമരത്തിൻെറകായപ്പരിപ്പ്,
പുത്തൻമഞ്ചെട്ടി,കാടൻപയറിന്നടയവേർ,നാഗ്ഗണം,ത്താഴവിൻപൂ-
വൊത്തോമർകന്മതം ഡാഡിമ,മിവസമമായ്‌ക്കൽക്കമാക്കി
ക്കലക്കി, 7
വ്യത്യാകാച്ചിയതേങ്ങയെണ്ണഹരിണീതുല്യാക്ഷി,തെല്ലർഭകൻ
നിത്യംതേച്ചുകയും,നകന്നിട്ടുകയും,ചെയ്യുന്നതുണ്ടെങ്കിലോ
വ്യത്യാസംവരികില്ല മുഷ്ണപെതകന്നാഗാക്കരപ്പൻമൂടി-
ഞ്ഞത്യന്തം സ്വഖമാ,'മഭീഭമധുകാദി'പ്പ്രെരിതിനോതിടാം. 8
വെറ്റുംകന്മതംതെല്ലപഞ്ചാരക്കൂട്ടിച്ചെറുക്കന്നതിന്നാൻകൊട്ടത്തീട
വേണം
പെതംതീക്കരപ്പൻശമിപ്പാനൊരാസ്സൽക്കറുംകൌശലക്കയ്യിതെ
ന്നൊരെൻറപക്ഷം. 9

## ചേക്കരപ്പൻെറ ചികിൽസ

ചൊല്ലിത്തരാമറികചിററരത്തുരലോട്ട
നെല്ലിപ്പൂയങ്ങിനെവറ്റുത്തുപൊടിച്ചചൂർണ്ണം
തെല്ലൊന്നു തേങ്ങയുടെപാലിലരച്ചുതേച്ചാ-
ലില്ലാതെയാകമലംഘലുസ്സുനി ചേക്കരപ്പൻ. 10

### നിശാവല്ക്കാദി കഷായം

അല്പിൻതോല,ഥകാട്ടുവെള്ളരിയതിൻവേർചൃണ്ടവേരിൻെറതോൽ
നെല്ലിക്കായമഹാശതാവരി,മഴക്കാററാടലോടക്കട,
ചൊല്ലാംപിന്നെവരട്ടുമഞ്ഞളിവതൻ കപാഥം കഴിക്കേണ്ടതാ-
ണല്ലോകുട്ടികൾതേൻതുളിച്ചി,തു'നിശാവൽക്കാദി'ചികിൽക്കാ
തലേ. 11

6. അരിവേർ [ഏകനായകവേർ]
7. നിശ (വരട്ടുമഞ്ഞൾ) നളദം (രാമച്ചം) കാടൻപയറിന്നട അരി (കാട്ടുപയറിൻെറ) ഡാഡിമം (ഉറുമാമ്പഴത്തിൻെറ ഓട്)
8. അർഭകൻ (കുട്ടി)
10. ചൂർണ്ണം (പൊടി)
11. അല്പിൻതോൽ (മരമഞ്ഞൾതൊലി) കപാഥം (കഷായം)

### മധൂകപുഷ്പാദി കഷായം

ഇരിപ്പപ്പൂവോ,മൽക്കറുക,കടുകപ്പാലയരി,വെ-
ള്ളരിക്കിൻവേരിന്മേൽത്തൊലി,യഥകൊടിത്തൂവയുടെവേർ
ധരിയ്ക്കുകൊത്തമ്പാലയരി,മരമഞ്ഞൾത്തൊലി,ജലം
കരിങ്കാർതെങ്ങിൻപൂക്കലയരി!പടോലം,മലയജം, 12
ചൊല്ലേറുള്ളംവേപ്പപാലത്തരവരിയകടമ്പസ്സൽനീർമാതളം ക-
ഞ്ഞിക്കൊട്ടത്തിൻെറവേർനീർമരുതിവയുടെയുംചുണ്ടവേരി
ൻെറയുംതോൽ
മുക്കാപ്പീരംവനീവെള്ളരിയിവയുടെവേർ,പപ്പടം,ഗോപി
യാൾ,നെ-
ല്ലിക്കാ,തെച്ചിച്ചെടിപ്പൂവ,കിൽവടി,നറുമഞ്ചെട്ടി,പാടക്കി
ഴങ്ങ് 13
അത്തിത്തിപ്പലി,തുമ്പതൻെറമലർ,പാർവ്വള്ളിക്കിഴങ്ങാടലോ-
ടത്തിൻവേർ,മിഥിലേന്ദ്രനന്ദിനി,തഥാരാമച്ചമാശിങ്ങുകൾ
വൃത്തിയ്ക്കോത്തിവതൻകഷായമതുതേൻചേർത്തിട്ടുസേവിയ്ക്കിൽമാ-
ലെത്തിക്കടിയ ചേർക്കപ്പെന്നടനേ മാറുംമഴക്കാർകചേ! 14

### ശതാവരീകന്ദാദിതൈലം

തനചീ!ശതാവരിതൻകട,മൂന്നകുറുന്തോട്ടിവേര്ചിററമൃത്
വൻനെല്ലിയ്ക്കു,സുരദ്രുമമെന്നിവതൻകഷായവെള്ളത്തിൽ. 15
ഒപ്പംവേലിപ്പരുത്തിക്കൊടിയില,കടകപ്പാല തൻക്കുമ്പ,തെച്ചി-
പ്പുഷ്പം,നീർമാതളത്തിന്നില,കറുകയിവററിൻെറനീർചേർത്തരിച്ച്
അഭ്രം,രാത്രിദ്വയം,കന്ദത,മിന്നിയിതമുൾക്കാതൽ,മുക്കായ,തക്കോ-
ലപ്പുട്ടിൽ,പ്പഞ്ചഗന്ധം,ല,കളിതുകൾകരിങ്ങാലിതൻകാത
ലോടേ. 16

12. ജലം (ഇരുവേലി) കരിങ്കാർ (മുത്തങ്ങ) മലയജം (ചന്ദനം) 12, 13, 14 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

13. പാലത്തര (പാലമരം)വനീവെള്ളരി [കാട്ടുവെള്ളരി] ഗോപിയാൾ [നന്നാറിക്കിഴങ്ങ്]

14. മിഥിലേന്ദ്രനന്ദിനി സീത (തിപ്പലി)

15. മൂന്ന കുറുന്തോട്ടിവേര് [കുറുന്തോട്ടിവേർ, വെൺകുറുന്തോട്ടിവേർ, ആനക്കുറുന്തോട്ടിവേർ] സുരദ്രുമം [ദേവതാരം] 15, 16, 17 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം,

16. അഭ്രം [മുത്തങ്ങാക്കിഴങ്ങ്] രാത്രിദ്വയം [വരട്ടുമഞ്ഞൾ,

കൽക്കിച്ചിട്ടു പചിച്ചതാം തിലജ,മല്ലെന്നാൽ വെളിച്ചെണ്ണ, നി-
സ്സംശം തേയ്ക്കുകയും,കുടിച്ചിടുകയും,ചെയ്യുന്നവർക്കൊക്കെയും
മൂർച്ഛയേറീടിന ചേർക്കുരുപ്പനുടനെമാറും,മനോജ്ഞാംഗി! ക-
ഞ്ഞിക്കൊട്ടത്തിലയിട്ടു കാച്ചിയജലം വേണം കുളിച്ചീടുവാൻ. 17

## മുഴക്കരപ്പന്റെ ചികിത്സ

പ്രാരബ്ധമാം മുഴവിസർപ്പമതിന്നുദേവ-
താരം,കടുക്ക,ശതകപ്പയിവററിലൊന്നോ,
പോരാഞ്ഞുകന്മദമിണങ്ങിയ ചുക്കതാനോ,
മോരാലരച്ചഥപുരട്ടുക നല്ലതല്ലോ. 18

### ശ്രേഷ്ഠാദി കഷായം

ന്നാംമുക്കായവേപ്പിൻതൊലി,യൊട്ടുനളദം;ചുക്കി,നിച്ചുണ്ടവേരിൻ
തോൽ,നവ്യാബ്ദം,പടോലം,കടുക,സുരമരം,മുന്തിരിങ്ങപ്പഴം, തീ,
ഈനൽ 'ശ്രേഷ്ഠാദി' തൽക്വാഥമതറിയ കരിഞ്ചീരകച്ചൂർണ്ണമോ, തൽ-
സ്ഥാനത്തിൽപ്പാവു,മാശിസ്സു,കളിലൊത്തമമതന്നോ,കലത്തിക്കഴിച്ചാം. 19

### അക്കരാഗാദി കഷായം

അക്കാരിത്തേങ്ങ,യോടാററരികള,രിവെള്ളക്കൈവെട്ടുകുതങ്ങൾ-
ചൊൽക്കാംവേർവൈരിവേർവേപ്പിണനിശയിവതൻതോൽപടോലം

മരമഞ്ഞൾതൊലി] തക്കോലപ്പുട്ടിൽപ്പുഞ്ചഗന്ധേലകൾ = തക്കോലപ്പുട്ടിൽ,പഞ്ചഗന്ധം,ഏല [ഏലത്തരി] ഇവ.

17. കല്ക്കിച്ചിട്ടു (അരച്ചുകലക്കി) പചിച്ചതായ തിലജം (നല്ലെണ്ണ) നിസ്സംശം (സംശയമില്ലാതെ)

18. മുഴവിസർപ്പം (മുഴക്കരപ്പൻ)

19. നളദം (രാമച്ചം) നവ്യാബ്ദം (പുതിയ) ആയ അബ്ദം (മുത്തങ്ങക്കിഴങ്ങ്) കടുക (കടുകരോഹിണി) സുരമരം (ദേവതാരം) ക്വാഥം (കഷായം) തൽസ്ഥാനത്തിൽ (കരിഞ്ചീരകപ്പൊടിയുടെ സ്ഥാനത്തിൽ).

20. വെള്ളക്കം (വെള്ളത്തരിക്ക്) വൈരിവേർ (ഏകനാ

മുക്കാപ്പീരത്തിൽനിന്നുമുരട്,സുരമരം,മുഞ്ഞവേർ,മഞ്ഞൾവെള്ളം
തീക്കന്ദം,ബ്രാഹ്മി,മേഘം,ചെറുവഴുതിനവേർ,ജീരകംമൂന്നു,
പാവ് 20

വെൺചെമ്പരത്തികതനൊച്ചിപെരങ്കുതമ്പ
വൻചേലെഴുന്നവനവെള്ളരിയാടലോടം
കിഞ്ചദ്വിരേഫമിവതൻമുരടൊത്തയഷ്ടി,
മഞ്ചെട്ടിതന്റെ പൊടി,ചേർക്കുരുവിൻപരിപ്പ്, 21

വരാംഗി!രാമച്ച,മിണങ്ങിടുംശതാവരിക്കിഴങ്ങോക്കരണ്ടുതി
പ്പലി,
കരിമ്പനക്കുരുമ്പി,വതൻകഷായനീർശരിസ്സുമാശിസ്സുകലർത്തി
മോന്തണം 22

ഉൽക്കടഗ്രന്ഥിവിസർപ്പവിക്രമക്കൂരിരുട്ടിന്
'അക്ഷരാഗാദി'യിക്വാഥമർക്കനാണക്ഷരാത്മികേ! 23

## അമൃതാഭയാദി തൈലം

ചിററമൃത,രിയകടുക്ക,യിവററിൻക്വാഥേപ്പുലിച്ചുവട്ടതൻവേർ,
ചിറേറലംഗുൽഗുലു,കടമ്പററാതകച്ചൂരി,ചോനകപ്പുല്ല്, 24

യകവേർ) വേപ്പിണ(ആര്യവേപ്പ്,കറിവേപ്പ്) നിശ (മരമഞ്ഞൾ) പടീരം (ചന്ദനം) സുരമരം (ദേവതാരം) തീക്കന്ദം (കൊടുവേലിക്കിഴങ്ങ്) മേഘം (മുത്തങ്ങ) 20, 21, 22 ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

21. വനവെള്ളരി (കാട്ടുവെള്ളരി) ദ്വിരേഫം. വണ്ട്(കഞ്ഞുണ്ണി) യഷ്ടി (ഇരട്ടിമധുരം).

22. രണ്ടുതിപ്പലി (അത്തിത്തിപ്പലി, തിപ്പലി)

23. ഉൽകടം (ഘോരം) ആയ ഗ്രന്ഥി വിസർപ്പത്തിന്റെ (മുഴക്കരപ്പന്റെ) വിക്രമമാകുന്ന കൂരിരുട്ടിനു ഈ 'അക്ഷരാഗാദി' ക്വാഥം (കഷായം) അർക്കനാണ് (ആദിത്യനാണ്) രൂപകാലങ്കാരം. ആദിത്യൻ ഇരുട്ടിനെ എന്നപോലെ ഈ കഷായം മുഴക്കരപ്പനെ ഉടനെ ശമിപ്പിക്കും എന്നു സാരം.

24. ക്വാഥേ (കഷായത്തിൽ) 24, 25, 26 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

നൽപ്പുന്നപ്പൂ,തിരുവട്ടപ്പശ,തകിഴാമവേർ,നറുംപശനീർ
അഭ്രം,ത്രിജാതം,നാഗപ്പൂ,ചണ്ണക്കിഴങ്ങു,ഞാഴൽമലർ; 25
ചെഞ്ചല്യം,കുന്തുരുക്കം,വിബുധവിടപി, പാവ,ട്ടാമയം,തുണിയാങ്കം
മാഞ്ചിത്താലീസപത്രം,ഞാവൊടകിലതു,ജാതിക്ക,വെൺമുത്തുങ്ങാപ്പി
കിഞ്ചോമൽക്കന്മദം,നാഗുണ,മിവകലരും നാന്തുകപ്പല്ലരച്ചി-
ട്ടഞ്ചാതെകാച്ചിവെച്ചും തിലജ,മഥവെളിച്ചെണ്ണയോ,തേച്ചി
ടേണം. 26

പ്രായശോമൂഴവീസർപ്പമായശോകമെഴുന്നവർ
കായമൂന്നിട്ടുകാച്ചുന്ന തോയംകൊണ്ടുകുളിക്കണം. 27

## ചോരക്കരപ്പന്റെ ചികിത്സ

മന്ദാഗ്നികൊണ്ടുമധുനേർമൊഴി! ചെമ്പരത്തി-
യെന്നല്ലതെച്ചി,യിവതൻ മലരൊട്ടുമോരിൽ
നന്നായ് "പുഴുങ്ങി"യരച്ചു പുരട്ടിടുന്നു—
ണ്ടെന്നാൽവിടുംഝടിതിചോരവിസർപ്പദർപ്പം. 28

നാല്പാമരം,കരിമുരിക്ക,ചുകന്നതെച്ചി, നാലുംഭത്തിനാൽക്കറുക,
യെന്നിവതൻകുരുന്നാം
നാരീകിരീടമണി! മോരിലരംപുഴുങ്ങി നാളന്നരച്ചുനലമോടു
പുരട്ടിടാമേ. 29

### പാരന്തീമുകുളാദി കഷായം

താരിൽത്തേന്മൊഴി!തെച്ചിമൊട്ടുകുടജവിത്തു, മാററാന്റെവേ-
ര,മാരോമന്മരമഞ്ഞൾചുണ്ടമുരടീവസ്തുക്കൾതൻതോലി,നി
കാറു,കൻവനവെള്ളരിക്കട,യിവററിൻക്വാഥനീർപഥ്യ,മി-
'പ്പാരന്തീമുകുളാദി'യിൽപരമരക്കിട്ടീടണംമെല്ലൊടി. 30

25. നീർ (ഇരുവേലി) അഭ്രം (മുത്തങ്ങ) ത്രിജാതം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില)

26. വിബുധവിടപി (ദേവതാരം) ആമയം (കൊട്ടം) കിഞ്ച (അത്രയുമല്ല) തിലജം (നല്ലെണ്ണ)

27. പ്രായശഃ(മിക്കവാറും)ശോകം(ദാഹം)തോയം(വെള്ളം)

28. മന്ദാഗ്നികൊണ്ടു (തീയ്യാളിക്കാതെ) പുഴുങ്ങി ചോരവിസർപ്പദർപ്പം = ചോരവിസർപ്പത്തിന്റെ (ചോരക്കരപ്പന്റെ) ദർപ്പം (ഗർവ്വ്) ഝടിതി (ഉടൻ) വിടും.

30. കുടജവിത്തു (കുടകപ്പാലയരി) മാററാന്റെ (ഏകനായകത്തിന്റെ) വനവെള്ളരിക്കട (കാട്ടുവെള്ളരിവേർ) ക്വാഥനീർ (കഷായവെള്ളം) പഥ്യം (നന്ന്)

### ജപാമൂലാദികഷായം

വാമേ! വെൺചെമ്പരത്തിപ്പൊടിമുരടി, നിയോച്ചുണ്ടവേര
നഴംവേ-
പ്പോമന്നാല്പാമരംഞൊവലതിരവിവതൻ തോൽ, കുറുന്തോട്ടിതൻ
വേർ,
രാമച്ചം മുഖ്യമാംമുവ്വിലമുരട്ട, കൊടിത്തൂവവേർ, ഗോപി, തെച്ചി-
പ്പൂമൊട്ടേ, ാടോരിലസ്സുള്ളൊരുകട, തമിഴാമണ്ണൂഴം വേരിതെല്ലാം 31
നേരേകഷായമാക്കിപ്പഞ്ചാരയും, കോലരക്കും,
സൈ ചരംചേൎത്തുകടിച്ചെന്നാൽ ചോരവിസൎപ്പമററുപോം. 32
വേറിട്ടവേണ്ടതിഹപിത്തജമാംവിസൎപ്പ-
വാരത്തിനോതിയതുപോരാ, മിതെന്നുമയ്യോ!
വേരററുപോയിട്ടകയില്ലതുകൊണ്ടുവൈദ്യ-
ന്മാരിച്ചികിൽസകൾനടത്തിടണംനിദാനം. 33

## ഇടിവാൾക്കരപ്പൻെറ ചികിത്സ

പിച്ചല്ലോക്കൊരേവിധംകുപിതമാംദോഷത്രയം സംഭവി-
പ്പിച്ചീടുന്നിടിവാൾക്കരപ്പനെയുപേക്ഷിയ്ക്കുന്നതാണേഗുണം,
ഉച്ചട്ടംപെതമാരിയേല്ക്കിലിടിത്തിട്ടെന്നപോലേചികിൽ-
സിച്ചാലൊട്ടുശമിയ്ക്കയില്ലിതു ജ്വാൽവൎദ്ധിക്കയുംചെയ്യുമേ. 34
വേറേവിധത്തിലുളവാമിടിവാൾക്കരപ്പൻ
നേരേചികിൽസകൾനടത്തുകിലൊന്നാരിയ്ക്കൽ

31. ഇരവ് (മരമഞ്ഞൾ) ഗോപി (നന്നാറിക്കിഴങ്ങ്) 31ഉം, 32ഉം ശ്ലോകങ്ങളെ ഒന്നായി അനചയിക്കണം.

32. ചോരവിസൎപ്പം (ചോരക്കരപ്പൻ)

33. വേറിട്ടവേണ്ടത് (എണ്ണ മുതലായത്) പിത്തജമാം (പിത്തംകൊണ്ടു ജനിക്കുന്നതായ) വിസൎപ്പവാരത്തിന്നു (വിസർപ്പസമൂഹത്തിന്നു) ഓതിയതു പോരാ. ഇതു (ചോരക്കരപ്പൻ) എന്നും വേരററുപോകാത്തതിനാൽ വൈദ്യന്മാർ ഇപ്പറഞ്ഞ ചികിൽസകൾ നിദാനം നടത്തിടേണം.

34. കുപിതമാം (കോപിച്ചതായ) ദോഷത്രയം (ത്രിദോഷം) സംഭവിച്ചീടുന്ന (ജനിപ്പിക്കുന്ന) ഇടിവാൾക്കരപ്പനെയുപേക്ഷിക്കുന്നതാണേഗുണം. ചികിൽസിക്കാതിരിക്കയാണ് നല്ലത്.

35. ഇത് (ഇടിവാൾക്കരപ്പൻ) ഒക്കയും (എല്ലാവിധത്തിൽ

വേരററുവെന്നതുവരാം, വളരെക്കിണഞ്ഞാ-
ലേറാതെനിന്നിടുമിതൊക്കയുമത്രതന്നെ. 35

നീർമാതളത്തൊലി,കലന്നകടുക്ക,ഗോപ-
സ്ത്രീ,മെച്ചമേറുമലരിക്കതുവെന്നിതെല്ലാം
ഹേ!മോരിലങ്ങിനെയരച്ചഥ തേച്ചിൽമാറും
വാമാക്ഷി!വാതമികവാന്നിടിവാൾക്കരപ്പൻ. 36

നെല്ലിസ്സ,ചിററമൃതു,കാറിവയ്യറലോടെ
നല്ലോരതെച്ചിമരടീൻതൊലിചേത്തു"വെച്ച"
കല്യാണി!തേങ്ങയുടെപാലിലരച്ചതേച്ചാൽ
പുല്ലാണപിത്തമികവാന്നിടിവാൾക്കരപ്പൻ. 37

കഞ്ഞിക്കൊട്ടകവേരിലെത്തൊലി,കലന്നീടും കരിങ്ങാലിരകം,
മഞ്ജുശ്രീമണിരംഗമേ!സുരമരം, മാശിസ്സ,യിച്ചൊന്നവ
രഞ്ജിപ്പേറിയകാർമുരിക്കിലകൾതൻ നീർകൊണ്ടരച്ചുള്ളതാം
കഞ്ഞിന്നേററകഫാധികാശനിവിസർപ്പത്തിൽപ്പുരട്ടീടുവാൻ. 33

ചിത്തതചസാരമായി!ചിററമൃതിന്റെയ്യുറൽ,
വ്വത്തിപ്പെട്ടുന്നശതകപ്പ,നിലംപരണ്ട,
നൽതൈത്തർജ്ജലത്തിലിവയൊപ്പമരച്ചുവാത-
പിത്താധികാശനിവിസപ്പമതിൽപ്പുരട്ടാം. 39

ശിവേ!കടുക്കക്കിതു,തൂണിയാങ്കു,മൈ-
ന്നിവററിനെക്കാടിയിൽവെച്ചരച്ചുടൻ

ഉണ്ടാകുന്നതും) വളരെക്കിണഞ്ഞാൽ ഏറാതെ നിന്നിടും (ശമിക്കയില്ല) അത്രതന്നെ.

36. ഗോപസ്ത്രീ (നന്നാറിക്കിഴങ്ങ്") വാതമികവാന്ന (വാതകോപാധിക്യമുള്ള) ഇടിവാൾക്കരപ്പൻ മാറും.

37. പിത്തമികവാന്ന (പിത്താധിക്യമുള്ള) ഇടിവാൾക്കരപ്പൻ പുല്ലാണ്. നിസ്സാരമാണ്". ഉടനെ ശമിക്കുമെന്നു സാരം.

38. സുരമരം (ദേവതാരം) കഫാധികം (കഫകോപം ഏറെയുള്ളതു) ആയ അശനി വിസർപ്പത്തിൽ(ഇടിവാൾക്കരപ്പനിൽ)

39. തൈർജ്ജലത്തിൽ (തൈർവെള്ളത്തിൽ) വാതപിത്താധികാശനിവിസർപ്പമതിൽ (വാതപിത്തങ്ങൾ ഏറിയ ഇടിവാൾക്കരപ്പനിൽ)

ധ്രുവംപരട്ടാംകഫവാതവൈഭവം
കവിഞ്ഞുനില്ക്കുന്നിടിവാൾക്കരപ്പനിൽ. 40

### അശനിമന്ഥാദി കഷായം

ധന്യേ!പിത്തകഫങ്ങളേറുമശനിവ്യാധിക്കുനെല്ലിക്കയും,
താന്നിക്കുരു,വോട്ടരോഹിണിയു,മൊത്തീട്ടുംകരിഞ്ഞാലിയെ
നന്നായ്‌തേനിലരച്ചുതേപ്പതുഹിതംതാൻ,മുഞ്ഞവേർ,പാടതൻ
കന്ദം,കാറ്റു,കടുക്ക,രോഹിണി,പടോലം,കേളിവള്ളൊപ്പമായ് 41
സുരതരു,വിങ്ങിനെചേർത്തിട്ടൊരുനിഷ്ക്വാഥംചമച്ചുസേവിച്ചാൽ
അറുതിവരുമനിലകോപംപെരുകിടുമിടിവാൾക്കരപ്പന്ന്. 42

### മൃണാളാദി കഷായം

അല്ലിത്താർവളയം,ശതാവരി,സുശീലേ!യഷ്ടി,രാമച്ച,മെ-
ന്നല്ലേക്ഷീരമരങ്ങൾതൻതൊലി,യിവറ്റിന്നൊപ്പമാകുംവിധം
നെല്ലിക്കായകലർന്നചിറ്റമൃതുചേർത്തുണ്ടാക്കിടുംക്വാഥനീ-
രല്ലോനല്ലുപിത്തമേറുമശനിവ്യാധിക്കുബോധിക്കണം. 43

### സപ്തവർണ്ണത്വഗാദി കഷായം

വൻപാലത്തൊലി,കാട്ടുവെള്ളരിയതിൻവേർ,മുത്തമുത്തങ്ങ,കൊ-
ത്തമ്പാലപ്പുതുവിത്തു,ചേർക്കു,വിവറ്റിന്നൊപ്പമാകുംവിധം

40. ധ്രുവം(നിശ്ചയമായും) കഫവാതവൈഭവം = കഫവാതങ്ങളുടെ വൈഭവം (പ്രഭാവം) കവിഞ്ഞുനില്ക്കുന്ന ഇടിവാൾക്കരപ്പനിൽ പരട്ടാം.

41. അശനിവ്യാധിക്ക (ഇടിവാൾക്കരപ്പന്ന) രോഹിണി (കടുകരോഹിണി)യും, കരിഞ്ഞാലിയെ (കരിഞ്ഞാലിക്കാതലിനെ) കന്ദം (കിഴങ്ങ്) 41-ം 42-ം ശ്ലോകങ്ങളെ ഒന്നായിട്ടന്വയിക്കണം.

42. സുരതരു (ദേവതാരം) നിഷ്ക്വാഥം (കഷായം) അനിലകോപം (വാതകോപം) പെരുകിടും ഇടിവാൾക്കരപ്പന്ന അറുതി വരും.

43. ശതാവരി (ശതാവരിക്കിഴങ്ങ്) യഷ്ടി (ഇരട്ടിമധുരം) ക്ഷീരമരങ്ങൾ (നാല്പാമരങ്ങൾ) ഇവറ്റിന്നൊപ്പമാകും വിധം. നെല്ലിക്കയോടുകൂടി ചിറ്റമൃതു ചേർത്ത (നെല്ലിക്കയും ചിറ്റമൃതും കൂടി താമരവളയം മുതലായവ ഒക്കെ കൂടിയേടത്തോളം ചേർക്കണം) അശനിവ്യാധിക്ക (ഇടിവാൾക്കരപ്പന്ന)

എൻപ്രാണേശ്വരി! കൊന്നവേർത്തൊലിയരച്ചുണ്ടാക്കിട്ടും കഷായനീർ
കമ്പംവിട്ടുകഫാധികാശനിവിസർപ്പത്തിൽക്കഴിപ്പിക്കണം. 44

അംഭോദയഷ്ട്യാദി കഷായം

അംഭോദംവടി, ചുണ്ടവേർത്തൊലി, കതകത്തേറ്റം കുറുന്തോട്ടിവേർ,
പിമ്പോപപ്പട, മാടലോടമൃതടീവസ്തുക്കളോടൊപ്പമായ്
അമ്പിൽച്ചിററമൃതും പടോലവുമണച്ചുണ്ടാക്കിടും കഷായനീർ
വൻപിത്താനിലകോപമാന്നശനിവിസർപ്പത്തെ വെന്നീടുമേ. 45
അരിയഞ്ചു, കാറി, വററിനൊടരിയ ചെറുപ്പന്നവിത്തു സമമാക്കി
വിരചിതമാം കഷായം കഫമതദഭ്യധികാശനിക്കരപ്പങ്കൽ. 46

ലാമജ്ജാദി കഷായം

രാമച്ചം, മുകിൽ, നീത, വേപ്പിന്നുടെ തോൽ, നെല്ലിക്ക, പാടക്കിഴ-
ങ്ങോടമൽച്ചന്ദന, മിഗ്ഗുണത്തൊടിതമുള്ളിൻകാതലങ്ങൊപ്പമായ്
വാമേ ചേർത്തു കഷായമാക്കിയതു സേവിപ്പിച്ചുകൊണ്ടീടണം
കാമം പിത്തകഫോത്തരാശനിവിസർപ്പാതങ്കമററീടുവാൻ. 47

44. കൊത്തമ്പാലപ്പുതുവിത്തു (കൊത്തമ്പാലയുടെ പുതിയ അരി)

45. അംഭോദം (മുത്തങ്ങ) വൻപിത്താനില കോപമാന്ന = വലിയ പിത്താനില കോപം (പിത്തവാതകോപം) ആന്ന അശനി വിസർപ്പത്തെ [ഇടിവാൾക്കരപ്പനെ]

46. അരിയഞ്ചു [കൊത്തമ്പാലയരി, കടകപ്പാലയരി, കാർകോകിലരി, ഏലത്തരി, വിഴാലരി] കാർ (മുത്തങ്ങക്കിഴങ്ങു) വിരചിതം (ഉണ്ടാക്കപ്പെട്ടതു) കഷായം (കഷായം) കഫമതദഭ്യധികാശനിക്കരപ്പങ്കൽ = കഫമതങ്ങൾ (കഫവാതങ്ങൾ) ഏറിയ അശനി(ഇടിവാൾ)ക്കരപ്പങ്കൽ കഴിപ്പിക്കണം എന്നു അധ്യാഹരിക്കണം.

47. മുകിൽ (മുത്തങ്ങ) നീത (ഇരുവേലി) കാമം (ഏററം) പിത്തകഫോത്തരാശനിവിസർപ്പാതങ്കം = പിത്തകഫകോപം ഏറെയുള്ള അശനിവിസർപ്പം (ഇടിവാൾക്കരപ്പൻ) എന്ന ആതങ്കം [രോഗം] അററീടുവാൻ സേവിപ്പിച്ചുകൊണ്ടീടണം. 48-ം 49-ം 50-ം ശ്ലോകങ്ങളുടെ അന്വയം ഒന്നിച്ച്.

### ത്രിവിക്രമതൈലം

അടപതിയൻമുവ്വിലവേരട,യകുറുന്തോട്ടിവേരു,ചിററമൃത്,
നെടിയശതാവരി,യോരിലയുടെമുരടി,വതൻകഷായത്തിൽ 48
കുഞ്ഞുംകാന്തിരത്തിടരേ!കരളകയില,സാക്ഷാൽകടുക്കദ്രുമത്തിൻ
പത്രം,പുത്തൻതെരിഞ്ഞാംപുളിയില,മിന്നസപ്പുണ്ഡരീകക്കരിമ്പ്
നൽതെങ്ങിൻമേലെഴംപൂക്കുല,യഹിലത,യിച്ചൊന്നവററിൻെറ നീർപാ-
കത്തിൽച്ചേർത്തേല,കൊട്ടം,ത്രികടു,സുരമരം,ചന്ദനം,മുന്നരത്ത, 49
രാമച്ചം,പാതകപ്പ്,യഷ്ടി,തകരം,വെള്ളം,വിഴാൽത്തണ്ഡുലം,
വാമാപാംഗി!കരിങ്കുറിഞ്ഞിമുരടി,വർഗ്ഗത്തൊട്ടംപച്ചില
കാമംകെല്പുമതാക്കിമൂന്നിലൊരുഭാഗംവീതമെള്ളെണ്ണ,നെ-
യ്യോ,മൽത്തേനിവചേർത്തുവേണ്ടപടികാച്ചേണം വെളിച്ചെണ്ണയേ. 50

‘ത്രിവിക്രമ’സമാഖ്യമെന്നയിതുതൈല്ലസേവിക്കുകിൽ
ത്രിവിക്രമനരക്കനൊന്നരകനെക്കണക്കഞ്ജസാ
അവിഘ്നമിടിവാൾക്കരപ്പനെമുടിക്കു,മിത്തൈലമോ
ഭുവിപ്രഥിതനായഫേളമുനിചൊന്നതാണോമലേ! 51

### ബലാമൃതാദി തൈലം

മൽക്കണ്ണിന്നമൃതേ!കഷായമുളവാക്കീടാൻ കുറുന്തോട്ടിവേ-
രൊ,ക്കംചിററമൃതോ,ടരത്ത,വടിയും,മുക്കായകല്പിക്കുവാൻ
ചിക്കെന്നിങ്ങിനെയെണ്ണ,കാച്ചിടണമല്ലെന്നാൽവെളിച്ചെണ്ണ,നി-
സ്തുക്കംകത്തിച്ചുതേച്ചുകൊൾകിലശനിവ്യാധിത്തഴപ്പന്വമേ. 52

46. കടുക്കദ്രുമത്തിൻ (കടുക്കമരത്തിൻ) പത്രം (ഇല) അഹിലത (കൊടിഞാലി) ഏല (ഏലത്തരി) സുരമരം (ദേവതാരം).
50. യഷ്ടി (ഇരട്ടിമധുരം) വിഴാൽത്തണ്ഡുലം (വിഴാലരി) കാമം (ഏററവും)
51. ‘ത്രിവിക്രമ’ സമാഖ്യം = ‘ത്രിവിക്രമം’ എന്ന സമാഖ്യയോടു (പേരോടു) കൂടിയത് ത്രിവിക്രമൻ (വിഷ്ണു) അവിഘ്നം മുടക്കമില്ലാതെ ഭുവി = ഭുവിങ്കൽ (ഭൂമിയിങ്കൽ) പ്രഥിതൻ (പ്രസിദ്ധൻ)
52. വടിയും (ഇരട്ടിമധുരവും) തഴപ്പ് (വർദ്ധന)

നെല്ലിട്ടുചേററീടിനതുണിയാകം,മല്ലെങ്കിലോകായകൾമൂന്നി
ണക്കി
മെല്ലെത്തിളപ്പിച്ചജലംപ്രധാനമല്ലോകുളിപ്പാൻകളർതിങ്കൾ
വക്ത്രേ! 53

## ചില്ലിക്കരപ്പന്റെ ചികിത്സ

കല്യാണി! തണ്ഡുലജലത്തിൽവെളുത്തവേള-
യല്ലെങ്കിലുങ്ങിനടെതോലതെട്ടത്തരച്ച്
മെല്ലെപ്പുരട്ടിടുകവേണമിടയ്ക്കിടയ്ക്കു
ചില്ലിക്കരപ്പനെയണച്ചവിഷംശമിപ്പാൻ. 54

### മേഘനാദാദി കഷായം

ചേലേറുംചെറുചീരവേര,മരിവേർ,വേപ്പുങ്ങുവൃക്ഷങ്ങൾതൻ
തോലോ,ടെന്നിശരണ്ടു,നിക്കരളികത്തിൻവേരതിച്ചൊന്നവ
ചാലേചേർത്തുകഷായമാക്കിനറുനെയ്യിട്ടിട്ടുസേവിച്ചുകൊ-
ണ്ടാലോശല്യകഹേതുവാംവിഷമകന്നീടുംവിശാലേക്ഷണേ, 55

മയ്യേല്ലുംകണ്ണി!മാലേററിയവിഷമവിഷക്കേട്ടതീരെശ്ശമിച്ചാൽ
ചെയ്യേണംമുമ്പറഞ്ഞീടിന വിധികളുടൻദോഷകോപാനുസാരാൽ
കയ്യോടെല്ലാവിസർപ്പത്തിനുമിഹബതദോഷാനുരോധേനവൈദ്യ-
ക്കയ്യോതീരാൻചതുക്കീട്ടു,ധികമറിയുവാൻ ബുക്കുവേറിട്ടു
നോക്കൂ. 56

54. തണ്ഡുലജലത്തിൽ (അരികഴുകിയവെള്ളത്തിൽ)

55. നിശരണ്ടു (വരട്ടുമഞ്ഞൾ,മരമഞ്ഞൾത്തൊലി) ശല്യകഹേതു = ശല്യകത്തിന്റെ. (ചില്ലിക്കരപ്പന്റെ) ഹേതു (കാരണം) ആയ ചില്ലിക്കരപ്പനെ ജനിപ്പിച്ചു.

56. വിഷമവിഷക്കേടു = വിഷമമായ വിഷംകൊണ്ടുള്ള കേടു തീരെശ്ശമിച്ചാൽ ദോഷകോപാനുസാരാൽ (ദോഷകോപത്തെ അനുസരിച്ച്) മുൻപറഞ്ഞീടിനവിധികൾ(ചികിത്സകൾ) ഉടൻ ചെയ്യണം. ദോഷാനുരോധേന (ദോഷങ്ങളെ അനുസരിച്ച്) അധികം വിസ്താരമായി അറിയുവാൻ വേറിട്ടു പുസ്തകം നോക്കൂ.

## പതിനാലാം അദ്ധ്യായം

## വിസർപ്പസാമാന്യചികിൽസ

നാല്പാമരത്തളിരു,യഷ്ടി,ഗദങ്ങൾവീശ്ശു-
വാള്ളുന്നതെച്ചിമരടിൻതൊലി,കാറി,തെല്ലാം
ഒപ്പിച്ചെടുത്തുതയിർവെള്ളമതിൽപ്പിഴഞ്ഞി-
ക്കെല്ലോടരച്ചുപുരട്ടിടണംനിദാനം. 1

സാരൌഷധപ്രഭാവാൽ നേരാണെല്ലാക്കരപ്പനംപററും
'ക്ഷീരിദ്രുപല്ലവാദി'പ്പേരെഴമീലേപനമെന്നഫേളമതം. 2

മഞ്ജിഷ്ഠാദി ലേപനം

ശ്രുമഞ്ചെട്ടിപ്പരാഗം, വടി,ഗദ,മധുവേമ്പാടമെവശ്യകതത്തിൻ-
വേർ,മാററാൻവേരിവററിൻതൊലി,യൊട്ടമിടയപ്പെണ്ണു,രക്കാ
ക്കടുക്ക,
ഈ 'മഞ്ജിഷ്ഠാദി'യോഗംപികല്പദ്ദമൊഴി! പേഷിച്ചുടൻതേങ്ങാദുഗ്ദ്ധ-
ത്താൽ, മുററുംകാർമുരിക്കിന്നിലനിരയുടെ നീർവീഴ്ത്തിമർദ്ദിച്ചു
തേയ്ക്കാം. 3

തിലകതഗരാദിലേപനം

മുഗ്ദ്ധാക്ഷി! മയിലെള്ളുതൻതൊലി, മഹാപാച്ചോററിവാകദ്രുമം
നൽത്താന്നിയ്ക്കുയിവററിനുള്ളകം,വാഭീരതി,കാമുന്നി,വ

## അദ്ധ്യായം 14

1. യഷ്ടിഗദങ്ങൾ = യഷ്ടി (ഇരട്ടിമധുരം) ഗദം (കൊട്ടം) ഇവ കാർ (മുത്തങ്ങ)

2. ഈ ലേപം,സാരൌഷധപ്രഭാവാൽ—സാരങ്ങൾ [ശ്രേഷ്ഠങ്ങൾ] ആയ ഔഷധങ്ങളുടെ പ്രഭാവം ഹേതുവായിട്ടു എല്ലാക്കരപ്പനം പററും. എന്നു് ഫേളമതം [ഫേളൻെറ അഭിപ്രായം]

3. പരാഗം [പൊടി] വടി [ഇരട്ടിമധുരം] ഗദം [കൊട്ടം] മാററാൻ വേർ [ഏകനായകവേർ] ഇടയപ്പെണ്ണു [നന്നാറികിഴങ്ങു] അരക്ക [കോലരക്കു] ഇതിൽ അവിടവിടെ 'അരക്ക' എന്നു പ്രയോഗിച്ചിരിക്കുന്നതു കോലരക്കിനെക്കുറിച്ചാകുന്നു. തേങ്ങാദുഗ്ദ്ധത്താൽ [തേങ്ങാപ്പാലിനാൽ] പേഷിച്ചു [അരച്ചു] ഉടൻ കാർമുരിക്കിന്നിലനിരയുടെ നീർ വീഴ്ത്തി മർദ്ദിച്ചു (ഉരസിച്ചേർത്തു) തേയ്ക്കാം [പുരട്ടാം] ഈ ലേപനവും സർവ്വവിസർപ്പാഹിതമാകുന്നു.

പുത്തൻതേക്കമരക്കാതന്നിന്നളവാം നീരിൽപ്പുഴുങ്ങീട്ടര-
ച്ചാറ്റുനെയ്യൊട്ടു കോഴിമുട്ടയുടെനീർചേർത്തിട്ടുമർദ്ദിച്ചുടൻ. 4

നീരാകെനീക്കിയതെട്ടുറ്റുപുരട്ടിയെന്നാൽ
മാറുംകട്ടപ്പമിയലുന്ന കരപ്പനെല്ലാം,
നീരേറെയുള്ളവകയും നിയതംശമിക്കും
നേരാണു,ലേപനമിതോ'തിലകത്വഗാദി'. 5

കൈശിക്യാദി കഷായം

മാശിഷ്ഠ,യഷ്ടി,മയാടിണങ്ങമിരിപ്പമധൂകം,
ശ്രീശാലിതെച്ചിമലർ, പീരകവേതരണ്ടും,
കാർ,ശർവ്വരിത്തൊലി, കരീന്ദ്രഗതേ! വിദേഹാ-
ധീശൻെറപെൺപ്രജ,പഴതൊതമുന്തിരിങ്ങ. 6

മൽക്കാന്തേ! പാടവള്ളിക്കട,കൊടിയകൊടിറ്റുവവേർ,
പർപ്പടപ്പു-
ല്ലൊ,ക്കം തെങ്ങിൻനറുംപൂക്കലെയരി,യിവയാൽ വെച്ചനിഷ്ഷ്പാ
ഥവെള്ളം
നിൽക്കാതേ തേൻ, കരിഞ്ചീരകം,മിതുകൾകല്ല്യത്തീട്ടുകട്ടിസ്ല
നൽകാ-
'മികൈശിക്യാദി' പാത്തീട്ടകിലഖിലവിസർപ്പത്തിനും
പഥ്യമല്ലോ. 7

4. വാകദ്രുമം (വാകമരം) ആഭീരതതി (നന്നാറിക്കിഴങ്ങ്) കാട്ടുന്ന" (ത്രിഫല) ഉടൻമർദ്ദിച്ച (കൈകൊണ്ടരസി)4-ം 5-ം ശ്ലോകങ്ങളെ ന്നായി അന്വയിക്കണം.

5 നീരേറെയുള്ളവകയും നീരേറിയ കരപ്പനും) നിയതം (നിശ്ചയമായും) ശമിക്കും.

6 യഷ്ടി (ഇരട്ടിമധുരം) ഇരിപ്പമധൂകം (ഇരിപ്പക്കാതൽ) ശ്രീശാലി (കാന്തിയുള്ളത്) പീരകവേതരണ്ടും (പുട്ടൽപീരകത്തിൻവേർ, ചെറുപീരകത്തിൻവേർ). കാർ (മുത്തങ്ങ) ശർവ്വരിത്തൊലി [മരമഞ്ഞൾത്തൊലി) വിദേഹാധീശൻെറ പെൺപ്രജ. സീത (തിപ്പലി) 6-ം 7-ം ശ്ലോകങ്ങളെ ന്നായി അന്വയിക്കണം.

7 പാടവള്ളിക്കട (പാടക്കിഴങ്ങ്") അഖിലവിസർപ്പത്തിനും (എല്ലാക്കരപ്പനും)

### കതകാദി കഷായം

നൽതേററാമ്പരലേ,ാട്ട ചിററമൃത്, രാമച്ചം, വയമ്പ,ാടലോ-
ടത്തിൻവേരി,തപീരകങ്ങളുടെവേർ, മാശിക്കു, മുച്ചീരകം,
പുത്തൻബ്രഫ്മി, പെരുങ്കുരമ്പയുടെവേർ, വെൺ ചന്ദനം വേങ്ങവൃ-
ക്ഷത്തിൻകാതല്യ,കാട്ടവെള്ളരിയതിൻവേർ,തെച്ചിമൊട്ട,ാററി, 8
ചുക്കി,ന്നിക്കൊന്നവേർ നീർമരുത്ത നിശ കടന്ദ്യങ്ങകല്ലാൽമരം ക-
ഞ്ഞിക്കൊട്ടച്ചുങ്ങവെയ്യങ്കതമുരടരിവേർ ഞാറവേർ ഞാവൽ
നെല്ലി
അക്കത്തിൻവേര പാലദ്രുമമിവയുടെതോൽ,മഞ്ഞൾ,ചെഞ്ചന്ദനം,
പാ-
ടക്കന്ദം,തെങ്ങതൻപൂക്കുലയരി,യിതമൂൾക്കാതൽ,വെള്ളംകട്ടക്ക, 9
പോരാരോഹിണി, പർപ്പടം, പതിമുകം, തുമ്പച്ചെടിപ്പുഷ്പ,മ-
ഞ്ജാരിത്തങ്ങ,യരേണുക,ത്തൊട്ട കരപ്പാമ്പട്ട, നന്നാറി,കൾ
കാറി,ച്ചൊന്നവതൻകഷായമതുകൊണ്ടെല്ലാവിസർപ്പങ്ങളും
മാറും, മേല്പൊടിപാവ്യ,തേനി,തുകൾ വെവ്വേറെയു,മൊന്നി
ച്ചുമാം. 10

### താലീസപത്രാദികഷായം

കാന്തേ!താലീസപത്ര,ത്രിഫല,കളരയാലാമ്പൽതാൻനെതൽ
പേരാൽ
നന്ത്യാർവട്ടംനറുംതാമരയിവയുടെമൊട്ടേ,ാമനസ്സോമവള്ളി,

8 ഇരുപീരകങ്ങളുടെ വേർ (പുട്ടൽ പീരകവേർ) മുച്ചീരകം. മൂന്നു ജീരകം (കരിഞ്ചീരകം, പെരുഞ്ചീരകം) 8-ം 9-ം 10-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

9 നിശ (മരമഞ്ഞൾ) അരിവേർ [ഏകനായകവേർ] അക്കത്തിൻ [വെളുത്ത എരിക്കിന്റെ] പാലദ്രുമം [പാലമരം] മഞ്ഞൾ [വരട്ടുമഞ്ഞൾ] ചെഞ്ചന്ദനം [രക്തചന്ദനം] പാടക്കന്ദം [പാടക്കിഴങ്ങ്] വെള്ളം [ഇരുവേലി].

10. രോഹിണി [കടുകരോഹിണി]

11. പടോലാമൃതകൾ = പടോലം അമൃത് (ചിററമൃത്) ഇവ,ഗോപി (നന്നാറിക്കിഴങ്ങ്) വിഷ്ണുക്രാന്തി,ബ്ഭൃംഗങ്ങൾ = വിഷ്ണുക്രാന്തി. ഭൃംഗം [കഞ്ഞുണ്ണി] ഇവ, 11, 12, 13, 14, 15, 16ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

അനന്തസ്സേറും പടോല,ാമ്ലത,കൾവയറ,മുച്ചീരകം,ഗോപിവിഷ്ണു-
ക്രാന്തിബ്ഭൃംഗ,ങ്ങൾപാർവ്വള്ളിയടപതിയൻകാററിവററിൻകി
ഴങ്ങ് 11

പൂവ്വാങ്കുറുന്തല,യുഴിഞ്ഞ,നിലംപരണ്ട,
ഭവ്യാംഗി!ഞാഴല്പലാശക ചെമ്പകങ്ങൾ
ചൊവ്വാന്നതെച്ചിയഥതുമ്പയിവററിനുള്ള
പൂവ്വൊക്കമാററികൾ,മൂന്നുതരംപടീരം, 12

പുല്ലാനിനൽക്കുറുകരണ്ടുതരംമുരിക്ക
ചൊല്ലാന്നെരിഞ്ഞിയഥമാവിവതൻകുതന്ന്,
പുള്ളിക്കുരംഗമിഴി!കമ്പളവള്ളിചെന്ന്വ-
വള്ളിക്കിഴങ്ങൊടിരുപീരകവേര,ഭീരു, 13

അരണ്യവെള്ളരിക്കയ്പഞ്ചുരവേർതെച്ചിവേർതൊലി,
തിന്ത്രതാളി,കൊടിത്തൂവ മുരടെ,ാത്തയമോതകം, 14

ഇരുമട്ടാംകരിങ്ങാലിയിരുമുള്ളിവയൻനട്ട,
കരയാമ്പു,കുറാശാണി,കരപ്പാമ്പട്ട,പച്ചില, 15

ഏലാവാലുക,മോടകത്തിമലർതാൻ,വേമ്പാടനീർമാതള-
പ്പാലക്കൊന്നമരങ്ങൾതൻതൊലികൾ,മീനങ്ങാണി,വേപ്പിൻ
തൊലി,
നീലാപാംഗി!പെരുങ്കുരുമ്പയുടെവേരി,ച്ചൊന്നവസ്തുക്കളാൽ
ചാലേതീർത്തകഷായമേകുകിൽവിസർപ്പക്കാർ,വിഷാദംവിട്ടും.16

12. പലാശക ചെമ്പകങ്ങൾ = പലാശകം [പ്ലാശ്] ചെമ്പകം ഇവ പടീരം [ചന്ദനം]

രണ്ടുതരം മുരിക്ക (കരിമുരിക്ക, വെൺമുരിക്ക) കുതന്ന്[തളിർ] ഇരുപീരകവേർ (പുട്ടൽ പീരകവേർ, ചെറുപീരകവേർ) ഭീരു (ശതാവരിക്കിഴങ്ങ്)

14. അരണ്യവെള്ളരി (കാട്ടുവെള്ളരി) യുടെയും കയ്പഞ്ചുരയുടെയും വേർ.

15. നട്ട (കാതൽ)

16. ഏലാവാലുകത്തോടുകൂട്ടി അകത്തിമലർ (അകത്തിപ്പൂവ്) വിസർപ്പക്കാർ [വിസർപ്പമുള്ളവർ] വിഷാദം (ദുഃഖം) വിട്ടും സുഖപ്പെട്ടും.

ശീതമായ്‌ഫാണ്ടമായുംനിഷ്ക്വാഥംതീർക്കാമിവററിനാൽ
ഓതാംമെല്ലൊടിതേൻ,മാശിഷ്ഠാ,തേനി,വയുമാംപ്രിയേ. 17

സോമവല്ല്യാദിതൈലം

നിഷ്ക്വാഥത്തിന്ന സോമവല്ലിയു,മതേമട്ടിൽകുറുന്തോട്ടിവേ–
രൊക്കംചിററമൃതും,വിലാസവതി! തേക്കിൻകുമ്പുനീർചേർത്തതിൽ
കല്ക്കിപ്പാൻശതകുപ്പ,ഞാഴൽമലർ,മാലേയം,കരിഞ്ഞാലി,നൽ–
ത്തക്കോലം,കലതന്നരത്ത,യഥ രാമച്ചം,മഴക്കാറിവ, 18
ഈമട്ടിൽക്കാച്ചിവെച്ചുംതിലജ,മഥവെളിച്ചെണ്ണയോ,മാത്രയോറാ–
ത്തോമൽക്കഞ്ഞുങ്ങൾമോന്തീടണ,മനുദിവസംതേച്ചുയുംചെയ്തി
ടേണം,
പൂമന്ദസ്മേരരാജന്മുഖി! പുകളെഴമി'സ്സോമവല്ല്യാദി'തൈലം
സോമത്തൂവെൺനിലാവാണരമഖിലവിസർപ്പാമയക്കൂരിരുട്ടിൽ. 19

17. ഇവററിനാൽ (താലീസപത്രംമുതൽപെരുങ്കുരുമ്പവേർ വരെയുള്ള മരുന്നുകളാൽ) ശീതമായും ഫാണ്ടമായും നിഷ്ക്വാഥം (കഷായം) തീർക്കാം. മരുന്നുകളെല്ലാം ചതച്ചുവെള്ളത്തിലിട്ടു ഒരു രാത്രി മുഴുവൻ സൂക്ഷിച്ചു പിറേറന്നാൾ പുലർച്ചെ തിരുമ്മിപ്പിഴിഞ്ഞരിച്ചതിന്നു ശീതകഷായമെന്നു പേരാകുന്നു. മരുന്നുകൾ ചതച്ചുവെള്ളത്തിലിട്ടു അപ്പോൾതന്നെ തിരുമ്മിപ്പിഴിഞ്ഞരിച്ചതു ഫാണ്ട കഷായം.

18. ചിററമൃതും നിഷ്ക്വാഥത്തിന്നു (കഷായം വെപ്പാൻ) തേക്കിൻകുമ്പു നീർ ചേർത്തു അതിൽ സോമവല്ലി മുതലായവകൊണ്ടു വെച്ച കഷായത്തിൽ മാലേയം (ചന്ദനം) തക്കോലം (തക്കോലപ്പുട്ടിൽ) മഴക്കാർ (മുത്തങ്ങ) ഇവ കല്ക്കിപ്പാൻ (അരച്ചുകലക്കുവാൻ)

19. തിലജം (എണ്ണ) അനുദിവസം (നാൾതോറും) മോന്തീടണം. അഖിലവിസർപ്പാമയക്കൂരിരുട്ടിൽ അഖിലം സർവ്വം ആയ വിസർപ്പാമയം (വിസർപ്പരോഗം) ആകുന്ന ഇരുട്ടിൽ. സോമത്തൂവെണ്ണിലാവാണ് (ചന്ദ്രന്റെ തൂവെണ്ണിലാവാണ്) രൂപകാലങ്കാരം. ഇരുട്ടിനെ ചന്ദ്രികപോലെ 'സോമവല്ല്യാദി' തൈലം വിസർപ്പരോഗത്തെ അകററുമെന്നു ഭാവം.

ക്വാഥംവെച്ചീട്ടവാൻതേക്കിനുടെതൊലി,കുറുന്തോട്ടിവേർ,വേണ്ടവൃക്ഷ-
ക്കാതൽ,ഗ്ഗോപീ,മഴക്കാറു,കളിവകലതംക്രുവള്ളത്തിന്റെമൂലം,
താർതാവൽസ്സോമവള്ളിക്കറുകകളുടെനീർചേർത്തതിങ്കൽത്രിലോകീ-
നാഥേ!മഞ്ചെട്ടിരേണു,തകര,വടികൾരാമച്ചമുച്ചന്ദനങ്ങൾ. 20

ഇരിപ്പനട്ട,ചെമ്പകക്കുസുമമൊട്ട, പിന്നെപ്പെരും-
കുതമ്പനിലവാകവേർകളി,വകല്ക്കമിട്ടങ്ങിനെ
ശരിപ്പുവിപചിച്ചിട്ടംതിലജമോ,വെളിച്ചെണ്ണയോ,
കരപ്പനെയശേഷവുംകളയുമൊട്ടുശീലിക്കുകിൽ. 21

ദൂർവ്വാഖദിരപത്രാദി തൈലം

കറുക,കരിങ്ങാലിത്തളിർനറുവണ്ടവരിക്കിഴങ്ങി,വററിന്റെ
സ്വരസത്തിൽനല്ലൊരേലത്തരി,കച്ചൂരിക്കിഴങ്ങു,രാമച്ചം, 22
നൽക്കാർ,മഞ്ചെട്ടി,കൊട്ടം,ത്രിഫല,സുരമരം,ചന്ദനം,തുണിയാങ്കം,
തേക്കിൻതോൽ,ഞാഴലിൻപൂവ,ഥവടി,തകരം, നീർ, വിഴാൽവിത്തി,തെല്ലാം

20 വേണ്ടവൃക്ഷക്കാതൽഗ്ഗോപീമഴക്കാറുകൾ = വേണ്ടവൃക്ഷക്കാതലും, ഗോപി (നന്നാറി)യും മഴക്കാറും (മുത്തങ്ങയും) ഇവ കലതംക്രുവള്ളത്തിന്റെ മൂലം (വേർ) ക്വാഥം (കഷായം) വെച്ചീട്ടവാൻ. അതിങ്കൽ (ആകഷായത്തിൽ) മഞ്ചെട്ടിരേണുതകരവടികൾ = മഞ്ചെട്ടിയുടെ രേണുവും (പൊടിയും) തകരവും വടിയും (ഇരട്ടിമധുരവും) രാമച്ചമുച്ചന്ദനങ്ങൾ = രാമച്ചവും മുച്ചന്ദനവും (ചന്ദനം,രക്തചന്ദനം, പീതചന്ദനം ഇവയും)20-ം 21-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

21 ഇരിപ്പനട്ട (ഇരിപ്പക്കാതൽ) ചെമ്പകകുസുമമൊട്ട (ചെമ്പകപ്പൂമൊട്ട) വിപചിച്ചിട്ടം (കാച്ചുന്നു) തിലജമോ (എണ്ണയോ) ശീലിക്കുകിൽ (സേവിക്കയും തേക്കയും ചെയ്യുകിൽ)കരപ്പനെ അശേഷവും [മുഴുവനും) കളയും.

22 നറുവണ്ട (കുഞ്ഞുണ്ണി) വരികിഴങ്ങു(ശതാവരിക്കിഴങ്ങു) സ്വരസത്തിൽ (നീരിൽ) 22-ം 23-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

കൽക്കംകൂട്ടിപ്പചിയ്ക്കുംതിലജ,മഥവെളിച്ചെണ്ണയോ, ചെററു നാൾശീ-
ലിയ്ക്കുംബാലൻ വിസർപ്പങ്ങളെമ്മുഴവനെയും കൈവെടിഞ്ഞീട മത്രേ. 23

നളദാദി തൈലം

രാമച്ചം, വടി, ചേർന്നചിററമൃതു, വായ്‌പേറും കുറുന്തോട്ടിതൻ
വേർ, മേഘം, കരുനൊച്ചിവേരി,തുകൾതൻക്വാഥത്തിൽനീർ, വണ്ടുകൾ
ഓമൽത്തേക്കമരക്കതന്നു, കുറുകുള്ളമ്പി,പ്പദാർത്ഥങ്ങൾതൻ
നീർമെച്ചത്തിലണച്ചുകന്മത,മിരിപ്പക്കാതൽ,മുക്കായകൾ, 24
ചരള,മരേണുക,മേലത്തരി,കച്ചൂരിക്കിഴങ്ങു, രാമച്ചം,
തിരുവട്ടപ്പശ,തകരം, പെരുതായ പെരുങ്കുരുമ്പവേർ,പിന്നെ. 25
അമരദ്രു,വയമ്പ,സ്ഥലമരിക്കട, നാഗണം,
അമുക്കുരം,വിഴാലിൻവിത്തമലേ!രണ്ടുരാത്രികൾ, 26
തിങ്ങുംതെങ്ങിൻനറുംപൂക്കുലയരി, ജലദം, തുണിയാങ്കം, കരപ്പാ വട്ടക്കൊ-
ട്ടു,ങ്ങൾ ഗോപി,ച്ചെറുവഴുതിനമൂല,ങ്ങൾ മഞ്ചെട്ടിരേണു
ഓമന്നീർമാതളത്തിൻതൊലി, പതിമുക, മിച്ചൊന്നവസ്തുക്ക ളൊപ്പി-
ച്ചോക്കക്കൽക്കിച്ചു കാച്ചീടണമടവിൽവെളിച്ചെണ്ണയോ, യെണ്ണതാനോ, 27

23 നൽക്കാർ (നല്ലമുത്തങ്ങ) സുരമരം (ദേവതാരം) വടി (ഇരട്ടിമധുരം) നീർ (ഇരുവേലി) പചിക്കും (കാച്ചുന്ന) തിലജം (നല്ലെണ്ണ) ശീലിക്കും (സേവിക്കയും തേക്കയും ചെയ്യുന്ന)

24 മേഘം [മുത്തങ്ങ] ക്വാഥത്തിൽ [കഷായത്തിൽ] നീർ വണ്ടുകൾ = നീർ [ഇരുവേലി] വണ്ടു [കഞ്ഞുണ്ണി] ഇവ. മുക്കായകൾ [ത്രിഫല] 24-ം 25-ം 26-ം 27-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

26 അമരദ്രു [ദേവതാരം] അമരിക്കട [അമരിവേർ] രണ്ടുരാത്രികൾ [വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി]

27 ജലദം [മുത്തങ്ങ] ഗോപിച്ചെറുവഴുതിന മൂലങ്ങൾ = ഗോപി [നന്നാറി] യും ചെറുവഴുതിനയുടെ മൂലവും [വേരും] മഞ്ചെട്ടിരേണു [മഞ്ചെട്ടിപ്പൊടി] കല്ക്കിച്ച് [അരച്ചു കലക്കി].

പുള്ളിക്കുരംഗസദൃശാക്ഷി, വിസപ്പമേററ
പുള്ളിപ്പുതേച്ചുവതിന്നും, നകതന്നതിന്നും,
കൊള്ളുന്നതാണു് 'നളദാദി'യതെന്നപേരു
കൊള്ളുന്നൊരെതലമിതു, സംശയമില്ലതെല്ലും. 28

ബാലാമൃതരസായനം

ശോധിച്ചെണ്ണൂറുചേരിൻകുരു ഝടിതി ചതച്ചെട്ടിരട്ടിജ്ജലത്തിൽ
ക്വാഥംവെച്ചെട്ടിലൊന്നായിട്ടളവിലതിനെട്ടിലൊന്നാം
കണക്കിൽ
വീതാശങ്കം വനിവെള്ളരി,യളി, കരിനെല്ലിപ്പു, സാക്ഷാൽ
പ്പടോലം,
ശ്രീതാവുംകോർമൂരിക്കിന്നില,യിവയുടെനീർപാരണംവേറെ
വേറെ. 29
പിന്നല്ലെമൂന്നിലൊന്നാ,റിലൊരരോഹരി,മുറച്ചഞ്ചിലൊന്നി,
കണക്കിൽ-
ത്തന്നേനൽസ്സോമവള്ളിപ്പുതുരസവുമയിബ്രാഹ്മമേ!ബ്രാഹ്മിനീരം,
തന്വാചിത്തയ്യേ!കരിഞ്ഞാലിയിലരസമത്തും,ചേർത്തരിച്ചിട്ടുകാലം
ചെന്നീടുംവെല്ലമമ്പത്തുപലമതിലൊന്നായ്ക്കലക്കിക്കുറുക്കാം.30
പിമ്പോമർപ്പിക്കവാണി! ഗുൽഗുലു,മഹാമാംശിപ്പു,മുച്ചീരകം,
ഇരുമ്പപ്പൂവു,രിലാരത്ത,യഥമെച്ചിപ്പൂവു,നൽപ്പാവി,വ

29. ശോധിച്ച(ശുദ്ധിചെയ്ത) ഝടിതി (ഉടൻ) ഇക്കികണ്ടാകത്തിൽ(എട്ടിരട്ടിജ്ജലത്തിൽ) ക്വാഥം(കഷായം) വനിവെള്ളരി (കാട്ടുവെള്ളരി) അളി (കഞ്ഞുണ്ണി) ഇവയുടെ നീർ വേറെവേറെ പാരണം (ആ കഷായത്തിൽ ചേർക്കണം)

30. മൂന്നിലൊന്ന സോമവള്ളിപ്പുതുരസവും = സോമവള്ളിയുടെ പുതിയ രസവും (നീരും) ആറിലൊരോഹരി (ആറിലൊരു ഭാഗം) ബ്രഹ്മിനീരം അഞ്ചിലൊരുഭാഗം കരിഞ്ഞാലിയിലരസമത്തും (കരിഞ്ഞാലിയിലനീരം) ചേർത്തരിച്ച കാലം ചെന്നീടും (പഴകിയ) വെല്ലം (ശക്കര) അമ്പതുപലം (അരത്തുലാം) അതിൽ (കഷായത്തിൽ)

31. പിമ്പ് (പിന്നെ) സമ്പേഷിച്ച (അരച്ച) അരത്തുലാം

സമ്പ്രേഷിച്ചകലക്കിവെച്ചൊരുകരിങ്ങാലിക്കഷായത്തിൽ നെ—
യ്യമ്പിൽക്കാച്ചിയരുത്തലാംകറുകിനന്നായാലതിൽപ്പാരണം. 31

നെയ്യിൻകല്കമതന്നശേഷമഴകാംവണ്ണംപൊടിച്ചുള്ളതും
നെയ്യിൻമൂന്നിലൊരംശമേന്തിവിരവിച്ചേർത്തിട്ടുവാങ്ങിക്ഷണാൽ,
നെയ്യിൽപ്പാതിയൊഴിക്കണംപുതിയതേനാറ്റുംവിധൌ,പിന്നെയോ
നെയ്യാക്കീടിനഭാജനത്തിലതിനെസ്സൂക്ഷിച്ചുവെച്ചീടണം. 32

ബാലാമൃതകരനിടിലേ!'ബാലാമൃത'മീ രസായനംഭവ്യം
ഫേളൻവിധിച്ചതല്ലോകേളഖിലവിസർപ്പമൂലഹരം. 33

കര,യേക്കം,ഛർദ്ദി,ഭഗന്ദര,മതിസാരം,മദാത്യയം,ഗ്രഹണി,
അരുചി,കപാലാർശ്ശസ്സു,കൾ മരുദാവരണങ്ങൾ,പാണ്ഡു,
ഗുന്മ,ങ്ങൾ. 34

അഷ്ഠീല,പാണ്ടു,ജലകുക്ഷമതർബുദംപ്ര—
ത്യഷ്ഠീല,വിദ്രധി,മദം,മൃഴ,ഗണ്ഡമാല,
കഷ്ടം,ക്ഷയം,വയറുവീർപ്പുഗുദത്തിലുണ്ടാം
കഷ്ടം,തൂനീ,പ്രതിതൂനീ,പവനാമയ,ങ്ങൾ, 35

നീരശ്ശസ്സു,മഹോദരം,നിബിഡമാം നാളീവ്രണം,കൈവിഷം,
ഘോരംശോണിതവാത,മെന്നിവശമിച്ചീടും ശശാങ്കാനനേ!

നെയ്യു കാച്ചി അതു കറുകി നന്നായാൽ (സാന്ദ്രപാകമാകുമ്പോൾ) അതിൽ പാരണം.

32. നെയ്യിൽ കല്കമതന്നശേഷം (ഗുൽഗുലു മുതലായവ എല്ലാം) നെയ്യിൽ മൂന്നിലൊരംശം (നെയ്യിന്റെ മൂന്നിലൊരു ഭാഗം) ഏന്തി (എടുത്തു) ക്ഷണാൽ (ഉടൻ) വാങ്ങി ആറ്റും വിധൌ (ആറുമ്പോൾ) പുതിയ തേൻ നെയ്യിന്റെ പാതിയായ കണക്കിൽ ഒഴിക്കണം പിന്നെയൊ ഭാജനത്തിൽ (പാത്രത്തിൽ)

33. ഭവ്യം [ശുഭം] ആയ ഈ 'ബാലാമൃതരസായനം' ഫേളൻ വിധിച്ചതല്ലൊ. അഖിലവിസർപ്പമൂലഹരം [എല്ലാ വിസർപ്പങ്ങളുടേയും വേരറുക്കുന്നതു]

34. മരുദാവരണങ്ങൾ [വായുക്കളുടെ ആവരണങ്ങൾ] 34-ം 35-ം 36-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

35. പവനാമയം (വാതരോഗം)

36. നിബിഡം (ഇടതിങ്ങിയതു) ശോണിതവാതം [വാത

തീരെശ്ശോഭനമാം രസായനമിതുണ്ണീടുന്നവക്കത്രയും
പോരാഭൂതപിശാചകാദികൾകടന്നേററല്ലലുംവിട്ടുപോം. 36

ഇവണ്ണമിയ്യൌഷധമൊട്ടുസാപ്പിട്ടവനുമെയ്യിന്നഴകേററമുണ്ടാം
ധ്രുവംതലച്ചോറു,ദരാഗ്നി,ശുക്ലമിവക്കൊരൂക്കംവരുമിന്ദു
വക്ത്രേ! 37

കാററുംകപ്പംതരുംവാർകുഴലികതുകിച്ചാതബാലാമൃതത്തെ
സ്വൈരംശീലിച്ചുപോരുന്നളവുപകലുറക്കം,പരംതീയ്യുകൊള്ളൽ
മൈഥുനം,എള്ളിന്നെണ്ണ,ചുത്തപ്പുളി,മുതിര,പശുക്ഷീര,മിച്ചൊന്ന
തെല്ലാം
തീരെദ്ദൂരത്തുവർജ്ജിക്കണ,മിതുവിധമല്ലെങ്കിൽവല്ലന്തിതണേ. 38

പഞ്ചസാര രസായനം

ഇരുമുള്ളുകരിങ്ങാലി ഇരിപ്പയിവതൻനടു,
ഇരുമാലേയ,മിവയാൽ വിരചിച്ച കഷായനീർ. 39

ഒട്ടുംതെററാതതിൻകാലൊഹരിയരിയരിയപഞ്ചാരകൂട്ടിക്കുറുക്കി-
ക്കട്ടിത്തംവന്നിടുമ്പോൾത്രിഫലവടി,നറുംപാവി,വററിൻെറചൂർണ്ണം

ശോണിതം] ശോഭനമായ ഈ രസായനം ഉണ്ണീടുന്നവക്ക് (സേവിക്കുന്നവക്ക്) എന്നിവ തീരെ ശമിച്ചീടും അത്രയും പോരാ, ഭൂതപിശാചകാദികൾ = ഭൂതങ്ങൾ, പിശാചകങ്ങൾ (പിശാചുക്കൾ) മുതലായവ കടന്നേററ അല്ലലും വിട്ടുപോം.

37. തലച്ചോർ (ബുദ്ധി) ഉദരാഗ്നി (ജഠരാഗ്നി) ശുക്ലം, ഇവക്കു ഒരു ഊക്കം (ബലവും) വരും. ധ്രുവം (നിശ്ചയം)

38. മുതിര ഭക്ഷിക്കുക തന്നെ മാത്രമല്ല അരച്ചു മേൽതേക്കുകയും അരുതു്.

39. നടു (കാതൽ) ഇരുമാലേയം (ചന്ദനം, രക്തചന്ദനം) വിരചിച്ച (ഉണ്ടാക്കിയ) 39-ം 40-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

40. അതിൻ (കഷായത്തിൻെറ) കാലൊഹരി പഞ്ചാരകൂട്ടി (നാഴികഷായത്തിനു ഒരു പലം പഞ്ചസാരവീതം കൂട്ടി) ചൂർണ്ണം (പൊടി) പഞ്ചാരതൻ നേർ പകുതി (ഒരു പലം പഞ്ചാരക്കു അരപ്പലം വീതം) ക്ഷണാൽ ഉടൻ (വാങ്ങീട്ടാറുമ്പോൾ) പഞ്ചസാര

തിട്ടംപഞ്ചാരതൻനേർപകുതിവിതറിയിട്ടൊന്നിളക്കി ക്ഷണാൽ വാ–
ങ്ങീട്ടാറുമ്പോളതിൽതേൻകമനിപകരണംപഞ്ചസാരക്കണക്കിൽ. 40

പിന്നീടായതു ശുദ്ധമേപഴയമൺപാത്രത്തിൽവെച്ചേയ്ക്കണം,
ചിന്താംകുഷ്ഠ,വിസർപ്പക,ങ്ങളിതുസേവിപ്പോർക്കുവരാറുപോം,
നന്നേദ്ദുഷ്ടുപിടിച്ചപുണ്ണുകളുമാവോളംവരണ്ടീടുമെൻ
കന്നൽത്താർനയനേ!രസായനമിതല്ലോ 'പഞ്ചസാരാ'ഹ്വയം. 41

പേരാമഞ്ചാരിടയത്തിയാള,മരിവേർ,വേപ്പാംമരത്തിൻെറതോൽ,
കാറേ,ാമൽക്കുരുനൊച്ചിവേരി,തുകളഞ്ചുംകൂടിയാകെപ്പുരം
ഈരെട്ടുത്രയിടങ്ങഴിജ്ജലമതിൽകചാഥീകരിച്ചിട്ടത–
ങ്ങാരിൽതേനൊളിവാണി!നാലിലൊരുപങ്കാക്കീട്ടരച്ചായതിൽ 42

പൂരിച്ചോരരെൻെറപുണ്യാവലിയുടെതികവേ,പുണ്ഡരീകക്കരിമ്പിൻ
നീരാൽനിർമ്മിച്ചവെല്ലംപഴയതുപലമീരെട്ടുകൂട്ടിക്കുറുക്കി
നേരെകട്ടിപ്പെട്ടപ്പോൾത്രിഫല,വനജമാംവെള്ളരിക്കുള്ള
വേരീ,ടേറുംമാശിങ്ങു,കൊന്നത്തൊലി,വടി,യഷ്ടി,മുച്ചീരകം ബ്രഹ്മിതാനും, 43

ചേലാംവണ്ണംപൊടിച്ചീടിനപൊടിശരിയായ്ത്തൂക്കിനോക്കിപ്പലംകാൽ–
ക്കാലീശേക്കണ്ടെടുത്തിട്ടതിൽവിതറിയിളക്കീട്ടുസൂക്ഷിച്ചവെച്ചാം,

ക്കണക്കിൽ (ഒരു പലം പഞ്ചസാരയ്ക്ക് കാൽ നാഴി വീതം) തേൻ പകരണം.

42. ഇടയത്തിയാൾ (നന്നാറി) ഈരെട്ട് (പതിനാറ്) അത്രയിടങ്ങഴി (പതിനാറിടങ്ങഴി) കചാഥീകരിച്ചിട്ട് (കഷായമാക്കി) 42, 43, 44 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

43. നിർമ്മിച്ച (ഉണ്ടാക്കിയ) വെല്ലം (ശർക്കര) വനജമാം വെള്ളരിക്കുള്ളവേർ (കാട്ടുവെള്ളരിവേർ) ഇവയും മുച്ചീരകവും (മൂന്നു ജീരകവും) ബ്രഹ്മിയും.

44 .പലം കാൽകാലിശ്ശേക്കണ്ടു (മുമ്മൂന്നുകഴഞ്ചുവീതം) ഉഷസി(രാവിലെ) വിസർപ്പാമയസ്തോമം = വിസർപ്പാമയങ്ങളു

ബാലന്മാർനിത്യമീശക്കരയത്തുഷസീതേൻകൊണ്ടു പാലിച്ചുസേവി-
ച്ചാലോദേശാന്തരംപൂകിട്ടമുടനെവിസർപ്പാമയസ്തോമമെല്ലാം. 44

വിശാലാദി ഗുളം

കന്നൽത്താർമിഴി,കാട്ടുവെള്ളരിയതിൻവേർ, വൈരിവേരിന്റെ തോൽ,
പിന്നെച്ചിററമൃതും,കടുക്കയു,മീവററിൻകഷായവെള്ളത്തിലായ്
മുന്നെപ്പോലെയതിന്റെകാലൊാഹരിവെല്ലത്തെക്കലക്കിപ്പചി-
ച്ചൊന്നായ്സാന്ദ്രതവന്നിട്ടംപൊഴതുമാശിക്കാ,വിഴാലിന്നരി, 45
ജായേ,കാറി,തജീരകങ്ങളി,വതൻചൂർണ്ണംഗുളക്കാൽക്കണ-
ക്കായിട്ടിട്ടഥവാങ്ങിയാറിയതുതേൻചേർത്തററവുംരാവിലെ
മായംവിട്ടുകഴിപ്പവന്നയി,കപാലാർശസ്സു,മർശസ്സുതും,
പായുംപുണ്ണുദുഷിച്ചതും,പുതിയവീസർപ്പങ്ങളും,കുഷ്ഠവും. 46

ശമ്യാകവല്ല്യാദിചൂർണ്ണം

'വിശാലാദി'യാകും ഗുളംതാനിതല്ലോ
വിശാലാക്ഷി,കൊന്നത്തരുത്തോൽ പടോലം,
ശശിക്കീർ, നറുംതുമ്പതൻപൂവി,വററിൽ
ഭൃശം തുല്യമായ്മത്തച്ചിതൻപൂവുകൂട്ടി 47

ടെ സ്തോമം (കൂട്ടം) എല്ലാം ഉടനെ ദേശാന്തരം (മറുരാജ്യം) പൂകിട്ടം.

45. വൈരിവേരിന്റെതോൽ (ഏകനായകവേരിന്മേൽ തൊലി) മുന്നേപ്പോലെ (മുമ്പേ പറഞ്ഞപോലെ) പഴയവെല്ലത്തെ കഷായത്തിന്റെ കാലൊാഹരി (നാഴിക്ക ഒരുപലം വീതം)കലക്കി പചിച്ച് (കുറുക്കി) സാന്ദ്രത (കട്ടിത്തം) 45-46-ം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

46. ഇതുജീരകങ്ങൾ (ജീരകം, കരിഞ്ചീരകം) ചൂർണ്ണം (പൊടി) ഗുളക്കാൽക്കണക്കായിട്ടു(ശർക്കരയുടെ നാലിലൊരുഭാഗം)

47. കൊന്നത്തരുത്തോൽ (കൊന്നമരത്തൊലി) ശശിക്കീർ കാർകോകിലരി ഭൃശം (ഏററവും) തുല്യമായ് (കൊന്നത്തൊലി മുതലായവ ഒക്കെ സമം കൂടിയേടത്തോളം) 47, 48 ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

ചേലാകുംമട്ടരച്ചേഴതവസിതമുരിക്കിന്നിലയ്ക്കുള്ളനീരാൽ
വെയിലേല്പിയ്ക്കാതുണക്കിപ്പരിചിനൊടു പൊടിച്ചൊട്ടെടുത്തിട്ടു തേനിൽ
ചാലിച്ചൂർണ്ണിച്ചിടേണം, ചതുരതയൊടിതൾച്ചാർത്തിനെച്ചന്ദ്ര ദേവൻ–
പോലെനീക്കും വിസർപ്പാർത്തിയെമുഴവനെയുംതൂർണ്ണമിച്ചൂർണ്ണമാര്യേ! 48

ആറരികളു,മവയോടൊപ്പം ചേതംമുക്കായ,യരത്രെ പാവി,ഇതുകൾ
നേരേചേർന്നതിലോമൽവാരന്തിപ്പൂക്കൾ പകുതിയായ്ക്കൂട്ടി. 49

കൈച്ചൂർണ്ണിച്ചതേക്കിൻതളിരുകളുടെ നീരിങ്കലായ്മൂന്നുവട്ടം
കല്ക്കിച്ചിട്ടാറ്റുണക്കിക്കനിവിനൊടുപൊടിച്ചിട്ടുപഞ്ചാരയോടേ
നൽക്കോൽത്തേനിൽക്കുതിർത്തങ്ങിനെ കയിൽമൊഴി! കുഞ്ഞിന്നു തിന്നാൻകൊടുത്താൽ
തർക്കംവേണ്ടാ വിസർപ്പാമയനിരയുടെ വൃത്താന്തവും ഹന്ത! കേൾക്കാ. 50

### മധുസ്നുഹ്യാദിപൊടി

നൽപ്പാവേ,ല, കറുത്തജീരകമതംഭോദം, വിഴാൽവിത്തി,വ–
യ്ക്കൊപ്പം ചിററത്തുരലേന്തിമിന്നസതേക്കിൻകുരുന്നിന്റെനീർ,
മൽപ്രാണപ്രിയപത്നി! തെച്ചിമലർനീർ, പുരൽതലപ്പിന്റെനീ–
രു,ല്ലേഖിച്ചിവയിൽ ക്രമാല്പ,ടനണക്കിത്താൻ പൊടിച്ചീടണം. 51

48. അസിതമുരിക്കിൻ (കരിമുരിക്കിന്റെ) ഇലയ്ക്കുള്ള നീരാൽ ഏഴത (ഏഴ്പ്രാവശ്യം) ചേലാകുംമട്ടരച്ച ഇച്ചൂർണ്ണം (പൊടി) തൂർണ്ണം (ഉടനെ) വിസർപ്പാർത്തിയെ മുഴവനേയും നീക്കും.

49. ആറരികൾ സമം. അവയോടൊപ്പം വേതം മുക്കായ (ത്രിഫല) അരത്രെ. (അരയാറും, അവയ്ക്കൊപ്പം ത്രിഫലയും ചേർന്നടത്തോളം) ഇതുകൾ എല്ലാം ചേർന്നതിൽ വാരന്തിപ്പൂക്കൾ (തെച്ചിപ്പൂക്കൾ) പകുതിയായ്ക്കൂട്ടി. 49-ം 50-ം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

50 ചൂർണ്ണിച്ച (പൊടിച്ച) കൽക്കിച്ചിട്ട് (അരച്ച്) പഞ്ചാരയോടെ (സമം പഞ്ചസാരചേർത്ത്) വൃത്താന്തവും (കഥയും).

അക്ഷീണമിപ്പാടിസമംസിതചേരത്തട്ടമത്ത-
ന്നക്ഷിദ്വയത്തിനഴുതേ!മധുവിൽകതിത്ത്
പക്ഷംകഴിച്ചാതകമാരകനില്ല രണ്ട-
പക്ഷംവിസപ്പഗദപംക്തികൾപാഞ്ഞൊളിയ്ക്കും. 52

അഭയാദിപൊടി

ഘീലാലോലേ! കടുക്ക,പ്പുതുമുകില്യ,കൾനെല്ലിയ്ക്കു, മാശിയ്ക്കു,
കൊത്ത-
മ്പാലയ്ക്കുണ്ടായ്വതംതണ്ഡുലമരിയവിഴാൽവിത്തി,വററിന്നു
തുല്യം
ചേലാന്നീടും ചെറുപ്പുന്നയരി,യിതുകളോടൊപ്പമായ്പാവി,
തെല്ലാം
മാലെന്ന്യേസോമവല്ലീ,രജനികളുടെ നീരിങ്കലും, തിങ്കൾ
വക്ത്രേ! 53

കരിങ്ങാലികഷായത്തിലുമരമരച്ചിട്ടുണക്കിപ്പൊടിച്ച-
ള്ളൊരസ്സൽച്ചുണ്ണംകട്ടികളുപരിചൊന്നോതമട്ടായ്ക്കഴിച്ച്

51 ഏന്തി (എടുത്ത്) ഇവയിൽ ക്രമാൽ ഉൽപ്പേഷിച്ച് (ഏററവും അരച്ച്).

52 അക്ഷീണം (ക്ഷീണിക്കാത്ത) ശക്തിയുള്ള—സിത (പഞ്ചസാര) മധുവിൽ (തേനിൽ) കതിത്ത (ചാലിച്ച) പക്ഷം (പതിനഞ്ചുദിവസം) കമാരകനു (കട്ടിക്ക്) വിസർപ്പഗദപംക്തികൾ (വിസർപ്പരോഗക്കൂട്ടങ്ങൾ).

53 കടുക്കപ്പുതുമുകില്യകൾ കടുക്ക, പുതുമുകില് (പുത്തൻമുത്തങ്ങ) ഇവ—തണ്ഡുലം (അരി) ഇവററിന്നു തുല്യം (ഇവ സമം കൈക്കൊള്ളുടിയേടത്തോളം) ഇതുകളോട്) [കടുക്കമുതൽ ചെറുപ്പുന്നയരിവരെയുള്ള മരുന്നുകളോട്) സോമവല്ലീരജനികളുടെ = സോമവല്ലി [സോമവള്ളി] രജനി [പച്ചമഞ്ഞൾ] ഇവയുടെ 53-ം 54-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

54 കരിങ്ങാലി കഷായത്തിലും [കരിങ്ങാലിക്കാതൽകഷായത്തിലും] അരം [ഏററവും] ചൂണ്ണം ]പൊടി] ഉപരി [മേലെ] ചൊന്നോതമട്ടായ് (സമംപഞ്ചസാരചേത്ത് തേനിൽ ചാലിച്ച്) കരപ്പൻ പോയ് അഭയം ഉണ്ടാം. അഭയാദിപ്പൊടിക്ക

കരിഞ്ഞാലികപാഠംകരയിളയപ്പടോട്ടക്കുടെക്കടിച്ചാൽ
കരപ്പൻപോയുണ്ടാമഴയ,'മരയാദി'പ്പൊടിക്കുളക്കൂട്ടം. 54

തിക്തഘൃതം

പ്പത്തൻ ബ്രഹ്മി, പടോല,രോഹിണികൾനൽപ്പാടക്കിഴങ്ങാ,
ടലോ-
ടത്തിൻവേർ, മരമഞ്ഞൾവേപ്പിതുകൾതൻതോൽ, പർപ്പടപ്പുല്ലി,വ
പ്രത്യേകംപലമെട്ടിടങ്ങഴിയതാംനീരിൽ കഷായീകരി-
ച്ചുള്ളംഗന്ധനി!മുററുമെട്ടിലൊരുപങ്കാക്കീട്ടരിച്ചായതിൽ, 55
മാലേയം,ബ്രഹ്മി,കാർമൈഥിലി,കടചയവം,പ്പത്തരിച്ചുണ്ട
വേരിൻ
തോലീ,വസ്തുക്കൾകാൽക്കാൽപലമടവിലരച്ചിട്ടനെയ്യുന്നാഴി
ചേലോടേകാച്ചിവെച്ചീടണ,മനുദിനമി'തിക്ത'മാംനെയ്യു
സേവി-
ച്ചാലോകഷ്ഠം,വിസർപ്പം,ഗ്രഹണി,യപചി,യർശസ്സി,തൊ
ക്കെറ്റുമിസ്സും. 56
മലതൻമകളേ!മഹോദരം,കാമില,നീർ,വിദ്രധി,പാണ്ഡു,പ്പട്ട
നീറൽ
തലചുററല,സ്സ്വരം,മദം,മാറിലെഴുംവേദന,പാണ്ഡുഗണ്ഡ
മാല, 57
പാരിസ്സുംചൊറിയും,ചിരങ്ങ,മഥനണ്ണീർദാഹം,മെന്നല്പപ-
സ്മാരം,ഗുന്മ,ഭഗന്ദരങ്ങൾതിമിര,വ്യംഗ,ങ്ങൾനാളിവ്രണം,
ഓരോരോകതരക്തപിത്ത,,മിവയുംമാറുംമുഴക്കമ്പവും,
വേറിട്ടുംപലപിത്തരോഗനിരയുംവേരററുപോയീടുമേ. 58

ഊക്ക ക്കൂട്ടം. [വിസർപ്പങ്ങളെശ്ശമിപ്പിക്കാൻ ബഹു ശക്തി യുണ്ട്].

55 പടോലരോഹിണികൾ = പടോലവും, രോഹിണി [കടുകരോഹിണി]യും, ഇവ പ്രത്യേകം പലം [എല്ലാം ഓരോപലം] കഷായീകരിച്ച് [കഷായമാക്കി] 55-ം 56-ം (ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

56. മാലേയം (ചന്ദനം) മൈഥിലി(തിപ്പലി) കടചയവം (കടകപ്പാലയരി) കാൽക്കാൽപ്പലം (മുമ്മൂന്നുകഴഞ്ച് )അനുദിനം (നാൾതോറും) 57_58_ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

58. ഇവയും മുഴക്കമ്പവും (മുഴത്ത ഭ്രാന്തും)മാറും.

കാടൻവെള്ളരിയാടലോടമിവതൻമൂലം,കൊടിത്തൂവവേ-
രോ,ടൊക്കന്നപെരുങ്കുരുമ്പയുടെവേർപാർവള്ളിഗോപാംഗന
പാടക്കാറ്റുകളാശതാവരിയിവററിൻകന്ദകം,മഞ്ഞൾ,വെൺ
പാടീരംവടി,പപ്പ്ടം,പതിമുകം,രാമച്ചമുക്കായ,കൾ. 59
മൽക്കാന്തേ!കൊന്നവേർപ്പാലകളിരവുനറുംചുണ്ടവേർവേപ്പിവററിൻ
വൽക്കം,ബ്രഹ്മിപ്പടോല,ങ്ങളൊടതിവിടയംസീതരണ്ടും,വയമ്പും
ചൊൽക്കൊള്ളുംരോഹിണീ,ച്ചിററമൃതു,കൾകടകപ്പാലതൻവിത്തിതെല്ലാം
കൽക്കിച്ചാജ്യത്തിൽനിന്നെട്ടോഹരിയധികമാംശുദ്ധനീരിൽക്കലക്കി. 60

ഇരട്ടിനെല്ലിക്കരസംകലർത്തിയാ-
ദരിച്ചു നെയ്കാച്ചിയരിച്ചവെണ്ണണം,
മുററുമൊന്നാഘൃതത്തിലുംഗുണോ-
ത്തരം'മഹാതിക്'തക'നെയ്യിതോർക്കുകിൽ. 61

ധന്യേ!തെച്ചിച്ചെടിപ്പൂരസമതില,ഥവാതെച്ചിവേർതോൽക്കഷായം-
തന്നിൽ,തിക്തം'മഹാതിക്'തക'മിതുകളിലൊന്നിന്നു ചൊന്നൗഷധങ്ങൾ

59. കാടൻവെള്ളരി (കാട്ടുവെള്ളരി) മൂലം (വേർ) ഗോപാംഗന (നന്നാറി) പാടക്കാറ്റുകൾ = പാടയും കാറ്റും [മുത്തങ്ങയും] കന്ദകം [കിഴങ്ങ്] വെൺപാടീരം [വെളുത്ത ചന്ദനം] വടി [ഇരട്ടിമധുരം] 59, 60, 61 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.
60. ഇരവു [മരമഞ്ഞൾ] വൽക്കം [തൊലി] സീത രണ്ടും, [തിപ്പലി, അത്തിത്തിപ്പലി] രോഹണിച്ചിററമൃതുകൾ = രോഹിണി (കടുകരോഹിണി)യും ചിററമൃതും കൽക്കിച്ച (അരച്ച) ആജ്യത്തിൽനിന്ന (നെയ്യിനേക്കാൾ) എട്ടോഹരിയധികമാം (എട്ടിരട്ടിയായി)
61. നെല്ലിക്കരസം (നെല്ലിക്കനീർ) ഘൃതത്തിലും (നെയ്യിനേക്കാളും) ഗുണോത്തരം (ഗുണാധിക്യമുള്ളത്)
62. തെച്ചിച്ചെടിപ്പൂരസമതിൽ (തെച്ചിപ്പൂനീരിൽ) കൽക്കിച്ച (അരച്ചുകലക്കി) ഘൃതം(നെയ്യ്) വിശേഷാൽ(വിശേഷേണ)

നന്നായ്കൽക്കിച്ചകാച്ചുംഘൃതമഖിലവിസർപ്പത്തിനും,
കുഷ്ഠരോഗ-
ത്തിന്നും പററും വിശേഷാലിതിദൃഢമിഹ ഞാൻകയ്യുയത്തിക്ക
ഥിസ്സും. 62

ദൂർവ്വാമൃതാദി നെയ്യ്

കറുക,ച്ചിററമൃത,ശതാവരി,നെല്ലിക്കായ,കൾക്കെഴുംനീരിൽ
ഇരതിപ്പലി,പാവ്യ,വിഴാലരി,മൂന്നുഫലങ്ങൾ,മാശിങ്ങ്, 63
പോരാസാക്ഷാൽക്കരിഞ്ചീരക,വടി,കളിവററിൻെറകല്ക്കംകലക്കി
സൈപരംകാച്ചുന്നനെയ്തിന്നുകിലഖിലവിസർപ്പങ്ങളുംനീങ്ങു
മല്ലോ
തീരെക്കഷ്ടങ്ങൾ,ദുഷ്ടവ്രണനിര,ചൊറി,നീരിവികാരങ്ങളും
പോയ്
ദൂരെനിൽക്കട്ടെയെന്നായ്‌വിധിയെഴുതിട്ടമീനെയ്യുദൂർവ്വാമൃതാദി. 64

നിംബശാകാദി ഘൃതം

വേപ്പുക്കൾതേക്കപാലത്തതന്നിശത്തെമരൻവേതവെയ്യുകതത്തിൻ
വേർപിനൊച്ചുണ്ടവെൺഭാസ്സരമുടവിതൻതോല്പ,പാടക്കിഴങ്ങ്,
വേദക്കാമ്പേ!ഫലംമൂന്നു,തിരുട്ട,കൊടിത്തൂവവേർ, (കോവമൂലം
വേണ്ടാ)കാറാ,ടലോടക്കട,കൾ പതിമുകം, നൽക്കരിഞ്ഞാലി
മദ്ധ്യം; 65
കടകപ്പാലവിഴാലിവയുടെയരി, തീന്നില്ല കാട്ടുവെള്ളരിവേർ,
വടി,യിവതൻകഷായേവനതടവെള്ളരി,സോമവള്ളി, ചിററമൃത്.

പററും ഇതി (എന്ന്) ഇഹ (ഇവിടെ) ഞാൻ ദൃഢം (ഉറപ്പായി) കയ്യുയത്തിക്കഥിസ്സും.

63. 63-ം 64-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

64. വികാരങ്ങളും (രോഗങ്ങളും) ദൂരെനിൽക്കട്ടെയെന്നായ് ഈ 'ദൂർവ്വാമൃതാദി'നെയ്യുവിധിയെഴുതിട്ടു (വിധിക്കു)ദൂരത്താക്കമെന്നു സാരം.

65. പാലത്തത (പാലമരം) നിശ (മരമഞ്ഞൾ) വെൺഭാസ്സരമുരട് = ചുണ്ട,വെൺഭാസ്സരം(വെള്ളതാഎരിക്ക്) ഇവയുടെ (വേർ) ഫലം മൂന്ന് (ത്രിഫല) തിരുട്ട (ഏകനായകവേർ) കാറാടലോടക്കടകൾ = കാറും (മുത്തങ്ങയും) ആടലോടകക്കടയും, ആടലോടവേരും, നൽക്കരിഞ്ഞാലിമദ്ധ്യം (നല്ലകരിഞ്ഞാലിക്കാതൽ) 65, 66, 67, 68,69 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

ഹേനാഥേ കതനൊച്ചിതന്നില,കറുപ്പോല്യം മുരിക്കിൻദളം,
മീനങ്ങാണി,പടോലവള്ളി,മധുപം, തെങ്ങിൻപത്തുപ്പൂക്കില,
താനേതേക്കമരക്കതന്നി,ഇതുകൾതൻനീർചേർത്തുനെയ്യോളമ-
ന്യൂനം,ചെങ്ങഴിനീർക്കിഴങ്ങ്,കടകപ്പാലദ്രുമത്തിന്നരി, 67
പാടീരം, കദളിക്കിഴങ്ങ്,നൊട്ടപാർവ്വള്ളിക്കിഴങ്ങ്,ഭ്ര,അ–
മ്പാടിപ്പുണ്ണ്,പെരുങ്കുരുമ്പയുടെവേർ,മാശിങ്ങ്,മഞ്ചെട്ടികൾ
ഈടേറുന്നവിഴാലുവിത്തു,വടി,കൊത്തമ്പാലതൻ തണ്ഡുലം,
കുട്ടംക്ഷീരമരങ്ങൾതൻതൊലി,കരപ്പാമ്പട്ട,തിങ്കൾക്കല, 68
കൊട്ടം,കന്മത,മിപ്പദാൎത്ഥനിരയെക്കൽക്കിച്ചു കാച്ചുന്നനെ
പട്ടംതിന്നുകയും,പുരട്ടിടുകയും,ചെയ്യുംചെറുക്കന്നഹോ
പെട്ടന്നേതുവിസൎപ്പരോഗവുമകന്നീടാതിരിക്കാ,വെറും
തട്ടിപ്പല്ലിതുതന്വിമാർകബരിയിൽത്തങ്കംമണിത്താങ്കമേ! 69

ബലാസോമലതാദിനെയ്യ്

സോമോത്തംസേ!കറുന്തൊട്ടിയുടെമുരടി,നിശ്യാമവള്ളിപ്പടോല,-
ഉരുമഞ്ചട്ടിപ്പരാഗ,ങ്ങളൊടമരമരം,കൊന്നവേർതേക്കവേപ്പ്
പാൽമേളിക്കുംമരംനാലിരവിവയുടെയും ചുണ്ടവേരിന്റെയും തോ–
ലോ,മന്നീലക്കുറുഞ്ഞിച്ചെറുവഴുതിനവില്വങ്ങൾവേരി,ഗ്ഗുണത്താൽ

66. കഷായേ (കഷായത്തിൽ) വനതടവെള്ളരി (കാട്ടുവെള്ളരി)

67. കറുപ്പോല്യം മുരിക്കിൻ (കരിമുരിക്കിന്റെ) ദളം (ഇല) മധുപം (കഞ്ഞുണ്ണി) ഇതുകൾതൻനീർ താനേ നെയ്യോളം അന്യൂനം (കുറവില്ലാതെ) ചേർത്തു. കടകപ്പാലദ്രുമത്തിൻ (കടകപ്പാലമരത്തിന്റെ) അരി.

68. പാടീരം (ചന്ദനം) അഭ്രം(മുത്തങ്ങ) അമ്പാടിപ്പുണ്ണ് = ഗോപസ്ത്രീ (നന്നാറി) തണ്ഡുലം (അരി) ക്ഷീരമരങ്ങൾ തൻ തൊലി (നാല്പാമരത്തൊലി) തിങ്കൾക്കല (കാർകോകിലരി)

70. പരാഗം (പൊടി) അമരമരം (ദേവതാരം) പാൽമേളിക്കുംമരം നാല് (നാല്പാമരം) ഇരവ് (മരങ്ങൾ) നീലക്കുറിഞ്ഞിച്ചെറുവഴുതിനവില്വങ്ങൾ = നീലക്കുറിഞ്ഞി (കരിംകുറിഞ്ഞി)യും, ചെറുവഴുതിനയും വില്വ (കൂവള)വും ഇവയുടെ വേർ. 70, 71, 72, 73, 74 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

വെള്ളംകചാഥത്തിലായ് രോഹിണീ,യകിലി,രുമട്ടായിട്ടും പീ
രകങ്ങൾ-
ക്കൊണ്ടുംവേരു,മിരിപ്പത്തരവലരിയിവററിൻറതൊലി,ന്ദ്രരേഖ,
നൽക്കച്ചൂരിക്കിഴങ്ങോ,രിലമുരട്ടു,നറുന്തുമ്പതൻപൂ,കലങ്കൊ-
മ്പഞ്ചാരിത്തേങ്ങ, കാർ,മുവ്വിലയുടെകട,മുച്ചീരകം,മുത്തുശിപ്പി. 71
അരത്ത,ഗോരോചന,മിന്നിമൂന്നുതരംവ്വജസ്ത്രീകളോ,ടാമയോട്,
ധരിച്ചുകാമുന്ന,യമോതകംസ്വദരാംഗിയഷ്ടി,തമിഴാമവേർ,കൾ.
പോരാമപാന്നരിതാര,മോട്ടകദളീകന്ദം,കരിങ്ങാലിതൻ
സാരം,ചെങ്ങഴിനീർക്കിഴങ്ങു,കടകപ്പാലദ്രുമത്തിന്നരി,
ശ്രീരാമച്ചം,മിണങ്ങിട്ടുംപതിമുകം,നൽതെച്ചിതൻമൊട്ടു, നി-
ന്നാരോമൽച്ചൊടിയോടിടഞ്ഞപവിഴം,കൽക്കിച്ചചേർത്തി
ട്ടിവ. 73
നിൻവാക്കോടെതിരാംകരിമ്പുരസവും, നെല്ലിയ്ക്കനീരും സമം
താവുംനെയ്യുപചിച്ചതപ്പിടിശമിപ്പിക്കുംവിസപ്പങ്ങളെ,
സേവിച്ചീടുകയും,പുരട്ടീടുകയും,ചെയ്യാൽമഹായുസ്സുമു-
ണ്ടാവുംമെയ്യുമിടുക്കമേററുമൊഴിവാംഭ്രുതാദിബാധാമയം. 74

71. കചാഥത്തിലായ് (കഷായത്തിലായ്) രോഹിണി (കടുകരോഹിണി) ഇരുമട്ടായിട്ടും പീരകങ്ങൾകൊണ്ടും വേർ (പുട്ടൽപീരകവേർ, ചെറുപീരകവേർ) ഇരിപ്പത്തര (ഇരിപ്പമരം) ഇന്ദ്രരേഖ (കാർകോകിലരി) മുച്ചീരകം (മൂന്നുജീരകം).

72. മൂന്നുതരം വ്വജസ്ത്രീകളോടു (നന്നാറിക്കിഴങ്ങ്, പാർവ്വള്ളിക്കിഴങ്ങ്, ചെമ്പരവള്ളിക്കിഴങ്ങു ഇവയോടുകൂടി)യഷ്ടിതമിഴാമവേർകൾ = യഷ്ടി (ഇരട്ടിമധുരം) തമിഴാമവേർ ഇവ.

73. കദളീകന്ദം = കദളിക്കിഴങ്ങ്) സാരം(കാതൽ)ഇവയും കൽക്കിച്ചു ചേർത്തിട്ട് (അരച്ചുകലക്കി).

74. കരിമ്പുരസവും (കരിമ്പിൻനീരും) സമം താവും (ചേരുന്ന) പചിച്ചത് (കാച്ചിയത്) സേവിച്ചീടുകയും പുരട്ടീടുകയും ചെയ്യാൽ വിസപ്പങ്ങളെ അപ്പിടി (മുഴുവൻ) ശമിപ്പിക്കും. മഹായുസ്സും (ദീർഘായുസ്സും) മെയ്യുമിടുക്കും (ദേഹബലവും) ഏററം ഉണ്ടാവും. ഭ്രുതാദിബാധാമയം (ഭ്രുതം മുതലായവയുടെ ബാധകൊണ്ടുള്ള ആമയം) ഒഴിവാം.

### വിസർപ്പാന്തകഘൃതം

കാടൻവെള്ളരികാട്ടിലെത്തുളസിമുക്കാപ്പീരകം കൂവളം
കാടൻമുല്ലപെരങ്കുരമ്പ കമിഴന്നോത്തുംമരംമുവ്വില
ഈടേറും കരുനൊച്ചി നാഗ്ഗുരണമാററാനാടലോടംതടി-
ച്ചീടുന്നോരില നല്ലകോരിയിവതൻമൂലം,കൊടിത്തൂവവേർ. 75
പാടല്ലുണ്ടാംകിഴങ്ങെ,ന്നിവയുടെയ കഷായത്തിൽ മുക്കൊട്ടകത്താ-
ലോടേനാല്പാമരത്തിന്റെയതൊലികളാൽ തീർത്തനിഷ്ക്വാഥനീരം,
കേടററീടുന്ന വെപ്പുങ്കതയുഗമുരടിൻതോലിനെപ്പാന്മരത്തോ-
ലോടേ കഷായീകരിച്ചുള്ളതു, മദിരയിതേ!നെയ്യിനോളം കഥിതി. 76
ചലമാൻമിഴി! തെങ്ങിൻപൂക്കുല, തുളസിക്കാർമുരിക്കിലകൾ, പിന്നെ
വലിയകരിന്തുമ്പച്ചെടിയില,യിവതൻ നീരമാവിധംകൂട്ടി, 77
ചോതം മുണ്ടിലരിച്ചുവെച്ചുചെറുതേക്കിൻവേരു, മുച്ചീരകം,
കാറെ,ന്നല്ലരിയാറി,രട്ടിമധുരം, രാമച്ചമിച്ചൊന്നവ,
പാരാതൊപ്പമരച്ചുചേർത്തുശരിയാംവണ്ണം വെളിച്ചെണ്ണയും
ചോതംനെയ്യുപചിച്ചതുണ്ണുവതിനും,തേപ്പാനുമൊന്നാന്തരം. 78

75 കാടൻവെള്ളരി (കാട്ടുവെള്ളരി) കാട്ടിലെത്തുളസി (കാട്ടുതുളസി) കാടൻമുല്ല (കാട്ടുമുല്ല) മാററാൻ (ഏകനായകം) മൂലം (വേർ) 75ം 76-ം 77-ം 78-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

76 മുക്കൊട്ടകത്താൽ = മുക്കൊട്ടകങ്ങൾ (കഞ്ഞിക്കൊട്ടകം, കരിങ്കൊട്ടകം, നരച്ചിക്കൊട്ടകം) ഇവയുടെ തോലോടുകൂടി. നിഷ്ക്വാഥനീരം (കഷായവെള്ളവും) വെപ്പുങ്കതയുഗമുരടിൻ (വപ്പുങ്കതം, തുരടി ഇവയുടെ വേരിന്റെ) കഷായീകരിച്ചുള്ളതും, (കഷായമാക്കിയതും).

77 ആവിധം (നെയ്യിനോളം)

78 മുച്ചീരകം (മൂന്നുജീരകം) കാറ് (മുത്തങ്ങ) ശരിയാംവണ്ണം (സമമാകുംവിധം) പചിച്ചതു (കാച്ചിയതു) ഉണ്ണുവതിനും (സേവിപ്പാനും) തേപ്പാനും (പുരട്ടുവാനും) വെളിച്ചെണ്ണ പറഞ്ഞ കണക്കിൽ കുറച്ചു ചേർത്തും ഒട്ടുചേർക്കാതെയും അവസ്ഥാനുസാരേണ നെയ്യു കാച്ചാം.

വിസപ്രസൂനമിഴി!യീ വിസർപ്പാന്തകനെയ്യിനാൽ
വിസർപ്പംമാറുമെന്നായി വിസന്ദേഹമുരച്ചിടാം. 79

സിദ്ധയോഗഘൃതം

അഴകൊട്ടനാലുന്നാറിടങ്ങഴിവാരിയിലൊരുതുലാംകരിങ്ങാലി
യുഴവൻകഷായമാക്കിപ്പിഴയാതീരെട്ടുനാഴിയാക്കിയതിൽ 80
അമ്പിൽസ്സോമലതാരസംസമമിണക്കിട്ടസ്സൽമുക്കായ,കൊ-
ത്തമ്പാലക്കടചങ്ങൾവിത്തു,വടി,നാഗപ്പൂവൊ,ദേലത്തരി,
അംഭോദംശതകുപ്പ,മൂന്നെരിവെഴും ദ്രവ്യം,വിഴാൽതണ്ഡുലം,
സമ്പേഷിച്ചിവചേർത്തിടങ്ങഴിനറുംനെയ് കാച്ചിവെച്ചീടണം. 81
'സിദ്ധയോഗാ'ഖ്യമീനെയ്യു സിദ്ധയോഗീന്ദ്രസേവിതേ!
ശുദ്ധംവിസർപ്പരോഗത്തെബ്ബദ്ധവേഗം ജയിയ്ക്കുമേ. 82

ബൃഹത്യാദിഘൃതം

ചെറുവഴുതിനവേർ,ചിററമൃതൊത്തമിച്ചിവയെക്കഷായമാക്കി
യതിൽ
കറുകനറുംപിച്ചകയില, മറിമാൻമിഴി!മലയമുക്കി,യമരിയില, 83
കഞ്ഞിക്കുരുക്കില, കയ്പ,ക്കുരുക്കില, കറുപ്പോലും മുരിക്കിൻദളം,
കഞ്ഞിക്കൊട്ടമതിൻകതന്ന,രിയ ഞാവൽക്കുമ്പി,നീതൃച്ചിട,
വൻഞാറതളിരി,പ്പറത്തകൾതൻ നീർചേർത്തുവെൺചന്ദനം,
രഞ്ജിച്ചീടിനകാറി,രട്ടിമധുരം, കൊട്ടം, ചതുർജ്ജാതകം, 84

മുക്കായമെന്നിവയരച്ചുകലക്കിനെയ്യു
നിൽക്കാതെകാച്ചിയതെടുത്തുകഴിച്ചുകൊണ്ടാൽ
മുക്കാലുമുണ്ണികൾവെടിഞ്ഞിടുമേവിസർപ്പ-
മുച്ചാലെഴുന്നഴൽ,മുനീന്ദ്രമനോനിവാസേ! 95

79 വിസന്ദേഹം (സന്ദേഹമില്ലാതെ)

80 നാലു ന്നാറിടങ്ങഴി (നാന്നാറിടങ്ങഴി)(വാരിയിൽ)വെള്ളത്തിൽ ഈരെട്ടു നാഴി (പതിനാറുനാഴി) 80-ം 81-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

81 സോമലതാരസം (സോമവള്ളിയുടെനീർ) സമം (കഷായത്തോടൊപ്പം) കൊത്തമ്പാല,ക്കടചങ്ങൾ = കൊത്തമ്പാല, കടചം (കടകപ്പാല) ഇവയുടെവിത്തു (അരി) വടി (ഇരട്ടിമധുരം) അംഭോദം (മുത്തങ്ങ), മൂന്നെരിവെഴുംദ്രവ്യം (ത്രികടു) വിഴാൽതണ്ഡുലം (വിഴാലരി) ഇവ സമ്പേഷിച്ചു (നല്ല വണ്ണംഅരച്ചു) ചേർത്ത്.

കെട്ടപ്പുണ്ണുകളെ,നല്ല കുഷ്ഠരോധം, ചിരങ്ങി,വ
വിട്ടപോവതിനുംനന്നീ സ്രംസുവായോതമെന്നയ്യൊ,ടോ. 86

നവ്യാകെള്ളറുമാമ്പഴത്തിനടയോടു,ക്കൻഞൊരിഞ്ഞാംപുളി-
ക്കന്ദം,കൌടചമായബീജ,മിവയോ, മാങ്കണ്ണി!മാശിങ്ങയോ,
ചേന്നീടുംപുളിയാരില,ഭ്ര,മഥകോതമ്പാലതൻതണ്ഡുലം,
പിന്നെത്തിപ്പിയതിൻെറപൂവി,വസമം മോരിൽപ്പുഴുങ്ങി
സ്വയം. 87

ചാലേമുക്കടിയാക്കിമോരില,തിനെസ്സേവിച്ചുകൊണ്ടീടിലോ
മാലേകന്നവിസർപ്പമാകവെമറഞ്ഞീടുംമരന്ദാധരേ!
ചേലേറുംതമിഴാമവേതടയകഞ്ഞിക്കൊട്ടുകത്തിൻകത–
ന്നാലേമുക്കടിവെച്ചുമോണ്ണുകയുമാംമാശിങ്ങുചേത്തങ്ങിനെ. 88

അമൃതാദിമുക്കടി

പൊൽച്ചൂതേലുംകചേചിററമൃതം,മതതിൻപല്ലവം,ചുണ്ടവേ
രത്താൽ,
നൽച്ചന്ദ്രക്കീർ,ചെറുപ്പുന്നയുടെത്തരി,ഞൊളിഞ്ഞാംപുളിക്കന്ദമിന്നി

82 സിദ്ധയോഗാഖ്യം = സിദ്ധയോഗം എന്ന ആഖ്യയോടു (പേരോടു) കൂടിയത്. ബലവേഗം (വേഗത്തോടുകൂടി) 'യുദ്ധം വെട്ടിജ്ജയിക്കമേ' എന്ന പാഠാന്തരം. 83-ം 84-ം 85-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

84 കറുപ്പേലും മൃതക്കിൻ (കരിമൃതക്കിൻെറ) ദളം (ഇല) കാർ (മുത്തങ്ങ) ചതുർജ്ജാതകം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില, നാഗപ്പൂവ്)

86 സ്രംസു (രേചനം)

87 ഞൊരിഞ്ഞാമ്പുളിക്കന്ദം (ഞൊരിഞ്ഞാമ്പുളിക്കിഴങ്ങ്) കൌടചം (കടകപ്പാലയെ സംബന്ധിച്ചത്) ആയ ബീജം (വിത്ത്) കടകപ്പാലയരി അഭ്രം (മുത്തങ്ങക്കിഴങ്ങ്) തണ്ഡുലം (അരി) 87-ം 88-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

88. മോരിൽ മുക്കടിയാക്കി. തമിഴാമവേതടയ (തമിഴാമവേരുചേർന്ന) മാശിക്കചേത്തങ്ങിനെ മോണ്ണുകയുമാം.

89. മതതിൻ (നീർമതളത്തിൻെറ) പല്ലവം (തളിർ) നൽച്ചന്ദ്രക്കീർ (നല്ല കാർകോകിലരി) ചെറുകടലാടിപ്പയോദങ്ങൾ =

കച്ചൂരിക്കൊരമേലത്തരി,ചെറുകടലാടി,പ്പയോ,ദങ്ങൾപുത്തൻ
തെച്ചിപ്പൂ,തെങ്ങുതൻപൂക്കലയരി,പുളിയാരിൽദ്ദളം,ജീരക
ങ്ങൾ, 89

പാവിട്ടതളിർ,ഗോപി,ഡാഡിമ,മിനിജ്ജാതീഫലം,മാശിതൻ
കാ,വൈദേഹി,വിഴാലുവിത്തി,ത്തുകളാലുണ്ടാക്കിട്ടംമുക്കടി
സേവിച്ചീടണമുപ്പുമിട്ടുദിവസംതോറുംവിസർപ്പാമയം
താവുംകുഞ്ഞേ,'ഘൃതാദി'യാണിതമൃതായുള്ളിട്ടമന്ദസ്മിതേ! 90

പുടപാകകഷായങ്ങൾ ശാകപത്രാദി

തേക്കിൻകൂമ്പ്,കടുക്ക,യല്ലിണ,വിഴാലിൻ,വിത്തു,ജാതിയ്ക്ക,മാ-
ശിക്കാ,തിപ്പലിരണ്ടു,തെച്ചിമലർമൊട്ടാ,ക്കാർമുരിക്കിൻതളിർ,
പോരാദ്ദൂർവ്വയിതൊക്കെനല്ലൊരിളനീർതന്നുള്ളിലാക്കീട്ടട-
ച്ചാദ്യേ!ചാണകമൊത്തിട്ടംമസൃണമാംമണ്ണിൽപ്പൊതിഞ്ഞേ
ററവും, 91

നേരേതീക്കനലിങ്കൽവെച്ചാരമണിക്കൂർവേളവേവിച്ചിള-
ന്നീരിൻവെള്ളമെടുത്തരിച്ചപുനരാറുമ്പോൾകുറെത്തേനുമായ്
സാരംഗാക്ഷി!കടിപ്പവർക്കുവെടിയല്ലെല്ലാവിസർപ്പങ്ങളും
ദൂരത്തായിട്ടു,മിവകൾക്കു'പുടപാകകഷായ'മെന്നാണുപേർ. 92

ചെറുകടലാടിയും പയോദവും = (മുത്തങ്ങയും) പുളിയാരിലില ജീരകങ്ങൾ (ജീരകം കരിഞ്ചീരകം, പെരുഞ്ചീരകം) 89, 90 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

90. ഗോപി (നന്നാറിക്കിഴങ്ങ്) ഡാഡിമം (ഉറുമാമ്പഴത്തിന്റെ ഓട്) ജാതീഫലം (ജാതിക്ക) വൈദേഹി തിപ്പലി ഉപ്പും (ഇന്തുപ്പും) ഇട്ടു ദിവസംതോറും വിസർപ്പാമയം (വിസർപ്പരോഗം) താവും കുഞ്ഞുസേവിച്ചീടണം.

91. അല്ലിണ (വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി) ദൂർവ്വ [കറുക] ഇതൊക്കെ ഒരു ഇളനീർ തുരന്ന അതിന്റെ ഉള്ളിലാക്കീട്ട് തുരന്ന സ്ഥലം അടച്ച് ചാണകം ഒത്തിട്ടം [ചേർന്ന്] മസൃണമാം (ഇഴുക്കമുള്ളതായ) മണ്ണിൽ ഏറ്റവും പൊതിഞ്ഞ് 91, 92 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

92 നേരെ തീക്കനലിങ്കൽവെച്ച് അരമണിക്കൂർ വേള [സമയം] വേവിച്ച് ആ ഇളനീരിൻ വെള്ളമെടുത്ത് ഈ വകക്കു (ഇ

ഗോപാംഗനാദി

കേൾക്കാഭീരവധൂടിയാൾ,കരിമുരിക്കിൻകുമ്പ,മുച്ചീരകം,
ഢീക്കാന്നാററരിപപ്പടം,കറുക,പാർവ്വള്ളിക്കിഴങ്ങംബുദം,
ഊക്കൻകാനനവെള്ളരിക്കൂടയവേർ,മാശിക്കുതെച്ചിസ്സുമം,
നേക്കിൻകുമ്പിയല്ലുംകടുക്ക,യിവയാൽമുൻചൊന്നമട്ടിൽപ്രിയേ! 93

‘പുടപാകകഷായ’നീർചമച്ചൽ-
കടമാശിക്കുപൊടിച്ചതൊട്ടുതേനും,
തടവിച്ചുകുടിച്ചിടുംകിടാവി-
ന്നടവല്ലേതുവിസപ്പ്വുംശമിക്കും. 94

വിരല്ലാകദംബാദി

കഞ്ഞിക്കൊട്ടകവേർകടമ്പുഞെമുതൻവേർപിന്നെനാല്പാമരം
മഞ്ഞൾത്തേക്കുകളെന്നിവററിനുടെതോൽ,വൈവ്യക
തിൻെറവേർ,
കഞ്ചുക്കണ്ണി! കടുക്ക,കന്മത,മിരിപ്പുക്കാതൽമുച്ചീരകം,
രഞ്ജിക്കുന്നയമോദകം,സുരമരം,രാമച്ചം,മാശിക്കു,കൾ 95
അരത്തിത്തിപ്പലി,യഷ്ടി,കരിങ്ങാലിക്കുഴംകോതലോ,-
ടൊത്തീടുംതമിഴാമവേത,കരയാമ്പൂവ,ല്ലു,ജാതിക്കു,കൾ

ങ്ങിനെ ഉണ്ടാക്കുന്നവള്ളു്) പുടപാകകഷാധം (പുടപാകകഷായം) എന്നാണു് പേർ.

93. ആഭീരവധൂടിയാൾ (നന്നാറിക്കിഴങ്ങു്) അംബുദം (മുത്തങ്ങക്കിഴങ്ങു്) കാനനവെള്ളരി (കാട്ടുവെള്ളരി)ക്കടയവേർ. തെച്ചിസ്സുമം (തെച്ചിപ്പൂവു്) മുൻചൊന്നമട്ടിൽ (ഇളനീർ തുരന്നു അതിൻെറ അകത്താക്കി അടച്ചു ചാണകത്തോടുകൂടിയ ഇഴക്കമണ്ണിൽ നന്നായിപ്പൊതിഞ്ഞു് അര മണിക്കൂറിട തീക്കനലിങ്കൽ വേവിച്ചു്) 93-ം 94-ം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

94. ഉൽക്കടമാശിക്കു = ഉൽക്കടം (വീര്യം ഏറിയതു്) ആയ മാശിക്ക പൊടിച്ചതും ഒട്ടു തേനും.

95. സുരമരം (ദേവതാരം) 95-ം 96-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാണു്.

96. യഷ്ടി (ഇരട്ടിമധുരം) അല്ലുജാതിക്കകൾ = അല്ലു (വരട്ടു

മുഗ്ദ്ധേ!ചന്ദനം,മുന്തിരിങ്ങ,കൾവിഴാൽവിത്തിഗ്ഗണത്താലുമേ
കൃത്യത്തിൽ'പുടപാക'മാകിയകഷായംതീൎത്തുസേവിച്ചീടാം. 96

ഖദിരാസവം

മുത്തൊളിരദനേ!ആററിതപത്തെട്ടുപലംവെറുംകരിങ്ങാലി
അത്രെയിടങ്ങഴിയാംവെള്ളത്തിൽക്വാഥീകരിക്കേണം. 97

എട്ടിലൊന്നാംപൊഴുതരിച്ചിട്ടാനിഷ്ക്വാഥനീരിനെ
വട്ടണിക്കൊങ്കയാളേ!വേറിട്ടുപാത്രത്തിലാക്കണം. 98

കെല്പേറുംസോമവല്ലി,ക്കറുക,കളടവീവെള്ളരിക്കുള്ളവേർ,തെ-
ച്ചിപ്പൂ,കഞ്ഞുണ്ണിതാൻ,ചിററമൃതു,ദ്വിവിധമാംജീരകംപാൽമര
ത്തോൽ,
ഒപ്പിച്ചോരോപലംകണ്ടിവസപദിചതച്ചിട്ടുവാകെട്ടിനന്നാ-
യപ്പാത്രംചുട്ടവെയിലത്തൊരുപകൽമുഴുവൻവെയ്ക്കണംതക്ഷ
മെന്യേ. 99

പിന്നോപിഴിഞ്ഞരിച്ചാപ്പംതേൻപാന്നാക്വാഥവാരിയെ
വൻപഴക്കംപെട്ടുംനല്ലമൺപാത്രത്തിങ്കലാക്കണം. 100

ആ പാത്രം സംസ്കരിക്കേണ്ട ക്രമം

പാച്ചോററിത്തൊലികലൎന്നകിലും,തണുപ്പ
വാച്ചോരുചന്ദന,മൃണാളി,കളംസമാനം

മഞ്ഞൾ) ജാതിക്ക ഇവ.

97. അത്രെയിടങ്ങഴി [ആററിതപത്തെട്ടിടങ്ങഴി] യാം വെള്ളത്തിൽ ക്വാഥീകരിക്കണം (കഷായമാക്കണം).

98. എട്ടിലൊന്നാംപൊഴുത് = എട്ടിലൊരുഭാഗമാകുമ്പോൾ (പതിനാറിടങ്ങഴിയാകുമ്പോൾ) ആ നിഷ്ക്വാഥനീരിനെ (കഷായവെള്ളത്തെ) അരിച്ചിട്ട്.

99. അടവിവെള്ളരി (കാട്ടുവെള്ളരി)ക്കുള്ളവേർ ദ്വിവിധമാം ജീരകം (ജീരകം, കരിഞ്ചീരകം) പാൽമരത്തോൽ (നാല്പാമരത്തൊലി) ഇവ ഓരോപലം കണ്ട് ഒപ്പിച്ച് സപദി (ഉടൻ) ചതച്ച്, ഇട്ട്.

100. ക്വാഥവാരിയെ (കഷായവെള്ളത്തെ)

101. ചന്ദനമൃണാളികളും = ചന്ദനം, മൃണാളി (താമരവളയം) ഇവയും, സമാനം (ഒപ്പം) വടി (ഇരട്ടിമധുരം) 101ം, 102ഉം

പാൽച്ചോലവാണി!പനിനീരിലരച്ചകുത്ത
തേച്ചൊന്നുണക്കി,യുടനേവടി,കസ്തൂരകം, 101

രാമച്ചം,തിരുവട്ടകപ്പശ,നറുംചെഞ്ചല്യമതുൽബണ-
ശ്രീമിന്നുന്നിതചന്ദനങ്ങളി,വയെച്ചൂർണ്ണിച്ചനൈചേർത്തരം
കാമംപോലെപുകച്ചതായിടണമാപ്പാത്രം,പ്രിയേ!കൈതത-
ന്നോമൽപ്പൂനിരയിട്ടിടേണമഥസൌരഭ്യംവരാനായതിൽ 102

പിന്നെപ്പാത്രമടച്ചുമൂന്നുദിവസം സൂക്ഷിച്ചുവെച്ചിട്ടനാ-
ലാന്നാൾതൊട്ടതിൽനിന്നുവേണ്ടതു കിടാങ്ങൾക്കായെടുത്തേകണം,
ധന്യേ!രാവിലെയീമരുന്നുകതന്നോരിൽക്കരപ്പൻദ്രവം
മിന്നിട്ടംനിലനിന്നിടാ,മുടിയുമേപുണ്ണൊക്കയും,കുഷ്ഠവും. 103

'ഖരനാദൻ'വിധിച്ചോരു ഖദിരാസവമാണിതു"
ഖലാസുരകദംബോച്ച"ശൃംഖലാവിഷ"കൃതവിക്രമേ! 104

ശിംശപാസവം

ഇതുമുൽക്കാതലാലുംമുമ്പറഞ്ഞവിധമാസവം
വിരചിയ്ക്കാ,മിതാണൊന്നാന്തരമാം'ശിംശപാസവം' 105

വാൽക്കാസവം

നിഷ്ക്വാഥത്തെക്കടമ്പാകിയവിടപി, കരിങ്ങാലി,നാല്പാമരം, കു-
ഞ്ഞിക്കൊട്ടത്തിന്നെഴംവേരി,വയുടെതൊലിയാൽത്തീർത്തുമട്ടി
ച്ചരിച്ച്

ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

102. തിരുവട്ടകപ്പശ (തിരുവട്ടപ്പശ) ഇതചന്ദനങ്ങൾ (ച ന്ദനം, രക്തചന്ദനം) ചൂർണ്ണിച്ച് (പൊടിച്ച്) അരം (ഏററം) നൈ ചേർത്ത്" അഥ (അപ്രകാരമിരിക്കുന്ന പാത്രത്തിലാക്കിയതിന്നുശേ ഷം) ആയതിൽ (ആ കഷായത്തിൽ) സൌരഭ്യം വരാൻ കൈത തൻ ഓമൽപ്പൂനിരയിട്ടിടേണം.

104. ഖരനാദൻ (ഖരനാദാചാര്യൻ)

105. വിരചിക്കാം. ശിംശപാസവം ഖദിരാസവത്തോട്ട തു ല്യമാകുന്നു.

106. വിടപി (മരം) ഇവയുടെ തൊലിയാൽ നിഷ്ക്വാഥ ത്തെ (കഷായത്തെ) തീർത്തു മട്ടിച്ച്" (തിരമ്മിപ്പിഴിഞ്ഞ്") മുൻ

നിൽക്കാതേതേനതിൻനേർപകുതിയൊഹരിയായ്ചേർത്തുമുൻ
ചൊന്നവണ്ണം
വെസ്സംപാത്രത്തിലാക്കിത്രികടു,വടി,കൾമാശിങ്ങു,ച്ചേരികങ്ങൾ,
തെച്ചിപ്പൂവ,ഥകാട്ടുവെള്ളരിയതിൻ വേർ, തുമ്പതൻപൂവു,രാ–
മച്ചം,ഗോപി,കരിങ്കുറുഞ്ഞിയുടെ വേർ,ദേവദ്രു,ദേവാദാരി,
ഇച്ചൊന്നൌഷധപംക്തിതൻറെപൊടിതേനിൻമൂന്നിലൊ
ന്നായെടു–
ത്തച്ഛിദ്രംകിഴികെട്ടിയിട്ടടനടച്ചിട്ടുമ്പിനാൾവെയ്ക്കണം. 107

പുഷ്പാസവം

പിന്നീടാറാംദിനംരാവിലെമുതലതിൽനിന്നൊട്ടെടുത്തിട്ടസേവി–
ച്ചെന്നാലെല്ലാവിസർപ്പങ്ങളുമകലുമിതോർക്കിൽ 'വാല്ലാസവം'
താൻ
ധന്യേ!തേന്മാവ,ശോകദ്രുമ,മലരി,മുരിക്കോ,മന്ദച്ചെമ്പകം,പ്ലാ–
ശെന്നല്ലേതെച്ചി,തുമ്പച്ചെട്ടി,യിവയുടെ പുഷ്പങ്ങൾതൻകഷാഥ
വെള്ളം 108
തേനൊപ്പംചേർത്തുമുൻചൊല്ലിയവിധമൊരു പാത്രത്തിലാക്കിട്ട
മേലേ
ഞാനോതിത്തന്നചുണ്ണക്കിഴിയടിയിലണച്ചിട്ടുവാകെട്ടിമുന്നാൾ
ന്യൂനംസൂക്ഷിച്ചനാലാംദിവസമതുമുതൽക്കൊട്ടെടുത്തിട്ടസേവി–
പ്പാനേകേണം, കിടാങ്ങൾക്കുഷസി,കളർമതിക്കീറണിച്ചാത
കേശേ! 109

ചൊന്നവണ്ണം വെസ്സം. പാത്രത്തിൽ (തേച്ചുണക്കിപ്പുകച്ച മയങ്ങിയ മൺപാത്രത്തിൽ) 106ം, 107ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

107. ഗോപി (നന്നാറിക്കിഴങ്ങ്) ദേവദ്രു (ദേവതാരം) ഔഷധപംക്തി (ഔഷധവർഗ്ഗം) തേനിൽ മൂന്നിലൊന്നായ് (മൂന്നിലൊരു ഭാഗമായ്) അച്ഛിദ്രം (പഴുതില്ലാതെ) പൊടി ചോർന്നുപോകാത്ത വിധം.

108 ദിനം (ദിവസം) അശോകദ്രുമം (അശോകമരം) കഷാഥ വെള്ളം (കഷായവെള്ളം) 108–ം 109–ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

109 ചുണ്ണക്കിഴി (പൊടിക്കിഴി) ഉഷസി (രാവിലെ) കിടാങ്ങൾക്ക സേവിപ്പാനേകണം.

പതിനഞ്ചുദിനംകൊണ്ടുദ്ധതവിസർപ്പപംക്തിയെ
ചിതമോടുശമിപ്പിയ്ക്കുമിതു'പുഷ്പാസവം'ശിവേ! 110

### മഞ്ജിഷ്ഠാദി ഗുളിക

ത്രുമഞ്ചെട്ടിരജസ്സു്,രട്ടിമധുരം,ജാതിയ്ക്ക,ഉച്ചീരകം,
രാമച്ചം,കരുനൊച്ചിവേര,ഹിതവേർ, പിന്നെക്കടുക്കക്കൊന്ന,
സോമാസ്യേ!ശതകപ്പ്,ചേതമിരമുള്ളിൻകാതൽ,വൻതേക്കതൻ
തോൽ,മാശിയ്ക്ക,യരണ്യവെള്ളരിയതിൻവേർ,നെല്ലിതൻകായ
കൾ, 111

ഇടയപ്പെണ്ണുശതാവരിയടപതിയൻ,കാർമുത്തുക്ക,പാർവ്വള്ളി,
നെടിയനിലപ്പനയെന്നിവയുടെയകിഴങ്ങ,രികളാറു,ചിററ
മൃത്, 112

സ്വച്ഛശ്രീചന്ദനം, നീർമരുതിന്നുടെയതോലി,പ്പദാർത്ഥങ്ങളൊപ്പം
വെച്ചോമൽപ്പാൽമരത്തോലുകളരലിലിടിച്ചിട്ടുതത്തോതനീരിൽ,
തെച്ചിപ്പൂനീരിലേ,വംത്രിഫലയുടെ കഷായത്തിലുംവ്യാതി
യിൽപ്പേ-
ഷിച്ചാലന്തക്കുരുക്കൾക്കൊത്തുഗുളികകളാക്കീട്ടുണക്കീടവേണം. 113
ഈ'മഞ്ജിഷ്ഠാദിഗുളിക' യോമൽത്തേൻചേർത്തുരാവിലെ
കാമംസേവിപ്പവൻവിസർപ്പാമയംകൈവെടിഞ്ഞിടും. 114

114 കാമം (ഏററവും) വിസർപ്പാമയം (വിസർപ്പരോഗം)

110 പതിനഞ്ചുദിനം (ദിവസം) കൊണ്ടു ഉദ്ധതവിസർപ്പപംക്തിയെ ഉദ്ധതങ്ങൾ (ഊക്കേറിയവ) ആയ വിസർപ്പങ്ങളുടെ പംക്തിയെ (കൂട്ടത്തെ).

111 ത്രുമഞ്ചെട്ടിരജസ്സ് (മഞ്ചെട്ടിപ്പൊടി) അഹിതവേർ (ഏകനായകവേർ) അരണ്യവെള്ളരി (കാട്ടുവെള്ളരി) 111-ം 112-ഉം 113-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

112 ഇടയപ്പെണ്ണ് (നന്നാരി)

113 പാൽമരത്തോലുകൾ (നാല്പാമരത്തൊലികൾ) ഏവം (ഇപ്രകാരം) പേഷിച്ച (അരച്ച) ലന്തക്കുരുക്കൾക്കൊത്തവയ (വലുപ്പംകൊണ്ടു ലന്തക്കുരുക്കളോടു തുല്യമായ) ഗുളികകളാക്കീട്ടുണക്കീടവേണം = വെയിലുകൊള്ളിക്കാതെ ഉണക്കണം.

## ലാക്ഷാദിഗ്ഗുളിക

അരക്ക,തമിഴാമവേർ,പതിമുകം, കലകൊന്നുശം-
ഖി,രട്ടിമധുരം, വയമ്പു, ലുവ, നൽക്കട്ടക്കക്കരു,
ഉരത്തശതകുപ്പ,തെച്ചിമലർമൊട്ടു,മുച്ചീരകം,
സുരദ്രു,പവിഴം,പടോല,തിരുമാതിരിച്ചന്ദനം, 115

വേമ്പാടത്തേക്കമഞ്ഞൾത്തൊലികൾ, കരിമുതക്കാംമരത്തിന്റെ
തോൽ,കൊ-
ത്തമ്പാലതണ്ഡുലം,നൽകറുക,കരിഗതേപ്പത്തിച്ചുണ്ടവേർ
ത്തോൽ
ഇമ്പപ്പൂ, തെങ്ങുതൻപൂക്കുലയരി,കടകപ്പാലതൻവിത്തു,തിന്നി-
ല്ലമ്പാടിപ്പെണ്ണു,മാശിഞ്ഞ,കളിടകലതംകന്മതം,തുണിയാകം, 116

നീരട്ടിക്കരുവിൻപരിപ്പ,രിയമുള്ളൻകോല്വചട്ടോതുവെ-
ണ്ണീറ്റു,ക്കൻവനവെള്ളരിക്കട,കരപ്പാമ്പട്ടയെന്നൗഷധം,
മാറീടാതെയിവററിനൊട്ടുസമമായ്ചേർത്തുചെറുപ്പുന്നവി-
ത്താരോമൽമൃദുഗാത്രി! തെച്ചിമുരടിൻകഷായത്തിനാൽ മൂന്നാൾ,

കേൾക്കോരോദിവസംതഥാകരിമുരിക്കാക്കംമരം, തേക്ക,ക-
ഞ്ഞിക്കൊട്ടം,കതനൊച്ചിതാനിത്തുകൾ കുമ്പിന്റെവീർകൊണ്ടുമേ,
കല്കിച്ചിട്ടുളവാക്കണം ഗുളികയേലന്തക്കുരുപ്രായമായ്,
വെക്കംപിന്നെയുണക്കണംനിഴലിൽവെച്ചിട്ടായതെൻ
നായികേ! 118

115 മുച്ചീരകം (മൂന്നുജീരകം) സുരദ്രു (ദേവതാരം) തിരുമാതിരിച്ചന്ദനം(ചന്ദനം, രക്തചന്ദനം) 115-ം 116-ം 117-ം 118-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

116 കൊത്തമ്പാലതണ്ഡുലം(കൊത്തമ്പാലയരി) അമ്പാടിപ്പെണ്ണ് (നന്നാറി).

117 വനവെള്ളരിക്കട (കാട്ടുവെള്ളരിവേർ) മൂന്നാൾ തെച്ചിമുരടിൻ കഷായത്തിനാൽ (കഷായത്തിനാൽ)

118. തഥാ (അപ്രകാരം) ഓരോദിവസം. കൽക്കിച്ചിട്ടു (അരച്ച) ലന്തക്കുരുപ്രായമായ് (ലന്തക്കുരുപ്രമാണമായ്) ഗുളിക

കൊത്തമ്പാല,കറുത്തജീരക,മയേ! മാശിഞ്ഞ,പാച്ചോററിവൃ-
ക്ഷത്തിൻതോലി,വയോ,കടമ്പിന്നടെതോലോ,തെച്ചിവേർത്താ
ലതോ
മെത്തുംനീലമുതക്കിതൻെറതൊലിയോ, നിഷ്ക്വാഥമാക്കീട്ടതിൽ–
ച്ചേർത്താണേനകരേണ്ടതിഗ്ഗുളികയെ,ശ്രീമൽഗുണാഗാരമേ! 119
ലാക്ഷാരസാതണപദേ! 'ലാക്ഷാദി'യായഗുളികയിതുപാത്താൽ
ആക്ഷേപമില്ലകററും ത്വക്ഷവിസപ്പ്ങ്ങളെക്ഷണത്താലേ. 120

വിസപ്പാശനിഗ്ഗുളിക

പാവുകഴഞ്ചെട്ടു,കരപ്പാമ്പട്ടകഴഞ്ചു പത്തു,മാശിഞ്ഞ
പാടെക്കഴഞ്ചുരണ്ട,യി!പാക്കെഴഞ്ചെഞ്ചുതാൻകരിങ്ങാലി,121
പാരാതിതുകളെമുക്കാപ്പീരകയിലനീർ,മുരിക്കിലപ്പുനീർ,
ചാതകരിങ്ങാലിമരസ്സാരകഥിതാംബുവാട്ടിൻപാൽ, 122
നാൽക്കയ്പഞ്ചുരകാട്ടുവെള്ളരിയിവററിൻവേർകളും, കാറു,മായ്-
വെയ്ക്കുന്നോരുകഷായവെള്ള,മിവയാൽ മുട്ടാതെയോരോദിനം
കല്ക്കിച്ചിട്ടുളവാക്കണംഗുളികയേ ലന്തക്കുരുപ്രായമായ്,-
വെക്കംപിന്നെയുണക്കണംനിഴലിൽവെച്ചിട്ടായതെൻ നായി
കേ! 123

യെ ഉളവാക്കണം. പിന്നെ വെക്കം ആയതു (ഗുളിക) നിഴലിൽ വെച്ചിട്ട ഉണക്കണം.

119. കൊത്തമ്പാല (കൊത്തമ്പാലയരി) കറുത്തജീരകം (കരിഞ്ചീരകം)നീലമുരിക്ക(കരിമുരിക്ക) നിഷ്കാഥം(കഷായം) ആക്കീട്ട അതിൽച്ചേർത്താണേ ഈ ഗുളികയെ നകരേണ്ടതു(സേവിക്കേണ്ടതു).

120. ത്വക്ഷവിസപ്പ്ങ്ങളെ = ത്വക്ഷങ്ങൾ(ഘോരങ്ങൾ) ആയവിസപ്പ്ങ്ങളെ ക്ഷണത്താലെ അകററും. ആക്ഷേപമില്ല.

121. കരിങ്ങാലി (കരിങ്ങാലിക്കാതൽ) കഴഞ്ചു അഞ്ചു താൻ. 121-ം122-ം123-ം ശ്ലോകങ്ങളെ ഒന്നായിഅന്വയിക്കണം.

122. ചാതകരിങ്ങാലിമരസ്സാരകഥിതാംബു (നല്ല കരിങ്ങാലി മരക്കാതൽക്കഷായം).

123 കാറും (മുത്തങ്ങയും) കൽക്കിച്ചിട്ട (അരച്ചു)

ചേലേറുന്നീ'വിസർപ്പാശനി' ഗുളികപൊടിച്ചിട്ടുനെയ്ചേർത്തു തേനിൽ-
ച്ചാലിച്ചുണ്ണിയ്ക്കണംരാവിലെയനുദിവസം ബാലകന്മാരെ,യെന്നാൽ
ലീലാവേഢ്യേ! ശോണിതക്ഷോഭവു,മുരുതരമാം കഷ്ടവും വിട്ടുപോകും,
മാലേററീടുംവിസർപ്പപ്പരിഷകളൊഴിവാമെന്നുചൊല്ലേണ്ടതുണ്ടോ? 124

വിസർപ്പമുള്ളവരുടെ തലനോവിന്

വെൺപാടീര,ക്കടുക്ക,പ്പുതുമുകിലു,കളും, മുഞ്ഞവേർ,കാവിമണ്ണും,
സമ്പേഷിച്ചോമനപ്പെൺമുലരസമതിലൊന്നിച്ചു,നെററിയ്ക്കു തേച്ചാൽ
ശാന്തംവേഗംവിസർപ്പാമയമതിലുളവാമൂഷ്മളംമൂർദ്ധനോവു,ൾ-
ക്കമ്പംവിട്ടിന്നിദയാതാംവല്ലിപനിയണഞ്ഞെങ്കിൽവേണ്ടുന്നതും ഞാൻ. 125

കൊത്തമ്പാലയിലുത്ഭവിയ്ക്കുമരി,നീണ്ടീടുംകൊടിത്തൂവവേർ,
പുത്തൻപർപ്പടമെന്നപുല്ലു,പുനരസ്സൽച്ചുണ്ടവേരിൻതൊലി,
മുഗ്ദ്ധേ!പുഷ്കരമൂലമൊപ്പമിവയിൽച്ചേർത്തിട്ടുവെള്ളംകഷാ-
യമതകിഞ്ചനപഞ്ചസാരവിതറിസ്സേവിച്ചുകൊണ്ടാൽമതി. 126

124 അനുദിവസം [ദിവസംതോറും] രാവിലെ ബാലകന്മാരെ (കുട്ടികളെ) ഉണ്ണിയ്ക്കണം (സേവിപ്പിക്കണം) ശോണിതക്ഷോഭവും (രക്തക്ഷോഭവും) ഉരുതരമാം (ഏററവും വലിയ).

125 വെൺപാടീരക്കടുക്കപ്പുതുമുകിലുകളും = വെൺപാടീരം (വെൺചന്ദനം) കടുക്ക, പുതുമുകില് (പുതിയമുത്തങ്ങ) ഇവയും. ഒന്നിച്ച് ഓമനപ്പെൺമുലരസമതിൽ (മുലപ്പാലിൽ) സമ്പേഷിച്ച് (നല്ലവണ്ണംഅരച്ച്) വിസർപ്പാമയമതിൽ (വിസർപ്പരോഗത്തിൽ) ഉളവാകുന്ന (ഊഷ്മളമുള്ള) മൂർദ്ധനോവ് (തലവേദന] വേഗം ശാന്തം (ശമിക്കും).

126 കൊത്തമ്പാലയിൽ ഉത്ഭവിക്കും (ഉണ്ടാകുന്ന) അരി (കൊത്തമ്പാലയരി) ഇവയിൽ ഒപ്പം (ഇവ എല്ലാംകൂടിയേടത്തോളം) പുഷ്കരമൂലം ചേർത്തിട്ട്. കിഞ്ചന (കുറച്ച്).

ചിത്തഭ്രമത്തിന്

പരുത്തിയില,നായക,ങ്ങൾകടുകി,പ്പദാർത്ഥങ്ങൾതൻ
പരാഗമലിയിച്ചകോഴിയുടെ ചോരയിൽച്ചാരവേ,
ശിരഃസ്ഥലമതിൽപ്പുരട്ടുകിൽവിസർപ്പമുള്ളോർക്കക-
ക്ഷതന്നിലുളവായകമ്പമൊഴിവാകുമെന്നോമലേ! 127

മൂർദ്ധാവു കഴിഞ്ഞാൽ വേണ്ടത്

രാമച്ചം,നീർ,കുറുന്തോട്ടിയില,വടി,ഗദം,ചന്ദനം,ചിന്നനെല്ലി-
ക്കാമുത്തങ്ങക്കിഴങ്ങെന്നിവയുടെപൊടിത്തുവെണ്ണയുംകൊങ്കനീതം,
ആമേളിപ്പിച്ചകൈകൊണ്ടുടവിലുരസിമൂർദ്ധാവിലിട്ടെങ്കിലില്ലാ-
താമേവിസർപ്പമുള്ളോരുടെനിറുകയിലെത്താഴ്ച്ചയുംതീർച്ചതന്നെ.128

അരുചിയ്ക്ക്

എൻപെണ്മൗലേ!വിസർപ്പിയ്ക്കരുചിവരികിലോതെച്ചിവേർ
വൽക്കം,മിഞ്ചി-
ത്തുമ്പപ്പുഷ്പ,ങ്ങൾതേന്മാവിന്റെതളിരി,വററിൽനിന്നിട്ടചാദ
വെള്ളം
അമ്പിപ്പഞ്ചാരതാനോ,മധു,സിത,യിവയോചേർത്തരച്ചെങ്കി
ലോ കേ-
ടന്യുംതാലീസപത്രപ്പൊടിവിതറി,നുകർന്നീടുവാനേകിടേണം. 129
കേണീടാതേചുരുങ്ങുംനിലയിതുവിധംഞാൻപറഞ്ഞേൻവിസർപ്പ-
ശ്രേണീസംഹാരണോപക്രമവിധികളൊത്തുക്കണ്ടുബുദ്ധിയ്ക്കുതെ
തെന്നാൽ

127 പരുത്തിയിലനായകങ്ങൾ = പരുത്തിയിലയും, നായക(ചെന്നിനായക)വും. പരാഗം (പൊടി) കോഴിയുടെ ചോരയിൽ ചാരവെ (നന്നായി) അലിയിച്ച (ചാലിച്ച്) ശിരഃസ്ഥലമതിൽ (മൂർദ്ധസ്ഥലത്തിൽ)

128. നീർ (ഇരുവേലി) വടി [ഇരട്ടിമധുരം] ഗദം[കൊട്ടം] കൊങ്കനീതം [മുലപ്പാലും] ആമേളിപ്പിച്ച [ചേർത്തു] ഉരസി [നീർ വററുന്നതുവരെ ഉരസി] വീസർപ്പം [വിസർപ്പം] ഉള്ളവരുടെ നിറുകയിലെത്താഴ്ച്ചയും ഇല്ലാതാമേ.

129. തെച്ചിവേർ വൽക്കം [തെച്ചിവേർത്തൊലി] മധു [തേൻ] സിത [പഞ്ചസാര]

കാണിയ്ക്കുംക്ലേശമില്ലാതുടനെയിതുകളാൽത്തന്നെവൈദ്യന്നനാരീ-
മാണിക്യാത്തംസമാലേ!ദൃഢമഖിലവിസർപ്പാർത്തിയുംതീർത്തു
വെയ്ക്കാം. 130

## പതിനഞ്ചാം അദ്ധ്യായം

## മസൂരികാ ലക്ഷണം

ഒട്ടാകെമേനിയിൽനിറഞ്ഞചണമ്പയററിൻ
മട്ടാംകുരുക്കളെമസൂരികയെന്നുരയ്ക്കും,
ഇഷ്ടപ്രിയേ!പനിയുടൽക്കു,നുറുങ്ങിനോവു,
ദൃഷ്ട്യാമയാ,രുചി,കൾവായവരൾച്ച,പിന്നെ. 1
തലനോവൊ,രേപ്പുയവു,മൂക്കടെപ്പി,നി-
പ്പുളകത്തഴപ്പിതുകളൊക്കെമേൽക്കുമേൽ
മലതന്റെനന്ദിനി!മസൂരികാമയം
വെളിവായിടുന്നതിനുമുമ്പുദിച്ചിടും. 2
സ്ഫീതജ്വരപ്രകൃതിഭേദമതോർത്തുദോഷ-
മേതാണിടഞ്ഞതിതിലെന്നുതീർച്ചയാക്കാൻ

130. ഇതുവിധം (ഇപ്രകാരം) ചൊന്നതും നിലയിൽ (വിസർപ്പശ്രേണീ സാധാരണോപക്രമവിധികൾ (വിസർപ്പശ്രേണിയുടെ [വിസർപ്പക്കൂട്ടത്തിന്റെ] സാധാരണോപക്രമവിധികൾ (സാമാന്യചികിത്സാവധികൾ) ഞാൻ പറഞ്ഞേൻ. ബുദ്ധിക്ക് ഉള്ളെങ്കിൽ വൈദ്യന്ന് ഇതുകളാൽ [ഈ സാമാന്യ ചികിത്സകളാൽ [ഈ ചൊന്നതായ സാമാന്യചികിത്സകളാൽ] തന്നെ ഒട്ടും ക്ലസാതെ അഖിലവിസർപ്പാർത്തിയും ഉടനെ തീർത്തുവെയ്ക്കാം. ദൃഢം. ആലോചിച്ചു പ്രവൃത്തിക്കുന്നതായാൽ എല്ലാ വിസർപ്പങ്ങളേയും ഈ ചികിത്സകൾകൊണ്ടുതന്നെ വൈദ്യന്നു ശമിപ്പിക്കാവുന്നതാകയാൽ ഇനിയും വെറുതേ വിസ്തരിച്ചിട്ടാവശ്യമില്ല എന്നഭിപ്രായം.

## അദ്ധ്യായം 15

1. ദൃഷ്ട്യാമയാരുചികൾ = ദൃഷ്ട്യാമയം (നേത്രരോഗം) അരുചി ഇവ 1, 2, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

2. പുളകത്തഴപ്പ് = പുളക [രോമാഞ്ച]ത്തിന്റെ തഴപ്പ്. മസൂരികാമയം [മസൂരികാരോഗം] ഉദിച്ചിടും [ഉണ്ടാവും] പനി മുതലായവ മസൂരികയുടെ പൂർവ്വരൂപങ്ങളാകുന്നു എന്നു സാരം.

വാതജ്വരാദിവടിവൊന്നുധരിച്ചുവെച്ചു-
ല്ലാതാവുകില്ല,തിനുബുക്കുകൾനോക്കവേറെ. 3
വേറെനിന്നുമിരട്ടയായുമിടയും ദോഷങ്ങളാലാറുതാൻ
നേരായൊന്നിനിരക്തകോപമതിനാ,ലൊന്നോത്രിദോഷത്തിനാൽ,
താരിൽത്തേന്മൊഴി!പിന്നെയൊന്നുവിഷഗന്ധത്താ,ലി,വണ്ണം കത-
ത്തേറീടുന്നമസൂരിയൊമ്പതുവിധംവന്നെത്തുമെന്നോർക്കണം. 4

## മസൂരികാചികിത്സ

ചിത്തംവെച്ചുരചെയ്തിടാമിതുകളിൽ സാമാന്യവൈദ്യക്രമം,
പിത്തത്തിൻപക,രക്തദോഷ,മിവകൂടാതേജനിക്കില്ലിവ,
പഥ്യപ്പെട്ടിടുമാകയാലിതുകളിൽ ശീതോപചാരംപരം,
പിത്തത്തിൻമികവാർന്നിടുന്നവയിലത്യന്തംതണുപ്പുള്ളതും. 5

3. സ്ഫീതജ്വരപ്രകൃതിഭേദം = സ്ഫീതം (പെരുത്തത്) ആയജ്വരത്തിന്റെ ആകൃതിഭേദം (സമ്പ്രദായഭേദം) ഓത്ത് ഇതിൽ (മസൂരികയിൽ) ഏതു ദോഷമാണ് ഇടഞ്ഞതു (കോപിച്ചതു) എന്നു തീർച്ചയാക്കാൻ വാതജ്വരാദി വടിവ് (വാതജ്വരം മുതലായവയുടെ ലക്ഷണം.) ഒന്നു ധരിക്കാതെ ആവുകില്ല. അതിനു വേറെ ബുക്കുകൾ നോക്ക. ജ്വരത്തിനു കാരണമായ ദോഷം തന്നെ മസൂരിക്കും കാരണമായി വരുന്നതാകയാൽ മസൂരികയുടെ പൂർവരൂപങ്ങളിൽ ഒന്നായ ജ്വരത്തിന്റെ ലക്ഷണങ്ങളെ പരീക്ഷിച്ചറിഞ്ഞു മസൂരികയുടെ ദോഷകോപാദികളെ ധരിച്ചുകൊള്ളണം. ജ്വരലക്ഷണങ്ങൾ ഇതിൽ വിവരിക്കപ്പെട്ടിട്ടില്ലാത്തതിനാൽ അവയെ ഇതരഗ്രന്ഥങ്ങളിൽനിന്നു മനസ്സിലാക്കുകയും വേണം.

4. ഇടയും (കോപിക്കുന്ന) വാതപിത്തകഫങ്ങൾകൊണ്ടു ഓരോന്നു, സംസർഗ്ഗങ്ങൾകൊണ്ടു ഓരോന്നു ഇങ്ങിനെ ആറ്. മസൂരി (മസൂരിക)

5. ഇതുകളിൽ (ഒമ്പതു മസൂരികകളിൽ) സാമാന്യവൈദ്യക്രമം (സാമാന്യചികിത്സ) ചിത്തം (മനസ്സു) വെച്ചു ഉരചെയ്തിടാം. പിത്തത്തിൻപക (പിത്തകോപം) ഇവ (മസൂരികകൾ) ജനിക്കില്ല (ഉണ്ടാകില്ല) ആകയാൽ ഇതുകളിൽ ശീതോപചാരം പഥ്യപ്പെട്ടിടും. പിത്തത്തിൻ മികവ് (പിത്താധിക്യം) ആർന്നിടുന്നവയിൽ (മസൂരികകളിൽ) അത്യന്തം (ഏററവും) തണുപ്പുള്ളതും പഥ്യപ്പെടും.

വാതകഫത്തകരാറുവരാതെരക്തംതെളിഞ്ഞീടുംവണ്ണം
ശീതക്രിയകളെയിവയിൽച്ചെയ്യീടണംമനമിതത്തിവൈദ്യന്മാർ. 6

ആവോളമാനയടിയൻപുതുനീരിൽമഞ്ഞ-
പ്പാവിട്ടതൻെറ തൊലിമാത്രമെടുത്തരച്ച്
ത്തുവെണ്ണചേർത്ഥപുരട്ടിടുകിൽശ്ശമിച്ചു-
പോവുംമസൂരിക,മതംഗജമന്ദയാനേ! 7

ജ്വരപ്രമുഖപൂർവ്വനിരയാൽമസൂരിഗദം
വരുംത്വരിതമെന്നറച്ചവയൊന്നിളക്കീടണം
ശരിപ്പതിനുവേപ്പവൽക്കലമതിൻകഷായത്തിലാ-
ദരത്തൊട'വിപത്തി'യാംപൊടികൊടുക്കുകിൽപ്പോതമേ. 8

അത്തിപ്പൂ,യഷ്ടി,യിവതഞ്ചത്തിലരച്ചിട്ടുപാലിലോ,
ദയിതേ! ശുദ്ധംബ്രഹ്മീരസംസിത ചേർത്താകന്നിക്കതപ്പരിപ്പി,നി
നെല്ലിപ്പൂ,വെള്ളരിപ്പൂക്കരു,കുളുർമയെഴും ചന്ദനംതാനിതെല്ലാം
തുല്യംകൂട്ടിപ്പൊടിച്ചിട്ടരികഴുകിയവെള്ളത്തിലോ,മോന്തി
യെന്നാൽ
തെല്ലസ്പൃഷ്ടംമസൂരീഗദമതുവെളിവാകാതെതന്നേശമിക്കും,
കില്ലെന്നിന്നെൻകിളിപ്പെൺമധുരമൊഴി!പരീക്ഷിച്ചറിഞ്ഞു
ള്ളതല്ലേ? 10

പാരാതേപർപ്പടാ,ഭീരികളുടയകൊടിത്തൂവവേര,ല്ലയെന്നാൽ
കാറൊത്തംഭസ്സു,രംഭക്കട,യടപതിയൻകന്ദ,മീയൌഷധങ്ങൾ

6. വാതകഫത്തകരാറ് (വാതകഫങ്ങൾക്ക തകരാറ്) ശീതക്രിയകളെ (ശീതോപചാരങ്ങളെ)

7. ആനയടിയൻപുതുനീരിൽ (ആനയടിയൻെറ പുതിയ നീരിൽ)

8. ജ്വരപ്രമുഖപൂർവ്വരൂപനിരയാൽ (ജ്വരം മുതലായ പൂർവ്വരൂപങ്ങളുടെ നിരയാൽ പനി മുതലായ പൂർവ്വരൂപങ്ങളെ കണ്ടിട്ട്) മസൂരീഗദം (മസൂരികാരോഗം) ത്വരിതം (ഉടനെ) വരുമെന്നറച്ച വേപ്പവൽക്കലം (വേപ്പിൻതൊലി).

9. യഷ്ടി (ഇരട്ടിമധുരം) ബ്രഹ്മീരസം (ബ്രഹ്മിനീര്) സിത (പഞ്ചസാര) 9ം, 10ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

10. അസ്പൃഷ്ടം (വെളിവാകാത്തത്) ആയ മസൂരിഗദം (മസൂരികാരോഗം)

ചേതംരാമച്ച,വെൺചന്ദന,വടി,കൾകഷായീകരിച്ചേകണംപ-
ഞ്ചാര,ക്ഷൌദ്ര,ങ്ങൾചേൎത്തൻ മധുരമൊഴി!മസൂരീഗദംപൂണ്ടവ
ൎക്കായ്. 11

ധാന്യാമലകാദി കഷായം

കൊത്തമ്പാലയിൽനിന്നെടുക്കമരി,നെല്ലിക്കാ,കുറുന്തോട്ടിവേർ,
മുത്തങ്ങക്കട,വേപ്പുതൻതൊലി,പടോലം, വ്യാധിച്ചുക്കെ,ന്നിവ
കൃത്യം കൊണ്ടുകഷായമാക്കിയതു തേൻചേൎത്തിട്ടുസേവിയ്ക്കുകിൽ-
സ്സത്യംവേരറുമേമസൂരിക,മരാളസ്ത്രീവിരാജൽഗതേ! 12

മൃണാളാദികഷായം

ആരോമൽത്താമരപ്പൂവളയ,മിരുവിധം ചന്ദനം,രണ്ടരാവു,മാ-
ഭീരസ്ത്രീ, പിന്നെരംഭക്കട,യടപതിയൻ,കാറ,ഭീരുക്കിഴങ്ങ്,
പോരാതെങ്ങിൻനറുംപൂക്കുലയരി,ചെറുനാരങ്ങ,ചിററീന്ത
ലിൻവേർ,
നീരംരാമച്ച,നെല്ലിക്ക്,കൾവടി,കറുകപ്പുല്ലു,പാച്ചോററിതൻ
തോൽ, 13

ദ്രാക്ഷം,പുതിയൊരുപപ്പടത്തൊടൊക്കം
കൊത്തമ്പാലയരി,യിരിപ്പുതന്റെകാതൽ
ക്ഷൌദ്രംചേൎന്നിമയിവതൻകഷായവുംദ്രു-
രത്താക്കുംസപദിമസൂരികാമയത്തെ. 14

11. പപ്പടാഭീരികൾ = പപ്പടവും, ആഭീരി (നന്നാറി)യും, കൂടിയ കൊടിത്തൂവവേരല്ലെങ്കിൽ—കാർ (മുത്തങ്ങ) അംഭസ്സ് (ഇരുവേലി) രംഭക്കട (കദളിവാഴക്കിഴങ്ങ്) അടപതിയൻ കന്ദം (അടപതിയൻ കിഴങ്ങ്) ഈ ഔഷധങ്ങൾ ചേൎന്ന—കഷായീകരിച്ച (കഷായമാക്കി) പഞ്ചാരക്ഷൌദ്രങ്ങൾ—പഞ്ചാരയും ക്ഷൌദ്രവും (തേനും) ചേൎത്ത് മസൂരിഗദം (മസൂരികാരോഗം) പൂണ്ടവൎക്കായി നല്കണം.

12. വ്യാധി (കൊട്ടം)

13. ഇരുവിധം ചന്ദനം (ചന്ദനം,രക്തചന്ദനം) രണ്ടരാവ് (വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി) ആഭീരസ്ത്രീ (നന്നാറി) രംഭക്കട (കദളിവാഴക്കിഴങ്ങ്) മുത്തങ്ങ ഭീരുക്കിഴങ്ങ് (ശതാവരിക്കിഴങ്ങ്) നീരം-വെള്ളം (ഇരുവേലി) 13ം, 14ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

14. ഇവയുടെ ക്ഷൌദ്രം (തേൻ) ചേൎന്ന കഷായവും.

### ദുർവ്വാഘൃതം

സാരംഗീമിഴി! കാൽത്തുലാംകറുകയങ്ങീരെട്ടുനാഴിപ്പശു-
ക്ഷീരത്തിങ്കലിടിച്ചതൊക്കെരസമേന്തീട്ടൊന്നരിച്ച്,ആയതിൽ
നീരം,നൽക്കദളിക്കിഴങ്ങു,ചരളംനാല്പാമരത്തോലു,പാ-
ടീരം,ഗോപികയാളി,രട്ടിമധുരം,രാമച്ചം,മഞ്ചട്ടികൾ 15
കൽക്കിച്ചിട്ടിവചേർത്തിടങ്ങഴിനറുംനെയ്കാച്ചിയുണ്ണുംകിടാ-
ങ്ങൾക്കന്യംതരസാമസൂരിക,മുറക്കിച്ചൊന്ന'ദുർവ്വാഘൃതം'
മുക്കാലുംതവകൊഞ്ചലോട്ടകിടയാംതേൻകൊണ്ടുചാലിച്ചമേ-
ലൊക്കെത്തേയ്ക്കുവതുംപ്രധാനമമരശ്രേണീസമാരാധിതേ! 16
നിഷ്ക്വാഥത്തിനെനാല്പപാലൊലിമരത്തോൽകൊണ്ടു
വെച്ചായതിൽ-
കല്ക്കിച്ചിട്ടതുതന്നെ,കാച്ചിയനറുംനെയ്യോ,വെളിച്ചെണ്ണയോ,
ലാക്കിൽത്തേച്ചുകുളിച്ചിടേണമിരുപത്തൊന്നാംദിനം,വല്ലഭേ!
നോക്കീടേണമസൂരികാതുരരതിൻമുമ്പേകുളിച്ചീടുവാൻ. 17

### മസൂരികക്കാർ കണ്ണിൽ പിഴിവാൻ

ശ്രേഷ്ഠേ!മുക്കായ,പേരാൽമുകുളമരയാൽമൊട്ടു,നിതെച്ചി
നന്ത്യാർ-
വട്ടപ്പൂമൊട്ടു,തേററാമ്പരല,ടപതിയൻതൻകിഴങ്ങു,ല്പലം,കേൾ
യഷ്ടി,പ്പാച്ചോററിവൃക്ഷത്തൊലികളിതുകളാൽകഷായനീർ
തീർത്തുചൂടാ-
റീട്ടാമ്മാറൊന്നരിച്ചായതിലഗസമമായ്"ക്കൊങ്കനീർക്കൂട്ടിവെച്ച്" 18

15. പശുക്ഷീരം (പശുവിന്റെ പാൽ) രസം (നീര്)ഏന്തീട്ട് (എടുത്ത്)നീരം (ഇരുവേലി) പാടീരം (ചന്ദനം) ഗോപികയാൾ (നന്നാറി) 15-ം 16-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

16. ഇവ കല്ക്കിച്ചിട്ട് (അരച്ച്) ചേർത്ത മസൂരിക തരസാ (പെട്ടെന്ന്) അന്യം.

17. നാല്പപാലൊലിമരത്തോൽകൊണ്ടു.(നാല്പാമരത്തൊലി കൊണ്ടു) നിഷ്ക്വാഥത്തിനെ (കഷായത്തെ) വെച്ച് ആയതിൽ അതു (നാല്പാമരത്തൊലി) തന്നെ കല്ക്കിച്ചിട്ടു (അരച്ചുകലക്കി) മസൂരികാതുരർ (മസൂരികാരോഗികൾ) അതിൻ (ഇരുപത്തൊന്നാം ദിനത്തിന്റെ) മുമ്പെ കുളിച്ചിടുവാൻ നോക്കിടേണ്ടു.

18. പേരാൽമുകുളം (പേരാൽമൊട്ട്) ഉല്പലം (ചെങ്ങഴിനീക്കിഴങ്ങ്) യഷ്ടിപ്പാച്ചോററിവൃക്ഷത്തൊലികൾ = യഷ്ടി (ഇരട്ടിമ

നൽക്കൊത്തമ്പാലതൻവിത്തെ,ാട്ടകറുക,ചുകന്നാള്ളി,മുക്കായ, രാത്രീ-
വൽക്കം,നിൎമ്മിച്ചിവററിൻകിഴിരമണി!മണിക്കുറുമുന്നാകവോളം
ആകഷായത്തിങ്കലിട്ടായതിനെയുടനെട്ടത്തിട്ടകണ്ണിൽപ്പിഴിഞ്ഞൊ-
ററിക്കിൽച്ചോപ്പും,പഴപ്പും,ചൊറിയുമരമറും,വിട്ടപോം ചുട്ടനീറൽ, 19
എന്നല്ലൽക്കടനോവുവിട്ടമിഴികൾക്കേററംബലംകിട്ടിടും
പിന്നെക്കണ്ണിലെഴുംമസൂരികകളുംമാലെന്നിയേമാറുമേ
നന്നേകംഗുമസൂരികാൎത്തിയിലുമിക്കൎമ്മം,ഏറെഷ്ഠവിധം
ചൊന്നേൻതന്വി!മസൂരികാപ്രതിവിധിക്കും‌ചൃതകത്തിൽ ഞാൻ. 20

## കംഗുമസൂരികാലക്ഷണം

പെരുകിനകഫകോപാൽതിനയരിവടിവാൎന്നം,ശരി ജ്ജ്വരൽക്കകനാം
അതചിഷ്ഠത്തുതിസാരച്ഛൎദ്ദികൾമഹാനെഞ്ചുനോവിവകലൎന്നം21
ഉണ്ണിലുകൾമേനിയിലെല്ലാമണിയായ്ക്കാണാംപനിച്ച തിൽപ്പിന്നെ,
പ്രണയിനി!'കംഗുമസൂരിക'യണയല്പവതന്നെയെന്ന വൈദ്യമതം. 22

ധുരം) പാൎച്ചോററിത്തൊലി, ഇവ. കഷായനീർ (കഷായവെള്ളം) കൊങ്കനീർ (മുലപ്പാൽ) 18-ം 19-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

19. രാത്രീവല്ക്കം (മരമഞ്ഞൾത്തൊലി) ഇവററിൻ കിഴി നിൎമ്മിച്ച് (ഉണ്ടാക്കി) ഇവ ചതച്ച് കിഴികെട്ടി കഷായത്തിങ്കൽ (കഷായത്തിങ്കൽ)

20. ഉൽക്കടനോവു (തീവ്രവേദന) മാലെന്നിയേ (കണ്ണിന്നദോഷംവരാതെ) ഇക്കൎമ്മം (കിഴി കണ്ണിൽപിഴിഞ്ഞ് ഒററിക്കുക) കംഗുമസൂരികാൎത്തിയിലും താഴെ പറയുന്ന (കംഗുമസൂരികാരോഗത്തിലും) നന്ന. ഈ വിധം ചൃതകത്തിൽ മസൂരികാപ്രതിവിധിക്കും (മസൂരികാചികിൽസക്കും) ഞാൻ ചൊന്നേൻ.

21. കഫകോപാൽ (കഫകോപം ഹേതുവായിട്ട്) 21-ം 22-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

22. ഉണ്ണിലുകൾ പനിച്ചതിൽപ്പിന്നെ മേനിയിലെല്ലാം അണിയായ്ക്കാണാം. വൈദ്യമതം (വൈദ്യന്മാരുടെ അഭിപ്രായം)

## കംഗുമസൂരികാചികിത്സ

കാർ, വേപ്പിൻതൊലി,പർപ്പട,ത്രിഫലപിന്നീടോപടോലം,നറും
തേൻവീഴ്ത്തീട്ടിവതൻകഷായമനിശം സേവിച്ചുകൊണ്ടീടണം
ഏവംകംഗുമസൂരിയിൽകഫവിസർപ്പോപക്രമം മിക്കതും
ചെയ്‌വാനില്ലവിരോധമേതുമതിനാലാശ്വാസമുണ്ടാകുമേ. 23
കേടറേറാത്തകടുക്കയാനയടിതൻനീർകൊണ്ടരച്ചിട്ടതേ-
ച്ചീടേണം,കരിമീൻചലാക്ഷി! കറുകപ്പുല്ലിന്റെനീർതന്നിലായ്
കാടൻവെള്ളരിവേരരച്ചു വിപചിച്ചീട്ടുംവെളിച്ചെണ്ണയും
ബാഢം,നന്നതുതന്നെതേച്ചുകളിപ്പിക്കേണംസുഖംകിട്ടിയാൽ. 24

## ക്ഷുദ്രമസൂരികാലക്ഷണം

പൃഥുകംഗുമസൂരികയ്ക്കുനേരായ്‌വരുമേക്ഷുദ്രമസൂരികാഖ്യാ,
പക്ഷേ
ജ്വരമോടതിസാരമെന്നുമുണ്ടാംപൃഥകംപിത്തകഫോത്ഥമാമി
തികൾ. 25

## ക്ഷുദ്രമസൂരികാചികിത്സ

കൽക്കണ്ടാധരി! കാട്ടുവെള്ളരിയതിൻനീരാൽവയമ്പേററവും
കൽക്കിച്ചിട്ടുപുരട്ടണം,പുനരതീസാര,ജ്വരങ്ങൾക്കു ഞാൻ

23. ഇവതൻകഷായം നറുംതേൻ വീഴ്ത്തീട്ട് അനിശം (നാൾതോറും) ഏവം (ഇതേവിധം) കഫവിസർപ്പോപക്രമം (കഫവിസർപ്പചികിത്സ)

24. അരച്ചു (അരച്ചുകലക്കി) വിപചിച്ചീട്ടും (കാച്ചുന്ന)വെളിച്ചെണ്ണയും ബാഢം (ഏററവും) നന്നു (പുരട്ടാൻനല്ലതാണ്) സുഖം കിട്ടിയാൽ (കംഗുമസൂരിക ശമിച്ചാൽ) അതു (കാച്ചിയവെളിച്ചെണ്ണ) തന്നെ തേച്ചു കളിക്കണം.

25. ക്ഷുദ്രമസൂരികാഖ്യ (ക്ഷുദ്രമസൂരികാരോഗം) പൃഥുകംഗുമസൂരിക (വലിയ കംഗുമസൂരികയ്ക്കു) നേരായി (തുല്യമായ്) വരുമേ. പക്ഷേ പിത്തകഫോത്ഥം(പിത്തകഫങ്ങൾകൊണ്ടുണ്ടായത്) ആയ ഇതികൾ (കംഗുമസൂരികാരോഗത്തിൽ) ജ്വരമോട് (പനിയോടുകൂടിയ) അതിസാരം എന്നും (ഇടവിടാതെ)ഉണ്ടാം. കംഗുമസൂരികയിൽ ജ്വരാതിസാരങ്ങൾ ഇടവിടാതെ ഉണ്ടാകില്ല.

26. കല്ക്കിച്ചിട്ട് [അരച്ച്] അതിസാരജ്വരങ്ങൾ (അതി

ഉൾക്കൊണ്ടോരിയകൈകളൊന്നിടകലർത്തിച്ചെയ്യണംവൈദ്യർനി-
സ്സംശംകംഗുമസൂരികാകഥിതമായോരെണ്ണതേപ്പിയ്ക്കണം. 26
വേപ്പിലയിട്ടുമുറസ്സതിളപ്പിച്ചജലംകളിയ്ക്കുവാൻവിഹിതം,
കെല്പിൽക്ഷുദ്രമസൂരികയപ്പിടിവിട്ടേ കളിയ്ക്കാവൂ. 27

## വിസ്ഫോടലക്ഷണം

പിത്തംകോപമിയന്നനിന്നിടുകയാൽമെയ്യിന്നവാട്ടം,പനി-
ക്കൊത്ത,ന്നല്ലാതചുട്ടുനീറലി,വയോടൊപ്പം പുറപ്പെട്ടവൻ
വാച്ചിട്ട പഴുത്തുപൊട്ടി,ലഘുവായിട്ടംചലംചേന്നര-
ക്തത്തിൻചാട്ടമെഴന്നപൊള്ളകളെ നീ വിസ്ഫോടമെന്നോ
ർക്കണം. 28

## വിസ്ഫോടചികിത്സ

കുരംഗാക്ഷി! തേങ്ങാപ്പുളിപ്പാലിനാലേ
പാംതെച്ചിവേരിൻെറതോല,ല്ലയെങ്കിൽ
കരിങ്ങാലിതൻകാതൽനന്നായരച്ചാ-
ദരാൽതേച്ചുകൊള്ളട്ടെ വിസ്ഫോടമുള്ളോർ. 29

ത്രായമാണാദി കഷായം

ബ്രഹ്മി, തേററാമ്പരൽ, ച്ചിററമൃത്, കളിയലുംമുന്തിരിങ്ങാപ്പഴത്താൽ
നിർമ്മിഷ്ടംകഷായമോ, രോഹിണിതടവിനനെല്ലിയ്ക്കതൻ കഷായ
നീരോ,
ചെമ്മേ തേൻചേർത്തു സേവിയ്ക്കണമരിയകരിങ്ങാലി, നെല്ലിയ്ക്ക,
മേഘം,
വെണ്മാലേയം, സിതാ, തേനു, കൾപെട്ടമിവതൻ കഷായമാവാ
മുഷസ്സിൽ, 30

സാരം, ജ്വരം, ഇവകൾ) നിസ്സംശം (സംശയമില്ലാതെ) കംഗുമസൂ
രികാകഥിതം (കംഗുമസൂരികയ്ക്ക് പറയപ്പെട്ടത്)

28 ലഘു (അല്പം)

30 നിർമ്മിഷ്ടം (ഉണ്ടാക്കുന്ന) കഷായമോ (കഷായമോ) രോഹിണി (കടുകരോഹിണി) മേഘം (മുത്തങ്ങ) വെണ്മാലേയം (വെൺചന്ദനം) ഉഷസ്സിൽ (രാവിലെ) ഇവയുടെ സിതതേനുകൾ (പഞ്ചസാര, തേൻ ഇവ) പെട്ടം (കലരുന്ന) കഷായം ആവാം-

### ചന്ദനാദി പൊടി

ധന്യേ! ചന്ദന,മംബുദം, വടി, തഥാമൈനതൽക്കിഴങ്ങാ,ന്ധ്വിൻ
കന്ദം, ചെങ്ങഴിനീർക്കിഴങ്ങത,രയാൽപ്പേരാൽ നറുംമൊട്ടുകൾ,
പിന്നെത്താമരയല്ലി, ചിററമൃത്, രാമച്ച,ങ്ങൾ പാച്ചോററിമേൽ
നിന്നംതോലി,ടയത്തി,ധാത്രിയിവയെപ്പാൽകൊണ്ടരച്ച
ങ്ങിനെ 31

നന്നായുണക്കിച്ചൂർണ്ണിച്ച തിന്നണംനെയ്യുചേർത്തിഹ,
ചന്ദനക്കുളിർമെയ്യാളേ!‘ചന്ദനാദി’കമിപ്പൊടി. 32

### ഗോമയരസാദിതൈലം

ഒരുനാഴിച്ചാണകനീരി,തുനാഴിസ്വാദുവാമിളനീർനീർ,
കരുതിട്ടുക,കററുവാഴസ്വരസം മൂന്നാഴിതന്നെനാനാഴി 33
ചേലാന്നിട്ടംഞെരിഞ്ഞാംപുളിയിലയുടെനീർ,പാലെഴുംനാ
ല്വൃക്ഷ-
ത്തോലിൻ നിഷ്ക്വാഥമത്തൊഴിയതി,വലിയോരുപാത്രത്തിലാക്കി
ട്ടതിങ്കൽ
ചാലേരാമച്ച,മഞ്ചെട്ടി,കൾ മുകിൽ,വടി,കച്ചൂരി, താരല്ലി,കൊട്ടം,
മാലേയം,വാരി,വാനോർമരം,മിതുകൾ കഴഞ്ചൊറുകൽക്കിച്ചുകൂട്ടി 34

31 അംബുദം (മുത്തങ്ങ) വടി (ഇരട്ടിമധുരം) കന്ദം (കിഴങ്ങ്) ഇടയത്തി (നന്നാറി) ധാത്രി (നെല്ലിക്ക) 31-ം 32-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

32 ചൂർണ്ണിച്ച് (പൊടിച്ച്) നെയ്യുചേർത്ത് ഇഹ (വിസ്ഫോടരോഗത്തിൽ) തിന്നണം (സേവിക്കണം).

33. സ്വാദു (മധുരം) ഇളനീർനീർ (ഇളനീർവെള്ളം) കററുവാഴ സ്വരസം (കററുവാഴനീർ) 33-ം, 34-ം, 35ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

34. ഞെരിഞ്ഞാംപുളിയിലയുടെ നീർ നാനാഴി—പാലെഴും നാല്വൃക്ഷത്തോലിൻ (നാല്പാമരത്തൊലിയുടെ) നിഷ്ക്വാഥം (കഷായം) മുകിൽ (മുത്തങ്ങ) മാലേയം (ചന്ദനം) വാരി (ഇരുവേലി) വാനോർമരം (ദേവതാരം) ഇതുകൾ എല്ലാംകൂടി ആറു കഴഞ്ച് കല്ക്കിച്ച് (അരച്ച്)

കാച്ചീടാമൊതനാഴിയെണ്ണ, യഥവാ സാക്ഷാൽ വെളിച്ചണ്ണതാൻ,
തേച്ചാൽതൈലമിതൊന്നകററിവിട്ടമേവിസ്ഫോടദർപ്പോദയം,
വാച്ചീടുന്ന വിയർപ്പുമാററു,മുടലിൻചൂരും; ചിരങ്ങുംശമി-
പ്പിച്ചീടുംപികവാണി! 'ഗോമയരസാദി'പ്പേരിതിന്നോതിടാം. 35

## ശീതപിത്തലക്ഷണം

തിണ്ണംചൃകന്നു,ചൊറിപൂണ്ടു,മനേകവട്ട-
പ്പുണ്ണുതുവിസ്തൃമുടലിൽകഫപിത്തകോപാൽ,
എന്നോമലേ!വിബുധരായതു ശീതപിത്ത-
മെന്നോതിടുന്നു,പറയാമിതിനും ചികിൽസ. 36

## ശീതപിത്തചികിൽസ

ക്ഷീരത്തിൽഗ്ഗോപി,കൊട്ടം,മലയജ,മിവയല്ലെങ്കിലോദ്ദൂർവ്വ, ശീതം,
താരിന്നുള്ളല്ലി,തേററാമ്പരലി,തുകളരച്ചിട്ടു തേയ്ക്കാമിതിങ്കൽ,
സാരോൽകൃഷ്ടാ'വിപത്തി'പ്പൊടി വയറിളകാനുതക്കേഴണ്ണോക്കി നൽകാം,
പാരാതെശ്ലേഷ്മപിത്തോദിതമഹിതവിസർപ്പോക്തവൈദ്യങ്ങൾചെയ്യാം. 37

35. വിസ്ഫോടദർപ്പോദയം = വിസ്ഫോടത്തിന്റെ ദർപ്പോദയം. (ഗർവോല്ലാസം) അകററി വിട്ടമേ 'തേച്ചാൽ' എന്നുള്ളതിന്ന് (വിസ്ഫോടമുള്ളേടത്ത് പുരട്ടിയാൽ) എന്നേ അത്ഥമുള്ളു.

36. കഫപിത്തകോപാൽ (കഫപിത്തങ്ങളുടെ കോപം ഹേതുവായിട്ട്) വിബുധർ (വിദ്വാന്മാർ)

37. ക്ഷീരത്തിൽ (പാലിൽ) ഗോപി (നന്നാറി) മലയജം ചന്ദനം) ദ്ദൂർവ്വ (കറുക) ശീതം (ചന്ദനം) സാരോൽകൃഷ്ടാവിപത്തിപ്പൊടി = സാരോൽകൃഷ്ടം (നല്ല വീയ്യമുള്ളത്) ആയ 'അവിപത്തി'പ്പൊടി. ശ്ലേഷ്മപിത്തോദിതമഹിതവിസർപ്പോക്തവൈദ്യങ്ങൾ = ശ്ലേഷ്മപിത്തങ്ങൾ (കഫപിത്തങ്ങൾ) ഹേതുവായിട്ട് ഉദിതമായ (ഉണ്ടായ) മഹിതം (പെരിയത്) ആയ വിസർപ്പത്തിന്ന് ഉക്തങ്ങൾ (പറയപ്പെട്ടവ) ആയ വൈദ്യങ്ങൾ (ചികിൽസകൾ) ചെയ്യാം; അവ ഇതിന്നു വളരെ ഫലിക്കും.

### രജന്യാദികഷായം

രാവോ,മൽച്ചന്ദനം,ചിററമൃത,രിയകൊടിത്തൂവവേർ,ചുണ്ട വേരിൻ-
തോൽ,വേപ്പാകുംമരത്തിൻതൊലി,യിതുകളിണങ്ങുന്ന സാക്ഷാൽക്കടുക
ആവോളംക്വാഥമാക്കിസ്സിതവിതറി നുകർന്നീടുകിൽശ്ശീതപിത്തം
നാവും കുഞ്ഞിന്നു വൈകാതൊരസുഖമുളവായീടുമെൻ ചാടുശീലേ!

### പാരന്തീകുസുമാദിതൈലം

തെച്ചിപ്പൂഷ്പ,ശതാവരി,ക്കറുക,നീരിങ്ങൽ ഗദം യഷ്ടിമേ-
ളിച്ചീടുംകദളിപ്പഴം മലയജം,കൽക്കിച്ചചേർത്തിട്ടിവ,
കാച്ചാം പാലുശമിച്ചുണച്ചതിലജംതാനോ, വെളിച്ചെണ്ണയൊ,
തേച്ചെന്നാലിതു ശീതപിത്തരുജയെശ്ശീഘ്രംശമിപ്പിച്ചുമേ. 39

### കക്ഷ്യാലക്ഷണം

വാരികളിലോ, പുറത്തോ, മാറത്തോ, മലർകണക്കപിത്തത്താൽ
പാരമുളവായ്പരക്കുന്നോരാപ്പുളകങ്ങൾ കക്ഷ്യയാണത്രെ. 40

### കക്ഷ്യാചികിത്സ

രാമച്ചം,ചന്ദനം,ചിററമൃതി,വയഥവാചന്ദനം,കാവിമണ്ണും,
കാമംതേങ്ങാപ്പുതുപ്പാലതിലടവിലരച്ചിട്ടു തേച്ചീടവേണം,
വാമേ!പിത്തക്കരപ്പൻപ്രതിവിധികളെയെല്ലാമിതിങ്കൽപ്രയോഗി-
ച്ചാമേ,നിത്യം കുളിപ്പാൻകുയിലൊളിമൊഴി! നാല്പാമരത്തോൽ കഷായം. 41

38. രാവ് (വരട്ടുമഞ്ഞൾ) ഇതുകളിണങ്ങുന്ന (ഇതുകളിൽ ചില മരുന്നുകളൊ ഇവ മുഴുവനോ ചേരുന്ന) ക്വാഥം (കഷായം) ആക്കി. സിത (പഞ്ചസാര)

39. ഗദം (കൊട്ടം) യഷ്ടി (ഇരട്ടിമധുരം) മേളിച്ചീടും (ചേരുന്ന) മലയജം (ചന്ദനം) ഇവ കൽക്കിച്ച (അരച്ച) തിലജം (എണ്ണ) താനോ വെളിച്ചെണ്ണയോ കാച്ചാം. ശീതപിത്തരുജയെ (ശീതപിത്തരോഗത്തെ) ശീഘ്രം (ഉടനെ).

41. അഥവാ (അല്ലെങ്കിൽ) കാമം (ഏററം) പിത്തക്കരപ്പൻ പ്രതിവിധികളെ (പിത്തക്കരപ്പന്നുള്ള ചികിത്സകളെ) ഇതിങ്കൽ (കക്ഷ്യയിങ്കൽ) പ്രയോഗിച്ചാമേ. കുളിപ്പാൻ നാല്പാമരത്തൊലിയിട്ടുകാച്ചിയ വെള്ളം വേണം. ഇതുമാത്രം പ്രത്യേകം.

തഴമ്പിന്ന്

ഭാരിഷ്ഠമാനയുടെയെല്ലൊട്ടകാവിമണ്ണു
ചേതന്നയാമവതിയോ, പുനരാനയെല്ലോ,
നേരെപൊടിച്ചുമധുകൊണ്ടലിയിച്ചുതേച്ചാൽ
താരുണ്യശാലിനി! തഴമ്പുകളന്യമാകും. 72

## ത്വഗ്വിശുദ്ധിചികിത്സ

യഷ്ടീ,ക്കാറു,കളല്ലയെങ്കിൽ മനയോല,വ്യാധി,മഞ്ചെട്ടി യരാ_
മട്ടിൽപ്പൊന്നരിതാര, മല്ലിണയിതെല്ലാംചേർന്നരക്കിൻപൊടി
നിട്ടംനെ, മധുവും, കലർത്തിയുടലിൽത്തേപ്പിയ്ക്കുകിൽതോലിലെ_
ദുഷ്യമ്പും, ഹിതമിപ്പണിപ്പൂയി! വെറും മഞ്ചെട്ടിതൻചൂർണ്ണവും. 83

## പതിനാറാം അദ്ധ്യായം

## കുഷ്ഠചികിത്സ

പുല്ലാടത്തും തരിപ്പും,വ്യഥയു,മനിലകുഷ്ഠത്തിലുണ്ടാകുമത്രേ,
വല്ലാതെചുട്ടുനീറുന്നതുമരുണനിറംപൂണ്ടതും, പിത്തകുഷ്ഠം,
വില്ലൊക്കും ചില്ലി! വീക്കം, ചൊറി,യിവകഫകുഷ്ഠത്തിലേ
സംഭവിയ്ക്കൂ,
മെല്ലെക്കുഷ്ഠങ്ങളിൽപ്പാർത്തറിയണമിവയാൽദോഷകോപത്തെ
വൈദ്യൻ. 1

42 യാമവതിയോ (വരട്ടമഞ്ഞളോ) മധു തേൻ.

43 യഷ്ടിക്കാറുകൾ (ഇരട്ടിമധുരവും മുത്തങ്ങയും) അല്ലെങ്കിൽ മനയോല മുതലായവ ചേർന്ന അരക്കിൻെറ പൊടി (അരക്ക പൊടിച്ചതു) വ്യാധി (കൊട്ടം) അല്ലിണ (വരട്ടമഞ്ഞൾ മരമഞ്ഞൾ തൊലി) മധുവും (തേനും) ഇപ്പനിക്ക പൊടിച്ച നെയ്യും തേനും (ചേർത്തുതേപ്പാൻ) വെറും മഞ്ചട്ടിതാൻ ചൂർണ്ണവും (മഞ്ചട്ടിപ്പൊടി മാത്രവും) ഹിതം (കൊള്ളാം).

അദ്ധ്യായം 16

1 വ്യഥയും (വേദനയും) അനിലകുഷ്ഠത്തിൽ (വാതകുഷ്ഠത്തിൽ) അരുണനിറം (ചുകന്നനിറം) സംഭവിക്കൂ (ഉണ്ടാവൂ) ഇവയാൽ (മേല്പറഞ്ഞ ലക്ഷണങ്ങളാൽ) കുഷ്ഠങ്ങളിൽ ദോഷകോപത്തെ വൈദ്യൻ അറിയണം. ഏതു ദോഷമാണ് കോപിച്ചു നില്ക്കുന്നതെന്നു മനസ്സിലാക്കണം.

ത്തതാവിൻനീരുകൊണ്ടങ്ങിനെരജനി, കരിഞ്ഞാലിയോ, കൽക്കമാക്കി–
ക്കപ്പെത്തുതോടാദിയിൽത്തേച്ചിട്ടുകിലഖില കുഷ്ഠങ്ങളും വിട്ടുപോകും
'തിക്ത'ാഖ്യംനെയ്യശിപ്പിച്ചിടണമഥ 'മഹാ തിക്ത'മാം നെയ്യുതാനോ,
യുക്തംമെയ്യൂക്കചേരുന്നവനടന'വിപത്തി'പ്രയോഗാൽ വിരേകം. 2

### അമൃതാരിഷ്ടാദി കഷായം

ആര്യേ! ചിററമൃതേ,ാട്ടവേപ്പുരജനീവൽക്കം, കൊടിത്തൂവതൻ
വേരി,ച്ചൊന്നവയും, പടോലമിടചേർന്നിട്ടുംകരിഞ്ഞാലിയും,
സാരംഗാക്ഷി! കഷായമാക്കിയതുതേൻതൂകിക്കഴിപ്പാക്കനി–
സ്സാരംകുഷ്ഠവികാരമാസകലമെന്നാണെന്റെ പൂർണ്ണാശയം. 3

### ത്രിഫലാശശിരേഖാദി കഷായം

ഫലത്രയീ,മൃഗാങ്കരേഖിക, മഹാകരിഞ്ഞാലി, വേ–
പ്പിലത്താലി, പടോലകം, കടുകരോഹണി, ബ്രഹ്മീ,കൾ

2 രജനി (വരട്ടുമഞ്ഞളോ) കരിഞ്ഞാലി (കാതലോ) കല്ക്കമാക്കി (അരച്ച്) ആദിയിൽ (ഉണ്ടായ ഉടൻ) അഖില കുഷ്ഠങ്ങളും (എല്ലാ കുഷ്ഠങ്ങളും) അശിപ്പിച്ചിടണം (സേവിപ്പിക്കണം) അവിപത്തിപ്രയോഗാൽ (അവിപത്തിപ്പൊടി പ്രയോഗിച്ച്) വിരേകം (വയറിളക്കുക) യുക്തം (ഉചിതം).

3 വേപ്പുരജനീവല്ക്കം – വേപ്പ്, രജനി (മരമഞ്ഞൾ) ഇവയുടെ വല്ക്കം (തൊലി) ഇച്ചൊന്നവയും, പടോലമിടചേർന്നിട്ടും കരിഞ്ഞാലിയും, എന്നു പ്രയോഗിച്ചിരിക്കുന്നതിനാൽ, ചിററമൃതു മുതൽ കൊടിത്തൂവവേർവരെയുള്ള മരുന്നുകൾകൊണ്ടും, പടോലകരിഞ്ഞാലികൾകൊണ്ടും, ഇവ എല്ലാംകൊണ്ടും കഷായം ഉണ്ടാക്കാമെന്നു ധ്വനിക്കുന്നു. കുഷ്ഠവികാരം (കുഷ്ഠരോഗം) ആസകലംനിസ്സാരം എന്നാണെന്റെ പൂർണ്ണാശയം (തികഞ്ഞ അഭിപ്രായം) എല്ലാ കുഷ്ഠരോഗങ്ങളും ഉടനെ ശമിക്കുമെന്നു സാരം.

4 ഫലത്രയീ (ത്രിഫല) മൃഗാങ്കരേഖിക (കാർകോകിലരി ഇവ ഒപ്പമായ് കലർത്തി മധു (തേൻ) തളിച്ചുസേവിക്കുകിൽ ഫല

കലത്തിയിവയൊപ്പമായൊരുകഷായനീർതീർത്തും
ഫലത്തികവുകാട്ടിടും മധുതുളിച്ചു സേവിക്കുകിൽ. 4

മാണിഭദ്രഗുളം

വന്നെല്ലിക്ക,വിഴാലരി,യെന്നല്ലോമൽക്കടുക്കയിവസമമായ്
ചേർന്നത്രയംത്രികോല്പക്കൊന്നകലർന്നിപ്പൊടിച്ചതിലിരട്ടി 5
വെല്ലംകൂട്ടിയതിനമ്മിസന്ധ്യമഴകിലുരുട്ടീടണം,മാണിഭദ്രൻ
കല്യൻകല്പിച്ചതാമാശ്ശുഭഗുളമൊരുമാസംപുലർച്ചക്കഴിച്ചാൽ
എല്ലാംകുഷ്ഠങ്ങൾ,മോഹം,കൃമി,കര,മുഴ,യർശസ്സു,ദാവത്തം,മേക്കം,
കൊല്ലംഗുന്മോ,ദരപ്ലീഹ,കളിവ,മലബന്ധാർത്തിയുംപോണ്ടു
മോട്ടും. 6

നീലീദളാദിതൈലം

അമരിയില,പർപ്പടക,ഭ്രമര,ങ്ങൾനിലംപരണ്ട,ചിററമൃത്,
ചെറുകടലാടി,ക്ഷണദ,കൾകറുക,പുലിച്ചുവട്ടകഞ്ചിരി,യിതെല്ലാം
മീനേക്ഷണേ!സമമിടിച്ചുപിഴിഞ്ഞെടുത്ത
നീർനാലിടങ്ങഴി,യതിൽച്ചുരളം,പടീരം,
ദീനംവിഴാലരിഫലത്രയി,പുന്നാഗ-
പ്പൂ,നല്ലാരേലയരി,രാമിണ,കുന്ത്രുക്കം, 8
രാമച്ചം,ഞാഴൽ,മഞ്ചട്ടി,കളിത്തുകൾമുറക്കൂനാരക്കൂക്കഴഞ്ചെ-
ല്ലാമേകർക്കിച്ചുകൂട്ടിയതിലജ,മഥവെളിച്ചെണ്ണയോനാലുനാഴി

ത്തികവു (കഷ്ടങ്ങളെയെല്ലാം ശമിപ്പിക്കുകയാകുന്ന പൂർണ്ണഫലം കാട്ടിടും.)

5. ചേർന്നത്രയം (ചേറ്റോടത്തൊളം) 5-ം 6-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

6. മലബന്ധാർത്തിയും (മലം പോകാത്തതുകൊണ്ടുള്ള കഴക്ക്).

7. അമരിയിലപ്പർപ്പടകഭ്രമങ്ങൾ = അമരിയില, പർപ്പടം, ഭ്രമരം (കഞ്ഞുണ്ണി) ഇവ. ചെറുകടലാടിക്ഷണദകൾ = ചെറുകടലാടി. ക്ഷണദ (പച്ചമഞ്ഞൾ) ഇവ. കഞ്ചിരി (ആനയടിയൻ) ആനയടിയനെ ചിലേടങ്ങളിൽ കഞ്ചിരി എന്നു വ്യവഹരിക്കുന്നു. 7, 8, 9 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

8. പുന്നാഗപ്പൂ = പുന്നപ്പൂ, നാഗപ്പൂ ഇവ.

9. ഞാഴൽമഞ്ചട്ടികൾ = ഞാഴൽ (ഞാഴൽപ്പൂ) മഞ്ചട്ടി

കാമംകാച്ചീട്ടതേയ്ക്കുന്നൊതശിശ്രുവിസവിസ്ഫോട,വീസർപ്പ, കഷ്ഠ-
സ്സോമംതാനുംവിചർച്ചീഗദവും,മൊഴിയു,മീയെണ്ണ'നീലീദളാദി'. 9

രാജവല്ലാദിതൈലം

കൊന്നമരടിൻതൊലി,തുലാമൊന്ന,ഥപന്ത്രണ്ടരപ്പലംഖദിരം
ഗൌരാംഗി!തെച്ചിവേർപലമാറേകാലി,നിയരത്തുലാംത്രിഫല,10

മുപ്പത്തുമൂന്നേകാൽകാട്ടമുല്ലവേർപല,മെന്നിവ
രണ്ടിൽപ്പെരുക്കംമുപ്പത്തുരണ്ടിടങ്ങഴിവാരിയിൽ. 11

നിഷ്ക്വാഥംവെച്ചതിൻനാലിലൊരൊഹരിയതാക്കീട്ടതിന്നുവ്വ, കച്ചൂ-
രിക്കന്ദം,യഷ്ടി,കന്നിക്കരു,മുതകു,ചെറുപ്പന്നതൻതണ്ഡുലം,നീർ,
ഉൽകൃഷ്ടാശോകവെഖ്യങ്കതമരട്ടകൾതൻതോല്യ,സാക്ഷാൽക്കടമ്പിൻ
വല്ക്കം,താരല്പ്യി, വഞ്ഞിത്തൊലി,കവിടി,കടുത്താനയെ,ല്ലാമയോട്', 12
അങ്കോലക്കരു,കാട്ടവെള്ളരിയതിൻവേർ,കന്മതം,ഗോപിയാൾ
തൻകന്ദം,പവിഴം,കറുപ്പ്,ഥകരപ്പാമ്പട്ട,പാമ്പിൻവള,

(മഞ്ചെട്ടിപ്പൊടി) ഇവ. കൽക്കിച്ച (അരച്ച) സ്ഫോടവീസർപ്പകഷ്ഠസ്സോമം = വിസ്ഫോടം, വീസർപ്പകഷ്ഠസ്സോമം വീസർപ്പ (വിസർപ്പങ്ങളുടേയും കഷ്ഠങ്ങളുടേയും) സ്സോമം (കൂട്ടം) ഇവയും വിചർച്ചീഗദവും (വിചർച്ചികാരോഗവും).

10. ഖദിരം (കരിങ്ങാലിക്കാതൽ) ത്രിഫല (കടുക്ക,നെല്ലിക്ക, താന്നിക്ക) ഇവയെല്ലാം കൂടി അരത്തുലാം (അമ്പതു പലം) 10, 11, 12, 13, 14, 15, 16 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

11. കാട്ടമുല്ലവേർ, മുപ്പത്തുമൂന്നേകാൽ പലം. രണ്ടിൽ പെരുക്കം മുപ്പത്തുരണ്ടിടങ്ങഴി (അറുപത്തിനാലിടങ്ങഴി) വാരിയിൽ (വെള്ളത്തിൽ).

12. അതിൻ (വെള്ളത്തിൻെറ) നാലിലൊരോഹരി (പതിനാറിടങ്ങഴി) ഉൽകൃഷ്ടാശോകവെഖ്യങ്കതമരട്ടകൾതൻതോല്യ = ഉൽകൃഷ്ടം (ശ്രേഷ്ഠം) ആയ, അശോകം, വെഖ്യങ്കതമരട്ട, (വെഖ്യങ്കതവേർ) ഇവയുടെ തൊലി,

ശംഖം,പൊന്നരിതാര,മമ്പഴമരത്തോൽ,ഗന്ധകം,കുങ്കുമം,
തിങ്കൾക്കീർ,നിശ,യോടിരിമ്പുപൊടി, ചായില്യം, ഗദം, ച
ന്ദനം, 13
നൽപ്പുന്നപ്പൂ,കാരീയപ്പൊടി,മഞ്ചെട്ടി,ഗുൽഗുലു,സുരദ്രു,
കെൽപ്പുള്ളേലത്തരി,രസകർപ്പൂരം,നാഗമലത,ചെമ്പുപൊടി 14
താഴൽപ്പൂവ,ഥത്തുണിയാങ്ക,മിനിസ്സമത്തിന്റെപൂവൊപ്പമായ്
നാഴിയ്ക്കൂട്ടുകഴഞ്ചുവീതമിവയെക്കല്ക്കീകരിച്ചങ്ങിനെ
ഏഴായ്ച്ചേർന്നിടുമഞ്ചിടങ്ങഴിയരക്കിൻകഷായവും, കാതര–
ക്ഷേഴപ്പെൺമിഴി! നാലുനാഴിനിയതം നീരട്ടിതന്നെണ്ണയും, 15
മേളിപ്പിച്ചോരുനാലിടങ്ങഴിനറുംതൈലം,വെളിച്ചെണ്ണയോ,
ചാലേകാച്ചിയരിച്ചുമെയ്യിൽമുഴുവൻതേപ്പിച്ചുകൊണ്ടീടണം
നാളീകപ്രിയനെന്നപോലെനലമോടീ'രാജവല്ല്യാദി'യാം
തൈലംകപ്പുമതെന്നുകൂരിതളിനെക്കൂസാതകററീടുമേ. 16

ത്രിഫലാത്രയാദി ഗുളിക

കൊണ്ടാട്ടംമൂന്നുജാതിത്രിഫലവു,മിരവും,വഹ്നിയും,തെച്ചിവേതും,
വണ്ടിൻനീർകൊണ്ടരച്ചിൻകമലമിഴി!കഴഞ്ചിക്കതപ്രായമായി
ഉണ്ടാക്കീട്ടൊന്നുണക്കീടിനഗുളികപൊടിച്ചിട്ടുതേൻകൊണ്ടുചാലി–
ച്ചുണ്ടാൽക്കഷ്ടങ്ങളെല്ലാമുടനെയൊഴിയുമെന്നുള്ളതിൽക്കില്ലതില്ല 17

കഷ്ടാന്തകഗുളിക

നൂറാണ്ടെത്തിയവേപ്പുതന്റെയില,തോൽ,വേർ,കായ,പൂകന്മതം,
പോരാപൊന്നരിതാര,മിന്ദുകലികാ,വെള്ളിയവെണ്ണീറു,കൾ

13. നൻകന്ദം (കിഴങ്ങ്] തിങ്കൾക്കീർ (കാർകോകിലരി)
14. സുരദ്രു (ദേവതാരം) നാഗമലത (നാഗപ്പൂവ്)
15. കൽക്കീകരിച്ച് (അരച്ചുകലക്കി) ഏഴായ്ചേർന്നിടുമ
ഞ്ചിടങ്ങഴി (12 ഇടങ്ങഴി) അരക്കിൻകഷായവും (കഷായവും)
16. മേളിപ്പിച്ച (ചേർത്ത) നാളീകപ്രിയൻ (സൂര്യൻ) ഉപമ
യും രൂപകവും അലങ്കാരങ്ങൾ.
17. മൂന്നു ജാതിത്രിഫലയും (1 കടുക്ക, നെല്ലിക്ക, താന്നി
ക്ക 2. നീരട്ടിക്കുരു, വേരിൻകുരു, കടകപ്പാലയരി. 3. വിഴാ
ലരി, ചെറുപ്പുന്നയരി, കാർകോകിലരി ഇവയും).
18. നൂറാണ്ടെത്തിയ (നൂറുവൽസരം തികഞ്ഞ) ഇന്ദുകലി

പോരേറും മുളകി,പ്പുറത്തെവകരിഞ്ഞാലിയെണ്ണുഴം കാതലോടാം-
രോമന്മുകിൽവേണി! മൂന്നുദിവസംകഞ്ഞുണ്ണിതൻനീരിലും, 18
വാളേലുംമിഴി! കൊന്നവേർത്തൊലിയതിൻ കഷായത്തിലുംനാലു നാൾ,
നാളഞ്ചാകെവിടാതെതെച്ചിമുരടിൻ തോൽകഷായവെള്ളത്തിലും,
ചീളെന്നേഴുദിനംതികച്ചുധകരിഞ്ഞാലിക്കഷായത്തിലും,
കേളെട്ടെട്ടുദിനങ്ങൾനീർമരുതുവൃക്ഷത്തോൽക്കഷായത്തിലും 19
ചേലേറിട്ടംചെറുപ്പുന്നയരിയുടെകഷായത്തിലും, തന്വീ! വേണ്ടും
പോലെപേഷിച്ചുലന്തക്കുരുവടിവിലുരുട്ടീട്ടുണക്കിപ്പൊടിച്ച്
ചാലേതേൻകൊണ്ടുചാലിച്ചനുദിവസമശിയ്ക്കുന്നവന്നേതുകഷ്ട-
ത്താലേല്ലുംമാല്' കഷ്ടാന്തക' ഗുളികയിതും 'ഫേള' നല്ലോ വിധിച്ചു. 20

വാതകഷ്ടത്തിന് സുരപാദപാദി കഷായം

വാനോർദാരു,കരിങ്കുറിഞ്ഞിയുടെവേർ,കച്ചൂരിതൻകന്ദകം,
താർനേത്രേ! തമിഴാമവേരു,മുടപടോലം,നൽകരിഞ്ഞാലിതാൻ,
ഊനംവിട്ടൊരുകൊന്നവേർത്തൊലിയതീ,വസ്തുക്കൾതൻകഷായനീർ
പാനംചെയ്യുകിടാവിനെപ്പവനനുണ്ടാക്കുന്നകഷ്ടംതൊടാ. 21

ബലാഹരിദ്രാദി തൈലം

കഷായംവെപ്പാൻകുരംഗപ്രതിമമിഴി! കുറുന്തോട്ടിവേർ,മഞ്ഞൾ,വേങ്ങാ-
ക്കാതൽ,ദേവദ്രുഗോപാംഗന,കൾമതിവനീവെള്ളരിയ്ക്കുള്ളമൂലം,

കാവെള്ളീയവെണ്ണീറുകൾ = ഇന്ദുകലിക (കാർകോകിലരി) വെള്ളീയവെണ്ണീർ (വെള്ളീയത്തിൻഭസ്മം) ഇവ. 18-ം 19-ം 20-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

19 നാലു നാൾ കൊന്നവേർത്തൊലിയതിൻ കഷായത്തിലും (കഷായത്തിലും) അഞ്ചുനാൾ വിടാതെ തെച്ചിവേരിൻ തോൽക്കഷായവെള്ളത്തിലും.

20. പേഷിച്ചു (അരച്ചു) അനുദിവസം (ദിവസംതോറും) അശിക്കുന്നവന്നു (സേവിക്കുന്നവന്നു) ഏതു കഷ്ടത്താൽ മാല് (ദുഃഖം) ഏൽക്കും? ഒരു കഷ്ടത്താലും ഏൽക്കില്ല.

21. വാനോർദാരു (ദേവദാരം) പാനംചെയ്തു (കുടിച്ചു) പവനൻ (വാതം)

മബാധിഷ്ക്കങ്ങിൻതൊലി,ഗ്ഗുൽഗ്ഗുല്യ,വടി,കൾവിഴാൽവിത്തു,
മുക്കായ,ഗോപ-
സ്ത്രീ,തുമഞ്ചെട്ടി,രേണു,ത്രികട്ട,വിവസമംകണ്ടകല്ക്കിഷ്കവാനും, 22
പാരായേവംപചിഷ്ക്കംതിലജ,മഥവെളിച്ചെണ്ണയോ,പുണ്ഡരീക-
ത്താരിൻഭത്താവുദിഷ്കുന്നളവുചിലകഷായാദിയിൽച്ചേത്തുവെച്ചോ,
വേറിട്ടോ,നിത്യവുംകുട്ടികൾനകതകയോ,തേയ്ക്കയോ,
ചെയ്കകൊണ്ടാൽ
പാരിരേഴിൻെറവിദേത്ത!പവനജനിതമാംകഷ്ഠമൊട്ടക്കമാറും. 23

പിത്തകുഷ്ഠത്തിന്ന് ഗോസ്തനീവത്സകാദികഷായം

വാമേ!നന്മത്തിരിങ്ങപ്പഴ,മഥ കടകപ്പാലതൻവിത്തു,ഗോപ-
സ്ത്രീ,മേഘം,കൊന്നവേരിൻതൊലി,വലിയകരിങ്ങാലിതൻ
കാതലിന്നി
തുമഞ്ചെട്ടിപ്പരാഗം,വടി,യിവയുടെനിഷ്ക്വാഥനീർപിത്തകുഷ്ഠ-
ക്കാർമങ്ങാതേകഴിച്ചീടണമനിശ,മിതോ്ഗോസ്തനീവത്സകാദി്

സവണ്ണകരണം നെയ്യ്

തെച്ചിപ്രസൂനനീരതന്നടെനീരിൽനൈസാ-
ധിച്ചീടവേണമതുതന്നെയരച്ചുകൂട്ടി,

22. കറുന്തോട്ടിവേർ,മഞ്ഞൾ,വേങ്ങാക്കാതൽ, ദേവദ്ദ (ദേവതാരം) ഗോപാംഗന (നന്നാറിക്കിഴങ്ങ്) ഇവ. വനീവെള്ളരി (കാട്ടവെള്ളരി)ക്കള്ള മൂലം (വേർ) ഉങ്ങിൻതൊലിഗ്ഗുൽഗ്ഗുല്യവടികൾ = ഉങ്ങിൻതൊലി, ഗുൽഗുല്യ, വടി(ഇരട്ടിമധുരം) ഇവ. ഗോപസ്ത്രീ(നന്നാറിക്കിഴങ്ങ്) തുമഞ്ചെട്ടിപ്പൊടി കൽക്കിക്കവാനും അരച്ചുകലക്കാനും.

23. ഏവം (ഇപ്രകാരം) പചിക്കം (കാച്ചുന്ന) തിലജം (നല്ലെണ്ണ) പുണ്ഡരീകത്താരിൻ ഭത്താവ് (സൂര്യൻ) കഷായാദിയിൽ (കഷായം മുതലായതിൽ) പവനജനിതം = പവനനാൽ (വാതത്താൽ) ജനിതം (ജനിപ്പിക്കപ്പെട്ടത്)

24. ഗോപസ്ത്രീ (നന്നാറിക്കിഴങ്ങ്) മേഘം (മുത്തങ്ങക്കിഴങ്ങ്) തുമഞ്ചെട്ടിപ്പരാഗം (മഞ്ചെട്ടിപ്പൊടി)

25. തെച്ചിപ്രസൂനനീര (തെച്ചിപ്പൂനീര) തന്നടെ നീരിൽ അത (തെച്ചിപ്പൂനീര്) തന്നെ അരച്ചുകൂട്ടി നൈസാധിച്ചീടവേണം

പിച്ചുള്ളപിത്തഭവകഷ്ടമൊളിച്ചിടും പേ-
ടിച്ചി'സ്സുവർണ്ണകരണാ'ഹ്വയനെയ്യിൽനിന്നും. 25

ഗോപാംഗനാദി തൈലം

നന്നാറികക്വാഥനീരിൽക്കൊടിയവടി, കരിങ്ങാലിതൻകാതൽ മേഘം,
പിന്നെക്കച്ചൂരി, രാമച്ചമതി, വസമമായ് വെച്ചുകല്ക്കിച്ചുകൂട്ടി
നന്നായ്ക്കാച്ചും വെളിച്ചെണ്ണയെയഹരഹസ്സേവിക്കയോ, തേക്കയോ ചെ-
യ്യുന്നാലോ പിത്തകഷ്ടാമയവിവശതകൈവിട്ടിടും കുട്ടിവേഗം. 26

കഫകഷ്ടത്തിന്ന് മഹൌഷധാദികഷായം

ചുക്കോടുരോഹിണി, പടോല, മിനിക്കരിങ്ങാ-
ലിക്കാതൽ നല്ലവനവെള്ളരിതന്റെമൂലം,
മഞ്ഞണ്ണി വേപ്പുതൊലി, തേൻകലതന്നിവററിൻ
നിഷ്ക്വാഥനീർകളയുമേ കഫകഷ്ടദർപ്പം. 27

വിശാലാദിതൈലം

ഇഷ്ടപ്രേയസി! കാട്ടുവെള്ളരിയതിൻ നീരിൽക്കരിങ്ങാലി, നൽ-
ക്കൊട്ടം, പൊന്നരിതാര, മല്ല, വടി, യിവസ്തുക്കൾകല്ക്കിച്ചുടൻ
തിട്ടം കാച്ചിയതൈലമെണ്ണ, യഥവാനല്ലെണ്ണതേച്ചീടുകിൽ
കഷ്ടംശ്ലേഷ്മജമസ്തമിച്ചിടുമതിന്നില്ലിങ്ങുകില്ലൊട്ടുമേ. 28

(കാച്ചണം) പിത്തഭവകഷ്ടം (പിത്തത്താലുണ്ടാകുന്ന കഷ്ടം) ഈ 'സുവർണ്ണകരണം' എന്ന പേരായ നെയ്യിൽനിന്നും പേടിച്ചു ഒളിച്ചിടും. ഈ നെയ്യ് വേറെവല്ല ഔഷധങ്ങളോടു ചേർത്തോ തനിച്ചോ സേവിപ്പിച്ചാൽ പിത്തകഷ്ടം തീരെശമിക്കുമെന്നു സാരം.

26. നന്നാറികക്വാഥനീരിൽ (നന്നാറിക്കിഴങ്ങിൻ കഷായവെള്ളത്തിൽ) അഹരഹ (നാൾതോറും) പിത്തകഷ്ടാമയ വിവശത = പിത്തകഷ്ടം എന്ന ആമയം (രോഗം) കൊണ്ടുള്ള വിവശത (പാരവശ്യം).

27. വനവെള്ളരി (കാട്ടുവെള്ളരി) തന്റെ മൂലം (വേർ) ഇവററിന്റെ തേൻ കലതന്ന നിഷ്ക്വാഥനീർ (കഷായവെള്ളം) കഫകഷ്ടദർപ്പം = കഫകഷ്ടത്തിന്റെ ദർപ്പം (ഗർവ്വ്) കളയുമേ.

28. ശ്ലേഷ്മജം (കഫജം) ആയ കഷ്ടം അസ്തമിച്ചിടും

ദ്വന്ദ്വജകഷ്ടങ്ങളിലോദ്വന്ദ്വജവീസർപ്പവൈദ്യവിധിവിഹിതം,
സർവ്വജകഷ്ടത്തിങ്കൽസർവ്വജവീസർപ്പഗദചികിത്സമതി. 29

## ചിരങ്ങ് ചൊറി ഇവയുടെ ചികിത്സ

കഷായംപാലൊലിനാൽമരത്തൊലിയിരണ്ടുംകന്നിതൻ വേരിനാൽ
സാധിച്ചായതിലൊട്ടിരട്ടിമധുകം കൽക്കീകരിച്ചങ്ങിനെ
നാഥേ! കാച്ചിയതേങ്ങയെണ്ണയനിശം തേപ്പിച്ചുകൊണ്ടീടണം,
ബാധിക്കുംചൊറിയും,ചിരങ്ങു,മിതിനാൽബാഢംശമിച്ചീടുമേ. 30

### ദിനേശവല്ല്യാദി തൈലം

വെമ്പാടസ്സൂര്യ്യവേർത്തൊലുകളി,രവി,നിദയോകൊന്നവേരിങ്കലെ ത്തോൽ
വമ്പാൽവൃക്ഷങ്ങൾതൻതോലിതുകളുടെകഷായത്തിലിവ്വൗഷധങ്ങൾ
സമ്പേഷിച്ചിട്ടുകാച്ചുംതിലജ,മഥവെളിച്ചെണ്ണയോ,തേച്ചുകൊണ്ടാ-
ലമ്പക്കഷ്ടം,വിസർപ്പം,ചൊറി,യിവയൊഴിവാമു സദോഷം, ചിരങ്ങും, 31

29. ദ്വന്ദ്വജ കഷ്ടങ്ങളിലോ (സംസർഗ്ഗം ഹേതുവായിട്ടുണ്ടാകുന്ന കഷ്ടങ്ങളിലാകട്ടെ) ദ്വന്ദ്വജവീസർപ്പവൈദ്യവിധി = ദ്വന്ദ്വജങ്ങളായ (സംസർഗ്ഗം ഹേതുവായിട്ടുണ്ടാകുന്ന) വീസർപ്പ (വിസർപ്പ)ങ്ങളുടെ വൈദ്യവിധി (ചികിൽസ) വിഹിതം (ഏററവും കൊള്ളാം) സർവ്വജകഷ്ടത്തിങ്കൽ (സന്നിപാതം ഹേതുവായിട്ടുണ്ടാകുന്ന കഷ്ടത്തിങ്കൽ) സർവ്വജവീസർപ്പഗദചികിൽസ = സർവ്വജം (സന്നിപാതജം) ആയ വീസർപ്പഗദ (വിസർപ്പരോഗ)ത്തിന്റെ ചികിൽസമതി. ഈ രണ്ടു ദോഷങ്ങളുടെ കോപമാകുന്നു സംസർഗ്ഗം. സന്നിപാതം ത്രിദോഷകോപം.

30. പാലൊലിനാൽമരത്തൊലി (നാല്പാമരത്തൊലി) ബാഢം (ഏററവും)

31. വെമ്പാടസ്സൂര്യ്യവേർത്തൊലുകൾ = വെമ്പാട, സൂര്യ്യവേർ (വെളുത്ത എരിക്കിൻവേർ) ഇവയുടെ തോലുകൾ. വെമ്പാൽവൃക്ഷങ്ങൾ തൻതോൽ (വലിയനാല്പാമരത്തൊലി) ഇവ്വൗഷധങ്ങൾ

ആരോമൽപ്പച്ചമഞ്ഞൾ,ക്കറുക,കൾപ്പുത്തുതാംപർപ്പടപ്പുല്ലി,വ
റ്റിൻ
നീരിൽക്കല്ക്കീകരിച്ചങ്ങിനെവടി,യഥനെയ്യു,ണ്ണ,നീരട്ടിയെണ്ണ,
കേരസ്നേഹം,സമംചേർത്തിതുകൾപരിപചിച്ചൊന്നരിച്ചായ
തിങ്കൽ–
ക്ഷാരീയം,ഗന്ധകം,നൽക്കട്ടുക,മുളക,ഴന്നാ,മയം,കവ്വ,
പിന്നെ, 32
ചെറുപയറ,മുക്കര,വിഴാലരി,കൾകരിന്തകരവിത്തു,മനയോല,
തിരുവട്ടപ്പശ,യഥപൊന്നരിതാരം,രണ്ടരാവ,രക്കി,വയെ 33

ഒന്നായ്പൊടിച്ചപൊടിയിട്ടുകടഞ്ഞുചത്തു
നന്നായിമെയ്യിലതെട്ടുത്തുപുരട്ടിടേണം
എന്നാൽച്ചിരങ്ങുമുതലായവയൊക്കെനീങ്ങു-
മെന്നാണിവൻറമതമേണകിശോരനേത്രേ! 34

ചൊറിച്ചിലിനൗഷധം

മോരിൽക്കരിന്തകരതന്നിലവെച്ചരച്ച
വാരിപ്പുരട്ടിടണമായതുമെയ്യിലെ,ന്നാൽ
പാരിച്ചിടുംചൊറിയുമൊന്നൊതിപ്പെട്ടും,മു-
പ്പാരിന്നധീശ!വെറുതേപറയുന്നതല്ല. 35

തുംഗദ്രുമാദികഴമ്പ്

തോൽനീക്കീട്ടുള്ളിളന്നീർച്ചകിരിജലമതിൽച്ചേർത്തിടിച്ചിട്ടെടുക്കും
നീർനില്ലാതൊന്നരിച്ചു,ായതിലിതനിശ,നൽഗ്ഗന്ധകം,കത്തുരക്കം
ന്നനംപാർവ്വുള്ളിനന്നാറികളുടെകട,വൻകൊന്നതൻതോലു,പുന്നാ-
സ്സൂനം,കല്ക്കീകരിച്ചിട്ടിതുകളൊരുവെളിച്ചെണ്ണകാച്ചീട്ടതിങ്കൽ 36

(വെമ്പാടത്തൊലി മുതലായ മരുന്നുകൾ) തന്നെ. സമ്പേഷിച്ചിട്ടു (നല്ലവണ്ണം അരച്ചുകലക്കി) അസ്രദോഷം (രക്തദോഷവും)

32. 32, 33, 34 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

33. രണ്ടരാവ് (വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി)

34. മതം (അഭിപ്രായം)

36. പുന്നാസ്സൂനം (പുന്നപ്പൂവ്) ഇതുകൾ കല്ക്കീകരിച്ചിട്ടു (അരച്ചുകലക്കി) 36, 37, 38-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

തിതവട്ടപ്പശ,ഗുൽഗുലു,കരിഗമനേ!കടുക,കോലരക്കിന്നി
അരിയൊത്തചെഞ്ചല്യം,പൊന്നരിതാര,മിവററിനെപ്പൊടിച്ചിട്ട് 37

കടഞ്ഞുചേർത്തിട്ടുകറച്ചതെൻപക-
ന്നടൻപുരട്ടീടുകിലീഷലില്ല മേ
അടന്നനിൽക്കാതൊലി,പിന്നെയേൽക്കുകി-
ല്ലുടൽക്കച്യുതം,പെരുതാംചൊറിച്ചിലും. 38

## കപാലകുഷ്ഠചികിത്സ

ഭാസ്കരക്ഷാരം

തേക്കിൻകുമ്പിന്റെനീരിൽക്കതിരവമുരടിൻതോലെട്ടുതെഴുവട്ടം
ലാക്കിൽപ്പേഷിച്ചുണക്കീട്ടൊരുസുതചിരമാംമൺകുടത്തിങ്കലാക്കി
വാഴ്കും ധൂമങ്ങളുള്ളിൽക്കിളരുവതിന്നതിൻവായമേൽമണ്ണിഴക്കി-
ത്തീക്കത്തിച്ചിങ്ങെടുത്തീടണമതൊരുവെറുംചാമ്പലായ്ത്തീന്നിട്ടു
മ്പോൾ. 39

മുററുംകയ്പഞ്ചരരസമതിൽച്ചേർത്തുതേച്ചാൽകപാലം
പററുംകുഷ്ഠാമയമികവുതാംകൂരിരുട്ടിൻകലത്തെ
ചെററുംനിത്താമിഴിവഴിയിലീക്ഷാര,മൊന്നായതോർത്താൽ
പററുംപത്മപ്രതിമനയനേ! 'ഭാസ്കര'പ്പേരിതിന്ന്. 40

ചതുസ്സാരസതൈലം

ചുണ്ടങ്ങ,പിച്ചിയില,ദൂർവ്വ,വനസ്ഥലത്തി-
ലുണ്ടായവെള്ളരി,യിവററിനെഴുന്നനീരിൽ

39. കതിരവമുരടിൻ (എരിക്കിൻവേരിന്റെ) സുതചിരം (വെടിപ്പുള്ളത്) ധൂമങ്ങൾ (പുകകൾ) ഉള്ളിൽ കിളരുവതിന്നു (പുറത്തുപോകാതിരിപ്പാൻ) അതു ഒരു വെറും ചാമ്പൽ (ഭസ്മം) ആയിത്തീന്നിട്ടുമ്പോൾ ഇങ്ങെടുത്തീടണം.

40. കയ്പഞ്ചരരസമതിൽ (കയ്പഞ്ചരനീരിൽ) കുഷ്ഠാമയമികവ് (കുഷ്ഠരോഗസമൃദ്ധി) കലത്തെ (കൂട്ടത്തെ) ഈ ക്ഷാരം (ഭസ്മം) ചെററും മിഴിവഴിയിൽ നിത്താ (കാണാതെയാക്കും) ശമിപ്പിക്കും എന്നു ഭാവം. ആയതോത്താൽ ഇതിന്നു 'ഭാസ്കര'പ്പേർ പററും (യോജിക്കും) ഭാസ്കരൻ (സൂര്യൻ) കൂരിരുട്ടിൻ കലത്തെ ദൂരീകരിക്കുമല്ലോ.

കൊണ്ടൽക്കചേ! കറുകമാത്രമെടുത്തരച്ചു-
കൊണ്ടിട്ടതെണ്ണയുടെയെണ്ണപചിച്ചിടേണം. 41

സരസിജസദൃശാക്ഷി! 'ചതുസ്സ്വരസ'മിതിഖ്യാതമാകുമിയ്യെണ്ണ
സരസംതേച്ചാൽമാറും തരസാവമ്പൻകപാലകുഷ്ഠമതും. 42

അമൃതാഹരിപുഷ്കരാദിതൈലം

ഊഷരൻചിററമൃതോ,ട്ടപൂവരശുതൻ കുമ്പാ,ർദ്രമാംമഞ്ഞൾ,നീ
കേൾക്കേണംകൊടിഞ്ഞാലി,പിച്ചിയില,യീവസ്തുക്കൾതൻ
നീരിലായ്
തേക്കിൻതോലതരച്ചുചേർത്തുവിപചിച്ചീട്ടംവെളിച്ചെണ്ണയെ-
ത്തേയ്ക്കുംബാലർകപാലകുഷ്ഠതജയെക്കൈവിട്ടമേവീടുമേ. 43

അനന്താദിതൈലം

ആരാമൽക്കറുക,പ്പതത്തിയില,വണ്ട,മ്മത്തില,ശ്രേണിതൻ
നീരിൽദേവമര,ക്കടുക്ക,വടി,രാമച്ച,ങ്ങൾ,ജാതിസ്സുമം,
പാരാതൊപ്പമരച്ചുചേർത്തുതിലജം താനോ,വെളിച്ചെണ്ണയോ,
നേരേകാച്ചിയരിച്ചതേയ്ക്കുകയുമാംകാപാലകുഷ്ഠാർത്തിയിൽ. 44

ധുർധൂരപത്രാദി തൈലം

ഉമ്മത്തിന്നില,വണ്ട,ഴിഞ്ഞ,കൾപ്പതത്തിപ്പത്ര,മെന്നല്ലതെ-
ങ്ങിന്മേൽപ്പൂക്കുല,ദൂർവ്വ,ചിററമൃതുകൊത്തച്ചണ്ടി,യിച്ചൊന്നവ

41. പിച്ചിയില (പിച്ചകയില) ദൂർവ്വ (കറുക) വനസ്ഥലത്തിൽ (കാട്ടിൽ) ഉണ്ടായ വെള്ളരി (കാട്ടുവെള്ളരി)

42. 'ചതുസ്സ്വരസം' ഇതി എന്നു ഖ്യാതം (പ്രസിദ്ധം) വമ്പൻ കപാലകുഷ്ഠമതും (വർദ്ധിച്ച കപാലകുഷ്ഠവും) തരസാ (ഉടനെ) മാറും.

43. ആർദ്രം (പച്ച) പിച്ചിയില (പിച്ചകത്തില) പിച്ചകത്തെ ചിലർ പിച്ചി എന്നു വ്യവഹരിക്കുന്നു. വിപചിച്ചീട്ടം (കാച്ചുന്ന) കപാലകുഷ്ഠതജയെ (കപാലകുഷ്ഠരോഗത്തെ)

44. ആരാമൽക്കറുകപ്പതത്തിയില, വണ്ടമ്മത്തിലശ്രേണിതൻ = നല്ലകറുക, പതത്തിയില, വണ്ട് (കഞ്ഞുണ്ണി) ഉമ്മത്തില ഇവകളുടെ ശ്രേണിതൻ (കൂട്ടത്തിന്റെ) ദേവമരക്കടുക്ക വടി രാമച്ചങ്ങൾ = ദേവമരം (ദേവതാരം) കടുക്ക വടി (ഇരട്ടിമധുരം) രാമച്ചം, ഇവയും. തിലജം (എണ്ണ) കാപാലകുഷ്ഠാർത്തിയിൽ (കപാലകുഷ്ഠരോഗത്തിൽ)

സ്മൎദ്ദിച്ചു പിഴിഞ്ഞനീരിൽവടി,രാമച്ചം,ഞാവൽകായ,നീർ,
വന്ധ്യതണ്ട,പെരുങ്കുരുമ്പയുടെവേർ,വെൺചന്ദനം,രോഹിണി 45
കൊട്ടു,മെന്നിവയെപ്പേഷിച്ചിട്ടുതാതേങ്ങയെണ്ണയോ
ചുട്ടറെറള്ളെണ്ണയോ,കാച്ചിച്ചട്ടുംതേപ്പിച്ചുകൊള്ളണം. 46
കപാലകുഷ്ഠത്തിന്നേററംകപോലജിതദൎപ്പണേ!
ഉപശാന്തിവരാൻമറെറാന്നുപായമിതൊഴിഞ്ഞെടോ. 47

## ഗുദകുഷ്ഠചികിത്സ

ചാലെച്ചെമ്പരവള്ളിതന്നുടെകിഴങ്ങൊപ്പംനറുക്കിക്കറെ-
പ്പാലേപിച്ചുണക്കിവെണ്ണയൊളിമെയ്യാളേ!വെളിച്ചെണ്ണയിൽ
മേലാംമട്ടുവറുത്തരച്ചപരിശേഷിച്ചാവെളിച്ചെണ്ണയാൽ-
ച്ചാലിച്ചിട്ടുപുരട്ടിയാൽഗുദജമാംകുഷ്ഠംകുതിച്ചോടുമേ. 48
ഉണങ്ങുമിതിനാൽദുഷ്ടവ്രണങ്ങളുമസംശയം,
ഗുണങ്ങളൊക്കയുംതമ്മിലിണങ്ങിപ്പാൎക്കമില്ലമേ! 49
ചെറുനാരങ്ങരസത്താൽപ്പുരാണകിട്ടമരച്ചുതേച്ചീടുകിൽ
തരസാഗുദകുഷ്ഠംവേരറ്റു,മിതൊരുരഹസ്യമാംമതന്നത്രേ. 50

### വ്രണശുദ്ധിയ്ക്കു ത്രികൾക്കം

എള്ളോ,മഞ്ഞൾ,വേപ്പിന്നെഴമില,യിവയല്ലെങ്കിൽവേപ്പിങ്കൽ നിന്നും
നല്ലംപത്രം,ത്രിയാമ,ക്കറുക,കളിവപേഷിച്ചുനെയ്യു,തേനും,

45. വണ്ടുഴിഞ്ഞകൾ = വണ്ടു(കഞ്ഞുണ്ണി) ഉഴിഞ്ഞ ഇവ. പതത്തിപ്പത്രം (പതത്തിയില) നീർ (ഇരുവേലി) രോഹിണി (കടുകരോഹിണി) 45-ം46-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

46. അരം (ഏററവും)

47. ഉപശാന്തി(ശമനം) ഇത് ('ധുൎദ്ധൂരപത്രാദി' എണ്ണ തേക്കുക) ഒഴിഞ്ഞ് മറെറാന്ന് ഉപായം (വേറെ ഒരു ഉപായവുമില്ല)

48. ആലേപിച്ചു (തേച്ചു) പരിശേഷിച്ച (വറവു കഴിഞ്ഞിട്ടു ബാക്കിയുള്ള) ആ വെളിച്ചെണ്ണയാൽ.

49. ഇതിനാൽ (ഈ ലേപനത്താൽ) ദുഷ്ടവ്രണങ്ങളും അസംശയം (നിശ്ചയമായും) ഉണങ്ങും.

50. ചെറുനാരങ്ങരസത്താൽ (ചെറുനാരങ്ങനീരാൽ) തരസാ (ഉടനെ)

മെല്ലെച്ചേർത്തിട്ടതേച്ചാൽവ്രണനിരമുഴുവൻദുഷ്ടം,കന്നിട്ടണഞ്ഞും
കല്യാണാംഗി!'ത്രികൽക്ക'പ്പകൾതടവിയതാണിഗ്ഗുണംരണ്ടു,
മോർത്താൽ. 51

സീതാദിപൊടി

ആര്യേ!സീത,ക്കരിഞ്ചീരക,വടി,കൾകഴിഞ്ഞില്ലജാതിച്ചു,വീഴ്ചം
ചേരംചിറേറലമേലത്തരിയിവയൊട്ടുതുല്യാംശമായ് മൂന്നാകായും,
താരേശക്കീറു,മിയ്യോഷധികൾമുഴുവനൊന്നിച്ചതിന്നൊപ്പമാമ്ലാ-
വാ,രോമൽത്തെച്ചിതൻപൂവഥസമമിവയിൽച്ചേർത്തുചൂർണ്ണിച്ചി
ടേണം. 52

കാലത്തുചൂർണ്ണമിതുവേണ്ടതെടുത്തുവേണ്ടും
പോലേ'സവർണ്ണകരണ'ാഹ്വയനെയ്യുകൊണ്ടോ,
നീലാളകേ!ഘൃതമിണങ്ങിയതേനുകൊണ്ടോ,
ചാലിച്ചതിന്നവനറുംഗുദകുഷ്ഠരോഗം. 53

## പാദകുഷ്ഠചികിത്സ

മെഴു,നിശ,മാവിൻപശ,യിവമുഴുവനരയാൽമരപ്പുറപ്പാലിൽ
അഴകിനൊടരച്ചുതേച്ചാംകഴലിൽകുഷ്ഠംകിടാവിനുണ്ടായാൽ. 54

പലാശവൽക്കാദി കഴമ്പ്

നൽപ്ലാശിൻതൊലി,കായമൂന്നി,തുകൾതൻകഷായത്തിലെൻത–
ന്വി!തെ-
ച്ചിപ്പൂ,കഞ്ഞിരി,കാർമുരിക്കില,യെരിക്കിൻതുമ്പി,വററിൻറനീർ

51. ഓമഞ്ഞൾ (പച്ചമഞ്ഞൾ) ത്രിയാമക്കറുകകൾ = ത്രിയാമയും (പച്ചമഞ്ഞളും) കറുകയും. ഇഗ്ഗുണം (യോഗം) രണ്ടും ത്രികൽക്കം എന്ന പ്രസിദ്ധിയുള്ളതാണ്.

52. സീതക്കരിഞ്ചീരകവടികൾ = സീത (തിപ്പലി) യും കരിഞ്ചീരകവും, വടിയും, തുല്യാംശമായ് (സമമായ്) മൂന്നാകായും (ത്രിഫലയും) താരേശക്കീറും [കാർകോകിലരിയും] ഔഷധികൾ (മരുന്നുകൾ) ഇവയിൽ (തിപ്പലി മുതൽ പാവുവരെയുള്ള മരുന്നുകളിൽ) ആരോമൽത്തെച്ചിതൻപൂവ് സമം ചേർത്തു. ചൂർണ്ണിച്ചിടേണം [പൊടിക്കണം].

53. ചൂർണ്ണം (പൊടി) ഘൃതം (നെയ്യ്)

54. മെഴു [വെള്ളത്തമെഴു]

പ്പെംകൂട്ടിയരച്ചപാണകമതും,ചൂർണ്ണിച്ചചെഞ്ചല്യമോ-
ടപ്പെമ്മൂത്രവുമൊട്ടണച്ചരസിയോജിപ്പിച്ചുവെച്ചീടണം. 55

'പലാശവൽക്കാദി'കഴമ്പിതോമൽ-
പ്പലാശപക്ഷ്മാധരി!തേച്ചുകൊണ്ടാൽ
ബലേ!ശമിക്കുംപദകണ്ഡ്വം,മുള്ള–
ത്തിലേശലാ കില്ലാതതെല്ലുപോലും. 56

അരുഷ്കരാദിലേപനം

ചേർത്ത,കടുക,ശതാന്നിളക്കരു,നിശ,നാഗദന്തിവിത്തു,പ്പ്',
കേൾക്കിവഗോമൂത്രത്തിൽക്കല്ക്കിച്ചപുരട്ടീടുന്നതുംവിഹിതം. 57

## പദസരിചികിത്സ

എൻപുണ്യക്കാതലേ!നീങ്ങിടുമടപതിയൻകന്ദകം,തുത്തി,നിക്കേ-
ടന്യംമഞ്ചട്ടി,മഞ്ഞൾത്തൊലി,കളിവയരച്ചേററമാററിൽക്കലക്കി
കമ്പിപ്പാലമ്മുഴംപാലതുസമനിലയിൽച്ചേർത്തു കാച്ചുന്നതുനെ-
ത്തുമ്പിൽപ്പാദേപുരട്ടുന്നതുപദസരിനീങ്ങീടുവാൻനല്ലതല്ലോ. 58

പരംനിൻമൊഴിയ്ക്കൊത്തപാലിൽപ്പുഴങ്ങി-
ട്ടരച്ചുള്ളകയ്പഞ്ചരക്കായതാനോ,
കുരംഗാക്ഷി!കൃഷ്ണാജിനച്ചാമ്പൽതാനോ,
നറുംവെണ്ണചേർത്തുംപുരട്ടാമിതിങ്കൽ. 59

സൈന്ധവാദിലേപനം

ഉപ്പ്,സ്ഥൂൽക്കദളിപ്പഴം,ത്രിഫല,വഞ്ചിത്തൊലി,കോവക്കിഴ-
ങ്ങൊപ്പംകണ്ടിവമുത്തതേങ്ങയുടെപാൽകൊണ്ടിട്ടരച്ചങ്ങിനെ
ത്തല്പംമാഹിഷവെണ്ണചേർത്തുപുരട്ടീടുന്നതുംനന്നു,കാൽ
ക്ഷിപ്രംവിള്ളുക,പൊട്ടുനീറുകി,വയുംപോമിപ്രയോഗത്തിനാൽ. 60.

55. കഞ്ചിരി ( ആനയടിയൻ) ഒപ്പം (ഒന്നിച്ചു).

57. വിഹിതം (കൊള്ളാം)

58. അടപതിയൻകന്ദകം (അടപതിയൻ കിഴങ്ങു) മഞ്ചട്ടിമഞ്ഞൾത്തൊലികൾ—മഞ്ചട്ടി (മഞ്ചട്ടിപ്പൊടി) യും മഞ്ഞൾ (മരമഞ്ഞൾ)ത്തൊലിയും,ആററിൽ (പച്ച വെള്ളത്തിൽ).

59. കയ്പഞ്ചരക്കായ പാലിൽപ്പുഴങ്ങിയരച്ചതോ, കൃഷ്ണാജിനത്തിൻെറ ചാമ്പൽ (ഭസ്മം) താനോ,നറുംവെണ്ണചേർത്തും ഇതിങ്കൽ (പദസരിയിങ്കൽ) പുരട്ടാം.

ദുഗ്ദ്ധദ്രുവൽക്കാദിലേപനം

പാൽവൃക്ഷത്തൊലി,പിന്നെയുപ്പി,വസമം ചൂർണ്ണിച്ചചൂർണ്ണത്തിനെ-
ന്നുവെണ്ണ,ക്കദളിപ്പഴം,ങ്ങളുപമേളിപ്പിച്ചുതേച്ചീടണം,
പൂവണ്ടാറണിവേണി! ലേപനമിതോ,‘ദുഗ്ദ്ധദ്രുവൽക്കാദി’കം
മേൽവെച്ചോതിയ‘സൈന്ധവാദി’യൊടുനേരല്ലോഗുണം
നോക്കിയാൽ. 61

## ഗജചർമ്മചികിത്സ

ഇക്ഷ്വാകുമൂലാദി നെയ്യ്

കേൾക്കമ്മത്തിലനീതതന്നിലരയാലിൻതോല,തല്ലെങ്കിലോ
തക്കംവിട്ടതനിച്ചടന്നൊരുപ്ലാവിൻതോലരച്ചങ്ങിനെ
തേച്ചേണംഗജചർമ്മമാലൊഴിയുവാൻ, കയ്പബ്ബ്യരസ്സുള്ളവേർ,
നൽക്കൊന്നത്തൊലി,പാൽമരത്തൊലി,യിവററിൻക്വാഥ
വെള്ളത്തിലായ്. 62
തെച്ചിസ്സുള്ളൊരുവേരി,രട്ടിമധുരം, പാർവ്വള്ളിതൻകന്ദകം
മെച്ചപ്പെട്ടൊരുഗോപനാരി,യിവയെക്കല്ക്കിച്ചുഗോക്ഷീരവും
തെച്ചിപ്പൂനീരനീര,മാനയടിയൻനീരും, സമംചേർത്തുസാ-
ധിച്ചീടും നറുനെയ്പുരട്ടിടുവതും മുഖ്യം മുകിൽക്കുന്തളേ! 63
നൽപ്പാവിൻപൊടി, ‘സീതാദി’പ്പൊടിയേ ‘തിക്ത’നെയ്യു
ചേർത്തുഷസി
ചെപ്പൊളിമുലയാളേ! സേവിപ്പവനകലും കടുത്ത ഗജചർമ്മം. 64

60. മാഹിഷവെണ്ണ (എരുമവെണ്ണ) ക്ഷിപ്രം പെട്ടെന്ന് പോം (ശമിക്കും).

61. പാൽവൃക്ഷത്തൊലി (നാല്പാമരത്തൊലി) ചൂർണ്ണത്തിനെ (പൊടിയെ) ഉപമേളിപ്പിച്ചു (ചേർത്തു) ഈ ദുഗ്ദ്ധദ്രുവൽക്കാദി ലേപനം ഗുണം നോക്കിയാൽ മേല്പറഞ്ഞ സൈന്ധവാദിയോട് നേര് (തുല്യം) അല്ലോ. ഈ ലേപനം കൊണ്ടു പാദസ്ഫുടി, കാൽവിള്ളൽ, കാൽച്ചുട്ടുനീറൽ, ഇവ ശമിക്കുമെന്നു സാരം.

62. 62ഉം, 63ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

63. ഗോക്ഷീരവും (പശുവിൻപാലും) സാധിച്ചീടും (കാച്ചിയരിക്കുന്ന)

64. ഉഷസി (രാവിലെ)

## ചുണങ്ങിൻ ചികിത്സ

ചെറുതേൻമൊഴി! തിയ്യുകൊണ്ടുകാച്ചി
ചെറുനാരങ്ങരസത്തിലിട്ടുപിന്നെ
ഒരുചന്ദനമുട്ടികൊണ്ടരച്ചു-
ള്ളൊരു പൊൻകാരമെടുത്തു ചന്ദനാഢ്യം, 65
നേരെച്ചുണങ്ങുകളിലങ്ങിനെ തേച്ചുണങ്ങും
നേരംമുറയ്ക്കതുപിരിച്ചുകളഞ്ഞശേഷം
ധാരാളമായ്ക്കഴുകണം പുളിമോരുപാർന്നു
നേരാണമാനിനി! ചുണങ്ങുമടങ്ങുമെന്നാൽ. 66
കുവളവല്ലിച്ചാമ്പലുതാൻപൈമൂത്രത്തിലാർദ്രമാക്കിയതോ,
അമ്പിലെതമതൻമലമോ, വമ്പിച്ച ചുണങ്ങകററിടും തേച്ചാൽ. 67
പൊന്നാരന്തകരക്കുരുന്നിലൊട്ടു നാഗപ്പൂവു, ഞാഴൽസ്സുമം,
പിന്നെച്ചുതമിയന്ന വെള്ളിയില വെൺപത്രം, മുരിങ്ങക്കുരു,
കന്നൽപ്പുനയനേ! കരിന്തകരവിത്തി,ത്യാറുവസ്തുക്കളു-
ല്ലെന്നാൽ ഗന്ധകമോ, പടീരജമതോ, ചേർത്തു വയമ്പങ്ങിനെ.
ഗ്ഗുണംകൊണ്ടുമോർകൊണ്ടരച്ചാദരാൽതേ-
ച്ചുണങ്ങുമൊപ്പാളൊക്കെത്തിരുമ്മിക്കളഞ്ഞാൽ
ക്ഷണംകൊണ്ടുതന്നേകുമാരന്റമെയ്യോ-
ടിണങ്ങുംചുണങ്ങൊന്നൊടുങ്ങുംവരാംഗി! 69

65. ചെറുനാരങ്ങരസത്തിൽ (ചെറുനാരങ്ങയുടെ നീരിൽ) ഇട്ടു. പൊൻകാരം തിയ്യുകൊണ്ടു കാച്ചി ചെറുനാരങ്ങനീരിലിട്ടു ചന്ദനമുട്ടികൊണ്ടു അരച്ച് ചന്ദനാഢ്യം (ചന്ദനം ധാരാളംചേർന്ന) അതെടുത്തു 65ും, 66ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

66. ധാരാളമായ് പുളിമോരുപാർന്നു കഴുകണം. എന്നാൽ ചുണങ്ങു മടങ്ങും.

67. കുവളവല്ലിച്ചാമ്പല് (കുവളവള്ളിചുട്ടുണ്ടാക്കിയഭസ്മം) ആർദ്രമാക്കിയതോ (ചാലിച്ചതോ) തേച്ചാൽ വമ്പിച്ചചുണങ്ങ കററിടും.

68. ഞാഴൽസ്സുമം (ഞാഴൽപൂവ്) വെള്ളിയില വെൺപത്രം (വെള്ളിയിലത്തിന്റെ വെളുത്ത ഇല) പടീരജമതോ (ചന്ദനമോ) 68ും, 69ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

69. കുമാരന്റെ (കുട്ടിയുടെ)

ചെറുനാരങ്ങരസേസുന്ദരി! ചന്ദനമൊത്ത ശംഖപാഷാണം
പരിചോടരച്ചുതേച്ചാൽ ചെറ്റുഉം മെയ്യിൽച്ചുണങ്ങുകാണില്ല. 70

## അരിമ്പാറയുടെ ചികിൽസ

പൊന്നാരന്തകരക്കതകള്ളിപ്പാലികള്ളുള്ളടക്കരിയോ,
നന്നായരച്ചുതേച്ചാൽമാറുമരിമ്പാറ കാറണിച്ചികുരേ! 71
കാരീയമരിയകള്ളിക്ഷീരത്താലേ കട്ടക്കയോ,തിയ്യോ,
പാരാതരച്ചുവെല്ലമസാരം ചേർത്തിട്ട തേപ്പതുംകൊള്ളാം. 72

തുത്ത,ാനയെല്ല,രിയപൊന്നരിതാറ,മക്കാ-
രിത്തേങ്ങ,കൃഷ്ണനിറമീയമിവററിലൊന്നും
മുശേഡന്ദുതുല്യനിടിലേ! കടലാവണക്കിൻ
ദുശ്ശത്തിനാലരമരച്ചുപുരട്ടിടാമേ. 73

വദ്ധിച്ചിട്ടപഴുത്തുപൊട്ടിയമഹാകഷ്ടങ്ങളിൽ ശുദ്ധിയും,
രക്തത്തിൽ തെളിവും, വരുന്നതിന്നണങ്ങീടുന്നതിന്നും ശിവേ!
പ്രത്യേകം തുടരേണ്ട വൈദ്യവിധിയെല്ലാമേ വ്രണങ്ങൾക്കതാ-
ഴത്തോതുംപടി വേണമെന്നു പഴമക്കാർ വെച്ചിരിയ്ക്കുന്നപോൽ. 74

## ശചിത്രചികിൽസ

ശരീരശോധരസായനം

കേൾക്കു ഗോപി, പെരുങ്കുരുമ്പയുടെ വേർ, താന്നിദ്രുമത്തി
ൻെറതോ-
ലു,ക്കൻെറനീർ മരുതിൻെറതോൽ, പതിമുകം, കൊന്നക്കട
ത്തൊലിനി

70. ചെറുനാരങ്ങരസേ (ചെറുനാരങ്ങനീരിൽ)

72. കള്ളിക്ഷീരത്താലേ (കള്ളിപ്പാലുകൊണ്ട്) തിയ്യോ (കൊട്ടവേലിക്കിഴങ്ങോ)

73. കൃഷ്ണനിറം (കറുത്തനിറത്തോട്ടുകൂടിയ) ഈയം (കാരീയം) അരം (എള്ളറവും)

74. മഹാകഷ്ടങ്ങളിൽ (വലിയകഷ്ടങ്ങളിൽ) വൈദ്യവിധി (ചികിൽസ) താഴത്തു (താഴത്തൊരേടത്തു)

75, താന്നിദ്രുമത്തിൻെറ (താന്നിമരത്തിൻെറ) വേങ്ങമദ്ധ്യം (വേങ്ങക്കാതൽ) 75ം, 76ം, 77ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

തേക്കിന്മേൽത്തൊലി, കാട്ടുവെള്ളരിയതിൻവേർ വേങ്ങമധ്യം, മണം
വാച്ചുന്നോരകിൽ, വേറെവേറെയിവയാൽവെച്ചുംകഷായത്തിലും,
കതനൊച്ചിയില, ബ്രഹ്മി, കളരിയൊതനെല്ലിച്ചു, വണ്ടു, ചിററമൃത്,
പരഭൃതമൊഴി! പച്ചവിഭാവരിയതി, വററിന്റെനീർകളിലും, 76
ഓരോരാവിട്ടുവെച്ചിട്ടഥ പകൽമുഴവൻ വെയിലുകൊള്ളിച്ചതാകം
താരേശക്കീർപൊടിച്ചുള്ളൊരുപൊടിയെവെറും താന്നിതൻ തോലിനാലേ
നേരേ സാധിച്ചു നൈചേർത്തുഷസിനുകരണം രണ്ടുപക്ഷം തികച്ചേൻ,
ഗൌരി! ശ്വിത്രത്തിനെന്നാൽ വരുമറുതി, കൃമിക്കൂട്ടു ദൂരത്തുനീങ്ങും.

ഭൃശംകുഷ്ഠ, വിസർപ്പാ, ർത്തിപ്രശമത്തിനുനോക്കിൽ
ശശിരേഖാളികേ! നന്നീ 'ശ്ശശിരേഖാരസായനം' 78
നരിത്തോലോ, കരിത്തോലോ, പരംഭസ്മീകരിച്ചതിൽ
നറുംതുവെണ്ണചേർത്തിട്ടുപുരട്ടാംപാണ്ടുമാറുവാൻ. 79

### ഗുഞ്ജാദി ലേപനം

നൽക്കുന്നിക്കുരുവിൻപരിപ്പു, രിയപട്ടുൽപ്പീരകത്തിന്റെവി-
ത്തൊ, ക്കംഗന്ധകമുള്ളടക്കരി, മതിക്കീർ, പിന്നെരാവെന്നിവ
ക്കെച്ചേർത്തുപൊടിച്ചുവെണ്ണതടവിച്ചിട്ടേഴുനാൾതേയ്ക്കുകിൽ
തക്കംവേണ്ടതഴച്ചപാണ്ടുമുടനെത്തന്നേതരംകെട്ടുപോം. 80

76. വണ്ടു (കഞ്ഞുണ്ണി) വിഭാവരി (മഞ്ഞൾ)

77. താരേശക്കീർ (കാർകോകിലരി) വെറും താന്നിതൻ തോലിനാലേ നേരേ സാധിച്ചു (താന്നിത്തൊലികൊണ്ടു കഷായം വെച്ചു അതിൽ താന്നിത്തൊലി അരച്ചുകലക്കി കാച്ചിയരിച്ചു്) ഉഷസി (രാവിലെ) രണ്ടുപക്ഷം (മുപ്പതു ദിവസം) തികച്ചും നുകരണം (സേവിക്കണം) എന്നാൽ ശ്വിത്രത്തിനു (പാണ്ടിനു) അറുതിവരും.

78. ഭൃശം (ഏററവും) കുഷ്ഠങ്ങൾ, വിസർപ്പങ്ങൾ ഇവകൊണ്ടുള്ള ആർത്തിയുടെ (കഴക്കിന്റെ) പ്രശമനത്തിനും (ശമനത്തിനും) ഈ 'ശശിരേഖാരസായനം' നന്നു്.

79. കരിത്തോലോ (ആനത്തോലോ) പരം (ഏററം) ഭസ്മീകരിച്ചു (ഭസ്മമാക്കി).

ചിത്രകാദി പൊടി

തീ,താരാധീശചരക്കീറി,വയുടെപൊടിയെത്താൻകരിഞ്ഞാലിവൃക്ഷ-
ക്കാതൽകഷായത്തിലല്ലെങ്കിലൊരഴകിയല്പംപച്ചനെല്ലിക്കനീരിൽ
വീതാശങ്കംകലക്കീട്ടുഷസിനുകതകിൽപ്രാണ്ടവേരററുപോം വൈ
കാതെ,ങ്ങിച്ചൂർണ്ണമല്ലോനിടിലതടലസച്ചിത്രകേ!
'ചിത്രകാദി'. 81

മുഷ്ക്കാളുംശചിത്രമാംവ്യാധിയിലറിക'മഹാതിക്ത'മാകുന്ന നെയ്യും,
മുക്കാലും കുഷ്ഠരോഗപ്രതിവിധികളുമാത്തിക്'തമാംനെയ്യുതാനും,
തക്കംവേണ്ടാ ഫലിക്കും,പുനരിതുകളെയും ദോഷകോപാനുസാരാ-
ലൊക്കംവണ്ണം പ്രയോഗിക്കണമറിവിയലും വൈദ്യർ,
വേദാന്തവേദ്യ! 82

## പതിനേഴാം അദ്ധ്യായം

## വാതവ്യാധി ചികിൽസ

പാരാതേവാതമാലേററവർവപുഷികുറുന്തോട്ടിവേരിൻകഷായം
ചേതംപാലിൽച്ചമച്ചീടിനനവരയരിച്ചോറുപേഷിച്ചുതേച്ച്
നേരംയാമാർദ്ധമായാലതുകഴകിടണംചുട്ടവെള്ളത്തിനാലേ,
ക്ഷീരത്തോടേകുറുന്തോട്ടിയുടെ മുട്ടുകല്ക്കിച്ചുതീർത്തെണ്ണതേക്കാം. 1

ശുദ്ധബലതൈലം

കഷായത്തിന്നു,മരച്ചുകൂട്ടുവതിന്നും,സാക്ഷാൽകുറുന്തോട്ടിതൻ
വേർ തന്നേമതി,യിപ്രകാരമസമശ്രീകോ!സമംപാലുമായ്

80. മതികീർ (കാർകോകിലരി) തക്കം (വാദം).

81. തീ (കൊട്ടവേലിക്കിഴങ്ങ്) താരാധീശചരക്കീർ (കാർകോകിലരി) വീതാശങ്കം (സംശയമില്ലാതെ) ഉഷസി (രാവിലെ) നുകരുകിൽ പാണ്ടു വൈകാതെ വേരററുപോം. ചൂർണ്ണം (പൊടി)

84. കുഷ്ഠരോഗപ്രതിവിധികളും (കുഷ്ഠരോഗചികിത്സകളും) ഇതുകളെയും ('മഹാതിക്തകം' നെയ്യ് ഇവയേയും) ദോഷകോപാനുസാരാൽ (ദോഷകോപത്തെ അനുസരിച്ച്) അറിവുള്ള വൈദ്യന്മാർ ഒക്കംവണ്ണം പ്രയോഗിക്കണം, എന്നാൽ ശചിത്രം തീരെപ്പൂമിക്കും.

1. വപുഷി (വാതമുള്ളേടത്തു) പേഷിച്ചു (അരച്ചു) യാമാർദ്ധം (ഒന്നര മണിക്കൂർ) കല്ക്കിച്ചു (അരച്ചു) പച്ചവെള്ളത്തിൽ കലക്കി) ക്ഷീരത്തോടെ (പാലൊപ്പംകൂട്ടി) തീർത്ത് (കാച്ചിയരിച്ചു).

സാധിച്ചീട്ടമൊരെണ്ണ'ശുദ്ധബല'സംസേവിപ്പതും,തേപ്പതും
വാതവ്യാധിപിടിച്ചവൎക്കവളരെ സ്വാസ്ഥ്യത്തിനാസ്സീതമേ. 2

ക്ഷീരബലാതൈലം

നീലക്കാർമിഴി!നാലിടങ്ങഴിനറുംപാലിൽക്കുറുന്തോട്ടിവേ_
രാലോചിച്ചുകരണ്ടുപത്തുപലമാമർദ്ദിച്ചിട്ടതോതുനീർ
ചാലേചേർത്തുപലാശകാധരിപലംരണ്ടാംകുറുന്തോട്ടിതൻ
മൂലം കല്ക്കവുമായ്പചിച്ചുണരുടൻനാനാഴിയെണ്ണയെ. 3
ഘോരമരുൽഗദഹരമീ'ക്ഷീരബലാ'തൈലമുത്തമംബാലേ!
ആര്യൻനമ്മുടെ 'യസിതാചാര്യൻ' കല്പിച്ചതാണല്ലോ. 4

വാതാശനി എണ്ണ

ശൊരി,യാരി,വച്പായശതാവരിനുറുപലം,കഷായമൊന്നതിനാൽ
ഈരെട്ടിടങ്ങഴിയതാം,നീരിൽക്കല്പിച്ചകാലോഹരിയാക്കി 5
ദേവാഹ്വം,ശതകപ്പ്യ,മാഞ്ചി,തകരം,കൊട്ടം,കുറുന്തോട്ടിവേർ,
താവുന്നോരിലവേർ,വയമ്പു,ടവകം,നീർമാതളത്തിന്റവേർ,
ആവൽത്തോലിനൊടേലതന്നരി,വിഴാൽവിത്തു,ഞെരിഞ്ഞിന്നൊഴം
തോൽ,വെൺചന്ദന,മുന്തിരിങ്ങ,കളിണങ്ങാജ്ജീവകം,കന്മതം, 6
കാൽക്കാലിശ്ശപ്പലംകണ്ടിതുകളതിലരച്ചിട്ടനാനാഴികാച്ചി_
ത്തീക്കാമെണ്ണപാൽനാലൊഹരിയധികമായ്ചേർത്തതീ
ശുദ്ധതൈലം
ആക്കത്തിൽത്തേച്ചുയോ,കട്ടികൾനുകരുകയോ,ചെയ്കിൽമാ
റാതിരിക്കി_
ല്ലേക്കം,ഖഞ്ജം,കരപ്പൻ,കര,ജ്വര,യിവയും,കല്ലടപ്പം,ചടപ്പം. 7

2. ക്വാഥത്തിനും (കഷായത്തിനും) സ്വാസ്ഥ്യം (സുഖം)

3. രണ്ടുപത്തുപലം (ഇരുപതുപലം) ആമർദ്ദിച്ച് (ഇടിച്ചുപിഴിഞ്ഞ്) മൂലം (വേർ) പചിക്കണം (കാച്ചണം).

4. ഘോരമരുൽഗദഹരം = ഘോരങ്ങളായ മരുൽഗദങ്ങളെ (വാതരോഗങ്ങളെ) ഹരിക്കുന്നതു (ശമിപ്പിക്കുന്നതു്)

5. 5, 6, 7 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

6. ദേവാഹ്വം (ദേവതാരം)

7. ഇതുകൾ കാൽക്കാലിശ്ശപ്പലം (മുമ്മൂന്നുകഴിഞ്ച്) അതിൽ അരച്ചിട്ട-പാൽനാലോഹരിയധികമായ് (നാലിരട്ടി) ചേ

ഷണ്ഡത,മേഹം,മാത്രകുണ്ഡലികാ,സന്ധിവേദന,കൾവൃദ്ധി,
ചണ്ഡംനാവിളകാത്തൊരുദണ്ഡ,മിതെല്ലാംവിട്ടംചെവിയടപ്പം, 8
വിസ്ഫോടം,പംഗ്വ,വെല്ലിന്നിടകളിലുളവാമാർത്തി,പിന്നസ്ഥി
ഭംഗം,
കെല്പോട്ടംമൂത്രകൃഛ്റവ്യഥ,യിവയുമുടൻതന്നെമുററുംശമിയ്ക്കും
ഇപ്പേർകേട്ടെണ്ണ'വാതാശനി'വരവനിതാവേണിമാണിക്യമാലേ!
കല്പിയ്ക്കാമേതുവാതാമയമികവിലുമെന്നാണുവൈദ്യേന്ദ്രപക്ഷം. 9

## മാംസ്യാദിതൈലം

ആര്യേ! മാഞ്ചി,യുഴന്ന,രത്ത,തകരതേതാട്ടരകത്തിന്റെ വേർ,
കാറേ,ലത്തരി, കുന്തുരുക്ക,മിലവംഗത്തോൽ, കുറുന്തോട്ടിവേർ,
പോരാദാരു,വയ്ക്കരം, കടുകിനിച്ചക്കി,പ്പദാർത്ഥങ്ങളെ-
പ്പാരാതൊപ്പമരച്ചുകൂട്ടിയ കുറുന്തോട്ടിക്കഷായാംബുവിൽ, 10
പാലൊപ്പം ചേർത്തുകാച്ചുംതിലജമിതിനുമേൽച്ചൊന്നതൈലം
കണക്കെ-
ശ്ശീലിച്ചാൽ സർവ്വവാതാമയഹര,മിതിനാൽത്തന്നെ നസ്യം
കഴിച്ചാൽ
ബാലേ!വേരററുപോമർദ്ദിതഗദ,മൊതചെന്നിക്കുഴംകുത്തുവേഗ-
ത്താലേമാറും, ഹനുസ്രംസവുമകലു,മെടോ ഞാൻ പരീ
ക്ഷിച്ചതല്ലേ? 11

ത്തു നാനാഴി എള്ളെണ്ണ കാച്ചിത്തീക്കാം. ശുദ്ധതൈലം = ശുദ്ധ
മായ തൈലം.-ഖഞ്ജം (രണ്ടുകാലുകളെയും മുടക്കുന്ന വാതം)

8. ചണ്ഡം (ക്രൂരമായ) നാവിളകാത്തൊരു ദണ്ഡം (ജി
ഹ്വാസ്തംഭരോഗം.)

9. പംഗു (ഒരു കാലിനെ മുടക്കുന്ന വാതം) ആർത്തി (വേദ
ന) അസ്ഥിഭംഗം (എല്ലുമുറിയുകയോ വളയുകയോ ചെയ്താൽഉണ്ടാ
കുന്ന ഉപദ്രവം) ഏതു വാതാമയമികവിലും എല്ലാ വാതരോഗങ്ങ
ളിലുമിലും) കല്പിക്കാം (പെരുമാറാം).

10. 10ം, 11ം, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

11. തിലജം (നല്ലെണ്ണ) ഇതിനു മേൽച്ചൊന്ന തൈലം(വാ
താശനി) കണക്കെ ശീലിച്ചാൽ (തേയ്ക്കുയൊ സേവിക്കയോ ചെ
യ്താൽ) സർവ്വവാതാമയഹരം. (എല്ലാവാതരോഗങ്ങളേയും ശമി
പ്പിക്കുന്നത്) ആണ്. അർദ്ദിത ഗദം (അർദ്ദിതരോഗം)

### പഞ്ചാമ്ലതൈലം

അഞ്ചുപുളിയിലകൾ നീരിൽച്ചെഞ്ചല്യമൊട്ടപ്പു,രസ്ന,ശതകുപ്പ,
അഞ്ചിതമുരിങ്ങവേര,ഥ മഞ്ചട്ടിസുരദ്രു, ഗോപി,യിവയെല്ലാം 12
നേരേകല്ക്കിച്ചുഡുപവദനേ! കാടിയും, തൈരു,മൊപ്പം
ചേരുംതൈലംചിതമൊടു പചിച്ചിട്ടു തേപ്പിച്ചുകൊണ്ടാൽ
ദൂരത്താകും ദുരിതമികവാലേററ സർവ്വാംഗവാതം,
നേരാണേ ഞാൻപറയുവതിതാകുന്ന 'പഞ്ചാമ്ലതൈലം'. 13

### ധാന്വന്തരം തൈലം

ശുദ്ധം പയ്യിൻെറപാലും, കുടിലമിഴി! കുറുന്തോട്ടിവേർക്വാ
ഥവും, തൈ–
ലത്തെക്കാളാറിരട്ടി,പ്പഴയമുതിര,വേർപത്തു,ലന്തക്കുരുക്കൾ,
സത്തായീടും യവംതാനി,തുകളുടെ കഷായാംബുവെണ്ണയ്ക്കുതുല്യം
കൃത്യത്തിൽചേർത്തുവെച്ചോരിവയിലിതരംമേദ,കാകോളിരണ്ടും,
പാടീരം, ശതകുപ്പ,യുപ്പ,ലുവ,മഞ്ചട്ടി, ത്രിജാത, ഞെരു–
മ്പാടിപ്പെണ്ണു,ഥകാട്ടുഴുന്നിൻെറ വേർ, നൽപ്പാൽമുതുക്കിൻകട,
ഈടേറും തമിഴാമവേരി,ടവകം, ദേവദ്രു, കൊട്ടം, വയ–
മ്പോടേ കായകൾ മൂന്നു, കാട്ടുപയറിൻ വേർ, കന്മതം,
ജീവകം, 15
ഇരട്ടിമധുരം കലർന്നഖില, ഭീരുതൻകന്ദകം,
നറുംപശിയമുക്കുരം, തകര,മിപ്പദാർത്ഥങ്ങളെ

12. 12ം, 13ഉം, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

13. കല്ക്കിച്ചു (അരച്ചുകലക്കി) തൈലം (എണ്ണ) പചിച്ചിട്ടു (കാച്ചി)

14. കുറുന്തോട്ടിവേർ ക്വാഥവും (കുറുന്തോട്ടിവേരിൻകഷായവും) ഇവയിൽ പയ്യിൻെറ പാലു, കുറുന്തോട്ടിവേർക്കഷായം, മുതിരമുതലായവയുടെ കഷായം, ഇവ ഒന്നായ്ച്ചേർത്തു വെച്ചതിൽ) ഇതരം മേദ (മേദ, മഹാമേദ) കാകോളിരണ്ടും (കാകോളി, ക്ഷീരകാകോളി) 14ം, 15ം, 16ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

15. മഞ്ചട്ടിത്രിജാതങ്ങൾ = മഞ്ചട്ടി (മഞ്ചട്ടിപ്പൊടി) ത്രിജാതം (ഏലത്തരി, ഇലവംഗത്തൊലി പച്ചില) ഇവ.

16. ഭീരു (ശതാവരി) തൻകന്ദകം (കിഴങ്ങു്) ശീലിപ്പ

അരച്ച തടവിച്ചു കാച്ചിയെഴുമെണ്ണ ശീലിപ്പവ-
ക്കരം പവനരോഗമാസകലമൊന്നടങ്ങീടുമേ. 16
മമ്മാമയം, ക്ഷയ,മുരഃക്ഷത,മാന്ത്രവൃദ്ധി,
ഗുൽമ,ങ്ങൾ വല്ലവിധവും ചതവേററുപോയാൽ
തന്മെയ്യിലെത്തുമൊരുവേദന,യെല്ലുകീറ-
ലുന്മാദമീവകവിട്ടം ഗ്രഹബാധ മാറും. 17
തനിയേ നാട്ടുവിട്ടോടും പനിയും, യോനിരോഗവും,
കണികാണില്ല കാർവേണീമണി! മൂത്രത്തടസ്ഥവും, 18
കററക്കിടാവുകൾക്കും,പെററുകിടക്കുന്ന പെൺകുലത്തിനും,
മുററുംപെരുമാറാം കേടററൊരു 'ധാന്വന്തരാ'ഖ്യമതൈലം. 19

ശ്രീതന്ത്രതൈലം

വേരീരഞ്ചു,ശതാവരിക്കിട,യുഴന്നോമൽക്കുറുന്തോട്ടിവേർ,
പോരാചിററമൃതോടരത്ത,തകരം,പിന്നെപ്പതുത്തിക്കുത
നീത്രു,ക്കൻതലനീളി,യഷ്ടി,മുതിര,ക്കൊട്ട,ങ്ങൾവാനോർമരം,
ചേതംമാൻതലയോട,മുക്കുര,മിവരതിൻകഷായവെള്ളത്തിലായ് 20
നറുംപശു,ഫലത്രയംപുനരമുക്കുരം,നൽക്കരി-
ങ്കുറിഞ്ഞിയുടെവേർ,വയമ്പു,തമിഴാമവേർ, ചന്ദനം,
സുരാഷ്ട്ര,ശതകുപ്പ,ഗോപി,തലനീളിതൻവേർശതാ-
വരിക്കടയൊട്ടങ്ങുതൻററതൊലി,കായ,മാവൽത്തൊലി, 21
കച്ചൂരിക്കന്ദമേലത്തരി,തിനയരി,യുംകോലവേർ,കുങ്കുമം,രാ-
മച്ചം,കോവക്കിഴങ്ങുര,കുരുടി,നിയോപാൽമുതുക്കിൻകിഴങ്ങ്,

വക്ക് (തേക്കയോ സേവിക്കയോ ചെയ്യുന്നവക്ക്) പവനരോഗം (വാതരോഗം)

17. മമ്മാമയം (മമ്മപ്രദേശങ്ങളിൽ ചതവുമുതലായവ പററിയുണ്ടാകുന്ന രോഗം)ഗ്രഹബാധ (ദുർദ്ദേവതകളുടെ ബാധ).

19. പെൺകുലത്തിനും (സ്ത്രീസമൂഹത്തിനും) ധാന്വന്തരാഖ്യം = ധാന്വന്തരം എന്ന ആഖ്യയോടു (പേരോടു) കൂടിയത്.

20. വേരീരഞ്ചു (ദശമൂലം) 20-ം 21-ം 22-ം 23-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

21. ഫലത്രയം (ത്രിഫല)

22. കച്ചൂരിക്കന്ദം (കച്ചൂരിക്കിഴങ്ങ്) സ്വച്ഛച്ചെഞ്ചന്ദനം = സ്വച്ഛം (നിർമ്മലം) ആയ ചെഞ്ചന്ദനം(രക്തചന്ദനം)മഞ്ചെട്ടിച്ച

സ്വച്ഛച്ചെഞ്ചന്ദനം,താർവളയ,മധുകുറുന്തോട്ടിവേരെ,ള്ള,മഞ്ചെ-
ട്ടിച്ചൂർണ്ണം,ഗുൽഗുലു,വ്യാധികൾ,തകര,നറുംനാഗപുഷ്പ,ങ്ങളുപ്പ്, 22

ചരള,മകിലരച്ചിട്ടിഗ്ഗണം,നാലിരട്ടി-
സ്സുരഭിയുടയപാലും,തുല്യമായ്ക്കാടി,ത്തൈലം,
വിരവിനൊട്ടുകലർത്തിട്ടെണ്ണകാച്ചീടവേണം
പരഭൃതികകണ്ണെക്കെപ്പാട്ടുപാടുംസുശീലേ! 23

പാനം,വസ്ത്യ,വഗാഹന,ങ്ങൾപിചു,വഭ്യംഗം,തഥാധാര,ചെ-
റ്റൂനംവിട്ടിവചെയ്കിലെണ്ണയിതുനിശ്ശേഷാനിലവ്യാധിയും,
നൂനംപ്ലീഹഗദാ,ന്ത്രവൃദ്ധി,മികവും,മൂർദ്ധാർത്തി,ഗുന്മ,ങ്ങളും
ചിന്താത്തേൻമൊഴി,പാണ്ഡുരോഗവുമുടൻതന്നേമുടിച്ചീടുമേ. 24

മുന്നംനിന്നച്ഛനാംമഞ്ഞാലിമലയിലണഞ്ഞിട്ടുനാമൊട്ടുകാലം
നന്ദ്യാപാർത്തന്നശൈത്യത്തികവിലവിടെദണ്ഡിച്ചുമുണ്ണിഗ്ഗുഹന്ന്
വന്നോരുദ്ദാമവാതാർത്തിയിലിവനഥകല്പിച്ചതീയെണ്ണയാണോ-
ർക്കുന്നില്ലേ?'ഭദ്രതൈല'പ്പുകളിതിനതുകൊണ്ടിന്നുമു-
ണ്ടിന്ദുചൂഡേ! 25

ണ്ണം (മഞ്ചെട്ടിപ്പൊടി) ഗുൽഗ്ഗുലുവ്യാധികൾ = ഗുൽഗുലു, വ്യാധി, (കൊട്ടം) ഇവ. തകരനറുംനാഗപുഷ്പങ്ങൾ = തകരം, നറുംനാഗപുഷ്പം (നാഗപ്പൂവ്) ഇവ. ഉപ്പ് (ഇന്തുപ്പ്)

23. ഇഗ്ഗണം (യോഗം) സുരഭിയുടെ (പശുവിന്റെ)

24. പാനം(സേവിക്കുക) വസ്ത്യവഗാഹനങ്ങൾ = വസ്തി, അവഗാഹനം ഇവ. പിചു (ശീല എണ്ണയിൽ മുക്കി ഇടുക) അഭ്യംഗം (തേയ്ക്കുക) ഇവ ഊനംവിട്ടു ചെയ്കിൽ = ഇതു (ഈ തൈലം) നിശ്ശേഷാനിലവ്യാധിയും (എല്ലാ വാതരോഗവും) പ്ലീഹഗദാന്ത്രവൃദ്ധിമികവും = പ്ലീഹഗദം (പ്ലീഹരോഗം), ആന്ത്രവൃദ്ധി ഇവയുടെ മികവും മൂർദ്ധാർത്തിഗുന്മങ്ങളും = മൂർദ്ധാർത്തി (ശിരോവേദന) ഗുന്മം ഇവയും.

25. മഞ്ഞാലിമലയിൽ (ഹിമവാങ്കൽ) അവിടെ ശൈത്യത്തികവിൽ (കലശലായ തണുപ്പിൽ) ദണ്ഡിക്കെ (കഷ്ടിയ്ക്കുന്ന) ഉണ്ണിഗ്ഗുഹന്ന് (കൊച്ചുസുബ്രഹ്മണ്യന്ന്) ഉദ്ദാമവാതാർത്തിയിൽ = ഉദ്ദാമ (തീവ്രമായ) വാതാർത്തിയിൽ (വാതരോഗത്തിൽ) സുബ്രഹ്മണ്യന്റെ വാതരോഗം ശമിപ്പാൻ താൻ കല്പിച്ചതാകയാൽ ഇതിന്ന് 'ഭദ്രതൈലം' എന്ന പ്രസിദ്ധിവന്നു എന്നും, ഇതുകൊണ്ടുതന്നെ

### വാതചികിത്സയുടെ ക്രമം

മുന്നെണ്ണമെപ്പതമാററം,പിന്നെവിയർപ്പിയ്ക്കിന്നിഗ്ഗൂഢരേകം,
എന്നിട്ടുശമന,മിങ്ങിനെതന്നെവാതപ്രതിക്രിയാരീതി. 26
കേടററൊരർക്കനീർമാതളയിലകൾകലർന്നാവണക്കിൻദളംചേ-
ർത്താടോപത്താൽത്തിളപ്പിച്ചോരുജലമതിൽനിന്നുത്തമൂ
ഷ്മാവുകൊണ്ടോ,
ചൂടേററംപാകമാക്കീടിനവടിവിയലും കാടിതൻധാരകൊണ്ടോ,
പാടേഗ്ഗാത്രംവിയർപ്പിപ്പവനുപവനജവ്യാധിബാധിയ്ക്കയില്ല. 27
നവരയരിച്ചോർക്കിഴികളിൽനവത്രപിണി! ചൂടണച്ചുവേണ്ടവിധം
അവയാൽത്തലോടിയിട്ടുംജവമൊട്ടുഗാത്രംവിയർപ്പിയ്ക്കാം. 28

### ഇലക്കിഴി

എരിക്ക,പുളി,യാവണക്ക,കരുനൊച്ചിനീർമാതളം,
മുരിങ്ങ,യിവതൻദളങ്ങളെയരിഞ്ഞുതെല്ലെണ്ണയും
പുരട്ടി,യൊരുതേങ്ങയുംചിരകിയിട്ടുവേണ്ടുംവിധം
വറുത്ത,രിയശീലയിൽക്കിഴികളാക്കിവെച്ചു,ങ്ങിനെ 29
തീക്കത്തിയ്ക്കുന്നടുപ്പത്തമരുമൊരുവെറുംതൈലപാത്രത്തിലിട്ടീ-
ട്ടാക്കത്തിൽച്ചൂടുപെട്ടാലുടനെയതുകളാൽമാറിമാറിത്തലോടി

ഒന്നു ഫലം കണ്ടിരിക്കുന്നു എന്നും ശിവൻ അരുളിച്ചെയ്തതു് ഈ തൈലത്തിന്റെ മഹിമാവിനെ ദൃഢീകരിപ്പാനായിട്ടാകുന്നു.

26. ഗൂഢരേകം = ഗൂഢ (അതീക്ഷ്ണം) ആയ രേകം, വിരേചനം (വയറിളക്കുക) ശമനം (ശമിപ്പിക്കുന്ന ചികിത്സ) വാതപ്രതിക്രിയാരീതി (വാതചികിത്സാസമ്പ്രദായം)

27. അർക്കനീർമാതളയിലകൾ = അർക്കം (എരിക്കു്) നീർമാതളം ഇവയുടെ ഇലകൾ. പവനജവ്യാധി (വാതരോഗം)

28. വേണ്ടവിധം ചൂടണച്ചു് (കുറുന്തോട്ടിക്കഷായവും പാലും ചേർത്തു് തിളപ്പിച്ചു് അതിൽവെച്ചു് ചൂടുപിടിപ്പിച്ചു) നവരയരിച്ചോറുണ്ടാക്കുന്നതും കുറുന്തോട്ടിക്കഷായവും പാലും ചേർത്തതിൽ തന്നെ വേണം.

29. ദളങ്ങളെ (ഇലകളെ) 29, 30 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

30. വെറുംതൈലപാത്രത്തിൽ (ശുദ്ധംഎണ്ണ പാർന്നിട്ടുള്ള പാത്രത്തിൽ) മാറി (ഒരു കിഴികൊണ്ടു തലോടി ചൂടാറിയാൽ

ലാക്കിൽഗ്ഗാത്രംവിയർപ്പിച്ചുയഥോചിതം,മിതിൽച്ചൊന്നപത്രങ്ങൾ
പോലെ
വാട്ടുംവീട്ടുംപെട്ടംമററിലകളുമടവല്ലിപ്രയോഗത്തിനാവാം. 30

### വയറിളക്കുവാൻ

നേരേ ചിററമൃതാ,വണക്കമുരട്ടും,സാക്ഷാൽക്കൊടിത്തൂവതൻ
വേരും,ചേർന്നകടുക്കകൊണ്ടൊരുകഷായത്തെച്ചമച്ചായതിൽ
കീരാലാപിനി!വെല്ലു,മുപ്പി,വകറെച്ചേർത്തിട്ട്,വാതാമയ–
ക്കാരെദ്ദുർഘടമെന്നിയേ വയറിളക്കത്തിന്നു മോന്തിക്കണം. 31

### ദൃതികപല്ലവാദികഷായം

ആവൽക്കുമ്പയമോതകം,മധുരമാംമുന്തിരിങ്ങപ്പഴം
കാർവണ്ടാർച്ചികുരേ!കടുക്ക,യിവയാൽനിർമ്മിച്ചനിഷ്കാഥനീർ
സേവിച്ചീടണമുപ്പു,വെല്ലു,മിവയോ,നല്ലാവണക്കെണ്ണയോ,
താവൽച്ചേർത്തുയഥോചിതം,വയറിളക്കത്തിന്നിതുംപററുമേ. 32

### സഹചരാദികഷായം

ധന്യേ!രണ്ടുതരംകുറിഞ്ഞിമുരടൊത്തീടുംകുറുന്തോട്ടിവേരു,–
ന്നല്ലേശതകുപ്പ,മുഞ്ഞയുടെവേർ,വാനോർമരം,ജീരകം,
മന്ദില്ലാതിവയാൽകഷായസലിലംനിർമ്മിച്ചുപഞ്ചാരയി–
ട്ടൊന്നായ്ക്കുത്തിന്നുനൽകിയെങ്കിലനിലാതങ്കങ്ങൾതങ്ങാ
തെയാം. 33

### ദശമൂലാദി കഷായം

വേരീരണ്ടുമുരിങ്ങവേരു,ചെറുതേക്കിൻവേർ,കുറുന്തോട്ടിവേർ,
പാതിരീടിനദേവതാരു,മിവയാൽനിർമ്മിച്ചനിഷ്കാഥനീർ

വേരെ തെ കിഴി കൊണ്ടു തലോടുക, ഇങ്ങിനെ) ഗാത്രം (വാതരോഗമുള്ള ശരീരഭാഗം) പത്രങ്ങൾ (ഇലകൾ)

31. വാതാമയക്കാരെ (വാതരോഗക്കാരെ)

32. നിഷ്കാഥനീർ (കഷായവെള്ളം) യഥോചിതം (വേണ്ടപോലെ)

33. രണ്ടുതരംകുറിഞ്ഞിമുരട് (കരിങ്കുറിഞ്ഞിവേര്) അനിലാതങ്കങ്ങൾ (വാതരോഗങ്ങൾ).

ശ്രീരാമപ്രിയപഞ്ചസാര,യിവയും കൂട്ടിപ്രഭാതേകുടി-
ച്ചീടാൽക്കററിടുമാനിലാമയ,മമന്ദാനന്ദസാന്ദ്രാശയേ! 34

### രാസ്നാദികഷായം

രാസ്ന,പത്തുവേർ,തീ,പുഷ്കരമൂലം,പടോലകം,
വരട്ടുമഞ്ഞൾ,കച്ചൂരി,സുരദ്രു,വച,ചുക്ക,കിൽ, 35
കല്ലൂർവഞ്ചികരിങ്കുറിഞ്ഞിയിവതൻവേരും,വണക്കിന്റെവേർ,
നെല്ലിക്കായ,കടുത്തകാട്ടുമുളകിൻവേരും,ടലോടക്കട,
നല്ലബ്ദം,ചെറുതേക്കുവേരു,വകലന്നീടുംകിഴാർനെല്ലിയാൽ
മെല്ലത്തീർത്തകഷായമുപ്പൊടുസമംസീതാരജസ്സിട്ടതും 36
'വിദാര്യാദി'ഗണത്തിന്റെസിതചേതംകഷായവും
ഉദാരവാരിരോഗത്തെച്ചിതമോടേജ്ജയിച്ചിടും. 37

### ആക്ഷേപവാതത്തിന്ന്

കാകോളി,ക്ഷീരകാകോളി,കളടപതിയൻകന്ദകം,കാട്ടുഴുന്നിൻ
വേർ,കാട്ടിൽസ്സംഭവിക്കുംപയറിന്നുടെയവേർ,ജീവകം,രണ്ടുമേദ,
പേർകൊള്ളുംയഷ്ടി,പിന്നീടിടവക,മിവതൻകഷായനീർ,കാലമേത്തും
വൈകാതാക്ഷേപവാതംവരികിൽനുകരവാനേകണംകുട്ടികൾക്കായ്. 38

34. ശ്രീരാമപ്രിയ = സീത (തിപ്പലി) പ്രഭാതേ (രാവിലെ) ആനിലാമയം (വാതരോഗം) അററിടും.

35. തീ (കൊടുവേലിക്കിഴങ്ങ്) പത്തുവേർ (ദശമൂലം) സുരദ്രു (ദേവതാരം) 35, 36, 37 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

36. അബ്ദം (മുത്തങ്ങക്കിഴങ്ങ്) ഉപ്പൊടു (ഇന്തുപ്പൊടു) സമം (കൂടി) സീതാരജസ്സ്. സീത (തിപ്പലി)യുടെ (രജസ്സ്) പൊടി ഇട്ടതും.

37. സിത (പഞ്ചസാര) ഉദാരവാതരോഗത്തെ ഉദാരം (തീവ്രം) ആയ വാതരോഗത്തെ.

38. കന്ദകം (കിഴങ്ങ്) കാട്ടിൽസംഭവിക്കും (ഉണ്ടാകുന്ന) പയറിന്നുടയ (കാട്ടുപയറിന്റെ) രണ്ടുമേദ (മേദ, മഹാമേദ) യഷ്ടി (ഇരട്ടിമധുരം) കഷായനീർ (കഷായവെള്ളം) 'കാലമേത്തുംവൈകാതെ' എന്നതുകൊണ്ട് ആക്ഷേപവാതം ഉണ്ടായ ഉടൻ ചികിത്സിക്കാതെ ശമിക്കുന്നതല്ലെന്ന് സൂചിപ്പിച്ചിരിക്കുന്നു.

നീരജമിഴി! മേല്പൊടിയായ് 'ക്ഷീരബലാ' തൈലമാണു വേണ്ടതി
തിൽ
പാരം 'ധാന്വന്തര'മിതിൽ പേരിയലുന്നെണ്ണയും കൊള്ളാം. 39

ജീവന്ത്യാദികഷായം

അടപതിയൻകോവവരിക്കടകൾ, കുറുന്തോട്ടിവേർ കഴിഞ്ഞില്ല
ഇടവക, മധുജീവക, മിവയുടെ നിഷ്കഷായത്തെയും കഴിപ്പിക്കാം.

ഹനുസ്തംഭത്തിന്നു ദേവാഹ്വാദി കഷായം

ദേവാഹ്വം, ചെറുകുറുന്തോട്ടികൾ, വടികലതം രാസ്ന പിന്നീടഭീരു,-
ക്കോവ, കച്ചൂരി, നന്നാറികളടപതിയൻ കാററിവററിൻ കിഴങ്ങ്,
ഈവർഗ്ഗത്തിൻ കഷായം പരിശുദ്ധവചനേ! 'പാൽബലാ' തൈല
യുക്തം
സേവിക്കേണം ഹനുസ്തംഭമുടയവരത്താഴത്തിന്റെ ശേഷം. 41
ശ്രീ 'വാതാശനി'യെണ്ണയോ, ചിതമെഴും 'ധാന്വന്തരം' തൈലമോ,
താവൽ പുഷ്കരമൂലചൂർണ്ണമതിലായ്ത്തൂവെണ്ണ ചേർത്തായതോ,
പൂവണ്ടാർചികുരേ! പുരട്ടണമിടക്കെല്ലാം ഹനുസ്തംഭമാം
മാൽവന്നേററതിനിച്ചികിത്സ മതിയാമെന്നാണിവന്നാശയം. 42

ഊരുസ്തംഭത്തിന്നു

മോരാലേ വെച്ചരച്ചീടിന കടുകവെറും കള്ളിതൻ തണ്ടിനുള്ളിൽ-
ച്ചേർത്തും വണ്ണം നിറച്ചായതിനടപ്പുറമേ നല്ലമണ്ണിട്ടിറുക്കി

39. ഇതിൽ (കാകോളിദ്വയാദി കഷായത്തിൽ) ഇതി (എന്നു്)

40. അടപതിയൻ കോവവരിക്കടകൾ = അടപതിയൻ, കോവ, വരി (ശതാവരി) ഇവററിൻ കടകൾ (കിഴങ്ങുകൾ) ഇതിലും 'ക്ഷീരബലാ' തൈലമോ, 'ധാന്വന്തര' തൈലമോ, മേല്പൊടി ചേർക്കാം. ആക്ഷേപവാതമെന്നതു് കൈ, കാൽ മുതലായ അംഗങ്ങളെ ഒരു മാതിരി തട്ടി നീക്കുന്നതായ ഒരു വായു വികാരമാകുന്നു.

41. രാസ്ന (അരത്ത) അഭീരു (ശതാവരി) പാൽബലാതൈലയുക്തം = പാൽബലാ(ക്ഷീരബലാ) തൈലത്തോടുയുക്തം (കൂടിയതു്) ക്ഷീരബലാതൈലം മേല്പൊടി ചേർത്തു.

42. പുഷ്കരമൂലചൂർണ്ണം (പുഷ്കരമൂലത്തിന്റെ പൊടി) ഇടക്കെല്ലാം (കൂടെക്കൂടെ) ഹനുസ്തംഭം എന്നതു് വായവിടരായ്കയും, വിടർന്നവായു് കൂടായ്കയുമാകുന്നു.

പാരംതീക്കത്തിടുംചാണകവരടികളിൽച്ചുട്ടമണ്ണൊക്കെവെള്ളം
നേരംവേറിട്ടെടുത്താക്കടുകിനെയുടനേകള്ളിതൻപത്രനീരിൽ 43
വീതാശങ്കമരച്ചുവെച്ചതുപുരട്ടുന്നാൽത്തുടസ്തംഭമാം
വ്യാധിക്കാസ്പദമാകയില്ലൊരുവെറുംവാക്കാണിതെന്നോർക്കൊലാ
പാഥോജാക്ഷി! കഫാമദോഷമികവാലിത്ഥാമയത്തിങ്കലാ–
സ്വേദ,സ്നേഹ,വിരേചന,ക്രിയകൾകൊണ്ടൊട്ടുംഫലംകിട്ടിടാ. 44

### വില്വമൂലാദിലേപനം

ആര്യേ! കൂവളവേരു,ചുക്കു,കടുകം,നീർമാതളത്തോലതും,
നേരേകാടിയിലും,നറുംകടുക,കച്ചൂരിക്കിഴങ്ങി,ന്നിവയാ
പാതററീടിനകായമൂന്നി,തുകൾപൈമൂത്രത്തിലും,വെച്ചര–
ച്ചൂരുസ്തംഭവികാരമുള്ളവർ പുരട്ടീടുന്നതുംസമ്മതം. 45

### നക്തമാലാദിലേപനം

ഉങ്ങിൻതോലു,മുരിങ്ങവേർത്തൊലി,യെരിക്കിൻതോലു കാത്തൊട്ടി
വേർ,
ഭംഗംവിട്ടസുരദ്രു, ചുക്കു, കടുകി, വസ്തുക്കളേഴൊപ്പമായ്
ഭംഗ്യാകാടിയിൽവെച്ചരച്ചുചെറുചൂടേല്പിച്ചതേപ്പിക്കിലും
ശൃംഗാരക്കടൽവീചികേ! ശിശുവിനാററീടുംതുടസ്തംഭമാൽ. 46

### 'സഹചരാദി' കഷായമതാരരാ–
### ലഹരധീശനരുളിച്ചെയ്യശിപ്പതും

43. ആയതിനുടെ (കള്ളിത്തണ്ടിന്റെ) പത്രനീരിൽ (ഇല വാട്ടിപ്പിഴിഞ്ഞെടുത്ത നീരിൽ) 43, 44 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

44. വീതാശങ്കം (ശങ്കയില്ലാതെ) തുടസ്തംഭമാം (ഊരുസ്തംഭമായ) വ്യാധിക്ക് (രോഗത്തിന്) ആസ്പദം (സ്ഥാനം) ആകയില്ല. ഊരുസ്തംഭം അയാളെ വിട്ടുപോകും. ഇത്ഥാമയത്തിങ്കൽ (ഈ രോഗത്തിൽ) ഊരുസ്തംഭത്തിൽ കഫാമദോഷമികവാൽ (കഫം, ആമദോഷം ഇവയുടെ ആധിക്യം ഹേതുവായിട്ട്) സ്വേദസ്നേഹവിരേചനക്രിയകൾ (വിയർപ്പിക്ക, എണ്ണതേയ്ക്ക, വയറിളക്കുക ഇവ) കൊണ്ടും ഒട്ടും ഫലം കിട്ടില്ല.

45. ഊരുസ്തംഭവികാരം (ഊരുസ്തംഭരോഗം)

46. ശിശുവിനു (കുട്ടിക്ക്) തുടസ്തംഭമാൽ അററീടും.

വിഹിതമാണ,തിൽമേല്പൊടിയാക്കവാൻ
മഹിഷി! ജീരക, സീത,കൾ, തേനമാം. 47

### സിരാഗ്രഹത്തിന്ന രസതൈലം

തോലുംരോമമതുംകളഞ്ഞൊരു തുലാമാട്ടിന്റെ കാലിട്ടിട്ട്–
ച്ചാലോലതിഴി! ആറിടങ്ങഴിയതാംനീരിൽപ്പചിച്ചു,ജ്ജലം
നാലൊന്നാകെയരിച്ചുവെച്ചഥ കുറുന്തോട്ടിക്കഴംവേർതുലാം
കാലെമ്പാടുമരച്ചുചേർത്ത,തിൽനറുംപാലാറിരട്ടിച്ചതും, 48

ഈരെട്ടുനാഴിവടിവേറിടുമെണ്ണതാനം,
പാരാതെപാൻവിപചിച്ചതുതേച്ചുകൊണ്ടാൽ
മാറാതെകണ്ടൊതസിരാഗ്രഹരോഗമില്ല
നേരാണി,താണസരസേ!'രസതൈല'മോർത്താൽ. 49

### ഗോധൂമാദികഷായം

കോതമ്പം,തമിഴാമവേരിടകലർന്നീടും കുറുന്തോട്ടിവേ–
രാ,താമ്രാംഗി! നിലപ്പനക്കട, നിലിമ്പാനോകഹം ജീരകം,
വാദിച്ചൂതിവകൊണ്ടുതീർത്തൊരുകഷായത്തെക്കഴിപ്പോർകളെ–
ബ്ബാധിക്കില്ലസിരാഗ്രഹാധി,ബഹുധാ സൂക്ഷിച്ചിരിക്കുന്നഞാൻ. 50

47. അഹരധീശൻ (സൂര്യൻ) ഉദിക്കെ (രാവിലെ) യശിപ്പതും (സേവിപ്പതും) ഊരുസ്തംഭം എന്നത് വാതകോപഹേതുവായിട്ട് കഫകോപത്തോടും ആമദോഷത്തോടും കൂടിയുണ്ടാകുന്ന തുടവീക്കമാകുന്നു.

48 പചിച്ച (വേവിച്ച) ആജ്ജലം (കഷായവെള്ളം പാലാറിരട്ടിച്ചതും എണ്ണയേക്കാൾ ആറിരട്ടിച്ചതും (എണ്ണയേക്കൾ ആറിരട്ടിപ്പാലും) 48-ം 49, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

49. വിപചച്ചിതു (കാച്ചിയതു) മാറാതെകണ്ടൊരു സിരാഗ്രഹരോഗമില്ല. ഏതുമാതിരിയിലുള്ള സിരാഗ്രഹരോഗവും മാറും.

50. നിലിമ്പാനോകഹം (ദേവതാരം) സിരാഗ്രഹാധി(സിരാഗ്രഹരോഗം) ബാധിക്കില്ല. ഇതിൽ 'ക്ഷീരബലാ' തൈലം മുതലായവ മേല്പടി ചേർക്കാം. സിരാഗ്രഹം എന്നത് വാതകോപം ഹേതുവായിട്ട് ഞരമ്പുകൾക്കുണ്ടാകുന്ന വലിവാകുന്നു.

### ബാഹ്യായാമത്തിന്ന നിറുകയിൽ കുഴമ്പിടുവാൻ

വാമേ! നല്ലാവണക്കെണ്ണയൊടുമുരസിനീർനീക്കിട്ടും വെണ്ണനെയ്യും
കാമം പാലിൽക്കുറുന്തോട്ടിയുടെമുരടരച്ചിട്ടു നീരററവെണ്ണ
സാമാന്യം ചേർത്തുമർദ്ദിച്ചതു,മൊരപകടവ്യാധിയായോരു ബാഹ്യാ-
യാമം താവും കിടാവിൻ നിറുകയിലിടുവാൻ വൈദ്യർകല്പി
ച്ചിടുന്നു. 51

തിണ്ണന്നിപ്പടിചെന്നിനായകമതന്നിൻ ചൂർണ്ണമോട്ടാവണ-
ക്കെണ്ണത്തൂനവനീതമിശ്രമുരസിച്ചേർത്തിട്ടിടാം മൌലിയിൽ
എണ്ണപ്പെട്ട ഗുണങ്ങളുള്ള 'രസതൈലം' മേൽപുരട്ടിക്കിട-
പ്പെണ്ണപ്പാത്തിയിലാക്കണം സുമുഖി! ബാഹ്യായാമികൾക്കെ
പ്പൊഴും. 52

ആ 'രാസ്നാദി' കഷായം ധാരാധരവേണി! രണ്ടുനേരവുമേ
പോരേറുമുള്ളിനീർ, കർപ്പൂരമതി, വചേ,ത്തവക്കുനൽകേണം. 53

വല്ലാതുള്ളവിയർപ്പുമേപ്പയവ്യ,മെൻ വാമാക്ഷി! വക്ത്രത്തിനും
പല്ലിന്നും നിറമാററവും, ചെറുതുമേ തന്റേടമില്ലായ്മയും,
എല്ലാമൊത്തൊന്നിച്ചുകൂടിയൊരു ബാഹ്യായാമരോഗിക്കു പ-
ററില്ലാ ചെയ്യ ചികിത്സയൊന്നു,മധികം വൈകാതവൻ
ചാകുമേ. 54

### ആന്തരായാമത്തിന്ന

അർത്ഥിക്കിലാർത്തജനബാന്ധവരാന്ത,രായാ-
മത്തിന്നുമിക്രിയകൾതന്നെനടത്തിടേണം

51 മർദ്ദിച്ചതും (ഉരസിയതും)

52 ചൂർണ്ണം (പൊടി) ആവണക്കെണ്ണത്തൂനവനീതമിശ്രം = ആവണക്കെണ്ണ, തൂനവനീതം (തൂവെണ്ണ) ഇവയോടുമിശ്രം (കൂടിയതു്) ഇവചേർത്തു മൌലിയിൽ (മൂർദ്ധാവിൽ) ഇടാം.

54. വക്ത്രത്തിനും (മുഖത്തിനും) ദേഹത്തെ പിന്പുറത്തേക്കുവളച്ച വില്ലിനെപ്പോലെയാക്കുന്ന വാതവികാരത്തെ ബാഹ്യായാമമാണെന്നു പറയുന്നു.

55. ആർത്തജനബാന്ധവർ (രോഗിജനത്തിന്റെ ബന്ധുക്കൾ) അർത്ഥിക്കിൽ (അപേക്ഷിച്ചാൽ) ആന്തരായാമത്തിന്നും ഇക്രിയകൾ (ബാഹ്യായാമച്ചികിത്സകൾ) തന്നെ നടത്തിടേണം.

അത്യന്തയത്നവിധികൊണ്ടു ചിരേണ, ഭാഗ്യ-
ശക്ത്യാശമിച്ചിടുമിതൊന്നു, തുറച്ചുകൂടാ. 55

പാർശ്വശൂലത്തിന്നു

പുഷ്കരമിഴി! വെണ്ണുകറെപ്പുഷ്കരമൂലം പൊടിച്ചതിൽക്കൂട്ടി
തക്രംകൈവിട്ടുപുരട്ടിയുണ്ണ, മിതുപാർശ്വവേദനകെടുത്തും. 56

ചിതംകൂട്ടും 'വാതാശനി'യതഥവാ 'ക്ഷീരബല'യാ-
യതല്ലെന്നാൽ 'ധാന്വന്തര'മതുപുരട്ടിപ്രിയതമേ!
നിതാന്തംസ്വേദിപ്പിക്കണമുടനെരിക്കിന്നിലകളാ-
ലിതും കൊള്ളാമേവാരികളിലുളവാംവേദനവിടാൻ. 57

ലാജാദികഷായം

മലർ, ദാരു, ചുണ്ടവേരിൻതൊലി, കരനൊച്ചിക്കരിങ്കുറിഞ്ഞി
കൾവേർ
വലിയകുറുന്തോട്ടിക്കട, ചലമിഴി! ശതകുപ്പതൻ, മുളംകൂമ്പ് 58

വാതാനുലോമനഗുളിക

പേരാജീരക, പുഷ്കരക്കടകളീ 'ലാജാദി'തൻകഷായനീർ
പാരംനന്നീ, നിയോതിടുംഗുളിക, തേൻ, പഞ്ചാരയും, മേല്പൊടി
ശ്രീരമേ!, കിരിയാത്ത, ജീരകമിണങ്ങീടുന്നൊരാശാളി, കർ-
പ്പൂരം, കുങ്കുമ, വൽസനാഭി, കളിവരറിന്നൊപ്പമായ് പുഷ്കരം, 59

അത്യന്തയത്നവിധി (നന്നെ പ്രയത്നിച്ചുള്ള കർമ്മം) ചെയ്താൽ ഇതൊന്നു ചിരേണ (വളരെ കാലംകൊണ്ടു) ഭാഗ്യശക്തി ഹേതുവായിട്ട് ശമിച്ചിടും (ശമിച്ചുവെന്നുവരാം) അതു (ശമിക്കുന്ന കാര്യം) ഉറച്ചുകൂടാ. അതുകൊണ്ടത്രെ രോഗിയുടെ ബന്ധുക്കൾ ആവശ്യപ്പെട്ടേ ചികിൽസിക്കേണ്ടു എന്നു പറഞ്ഞത്. ആന്തരായാമം ബാഹ്യായാമംപോലെത്തന്നെ ഇരിക്കും. എന്നാൽ ശരീരത്തിൻെറ വളവു മുമ്പുറത്തേക്കായിരിക്കും എന്നതുമാത്രം വിശേഷം.

56. പാർശ്വവേദന (വാരികളിലെ നോവ്)

57. എരിക്കിന്നിലകളാൽ ഉടൻ നിതാന്തം (ഏററവും) സ്വേദിപ്പിക്കണം (വിയർപ്പിക്കണം.)

58. 58ം, 59ം, 60ഉം ശ്ലോകങ്ങളെ ഒന്നായിട്ടന്വയിക്കുക.

59. ജീരകപുഷ്കരക്കടകൾ = ജീരകം, പുഷ്കരക്കട (പുഷ്കരമൂലം) ഇവ. ഇനിയോതിടും ഗുളിക (വാതാനുലോമന ഗുളിക) പുഷ്കരം (പുഷ്കരമൂലം).

ചേർത്തീവണ്ണമരത്തകഷായത്തിലേററമരച്ചുടൻ
പുത്തരിച്ചുണ്ടതൻകായകളൂററാത്തമട്ടായുതട്ടണം. 60
ഈമഹാഗുളികകളൂററംകേമൻമാരാംഭിഷക്കുകൾ
പൂമനോജ്ഞാംഗി! 'വാതാനുലോമന'പ്പേർവിളിച്ചുപോൽ. 61

### വില്വാദിനെയ്യ്

വില്വംമുവ്വിലയാടലോടകിവതൻവേർ, കൊണ്ടൽ, വിണ്ണോർമരം,
കല്യേ! ജീരകപുഷ്കര,ങ്ങളിവയാൽവെള്ളംകഷായാംബുവിൽ
ചൊല്ലേററീട്ടമരത്ത,ജീരകമിണങ്ങും ചുണ്ടവേരോത്താലതി-
ല്ലൊല്ലിത്തന്നവയൊത്തിരട്ടിമധുരം കൽക്കീകരിച്ചങ്ങിനെ 62
ആട്ടിൻെറപാലുകുറവെന്നിയെനെയ്യിനോളം
കൂട്ടിപ്പചിച്ചഘൃതമൊട്ടുകഴിപ്പവൻെറ
നാട്ടിൽക്കടക്കുകയുമില്ലയി! പാർശ്വനോവും,
പാട്ടിൽക്ഷതാർത്തി, വിഷമജ്വര, യക്ഷ്മ, വായ്പും. 63

### കടീഗ്രഹത്തിന്ന

ഭാവജ്ഞേ! കരുനൊച്ചിനീരുസമമായ്‌ചേർത്താവണക്കെണ്ണയെ-
ന്നുസ്സേചിപ്പിക്കയു,മാവണക്കിലകളാലേററം വിയർപ്പിക്കയും
നൂവോളംശതകുപ്പ,യെള്ളിവകളെക്കൽക്കിച്ചുനൽക്കാടിയാൽ,
നാവൽത്തേയ്ക്കുകയും, കടീഗ്രഹവികാരത്തിങ്കലത്യുത്തമം. 64
കൊള്ളിയ്ക്കാമഞ്ചുജാതിപ്പുളിയിലകൾമുറയ്ക്കിട്ടു പാടെക്കുറുക്കും
വെള്ളം, ദ്രവം, വെറുംനെല്ലുകളി,വകളിലൊന്നിൻെറ പൊ
ങ്ങീടുമാവി,

60. ഈവണ്ണം (ഇങ്ങിനെ) ചേർത്ത അരത്തകഷായത്തിൽ (അരത്തക്കഷായത്തിൽ)
61. വില്വം (കൂവളം) കൊണ്ടൽ (മുത്തങ്ങ)
62. ജീരകപുഷ്കരങ്ങൾ (ജീരകം, പുഷ്കരമൂലം ഇവ)
62ഉം, 63ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.
63. പചിച്ച (കാച്ചിയ) ഘൃതം (നെയ്യ്)
64. നൽക്കാടിയാൽ കൽക്കിച്ച (അരച്ച്) കടീഗ്രഹവികാരത്തിങ്കൽ — കടീഗ്രഹം എന്ന വികാരത്തിങ്കൽ (രോഗത്തിൽ) അത്യുത്തമം (ഏററം നന്ന്)
65. ആവിക്കൊള്ളിയ്ക്കാം (ഏല്പിക്കാം) അഭ്യംഗസേകങ്ങളിൽ — അഭ്യംഗം, (തേയ്ക്കുക) സേകം (ധാര) ഇവയിൽ ഒരു പണ്

പൊള്ളല്ലഭ്യംഗ,സേക,ങ്ങളിലൊരുപണി'പഞ്ചാമ്ലതൈല'ത്തിനാലേ
കൊള്ളാം, 'രാസ്നാദി'നിഷ്ക്വാഥമതരിയഗുളംചേർത്തുമോന്തിച്ചിടാമേ. 65

ദണ്ഡാപതാനകംഘോരദണ്ഡംവന്നപിടിയ്ക്കുകിൽ
തിണ്ണംചെയ്യേണ്ടതുംതോന്നുംവണ്ണം ചൊല്ലിത്തരാംപ്രിയേ! 66

ദണ്ഡാപതാനകത്തിന്ന്

ഓരോവാതഹരങ്ങളാം പണികളാലിക്രൂരരോഗത്തിനെ-
പ്പാരംപീഡകൾനീക്കിനിർത്തുവതിനേസാധിയ്ക്കയുള്ളൂദ്രുതം
വേരററീടുകയില്ലതെന്നു,മിളതാംചൂടാറിടുംകടിയാൽ
സ്വൈരംധാരയിടുന്നതത്യുചിതമെന്നോതുന്നുവിദ്വജ്ജനം. 67
ഉടനെകൈ,കാൽ,വിരലി,വയുടെസന്ധിയിലും,മടമ്പിലുംനിയതം
കടിമുലയാളേ!വേണ്ടുംപടിയായ്ചൂടിട്ടുകൊൾകയുംവേണം. 68
ഈവണ്ണംതുടരംപ്രതിക്രിയകൾകൊണ്ടിട്ടോ,സ്വയംതന്നെയോ,
മെവല്ലാതെകുഴക്കമീവികൃതിതൻവേഗങ്ങളൊന്നമ്പിയാൽ
ശ്രീ'വാതാരി'യെണ്ണയിൽക്കളികുളിപ്പിച്ചോരുനൽത്തൈലമു-
ഖ്യാവിൽച്ചേർത്തിടണംമുറയ്ക്കുമുകിലിൻനേർകൊണ്ടവാർകുന്തളേ! 69
അംഗങ്ങൾക്കഖിലംതരിപ്പു,വിഷമിച്ചാലുംമടങ്ങാതെക-
ണ്ടങ്ങൊന്നായിനിവർന്നുപോക,വിറ,വല്ലാതെതെറിച്ചീടുക,
എങ്ങുംചെററിളകാതെയാക,യിനിയോ തന്റേടമില്ലായ്മ,സാ-
രംഗപ്പെണ്മിഴി!നോക്കുകാറിവയതിൻവേഗങ്ങളാകുന്നപോൽ. 70

(തേയ്ക്കുകയോ ധാരയിടുകയോ) രാസ്നാദി നിഷ്ക്വാഥം (കഷായം) ഗുളം (ശർക്കര) കടീഗ്രഹം അരക്കെട്ടിലുണ്ടാകുന്ന ഒരു വാതരോഗമാകുന്നു.

67. വാതഹരങ്ങളാം (വാതത്തെശ്ശമിപ്പിക്കുന്നവയായ) പീഡകൾ (ഉപദ്രവങ്ങൾ)ഇതു് (ദണ്ഡാപതാനകം)എന്നും വേരററീടുകയില്ല. അത്യുചിതം (വളരെ യുക്തം)

68. സന്ധിയിലും (ഏപ്പിലും)

69. പ്രതിക്രിയകൾ (ചികിത്സകൾ) ഈ വികൃതിതൻ രോഗത്തിന്റെ (ദണ്ഡാപതാനകത്തിന്റെ) വേഗങ്ങൾ (താഴെ പറയുന്നവ) കളികുളിപ്പിച്ച് (നല്ലവണ്ണം നനച്ച്).

70. അഖിലം (മുഴുവൻ).

വെക്കത്താലേകഫംപോവതിന്നുകറുകനീരോടുചേർത്താരരത്ത–
ക്കല്ക്കത്താൽചെയ്തുനസ്യക്രിയയഥപിചുമുൻചൊന്നതിട്ടീടവേണം,
നൽക്കോതമ്പക്കിഴിസ്വേദവും,മയി 'രസതൈല'ത്തെയുംമേൽപ്പുര
ട്ടാൻ
നിഷ്കാഥംതത്ര'രാസ്നാദി'യുമടവൊടുകല്പിക്കണംതന്വി!
വൈദ്യൻ. 71

ഖല്ലീവാതത്തിന്നു നാഗബലാദികഷായം

നീർക്കോളരകവേതച്ചിററമൃതുചേർന്നീടുംകുറുന്തോട്ടിവേർ,
നീലാപാംഗി! കരിങ്കുറുഞ്ഞിയുടെവേർ.വാനോർമരംപത്തുവേർ,
നീണ്ടീടുംതമിഴാമവേരിതുകൾതൻനിഷ്കാഥനീർനിത്യവും
നീതിയ്ക്കൊത്തു കുടിപ്പവർക്കകലുമവൻഖല്ലീവാതാമയം. 72

ഷഷ്ടിക തൈലം

മാഴ്കാതേചോറിന്നാക്കിയനവരകളാൽവെച്ചിട്ടുംകാഥവെള്ളം
പാകത്താൽനാലിലൊന്നായിട്ടുമളവിലരിച്ചോപ്പമായ്പ്പാലുകൂട്ടി
കാകോളി,ക്ഷീരകാകോളി,കളടപതിയൻ,പാൽമുതുക്കുരകത്തിൻ
വേർകച്ചൂരിക്കിഴങ്ങോടുലുവ,കടുക,മഞ്ചട്ടി,മൂന്നുപ്പ,രത്ത. 73
ദീനം,യഷ്ടി,നിലപ്പനക്കടയിണങ്ങും ജീരകം, ജീവകം,
വാനോർദാരു,കരിങ്കുറിഞ്ഞിയുടെവേർ,മേദക്കടുക്കദ്വയം,
കാർ, നീളുംതമിഴാമവേരി,ത്വക്കം, പിന്നെക്കുറുന്തോട്ടിതൻ
വേർനാഥേ!ശതകുപ്പയോടുതകരം, സൌരഭ്യമേറുന്നകിൽ 74

71. അരത്തക്കൽക്കത്താൽ (അരത്ത അരച്ചതുകൊണ്ട്) നസ്യക്രിയ ചെയ്തു അഥ (നസ്യംകൊണ്ടു കഫം പോയതിൻശേഷം) പിചുമുൻചൊന്നത്. (വാതാശനി തൈലത്തിൽ മുക്കിയ ശീല) ശിരസ്സിൽ ഇട്ടീടണം. നൽക്കോതമ്പക്കിഴിസ്വേദവും (നല്ല കോതമ്പക്കിഴികൊണ്ടു തലോടി വിയർപ്പിക്കകയും) മേൽപുരട്ടാൻ രസതൈലത്തെയും 'രാസ്നാദി' നിഷ്കാഥവും (കഷായവും) തത്ര (ദണ്ഡാപതാനകത്തിൽ) വൈദ്യൻ കല്പിക്കണം.

72. പത്തുവേർ (ദശമൂലം) ഇതിൽ 'ക്ഷീരബലാ'തൈലം മുതലായ മേല്പൊടിചേർക്കാം.

73. നവരകളാൽ (നവരനെല്ലുകളാൽ) കാഥവെള്ളം. മൂന്നുപ്പ് (ഇന്തുപ്പ്, കല്ലുപ്പ്, വെടിയുപ്പ്) 73ം, 74ം, 75ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

74. മേദക്കടുക്കദ്വയം = മേദകൾ, കടുക്കകൾ ഇവയുടെ ദ്വ

വ്യത്യാകൽക്കിച്ചണച്ചായതിലിതുകൾ, കരിമ്പിന്റെനീരെണ്ണ
യോളം,
കൃത്യത്തിൽപ്പന്നിനെയ്തൽപ്പകൃതി,യതിലുരത്താവണക്കെ
ണ്ണ പാതി,
തത്തുല്യംനെയ്യു,തിൻനാലിലൊരോഹരിമുരൾതൈലം,മിച്ചൊ
ന്നവററി-
ന്നൊന്നൊത്തോമൽത്തൈരതും കാടിയുമിതുവിധമായ് ചേർത്തു
കാച്ചേണമെണ്ണ. 75
നന്ദ്യാതേപ്പിട്ടണമിതു, സുന്ദരി! നിശ്ശേഷമാരുതാർത്തിയിലും
നന്നീ'ഷഷ്ഠികതൈലം' പിന്നെവിശേഷിച്ചുഖല്ലീവാതത്തിൽ.

ജിഹ്വാസ്തംഭത്തിന്ന ഗോക്ഷുരസീതാദി കഷായം

ഞെരിഞ്ഞിൽ,മിഥിലാധിപന്റെമകൾ ദേവതാരം,
കരിങ്കുറിഞ്ഞിയുടെവേർ, വിഴാലരി, വെറ്റുംകുറുന്തോട്ടിവേർ,

യം (രണ്ട്) മേദ, മഹാമേദ ഇവയും, കടുക്ക, കുരുവില്ലാക്കടുക്ക ഇവയും.

75. വ്യത്യാ (നന്നായി) ഇതുകൾ അതിൽ (സമം പാലുകൂട്ടിയ നവരക്കഷായത്തിൽ) തൽപ്പകൃതി = അതിന്റെ (കരിമ്പുനീരിന്റെ) പകുതി. അതിൽ (പന്നിനെയ്യിൽ) പാതി അവണക്കെണ്ണ. തത്തുല്യം (ആവണക്കെണ്ണയോളം) അതിൽ (നെയ്യിന്റെ) മുരൾതൈലം (മുരളെണ്ണ) ഇച്ചൊന്നവററിന്നൊത്ത (കരിമ്പുനീർ മുതൽ മുരളെണ്ണവരെയുള്ളവ എല്ലാം കൂടിയേടത്തോളം) തൈരും കാടിയും, ഇതുവിധം (ഇങ്ങിനെ) ചേർത്തു എണ്ണകാച്ചേണം.

76. നിശ്ശേഷമാരുതാർത്തിയിലും(എല്ലാ വാതരോഗത്തിലും) ഈ 'ഷഷ്ഠികതൈലം' നന്ന്. ഖല്ലീവാതത്തിൽ പിന്നെ വിശേഷിച്ചും നന്ന്. ഞരമ്പുകളിൽ തന്റെ സഞ്ചാരം കുറകയാൽ രക്തത്തെ സ്തംഭിക്കുന്ന വായുവിനാൽ ഉത്ഭവിപ്പിക്കപ്പെടുന്നതും തലോടിനോക്കുമ്പോൾ തോലിന്റെ അകത്ത് മുതിര നിറച്ചതുപോലെ തോന്നിക്കുന്നതും, ക്രമത്താലെ കൈ, കാൽ മുതലായ അംഗങ്ങളെ ശോഷിപ്പിച്ച് വർണ്ണഭേദത്തെയും കാലംകൊണ്ടു ത്വഗ്ദോഷത്തെയും ജനിപ്പിക്കുന്നതും ആയ വ്യാധിവിശേഷത്തെ ഖല്ലീവാതം എന്നു പറയുന്നു.

ഇരട്ടിമധുരം, നീലപ്പനയതിൻകിഴങ്ങാ, ശ്ശതാ-
വരിക്കടയൊടേലതന്നരി,വയമ്പ, വെൺചന്ദനം, 77
അടപതിയൻെറകിഴങ്ങൊത്തിടയപ്പെണ്ണി,തുകൾതൻകഷായമത്ത
പട്ടനെയ്യിവചേത്തുകടിച്ചിടണംവാകസ്തംഭവാതരോഗക്കാർ. 78

മാലത്യാദിഘൃതം

ബാലേ!പിച്ചകമൊട്ടുകൂവളമരത്തിൻവേർ,കുറുന്തോട്ടിവേർ,
ചേലാന്നോരിലകാട്ടുവെള്ളരിയിവററിൻവേർ, നീലിമ്പശ്രമം,
ഏലാവിത്തു, കരിങ്കുറിഞ്ഞിയുടെവേര,ല്ലു,ല്ലലത്തിൻകിഴ-
ങ്ങേ,ലാവാലുക,മിന്നിയോകറുക,ഞാഴൽപ്പൂവു, താരല്ലികൾ 79
പിന്നെത്താലീസപത്രം, ചെറുവഴുതിനവേർ, ശോകലസ്തീ,
വിഴാൽവി-
ത്താ, ന്നായ്‌വെച്ചാരിവററിൻകഥിതജലമതിൽകുഞ്ജരം
കൃഷ്ണസാരം
കന്നൽക്കാർവേണി! ഘണ്ടാഗ്ഗമമധുകലമാനാടിവററിന്നെഴംകൊ-
മ്പെ,ന്നല്ലിന്തുപ്പ,ശംഖോ,രിലമുരട്ടു,വയമ്പം,ബ്ദം, ദേവതാരം 80
വിലയേറിയപവിഴം, മുല്ലിലവേര,യമോതക,ങൾ,തലനീളി
അലമിവയരച്ചചേത്തിട്ടലസതരാപാംഗി! നെയ്യുകാച്ചേണം. 81
'മാലത്യാദിക'നെയ്യിതുകാലത്തായ്‌സിതകലത്തിയുണ്ണിച്ചാൽ
ബാലകർജിഹ്വാസ്തംഭജമാലകലത്തായ് സ്വഖിച്ചിതന്നീടും. 82

അർദ്ദിതത്തിന്ന്

ആയാമത്തിനിതിന്നമേലിവനരച്ചാ മൂദ്ധലേപങ്ങളും
പേയല്ലർദ്ദിതമുള്ളബാലനു ബലാതൈലത്തിനാൽനസ്യവും,

77. 77-ം 78-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

78. പട്ട (ഇന്തുപ്പ) വാക്സ്തംഭവാതരോഗക്കാർ (ജിഹ്വാസ്‌തംഭവാതമുള്ളവർ)

79. ഉല്ലലത്തിൻ (ചെങ്ങഴിനീരിൻെറ) 79-ം 80-ം 81-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

80. കുഞ്ജരം (ആന) കൃഷ്ണസാരം (കൃഷ്ണമൃഗം) അംബ്ദം (മുത്തങ്ങ)

81. അലം (ഏററവും)

82. സിത (പഞ്ചസാര) ജിഹ്വാസ്‌തംഭജമാൽ (ജിഹ്വാസ്‌തംഭംകൊണ്ടുണ്ടായ മാൽ)

പ്രായസ്സമ്മതമാണമൃന്മുദിതമാം രാസ്നാദി നിഷ്ക്വാഥവും,
കായത്തിൻപ്രഭകൊണ്ടുകൊച്ചുരവിയെത്തോല്പിച്ചയസ്സുംപ്രിയേ! 83

രാവിങ്കലൂണിനുടെപിമ്പു, കരിങ്കുറിഞ്ഞി-
തൻവേരുചേററരത്തകപ്പപൊടിച്ചതിങ്കൽ
തൂവെണ്ണചേർത്തുനുകരുന്നവനേഴുനാൾകൊ-
ണ്ടാവുംവിധംവെടിയുമർദ്ദിതവാതരോഗം. 84

പക്ഷാഘാതത്തിന്ന് കാർപ്പാസാസ്ഥ്യാദി തൈലം

നിഷ്ക്വാഥത്തെപ്പരുത്തിക്കുരു,മുതിര, കുറുന്തോട്ടിതൻവേരു,ശന്നി,
വസ്ത്രത്താൽത്തീർത്ത,രത്ത,ക്കട്ടകകൾശതകപ്പ,ക്കുറുന്തോട്ടിവേർ,കൾ
നൽക്കൊട്ടം, കാട്ടിലെത്തിപ്പലിമുളകുകൾതൻവേർ,മുരിങ്ങദ്രുമത്തി-
ന്നൊക്കംവേർ,ചുക്കുവൃന്ദാരകതരു,തമിഴാമരെള്ളും,വേരി,തെല്ലാം 85
ശ്ലക്ഷ്ണംകൽക്കിച്ചജപ്പെൺമുലരസമൊടുകാച്ചീട്ടെള്ളെണ്ണയെപ്ര-
ത്യക്ഷംശീലിച്ചുകൊണ്ടീടണമനുദിനം,മിയ്യുണ്ണമാൻകണ്ണിയാളേ!
പക്ഷംരണ്ടില്ലശേഷാനിലവികൃതിയിലുംപഥ്യമായ്ത്തീരു,മെന്നാൽ
പക്ഷാഘാതാപബാഹാർദ്ദിതമികവിൽവിശേഷിച്ചുപറവു
ന്നത്രേ. 86

നാഥേ! നീർക്കോഴിമാംസക്വാഥിതസലില,മോമൽക്കുറുന്തോട്ടി
വേരിൻ
ക്വാഥംപയ്യിന്റെ പാലെ,ന്നിവസമമൊരുപാത്രത്തിലാക്കീട്ടു,
തിങ്കൽ

83. അർദ്ദിതമുള്ളബാലനു, ഇതിന്നുമേൽ ആയാമത്തിന്ന് (ബാഹ്യായാമത്തിന്ന്) ഉരച്ച ആ മൃദ്ലേപങ്ങളും (നിറുകയിൽ കുഴമ്പിട്ടുവാനുള്ളവയും) രാസ്നാദി നിഷ്ക്വാഥവും (കഷായവും)സമ്മതമാണ്.

85. കാട്ടിലെത്തിപ്പലിമുളകുകൾതൻ (കാട്ടുതിപ്പലി, കാട്ടുമുളക്, ഇവയുടെ) മുരിങ്ങദ്രുമത്തിന്നൊക്കം വേർ (മുരിങ്ങമരത്തിനുള്ള വേർ) വൃന്ദാരകതരു (ദേവതാരം) 85ം, 86ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

86. ശ്ലക്ഷ്ണം (മിനുസമാംവണ്ണം) കൽക്കിച്ച് (അരച്ചുകലക്കി) അജപ്പെൺമുലരസമൊടു (ആട്ടിൻപാൽ സമം കൂട്ടി) അനുദിനം (നാൾതോറും) ശീലിച്ചുകൊണ്ടീടണം ,(സേവിക്കുക മുതലായവ ചെയ്യണം) അശേഷാനിലവികൃതിയിലും (എല്ലാ വാതരോഗത്തിലും)

ഗോതമ്പച്ചോറുകല്പിച്ചതിന്നുടെകിഴിയാൽസ്വേദമിച്ചൊന്നപക്ഷാ-ഘാതത്തിന്നേറെനന്നെന്നായി! പലകുറിയും ഞാൻപരീക്ഷിച്ചറിഞ്ഞേൻ. 87

### കണമൂലാദി കഷായം

അരണ്യജതിപ്പലിവേരഴന്നി,നി-
സ്സരദ്രുച്ഛേദംമുതിര,കടുക്ക,കൾ
വെറും കുറുന്തോട്ടിയതിന്റെവേർ, കരി-
കുറിഞ്ഞിതൻവേർ,തമിഴാമതന്റെവേർ, 88

ഗോതമ്പം,കോട്ടമറോരടപതിയനി,വററിൻകഷായാംബുസായം പ്രാതഃകാലങ്ങളിൽക്കഞ്ഞെഴുകിൽനുകരണം മുമ്പരഞ്ഞെണ്ണതൂകി, മാതംഗപ്രൌഢയാനേ! മനസികരുതൊലാതെല്ലുമേകില്ല,പക്ഷാ-ഘാതമതെത്തീരമാററുന്നതിനിതിനുമിട്ടക്കേറുമെന്നെന്റെ പക്ഷം. 89

### കോഷ്ഠകശീർഷത്തിനു

മാട്ടിൻപാലുടയകുറുന്തോട്ടിക്വാഥാംബുതന്റെയാവികളാൽ
കോഷ്ഠകശീർഷകമതിനെപ്പാട്ടിൽവിയർപ്പിച്ചുകൊള്ളേണം, 90

ഉമ്മത്തിൻകായുരന്നുള്ളുടനൊടതിൽനിറച്ചുസ്ഥൂലാംകൊടിതന്നിൽ പെൺമാൻനേത്രേ!പുഴുങ്ങീട്ടന്നതുകളരച്ചോ,വണക്കെണ്ണ,യുപ്പും, നിറെവയ്യോടൊത്തുവെണ്ണയുമരമുരസിച്ചേച്ചടുത്തിട്ടു കാൽമു-ട്ടിന്മേൽത്തേപ്പിച്ചിടേണംവിമലതനു! വിയർപ്പിച്ചതിൽപ്പിന്നെ വേഗം. 91

87. നീർക്കാഴിമാംസക്വഥിതസലിലം (നീർക്കോഴിയുടെ ഇറച്ചികൊണ്ടുള്ള കഷായം) കല്പിച്ചതിന്നുടെ (ഉണ്ടാക്കിയതിന്റെ) കിഴിയാൽ (കിഴികൊണ്ടു തലോടി) സ്വേദം (വിയർപ്പിക്കുക.)

88. അരണ്യജതിപ്പലിവേർ (കാട്ടുതിപ്പലിവേർ. 88-ം 89-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

89. കഷായാംബു (കഷായവെള്ളം) സായം പ്രാതഃകാലങ്ങളിൽ (വൈകിട്ടും, രാവിലെയും) മുമ്പരഞ്ഞെണ്ണ (കാർപ്പാസസ്ഥ്യാദി) തൂകി (മേല്പൊടിചെത്തു) നുകരണം.

90. മാട്ടിൻ (പശുവിൻ) പാലുടയ (സമംചേർന്ന)

91. അതുകൾ (ഉമ്മത്തിന്റെകായും, ഉള്ളിൽനിറച്ചവയുമെല്ലാം) കൂടി അരച്ച് ഉപ്പും (ഇന്തുപ്പും) അരം (എററവും)

അരത്ത,തമിഴാമവേർ, കടുക,കായമൂന്നും കരി-
ങ്കുറിഞ്ഞിമുരടെ,ള്ളി,രട്ടിമധുരംകുറുന്തോട്ടിവേർ,
മുറച്ചൂിതുകളൊക്കെ,യുങ്ങുതൊലിമാത്രമോ, ചേർന്നിട്ടും
സുരദ്രു,ശതകുപ്പ,യെന്നിവപുഴുങ്ങിനൽക്കാടിയിൽ 92
കൽക്കിച്ചിട്ടാവണക്കെണ്ണയു,മഴകിയലുംവെണ്ണയും,പിന്നെയുപ്പും,
തക്കത്തിൽച്ചേർത്തതും ക്രോഷ്ടുകശിരസിപുരട്ടീടുവാൻനല്ലതല്ലോ
ചുക്കാ,ക്കൃഷ്ണക്കുറിഞ്ഞിച്ചെടിമുരട്ട,കുറുന്തോട്ടിതൻവേരി,വററിൻ
നിഷ്ക്വാഥംവെള്ളു,മിന്തുപ്പി,വചെറുതുകലത്തീട്ടുസേവിച്ചിടേണം 93

മുസ്താലശുനാദി കഷായം

കാർ,വെള്ളുള്ളി,കരിങ്കുറിഞ്ഞിയുടെവേർ, പിന്നെക്കുറുന്തോട്ടിവേർ,
ദേവാഹ്വത്തൊടരത്ത, ചിററമൃതി,വററിൻക്വാഥമെള്ളെണ്ണയെ
താവൽച്ചേർത്തുകടിപ്പതുംസമുചിതം,കൃഷ്ണക്കുറിഞ്ഞിക്കുഴം
വേർ,വാനോർമരമൊത്തചിററമൃതു,നിഷ്ക്വാഥംചമപ്പാനിവ, 94
കൽക്കിപ്പാൻശതകുപ്പയും,സുരമരം,മഞ്ചെട്ടിതൻചൂർണ്ണവും,
നിൽക്കാതിപ്പടിനല്ലകാടിസമമായ്കൂട്ടിപ്പചിച്ചെണ്ണയാൽ
വെക്കംക്രോഷ്ടുകശീഷകാധിയൊഴിവാം,'സൈരേയമൂലാദി'യാം-
മിക്കേടററാതൈലമന്യപവനാതങ്കങ്ങളുംനീക്കമേ. 95

മന്യാസ്തംഭത്തിന്ന

തന്വി!കുറുന്തോട്ടിക്കടച്ചേർന്നോതകരിങ്കുറുഞ്ഞിവേർപാലിൽ
നന്നായരച്ചതേച്ചൂംമന്യാസ്തംഭത്തിൽവെണ്ണചേർത്തുരസി, 96

92. കായമൂന്നും(ത്രിഫല) ഇതുകളൊക്കയോ, ഉങ്ങുതൊലി മാത്രമോ, സുരദ്രു(ദേവതാരം) നൽക്കാടിയിൽ പുഴുങ്ങി. 92-ഉം 93-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

93. ക്രോഷ്ടുകശിരസി (ക്രോഷ്ടുകശീഷകത്തിങ്കൽ) കൃഷ്ണക്കുറുഞ്ഞിച്ചെടിമുരട്ട (കരിങ്കുറുഞ്ഞിവേർ)

94. 94-ം 95-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

95. സുരമരം (ദേവതാരം) മഞ്ചെട്ടിതൻ ചൂർണ്ണവും (പൊടിയും) കല്ക്കിപ്പാൻ (അരച്ചുകലക്കുവാൻ) പചിച്ച (കാച്ചിയ) എണ്ണയാൽ (എണ്ണ സേവിക്കുക, പുരട്ടുക,മുതലായവ ചെയ്താൽ) അന്യപവനാതങ്കങ്ങളും വേറെയുള്ളവാതരോഗങ്ങളും) കാലിന്റെ മുട്ടകളിൽ നീരോടുകൂടിയ വാതം ക്രോഷ്ടുകശീഷകമാണ്.

വെടിപ്പിൽക്കാടിനീർകൊണ്ടുകടുവാംചുക്കരച്ചതും,
കടുത്തമന്യാസ്തംഭംവേർപെടുത്താനായ്പുരട്ടിടാം. 97

ദേവാഹ്വാദിലേപനം

ദേവാഹ്വം,ശതകുപ്പ,യെള്ള,ബലതൻവേർ,ചോനകപ്പുല്ലതെ–
ന്നീവർഗ്ഗംകനിവോടുകാടിയിലരച്ചിട്ടുപുരട്ടിച്ചിടാം,
ആവേർപത്തുതുടങ്ങിയുള്ളോരുഗണത്തിൻകഷായനീർനെയ്യുമായ്
സേവിപ്പിച്ചിടണംകുമാരകനെയത്താഴം കഴിഞ്ഞക്ഷണം. 98
ശ്രീ'വാതാശനി'യെന്നുകൊണ്ടുപിചുവോ,മുട്ടാതെയാലേപമോ,
സേവാധാരകളോ,നടത്തിടണ,മാധ്യാനന്തരംകൊണ്ടുമാം
ഏവംചെയ്കിലുമീവികാരമകലായ്കിൽപ്പിൻകഴുത്തിങ്കൽനി–
ന്നാവോളംകൊടുത്തായചോരകളവാൻവേണ്ടുന്നകൈനോ
ക്കണം. 99

കുബ്ജവാതത്തിന്നു

കിളിമൊഴി!കുബ്ജത്തിന്നുംപൊളിയല്ലായാമവൈദ്യവിധി
പോതും
വളവുനിലനിന്നിടുംമുമ്പളവററചികിത്സചെയ്യണമതിങ്കൽ 100
മൽക്കാന്തേ!തലനീളിവേരു,തമിഴാമല്ലുള്ളവേരി,ന്നിയോ
ചുക്കോടൊത്തകരിങ്കുറിഞ്ഞിയുടെവേർ,സാക്ഷാൽകുറുന്തോട്ടിവേർ
പൊൽക്കൊള്ളുംശതകുപ്പ,രാമ,വിഴയാലല്പംപശുപ്പാലുമായ്
വെയ്ക്കുംകഷായമശിക്കണംസിതകലത്തികുബ്ജവാതാർത്തി
യിൽ. 101

97. കടുവാം (എരിവുള്ളതായ)

98. ദേവാഹ്വം (ദേവതാരം) ബലതൻ (കുറുന്തോട്ടിയുടെ) ആവേർപത്തുതുടങ്ങിയുള്ളോരു ഗണത്തിൻ ('ദശമൂലാദി'യോഗത്തിന്റെ) കഷായനീർ (കഷായവെള്ളം) നെയ്യുമായ് (നെയ്യു ചേർത്തു) അത്താഴം കഴിഞ്ഞ ഉടൻ കുമാരകനെ സേവിപ്പിക്കണം.

99. പിചുവോ, (നനച്ച ശീല മൂർദ്ധാവിലിടുകയോ) ആലേപമോ (പുരട്ടുകയോ) സേവാധാരകളോ (സേവിക്കയോ, ധാരയിടുകയോ) ഏവം (ഇപ്രകാരം) വികാരം (രോഗം) മന്യാസ്തംഭമെന്നത്, കഴുത്തിന്റെ പിമ്പുറത്തുള്ള ഞരമ്പുകളെ ആശ്രയിച്ചുണ്ടായി അവയെ സ്തംഭിപ്പിക്കുന്ന വാതമാകുന്നു.

100. ആയാമവൈദ്യവിധി (ബാഹ്യായാമചികിൽസ) കുബ്ജ എന്നുള്ളതു, വാതകോപംഹേതുവായിട്ടു ശരീരത്തിനുണ്ടാകു

### പംഗുവാതത്തിനു

ആവാംപാൽമൊഴി! പാലുകൂട്ടിയകുറുന്തോട്ടിക്കഷായത്തിനാൽ
ഭാവിസ്സംനവരക്കിഴിപ്പണികളാൽസ്വേദം, ചികിത്സാക്രമം
ഏവംപംഗുവിനുംപുരട്ടുവതിനുംമററുംഹിതംരണ്ടിനും
ശ്രീ'വാതാശനി'യെണ്ണ, മുഖബലയും, 'ധാന്വന്തരം' തൈലവും. 102

ആലേപിച്ചിട്ടവാൻരസതൈലവുമാം, മതുകരച്ചപ്പുടാക്കി
ചാലേധാരയിടുന്നതുമാലോലമൃഗാക്ഷിരണ്ടിനുംപററും. 103

### കളായഖഞ്ജവാതത്തിനു

ശാതാപാംഗി! കളായഖഞ്ജതജയിൽഖഞ്ജോക്തവൈദ്യക്രമം
ചെയ്യാൽസമ്മതമാണു, പക്ഷെയതിലുണ്ടേഭേദമൊട്ടാ, യതും
ഓതാംകേൾക്കകരിങ്കുറുഞ്ഞിമുരടിൻക്വാഥംപെട്ട-പാലിലായ്-
ക്കോതമ്പക്കിഴിയിട്ടുകാച്ചിയതിനാൽവേണംവിയർപ്പിക്കുക. 104

ന്നു തെ വളവാകുന്നു. ഇതു ആദികാലത്തിൽ ഏററക്കുറച്ചിലോടുകൂടി തെ വ്യവസ്ഥയില്ലാതെ കാണപ്പെടും. ആക്കാലത്തിൽ കിണഞ്ഞു ചികിൽസിച്ചാൽ ശമിക്കുകയും ചെയ്യും. വളവു എപ്പോഴും കുറവുവരാതെ സ്ഥിരമായി നിന്നതിൻെറ ശേഷം ചികിൽസിച്ചാൽ ഫലം കിട്ടുന്നതല്ല.

101. അശിക്കണം (സേവിക്കണം.)

102. ഭാവിസ്സം (വേണ്ടുംവിധം കാച്ചുന്ന) നവരക്കിഴിപ്പണികളാൽ (നവരക്കിഴികളാൽ തലോടി) സ്വേദം (വിയർപ്പിക്കുക) ആവാം. അരക്കെട്ടിനെ ആശ്രയിച്ചു വായു കോപിച്ചു തുടയുടെ ഞരമ്പിനെ വലിക്കുമ്പോൾ കാൽക്കുണ്ടാകുന്ന അസ്വാധീനതയെ ഖഞ്ജവാതമെന്നു പറയുന്നു. ചികിൽസാക്രമം പംഗുവിനും ഏവം (ഇപ്രകാരം) തന്നെ. രണ്ടിനും (ഖഞ്ജത്തിനും, പംഗുവിനും)

103. ആലേപിച്ചിട്ടവാൻ (പുരട്ടുവാൻ)

104. കളായ ഖഞ്ജതജയിൽ (കളായ ഖഞ്ജരോഗത്തിൽ) ഖഞ്ജോക്തവൈദ്യക്രമം (ഖഞ്ജത്തിനു പറയപ്പെട്ട ചികിത്സ) ക്വാഥം (കഷായം) കളായഖഞ്ജം എന്നതു, നടക്കുമ്പോൾ സന്ധിബന്ധങ്ങളുടെ അയവുനിമിത്തമായി വിറയ്ക്കുകയാൽ നടപ്പാൻ വഹിയായ്കയാകുന്നു. ഇതുനല്ലവണ്ണം ശമിക്കുന്നതുമല്ല.

### തുനീപ്രതിതുനികൾക്ക

പാരിന്നീശ്വരി!പഞ്ചകോലക,മിനിക്കൃഷ്ണക്കുറുഞ്ഞിയ്ക്കുഴം
വേരൊക്കംതമിഴാമവേർ,മുതിര,വെള്ളുള്ളി,ക്കുറുന്തോട്ടി,കൾ
കാറി,ച്ചൊന്നവതൻകഷായമതുനൈ,വെല്ല,ങ്ങൾചേർത്തിട്ടുനാൾ
തോറുംമോന്തിടണംതുനീപ്രതിതുനീരോഗങ്ങളുണ്ടുള്ളവൻ. 104
ഇന്തുപ്പോത്തയമോതകപ്പൊടികറെച്ചുട്ടുള്ളവെള്ളത്തിലായ്
മോന്തിപ്പിയ്ക്കുയുമാംതുനീപ്രതിതുനീരോഗങ്ങളുള്ളോർകളെ,
കാന്തേ!ശൂലചികിത്സയാസകലവും,ഗ്രന്ഥത്തി,നായ്ച്ചൊന്നൊരാ
ച്ചന്തംകൂടിയ‘സപ്തസാര’വുമിവയ്ക്കേററംഹിതപ്പെട്ടിടും. 105

### പാദഹഷത്തിന്ന

ശതകപ്പ,കടുക,തിനയരി,മുതിര,വയമ്പി,തുകൾകള്ളിയിലനീരിൽ
ചിതമോടരച്ചുതേച്ചുഗ്രപദഹഷത്തിൽപ്രധാനമുപനാഹം. 107
കററക്കാറണിവേണിമാർമണി!മണിക്കൂർമൂന്നുചെന്നാലുടൻ
തെററാതുഷ്ണജലത്തിനാൽക്കഴുകിനന്നാക്കീടണംകാലിനെ,
പിറെറന്നാളുമിവണ്ണമാ,മറികമൂന്നല്ലെങ്കിലഞ്ചുനാൾ
പററില്ലാംഗുണമിപ്രയോഗ,മിതുബാലക്കുംപിടിച്ചീടുമേ. 108

### ദാരുവൃശ്ചീവാദകഷായം

സുരദ്രു,തമിഴാമവേരു,ചെറുതേക്കിതൻവേർ,കരി—
ങ്കുറിഞ്ഞിയുടെവേർ,കടുക്ക,മുതിര,ക്കുറുന്തോട്ടികൾ
ഉരത്തശതകപ്പ,വെള്ളനിറമുള്ളി,യീവർഗ്ഗമോ,
പരംവലിയപഞ്ചമൂലമിടചേർന്നിടുംദാരവോ, 109

105. പഞ്ചകോലം(കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, കൊടുവേലിക്കിഴങ്ങ്, ചുക്ക്, തിപ്പലി,) കൃഷ്ണക്കുറുഞ്ഞി (കരിങ്കുറുഞ്ഞി).

107. ഉപനാഹം (കരിമ്പടം മുതലായവകൊണ്ടു മേലേ പൊതിഞ്ഞുകെട്ടുക) മരുന്നരച്ചു തേയ്ക്കുന്നതും, കെട്ടുന്നതും കാലിന്മേൽ തരിപ്പുള്ളേടത്തു മാത്രം മതി. പദഹർഷം എന്നതു വാതകോപം ഹേതുവായിട്ടു കാലിന്നുണ്ടാകുന്ന തരിപ്പാകുന്നു.

108. ഉഷ്ണജലത്തിനാൽ (കാഞ്ഞവെള്ളത്താൽ) ഇവണ്ണമാം (ഇപ്രകാരം ചെയ്യാം).

109. വെള്ളനിറമുള്ളി(വെളുത്ത ഉള്ളി) 109ം, 110ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

കൈക്കൊണ്ടിട്ടുകഷായവാരിവിരചിച്ചുപ്പൊത്തിട്ടംജീരകം
ചിക്കെന്നിട്ടുകുടിച്ചീടണംചരണഹർഷത്തെശ്ശമിപ്പിച്ചീടുവാൻ,
അർക്കക്കള്ളികൾതന്നിലപ്പുത്തുരസത്തിൽത്തെല്ലവറ്റിന്റെവേർ
കല്ക്കിച്ചിട്ടുപചിച്ചുവെച്ചതുപുരട്ടേണംപുത്രശ്രീനിധേ! 110

അപബാഹുവിന്നു നാഗരാദി കഷായം

ചുക്കോടരത്ത,തലനീളി,വെറ്റുംകുറുന്തോ–
ട്ടിയുള്ളവേരി,വകുലന്റെവെള്ളത്തൊലുള്ളി
നിഷ്കപാഥമാക്കിയഥശർക്കരചേർത്തുസേവി–
പ്പീടുകട്ടെവൈദ്യരപബാഹുകരോഗിതന്നെ. 111

പിന്നെക്ഷീരംകൂട്ടിയൊരന്നമതേററക്കുറച്ചിലണയാതെ
നന്ദിച്ചുണ്ണീടുണ,മിതുമന്ദാഗ്നിക്കാർക്കപ്പൂജ്യമാക്കേണം. 112

പ്രസാരണീതൈലം

ഈരെട്ടിടങ്ങഴിനറുംതലനീളിനീരി–
ലാരണ്യമായപയറൊരിലകാട്ടുഴന്നു്
പേരാണ്ടമുവ്വിലയിവററിനെഴന്നവേർ,ക–
ച്ചൂരിക്കിഴങ്ങു,ശതകുപ്പ,യമരണ്ടകങ്ങൾ 113

രാമച്ചം,സുരദാരു,യഷ്ടി,കൾക്കുറാശാണി,ക്കുറുന്തോട്ടിവേർ–
ത്തുമഞ്ചെട്ടി,കൾത്തുണിയാങ്കു,മിലവംഗത്തൊലി,നിജ്ജീവകം,
ആമട്ടായയമോദകം,തകരമൊക്കുംകുന്ദുരുക്കം,കല–
സ്ത്രീമൌലേ!ചരളംകലന്നിടവകം,ചേലേറുമേലത്തരി. 114

110. കഷായവാരി (കഷായവെള്ളം) വിരചിച്ചു (ഉണ്ടാക്കി) ഉപ്പൊത്തിട്ടം (ഇന്തുപ്പുചേർന്ന്) ചരണഹർഷത്തെ (പാദഹർഷത്തെ) അർക്കം (എരിക്ക്) രസത്തിൽ (നീരിൽ) അവററിന്റെ (എരിക്ക്, കള്ളി ഇവയുടെ) വേർകല്ക്കിച്ചു (അരച്ചുകലക്കി) പചിച്ചു (കാച്ചി)

112. മന്ദാഗ്നിക്കാർക്ക് (അഗ്നിബലമില്ലാത്തവർക്ക്) പൂജ്യമാക്കേണം. പാൽകൂട്ടി ചോറു കൊടുക്കരുതു്.

113. ആരണ്യമായ പയർ (കാട്ടുപയർ) 113, 114, 115 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

ഈവർഗ്ഗങ്ങളിനെയരച്ചുകലക്കിവെച്ചു
വേവിച്ചരിച്ചുണമിടങ്ങഴിയെണ്ണമാത്രം,
പോവിച്ചുമായതപബാഹുകമാലുതേച്ചു
സേവിച്ചു,ധാരയിട്ടുകെന്നിവയാചരിച്ചാൽ. 115

കാറൊളിമനോജ്ഞചികുരേ!വേറിട്ടുള്ളരോഗപങ്ക്തിയിലും
കൂറൊട്ടനിലനോക്കിപ്പെരുമാറീടാമീ‘പ്രസാരണീ’തൈലം. 116

നീരൊത്തുനിൽക്കുമപബാഹുവിലസ്രമോക്ഷം
പാരാതെചെയ്തുദശവേരുകൾകൊണ്ടുതന്നേ
ക്ഷീരംകലർത്തിയുളവാക്കിയതാംകഷായ-
മാരോമലേ!സിതയണച്ചുകൊടുത്തിടേണം. 117

തന്നിൽപ്പാതിയുരത്തചിററമൃതുചേർന്നീട്ടുംകുറുന്തോട്ടിവേ-
രൊന്നാൽപ്പാലുമൊഴിച്ചുവെച്ചൊരുകഷായത്തെക്കലേശാനനേ!
നിന്നോമലെനാഴിയോടുതൊററുഴലുമാപ്പഞ്ചാരയും,ജീരകം
നന്നായിട്ടുപൊടിച്ചതും,വിതറിമോന്തിപ്പിച്ചുസ്യംചെയ്തിടാം. 118

മരിന്ദ്രഹാദിതൈലം

നിഷ്കപാഥത്തിന്നല്ലചിററമൃതുചേർന്നീട്ടുംകുറുന്തോട്ടിവേർ,
കല്ക്കത്തിന്നസുരത്ത,മാഞ്ചി,വടി,മാലേയങ്ങളും,കൊട്ടവും,
ഒക്കംപാലൊടുമെണ്ണയിപ്പടിപചിച്ചേററംപുരട്ടീടണം
മുഷ്കാരേന്താരപബാഹുവിന്നപകടംപററിപ്പതാണീപ്പണി. 119

ഈമട്ടിൽത്തേങ്ങതൻപാലുടയൊരുചെറുനാരങ്ങനീരിങ്കലുംകാ-
ച്ചാമേനല്ലെണ്ണ,യെന്നല്ലിതിലധനിശ,ചെഞ്ചല്യവുംകല്ക്കമാക്കി

115. വർഗ്ഗം (യോഗം) വേവിച്ചു (കാച്ചി)

116. അനിലരോഗ (വാതരോഗ) പംക്തിയിലും (സമൂഹത്തിലും).

117. അസ്രമോക്ഷം (ചോര കളയുക) ദശവേരുകൾകൊണ്ടു പത്തുവേരുകൾകൊണ്ടു (ദശമൂലംകൊണ്ടു)

119. ഇപ്പണി (ഈ തൈലം പുരട്ടുക) അപബാഹുവിന്നപകടം പററിപ്പതാണ്. (അപബാഹുവിനെ നശിപ്പിക്കുന്നതാണു)

120. ഈ മട്ടിൽ (ദേവതാരം മുതലായവ കല്ക്കമാക്കി) ഇതിൽ (തേങ്ങാപ്പാൽ സമം ചേർന്ന ചെറുനാരങ്ങനീരിൽ) കാമം (ഏററവും) വേവിച്ചു (കാച്ചി) അപബാഹപാമയക്കാക്ക് (അപ

കാമംവേവിച്ചരിസ്സുംതിലജവുമപബാഹചാമയക്കാൎക്കനല്പ-
ക്ഷേമംനൽകുന്നതല്ലോദിനമനുപെരുമാറീടുകിൽചാട്ടുശീലേ. 120

സർവാംഗവാതത്തിന്നു

പേടിസ്സമേണമിഴിമേനിയിലൊക്കെയെത്തി-
ള്ളടുന്നമാരുതവികാരമെഴുംജനത്തെ
കേടററവാതഹരമെണ്ണപുരട്ടിയൊട്ടു
ച്ചുടുള്ളകാടിയിലിരുത്തണമല്പനേരം. 121

ശിഗ്രുഭാർങ്ങ്യാദി കഷായം

മുരിങ്ങചെറുതേക്കചുള്ളിപുനരാവണക്കാക്കരി-
ങ്കുറിഞ്ഞികരുനൊച്ചികാനനജസീതസാക്ഷാൽബല
ഉരത്തമിഴാമകാട്ടമുളകെന്നിവററിൻെറവേ-
ര,രത്ത,ചിതമുള്ളചിററമൃതു,ദേവതാരം,യവം, 122
വേരീരഞ്ചി,ടയത്തി,പിന്നെമുതിര,ക്കോതമ്പ,മോഘ,ങ്ങൾക-
ച്ചുരിക്കന്ദമൊടൊത്തയഷ്ടി,ശതകുപ്പ,കന്മത,ച്ചുക്കു,കൾ
പോരാപുഷ്കരമൂലമോട്ടലുവ,യിദ്രവ്യങ്ങൾതൻകഷായനീർ
നേരേജീരക,മുപ്പു,മിട്ടുകഴിപ്പിക്കേണമാരോഗിയെ. 123

പ്രഭഞ്ജനവിമർദ്ദനം തൈലം

കരിങ്കുറുഞ്ഞിവേര,ക്കുരുടിൻതോല,മുക്കിരം,
മുരിങ്ങവേരൊട്ടുശതാവരിക്കന്ദം,പ്രസാരിണി, 124

ബാഹു രോഗമുള്ളവൎക്ക) അനല്പക്ഷേമം (വലിയ സുഖം) ദിനമനു (നാൾതോറും)

121. മാരുതവികാരം(വാതരോഗം) വാതഹരം (വാതത്തെ അകററുന്നതു) ആയ.

122. ചുള്ളി (വയൽച്ചുള്ളി)കാനനജസീത (കാട്ടുതിപ്പലി) ബല (കുറുന്തോട്ടി) 122, 123 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

123. വേരീരഞ്ച് (ദശമൂലം) ആ രോഗിയെ (സർവ്വാംഗവാതക്കാരനെ)

124. അക്കുരുടിൻ (എരിക്കിൻവേരിൻെറ) ശതാവരിക്കന്ദം (ശതാവരിക്കിഴങ്ങ്) 124, 125, 126 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

പൊരാനീർമാതളത്തിൻതൊലി,യഥവലിയോരഞ്ചുവേരാ,
വണക്കിൻ
വേത,ങ്ങിൻതോൽ,കുറുന്തോട്ടിയുടെമുരടി,വററിന്റെറ
നിഷ്കഷായനീരിൽ
പൊരേറും ചുക്ക,രത്ത,ക്കടുക,ലുവ,കളിന്തുപ്പ,വാനോർമരം,ക-
ച്ചൂരിക്കന്ദം,ഗദം,രോഹിണീ,തകരമൊടൊത്തേലതൻവിത്തു,
മാഞ്ചി, 125

പിട്ടല്ലേശതകുപ്പ,തീയ്യു,ചരളംചേതംവയമ്പീ,ഗ്ഗണം
പിഷ്ടംചേരത്താരിരട്ടികണ്ടപത്രുവിൻപാലും,സമംകാടിയും
കട്ടതൈതത,മണച്ചകാച്ചിയവെടിപ്പുള്ളെണ്ണശീലിയ്ക്കുകിൽ
തിട്ടംമാരുതരോഗമാസകലവുംമാറുംമലപ്പെൺപ്രജേ! 126

പാനം,വിലേപവിധി,നസ്യ,മിവററിനെല്ലാ-
മിനൽ'പ്രഭഞ്ജനവിമർദ്ദന'മെന്നുകൊള്ളാം
സ്ലനസ്ഫുരൽക്കഴലി,വിദ്രധിതൊട്ടമററു
ദീനങ്ങളുംകരളയല്ലിതിനാൽശമിയ്ക്കും. 127

ഏതുവാതഗദവുംവടിവോടിജ്ജാതിവൈദ്യവിധികൊണ്ടശമിയ്ക്കും
വീതശങ്കമതിനാലിനിയുംവെച്ചോതിടേണ്ടവെറുതേ,
മതിയാക്കാം. 128

## പതിനെട്ടാം അദ്ധ്യായം

## രക്തസ്കംഭനിദാനം

കേൾക്കെൻകാന്തേ!ത്രിദോഷപ്പകയു,മഹഹാ!ചോരയ്ക്കുദുഷ്ടം,
തഴപ്പും,
ചേർക്കുന്നാഹാരവും,ചേഷ്ടയുമനുദിനമോരോന്നുശീലിയ്ക്കയാലേ

125. വലിയോരഞ്ചുവേർ (വലിയ പഞ്ചമൂലം)

126. തീയ്യു (കൊടുവേലിക്കിഴങ്ങ്) പിഷ്ടം (കല്ക്കം) മാരുതരോഗം (വാതരോഗം)

127. പാനം (സേവിക്കുക) വിലേപവിധി (പുരട്ടുക) ഇതിനാൽ (ഈ 'പ്രഭഞ്ജനവിമർദ്ദന'തൈലം പെരുമാറിയാൽ)

128. വാതഗദവും (വാതരോഗവും) ഇജ്ജാതി (ഇപ്രകാരം) ഉള്ള വൈദ്യവിധി (ചികിൽസ) കൊണ്ട്.

ലാക്കിൽക്കോപിച്ചവാതാദികളിലതനുവാംകെട്ടരക്തംസമീര–
പ്പോക്കിന്നുണ്ടാക്കുമല്ലോതടവവിടവിടെസ്തബ്ധമായ്നിന്നനല്പം, 1
പാരിച്ചുംശക്തിയോടേഗതിതടയുകയാൽകോപമാർന്നോരുവാതം
പ്രേരിച്ചുംചോരഭിന്നിച്ചിതറിയധികമാംദുഷ്ടുപെട്ടങ്ങുമിങ്ങും,
പാരാതേകുഷ്ഠസാമ്യംതടവുമൊരുവികാരത്തെയുണ്ടാക്കു,മക്കാ–
ന്തിരക്തസ്തംഭരോഗംചിലരിഹഖുഡമെന്നായ്കഥിക്കുന്നു
വല്ലോ. 2
അന്യന്മാർപുനരാഢ്യവാതമിതിചൊല്ലുന്നു,പരന്മാർകഥി–
ക്കുന്നുവാതബലാസമെന്നുകളിയല്ലിച്ചൊന്നരോഗത്തിനെ
എന്നല്ലേചിലർവാതശോണിതമതെന്നോതുന്നു,നിന്നെന്നൊടായ്
സിന്ദൂരാധരി!‘പൂർവ്വരൂപമതുളിച്ചെയ്കെ’ന്നുരക്കുന്നിതോ? 3
കരാദ്യവയവങ്ങൾതോറുമയവേ,പ്പിന്നെല്ലാംകനം
തരിപ്പു,ചൊറി,കുത്തിനോവു,മപൊളിഞ്ഞുനോവിന്നിയോ
പെരുകെത്താതുതളച്ചുമെയ്യിനു,രികിഗ്ഗദത്തിന്റെപൂർ–
വ്വരൂപമിവയൊക്കെയാണളിവിലോലനീലാളകേ! 4
വാതംപ്രേരിച്ചിട്ടുംചോരയതവിടവിടെത്തങ്ങിനിൽക്കുന്നതാണീ–
യാതങ്കത്തിന്നെഴുംലക്ഷണം,മിതുമതാലിമാംസങ്ങളിൽപ്പാററിയു
ണ്ടായ്

## അധ്യായം 18

1. ത്രിദോഷപ്പകയും (ത്രിദോഷകോപവും) തഴപ്പും (വാശ്നായും) ചേഷ്ടയും (വിഹാരവും) അനുദിനം (നാൾതോറും) വാതാദികളിൽ (വാതം മുതലായവയിൽ) വെച്ച് അതനുവാം (വർദ്ധിച്ചതായ) സ്തബ്ധം (സ്തംഭിച്ചതു) അനല്പം (ഏററവും) സമീരപ്പോക്കിന്നു (വായുഗതിക്കു) തടവ് ഉണ്ടാക്കിവെക്കും.

2. പ്രേരിക്കും (ഉന്തുന്ന) കുഷ്ഠസാമ്യം (കുഷ്ഠസാദൃശ്യം) വികാരത്തെ (രോഗത്തെ) ഈ രക്തസ്തംഭം എന്ന രോഗത്തെ ചിലർ ഖുഡം എന്നു പറയും.

3. അന്യന്മാർ (വേറെ ചിലർ) ആഢ്യവാതമിതി (ആഢ്യവാതം എന്ന്) പരന്മാർ (അന്യന്മാർ)

4. കരാദ്യവയവങ്ങൾ (കൈ മുതലായ അവയവങ്ങൾ) ഗദത്തിന്റെ (രക്തസ്തംഭരോഗത്തിന്റെ)

ധാതുക്കൂട്ടത്തിലെല്ലാമൊടുവിലെലിവിഷംപോലെയെത്തി സ്വയംവ-
ല്ലാതെഗംഭീരമായ്തീർന്നിട്ടു,മചലമഹാരാജപുണ്യക്കൊഴുന്നേ! 5
മുറ്റുംദോഷദ്വയച്ചേർച്ചയിലണയുവതാം ശോണിതസ്തംഭരോഗം
തെററീടാതെചികിത്സിയ്ക്കിലരമഴലേകാത്തമട്ടാക്കിനിർത്താം,
ഒററദ്ദോഷത്തിനാൽവന്നതുസുമുഖി!ശമിച്ചീടുമേവേണ്ടവൈദ്യം
ചെററുംവൈകാതെചെയ്താൽ,ദൃഢതരമൊഴിയാസന്നിപാതോത്ഥമെന്നും. 6

ചോരയേററവുമുറച്ചുനിൽക്കുമൊരുവാതശോണിതവു,മാവിധം
ഘോരമാംമണമെഴുംചലംതടവിട്ടുനരക്തമൊഴുകുന്നതും,
കാറ്റുതോററകമനീയവേണി!പുനരർബുദാകൃതികലർന്നതും,
മാറുകില്ലതുലകത്തിനിന്നുപലവൈദ്യകൌശലമെടുക്കിലും. 7

## രക്തസ്തംഭചികിത്സ

### ചതുർവ്വർഗ്ഗകഷായം

ശിരീഷമൃദുഗാത്രി!ചിററമൃതു,നെല്ലിമേൽനിന്നതോ-
ലി,രട്ടിമധുരം,ശതാവരി,യിവററിനാൽ,കഷായനീർ,
കുറച്ചുനറുനെയ്യുമേല്പൊടിയതി,'ച്ചതുർവ്വർഗ്ഗ'മാ-
ദരിച്ചുനുകരുന്നവർക്കകലുമാഢ്യവാതാമയം. 8

5. വാതം (വായു) പ്രേരിച്ചിട്ടും (ഉന്തി നീക്കുന്ന) ആതങ്കത്തിന്നു (രോഗത്തിന്നു) സ്വയം (താനേതന്നെ)

6. ദോഷദ്വയച്ചേർച്ചയിൽ = രണ്ടു ദോഷങ്ങളുടെ ചേർച്ചയിൽ (സംസർഗ്ഗത്തിൽ) ശോണിതസ്തംഭരോഗം (രക്തസ്തംഭരോഗം) അരം (ഏററവും) സംസർഗ്ഗജമായ രക്തസ്തംഭം യാപ്യമാണ്. തീരെശ്ശമിക്കില്ല. ഏകദോഷജമായ രക്തസ്തംഭം ഉണ്ടായ ഉടൻ വേണ്ട വൈദ്യം ചെയ്തുതുടങ്ങിയാൽ ശമിയ്ക്കും. സന്നിപാതോത്ഥം = സന്നിപാതം (ത്രിദോഷകോപം) കൊണ്ടു ഉത്ഥം (ഉണ്ടായ) രക്തസ്തംഭം എന്നും ഒഴിയാ. ദൃഢതരം (ഏററവും ദൃഢം)

7. വാതശോണിതവും (രക്തസ്തംഭവും) അർബുദാകൃതി (അർബുദസാദൃശ്യം)

8. ആഢ്യവാതാമയം (രക്തസ്തംഭരോഗം)

### ഷഡംഗ്ഗകഷായം

നെല്ലിത്തൊലു,കരിമ്പു,ചിററമൃതു,നീങ്ങീടുംകുറുന്തോട്ടിവേ-
രു,ല്ലിത്താർനയനേ!ശതാവരിയതിൻകന്ദം,വയൽച്ചുള്ളിവേർ,
തുല്യംചേർന്നിവയാൽചമച്ചവടിച്ചൂണ്ണിച്ചിട്ടനിഷ്കാഥവും
വെല്ലുംവാതവലാസകത്തെ,യിതിനോ'ഷഡംഗ്ഗ'മെന്നാണു
പേർ. 9

### അംബുമത്രിഫലാദികഷായം

കാർ,ഭൃക്കായ,കടുത്തചിററമൃതു,നെല്ലിത്തോലി,നിച്ചണ്ടതൻ
വേർമേൽത്തോലു,ശതാവരിക്കട,പടോലംകഷായമാക്കിട്ടിവ
ഓമനെയ്യുകലർത്തിമോന്തുകയുമാമീയാഢ്യവാതാർത്തിയിൽ,
പൃമധ്യേമൊഴി!ദോഷകോപമികവുണ്ടെന്നാൽവിരേകംഹിതം 10
കാലേസേവിക്കണംനൈകലതമൊത്തകടുക്കക്കഷായത്തെ,യഥാ
പാലിൽച്ചേർത്താവണക്കെണ്ണയെ,വയറിളകുംന്നനമീരണ്ടുകൊണ്ടും
ശ്രീലാവണ്യാംബുധേ!ചിററമൃതിനൊടുവരീകന്ദമിട്ടിട്ടുകാച്ചും
പാലിൽച്ചേർത്താവണക്കെണ്ണയെന്നതകിലോശോണിതസ്തം-
ഭമന്യം. 11

### ലാമജ്ജാദി കഷായം

രാമച്ചം,വ്രജനാരി,ചിററമൃതുമാലേയം,കുറുന്തോട്ടിവേ-
രോമൽപ്പർപ്പടകം,ശതാവരി,കരികാർ,വെള്ള,മിച്ചൊന്നവ
വാമാപാംഗി!കഷായമാക്കിമധുവോ,പഞ്ചാരയിന്തുപ്പുതോ
വ്യാമേളിച്ചോതനെയ്യുചേർത്തഥകുടിപ്പാനായ്ക്കൊടുത്തീടണം. 12

9. വാതവലാസകത്തെ (രക്തസ്തംഭത്തെ) വെല്ലും.

10. ആഢ്യവാതാർത്തിയിൽ (ആഢ്യവാതരോഗത്തിൽ) രക്തസ്തംഭത്തിൽ ദോഷകോപമികവു(ദോഷകോപാധിക്യം) വിരേകം (വയറിളക്കുക) ഹിതം (നന്നു)

11. യഥാ (അല്ലെങ്കിൽ) വരീകന്ദം (ശതാവരിക്കിഴങ്ങ്) ശോണിതസ്തംഭം (രക്തസ്തംഭം)

12. മധുവോ (തേനോ) വ്യാമേളിച്ചോത (ചേർന്ന) തേൻ, നൈ, ഇവയോ, പഞ്ചസാര,നെയ്യു, ഇവയോ, ഇന്തുപ്പു,നൈ ഇവയോ മേല്പൊടി ചേർത്തു സേവിക്കണം.

### അമൃതോത്തരകഷായം

ഈ'ലാമജ്ജാദി'യോഗംസപദിപനികലന്നാഢ്യവാതത്തെവെല്ലും
ശ്രീലേഖാനോകഹാംശദ്വയവു,മഥകുറുന്തോട്ടിവേരിൻറഭാഗം
നാലും,നാരീമണേ!ചിററമൃതിനുടയപങ്കാറു,മായ്ക്വാഥമൊക്കം
പോലേനിർമ്മിച്ചു,തിൽജ്ജീരകമൊടുസിതയോ,നെയ്യതോചേർത്തു
മോന്താം. 13

നീലാപാംഗി!നറുങ്ങിനോവുതടവുന്നോരാഢ്യവാതത്തിനെ-
ച്ചേലോടന്നീ'യമൃതോത്തര'ക്വഥിതനീരമ്പെശ്ശമിപ്പിയ്ക്കുമേ,
പാലുംചേർത്തുപചിച്ചിട്ടത്തിനുനറുംപഞ്ചാരക്കൂട്ടിക്കുടി-
ച്ചാലുംനല്ലസുഖംകിടച്ചിടുമതിന്നില്ലിങ്ങുകില്ലൊട്ടുമേ. 14

### അമൃതാബലാദി കഷായം

ബാലേ!ചിററമൃതും,ബലാമൂരടതും,കൂടിക്കഴഞ്ചാറി,നി
ശ്രീലേഖദ്രു,കരിങ്കുറുഞ്ഞിയുടെവേർ,നല്ലാവണക്കിൻറവേർ,
ചേലുന്നിയ്ക്കുമരത്ത,യെന്നിവസമംകൂടിക്കഴഞ്ചാറു,മായ്—
പാലുംചേർത്തുളവാക്കിടുംസസിതമാംനിഷ്ക്വാഥവുംമോ
ന്തിടാം. 15

പൊയ്യല്ലചൊല്ലീടുവതീ'യമൃതാബലാദി'
പയ്യിൻറപാലുപകരാതെകഷായമാക്കി
നെയ്യോടുജീരകമണച്ചുകഴിപ്പതും,ന-
ന്നീ,യ്യുള്ളവൻറമിഴികൾക്കൊതകാമധാരേ! 16

### രാസ്നാദികഷായം

അരത്തമൃകിലാ,വണക്കിനുടെവേർകൊടിത്തൂവവേ-
തരത്തൊതശതാവരിക്കട,മഹാവയൽച്ചുള്ളിവേർ,

13. സപദി (ഉടനെ) ശ്രീലേഖാനോകഹത്തിൻെറ (ദേവതാരത്തിൻെറ) അംശദ്വയവും (രണ്ടുഭാഗവും) ദേവതാരം കഴഞ്ചു 2 കുറുന്തോട്ടി വേർ കഴഞ്ചു 4. ചിററമൃതു കഴഞ്ചു 6. ഇങ്ങിനെ ചേർത്തു.

14. അമൃതോത്തരക്വഥിതനീർ (അമൃതോത്തരകഷായം) ഇതു അമൃതോത്തരകഷായം പചിച്ചു (കുറുക്കി)

15. ബലാമൂരടതും (കുറുന്തോട്ടിവേരും) ശ്രീലേഖദ്രു (ദേവതാരം) സസിതമാം (പഞ്ചസാരയോടുകൂടിയതായ)

സുരദ്രു,പുനരാടലോടമൃത,ത്രയമല്ലികരി-
കുറുഞ്ഞിയുടെവേര,ചിററമൃതു,നൽക്കുറുന്തോട്ടിവേർ, 17
പോരാകച്ചൂരി,ചുക്കോടതിവിടയ,മിവററിൻകഷായത്തൊന്നെയ്യും
പാതലെററമെള്ളെണ്ണയും,ചെത്തുഷസിൻകരമുണ്ണിയ്ക്കുവാതംവിലക്കം,
ചോരസ്തംഭത്തിനാൽവാരികൾ,തുട,ഹനു,പൃഷ്ഠം,കണങ്കാലി,
വററിൽ
ച്ചേരുംനീരി,വകവ്യാധികളൊഴിയുമുടൻതന്നെസന്ദേഹമില്ല. 18

### അമൃതാ തൈലം

താരേശരമ്യമുഖി!ചിററമൃതിന്നൊഴംനീ-
രീരെട്ടിടങ്ങഴി,യതിൽകദളിപ്പഴം,കാർ,
താരിൻെറയല്ലി,തകരത്തൊടമുക്കരം,ക-
ച്ചൂരിക്കിഴങ്ങു,വടി,ചെങ്ങഴിനീക്കിഴങ്ങ്,
താമരവളയം,രോഹിണി,കാമരസാബ്ധേ!നിലപ്പനക്കന്ദം,
നീർ,മരമഞ്ഞൾത്താലി,നാല്പാമരമൊട്ടോടിരിപ്പതൻകാതൽ, 20
രോഗം,രാമച്ച,മഞ്ചെട്ടി,കൾതടവിനവെൺചന്ദനം,മാഞ്ചി,
സാക്ഷാൽ
നാഗപ്പൂവ,ഞ്ജനക്കല്ലി,ടയരമണിയാൾ, കന്ദതം,കാവിമണ്ണ്,
പാകംവന്നേല,പിന്നെത്രിഫല,യിവമുറയ്ക്കൊന്നരശ്ശുക്കഴഞ്ചാ-
യാകെക്കല്കിച്ചുകാച്ചാംതിലജ,മഥവെളിച്ചെണ്ണയോ നാലുനാഴി 21
ഒക്കെ'യമൃതാതൈലം' ലാക്കിൽശ്ശീലിച്ചുകൊള്ളുകിൽ
വാശ്ശുംവേഗാൽകതിച്ചോട്ടമുക്കനാമാഢ്യവാതവും. 22

17. മുകിൽ (മുത്തങ്ങ) സുരദ്രു (ദേവതാരം) 17, 18, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

18. ഉഷസി (രാവിലെ) ചോരസ്തംഭത്തിനാൽ (രക്തസ്തംഭത്താൽ) പൃഷ്ഠം (പുറം) വ്യാധികൾ (രോഗങ്ങൾ) സന്ദേഹം (സംശയം)

19. 19, 20, 21 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം

21. പാകം വന്ന (മൂപ്പായ) ഏല (ഏലത്തരി) കൽക്കിച്ചു (അരച്ചുകലക്കി)

22. ശീലിച്ചുകൊള്ളുകിൽ (തേയ്ക്കുകയോ, സേവിയ്ക്കുക മുതലായതോ, ധാരയിടുകയോ, ചെയ്താൽ)

ആമലകാദിതൈലം

നെല്ലിക്കാ,വടി,ചന്ദനം,നളദ,മീവസ്തുക്കൾ മേളിച്ചതിൽ–
ത്തുല്യംചിററമൃതുംകലർത്തിയുളവാക്കീട്ടും കഷായാംബുവിൽ
അല്ലിത്താർമിഴി!പഞ്ചഗന്ധമിയലുംമഞ്ചട്ടികല്ക്കിച്ചചേ–
ത്തുല്ലാസത്തൊടുമെണ്ണ,യൊന്നവിപചിക്കേണംവെളിച്ചെണ്ണയോ.

അമൃതാദിതൈലം

നേരാണാ'മലകാദി'യെന്നപറയുന്നീയെണ്ണതേപ്പിക്കുകിൽ
പോമേറുംഖുധരോഗവും കതികതിച്ചോട്ടും കലസ്സ്വീമണേ!
കാറുംചിററമൃതും, ശതാവരിയു,മവ്വണ്ണംകുറുന്തോട്ടിതൻ
വേരും,തുല്യമെടുത്തതീർത്താത കഷായത്തിൽപയോദം,ഗദം, 24
പാച്ചോററിത്തോലു, ഗോപിക്കട,വടി,കൾകുറുന്തോട്ടിവേർ,
ചന്ദനം,രാ–
മച്ചം,കല്ക്കീകരിച്ചിട്ടിവതിലജമതോ,തേങ്ങതന്നെണ്ണതാനോ,
കാച്ചേണംപാലുകൂട്ടിസ്സമ,മിതുപെരുമാറുന്നവക്കസ്രദോഷം
വാച്ചിട്ടുണ്ടായ്‌വരുംവ്യാധികൾമുഴുവനെയുംതീരെവേരററുപോകും.

പിണ്ഡതൈലം

നന്നാറിക്കടയോടത്തചിററമൃതതൻനിഷ്കാഥനീരിങ്കല,–
ല്ലെന്നാൽശുദ്ധജലത്തിലോ, ബതകുറുന്തോട്ടിക്കഷായത്തിലോ,
ധന്യേ!കാടിയിലോ,വെളുത്തമെഴുവും,മഞ്ചട്ടി,ചെഞ്ചല്യവും,
പിന്നെഗ്ഗോപവധൂടിയും മിന്നസമായ്ക്കൽക്കിച്ചചേർത്തങ്ങിനെ 26

23. മേളിച്ചതിൽ (ചേർന്നതിൽ) പഞ്ചഗന്ധം (ഇരുവേലി രാമച്ചം, കൊട്ടം, ചന്ദനം, ഇരട്ടിമധുരം,) കൽക്കിച്ച (അരച്ച) വിപചിക്കേണം (കാച്ചണം)

24. ഖുധരോഗവും (രക്താസ്രരോഗവും) 24ം, 25ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

25. ഇവ കല്ക്കീകരിച്ചിട്ട (അരച്ചുകലക്കി) തിലജം (എണ്ണ) സമം പാലുകൂട്ടി കാച്ചേണം. പെരുമാറുന്നവക്ക (തേയ്ക്കുക മുതലായവ ചെയ്യുന്നവക്ക) അസ്രദോഷം (രക്തദോഷം) വ്യാധികൾ (രോഗങ്ങൾ)

26. നിഷ്കാഥനീരിങ്കൽ (കഷായവെള്ളത്തിൽ) ശുദ്ധജലത്തിലോ (പച്ചവെള്ളത്തിലോ) ഗോപവധൂടി (നന്നാറി)യും. കല്ക്കിച്ച (അരച്ച) 2-ം, 27ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

നേരെകാച്ചീട്ടമെള്ളെണ്ണയതു,തലവെളിച്ചെണ്ണയോ,മേൽപ്പുരട്ടു-
ന്നോരെണ്ണയിസ്ഥീഷലിലേപ്പുകളിൽമുഴവനം ശോണിതസ്തംഭമൂലം
നീരംമാറുംപുറപ്പെട്ടതുസപദിശമിച്ചീടുമെന്നായിവൈദ്യ-
ന്മാരോതുന്നതങ്ങി,തല്ലോമമസൃകൃതമഹാപിണ്ഡമേപിണ്ഡ
തൈലം. 27

### കാരസ്കരാദിഘൃതം

കേടററീടിന കാഞ്ഞിരക്കുരുവരച്ചിട്ടോതു പാൽകൊണ്ടുകാ-
ച്ചീട്ടംനെയ്യു,മതൊന്നുതന്നെ വടിവിൽക്കല്കീകരിച്ചങ്ങിനെ
മാടിൻദുഗ്ധവുമായ്ശതാവരിയതിൻനീരിൽപചിച്ചാജ്യവും
പാടെമെത്തുകയും,നുകർന്നിടുകയും,ചെയ്താൽഖുദ്ധംവിട്ടുപോം. 28
രക്തസ്തംഭചികിത്സയെയുക്തിയോടേവംചുരുക്കിഞാൻചൊന്നേൻ
വിസ്തൃതമായിട്ടറിവാൻപുസ്തകമിനിവേറെനോക്കേണം. 29

## രക്താനവസ്ഥാസാമാന്യനിദാനം

രക്തസ്ഥാനത്തിൽമേവീടിനപവനനരംകോപമാർന്നങ്ങുമിങ്ങും
രക്തത്തെത്തള്ളിയുന്തീട്ടൊരിടവുമമരാതാക്കിമണ്ടിച്ചയാലെ
എത്തുംവല്ലാത്തനാനാവിധഗദനിരരക്താനവസ്ഥാഖ്യമത്രേ,
പ്രത്യേകിച്ചെണ്ണിനോക്കീടുകിലതുപതിനെട്ടെണ്ണമുണ്ടാമപെണ്ണേ 30

27. ശോണിതസ്തംഭമൂലം (രക്തസ്തംഭം ഹേതുവായിട്ട്) സപദി (ഉടനെ)

28. അതു് (കാഞ്ഞിരക്കുരു) കല്ക്കീകരിച്ച (അരച്ചുകലക്കി) മാടിൻ (പശുവിൻ) ദുഗ്ധവും (പാലും) പചിച്ച (കാച്ചിയ) ആജ്യവും (നെയ്യും).

29. വിസ്തൃതമായിട്ട (വിസ്തരിച്ചിട്ട)

30. പവനൻ (വായു) അരം (ഏററവും) ഒരിടവുമമരാതാക്കി മണ്ടിച്ചയാലെ (ഒരേടത്തും സ്ഥിതിനിയമം കൂടാതെ സഞ്ചരിപ്പിക്കകൊണ്ടു) നാനാവിധഗദനിര = നാനാവിധങ്ങൾ (പലമാതിരി) ആയ ഗദങ്ങ (രോഗങ്ങ)ളുടെ നിര. രക്താനവസ്ഥാഖ്യം = രക്താനവസ്ഥാ എന്ന ആഖ്യയോടു (പേരോടു) കൂടിയതു്. രക്താനവസ്ഥാജന്യമായ അതിനെ കാരണകാര്യങ്ങളുടെഐക്യം ഹേതുവായിട്ടു രക്താനവസ്ഥ എന്നു വ്യവഹരിക്കുന്നതാകുന്നു. അതു (ഗദനിര)

ഈരോഗാവലിവാതശോണിതമതിൽച്ചേരുന്നതാണെന്നക-
ത്താമിൽപ്പാർത്തിഹവേർതിരിച്ചുടവെഴുംഹാരീതനോതീലെടോ
പേരാണ്ടീട്ടമൊരിന്ദുവിന്ദുകലികാഫാലസ്ഥലേ!ബാലക-
ന്മാരിൽത്തന്നെയുദിച്ചുകണ്ടീട്ടകയാൽവേറേപറഞ്ഞീടിനാൻ. 31

അകത്തും,പുറത്തും,തഥാ രണ്ടിടത്തും
തികഞ്ഞോരുമുഷ്ടകോട്ടദിയ്ക്കുന്നമൂലം
ശുകപ്രേയസീവാണി!രക്താനവസ്ഥാ-
വികാരങ്ങൾമൂന്നാണവാതോത്ഭവങ്ങൾ. 32

ചെമ്മേപിത്താനിലോത്ഥങ്ങളു,മനിലകഫോത്ഥങ്ങളുംമേൽപ്ര
കാരം
മുമ്മൂന്നാണൊ,ന്വതുണ്ടിങ്ങിനെ,യിതുകൾനിജാഗന്തുഭേദേനപിന്നെ
സംബന്ധിക്കുന്നമൂലംമതിമുഖി!പതിനെട്ടായ്‌വതും,കേരളത്തിൽ-
സ്സമ്മോദാൽപാർത്തിടുന്നാളുകളിവയെവെറും'വാപ്പ്'നെന്നോതി
ടുന്നു. 33

കേവലവാതത്താലേനീർവാപ്പൻ,മാംസവാപ്പനെ,നല്ല
ഊരടിവാപ്പൻമൂന്നിവമനേബാലനാവന്നുകൂടുന്നു. 34

31. രോഗാവലി (രോഗനില) ഹാരീതൻ (ഹാരീതാചാര്യൻ) ഇന്ദു (ഇന്ദു എന്ന ആചാര്യൻ) ബാലകന്മാരിൽതന്നെ (കുട്ടികളിൽമാത്രം) ഉദിച്ചു (ഉണ്ടായി)

32. തഥാ (അപ്രകാരം) ഉദിയ്ക്കുന്ന (ഉണ്ടാകുന്ന) രക്താനവസ്ഥാവികാരങ്ങൾ (രക്താനവസ്ഥാരോഗങ്ങൾ) വാതോത്ഭവങ്ങൾ (വാതം ഹേതുവായിട്ട ജനിയ്ക്കുന്നവ) ആന്തരം, ബാഹ്യം, ഉഭയാശ്രയം, ഇങ്ങിനെ മൂന്നാണ്.

33. പിത്താനിലോത്ഥങ്ങളും (പിത്തവാതജങ്ങളും) അനിലകഫോത്ഥങ്ങളും (വാതകഫജങ്ങളും) മേൽപ്രകാരം (ആന്തര,ബാഹ്യാ, ഉഭയാശ്രയ, ഭേദേന) നിജാഗന്തുഭേദേന (നിജങ്ങൾ,ആഗന്തുക്കൾ, എന്നുള്ള ഭേദേന) സംബന്ധിക്കുന്ന (ചേരുന്ന) കേരളത്തിൽ (മലയാളനാട്ടിൽ)

34. നീർവാപ്പൻ ബാഹ്യവും,മാംസവാർപ്പൻ, ആന്തരവും, ഊരടിവാർപ്പൻ ഉഭയാശ്രയവുമാകുന്നു. ബാഹ്യാന്തരോഭയാശ്രയങ്ങളായ വാർപ്പന്മാരെ എല്ലാ ശ്ലോകത്തിലും ക്രമത്തിൽ പറയപ്പെട്ടിരിക്കുന്നു എന്നു കണ്ടുകൊള്ളണം.

അണയുംബാലകമേനിയിൽമണൽവാർപ്പൻ,തവളവാർപ്പനെ,നല്ല
പ്രണയവതി!കതിരവാർപ്പൻ,ക്ഷണമിവമൂന്നുംസപിത്തവാത
ത്താൽ, 35
കതളുകമുഴവാർപ്പൻ,പുനരിതമൂടിവാർപ്പൻ,പയോദമൂടിയാളേ!
ഉരപെരുകമാനവാർപ്പൻ,വരുമിവമൂന്നുംകഫാന്വിതാനിലനാൽ 36

കഴനിഴലിലിറങ്ങിച്ചെല്ലുകോക്കാതെ,യോന്തിൻ-
മിഴിയിലണയുക,ാഴിക്കാററുമെയ്ക്കൊൾക,പിന്നെ
കഴുതയുടെനിദാനംകേൾക്ക,മഞ്ഞാന്നകാററും
മഴയുടെവരവോതുംകാററുമേററീട്ടുകേററം, 37

പയൻപ്ലാശീവൃക്ഷങ്ങളെയമളിയിൽത്തീണ്ടുകി,വയാൽ
സ്വയംരക്തക്ഷോഭാർത്തികൾപലതരംബാലനവതും,
കയൽക്കണ്ണാളേ!കേളവനിയതമാഗന്തുകികളാ-
ണയതംചൊല്ലീടാമതുകളുടെപേരുംസപദി ഞാൻ. 38

നനവാപ്പൻ,പൊടിവാപ്പൻ, പുനരയി!മലർവാപ്പനി,തുകൾ മൂന്നവയിൽ
അനിലോത്ഥിതങ്ങളല്ലോ പനിമതിയെപ്പാഴിലാക്കിയസ്വവക്ത്രേ. 39

കരിവടിവാർപ്പൻ,കലശിരി വരതനയേ!സൂചിവാർപ്പനെ,നല്ല
പൃരിവാർപ്പനി,തുകൾമൂന്നും ശരിയായ്പിത്താന്വിതാനി
ലോത്ഥങ്ങൾ. 40

35. സപിത്തവാതത്താൽ പിത്തത്തോടുകൂടിയ വാതത്താൽ).

36. കഫാന്വിതാനിലനാൽ (കഫത്തോടുകൂടിയ വാതത്താൽ).

37. ഓന്തിൻമിഴിയിലണയുക (ഓന്തിന്റെ നോട്ടം ഏൽക്കുക) നാദം (ച്ചെ) മഴയുടെ വരവോതും കാററും (വർഷാരംഭത്തിലെ കിഴക്കൻ കാററും) 37, 38 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

38. തീണ്ടുക (തൊടുക) സ്വയം (താനെ) രക്താക്ഷോഭാർത്തികൾ (രക്താനവസ്ഥാരോഗങ്ങൾ)

39. അവയിൽ (ആഗന്തുരക്താനവസ്ഥകളിൽ) വെച്ച്-അനിലോത്ഥിതങ്ങൾ (വാതജങ്ങൾ)

40. പിത്താന്വിതാനിലോത്ഥങ്ങൾ (പിത്തത്തോടുകൂടിയ വാതം കൊണ്ടുണ്ടാകുന്നവ)

കൊട്ടതാംചരൽവാർപ്പൻ,മീനടിവാർപ്പൻ,പോളവാർപ്പനി,വ
മൂന്നും
കുടമുലയാളെ! ശ്ലേഷ്മത്തോടുചേർന്നമരുത്തിനാൽജനിപ്പവയാം. 41

## നീർവാർപ്പന്റെ ലക്ഷണം

രക്തസ്ഥാനകനാം മരുത്തുവളരെക്കോപിച്ചരക്തത്തിനെ-
ക്കത്തിത്തള്ളി രസാശയത്തിലണയിച്ചന്നായ് നുറുക്കിബ്ബലാൽ
എത്തിച്ചെങ്ങുമൊരേവിധം മുളകിനോടൊപ്പംവലിപ്പംപെട്ടം
വൃത്തപ്പുള്ളികൾ ചേർന്നനീരിനെയുദിപ്പിക്കുന്നു നീലാളകേ! 42
കുരുക്കളുടെയുള്ളടെപ്പെരുകുക,മത്താൽ കഴിഞ്ഞുപോയ്പ്പോക,
പരമീമട്ടെഴുമാനീർ കരുതുകനീർവാർപ്പനാകുന്നു. 43

## നീർവാർപ്പന്റെ ചികിത്സ

കില്ലെന്നേതെച്ചിവേരിൻതൊലിയുടയകലക്കൊമ്പു തുത്താവു
നീർകൊ-
ണ്ടു,ല്ലെന്നാൽ വൈരിവേരിൻതൊലിയതുപുളിമോർകൊണ്ടുപേ
ഷിച്ചുതേച്ചാൽ
വല്ലാതുള്ളോരുനീർവാർപ്പനുസപദിവരും ശാന്തിയാഗന്തു-
വല്ലാതെല്ലാവാർപ്പനുമീലേപനയുഗമുചിതംതന്നെയാണന്ന
യാനേ! 44

അഭയാഭ്രനിംബാദി കഷായം

മോരാലേ മയിലെള്ളുതൻതൊലിയരച്ചാലേപനം മുഷ്ക
ചേർന്നോരാഗന്തുകവാർപ്പനും വിഹിതമെന്നോതുന്നു വൈദ്യ
ശേഖരർ,

41. ശ്ലേഷ്മത്തോടു (കഫത്തോടു) മരുത്തിനാൽ (വാതത്താൽ)

42. രക്തസ്ഥാനഗൻ (രക്താശയത്തെ പ്രാപിച്ചവൻ) മരുത്തു (വായു) എങ്ങും (എല്ലാടവും) ഒരേവിധം എത്തിച്ച (വ്യാപിപ്പിച്ച) വൃത്തപ്പുള്ളികൾ (വട്ടത്തിലുള്ള പുള്ളികൾ) ഉദിപ്പിക്കുന്നു) ഉണ്ടാക്കുന്നു.

44. വൈരിവേരിൻ (ഏകനായകവേരിന്റെ) പേഷിച്ച (അരച്ച) സപദി (ഉടനെ) ശാന്തി (ശമം) ലേപനയുഗം (രണ്ടു ലേപനങ്ങൾ) ഉചിതം (പറ്റുന്നത്)

സാരംഗാക്ഷി! കട്ടക്ക, ചുണ്ടമുരടിൻതോൽ,വേപ്പുതോൽ, തെച്ചി
നൻ
വേരിൻതോൽ,തമിഴാമവേര,ഹിതവേർ.നന്നാറിരണ്ടി,ശ്ശണം, 45

ആവുംവിധംകപാഥമതാക്കിവെച്ച
തേൻ,വെല്ലമിന്നുപ്പിവയോ,കലത്തി
സേവിയ്ക്കണംരാവിലെയുണ്ണി,യെന്നാൽ
നീർവാർപ്പന്നെക്കൊണ്ടകഴങ്ങിടേണ്ട. 46

തിലകതപഗാദി കഷായം

മയിലെൾത്തൊലി,യാടലോടവേർ. നീർമതതിൻതോൽ,
തമിഴാമവേർകട്ടക്ക,
മധുവാണി! കരിങ്കറിഞ്ഞിതൻവേർ, മരമഞ്ഞൾത്തൊലി, ഗോ
പിദേവതാരം, 47

പോരാകൂവളവേർ,ശതാവരിയതിൻകന്ദം,കറുന്തോട്ടിതൻ
വേരൊക്കം ശതകപ്പ, ചിററമൃതു, പാഠേ,ാദം,വയൽച്ചുള്ളിവേർ,
പാരാതിത്തിലകതപഗാദി'യുടെ നിഷ്കപാഥത്തെയിന്തുപ്പചേ-
ത്താറുമ്പോൾമധുവുംതുളിച്ചനദിനംസേവിയ്ക്കയും ചെയ്തിടാം. 48

നാഥേ!നീർവ്വാർപ്പനതാം വ്യാധിയെഴംകുഞ്ഞിഗേക്കളിപ്പിയ്ക്കാൻ
വാതവിസർപ്പചികിത്സയിലോതിയ തൈലങ്ങൾ, വെള്ള,
മിവപോതം. 49

45. ആലേപനം (പുരട്ടുക) അഹിതവേർ (ഏകനായക വേർ) നന്നാറിരണ്ട (നന്നാറിക്കിഴങ്ങ്, പാർവള്ളിക്കിഴങ്ങ്) 45-ം 46-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

46. കപാഥം (കഷായം)

47. ഗോപി (നന്നാറി) 47-ം 48-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

48. കന്ദം (കിഴങ്ങ്) പാഠോദം (മുത്തങ്ങ) നിഷ്കപാഥത്തെ (കഷായത്തെ) മധുവും (തേനും) അനുദിനം (നാൾതോറും)

49. വ്യാധി (രോഗം) തൈലങ്ങൾ (തലയ്ക്കും മേലെയ്ക്കും ഉള്ള എണ്ണകൾ) വെള്ളം (തലയ്ക്കും മേലെയ്ക്കും ഉള്ള വെള്ളം)

## മാംസവാർപ്പന്റെ ലക്ഷണം

നിത്യംദേഹത്തിലൊക്കെച്ചൊറി, പനി. തലയിൽക്ഷതി, നീസ്സന്ധിനോ-
വ,ത്യുത്ഥംമാംസച്ച്യുതക്കം,മിഴിയിണയതിൽനിന്നിട്ടുതണ്ണീരൊഴുക്കം,
വ്യത്യാസംവന്നിടാതീവകമുഴുവനെഴുംമാംസവാർപ്പങ്കലാര-
ക്തത്തിന്നുൾത്തള്ളൽമൂലംസ്ഫുടനിലയടയാശോണവിന്ദുക്കളേതും. 50

## മാംസവാർപ്പന്റെ ചികിത്സ

### ക്ഷണദാവല്ക്കലാദി കഷായം

രാവിൻവല്കം,ഞെരിഞ്ഞിൽ,ക്കടചപശുപതിസ്ത്രീ,കളോടാവണക്കിൻ
വേർ,വൈരിസ്സുള്ളവേർചന്ദനയിണ,തമിഴാമക്കൊടിത്തൂവവേർകൾ
ഈവർഗ്ഗത്തിൻകഷായംമധുകിമപിതളിച്ചിട്ടുപഞ്ചാരകൂട്ടി-
സ്സേവിച്ചാലേഴുനാൾകൊണ്ടകലുമബലമാർമാലികേ!മാംസവാർപ്പൻ. 51

### അശ്വത്ഥപല്ലവാദി കഷായം

അരയാൽക്കുമ്പൊട്ടുചിററമൃത,രത്ത,തമിഴാമവേരു,മുക്കായ,
പെരിയകടലാടിതൻവേർ,മരമഞ്ഞൾച്ചുണ്ടവേർതൊലികൾ, പിന്നെ 52

50 നിത്യം (എപ്പോഴും) അത്യുത്ഥം (ഏററവും) മാംസച്ച്യുതകം (മാംസക്ഷതം) ശോണവിന്ദുക്കൾ (ചുകന്ന പുള്ളികൾ)ഏതും സ്ഫുടനില.(സ്പഷ്ടത) അടയാ (പ്രാപിക്കില്ല) രക്തത്തിന്റെ ഉള്ളിലേക്കുള്ള തള്ളൽഹേതുവായിട്ടു ചുകന്ന പുള്ളികൾ സ്പഷ്ടങ്ങളായിരിക്കയില്ല.

51. രാവിൻ (മരമഞ്ഞളിന്റെ) വല്കം (തൊലി) ഞെരിഞ്ഞിൽക്കടചപശുപതിസ്ത്രീകൾ (ഞെരിഞ്ഞിൽ,കടചം കടകപ്പാലയരി) പശുപതിസ്ത്രീ (നന്നാറി) ഇവ. വൈരിസ്സുള്ള (ഏകനായകത്തിന്റെ)

52. മുക്കായ (ത്രിഫല) 52, 53 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

നാല്പാമരപ്പക്കൊന്നവേപ്പിൻതൊലി,വലിയവയൽച്ചുള്ളിതൻവേർ, കൊടിത്തൂവ-
ല്ലൊക്കംവേർതഥാരോഹിണിയിവയുടെനിഷ്ക്വാഥനീർമേൽ പ്രകാരം
ലാക്കിൽസേവിച്ചുകൊണ്ടീടണമുപരിപറഞ്ഞോരുയോഗത്തിനെക്കി-
ഴാക്കംവാപ്പുംഗുണത്താലിതു,സകലകലാസാരസാരസ്യരാശേ! 53
പരമെണ്ണ,വെള്ള,മിവമുൻപറഞ്ഞവയിതിലുംപ്രയോഗിക്കാം
കറുകമയിലെൾത്തൊലികളാൽപരിചൊട്ടുസാധിച്ചവയുമാവാം 54
ആണ്ടൊന്നാകാത്തകുട്ടിക്കരികെയൊട്ടുളവാംമാംസവാർപ്പന്നുവൈദ്യം
വേണ്ടാമുക്കൊല്ലമെത്താതെത്താരുശിശുവിനകപ്പെട്ടതോ യാപ്യമത്രേ,
വേണ്ടില്ലബ്ദത്രയംചെന്നവനുവതവതെമ്പാട്ടുമേമാററിവെക്കാം,
വീണ്ടുംകേൾജാതമാത്രന്നണയുവതവനെത്താമസിക്കാതെകൊല്ലും.

## ഈരടിവാപ്പിന്റെ ലക്ഷണം

മേലെചൊല്ലിയരണ്ടുവാപ്പിനുടെയുംമട്ടൊക്കയുംമിശ്രമായ്-
ക്കൊല്ലുന്നീരടിവാർപ്പുമേററശിശുവിന്നേതുംമലംപോയിടാ,
നീലാപാംഗി!വയററിൽനീരുമുളവാം,മന്നോക്കിണ്ണപ്പുറം
പോലേകുക്ഷിപരന്നവണ്ണോരസുഖംകിട്ടും ചികിത്സിക്കുകിൽ. 56

53\. തഥാ (അപ്രകാരം) രോഹിണി (കടുകരോഹിണി) മേൽപ്രകാരം (തേൻ, പഞ്ചസാര, ഇവ മേമ്പൊടി ചേർത്തു്) ഇതു (അശ്വത്ഥപല്ലവാദി)

54\. മുമ്പറഞ്ഞവ (വാതവിസർപ്പചികിത്സയിൽ പറഞ്ഞവ) കറുക മയിലെൾത്തൊലികളാൽ സാധിച്ചവയുമാവാം. കറുകയുടെ നീരിൽ മയിലെൾത്തൊലി അരച്ചു കലക്കി വെളിച്ചെണ്ണയോ, എണ്ണയോ കാച്ചിയരിച്ചു തലയിലും, മേലുംതേപ്പിക്കാം. കറുക മയിലെള്ളിൻതൊലി, ഇവണ്ടു് കാച്ചിയ വെള്ളംകൊണ്ടു കുളിപ്പിക്കാം.

55\. വൈദ്യം വേണ്ടാ, ചികിത്സിച്ചിട്ടു പ്രയോജനമില്ല, ശമിക്കയില്ലെന്നു സാരം. മുക്കൊല്ലമെത്താതെത്താരു (മൂന്നുവയസ്സാകാത്ത) അബ്ദത്രയം(മൂന്നുവയസ്സാകാത്ത)അബ്ദത്രയം (മൂന്നുവയസ്സു്) ജാതമാത്രന്നു് (പ്രസവിച്ചിട്ടു് പതിനഞ്ചുദിവസംകഴിയാത്ത കുട്ടിക്കു്)

56\. മിശ്രമായ് (ഇടകലന്നു) കുക്ഷി (വയറു്)

പരിചനട്ടപോലെ ക്ഷുത്താണിരിപ്പവയറെങ്കിലേതുവാർപ്പനിലും
ഹരി!ഹരി!മരിക്കുതന്നെ ശരണംശിശുവിന്ന ശശിവദനേ! 57
പ്രത്യക്ഷമായ"പലലവാപ്പനതാതുകാല-
വ്യത്യാസമൂലമുളവായിവരുംവിശേഷം
അത്യന്തമുഷ്ഠ"കിയല്ലമാന്തരവാപ്പനെല്ലാ-
മൊത്തീടുമെന്നുപറയുന്ന പഴക്കമുള്ളോർ. 58

## ഊരടിവാർപ്പന്റെ ചികിൽസ

### പൂതീകപല്ലവാദികഷായം

ആവൽക്കുമ്പഥചണ്ടവേത്താലി,പടോലം,നൽക്കൊടിത്തു
വവേർ,
ദേവാഹപം,തമിഴാമതൻമുരട്ട,കൊത്തമ്പാലതൻതണ്ഡുലം,
ഏവം ചിററമൃതാ,കട്ടക്കയിണ,യീ വസ്തുക്കൾതൻകഷാഥനീർ
സേവിപ്പിക്കുണമുപ്പ,വെല്ലമിവചേർത്തക്കോദയത്തിൽപ്രിയേ! 59
'പൂതീകപല്ലവാദി'കഷാഥമിതെൻകണ്ണുകൾക്കൊരുൽസവമേ!
നൂതനമീരടിവാപ്പനെവീതവിളംബംശമിപ്പിക്കും. 60

### കരിലതാകന്ദാദി കഷായം

കരിക്കൊടിക്കിഴങ്ങതു,ാടലോടവേരി,നിസ്സതാ-
വരിക്കിഴങ്ങ,പാടതൻകിഴങ്ങ,രണ്ടരാവുകൾ
മുരിങ്ങവേര,മൂന്നകായമുത്തവേര,മിത്രവേർ
ഞെരിഞ്ഞില,ാററുവഞ്ഞിവൽക്കലം,സുരദ്രു,തിപ്പലി,61
ചെറുവഴുതിനവേരാശാളി,മോഘം,ബലാവേ-
രു,രിയൊരുതമിഴാമക്കുള്ളവേരി,ഗ്ഗുണത്താൽ

58. പലലവാപ്പന് (മാംസവാപ്പന്) കാലവ്യത്യാസം കൊണ്ടുണ്ടാകുന്ന വിശേഷം (55–ാം ശ്ലോകത്തിൽ വിവരിക്കപ്പെട്ടത്) ഒത്തീടും (സംബന്ധിക്കും)

59. ഏവം (ഇപ്രകാരം) കട്ടക്കയിണ (കടുക്ക, കുരുവില്ലാക്കടുക്ക) കഷാഥനീർ (കഷായവെള്ളം) ഉപ്പ (ഇന്തുപ്പ്) അക്കോദയത്തിൽ (രാവിലെ)

60. നൂതനം (പുതുതായ) വീതവിളംബം (താമസമില്ലാതെ)

61. ആററുവഞ്ഞിവൽക്കലം (ആററുവഞ്ഞിത്തൊലി) സുരദ്രു (ദേവതാരം) 61, 62 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

പരിചിനൊട്ടളവാക്കംക്വാഥനിർജ്ജീരകംചേ-
ർന്നൊരസിതവിതറിടസ്സവിസ്സ്വാനേകിടേണം. 62
കയൽമിഴി! ലക്ഷണമെല്ലാമിയലുന്നപഴക്കമേറുമീരടിയും
വയറിന്നുളർപ്പില്ലെങ്കിൽസ്വയമികക്വാഥത്തിനാൽശമിച്ചീടും. 63

വരണത്വഗാദി തൈലം

നീർമാതളത്തൊലി,ശതാവരിതൻകിഴങ്ങു,
രാമച്ചമൊത്തബലതൻകട,ദേവതാരം,
സാമാന്യമട്ടിലിവതന്നെകഷായമാക്കി
വാമാക്ഷി! വൈരിയിലനീരമൊഴിച്ചതിങ്കൽ, 64
മൈലെൾത്തൊലി,ചുകന്നരത്ത,യിരുമട്ടാകുംകുറുന്തോട്ടിവേർ,
മാലേയം,തമിഴാമവേരു,ലവ,കച്ചൂരിക്കിഴങ്ങും,ബദം,
ഏലസ്സുള്ളരി,തുണിയാകുമിരുരാവി,ത്തുപ്പ,മഞ്ചട്ടി,ഗോ-
പാലപ്പെൺകട,മുത്തുശിപ്പി,വടി,നൽച്ചന്ദനം,ഗുൽഗുലു. 65
കൊട്ടംതാൻ,ശതകുപ്പ,ചുണ്ടമുരടിൻതോൽ,കായമൂന്നിഗ്ഗണം
പിഷ്ടംചേർത്തുപചിച്ചരിച്ചതിലജംതാനോവെളിച്ചെണ്ണയോ,
ചട്ടംബാലകർമേൽപ്പുരട്ടിടണ,മെൻകാന്തേതലക്കെണ്ണയോ
തിട്ടംവാതവിസർപ്പകോക്തമുചിതം സ്നാനക്രിയാവെള്ളവും. 66

## മണൽവാപ്പൻെറ ലക്ഷണം

എണ്ണംവിട്ടുല്ലസിസ്സുംതരിമണൽവടിവാർന്നൊരുചെമ്പുള്ളിചേർന്നും
കണ്ണും,മൂത്രംനഖൌഘം,മലമിവയു,മഹോ! മഞ്ഞളിപ്പിച്ചമേററം,

63. ഈരടിയും (ഈരടിവാർപ്പനും) സ്വതം (താനേ) ക്വാഥത്തിനാൽ (കഷായത്താൽ)

64. ബലതൻകട (കുറുന്തോട്ടിവേർ) വൈരിയിലനീരം (ഏകനായകത്തിന്നിലയുടെ നീരം) 64, 65, 66 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

65. ഇരുമട്ടാകും കുറുന്തോട്ടിവേർ (കുറുന്തോട്ടിവേർ ഊരകത്തിൻവേർ.)

66. കായമൂന്ന (ത്രിഫല) പിഷ്ടം ചേർത്തു (അരച്ചുകലക്കി) പചിച്ച (കാച്ചി) തിലജം (എണ്ണ) വാതവിസർപ്പകോക്തം = വാതവിസർപ്പകത്തിന്ന ഉക്തം (പറയപ്പെട്ടത്) ഉചിതം (യുക്തമാണ്) സ്നാനക്രിയാവെള്ളവും (കുളിവെള്ളവും) വാതവിസർപ്പത്തിന്നപറഞ്ഞതു മതി.

തണ്ണീർദാഹം,ഭ്രമം,നിറല്ല്യ,പനി,യിവയുണ്ടാക്കിയുംമഞ്ഞളൊക്കും
വണ്ണംപൂണ്ടുംവരുംനീരറിയുകമണൽവാപ്പൻമരാളപ്രയാണേ! 67

## മണൽവാപ്പന്റെ ചികിത്സ

### പത്മകേസരാദി കഷായം

തണ്ടാരല്ലി,ശതാവരിക്കട,കൊടിത്തൂവക്കുറുന്തോട്ടികൾ—
ക്കണ്ടാംവേർ,തമിഴാമവേര,മൃത,നെല്ലിക്കാ,നറുംരോഹിണി,
കൊണ്ടൽ,ഗ്ഗോപവധൂ,ഞെരിഞ്ഞില്ല,കളീവസ്തുക്കൾതൻക്വാഥനീർ
കൊണ്ടമ്പുമണൽവാർപ്പനെൻമണിമയച്ചെപ്പൊത്തനൽപോർകുചേ! 68
ഇ'പ്പത്മകേസരാദി'യിൽ മേല്പൊടിമതപ്രകൃഷ്ടമലയാളേ!
നൽപ്പഞ്ചസാര,നെയ്യി,വയൊപ്പവുമോരോന്നുമായ്ചേർക്കാം. 69

### വാസുകാദികഷായം

താർതാവൽതമിഴാമവേരുകൾ, കടമ്പിൻതോൽ,വയൽച്ചുള്ളിവേർ,
ശീതം,ചിററമൃതാ,ടലോടമൂരട,ത്തിത്തോൽകൊടിത്തൂവവേർ,
നീർതീററിപ്പിതരത്തരണ്ടുനിശാ,കൊത്തമ്പാലതൻതണ്ഡുലം,
ശ്രീതണ്ടാർവളയം, കടുക്കാ,യഥ വേപ്പിൻതോല്യ, വിണ്ണോർമരം. 70

രാമച്ച,ക്കറുക,കളുന്നിവററിനാൽ ത്‌-
ത്തോമൽക്വാഥമതൊലിനെയ്യുണച്ചുമൊന്താം
ഈമാരേററിയ'വസുകാദി'തന്നെപോതും
സോമശ്രീമുഖി!മണൽവാർപ്പനെജ്ജയിപ്പാൻ. 71

മതൽപിത്തവിസർപ്പത്തിന്നരച്ചംഭസ്മം,വെണ്ണയും,
പരംനന്നിതിന്നും,താഴെ പറയുംരണ്ടുവാർപ്പനും. 72

67. നഖൌഘം (നഖസമൂഹം) ഭ്രമം (തലതിരിച്ചിൽ) വണ്ണം (നിറം).

68. ക്വാഥനീർകൊണ്ട് (കഷായം സേവിച്ചാൽ)

70. ശീതം (ചന്ദനം) ശ്രീതണ്ടാർവളയം (താമരവളയം) വിണ്ണോർമരം (ദേവതാരം) 70-ം 71-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

## തവളവാർപ്പന്റെ ലക്ഷണം

ഏതാനംമണൽവാർപ്പനോട്ട ശരിയായ,സ്പഷ്ടമാംപുള്ളിപൂ-
ണ്ടേ,തുംകണ്ണിനിടാതെയുക്ക,തചിവായിൽക്കയ്പുമേൽപിച്ച
ഹോ!
മെതന്നിൽദ്ദൃഢമായ്പരന്നു,തവളയ്ക്കൊപ്പം വിയർപ്പായദ്ദ-
ന്നീർത്തഞ്ചിതതിലൊഴക്കിനിൽക്കുമൊരുനീർമണ്ഡൂകവാർപ്പൻ
പ്രിയേ! 73

## തവളവാർപ്പന്റെ ചികിൽസ

### ധനികാദി കഷായം

കൊത്തമ്പാലയരി,കൂടുക്ക,കൾകൊടിത്തുവയ്യേഴം വേതു,രാ-
ത്രിത്തോലാ,ത്തമിഴാമവേര,മുത്തു,രാമച്ചം,നിലിമ്പദ്രമം,
മുത്തങ്ങക്കട,മുന്തിരിങ്ങ,യിവതൻകഷായാംബുപഞ്ചാരയും,
നൽ ഗുളം നെയ്യുമണച്ചുനൽകിടുകിലീമണ്ഡൂകവാർപ്പൻവിടും. 74

### പത്മവരീകന്ദാദി കഷായം

വമ്പാന്നി'ധനികാദി'യിൽപ്രിയതമേ!നെല്ലിയ്ക്കനീർജ്ജീരക,-
ത്തെൻ,പഞ്ചാരകളൊട്ട മേല്ലൊടികലത്തിട്ടുംകഴിപ്പിച്ചിടാം
അംഭോജന്മശതാവരീക്കടകൾ, പാടീരം, പറച്ചുണ്ടവേ-
രംഭോദം,തമിഴാമവേര,ഹിതവേർ, പാച്ചോററിവൃക്ഷത്തൊലി,75

72. മരുൽപിത്തവിസർപ്പത്തിന്നു (വാതപിത്തക്കരപ്പന്നു) അംഭസ്സം (കുളിവെള്ളവും) താഴേപറയും രണ്ടുവാർപ്പനും (തവളവാർപ്പനും കതിരവാർപ്പനും)നന്നു.

73. ഏതും കണ്ണിന്നു ഊക്കിടാതെ (കണ്ണിന്നു ബലഹാനിയെ ഉണ്ടാക്കി) തവളയ്ക്കൊപ്പം (തവളയെപ്പോലെ) തവള കൂടെക്കൂടെ ജലം ഒഴക്കിക്കൊണ്ടിരിയ്ക്കുമല്ലോ. മണ്ഡൂകവാർപ്പൻ (തവളവാർപ്പൻ).

74. രാത്രിത്തോൽ (മരമഞ്ഞൾത്തൊലി)

75. അംഭോജന്മശതാവരീക്കടകൾ (താമരക്കിഴങ്ങ്, ശതാവരിക്കിഴങ്ങ്.) അഹിതവേർ (ഏകനായകവേർ) 75-ം 76-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

പാടക്കിഴങ്ങു,നിശതൻതൊലി,യിഗ്ഗണത്താൽ
പാടെക്കഷായമുളവാക്കിയതൊട്ടുണ്ടെ,തേൻ,
ഈടാന്നിട്ടുംസിത,യിതൊക്കെയണച്ചുസേവി-
ച്ചീടുന്നവൻതവളവാർപ്പനെവെല്ലുമല്ലോ. 76

## കതിരവാർപ്പൻെറ ലക്ഷണം

കണ്ണാണമാതിരികൾനോക്കുകിലശ്വവാർപ്പൻ
മണ്ഡൂകവാർപ്പനുടെനേരപകർപ്പുതന്നെ,
വണ്ണ്യാംഗി!പക്ഷിയിതിലങ്ങിങ്ങു നല്ലപച്ച
വണ്ണം പെട്ടം ചിലതരമ്പുകൾ പൊങ്ങിനിൽക്കും. 77

## കതിരവാപ്പൻെറ ചികിൽസ

ശാകവൽക്കാദി കഷായം

തേക്കിൻതോൽ, തമിഴാമതൻമുരട്ടു,രാമച്ചം, വയൽച്ചുള്ളിവേർ,
കേൾക്കു ചിററമൃതാ,ടലോടകമതിൻവേർ,ഗോപിനെല്ലിത്തൊലി,
വാഴ്ച്ചംകൊന്നനവെള്ളരിക്കട,യിവററിൻ കഷായനീർതന്നിൽനിൻ
വാക്കൊക്കും മധു,പഞ്ചസാര,യിവ ചേർത്തുണ്ണിയ്ക്കു നൽകീടണം. 78
ക്ഷണമകലുമശ്വവാപ്പൻ,മണൽവാപ്പൻ,തവളവാർപ്പനിവമൂന്നും,
ഗുണമത്രെയുണ്ടതിന്നാൽബ്ബണമസൗഭാഗ്യാമൃതക്കടലേ! 79

വേതസാമ്ലാദികഷായം

ഞെരിഞ്ഞാമ്പുളിതൻകന്ദ, മരനത, തമിഴാമവേർ,
നറുംപടോലകം നാല്പാമരത്തോലാ,ടലോടവേർ 80
രാവെ,ന്നല്ലകരിമ്പു,ചിററമൃതു,മാലേയം,വയൽച്ചുള്ളിവേർ,
ദേവാഹ്വം, മലർ, താളിമാതളമതിൻതോൽ,തെച്ചിവേ
രേതാൽ,മുകിൽ,

76. നിശതൻ (മരമഞ്ഞളിൻെറ) സിത (പഞ്ചസാര) അ ണച്ചു (ചേർത്തു).

77. അശ്വവാർപ്പൻ (കതിരവാർപ്പൻ) മണ്ഡൂകവാർപ്പനു ടെ (തവളവാർപ്പൻെറ) വണ്ണം (നിറം).

79. അശ്വവാർപ്പൻ (കതിരവാർപ്പൻ)

80. കന്ദം (കിഴങ്ങ്) 80-ം 81-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

ആവൃംമട്ടിവതൻകഷായമതുതേൻ,പഞ്ചാരയുംചേർത്തുസം-
സേവിപ്പിയ്ക്കുകിലുടക്കെഴം കതിരവാർപ്പൻതാൻകതിച്ചോടുമേ. 82

## മുഴവാപ്പന്റെ ലക്ഷണം

ചൊറിയുള്ളകഠിനമാംമുഴ പെരുകി,യുറപ്പുംകെട്ടപ്പവുംകൂടി,
ഒരുനീർ കഞ്ഞിൻമേനിയിൽ വരു,മതു മുഴവാർപ്പനാണത്രെ. 82
അരുചി, നെഞ്ചുകലിപ്പു,തരിപ്പുടൽക്കൊരുകനം,വമനം,പനി, മന്ദത,
ശിരസിനോവി,വയ്യം,മദവും,പ്രിയേ! വരുമിതിങ്കലനല്പമുറക്കവും. 83

## മുഴവാർപ്പന്റെ ചികിത്സ

### സപ്തച്ഛദാദി കഷായം

പാലത്തൊലി, ശതകപ്പു,പടോല,ത്തമിഴാമവേരു,കളരത്ത,
ചേലൊത്തോരുശതാവരി,യേലത്തരി, രണ്ടുതിപ്പലികൾ, 84
വലിയകടലാടിതൻവേർ, ബല, കൊന്നക്കുമ്പി,വററിനാൽ ക്വാഥം
ഉളവാക്കിഗ്ഗണ്ഡകരുജ കലരുംബാലനു തേൻതുളിച്ചേകാം. 85

### തിക്തേക്ഷുരാദി കഷായം

ചുണ്ടവേരിൻതൊലി, വയൽച്ചുള്ളിവേർ, കടുരോഹിണി,
ചുകന്നരത്ത, കയ്പൊട്ടും ചുരങ്ങാത്തപടോലകം. 86
പാലത്തൊൽ, തമിഴാമവേർ,ഹിതവേരിൻതോൽ,കൊടിത്തുവ തൻ
മൂലം, നൽക്കരുനൊച്ചിവേരു,രജനീ നീർമാതളത്തൊലുകൾ,

83. വമനം (ഛർദ്ദി) അനല്പം (വളരെ)
84. 84-ം 85-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.
85. ഗണ്ഡകരുജ = ഗണ്ഡകം (മുഴവാർപ്പൻ) എന്ന രുജ (രോഗം)
86; 86-ം 87-ം 88-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.
87. അഹിതവേരിൻ (ഏകനായകവേരിന്റെ) മൂലം

ശ്രീഭദ്ര, വരട്ടമഞ്ഞളി,തഴുള്ളിൻകാതൽ, വൈദേഹി,ഗോ–
പാലപ്പെൺകട,യാടലോടമൂരടി,വസ്തുക്കൾ തൻകഷായനീർ 87
പാലോ,തേൻപാവിവയോ,കേവലമന്വയിച്ചകേഴമാൻനയനേ!
സേവിപ്പിച്ചാൽശമമുണ്ടാവും കൊട്ടതായഗണ്ഡവാർപ്പനം, 88
മരുൽകഫവിസർപ്പത്തിന്നരച്ചംഭസ്സു,മെണ്ണയും,
പരംനന്നിതിനും,താഴേ പറയുംരണ്ടുവാർപ്പനം. 89

## ഇരുമുടിവാപ്പന്റെ ലക്ഷണം

പരമിരുമുടിവാർപ്പൻഗണ്ഡവാർപ്പന്നു നേരായ്–
വരു,മിഹമുഴമാത്രം വന്നുകൂടില്ല,പക്ഷേ
പരുത്തമൊഴി!കമ്പിപ്പാലതൻകായയോടൊ–
ത്തുരുപെരുകിനരക്തപ്പോളയുണ്ടാമസംഖ്യം. 90

## ഇരുമുടിവാർപ്പന്റെ ചികിൽസ

### ഗോപീദചയാദി കഷായം

ഇരുവ്രജസ്ത്രീകൾ,കട്ടക്ക,മുന്നുതരംകുറുന്തോട്ടികൾവേർ,പടോലം
സുരദ്രുസേവ്യംതമിഴാമതൻവേർ,കരിങ്കുറുഞ്ഞിക്കരുനൊച്ചിവേ
ർകൾ, 91

(വേർ) രജനി (മരമഞ്ഞൾ) ശ്രീഭദ്ര (ദേവതാരം)) വൈദേഹി (തിപ്പലി) ഗോപാലപ്പെൺകട (നന്നാരിക്കിഴങ്ങ്).

88. അന്വയിച്ച (ചേർത്ത്) ഗണ്ഡവാർപ്പനം (മുഴവാർപ്പനം) ശമം ഉണ്ടാവും.

89. മരുൽകഫവിസർപ്പത്തിന്ന (വാതകഫകരപ്പന്ന്) അംഭസ്സും (കളിവെള്ളവും) താഴെപറയും രണ്ടുവാർപ്പനം (ഇരുമുടിവാർപ്പനം, ആനവാർപ്പനം) നന്ന്.

90. ഗണ്ഡവാർപ്പന്ന (മുഴവാർപ്പന്ന) നേരായ് (തുല്യമായ്) ഇഹ (ഇരുമുടിവാർപ്പങ്കൽ) രക്തപ്പോള (ചുകന്ന പുളകം) അസംഖ്യം (വളരെ) ഉണ്ടാം.

91. ഇരുവ്രജസ്ത്രീകൾ = രണ്ടു നന്നാറികൾ (നന്നാറിക്കിഴങ്ങ്, പാൽവള്ളിക്കിഴങ്ങ്) സേവ്യം (രാമച്ചം) 91, 92 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

നാൽക്കൊന്നച്ചുണ്ടവേർവേപ്പുകൾതൊലി,യമൃതാംബുങ്ങളബ്ജാനനേ ക-
ഞ്ഞിക്കൊട്ടംവന്യമാംവെള്ളരിയിവയുടെവേർ,ചെമ്പരത്തിയ്ക്കുഴംവേർ,
ഇക്കൂട്ടത്തിൽകഷായംമധുകിമപിതളിച്ചിട്ടുറ്റാതെമോന്തി-
പ്പിളൂട്ടേവൈദുർദൈപതങ്ങളെയിതുമൂടിവാർപ്പന്റെദർപ്പം ശമിപ്പാൻ. 92

യൂഥീവിശാലാദി കഷായം

കാടൻമുല്ലയരണ്യവെള്ളരിയിവററിൻവേർ, നിലിമ്പദ്രുമം
കൂട്ടംനീർമതതിന്റെതോലതിരുമുള്ളിൻകാതല,ല്ലിൻതൊലി,
മാടിൻപുത്രിപെരുങ്കുരുമ്പയുടെവേർ,വേപ്പിന്റെതോൽ,വിലവേ-
രീ,ടേറ്റുംതമിഴാമവേതു,ശതകപ്പ,ക്കൊണ്ടൽനെല്ലിയ്ക്കുകൾ. 93

പോരാണ്ടചിററമൃതുചേന്നകട്ടക്ക,ചുണ്ട-
വേരിന്റെതോൽ,വടി,പടോല,മിവററിനാലേ
നേരേകഷായമുളവാക്കിമധുദ്രവംചേ-
ത്താരോമലേ!ശിശുവിനേകുവതുംപ്രധാനം. 94

## ആനവാർപ്പന്റെ ലക്ഷണം

പാരാതമക്കിലമരാതുടലിങ്കലെല്ലാം
പാരിച്ചനീരവതു,മായതുകൊണ്ടതന്നെ
നേരേതിരിച്ചറിയണംജലവാർപ്പനോടൊ-
ത്തോരാനവാർപ്പനെ,മദംപെട്ടമാനയാനേ! 95

92. അമൃതാംബുങ്ങൾ—അമൃത്, (ചിററമൃത്) അംബുദം (മുത്തങ്ങ) ഇവ. വന്യമാം വെള്ളരി (കാട്ടുവെള്ളരി) മധു (തേൻ) ദർപ്പം (ഗർവ്വ്) 93, 94 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

93. കാടൻമുല്ല (കാട്ടുമുല്ല) 93, 94 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

95. ജലവാർപ്പൻ (നീർവാർപ്പൻ) നീർവാർപ്പനോടു തുല്യമായ ആനവാർപ്പനെ അമർത്താൽ അമരാത്തതായ നീർകൊണ്ടു തിരിച്ചറിയണം. നീർവാർപ്പന്റെ നീര് അമർത്താൽ കഴിയും. ആനവാർപ്പന്റെ നീർ കട്ടപ്പുള്ളതായിരിയ്ക്കും. ഇതുമാത്രമേ വിശേഷമുള്ളു.

## ആനവാർപ്പന്റെ ചികിത്സ

### ധാത്രീപഥ്യാദി കഷായം

നെല്ലിക്കായ,കടുക്ക,രോഹിണികൾ,വേപ്പിൻതോൽ,വയൽച്ചുള്ളിവേർ,
ചൊല്ലേറുംതമിഴാമതൻമുരട്ടുകഞ്ഞിക്കൊട്ടവേരിൻതൊലി,
അല്ലേസുന്ദരി!കൊന്നവേർത്തൊലി,നിലിമ്പാനോകഹംക്വാഥനീർ
മെല്ലെത്തീർത്തിവകൊണ്ടുരാവിലെനറുംതേൻതുകിമോന്തീടണം. 96
ഞാനരംവെടികഥിച്ചുയല്ലോരന്യൂനവീര്യമെഴമിക്കഷായനീർ
ആനവയ്യുഗമനേ!കനംപെരുത്താനവാർപ്പനെയുമിട്ടമർക്കുമേ. 97

### ദുർവ്വാപുനർന്നവാദി കഷായം

കറുക,തമിഴാമതൻവേർ,കതനൊച്ചിക്കാട്ടുമുല്ലവേർകളി,നി
പൃതവേപ്പുങ്ങകൾതൻതൊലി,യിരട്ടിമധുരം,ഞെരിഞ്ഞില്,മഴക്കാർ. 98
അക്കത്തിൻവേരുചുണ്ടച്ചെടിമുരടിവതൻതൊലു,പാടക്കിഴങ്ങോ-
ടക്ലാരിത്തെങ്ങ,യെന്നല്ലിതുവഴുതിനവേർനാൽക്കൊടിത്തുവ്വതൻവേർ,
ഇക്കൂട്ടത്തിന്റെതേൻ,തിപ്പലി,യിവശരിയായ്ചേർത്തിട്ടംക്വാഥനീർസേ-
വിപ്പൂന്നാൾക്കാനവാർപ്പൻകരുതുകിലൊരുപുല്ലാണഹുല്ലാബ്ജനേത്രേ! 99

### നന്നവാർപ്പന്റെ ലക്ഷണം

ആവോളംചോപ്പുകൈക്കൊണ്ടരിമണിവടിവാന്നുടവിച്ചൊട്ടുചെറു-
ങ്ങാവുംമട്ടാശുപൊട്ടുന്നണിലുകൾവഴിയായ്ശോണമാംനീരൊഴുക്കി,

96. നിലിമ്പാനോകഹം (ദേവതാരം) മെല്ലെത്തീർത്ത്

98. പൃത (വലിയതു) 98, 99 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

99 അക്കോത്തിൻ (ഏരിക്കിന്റെ) ഇരുവഴുതിനവേർ (ചെറുവഴുതിനവേർ, വെൺവഴുതിനവേർ,)

തോൽവിള്ളൽച്ചുട്ടുനീറൽപ്പനികളുമതിസാരാത്തിവൈവർണ്ണ്യവും ചേ-
ർത്താവൂ!മെയ്യാകവേനീർവരു,മത്തനനവാപ്പൻനഗാധിശകന്യേ! 100

## നനവാർപ്പന്റെ ചികിൽസ

മൈലെൾത്തോൽ,ച്ചെറുചീരവേർ,കളഥവാ മാററാൻെറവേരികളെ-
ത്തോല,ദ്രും,കറുകക്കരുന്ന,മരിവേർ, വമ്പൻവയമ്പെന്നിവ
ചാലേമോരതിലും,ഞെരിഞ്ഞിലഥ തൈർവെള്ളത്തിലുംവെച്ചര-
ച്ചാലേപിട്ടുകിലീഷലില്ലനനവാപ്പൻനാട്ടുവിട്ടോട്ടമേ. 101
ഈടേറ്റുംതയിർനീരിനാൽമുരൾമരത്തിൻതോല്പ, മഞ്ചെട്ടി,വേ-
മ്പാടത്തോല്പ,കടമ്പുതൻതൊലി,യരക്കാ,ഭീരകപ്പെണ്ണി,വ
ആടോപത്തൊടരച്ചുതേച്ചുകയുമാ,മീലേപനംനാല്പമെ-
ന്നേടത്താർമിഴീ!നല്ലതാണനനവാപ്പൻതൊട്ടുമൂന്നിന്നുമേ. 102

ശാരിബാവ്യുശീവാദി കഷായം

നന്നാറി,ത്തമിഴാമവേർ,കൾ,പലകപ്പയ്യാനിവേർ,വേപ്പുമേൽ
നിന്നുംതോൽ,ചെറുചീരവേര,ഥകൊടിത്തൂവക്കുറുന്തോട്ടിവേർ,
ധാന്യം,സോമലതാ, സുരദ്രുകൾകരിഞ്ഞാലിപ്പടോല,ങ്ങൾനൈ
ചേർന്നീടുന്നിവതൻകഷായമതശിച്ചാലാർദ്രകംവിട്ടുപോം. 103

100. ഉത്ഭവിച്ചു (ഉണ്ടായി) ആശു (ഉടൻ) ഓഠ (ദ്വാരം) ചെററുണ്ടാവും മട്ടു പൊട്ടുന്ന. ശോണമടം (ചുകന്നതായ) വൈവർണ്ണ്യവും (നിറമാററവും.)

101 മാററാൻെറ (ഏകനായകത്തിൻെറ) ആലേപിട്ടുകിൽ (പുരട്ടുകിൽ) അഥവാ എന്നതിന്ന അല്ലെങ്കിൽ എന്നത്ഥമാകുന്നു. മയിലെള്ളിൻതൊലി, ചെറുചീരവേര്, ഇവ അല്ലെങ്കിൽ ഏകനായകവേരിന്മേൽ തൊലി മുതലായവ എന്നു ധരിച്ചുകൊള്ളണം.

102. ആഭീരകപ്പെണ്ണു (നന്നാറി) നനവാപ്പൻ മുതൽ മൂന്നിന്നും (നനവപ്പനും, പൊടിവാപ്പനും,) നല്ലതാണ്.

103. ധാന്യം (കൊത്തമ്പാലയരി) സോമലതാസുരദ്രുകൾ സോമലത, (സോമവള്ളി) സുരദ്രു (ദേവതാരം) ഇവ. അശിച്ചാൽ (സേവിച്ചാൽ) ആർദ്രകം (നനവാർപ്പൻ).

മൃഗശൃംഗാദി കഷായം

ഈമട്ടായിക്കലമാൻകൊമ്പു,ഗവഴുതിനവേർ, ചുണ്ടവേരുതൊലുതെച്ചി-
പ്പൂമൊട്ടു,നല്ലിരിപ്പത്തൊലിയൊട്ടുതമിഴാമല്ലൂഴംവേർ,കരിമ്പ്,
കാർമേളിച്ചുംപടോലം,ജനകജ,യരയാൽപ്പല്ലവം,വിലചവേരീ,
സ്തോമത്തിൻകഷായവെള്ളംനുകരുകിൽ നനവാപ്പനാശംഭവി
ച്ചും. 104

ധാത്രീപുനർന്നവാദി കഷായം

നെല്ലിക്കാ,തമിഴാമവേര,മരിവേർ,പിന്നെപ്പറച്ചുണ്ടവേർ,
വിലപത്തിൻമൂരട്ട,ഞാവേപ്പലരിവൃക്ഷത്തോൽ,വയൽച്ചുള്ളിവേർ,
കല്യേ!രോഹിണി,ഗോപി,യഷ്ടി,രിപുവേരിൻതോലി, വററി
ൻെറ നൈ
തെല്ലിട്ടോതകഷായനീതുനനവാപ്പന്നേററവുംപററുമേ. 105

## പൊടിവാർപ്പൻെറ ലക്ഷണം

കടുചൊറി,ചൊറിയുമ്പോൾവെൺപൊടിയുതിരുക,കൃഷ്ണരക്ത
നിറ,മിതുകൾ
തടവിനപുള്ളി,കൾമേളിച്ചിട്ടമൊതനീർതന്നെയാണപൊടി
വാർപ്പൻ. 106

## പൊടിവാപ്പൻെറ ചികിത്സ

ഷഡ്ഡീയതോയദാദി കഷായം

കച്ചൂരിക്കാറഭീരുക്കരിലതികകൾതൻകന്ദകം,ചന്ദനം,രാ-
മച്ചം, വെൺഭാനുവേരിൻതൊലിയൊട്ടുതമിഴാമക്കൊടിത്തുവ
വേർകൾ,

104. ഈമട്ടായി (നൈമേല്പൊടി ചേത്തു) വഴുതിനവേർ (ചെറുവഴുതിനവേർ) അരയാൽപ്പല്ലവം (അരയാലിൻതളിർ) സ്തോമത്തിൻ (ഗണത്തിൻ).

106. കൃഷ്ണരക്തനിറം (കറുപ്പും, ചുകപ്പും,കൂടിയ നിറം) മേളിച്ചിട്ടം (ചേരുന്ന)

107. കച്ചൂരിക്കാറഭീരുക്കരിലതികകൾതൻ = കച്ചൂരി, കാർ, (മുത്തങ്ങ) അഭീരു, (ശതാവരി) കരിലതിക, (കരിക്കൊടി) ഇവയുടെ കന്ദകം (കിഴങ്ങ്) വെൺഭാനുവേരിൻ (വെളുത്ത എരിക്കിൻ വേരിൻെറ) ആടലോടച്ചെറുവഴുതിനമൂലങ്ങൾ (ആടലോടവേർ,

മെച്ചപ്പെട്ടാടലോടച്ചെറുവഴുതിനമൂലങ്ങൾ,പിന്നപ്പടോലം,
പാച്ചോററിത്തോൽ,നറുംചിററമൃത,ഥകുടകപ്പാലതൻവിത്തു,
ഗോപി 107

ദേവതാര,മിവതൻകഷായനീർ കേവലംഘൃതമണച്ചമോന്തുകിൽ
ഹേവരാംഗി!പൊടിവാർപ്പനാലെഴുന്നാവലായധിയകലത്തു
പോകുമേ. 108

പാരന്തീമുകളാദി കഷായം

ശ്രീതെച്ചിപ്പൂവൊട്ടു,കൊന്നമരവേരിൻതോൽ,വയൽച്ചുള്ളിവേർ,
താർതാവൽത്തമിഴാമവേർകള,ടവീവൻവെള്ളരിയ്ക്കുള്ളവേർ,
കാർതാവുംകതനൊച്ചിവേര,ഹിതവേരിൻതോല,കോരിക്കിഴം
വേർ,തീന്നില്ലപെരുകുതമ്പമൂരടാ,ദിത്യദ്രുമം, രോഹിണി, 109

ഇയ്യൌഷധങ്ങളുടെ നിഷ്കഥിതാംബുതേനും
നെയ്യും,തുളിച്ചസിതയിട്ടുകുടിച്ചിടേണം
പൊയ്യല്ലചീത്തപൊടിവാർപ്പനിലിതുനല്ല
കയ്യില്ലചെയ്‌വതിനുകണ്ണുളങ്ങുനേത്രേ! 110

## മലർവാർപ്പിന്റെ ലക്ഷണം

ഗണ്ഡാന്തം,കുക്ഷി,കാലേപ്പകൾ, തുടകൾ, പുറം, തോൾ,
കണങ്കാലി,വററിൽ
തിണ്ണംകാണാംപഴപ്പറെറാതമലർവടിവാംപാടലപ്പൊള്ളലക്ഷം,
കണ്ണാണെണ്ടാംജ്വരച്ഛർദ്ദിതൃചികൾ,തലനോവും,കലിസ്സുംപെരംനെ-
ഞ്ഞു,ണ്ണിസ്സീവണ്ണമായ്‌നീർവരു,മതുമലർവാർപ്പൻമലർക്കുന്ത
ലാളെ! 111

ചെറുവഴുതിനവേർ, ഇവ) ഗോപി (നന്നാറിക്കിഴങ്ങ്) 107ഉം, 105ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

108. ഘൃതം (നെയ്യ്)

109. അടവീവൻവെള്ളരിയ്ക്കുള്ളവേർ = അടവിയിലെ (കാട്ടിലെ) വലിയ വെള്ളരി (കാട്ടുവെള്ളരി) യ്ക്കുള്ളവേർ. കാർ (മുത്തങ്ങ) താവും (ചേരുന്ന) അഹിതവേരിൻതോൽ (പൂകനായകവേരിന്മേൽത്തൊലി) ആദിത്യദ്രുമം (ദേവതാരം) രോഹിണി (കടുകരോഹിണി) 109ഉം, 110ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

110. ഔഷധങ്ങളുടെ (മരുന്നുകളുടെ) നിഷ്കഥിതാംബു (കഷായം)

## മലർവാർപ്പൻെറ ചികിത്സ

തെച്ചിപ്പൂ,തിപ്പലി,കരുനൊച്ചിതമിഴാമവേരുകൾ,പടോലം,
പിച്ചുല്ലകോരിവേർ, വമ്പിച്ചകുറുന്തോട്ടിവേർ,കടുക്ക,മുകിൽ, 112
ഒന്നാംക്ലാസ്സുഞെരിഞ്ഞിലി,ന്ദ്രയവ,മല്ലിൻതോലതീ.വർഗ്ഗമ-
ല്ലെന്നാൽവെള്ളിയിലക്കതന്നതരയാൽവൃക്ഷത്തിൽനിന്നുംതൊലി,
പിന്നെച്ചിററമൃതീ,മരുന്നുകളിണങ്ങീടുന്നപാടക്കൊടി-
ക്കന്ദത്തിൻെറഘൃതം കലത്തിയകഷായത്താലിതററീടുമേ. 113

### മൃണാളികാദികഷായം

പിഞ്ഛാംതാർവളയം,നിശ,ക്കറുക,ലോലംബങ്ങൾ,താർതാവലീ,-
യഞ്ചിൻനീരിൽവനം,സുരദ്രുവടി,കച്ചൂരിക്കിഴങ്ങാ,മയം,
കിഞ്ചാഭ്രം,തമിഴാമവേരി,തുകളും,രാമച്ചവും കല്ക്കമാ-
യെഞ്ചിത്തേശ്വരി!തേങ്ങയെണ്ണ,യഥാവാനല്ലെണ്ണകാച്ചീടണം.114
അനഘമതാമിതൈലംദിനമനുതേപ്പിച്ചുകൊള്ളുകിൽദയിതേ!
നനവാർപ്പൻ,പൊടിവാർപ്പൻ,പുനരീമലർവാർപ്പനി,
വമറഞ്ഞീടും. 115

### വാരിവാഹാദി തൈലം

പച്ചക്കാറുസുരദ്രുമം,വടി,കുറുന്തോട്ടിയുല്ലൂഴംവേരു,രാ-
മച്ചം,കുവളവേർ,കഷായമിവയാൽകല്ക്കിച്ചുശീരം,ജലം,

111. ഗണ്ഡാന്തം (കവിൾത്തടം) കുക്ഷി (വയറു്) പാടലപ്പൊള്ള (ചുകന്ന പുളകം) ലക്ഷം (അസംഖ്യം എന്ന സാരം)

112. മുകിൽ (മുത്തങ്ങ) 112ം, 113ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

113. ഇന്ദ്രയവം (കുടകപ്പാലയരി) അല്ലിൻതോൽ (മരമഞ്ഞൾത്തൊലി) പാടക്കൊടിക്കന്ദത്തിൻെറ (പാടവള്ളിക്കിഴങ്ങിൻെറ) ഘൃതം (നെയ്യു്) ഇതു (മലർവാർപ്പൻ)

114. നിശക്കറുകലോലംബങ്ങൾ = നിശ, (പച്ചമഞ്ഞൾ) കറുക, ലോലംബം, (കഞ്ഞുണ്ണി), ഇവ. വനം ജലം (ഇരുവേലി) സുരദ്രു (ദേവതാരം) വടി (ഇരട്ടിമധുരം) ആമയം (കൊട്ടം) അഭ്രം (മുത്തങ്ങ)

115. അനഘം (കേടററതു) ദിനമനു (നാൾതോറും)

116. പച്ചക്കാറു (പച്ചമുത്തങ്ങ) സുരദ്രുമം (ദേവതാരം) വടി (ഇരട്ടിമധുരം) കല്ക്കിച്ച (ഉണ്ടാക്കി) ഉശീരം (രാമച്ചം) ജലം

മെച്ചംകുട്ടമമുക്കരം,ത്രിഫലയോടങ്കോലവേർ,ചന്ദനം,
കച്ചൂരി,ത്തമിഴാമവേർകളി,വയെക്കല്ക്കിച്ചചേത്തായ
തിൽ 116

കാച്ചിത്തീവെത്താതതേങ്ങയെണ്ണ,യഥവാനല്ലെണ്ണനാൾതോറുമേ
തേച്ചാൽതീരെയൊഴിയ്ക്കുമാശുനനവാർപ്പൻതൊട്ടമൂന്നാത്തികൾ,
മൂർച്ഛിച്ചീടിനമൂക്കടപ്പുമുടിയുംചെരാചെവിവ്യാധി തേൻ
കോച്ചുംകോമളവാണി!കോണിലൊരിടംപൂകുംശിരോവേദന. 117

## കരിലടിവാപ്പിൻെറ ലക്ഷണം

കരിലടിവടിവായ" തുടപ്പൊട്ടണ്ടായ "വതമടയാളമനേക,മേപ്പ
നോവും
ജ്വരവുമുയതു,മീവിധംപെട്ടംനീർ കരിലടിവാർപ്പനിതേക്കവും
പിണയ്ക്കും. 118

## കരിലടിവാപ്പിൻെറ ചികിത്സ

### ഹരിപ്പച്ചുൃാദി കഷായം

പൂവരശിൻതോലു,കൊടിത്തൂവകുറുന്തോട്ടിരണ്ടിതുകൾതൻവേർ,
ദേവമര,മകോരിത്താർതാവൽതമിഴാമവേരുകൾകടുക. 119
നെല്ലിക്കാചേന്നിട്ടംനീർമരുതുതൊലിവയൽച്ചുള്ളിതൻവേർ,
പടോലം,
വിചപംവേങ്ങാനറുംരോഹിണി,യിവയഥവെയ്യങ്കരത്തിൻെറ
വേരോ,

(ഇരുവേലി) കല്ക്കിച്ച (അരച്ച) 113, 114 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

117. നനവാർപ്പൻ തൊട്ട മൂന്നാത്തികൾ (നനവാർപ്പൻ, പൊടിവാർപ്പൻ, മലർവാർപ്പൻ, ഈ രോഗങ്ങൾ മൂന്നും) മൂർച്ഛിച്ചീടിന (വർദ്ധിച്ച) ചെവിവ്യാധി (കണ്ണുരോഗം) ശിരോവേദന (തലനോവു).

118. കരിലടിവടിവാൽ (കരില എന്ന പക്ഷിയുടെ കാലടിയുടെ ആകൃതിയിൽ)

119. കുറുന്തോട്ടി രണ്ടു (കുറുന്തോട്ടി, ഊരകം) ദേവമരം (ദേവതാരം) 119, 120 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചു കൊള്ളണം.

120. രോഹിണി (കടുകരോഹിണി) അഥ = അഥവാ (അ

മെല്ലെനിഷ്കപാഥമാക്കിസ്സിതവിതറിനുകന്നീട്ടവാമനേകിടേണം,
കില്ലില്ലെന്നാൽകയിൽപ്പെണ്മൊഴി!കരിലടിവാർപ്പന്റെദർപ്പം
ശമിയ്ക്കും. 120

ദൂർവ്വാഖദിരാദി കഷായം

കറുക,കരിങ്ങാലി,വിഴാലരി,തേക്കടവേര,കാട്ടവെള്ളരിവേർ,
ഇരുനിശ,തമിഴാമയതിൻ,മുരട്ട,കൊടിത്തൂവവേരുനന്നാറി. 121
പോരാതാർതാവൽവേർ,ചിററമൃതിനൊട്ടവയൽച്ചുള്ളിവേർ,
ചുണ്ടവേരിൽ-
ച്ചേരുംതോൽ,പാടവള്ളിക്കട,മുകിലി,വയാൽത്തിറ്റുവെച്ചും
കഷായം
നേരേപഞ്ചാര,തേനെ,ന്നിവചെറുതുകലത്തീട്ടസേവിച്ചുകൊ
ണ്ടാൽ
ക്രൂരാരിത്യാരിസംഹാരിണികരിലടിവാർപ്പിന്നിളപ്പംഭവിയ്ക്കും 122

## സൂചിവാർപ്പന്റെ ലക്ഷണം

കാർവ്വേണിസൂചിവടിവായ്തലകൂർത്തതെച്ചി-
പ്പൂവർണ്ണമാമുണിലനേകമിയന്നമേലേ,
ആവൂ!മഹാകഠിനമാംപനിയും,തലയ്ക്കു-
നോവുംപെട്ടത്തുമൊരുനീരയി!സൂചിവാർപ്പൻ. 123

വടപല്ലവാദി കഷായം

പേരാൽക്കുമ്പ്,കട്ടക്ക,ചിററമൃതുകൊത്തമ്പാലദേവദ്രുമം
പേരാളുംതമിഴാമവിലചമുരട്ട,ഞാവൽതോല്പ,ലന്തക്കരു,
ആരോമൽശതകപ്പ,തിപ്പലികരിമ്പ്,ശ്രേണിതൻകപാഥനീർ
നേരായ്തേൻ,സിതയും,കലർത്തിനുകരാംസൂചീമുഖംവിട്ടി
ടാൻ. 124

ല്ലെങ്കിൽ) നിഷ്കപാഥം (കഷായം സിത (പഞ്ചസാര) ദർപ്പം (ഗർവ്വ്)

121. 121, 122 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

123. തെച്ചിപ്പൂവർണ്ണമാം (തെച്ചിപ്പൂവിന്റെ നിറത്തോടുകൂടിയതു)

124. കൊത്തമ്പാല (കൊത്തമ്പാലയരി) ദേവദ്രുമം (ദേവതാരം) തമിഴാമവിലചമുരട്ട,തമിഴാമ, വിലചം, (കൂവളം) ഇവയുടെ മുരട് (വേർ) ശ്രേണിതൻ (ഗണത്തിൻ) സൂചീമുഖം (സൂചിവാർപ്പൻ).

### വൃശ്ചീവമൂലാദി കഷായം

ഈവണ്ണംതമിഴാമതൻമുരട്ടു,പാഠോദം, കറുന്തോട്ടിതൻ
വേർ,വൈശ്യങ്കതവേർ, ഞെരിഞ്ഞിലിടചേർന്നീട്ടുംവയൽച്ചുള്ളി
വേർ,
ശ്രീവാനോർതരു, ചുക്കു,വററിനുടെനിഷ്ക്വാഥമെന്നാൾതോറുമേ
സേവിയ്ക്കുന്നവനുംനിതാന്തമുളവാമാരോഗ്യമാരോമലേ. 125

### ഏരിവാപ്പന്റെ ലക്ഷണം

മുഞ്ഞൊന്നവാർപ്പനുടെമട്ടുകളൊക്കെയൊത്ത
വഞ്ചുട്ടനീറലൊടുബാലകമേനിതന്നിൽ
തഞ്ചുന്നനീരതെരിവാർപ്പനി,തിൻകയററം
പഞ്ചാരനേർമൊഴിപൊറുത്തിടുവാൻപ്രയാസം. 126

### എരിവാർപ്പന്റെ ചികിത്സ

അത്തിത്തോൽ,തമിഴാമവേര,മൃത,ദേവാഹ്വംകറുന്തോട്ടിവേർ,
സത്തായോതകടുക്ക,സോമലത,യെന്നീയെഴവസ്തുക്കളോ,
മുഗ്ദ്ധേ!ഗോപികയാലുശീരമിവയോ,ചേരുന്നവെൺചന്ദനം
മെത്തീട്ടന്നശതാവരിക്കടയിവററിൻകഷായവെള്ളത്തിനെ. 127
ചാലേപഞ്ചാര,നെയ്,തേനി,വചെറുത്തുകലർത്തീട്ടുസേവിയ്ക്കിൽ
മാറ്റും
മാലേറുന്നഗ്നിവാർപ്പൻ, കരിലാടിമുതലാംമൂന്നുവാർപ്പങ്ങളുംതാൻ
ബാലൻതൻമൌലിയിൽതേച്ചിടുവതിന്'മൃതാമൈതല'മല്ലോ
പ്രധാനം,
മേലെല്ലോ'ക്ഷീരവല്ല്യാദിക'മിതിപറയുന്നെണ്ണയാംപുണ്യ
ശീലേ. 128

125 ഈവണ്ണം (തേനും, പഞ്ചസാരയും മേല്പൊടിചേർത്ത്) നിതാന്തം (ഏററവും) ആരോഗ്യം (അരോഗത) ഉളവാം സൂചിവാർപ്പൻ ശമിക്കും.

126. മുഞ്ഞൊന്നവാർപ്പനുടെ (സൂചിവാർപ്പന്റെ) തഞ്ചുന്ന (സംബന്ധിക്കുന്ന)

127 അമൃത് (ചിററമൃത്) ഉശീരം (രാമച്ചം) 127-ം 128-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

128. അണിവാർപ്പൻ (എരിവാർപ്പൻ) അഗ്നിവാർപ്പൻ എന്നിങ്ങിനെ ചിലർ എരിവാർപ്പനെ വ്യവഹരിക്കുന്നുണ്ട്. കരി

## ചരൽവാർപ്പന്റെ ലക്ഷണം

പെരുതായ്ക്കുട്ടതലന്തക്കുരുവൃത്തപുളകങ്ങൾപൂണ്ടു,കട്ടിയതായ്,
ഒഴുനീർകണങ്കുഴലിലായ്‌വരുമതുചരൽവാർപ്പനെൻചലന
യനേ! 129

## ചരൽവാപ്പന്റെ ചികിൽസ

### മുസ്താകന്ദാദി കഷായം

മുത്തങ്ങക്കന്ദകം, ചിററമൃത,രിയകൊടിത്തൂവവേർ, ചന്ദനം,നൽ–
ക്കൊത്തമ്പാലെള്ളുഴംതണ്ഡുലമിടകലരുംവേപ്പവല്കം,പടോലം,
ശൃതത്തിൽ ക്വാഥമാക്കീട്ടിവജ്ജനകജതൻ ചൂർണ്ണമിട്ടുണ്ണികൾ
ക്കായ്
നിത്യംനൽകുന്നതായാൽചലമിഴി! ചരൽവാപ്പന്റെവായ്‌പൊ
ന്നടങ്ങും. 130

### ക്ഷുദ്രീസഹചരാദി കഷായം

കാടൻമുല്ലകരിങ്കുറിഞ്ഞിയിവതൻ മൂലം,വയൽച്ചുള്ളിവേർ
കൂട്ടം ചിററമൃതാ,ടലോടകമതിൻവേർപഥ്യ,വേപ്പിൻതൊലി,
കോടക്കാർചികുരേ!ഞെരിഞ്ഞിൽ,മുഴമിച്ചില്ലാനിലിമ്പദ്രുമം
കേടന്യംതമിഴാമവേരി,തുകൾതൻനിഷ്ക്വാഥവുംനൽകിടാം. 132

### ക്ഷുദ്ര്യാദി തൈലം

കാടൻമുല്ലകടുത്തകുവളമിവററിൻവേർ,കുറുന്തോട്ടിവേർ
കൂട്ടം ചിററമൃതി,പ്പറഞ്ഞതുകൾതൻ ക്വാഥത്തിൽമുക്കായ,നീർ,

ലടി (കരിലടിവാർപ്പൻ,) മുതലാം മൂന്നു വാർപ്പങ്കലും (കരിലടി വാർപ്പൻ, സൂചിവാർപ്പൻ, എരിവാർപ്പൻ, ഇവ മൂന്നിലും) മൌലിയിൽ (ശിരസ്സിൽ) ഇതി (എന്ന്) എണ്ണയാം (എണ്ണയാവാം).

129. ലന്തക്കുരുവൃത്തപുളകങ്ങൾ (ലന്തക്കുരുപ്രമാണങ്ങളായ പുളകങ്ങൾ)

130 മുത്തങ്ങക്കന്ദകം (മുത്തങ്ങക്കിഴങ്ങ്) തണ്ഡുലം (അരി) വേപ്പവല്കം (വേപ്പിൻതൊലി) ഇവ ശൃതത്തിൽ ക്വാഥം (കഷായം) ആക്കീട്ടു ജനകജ (തിപ്പലി) തൻചൂർണ്ണം (പൊടി)

131 കാടൻമുല്ല (കാട്ടുമുല്ല) മൂലം (വേർ) പഥ്യ (കടുക്ക) നിലിമ്പദ്രുമം (ദേവതാരം) നിഷ്ക്വാഥവും (കഷായവും) ഇതിലും മേല്പൊടി തിപ്പലിതന്നെ.

പാടീരം, തകരം,ഗദം,വടി,നറുംമഞ്ചെട്ടി,രാമച്ചം,മ-
ഞ്ഞോടിവർഗ്ഗമരച്ചുചേർത്തുതിലജം,കാച്ചാംവെളിച്ചെണ്ണയോ, 132
അരമീയെണ്ണ'യഷ്ട്യാദി' ചരൽവാർപ്പൻപിടിച്ചവർ
ശിരസ്സിൽത്തേക്കണംമേലാദരമോട'ഷ്ടവല്ലൂവും'. 133

## മീനടിവാപ്പന്റെ ലക്ഷണം

ഒട്ടേറെമീനടിയൊടൊത്തുതുടുത്തനന്നെ
സ്പഷ്ടപ്പെടാതതാരടയാളമിയന്നമേലെ,
കുട്ടിക്കുതൃഷ്ണ,പനിയോടതിസാരവുംചേ-
ർന്നിട്ടേററനീരറികമീനടിവാപ്പനത്രേ. 134

## മീനടിവാപ്പന്റെ ചികിത്സ

### പഥ്യാരിഷ്ടാദി കഷായം

കടുക്ക,യഥ്രവേപ്പുതൻതൊലി,ഞെരിഞ്ഞിൽ,വൈഷ്ണകത-
ക്കട, ത്രിദശപാദപ,ങ്ങൾവനവെള്ളരിക്കുള്ളവേർ,
കുടത്തതമിഴാമവേരൊട്ടുശതാവാരീകണ്ടകം,
കടമ്പുതൊലി,ഞാറവേരത്തൊലിയരത്ത,ഞാവൽത്തൊലി, 135
ശ്രീരാമച്ചം,ജലം,പച്ചില,രിപുമുരടിൻതോൽ,വയൽച്ചുള്ളിവേര,-
ക്കാരിത്തെങ്ങ,പ്പടോല,പ്പുതുമുകിലുകളിച്ചൊന്നവററിൻകഷായം
ആരോമൽത്തേൻ,പഞ്ചാരയതി,വസമമോ,രണ്ടിലൊന്നോ,
കലത്തി
സൈപരംസേവിച്ചപോതുംശിശുവിനൊഴിവിലാം മൽസ്യകം
മൽസ്യനേത്രേ! 136

---

132 കാടൻമുല്ല (കാട്ടുമുല്ല) മുക്കായ (ത്രിഫല) നീർ (ഇരുവേലി) പാടീരം (ചന്ദനം) ഗളം (കൊട്ടം)

133 മേൽഅഷ്ടവല്ലൂവും ('അഷ്ടവല്ലൂ'തൈലവും തേക്കണം.)

134. മീനടി (മൽസ്യത്തിന്റെ കാല്) അതിനൊടൊത്തു (തുല്യമായി) തൃഷ്ണ (തണ്ണീർദ്ദാഹം)

135. വൈഷ്ണകതക്കടത്രിദശപാദപങ്ങൾ—വൈഷ്ണകതക്കട (വൈഷ്ണകതവേർ) ത്രിദശപാദപം, (ദേവതാരം) ഇവ. 135ഉം, 136ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

136. ജലം (ഇരുവേലി) രിപുമുരടിൻ (ഏകനായകവേരിൻ) പുതുമുകില് (പുതിയമുത്തങ്ങ) ശിശുവിന് (കുട്ടിക്ക്) മത്സ്യകം (മീനടിവാപ്പൻ) ഒഴിവിലാം.

ധാന്യാമൃതാദി കഷായം

ധാന്യം,ചിററമൃതു,ങ്ങുവേപ്പലരിമഞ്ഞൾത്തോൽ,വയൽ
ച്ചുള്ളിവേർ
പിന്നെപ്പീരകയുഗവേരഥ,കുറുന്തോട്ടിദ്വയത്തിൻെറവേർ,
ധന്യേ!ഗോക്ഷുര,വജ്രവല്ലി,കൾമുരൾക്കായപ്പരിപ്പിഗ്ഗണ–
ത്തിൻനിഷ്കാഥമതേഴനാൾനകുതവോക്കീമൽസ്യകം
വിട്ടുപോം. 137

'വരണാദി'യെന്നുചൊല്ലുന്നൊരുമതൈലവു, 'മഞ്ചവല്ക'തൈലമതും,
പെരുമാറീടാംവേദപ്പൊരുളേ!'യുഥ്യാദി'യെണ്ണയുമിതിങ്കൽ. 138

## പോളവാർപ്പൻെറ ലക്ഷണം

ഏറെപ്പഴപ്പൊട്ടമിനുള്ളമുഖംകഴിഞ്ഞു
നൂറായിരംപുളകമോട്ടടലിങ്കലെല്ലാം
പാരിച്ചനീരുയരു,മായതുപോളവാർപ്പൻ,
പാരിന്നധീശ!പറയാമിതിനുംചികിൽസ. 139

## പോളവാർപ്പൻെറ ചികിൽസ

വാശാനിദിശദീകാദി കഷായം

ചൊൽക്കൊണ്ടൊരാടലോടച്ചെറുവഴുതിനമൂലങ്ങൾ,വേപ്പാം
മരത്തിൻ
വൽക്കം,മുക്കായ,വാനോർമര,മിവയുടെതേൻചേർത്തിട്ടും
കഷാഥനീരോ,
മുഷ്കേറും മൽസ്യകത്തിന്നിവനൊട്ടുവില്ലരച്ചോതനി
ഷ്കഷാഥമോ,സേ–
വിപ്പൂന്നാൾക്കുന്നമിപ്പൂംഭ്രമരനികരനീലാളകേ!പോളവാർപ്പൻ 140

137. ധാന്യം (കൊത്തമ്പാലയരി) മഞ്ഞൾ (മരമഞ്ഞൾ) പീരകയുഗവേർ—പീരകയുഗത്തിൻെറ (രണ്ടുപീരകങ്ങളുടെ) പുട്ടൽപ്പീരകം, ചെറുപീരകം, ഇവയുടെ വേർ. കുറുന്തോട്ടിദ്വയത്തിൻെറ (കുറുന്തോട്ടി, ഊരകംഇവയുടെ) ഗോക്ഷുരവജ്രവല്ലികൾ—ഗോക്ഷുരം, (ഞെരിഞ്ഞൽ) വജ്രവല്ലി, (ചങ്ങലംപരണ്ട) ഇവ. നിഷ്കഷാഥം (കഷായം) മൽസ്യകം (മീനടിവാപ്പൻ)

140. ആടലോടച്ചെറുവഴുതിനമൂലങ്ങൾ (ആടലോടകത്തിൻവേർ, ചെറുവഴുതിനവേർ, ഇവ) വൽക്കം (തൊലി) മുക്കായ (ത്രിഫല) വാനോർമരം (ദേവതാരം) മൽസ്യകത്തിന്ന് (മീനടി

താലേററ്റുംപോളവാർപ്പൻതടവിനശിശുതേജൂട്ടെ നല്ല'ഷ്ടവൽക്കം'
മതൈലം,'ശ്ലധ്യാദി'യാമെണ്ണയ്യ,മരിയതിൻവേർ,കുറുന്തോട്ടിമൂലം
മെലെള്ളിൻതോല്യ,നെല്ലിസ്സുകൾ,വടി,യിവയിട്ടിട്ടുകാച്ച
നാവെള്ള-
ത്താലേസ്നാനംപ്രധാനംകതരുകിൽനനവാർപ്പൻമുതൽക്കൊ
മ്പതിന്നും. 141

എല്ലാവാർപ്പന്റെയുംമട്ടെ,നല്ലവേണ്ടചികിൽസയും,
തെല്ലിവണ്ണംനിനക്കിന്നുചൊല്ലിത്തന്നീടിനേൻപ്രിയേ! 142

## പത്തൊമ്പതാം അധ്യായം

### കണ്ഡാലകലക്ഷണം

കാന്തേ!മൂന്നമിറച്ചി,രക്തമിവയിൽപ്പററിപ്പറപ്പെട്ട വൈ-
കാതുക്കൾമുഴയെന്നവണ്ണമുയരംകൈക്കൊണ്ടുനിന്നങ്ങിനെ
കാലംകൊണ്ടുപഴുത്തുപൊട്ടിനട്ടതാന്നേററംകുഴിപ്രായമായ്-
കാണപ്പെട്ടിട്ടമാമയത്തിനുജനം'കണ്ഡാലക'പ്പേരിടും. 1
ച്ചുററുംചങ്ങാതിമാരൊത്തുമിതുടലിലൊരേടത്തിലൊററയ്ക്കുമുണ്ടാം,
തെററാതിവ്യാധിമൂന്നാകൃതിയിലണയുമേമൂന്നുദോഷങ്ങളാലേ,
കററക്കാർവണ്ണമാംവാതജമൊതുപനിയുംകുത്തിനോവുംവഹിക്കും,
തെററന്നാകെപ്പഴുക്കും,ചൊറിയുമുതനിണം,പിത്തജം ചുട്ടുനീറ്റും. 2

വാർപ്പന്ന്) ഒട്ടവിൽ ഉരച്ചോരു നിഷ്കപാഥമോ (ധാന്യാമ്ലതാദി കഷായമോ)

141. ശിശു (കുട്ടി) കുറുന്തോട്ടിമൂലം (കുറുന്തോട്ടിവേർ) വടി (ഇരട്ടിമധുരം) സ്നാനം (കുളി) നനവാർപ്പൻ മുതലായ ഒമ്പതു ആഗന്തുകവാർപ്പന്നും പ്രധാനമാണു്.

### അധ്യായം 19

1. കുഴിപ്രായമായ് (കുഴിപോലെയായി) ആമയത്തിനു (രോഗത്തിനു) കണ്ഡാലകപ്പേർ കണ്ഡാലകം എന്ന പേർ. ഈ രോഗം 'കണ്ഡാലകം' എന്ന പേരോടുകൂടിയതു് എന്നു സാരം.

2. ഇതു (കണ്ഡാലകരോഗം) മൂന്നാകൃതിയിൽ (മൂന്നുമട്ടിൽ) വാതജം (വാതംകൊണ്ടു ജനിച്ച കണ്ഡാലകം) കററക്കാർവണ്ണമാം (കാറുപോലെ കറുത്തനിറത്തോടുകൂടിയതു്) വഹിക്കും (ഉണ്ടാകും) പിത്തജം (പിത്തംകൊണ്ടുജനിച്ചതു്) ഉതനിണം (വളരെ രക്തം) ചൊരിയും (ഒഴുക്കും)

കണ്ണൻതൻപെങ്ങളേ! കാതുകൾതരികകഫത്താൽജനിയ്ക്കു
ന്നതോരു–
വെണ്ണയ്യെപ്പം മിന്നപ്പം, ചൊറി, കനവുമുറപ്പം കലന്നിട്ടിരിയ്ക്കും
തിണ്ണം കണ്ഡാലകവ്യാധികൾവരികിലുടൻതന്നെ വൈദ്യങ്ങൾ
വേണ്ടും–
വണ്ണം യത്നിച്ചുചെയ്തീടണ, മവയൊഴിവാകില്ലവദ്ധിച്ചുപോയാൽ. 3

## കണ്ഡാലകചികിൽസ

പുണ്യാംഗി! പൂവരശുതൻതൊലി, മോരിൽവേണ്ടും–
വണ്ണം വെറ്റം കരിമുരിക്കിനെഴുന്നതോലോ,
തിണ്ണന്നരച്ചഥപുരട്ടുകിലീഷലില്ല
കണ്ഡാലകങ്ങൾമുഴവൻകതികൊള്ളുമല്ലോ. 4

വാതകണ്ഡാലകത്തിന്ന്

നീരട്ടിക്കതവോടിണങ്ങുമലരിത്തോൽമാത്രമോ, ചുണ്ടതൻ
വേരിന്മേൽത്തൊലി, ദേവദാരു, വടി, വേപ്പിൻതോലതീ, വഗ്ഗമോ,
ചേരും പൂവരശിൻതൊലിബ്ബലകൾതൻകഷായത്തെമാശിച്ചു ചേർ–
ത്തായ്യേ! രാവിലെ മോന്തിടുന്നവർമതൽകണ്ഡാലകം കൈവിടും. 5
നീരട്ടിക്കത, കാറു, ചിററമൃതു, രാമച്ചം, പുഴുപ്പർപ്പടം,
താരിൻകന്ദ, മിതൊക്കയോ, കറുക, ശാലൂകം, പടോലം, വടി,
പോരാപൂവരശിൻെറപൂവു, തളിർ, തോൽ, വേർ, കായ, താര
ളി, ത–
ണ്ണീരിൽപ്പൂവലയം, മുറങ്ങിതുകളോകഷാഥീകരിച്ചാ, യതിൽ. 6

3. കണ്ഡാലകവ്യാധികൾ (കണ്ഡാലകരോഗങ്ങൾ) അവ വദ്ധിച്ചുപോയാൽ ഒഴിവാകയില്ല.

5. ദേവദാരു (ദേവതാരം) പൂവരശിൻതൊലിബ്ബലകൾ തൻ. പൂവരശിൻതൊലി, ബല, (കുറുന്തോട്ടിവേർ) ഇവയുടെ കഷായത്തെ (കഷായത്തെ) മതൽകണ്ഡാലകം (വാതകണ്ഡാലകം).

6. കാറു (മുത്തങ്ങ) താരിൻകന്ദം (താമരക്കിഴങ്ങ്) ശാലൂകം (താമരക്കിഴങ്ങ്, ആമ്പൽക്കിഴങ്ങ്, നെയ്തൽക്കിഴങ്ങ്, ചെങ്ങഴിക്കിഴങ്ങ്,) വടി (ഇരട്ടിമധുരം) തണ്ണീർപ്പൂവലയം (താമരവളയം) കഷാഥീകരിച്ച് കഷായമാക്കി 6, 7 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

വാശാപടോലാദികഷായം

തേൻവീഴ്ത്തീട്ടുനകന്നിട്ടന്നവരുടൻതാൻപിത്തകണ്ഡാലകം
കൈവിട്ടീട്ടു,മിതേവിധംകഫജമാംകണ്ഡാലകംമാറുവാൻ
സേവിച്ചീടണമാടലോടകമതിൻമൂലം,പടോലം,ഘനം
താവുംപൂവരശിന്റെതോലി,തുകളാൽവെയ്ക്കുംകഷായത്തിനെ 7

ധാത്രീനിർഗ്ഗുണ്ഡ്യാദികഷായം

നെല്ലിക്കാ,കരുനൊച്ചിവേർനിറമെഴുംതണ്ടാരിനല്ലല്ലി,തീ-
ന്നില്ലാപൂവരശിന്റെയഞ്ചവയവം,നല്ലാടലോടക്കട,
കില്ലില്ലാതിവയാൽചമച്ചചെറുതേൻചേർത്തൊരുനിഷ്ക്വാഥവും
കല്യാണാംഗി!കെടുത്തീടുംകഫജമാംകണ്ഡാലികവ്യാധിയെ. 8

## കണ്ഡാലകസാമാന്യ ചികിത്സ

ആകെപ്പൂവരശിന്റെയഞ്ചവയവംക്വാഥീകരിച്ചിട്ടതിൻ
പൂകല്ക്കിച്ചുപചിച്ചിടുംതിലജമോ,നെയ്യോ,വെളിച്ചെണ്ണയോ,
ഹേകണ്ഡാലകമൊക്കെമാറുമിവയിൽതേയ്ക്കേണ്ടതാണെണ്ണയ-
ന്സ്ഥാകം തേയ്ക്കുകയും പുരട്ടുകയുമാം നെയ്യും, വെളിച്ചെണ്ണയും. 9

പഞ്ചവല്ക്കതൈലം

നീരട്ടിപ്പാദപം, പൂവരശു, നീർ, കരിങ്ങാലി, വേപ്പെ,ന്നിവ
റ്റിൽ-
ച്ചേരും തോലൊട്ടരച്ചിട്ടരിയകരിമുരിക്കിന്നിലയ്ക്കുള്ളനീരിൽ
കേരത്തിന്നെണ്ണ താനോ, തിലജ,മഥമുരൾക്കായതന്നെണ്ണതാനോ
നേരേകാച്ചീട്ടു കണ്ഡാലകികളിലുപയോഗിപ്പതേററം പ്രധാ
നം. 10

7. ഇതേവിധം (തേൻമെല്ലോടി ചേർത്ത്) കഫജമാം (കഫംകൊണ്ടുണ്ടായതായ) മൂലം (വേർ) ഘനം (മുത്തങ്ങ)

8. അഞ്ചവയവം (പൂവ്, തളിർ, തോൽ, വേർ, കായ)

9. ക്വാഥീകരിച്ചിട്ട (കഷായമാക്കി) കൽക്കിച്ച (അരച്ചു കലക്കി) പചിച്ചിടും (കാച്ചുന്ന) തിലജമോ (എണ്ണയോ) ഇവയിൽവെച്ച എണ്ണതേയ്ക്കേണ്ടതാണ സേവിപ്പിയ്ക്കരുത്.* അന്സ്ഥാകം [ധാരാളം] തേയ്ക്കുക എന്നു വെച്ചാൽ കണ്ഡാലകമുള്ളേടത്തു പുരട്ടുക എന്നേ അർത്ഥമുള്ളൂ.

10 നീരട്ടിപ്പാദപം (നീരട്ടിമരം) അരച്ചിട്ട (അരച്ചുകലക്കി) കണ്ഡാലകികളിൽ (കണ്ഡാലകമുള്ളവരിൽ)

### പത്മപത്രാദിതൈലം.

സേവിയ്ക്കാം മുരളെണ്ണയെണ്ണയതു തേച്ചീടാം, വെളിച്ചെണ്ണ കൊ-
ണ്ടാവാമിക്രിയരണ്ടു,മീപ്പെരിയ തൈലം 'പഞ്ചവല്കാ'ഹ്വയം
ഏവം താരിലനീരിലായ്'വടിയരച്ചിട്ടിട്ടു വേണ്ടുംവിധം
വേവിച്ചീടിന തേങ്ങയെണ്ണ, തിലജം താനോ, പുരട്ടാംപ്രിയേ! 11

### ഭസ്മപ്രയോഗങ്ങൾ

കദളിയിലയോ, നല്ലമത്തോ, വരണ്ടോത മഞ്ഞളോ,
കദളിയെത്തുപ്പിനോരു! ക്ഷാരീകരിച്ചു യഥോചിതം
അതു ചെറുതു തൈലത്തിൽച്ചാലിച്ചിട്ടതു പുരട്ടുകിലും
ദ്രുതമൊഴിവിലാമത്രേ കണ്ഠാലകാമയമൊക്കയും. 12

### ജഠരവ്രണ ലക്ഷണം

പിട്ടല്ലെപ്പൊഴുതും കരച്ചിൽ, വയർതൊട്ടാലേറെയും, കക്ഷിമേൽ
സ്പഷ്ടം പച്ച ഞരമ്പനേക,മുദരസ്തംഭാ,തിസാരാർത്തി,കൾ
കഷ്ടം! വമനി, നാവുപൂക്കകി,വകണ്ടെന്നാൽ 'വയററിന്നകം
ദൃഷ്ടപ്പുണ്ണുകളുണ്ടു ബാലകനതെ'ന്നായ്'വൈദ്യന്നൂഹിയ്ക്കണം. 13

### ജഠരവ്രണചികിത്സ

നല്ലോമന്യത്തിൽ, വേപ്പിൻതൊലി, കല്ലതകൊടിത്തൂവവേർ, തെച്ചിവേർതൊൽ,
നെല്ലിക്കാ, പോരെഴും ജീരകയുഗ,മിവയോ, ചേർന്നിട്ടും ദീപ്യകത്താൽ
മെല്ലേമോർവീഴ്ത്തിനിഞ്ചിച്ചോതകൊടിയകഷായത്തെ മാറിജ്ജയും ചേ-
ർത്തുല്ലാസത്താൽ കുടിപ്പിയ്ക്കുകിലുടനുദരപ്പുണ്ണുണങ്ങീടുമത്രേ. 14

11 ഇക്രിയരണ്ടും (സേവിക്കയും, പുരട്ടുകയും,) പഞ്ചവൽക്കാഹ്വയം = പഞ്ചവൽക്കം എന്ന ആഹ്വയത്തോടു (പേരോടു) കൂടിയതു്. താരിലനീരിലായ് (താമരയുടെ നീരിൽ) വടി (ഇരട്ടിമധുരം) വേവിച്ചീടിന (കാച്ചിയ)

12. ക്ഷാരീകരിച്ചു = ക്ഷാരം (ഭസ്മം) ആക്കി യഥോചിതം (വേണ്ടുംപോലെ) കണ്ഠാലകാമയം (കണ്ഠാലകരോഗം) ഒക്കയും ദ്രുതം (ഉടനെ) ഒഴിവിലാം.

13 വയർ തൊട്ടാലേറെയും കരച്ചിൽ. കക്ഷിമേൽ (വയററ

### മുണ്ഡാദിഗ്ഗുളിക

മൽക്കാന്തേ! മുത്തിൾ, മുഗ്ദ്ധസ്മിതമുഖി! പുളിയാരിൽദ്ദളം ജീരകം, ക-
ഞ്ഞിക്കൊട്ടച്ചുണ്ടവേർത്തൊലികൾ, നിശ, യിവതൃത്താവു തൻനീരി
നാലേ
കൽക്കിച്ചാക്കെക്കഴഞ്ചിക്കുരുവടിവിലുരുട്ടീട്ടതപ്പൊഴുതുണക്കി-
ത്തക്രത്തിൽച്ചേർത്തു നൽകാം, ഗുളികയിതയി! 'മുണ്ഡാദി' മുണ്ഡാ
സുരഘ്നി!! 15

### കദളീപുഷ്പാദിഘൃതം

കതളിൻപൂക്കലയുടെനീരിലായിവീഴ്ത്തും
തിങ്ങുംജീരകമൊട്ടയഷ്ടിപിഷ്ടമാക്കി
ഭംഗ്യാകാച്ചിയനറുനെയ്യശിച്ചുകൊണ്ടാൽ
തുംഗാദ്രിസ്തനി! ജാരവ്രണംശമിക്കും. 16

### വിരളാപത്രാദിതൈലം

ചലമിഴി! കഞ്ഞിക്കൊട്ടകയില, കഞ്ചിരി, പിന്നെയോമലയമുക്കി,
ഇളനീച്ചുകിരി, യിവററിൻ കുളർനീരിങ്കൽ കട്ടത്തമാശിള്ളൂ. 17

ത്തു) ഉദരസ്തംഭാതിസാരാർത്തികൾ. ഉദരസ്തംഭം, (വയററിനു സ്തംഭനം) അതിസാരാർത്തി, (അതിസാരംകൊണ്ടുള്ള കഴക്ക്) ഇവ. ബാലകന്നു (കുട്ടിയ്ക്കു്)

14. മുത്തിൾ വേപ്പിൻതൊലികൾ ഇത (മുത്തിൾ, വേപ്പിൻതൊലി, ഇവയൊ) ജീരകയുഗം (ജീരകം, കരിഞ്ചീരകം,) ദീപ്യകത്താൽ (അയമോദകത്താൽ) നിർമ്മിച്ചൊരു (ഉണ്ടാക്കിയ) ഉദരപ്പുണ്ണു് (ജാരവ്രണം)

15. പുളിയാരിൽദ്ദളം = പുളിയാരലിന്റെ ദളം (ഇല) നിശ (വരട്ടമഞ്ഞൾ) തൃത്താവു (തുളസി) തൻ തുളസിയെ ചിലർ തൃത്താവെന്നു വ്യവഹരിക്കുന്നു. കൽക്കിച്ചു (അരച്ചു) കഴഞ്ചിക്കുരുവടിവിൽ (കഴഞ്ചിക്കുരുപ്രമാണം) തക്രത്തിൽ (മോരിൽ).

16. പിഷ്ടമാക്കി (അരച്ചുകലക്കി) അശിച്ചുകൊണ്ടാൽ (സേവിച്ചാൽ).

17. കഞ്ചിരി (ആനയടിയൻ) 17-ം 18-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

കൊട്ടം,ജീരകമിതന്നുകളരച്ചിട്ടിട്ടിളനീരിനാൽ-
പ്പെട്ടീടുന്നജലംശരാശരിയതായ്ച്ചേതംവെളിച്ചെണ്ണയെ
ത്തുഷ്ട്യാകാച്ചിയരിച്ചുകുഞ്ഞിനുകുടിപ്പാനായ്കൊടുത്തീടുകിൽ
പിട്ടല്ലേജ്വരവ്രണങ്ങളധികംവൈകാതുണങ്ങീടുമേ. 18

മസൂരികാദി തൈലം

നൽക്കട്ടിക്കടലാടിനീരിലഥകൊത്തമ്പാല,പാടക്കിഴ-
ങ്ങൊക്കംയാമിനി,തെച്ചിവേർത്താലി,മുകിൽക്കന്ദം,കൊടുത്തൂവവേർ-
തൽക്കംവിട്ടിവകല്ക്കമാക്കിവിപചിച്ചീടുംവെളിച്ചെണ്ണസേ-
വിക്കാനേകകിലുംശമിക്കുമുദരപ്പുണ്ണാശുപുണ്യാശയേ! 19

പാരന്ത്യാദിചൂർണ്ണം

തെച്ചിപ്പൂവു,മാമ്പഴത്തിനുടെയോടം,ഭോധരം,ജീരകം
പാച്ചോററിത്തൊലി,പാവെട്ടേലയരി,തെങ്ങിൻപൂക്കലശ്ശുള്ളരി,
നൽച്ചുണ്ടക്കടതന്റെതോലു,വടി,കത്തിക്കൊട്ടവേരിന്റെതോ-
ലു,ച്ചുസ്ഥൂലകചേ!വിഴാലരി,നിശാമാശിക്ക,നെല്ലിക്ക,കൾ, 20
ഇപ്പാരന്ത്യാദിചൂർണ്ണിച്ചതുപുളിപെതകംമോരിലോ,തേനിലോ,സേ-
വിപ്പിക്കാംരാവിലെ,ത്തുമധുവിലനുദിനംരാത്രിയൂണിന്റമുമ്പോ,
സർപ്പിസ്സിൽച്ചേർത്തുമാവാം,സരസിജദളദീർഘലോക്ഷി!കക്ഷിവ്രണൗഘം
തപ്പാതേമാററുവാനുത്തമമുതകിനകയ്യില്ലപൊയ്യല്ല തെല്ലും. 21

18. ജലം (വെള്ളം)

19. യാമിനി (വരട്ടുമഞ്ഞൾ) മുകിൽക്കന്ദം (മുത്തങ്ങക്കിഴങ്ങ്) കൽക്കമാക്കി (അരച്ചുകലക്കി) വിപചിച്ചീടും (കാച്ചുന്ന) ആശു (ഉടൻ) ശമിക്കും.

20. 20, 21 ശ്ലോകങ്ങളൊന്നായി അന്വയിച്ചുകൊള്ളണം.

21. ചൂർണ്ണിച്ച (പൊടിച്ച) രാവിലെ മോരിലോ, തേനിലോ സേവിപ്പിക്കാം. അനുദിനം (നാൾതോറും) ത്തുമധുവിൽ (തേനിൽ) രാത്രി ഊണിന്റെ മുമ്പോ സേവിപ്പിക്കാം. രാത്രി സേവിപ്പിക്കുന്നതു സർപ്പിസ്സിൽ (നെയ്യിൽ) ചേർത്തുമാവാം. കക്ഷിവ്രണൗഘം (ജാരവ്രണക്കൂട്ടം).

ആമലകാദിമുക്കുടി

മങ്കുണ്ണി! നെല്ലിയുടെകായയതും, നറുംക-
ഞ്ഞിക്കൊട്ടകത്തളിരു,മൊത്തൊരുജീരകത്താൽ
വെയ്ക്കുന്നമുക്കുടിയുമേകിടുമേസുഖംമാ-
ശിക്കായു,മുപ്പു,മണയിച്ചുകുടിച്ചുകൊണ്ടാൽ. 22

## ഉൽബാതസ്സിന്റെ ലക്ഷണം

ബാലേ! ഗർഭാശയംപൂകിടുമുത്തരദോഷങ്ങളാലോ, വ്രണൌഘ-
ത്താലോ, രക്തംദുഷിച്ചാൽ ജനനദശയിലോ, പിന്നെവൈകാതെ കണ്ടോ,
മേലെല്ലാംചേർന്നുകാണപ്പെടുമൊരുവകപുണ്ണുണ്ണികൾക്കുണ്ണമെന്നും,
കാലത്താൽവക്കവീങ്ങുംനടുകുഴിയു,മതിമട്ടിലായ്ത്തീരുമത്രേ. 23

ഈരോഗംപിടിപെട്ടതെല്ലുദിവസംചെന്നാൽകഴൽക്കൈത്തലം
ചേരുംതോലതടന്നുപോം, കൊഴികയാൽകേശങ്ങൾമോശപ്പെടും,
വൈപരംകേരളരാജ്യവാസികൾ'പറങ്കിപ്പുണ്ണെ'ന്നോതുമുൽ-
ബാതസ്സാണിതുബാഹുസാരവിഹതപ്രൌഢാസുരാഡംബരേ! 24

വെവ്വേറെയു,മിരട്ടക്കൂടിയു, മെഴും ദോഷങ്ങളാൽ മൂന്നുമു-
ന്നവ്യാജം ശൃണു സന്നിപാതമതിനാലൊന്നേ,വമേഴുണ്ടിത്,

22. ഉപ്പും (ഇന്തുപ്പും) അണയിച്ചു [ചേർത്തു] കുടിച്ചുകൊണ്ടാൽ സുഖം ഏകിടുമേ-ജ്വരവ്രണത്തെ ശമിപ്പിക്കും.

23. ഉത്തരദോഷങ്ങളാലോ_ഉത്തരങ്ങൾ [ഏററവും വർദ്ധിച്ചവ] ആയ ദോഷങ്ങൾ കൊണ്ടോ, വ്രണൌഘത്താലോ [വ്രണക്കൂട്ടം കൊണ്ടോ) രക്തം (ദേഹാരംഭകമോ, ആരബ്ധമായ ദേഹത്തിൽചേർന്നതോ, ആയരക്തം) ജനനദശയിലോ (ജനിക്കുന്ന സമയത്തിലോ) പിന്നെ (ജനിച്ചതിൻശേഷം) വൈകാതെകണ്ടോ [ഉടനെയോ] അതു [ആ പുണ്ണ്].

24. കഴൽക്കൈത്തലം (കാലിന്റേയും, കയ്യിന്റേയും, അടി) കേശങ്ങൾ (തലരോമങ്ങൾ) കേരളരാജ്യവാസികൾ (മലയാളനാട്ടിൽ പാർക്കുന്നവർ) 'കേരളനാട്ടിലുള്ളവർ' എന്നു പാഠാന്തരം.

25. സന്നിപാതമതിനാൽ [ത്രിദോഷകോപത്താൽ] സാധാരണോപക്രമം (സാമാന്യ ചികിത്സ) ഓതിടാം.

ഭവ്യേ! ഞാനിതിനോതിടാമുചിതമാംസാധാരണോപക്രമം
ചൊവ്വുള്ളതിനെ വേർതിരിച്ചു പറയാൻ നിന്നാൽ പരപ്പായ്
വരും. 25

## ഉൽബാരുസ്സിൻെറ ചികിൽസ

കണ്ണുംരണ്ടും തുടച്ചങ്ങിനെ മരുവുക നാല്പാമരച്ചുണ്ടവേർത്തോൽ,
വണ്ണും വായ്ക്കുന്നവേപ്പിൻ തളിർ നിര,യിവയും,പാവു,മാവും
വിധത്തിൽ
തിണ്ണം നിഷ്ക്വാഥമാക്കിച്ചെറുതുമധുകലർത്തിക്കുടിച്ചാൽ പറങ്കി-
പ്പുണ്ണുമെപ്പുണ്ഡരീകായുധ വിജയപതാകായിതേ! മായുമല്ലോ. 26

ശാകപല്ലവാദി കഷായം

തേക്കിൻകൂമ്പം,ബൃഹവാഹം,ചെറുവഴുതിനവേർ,ചന്ദനം,കൊന്ന
വേർത്തോ-
ല, ക്ലാരിത്തേങ്ങ, വേപ്പിൻതൊലി,വടി, കരുനൊച്ചിയുള്ളേഴം
വേർ, പടോലം,
മണ്ണുണ്ണാളേ! വനിവെള്ളരിമുരട്ട, നറുംപാവു, തെച്ചിസ്സുമം, നെ-
ല്ലിക്കാ,നിഷ്ക്വാഥമാക്കിട്ടിവമധു,വഥമാശിക്ഷയോ,ചേർത്തു
നൽകാം. 27

മദ്ധ്യഭാഗം കഴിഞ്ഞാലും, മുഖേ!വക്കതടിച്ചാലും,
ശുഭംപറങ്കിപ്പുണ്ണിക്വാഥത്താൽത്തന്നെയുണങ്ങുമേ. 28

കഹളീകസുമാദികഷായം

നല്ലോമൽത്തെങ്ങുതൻപൂക്കലയരി, കറുകക്കൂമ്പു,വേപ്പിൻെറ
വൽക്കം,
പുല്ലാനിക്കൂമ്പു, തേക്കിൻതളിരിവകലരും പാവുതൻ ക്വാഥനീരം

26. നിഷ്ക്വാഥം (കഷായം) മധു (തേൻ) ഇവയും, പാവും, എന്നു പ്രയോഗിച്ചതിനാൽ നാല്പാമരത്തൊലി മുതലായ മരുന്നുകൾ ആറുകൊണ്ടും പാവുകൊണ്ടും വെവ്വേറെ കഷായം വെയ്ക്കാമെന്നു ധ്വനിക്കുന്നുണ്ട്.

28. മദ്ധ്യഭാഗം (നടു) ഇക്വാഥത്താൽ (ശാകപല്ലവാദി കഷായത്താൽ)

29. അന്വഹം (നാൾതോറും) രണ്ടുനേരം (രാവിലേയും, വയ്യിട്ടും) ഇപ്പുണ്ണുകൾ (പറങ്കിപ്പുണ്ണുകൾ) അഖിലം (മുഴവൻ)

കല്യേ! മാശിസ്സു, കോൽത്തേനിതുകൾ ചെറുതണച്ചനചഹം
രണ്ടുനേരം
മെല്ലെസ്സേവിച്ചിലിപ്പുണ്ണുകളഖിലമുണങ്ങീടുമേരവൈകിടാതെ. 29

### വടങ്കുരാദികഷായം

പേരാൽമൊട്ടാടലോട,ച്ചെറുവഴുതിനവേർ, വേപ്പതൻതോലു,
വെൺപാ-
ടീരം, രതഞ്ജിൻനറും പൂക്കലയരി, കടകപ്പാലതൻ വിത്തു,ഭീരു,
നീര,ഭ്രം, തെച്ചിവേർ, ചിററമൃതു, പതിമുകം,സോമവല്ലി,പ്പടോ-
ല,ത്താരല്ലി,പ്പാവു,നെല്ലിസ്സു,കൾവടി,കറുകഞ്ജമ്പു,നന്നാറിയുഗ്മം.

കൊത്തമ്പാലപ്പുതുത്തണ്ഡുല,മിതവിധമാംരാത്രിയുംസീതയും,മു-
പ്പെത്തുന്നേലാവിഴാൽവിത്തുകൾ,കൊടിയകൊടിത്തൂവവേർ,
കൊന്നവേർത്തോൽ,
പുത്തൻകാർകന്തളേ!പൂവരശുതൊലി,കരിങ്ങാലിതീന്നില്ലരാ-
മച്ചത്തോടൊക്ഷംവനീവെള്ളരിമുരടി,വതൻകപാഥനീർ
പൈതലിന്നായ്. 31

നറുംതേൻചേർത്തുനൽകേണമതുണാധരിമാർമണേ!
പറങ്കിപ്പുണ്ണുകൾക്കുള്ള പരമൌഷധമാണിത്. 32

### വടാങ്കുരാദിതൈലം

ആക്കംപൂണ്ടിപ്പറഞ്ഞൌഷധികളുടെ കഷായത്തിലെണ്ണയ്ക്കുതുല്യം
തേക്കിൻകുമ്പിന്റെ നീർചേർത്തുഡുപതിമുഖി! മുഞ്ഞോരന്നാരേ
'ലാദി'വർഗ്ഗം
കൽക്കംകൂട്ടിപ്പചിച്ചീടിനകൊടിയവെളിച്ചെണ്ണമോന്തിക്കയും,നി-
സ്സൂക്ഷ്മം തേപ്പിയ്ക്കയും ചെയ്യുകിൽ വളരെയുരതാലുമിപ്പുണ്ണുണങ്ങും.

30. 30ഉം, 31ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നിച്ച്.

31. ഇതവിധമാം രാത്രിയും, സീതയും, (വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി, തിപ്പലി, അത്തിത്തിപ്പലി, (ഏലാവിഴാൽവിത്തുകൾ (ഏലത്തരി, വിഴാലരി)

33. ഇപ്പറഞ്ഞൌഷധികളുടെ (പേരാൽമൊട്ടുമുതൽ കാട്ടുവെള്ളരിവേർ വരെയുള്ളവയുടെ) കൽക്കം കൂട്ടി (അരച്ചുകലക്കി) പചിച്ചീടിന (കാച്ചിയ)

### ഐലേയകാദി തൈലം

മുക്കാപ്പീരം, വിസം, ചിററരത്തു, കറുക, വണ്ടാ,ർദ്രമാം മഞ്ഞൾ, പുല്ലാ-
നിക്കുമ്പാ, തെങ്ങുതൻ പൂക്കില, യിവയുടെനീർ പാൽമരത്തോലിനാലേ
വെച്ചും കഷായാംബുവിൽ ചേർത്തിളക്കഗമിഴിമേൽച്ചൊന്നൊരേ 'ലാദി'വർഗ്ഗം
കൽക്കം കൂട്ടിപ്പചിച്ചീടിനമിന്നസവെളിച്ചെണ്ണയും നന്നിവണ്ണം. 34

നെല്ലിക്ക, തെച്ചിയിലചേരുമകോരിവേരും,
തെല്ലിട്ടുവേണ്ടപടി കാച്ചിയെടുത്തവെള്ളം
മെല്ലെന്നു തേച്ചുകഴുകുന്നതിനും, കുളിക്കും,
കല്യാണി! നന്നി, ത്തുകൾ ചെയ്കിലിതവെമാറും. 35

മാറുംന്നാനമിരട്ടക്കൂടിയിടയും ദോഷങ്ങളാലെത്തുമുൽ-
ബാതസ്സിങ്ങിനെ മൂന്നുതിങ്ങൾ മുഴവൻ നോക്കിച്ചികിത്സിക്കുകിൽ,
സാരസ്യാമൃതവാരിധേ! സഹജവും, ദോഷത്രയീജാതവും,
നേരേകണ്ടതിനു ധർമ്മരാജനഗരം കാട്ടിക്കൊടുത്തീടുമേ. 36

### രക്താലസകലക്ഷണം

ചാലേ വായും കഫംതൻ വഴികൾ തടയവേ കെട്ടിനില്ക്കുന്നരക്തം
കാലത്താൽ ശ്ലേഷ്മമായ്ച്ചേർന്നടന്നുതളകണക്കായിമെയ്യിൽപ്പിലേടം
കോളല്ലാതേതണുപ്പും കനവുമതിമിനുപ്പും, കറുപ്പും ചുകപ്പും
മേളിക്കും വർണ്ണവും, പൂണ്ടൊരുമുഴവടിവായ്‌വീർത്തുവർദ്ധിച്ചു കാണാം; 37

34. ആർദ്രമാം (പച്ചയായ) പാൽമരത്തോലിനാലേ (നാൽപ്പാമരത്തൊലികൊണ്ടു) കഷായാംബുവിൽ (കഷായവെള്ളത്തിൽ) കൽക്കംകൂട്ടി (അരച്ചുകലക്കി) പചിച്ചീടിന (കാച്ചിയ)

36. തിങ്ങൾ (മാസം) സഹജവും (ജനിക്കുമ്പോൾ തന്നെയുള്ള പറങ്കിപ്പുണ്ണു) ദോഷത്രയീജാതവും (ത്രിദോഷമായ ഉൽഭവമുള്ളതും) ധർമ്മരാജനഗരം കാട്ടിക്കൊടുത്തീടുമേ (കൊല്ലുമേ) അസാധ്യങ്ങളാണെന്നു സാരം.

37 ശ്ലേഷ്മമായ് (കഫമായ്) മേളിക്കും [ചേരുന്ന] വർണ്ണവും [നിറവും] വർദ്ധിച്ചു [വലുതായി.]

എത്തുമായതിനേൽക്കാൻവയ്യാത്തനോവും, ചൊറിച്ചിലും,
രക്താലസകമീരോഗം, രക്തബീജവിമർദ്ദിനി! 38

## രക്താലസചികിത്സ

മൈലേൽത്തോൽ, ശതകുപ്പ, പഥ്യയോടശോകത്തോലതീ, വർഗ്ഗമോ,
ബാലേചിററമൃതെ,ള്ളി,നീക്കറുക,പാൽവൃക്ഷങ്ങൾതൻകൂമ്പുകൾ,
ചേലൊന്നിഗ്ഗുണമോ, കലർന്നാതനിലിമ്പാനോകഹംതേങ്ങതൻ
പാലിൽപ്പാരമരച്ചുതേച്ചിടുകിലീരോഗം ശമിച്ചീടുമേ. 39

ലാജാദിലേപനം

മലർ, ദാരു, കറുക, ചിററമൃതിലയൊടു ശതകുപ്പ, കന്റുരക്ക,മിനി
അലരിത്തോലി, മൂന്നുതരം ഫല,മോമൽത്തുണിയാക,മിവ യെല്ലാം. 40
നേരേ തേങ്ങപ്പത്തുപ്പാലതിൽ മിന്നസമരച്ചിട്ടു നിമൈതൃതപം
ചേതും ഇവെണ്ണയും, കക്കടമുട്ടകയതിൻ വെള്ളയും, തെല്ലിണക്കി
നീരാറിടും വരെപ്പൂട്ടിട്ടുരസ്ഥിയത്തു പുരട്ടേണമെന്നാകിലോ കാ–
ശ്മീരാരക്താംഗി! രക്താലസകമധികമായ്‌വാച്ചതും തീർന്നു മാറും. 41
തട്ടിപ്പല്ലേ പഴപ്പെത്തിട്ടുമുളവിതിനെസ്സൂചികൊണ്ടിട്ടു കുത്തി–
പ്പൊട്ടിച്ചൊന്നായ്ചലം വാതമധികമഥപഴക്കാതിരിക്കുന്നതിന്നായ്
മുട്ടിക്കാതെ വ്രണോപക്രമവിധികൾ മഹായോഗ്യനാം വൈദ്യനുള്ളിൽ–
ത്തട്ടിച്ചെയ്തീടണം താമരയിതൾമിഴി! കൈപ്പറ്റുമാരോഗ്യമെന്നാൽ. 42

38 ഈ രോഗം രക്താലസകമാണ്.

39 പാൽവൃക്ഷങ്ങൾ തൻകൂമ്പുകൾ [നാല്പാമരത്തളിരുകൾ] നിലിമ്പാനോകഹം (ദേവതാരം) ഈ രോഗം (രക്താലസകം).

40. 40-ം 41-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

41. കക്കടമുട്ടക [കോഴിമുട്ട]

42. ഇതിനെ [രക്താലസകത്തെ] അഥ [ചലംവാതാതി നാശേഷം] അധികം പഴക്കാതിരിക്കുന്നതിന്നായ് വ്രണോപക്രമ വിധികൾ [വ്രണചികിത്സകൾ] എന്നാൽ ആരോഗ്യം കൈപ്പറ്റും. രക്താലസകരോഗം ശമിക്കും.

## ഇരുപതാം അദ്ധ്യായം

### ശാഖാരോഗലക്ഷണം

'കൈരണ്ടു, രണ്ടുകഴലി,ങ്ങിനെയുണ്ടുശാഖ-
(യാറല്ല) നാലുടലിനോക്കിലാ,യതിങ്കൽ
ചേതന്നരോഗനിരയെപ്പറയാതതെന്നോ'-
ന്നാരോമലേ! കലശൽകൂട്ടുകവേണ്ട ചൊല്ലാം. 1

നീകേൾക്കു കക്ഷഭാഗം, കരതലമഥ കൈത്തണ്ടു, കൈമുട്ടതിന്മേൽ
ഭാഗം, കല്യാണി! കാലിൻ വിരലൊടി, തുട, പിന്നെക്കണങ്കാൽ, മടമ്പ്,
ശാഖാരോഗങ്ങളിദ്ദിക്കുകളിലൊരിടമല്ലാതെയുണ്ടാകയില്ലു;-
ണ്ടാകാനോ വായു, രക്തം, കഫമിവയുടെ വൻകോപമാം ഹേതുവോർത്താൽ. 2

ഹേ രക്തോൽബുദ, മസ്രരോഹ,മഴലേറ്റും ഗല്ലകം, ക്രുപകം, പാ-
രിച്ചുന്ന ജഗല്ലകം, ഗുണമുറച്ചുള്ളിന്ദ്രേദ്ധം, മങ്ങിദ്ധ്മകം
പോരാദദ്ധ്മിക,യെവമെട്ടുവിധമായുണ്ടിപ്പറഞ്ഞോരു ശാ-
ഖാരോഗങ്ങളനംഗമംഗളഗൃഹസ്തംഭായിതോരുദ്വയേ! 3

### രക്തോൽബുദലക്ഷണം

മെത്തുംരക്തംചൊടിച്ചീടിനകഫമൊടുചേർന്നു,ല്പഥംപൂകിട്ടുംവാ-
തത്തിൻകുത്തേറ്റുതോററീട്ടഹഹ!തലയിൽനിന്നിട്ടുകീഴ്പ്പോട്ടിറങ്ങി,

## അദ്ധ്യായം 20

2 കരതലം [ഉള്ളങ്കയ്യ്]

3 രക്തോൽബുദം, അസ്രരോഹം, ഗല്ലകം, ക്രുപകം, അജഗല്ലകം, ഇന്ദ്രേദ്ധം, ഇദ്ധ്മകം, ദദ്ധ്മിക, ഏവം [ഇപ്രകാരം] ശാഖാരോഗങ്ങൾ എട്ടുവിധമായുണ്ട്.

4. ചൊടിച്ചീടിന (കോപിച്ച) ഉല്പഥം (ഉന്മാർഗ്ഗം) പൂകിട്ടും. (തന്റെ വഴിവിട്ടു സഞ്ചരിക്കുന്ന) കയ്യേപ്പിൽ (ബാഹുസന്ധിയിൽ) എത്തിനിശ്ചഞ്ചലത (ഇളക്കമില്ലാത്തതാവു എന്നുള്ള അവസ്ഥ) ഗദം (രോഗം)

എത്തിക്കയ്യെപ്പിൽ,നിശ്ചഞ്ചലതയോടവിടെപ്പൊങ്ങിനിന്നിട്ടു
പിന്നെ–
ശ്ശുദ്ധംനീപ്പോളമട്ടാമൊരുഗദമതുതൊലികുല്യങ്ങളാക്കിവെയ്ക്കും. 4
താരുണാംഗി!കൃത്തിവേദനാപ്രകളുള്ളിൽക്കിടന്നാവിങ്ങിട്ടുമേ,
അരുചിപ്പനികളുമുണ്ടായ്‌വരു,മിതുരക്തോൽബുദാമയംതന്നെ. 5

## രക്തോൽബുദചികിത്സ

നൽക്കാർ,തോററമരത്തിൻമുരടിനൊട്ടുകുറുന്തോട്ടിതൻവേരി,വ
ററിൻ
നിഷ്പാദമേമാഞ്ചി,യേല,ത്രിഫല,സുരമരം,നാഗ്ഗണം,കുന്തുരുക്കം,
കൽക്കിച്ചീയെട്ടുക്കൂട്ടംതിലജമഥവെളിച്ചെണ്ണയോ,കാച്ചിയോജി–
പ്പിക്കേണംബാലകൻതൻതലയിലു,ടനെരക്തോൽബുദംമാറുമെ
ന്നാൽ. 6
ആര്യേ!കാഞ്ഞിരവേരു,ചിററമൃതവേരോ,മൽക്കുറുന്തോട്ടിതൻ
വേരൊത്തീട്ടുമകത്തിവേരി,തുകളാൽവെയ്ക്കുംകഷായാംബുവിൽ
കാറി,നിശ്ശതകപ്പ,മൂന്നതരമാംകാ,പഞ്ചഗന്ധത്തൊട–
ഞ്ഞാരിത്തങ്ങ,യരത,വാനവർമരം,തേററാമരത്തിന്റെവേർ, 7

അരച്ചുചേർത്തിട്ടിവകാച്ചിവെച്ച
നറുംവെളിച്ചെണ്ണയതെ,ണ്ണതാനോ,
മുറയ്ക്കുതേപ്പിക്കുകിലുംശമിക്കു–
മുരത്തരക്തോൽബുദ,മത്ഭുതാംഗി! 8

### കേതകീകതകാദി എണ്ണ

കൈതത്തേററാമരക്കാഞ്ഞിരമുരട്ടു,മഴക്കാർ,കരിഞ്ഞാലിവേങ്ങ–
ക്കാതൽ,ശ്രീചന്ദനം,ച്ചിററമൃതുകൾവടി,കാമുന്നി,വള്ളൂരാപ്പമായ്

5. രക്തോൽബുദാമയം. രക്തോൽബുദം എന്ന ആമയം (രോഗം.)

6. ഈ എട്ടുകൂട്ടം കല്ക്കിച്ച (അരച്ചുകലക്കി) തിലജം (നല്ലെണ്ണ) ബാലകൻ (കുട്ടി) തൻതലയിൽ യോജിപ്പിക്കേണം. (തേപ്പിക്കേണം) എന്നാൽ ഉടനെ രക്തോൽബുദം മാറും.

7. 7ം, 8ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കേണം.

8. ഇവ അരച്ചു ചേർത്തിട്ടു.

നാഥേ! സാക്ഷാൽ കുറുന്തോട്ടിയുടെ മുരട്ടു ചേർത്തിട്ടു കല്പിച്ചിട്ടും നി-
ഷ്കക്വാഥങ്ങളീരിലേ 'ലാദി' കഗണമതിനൊക്കൽക്കമാക്കിക്കലക്കി. 9

മതിക്കീറണിക്കേശി! തൈലത്തോടൊപ്പം
ചിതം ചേർന്ന ശീതക്കിഴങ്ങിൻെറ നീരും,
അതിന്നെട്ടിലൊന്നാവണക്കെണ്ണയും, പി-
ന്നതിൽ പങ്കു മൂന്നേറിടും തൈരുനീരും. 10

കൊങ്കപ്പാലാവണക്കെണ്ണയിലൊരൊഹരിയേറുന്നതും കൂട്ടി വീതാ-
ശങ്കം സാധിച്ചവെച്ചും തിലജമഥ വെളിച്ചെണ്ണയോ മൂർദ്ധ്നി തേച്ചാൽ
മങ്കേ! രക്താൽബുദം മാറിടും, മുടലതടിച്ചിടുമായുസ്സനല്പം,
തങ്കം, മേധാവിലാസം വരും, മഴകുളവാമിന്ദ്രിയങ്ങൾക്കൊത്രക്കം,
ഇത്തൈലത്തേപ്പിനാൽ ശോണിതവരവു ശമിച്ചാൽ പുരട്ടേണമുങ്ങിൻ
മേൽത്തോലോടേ കടുക്ക, സ്സുരവിടപി, കളെത്തൈരു നീർ കൊണ്ടരച്ച്,
അത്യന്തസ്തംഭനം വന്നിടുകിലടവിനോടട്ടയിട്ടിട്ടു രക്തൗ-
ഘത്തെപ്പോക്കി പ്രയോഗിക്കണമനുദിനമീ ലേപനം തന്നെ മുഗ്ദ്ധേ! 12

9. 9ം, 10ം, 11ഉം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

10. അതിൽ (ആവണക്കെണ്ണയിൽ) മൂന്ന പങ്കേറിടും (മൂന്നിരട്ടി).

11. കൊങ്കപ്പാൽ (മുലപ്പാൽ) ഒരോഹരിയേറുന്നതും (ഒരിരട്ടിയായതും) വീതാശങ്കം (ആശങ്കയില്ലാതെ) സാധിച്ച (കാച്ചിയരിച്ച) തിലജം (എണ്ണ) മൂർദ്ധ്നി (മൂർദ്ധാവിൽ) അനല്പം (ധാരാളം) മേധാവിലാസം. മേധ (ആശുഗ്രഹണബുദ്ധി)യുടെ വിലാസം.

12. ഇത്തൈലത്തേപ്പിനാൽ (മേൽപ്പറഞ്ഞ തൈലങ്ങളിൽ ഏതെങ്കിലും ഒന്ന തേയ്ക്കുന്നതുകൊണ്ട്) ശോണിതവരവു (ചോരയിറക്കം) സുരവിടപി (ദേവതാരം) തൈരുനീർ (തൈർവെള്ളം) കൊണ്ടരച്ചുപുരട്ടേണം. അത്യന്തസ്തംഭനം (വല്ലാതെ സ്തംഭിക്കുക) രക്തൗഘത്തെ (രക്തസമൂഹത്തെ) ഈ ലേപനം (ഉങ്ങിൻതൊലി മുതലായവ തൈർവെള്ളംകൊണ്ടരച്ചു പുരട്ടുക) തന്നെ അനുദിനം (നാൾതോറും) പ്രയോഗിക്കണം.

പഴുത്താൽക്കത്തിവാതുള്ളിലെഴും ദുഷ്ടുകളൊക്കെയും,
വഴിപോലെ തുടങ്ങാംമീൻ മിഴി! വ്രണചികിൽസകൾ'. 13

## അസ്രശോഫലക്ഷണം

പട്ടാംഗം ചൊല്ലിടാം പട്ടണി വിപുലകുചേ! പപ്പടംപോലതന്നെ
വട്ടംചേർന്നും, ചുകപ്പേറുതിയും,മഹഹ!നട്ടക്കാഴമാണ്ടും, കറുത്തും,
ഒട്ടേറെപ്പൊക്കമില്ലാതെയു,മൊതുവകനീർ കട്ടിയായ്ക്കട്ടിതൻമെക്കെ-
മുട്ടിൻമേലേസ്ഥലത്തും,തുടയിലു,മുളവാ,മായതാണസ്രശോഫം.14

## അസ്രശോഫചികിൽസ

ഗുഞ്ജാമൂലാദിതൈലം

മുഗ്ദ്ധാസ്യ! കുന്നിവേർ, ചിററമൃത,മമൃതപദാതകൾചേർത്തും ബലാമൂ-
ലത്തിൻ നിഷ്ക്വാഥനീരിൽതകര,മഥ കറുന്തോട്ടിവേർ, മുന്നാകായ,
പുരതൻ കൃഷ്ണക്കരിഞ്ഞതിക്കട,യലരിമരത്തോലു, ഗോരോചനം,കാ-
റൊത്താതകം,നിലിമ്പദ്രുമ,മിവസമമായ്ക്കല്ക്കമാക്കിക്കലക്കി. 15
ആവുംവണ്ണംപചിച്ചീടിനതിലജമതോ,തേങ്ങാതന്നെണ്ണയോ,മൂ-
ർദ്ധാവിൽതേപ്പിച്ചുകൊണ്ടാൽ ശിശുവിന്നശരിയായസ്രശോഫം ശമിക്കും,
ഏവം തേററാമരത്തിൻമുരട,മൃത,യിവററിൻകഷായത്തിലദ്രി-
ശ്രീവൽസേ! സിദ്ധമാം തൈലവുമതിഹിതമായ്ത്തീരുമെന്നെ ൻറപക്ഷം. 16
താനേരക്തോൽബ്ബദത്തിൻ പ്രതിവിധി പിഴയാതസ്രശോഫാമയംനീ-
ക്കാനാളാ,മാകയാലായതുമതിയിതിനെന്നാണ്'ഹാരീത'പക്ഷം

15. കുന്നിവേർച്ചിററമൃതമമൃതപദാതകൾ. കുന്നിവേർ, ചിററമൃതു, അമൃതപദാത (ദേവതാരം) 15ം, 16ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

16. പചിച്ചീടിന (കാച്ചിയ) തിലജം (നല്ലെണ്ണ) മൂർദ്ധാവിൽ (തലയിൽ) ശിശുവിന്ന (കുട്ടിയ്ക്കു) ഏവം. ഇപ്രകാരം (തകരം മുതലായവ അരച്ചുകലക്കി) അമൃത് (ചിററമൃത്) സിദ്ധമാം (കാച്ചിയരിക്കപ്പെട്ടതായ) അതിഹിതം (ഏററവും ഹിതം)

ദീനംഭേദിച്ചുകാണുംപൊഴുതുചെറുതുമേഹേതുഭേദത്തിൽവാരി-
പ്പാനില്ലെന്നോത്തു'ഫേള'ൻപുനരിതിനുചികിത്സാക്രമം
വേറെയോതി. 17

ശാരിബാദിലേപനം

കൊന്നത്തോൽ, തെച്ചിവേരിൻതൊലി,യിവസമമായ്ത്തേങ്ങ
തൻപാലിനാലും,
നന്നാറിക്കണ്ടു,മഞ്ചെട്ടി,കളമരമരം, വൈരിവേർത്തോലി,യെല്ലാം
ധന്യേ! തൈർനീരിനാലും, മിനുമിനുസമരച്ചിട്ടുതേപ്പിച്ചുകൊണ്ടാ-
ലനേകത്രാസ്രശോഫാമയമകലെവെടിഞ്ഞീടു,മില്ലീഷലേശം. 18

ആരഗ്വധാദികഷായം

കൊന്നക്കടമ്പുതൊലി, കാറു,കടുക്ക,ഗോപീ-
കന്ദം, പടോല,മിവകൊണ്ടുളവാംകഷായം
ഒന്നാറിയാൽ മധുകലത്തിനുകന്നിടുംബാ-
ലന്നസ്രശോഫഗദമക്ഷണമസ്തമിക്കും. 19

തുളസീപല്ലവാദി ഘൃതം

തുത്താവിന്നില,രാവ,ഭീതു, കറുകപ്പുല്ലെ,ന്നിവററിൻറനീർ
മദ്ധ്യത്തിൽകടുരോഹിണി,ത്തകരമഞ്ചെട്ടിപ്പാടി,സ്സീത,കൾ
അത്തിത്തിപ്പലി,പാടതൻകട,വിഴാലിൻവിത്തു, വിണ്ണോർമരം,
കൃത്യത്താലിവയൊട്ടിരട്ടിമധുരംകല്ക്കീകരിച്ചങ്ങിനെ. 20

17. രക്തോൽബുദത്തിൻപ്രതിവിധി (ചികിത്സ) അസ്രശോഫാമയം (അസ്രശോഫരോഗത്തെ) നീക്കാൻ ആളാം (സമർത്ഥമാണ്) രക്തോൽബുദചികിത്സകൊണ്ടുതന്നെ അസ്രശോഫവും ശമിക്കുന്നതാണ്. ആകയാൽ (അതുകൊണ്ട്) ഇതിന് (അസ്രശോഫത്തിന്) ആയതു (രക്തോൽബുദചികിത്സ) മതി എന്നാണു ഹാരീതപക്ഷം (ഹാരീതാചാര്യൻെറ അഭിപ്രായം) ഹാരീതാചാര്യൻ അസ്രശോഫത്തിനു വേറെ ചികിത്സ കല്പിച്ചിട്ടില്ല. ഭേദിച്ചു (വ്യത്യാസപ്പെട്ട) ഇതിനു(അസ്രശോഫത്തിനു)

18. അസ്രശോഫാമയം (അസ്രശോഫരോഗം)

19. കാറു (മുത്തങ്ങ) ഗോപീകന്ദം (നന്നാറിക്കിഴങ്ങ്) മധു (തേൻ) ബാലന്ന് (കുട്ടിക്ക്) അസ്രശോഫഗദം (അസ്രശോഫരോഗം).

20 20-ം 21-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

നറുമനെകാച്ചിയതിനെപ്പുരട്ടേണ,മശിയ്ക്കണം,
പെരുതാമസ്രശോഫംവേരറുവാനിതുപോരുമേ. 21

## ഗല്ലക ലക്ഷണം

കക്കിൻകായയ്ക്കു നേരായ,ധികമരുണമായ് ചാമവിത്തിൻെറചന്തം
കക്കംമുത്തിൻ നിറംചേർന്നണിൽനിരകളണിഞ്ഞു,ഗ്രമാംനോവലോടെ
നിൽക്കാതെ ചുട്ടുനീറൽ,പ്പനി,കളിടകലന്,സ്രശോഫാത്തി വന്നു–
നിഷ്കം സ്ഥാനത്തു തന്നേവരുമൊരുവകനീർ ഗല്ലകംമല്ലനേത്രേ!22

## ഗല്ലക ചികിത്സ

### ധാത്രീജലദാദി തൈലം

നെല്ലിക്കാ,കാറ,രത്ത, ത്രിഫല,യൊട്ടുകുറുന്തോട്ടിവേർ,ദേവതാരം,
വിലപത്തിൻവേരു,തേററാമരമുരട്ടി,വയാൽ തീർത്തനിഷ്കപാഥനീരിൽ
കലേപ്യ! ഗോരോചനം, ജീരകയിണ, ശതകുപ്പ,സ്സുരദ്ദ്ര,ക്കളിടാ–
ന്നല്ലിൻതോല,ഞ്ജനക്കല്ല്യ,കിലൊടതണമഞ്ചെട്ടി,നൽപ്പഞ്ചഗന്ധം. 23
നന്നാറിക്കട,ത്തുണിയാങ്ക,മഥനാഗപ്പൂവുകപ്പൂരിതൻ
കന്ദംചേർന്നമഹാപുലിച്ചുവട്ടുവേർ, കൽക്കീകരിച്ചിട്ടിവ
നന്നായ്ക്കാച്ചിയതേങ്ങയെണ്ണ,തിലജം താനോ,ശിരസ്സിൽപ്പുരട്ടു–
ത്തുന്നാൽക്കന്തരമില്ലഗല്ലകഗദംപുല്ലാണമല്ലാനനേ! 24

21 അശിക്കണം (സേവിക്കണം)

22 അധികം (ഏററവും) അരുണമായ് (തുടുപ്പുള്ളതായ്) ചാമവിത്തിൻെറ ചന്തം കക്കം (ചാമവിത്തിൻെറ ആകൃതിയിലുള്ള) മുത്തിൻനിറം (വെളുത്തനിറം) അസ്രശോഫാത്തി (അസ്രശോഫരോഗം)വന്നുനിക്കും സ്ഥാനത്തു (കൈമുട്ടിൻമേലെസ്ഥലത്തോ, തുടയിലോ,) തന്നെ.

23 23-ം 24-ം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചു കൊള്ളണം.

24. മഹാപുലിച്ചുവട്ടുവേർ (വലിയപുലിച്ചുവടിൻവേർ) ഇവ കൽക്കീകരിച്ചിട്ടു (അരച്ചുകലക്കി) തിലജം (എണ്ണ) ശിരസ്സിൽ

വറുത്തനെല്ലിക്കപൊടിച്ചചൂർണ്ണമിപ്പറഞ്ഞ'ധാത്രീജലദാദി'യെണ്ണയിൽ
മുറയ്ക്കുചാലിച്ചുപുരട്ടിയാൽവിടാതിതന്നിടാഗല്ലക,മല്ലണിക്കചേ! 25
പാലിൽത്താന,ഥവാശതാവരിയതിൻ നീരിങ്കൽ വെൺചന്ദനം,
ശാലൂകം,വടി,യെള്ള്,ചിററമൃതു,കാർ പേഷിച്ചചേർത്തിട്ടിവ
ചാലേധാരകഴിച്ചിടേണമതുകൊണ്ടൊട്ടുംമുടങ്ങാതെ,യെ-
ന്നാലേറീടിനചുട്ടനീറലുടനേ മാറ്റുംമഹേന്ദ്രാർച്ചിതേ! 26
ധാരാകർമ്മംകഴിഞ്ഞാലുപരി കഥിതമാം ലേപനംചെയ്തിടേണം,
ധാരാളംതേൻ പകർന്നേകണമനുദിന'മാരഗ്വധാദി',ക്കഷായം,
പാരാതെരമ്യതന്വീ! ക്രമം വ്രണവടിവിയലുംഗല്ലകത്തിൽപ്പഴുപ്പുൾ-
ച്ചേരാതെകണ്ടിരിപ്പാൻ പ്രതിവിധിയൊത്തുന്നതൊപ്പിച്ചിടേണം. 27
വരതനു!ചായില്യം,പൊന്നരിതാരം, ഇന്തു, തുരിശതു,ങ്ങിന്റെ
കത, മഞ്ചെട്ടിയതാ,ട്ടിൻപുരീഷ,മെന്നല്ല, ചെഞ്ചല്യം, 28
ഓരോഭാഗംക്രമാലേറിട്ടമിതുകൾപൊടിച്ചിട്ടിരട്ടിക്കണക്കായ്
പാരാതേകണ്ടതക്കീടിനസിതമെഴവും ചേർത്തുപന്നിന്റെ കൊമ്പിൽ

പ്പെട്ടതുന്നാൾക്ക് തലയിൽതേക്കുന്നവന്ന്") ഗല്ലകഗദം (ഗല്ലകരോഗം).

25 ചൂർണ്ണം (പൊടി)

26 അഥവാ (അല്ലെങ്കിൽ) ശാലൂകം (താമരക്കിഴങ്ങ്, ആമ്പൽക്കിഴങ്ങ്, നെയ്തൽക്കിഴങ്ങ്, ചെങ്ങഴിനീർക്കിഴങ്ങ്, (കരിംകൂവളക്കിഴങ്ങ്)വടി (ഇരട്ടിമധുരം) കാർ (മുത്തങ്ങ) ഇവ പേഷിച്ച (അരച്ച്) ചേർത്തിട്ട്.

27 ഉപരി (മേലെ)കഥിതമാം (പറയപ്പെട്ടതായ) ലേപനം (വറുത്തനെല്ലിക്ക പൊടിച്ച് 'ധാത്രീജലദാദി' എണ്ണയിൽ ചാലിച്ച് പുരട്ടുക) അനുദിനം (നാൾതോറും) വ്രണവടിവിയലും (വ്രണാകൃതിവരുന്ന) പ്രതിവിധി [ചികിത്സ].

28 പുരീഷം (മലം) 28-ം 29-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

മൈസ്ചരംസൂക്ഷിച്ചുണം,വേണ്ടതുപുനരിതിൽനിന്നമെടുത്തൊന്ന കാച്ചി-
ട്ടാരോമൽസ്ത്രീലമേൽത്തേച്ചതു കഴകിയപുണ്ണിങ്കലൊട്ടിച്ചീടേണം. 29
കാലത്തൊട്ടിച്ച വെള്ളം ചെറുതുണിയതുപേക്ഷിച്ചു മറെറാന്ന സായം-
കാലത്തിങ്കൽപ്പതിച്ചീടണമയി! കഴകിശ്ശുദ്ധമാക്കംവ്രണത്തിൽ,
കാലബ്ജത്തിൽക്കളിക്കും കഴലളിനികരേ! കള്ളമല്ലിപ്രയോഗം
കാലംവൈകാതെതന്നേവ്രണനിരകളെയുൾക്കേടകററിട്ടണക്കം. 30
'പറയുകഭർത്താവേ! വ്രണനിരകഴകീടേണ്ടതെന്തുകൊണ്ടെ'ന്നോ?
വരതനു! നിൻമൊഴിനാല്പാമരവല്ക്കകഷായനീരുകൊണ്ടാവാം. 31

## കൂപകലക്ഷണം

അമ്പാ! നീരൊന്നകാണായ്‌വതുമധികതരം മാംസമാല്യംകണക്കാൽ-
പ്പിൻഭാഗത്തിങ്കലാഴംനടുവതിന്നുയരം വക്കിന്നീ,വണ്ണമായി,
അമ്പെപ്പൊട്ടിച്ചലംവാതുകിലൊരുകിണറാണെന്നുതോന്നുംപ്രകാരം
ഗംഭീരാകാരമായ്ത്തീന്നിട്ടുമതിന്നുജനം കൂപകപ്പേർകൊടുത്തു. 32

29. ക്രമാൽ ഓരോഭാഗം ഏററിട്ടം ഇതുകൾ [ചായല്യം കഴഞ്ച് 1 പൊന്നരിതാരം കഴഞ്ച് 2 ഇപ്രകാരം കണ്ടുകൊള്ളണം) സിതമെഴവും (വെള്ളത്തമെഴവും) കാച്ചിട്ട് [കാച്ചിയാൽഅയവ്വവരും]

30. ഉപേക്ഷിച്ചു (എടുത്തുകളഞ്ഞ്] സായംകാലത്തിങ്കൽ [വൈകന്നേരം].

31 നാൽപാമരവൽക്കകഷായനീര [നാൽപാമരത്തൊലിക്കഷായവെള്ളം]

32 അധികതരം [ഏററവും അധികം] ഈവണ്ണമായി നീരൊന്ന കാണായ്‌വതും. കിണറുപോലെ ഗംഭീരാകാരമായ്ത്തീരുന്നതുകൊണ്ടു അതിന്ന [ആ നീരിന്ന] ജനം കൂപകം എന്ന പേർ കൊടുത്തു. കൂപം എന്നത് കിണറാകുന്നു.

## ക്ഷുപക ചികിത്സ

### പ്രിയാളകതകാദി തൈലം

ചാതസ്ത്രീമുടിരത്നമേ! മുരൾമരത്തേററാമരങ്ങൾക്കെഴും
വേതം, ചിററമൃതും, കലന്നവടിതൻക്വാഥത്തിൽമുക്കായകൾ
ചേരുംവണ്ണമരച്ചുചേർത്തു വിപചിച്ചീടുംവെളിച്ചെണ്ണതൻ
പേരല്ലോസമിയന്നകേട്ടശിശുവെക്കൂടെത്തൊടാക്ഷുപകം. 33

### വില്വാമൃതാദിതൈലം

സ്ഫീതശ്രീവില്വവേർ, ചിററമൃതിനൊട്ടു കുറുന്തോട്ടിവേർ, കൊച്ചുതേക്കിൻ,
വേർ താന്നിക്കായ,തേററാമരമുരട്ട,സുരാനോകഹം,കാറി,തെല്ലാം
ക്വാഥംവെപ്പാൻ,രത്ത,ത്രിഫല,യകില്, കച്ചൂരി, ഗോരോചനം, നൽ–
പ്പാഥോദം, മാഞ്ചി,യേലത്തരി,വടി, തകരംചേന്താലീസപത്രം. 34
വെൺപാടീരം, നറുംകുങ്കുമ,മിനിയിലവംഗത്വമത്തോലി,തെല്ലാം
സമ്പേഷിപ്പാനി,വണ്ണം തിലജമഥ വെളിച്ചെണ്ണയോ,കാച്ചിടേണം.
മുമ്പോതിത്തന്ന തൈലത്തിലുമിതുഗുണവായ്പുള്ളതാണാകയാലെ
വമ്പേറും ക്ഷുപകാതങ്കമതുടയവർതേച്ചിടട്ടെമൂർദ്ധസ്ഥലത്തിൽ. 35

'ആരഗ്വധാദി'യൊടുനല്ലൊരുപാവുചേർത്തു
നേരേ ചമച്ചൊരുകഷായമതേകിടേണം
ശാരീവിലാസമൃദുഭാഷിണി! 'ശാരിബാദി'–
പ്പേരായവർഗ്ഗമതരച്ചുപുരട്ടിടേണം. 36

പൊട്ടിപ്പോയാലരിഞ്ഞിത്തൊലിയുടെയ കഷായാംബുപാന്നി ട്ടുകതേ
ദുഷ്ടററാൽ കണ്ടതുരടനരിയ കരിമുരിക്കിന്നിലസ്സുള്ളനീരിൽ

33 വടി [ഇരട്ടിമധുരം] ക്വാഥത്തിൽ [കഷായത്തിൽ] മുക്കായകൾ (ത്രിഫല) വിപചിച്ചീടും [കാച്ചുന്ന] വെളിച്ചെണ്ണയുടെ പേർ കേട്ടശിശുവെ [കുട്ടിയെ] കൂടെ ക്ഷുപകം തൊടാ. അതിശയോക്തിഅലങ്കാരം. ഈ വെളിച്ചെണ്ണ തലയിൽ തേപ്പിച്ചാൽ ക്ഷുപകം എത്രയും വേഗത്തിൽ ശമിക്കുമെന്നു ഭാവം.

ന്നിട്ടംവെവിച്ചകോതമ്പമതഴകിൽനിറച്ചേണമെങ്കിൽമീതെ
കെട്ടേണം കേഴമാൻനേർമിഴി! പുനരതുതേച്ചോതമുണ്ടിന്റെ
കഷ്ണം. 37

കണ്ടൊന്നുന്നിട്ടുകിൽവേഗമുണങ്ങുവാനായ്-
ക്കൊണ്ടോതിവിട്ടോരുചികിൽസകൾചെയ്തിടേണം
കൊണ്ടൽക്കചേ! ബകുളവല്ക്കകഷായനീര-
കൊണ്ടുംവ്രണംകഴുകിടുന്നതിലില്ലബാധം. 38

## അജഗല്ലികലക്ഷണം

തൊട്ടാൽപൃജ്ജും പതിപ്പെ,കില്ലമൊരുചൊറി വല്ലാതെയുണ്ടാം, മുറച്ചീ
മട്ടായ്ലക്ഷംചിലന്നിക്കരുവെത്തുവടിവാം പൊള്ളുചേർന്നുംപരന്നും,
കഷ്ടം!കട്ടിക്കരിങ്കൽപ്പലകനിറമിയന്ന,ല്പമായ്പൊങ്ങിയും,കൈ-
മുട്ടിന്മേലുംകണങ്കാലിലു,മൊരുവകനീരങ്കുരിച്ചിട്ടുകാണാം. 39

നതാംഗിയാളേ! ചിന്തിച്ചാലിതാണിന്നജഗല്ലകം
ഇതാചൊല്ലാമിതിന്നുംവേണ്ടതാംവൈദ്യമശേഷവും. 40

## അജഗല്ലിക ചികിൽസ

### അമൃതാവേതസാദി തൈലം

ന്നനംചിററമൃതു,ആററുവഞ്ഞി, കുരുകപ്പുല്ലു,ണ്ടു വൃക്ഷങ്ങളു-
ന്നീനാലിൻകളർനീരിലായ്ത്രിഫല,രാമച്ചം,ജലം,ജീരകം
വാനോർദാരു,കരിങ്കുറിഞ്ഞിയുടെവേർ,വെൺചന്ദനം,രാവി,നി-
ദ്രീനം,കാറി,വകല്ക്കമാക്കിവിപചിക്കേണം വെളിച്ചെണ്ണയെ. 41
ഈവീര്യംവിളയുന്നൊരെണ്ണ തലയിൽതേപ്പിച്ചുകൊണ്ടീടണം,
സേവിപ്പിക്കണ,മാമയംതടവിടും ദിക്കിൽപ്പുരട്ടീടണം,
ഈവണ്ണംവിപചിച്ചനെയ്യുദിവസംതോറും കഴിക്കുന്നവ-
ർക്കാവുംമട്ടജഗല്ലകാർത്തിയൊഴിവാമാലോലനീലാളകേ! 42

### കഴമ്പ്

ഉങ്ങിൻക്കുമ്പും,തെരിഞ്ഞാമ്പുളിയുടെകടയും,കോൽപ്പുളിക്കുള്ള വേരിൽ-
ത്തങ്ങുംതോലും,തമിസ്രപ്രതിമകബരി! നീരട്ടിതൻ കുമ്പുതാനും,

42. ആമയം (രോഗം) ഈവണ്ണം (ചിററമൃതു മുതലായവയുടെ നീരിൽ ത്രിഫല മുതലായവ അരച്ചുകലക്കി) വിപചിച്ച (കാച്ചിയ)അജഗല്ലകാർത്തി. (അജഗല്ലകം കൊണ്ടുള്ള ആർത്തി) (കഴക്ക്)

ജഗല്യാഖ്യംവെളിച്ചെണ്ണയിലടവിൽവറുത്തൊന്നരച്ചായതിൽച്ചേ-
ർത്തങ്ങാവോളം പുരട്ടീടുകിലിതുകനമില്ലാത്തതാണെങ്കിൽമാറും. 43

## ഇന്ദ്രേമ്മലക്ഷണം

ഉള്ളങ്കാലിങ്കലും, കാൽവിരലുകളുടെപാർശ്വസ്ഥലത്തും,നടുക്കും,
പൊള്ളക്കുട്ടങ്ങൾനന്നെച്ചെറിയവവളരെച്ചേർന്നു,മാകെക്കനത്തും,
ഉള്ളിൽസ്വാസ്ഥ്യംകെട്ടത്തും,ശിശുവിന്നു ഞെരിയാണിയ്ക്കൽ
നിന്നിട്ടതാഴ-
ത്തുള്ളെല്ലാദിക്കിലും നീർവരുമതു പുനരിന്ദ്രേമ്മമിന്ദ്രാദിവന്ദ്യേ! 44

## ഇന്ദ്രേമ്മചികിത്സ

### വിജയാപത്രാദിതൈലം

ഭദ്രേ!കട്ടക്കയില,കാഞ്ഞിരമാംമരത്തിൻ
നൽക്കുമ്പി,നിക്കറുകനാക്കി,തുകൾക്കെഴുംനീർ
കല്ക്കൊണ്ടുകാച്ചിടണമങ്ങിനെ പഞ്ചഗന്ധം
കല്ക്കിച്ചുതേങ്ങയുടെയെണ്ണയതെ,ണ്ണതാനോ, 45
നന്ദിച്ചിയെണ്ണമൂർദ്ധാവുതന്നിൽ തേപ്പിച്ചുകൊള്ളുകിൽ
ഇന്ദ്രേമ്മഹേതുവാംചോരതന്നിറക്കം ശമിച്ചിടും. 46

### ശിവവല്യാദിതൈലം

കൃതാന്തസ്വരേ! കരളകത്തില,രാത്രി,കൃഷ്ണ-
ത്തുത്താവി,വററിന്റെ നീരതിലന്വഴത്തോൽ
സത്താമിരട്ടിമധുരം,മയിലെള്ളശോക-
ദ്രുമത്തൊലികൾ, താമരവല്ലി,പിന്നെ 47

43. ആയതിൽ (വറുത്തവെളിച്ചെണ്ണയിൽ) ഇതു (അജഗല്ല്യകം) കനമില്ലാത്തതാണെങ്കിൽ (വളരെ പഴകാത്തതാണെങ്കിൽ) മാറും. ചുരുക്കത്തിലുള്ള അജഗല്ല്യകത്തിന്നിതു ചെയ്താൽ മതിയാവുന്നതാണ്".

44. പാർശ്വസ്ഥലത്തും (ഇരുപുറത്തും) സ്വാസ്ഥ്യം (സുഖം)

45. പഞ്ചഗന്ധം (ഇരുവേലി, രാമച്ചം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം, ഇവ) കല്ക്കിച്ച (അരച്ചുകലക്കി) വെളിച്ചെണ്ണയോ, എണ്ണയോ, കാച്ചണം.

46. മൂർദ്ധാവുതന്നിൽ (തലയിൽ) ഇന്ദ്രേമ്മഹേതുവാം (ഇന്ദ്രേമ്മത്തിന്നു കാരണമായ")

47. 47ം, 48ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

കരഞ്ചെട്ടി,യെന്നിവയരച്ചുകലക്കിവെച്ചെൻ-
ചഞ്ചച്ചകോരമിഴി! കാച്ചിയ തേങ്ങയെണ്ണ
കിഞ്ചിൽപുരട്ടിടുകിലീയഴലാകെയഞ്ചു-
മഞ്ചാതെ, ചഞ്ചലതതഞ്ചതതിന്നു നെഞ്ചിൽ. 48

നീരുണ്ടേററവുമെങ്കിലോ കറുക, വള്ളിക്കാഞ്ഞിര,ങ്ങൾക്കെഴും
നീരിൽത്തെല്ലു കടുക്കമാത്രമടവിൽക്കല്ക്കിച്ചുചേർത്തങ്ങിനെ
നേരേ ധാരകൾ കോരിടേണമതുകൊണ്ടെൻനായികേ! പിന്നെയി-
പ്പാതമെററണ്ണ പുരട്ടിടേണമിവയാലിന്ദ്രേമ്മമില്ലാതെയാം. 49

## ഇദ്ധ്മകലക്ഷണം

മൂർദ്ധസ്ഥാനത്തിൽനിന്നിട്ടൊഴുകിടുമൊരസൃക്കിൻെറയുൾത്തിങ്ങൽമൂലം
മദ്ധ്യക്കെട്ടും, മടമ്പും, തൊട്ടമരിയഞരമ്പെന്നിവനിഷ്ഠബ്ധമാക്കി
നീട്ടാനും കാൽമടക്കുന്നതിനുമൊരഴലേല്പിച്ചു, മായേ,മടമ്പിൽ-
ച്ചേർത്തേററം നീറൽ,നീർ, നോവു,കളൊരുഗദമുണ്ടാ,മതാണിദ്ധ്മകാഖ്യം. 50

## ഇദ്ധ്മകചികിത്സ

മഞ്ജുണ്ണി! കോൽപ്പുളി പുലാവു കവുങ്ങു തെങ്ങു
നൽക്കാഞ്ഞിരദ്രുവിവതൻമൊരി, മാഞ്ചി, മേഘം,
മുക്കായ, രാത്രി, കളരത്തു,യിനിക്കുറുന്തോ-
ട്ടിയ്യുള്ളവേരു,വടിചേർന്നു സഹസ്രവേധി, 51

48. ഈയഴൽ (ഇന്ദ്രേമ്മം) ആകെ അഞ്ചാതെ അഞ്ചും (ശമിയ്ക്കും)

43. കൽക്കിച്ചു (അരച്ചു) പിന്നെ (ധാരകഴിഞ്ഞതിനുശേഷം) ഇപ്പാതമെററണ്ണ ('ശിവവല്ല്യാദി' തൈലം)

50 മൂർദ്ധസ്ഥാനത്തിൽനിന്ന് (തലയിൽനിന്ന്) ഒഴുകിടുമൊരു (കീഴ്പോട്ടിറങ്ങുന്ന) അസൃക്കിൻെറ (രക്തത്തിൻെറ) മദ്ധ്യക്കെട്ടും മടമ്പുംതൊട്ടമരിയഞരമ്പ് (അരക്കെട്ടിൽനിന്നുമടമ്പിന്നു നേരെയുള്ള ഞരമ്പ്) നിഷ്ഠബ്ധം [ഇളകാതതത്) മടമ്പിൽ നീറൽ നീർ നോവുകൾ ഏററം പേർത്ത ഒരുഗദം (രോഗം) ഇദ്ധ്മകാഖ്യം (ഇദ്ധ്മകം എന്നു പേരുള്ളത്).

51 51-ം 52-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

വെട്ടാളൻകൂട്, മഞ്ചട്ടി, കളഥചിതലിൻകൂടി, തെല്ലാം കലത്തിൽ-
പ്പൊട്ടാളും തിയ്യുകൊള്ളിച്ചഴകിനൊടുപൊടിച്ചായതൊട്ടൊട്ടുടത്ത്
കൂട്ടില്ലാതെ കിടാവിൻനിറുകയിൽവിതറീലക്കത്തൈലത്താൽതിതമ്പാം,
പാട്ടിൽക്കീർത്തിപ്പെട്ടുംകിന്നരതരുണികളെക്കീഴടക്കീടുമോളേ! 52

അല്ലെങ്കിൽ 'മുസ്താകതകാദി'യെന്ന
തൈല്ലൊന്നുചേർത്തിട്ടുകുഴമ്പിടേണം
കില്ലെന്നിനാണായതുതന്നെപോരു-
മല്ലോശിവേ! തേപ്പതിനും ശിരസ്സിൽ. 53

ഭൂതാലകന്ദാദിതൈലം

നീലത്താർനയനേ! നിലപ്പനയതിൻകന്ദം, കുറുന്തോട്ടിതൻ
മൂലം, യഷ്ടി, കരിങ്കുറുഞ്ഞിയുടെവേർ, നാല്പാമരത്തോലി, വ
ചാദലചേർത്തുകഷായമാക്കിയതിലായക്കോലവേരു,പ്പ, ഗോ-
പാലസ്ത്രീ, തമിഴാമവേരു, ചരളം, വാനോർമരം, ജീവകം, 54
ഇടവക, മറികശതാവരിയടപതിയൻപാൽമുതുക്കിവററിൻെറ കട,
കാട്ടുഴുന്നതൻവേര, ടവിപ്പയററിൻെറവേരു, ശതകപ്പ, 55
സച്ഛശ്രീചന്ദനം, ശ്രാവണികളി, തുകുറുന്തോട്ടിവേരി, ഗ്ഗണംക-
ല്കിച്ചിട്ടാപ്പംപെരുപ്പാലൊടുതിലജമതോ, തേങ്ങതന്നെണ്ണതാനോ,
കാച്ചിത്താൻധാരകോരീടണമുടനതുകൊണ്ടിദ്ധമകത്തിങ്കലെന്നാൽ
മൂർച്ഛിയ്ക്കുംനീറൽനീർനോവുകളുമഥസിരാസ്തംഭവും, പിന്തിരിയ്ക്കും. 56
പ്പൻകാന്തേ! മാറിയെന്നാകിലുമഹഹ! സിരാസ്തംഭവുംമററു, മീയാ-
തങ്കംതന്നേമടമ്പിന്നകമൊതുകതവായ്"തീർന്നിടും, വേഗമെന്നാൽ

52 തിയ്യുകൊള്ളിച്ച (പുകപിടിപ്പിച്ച).
53 ആയതു ('മുസ്താകതകാദി'എണ്ണ) തന്നെ
54 54-ം 55-ം 56-ം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.
55 അടവിപ്പയററിൻെറ (കാട്ടുപയററിൻെറ)
56. ശ്രാവണികൾ (ശ്രാവണി, മഹാശ്രാവണി)

ശങ്കിയ്ക്കാതെപഴുപ്പിച്ചഥചലമഖിലംകുത്തിവാർത്തീട്ടണക്കം
തങ്കാൻ വൈദ്യൻവ്രണോപക്രമവിധികൾ തുടർന്നീടുകിൽക്കാര്യ
മൊത്തു. 57

## വല്മീകലക്ഷണം

ഉള്ളങ്കാൽമദ്ധ്യ,മുള്ളങ്കരനടു,വിവയിൽപാരമാരക്തമായ്ത്തോൽ
വിള്ളിച്ചൊ,ട്ടേറെനൊന്തേ,പ്പുകളിൽമുഴവനംകുത്തിനോവുൾപ്പെ–
ട്ടന്തി,
തള്ളീടുംപുട്ടനീറൽപ്പനിമികവുമൊരലാസ്യവും,ചൊത്തുകഷ്ടം!
പിള്ളയ്ക്കുണ്ടായ്‌വരുംനീർപികളുദ്രവചനേ!വല്മീകാരോഗ
മല്ലോ. 58

## വല്മീകാചികിത്സ

പാൽമേളിച്ചമരങ്ങൾതൻതൊലികുറുന്തോട്ടിക്കഷായത്തിനാൽ
കാമംപോലെയരച്ചവെണ്ണനറുനെയ്ചേർത്തേറെമത്തിച്ചുടൻ
പൂമൃദ്വംഗി!പുരട്ടിയാലൊളിവിലാമീവല്മീകാരോഗമാ–
ലും,'മുസ്താകതകാദി'യെണ്ണതലയിൽത്തേപ്പിയ്ക്കയുംചെയ്യണം. 59

'ആരഗ്വധാദി'യുടെപാവിയലുംകഷായ–
നീരാശുവല്മീകയെനീക്കുമിവണ്ണമീഞാൻ
പേരാണ്ട'ഭേള'മുനിനീട്ടിയുരച്ചൊരീശ്ശാ–
ഖാരോഗവൈദ്യവിധിസംഗ്രഹമായ്പറഞ്ഞോൻ. 60

57. ആതങ്കം (രോഗം) മടമ്പിന്റെ അകത്ത് ഒരു കുരുവായ്‌ത്തീന്ന് എന്നും വരാം. വ്രണോപക്രമവിധികൾ (വ്രണചികിത്സകൾ) കാര്യമൊത്തു–തകരാറൊന്നുമില്ല.

58. ഉള്ളങ്കാൽമദ്ധ്യം (ഉള്ളങ്കാലിന്റെ നടു) ഉള്ളങ്കരനടു (ഉള്ളങ്കയ്യിന്റെ നടു) പാരം (ഏറ്റവും) ആരക്തമായ് (ചുകന്നതായ്)

59. പാൽമേളിച്ചമരങ്ങൾതൻതൊലി (നാല്പാമരത്തൊലി) മത്തിച്ച് (കൈക്കൊണ്ടുരസി) നീരറുത്ത്.

60. ഭേളമുനി (ഭേളാചാര്യൻ) നീട്ടി (വിസ്താരമായി) ശാഖാരോഗവൈദ്യവിധി (ശാഖാരോഗചികിത്സ) സംഗ്രഹമായി (ചുരുക്കമായ്)

എന്നാലോലലക്ഷലക്ഷംവലിയവിലമതിയ്ക്കാത്തരത്നങ്ങളുണ്ടാ_
മിന്നാഴിയ്ക്കുള്ളിൽവേണ്ടുന്നവയതുകളിൽനിന്നിട്ടുനോട്ടംകഴിച്ചു്
ഒന്നായിട്ടിങ്ങെടുത്തു,ചിലമണികളിനിബ്ബാക്കിയായിക്കിടപ്പു-
ണ്ടെന്നാലെന്താണൊരാശ്ചര്യമതി? ചലമഹാരാജമാഹാത്മ്യ
വിത്തേ! 61

## ഇരുപത്തൊന്നാം അദ്ധ്യായം

### നാഭീരോഗലക്ഷണം

പൊക്കിൾക്കൊടിയെമ്മുറിച്ചതുനൽക്കിളിമൊഴി!വേണ്ടവണ്ണമല്ലെങ്കിൽ
പൊക്കിളിലുണ്ടാകുംചിലമുഷ്ക്കിയലുംവ്യാധിവായുകോപത്താൽ, 1
നാഭിപാക,മിനിത്തുണ്ടി,നാഭ്യായാമം,പ്രലംബിക,
നാലാണതീവിധംപാർത്താൽനാളീകമിഴിമാർമണേ! 2

### നാഭിപാകലക്ഷണം

ദുർഗ്ഗേ! കിടാങ്ങളുടെപൊക്കിളിൽനിന്നുചാട്ടം
ദുർഗ്ഗന്ധമാർന്നചല,മായതുനാഭിപാകം,
ഉൾക്കാമ്പിലോർക്കശരിയ്ക്കുചിലക്കനീരും,
വായ്ക്കുന്നനോവു,മുളവാകുമിതിങ്കലത്രേ. 3

61. സമുദ്രത്തിന്റെ ഉള്ളിൽ അനേകം വിലയേറിയ രത്നങ്ങളുണ്ടായിരിക്കും. അതുകളിൽനിന്നു് ആവശ്യമുള്ളവ നോട്ടം കഴിച്ചെടുത്തു. ഇനി ചില രത്നങ്ങൾ ബാക്കിയായി കിടക്കുന്നുണ്ടെങ്കിൽ അത്ഭുതമൊന്നുമില്ല. അതുപോലെ ഭേളാചാര്യന്റെ കൃതിയായ ഗ്രന്ഥത്തിന്റെ ശാഖാരോഗങ്ങൾക്കുതകുന്ന ഔഷധങ്ങൾ അനേകം അടങ്ങിയിരിയ്ക്കുന്നു. അവയിൽനിന്നു് ആവശ്യമുള്ളവ പരീക്ഷിച്ചെടുത്തു് ഇവിടെ പ്രദർശിപ്പിച്ചു. ഇനിയും ചില ഔഷധങ്ങൾ ബാക്കിയായി കിടപ്പുണ്ടെങ്കിൽ ആശ്ചര്യമില്ല.

### അദ്ധ്യായം ൨൧

1. വേണ്ടവണ്ണം (ഒന്നാം അദ്ധ്യായത്തിൽ) പറയപ്പെട്ടപോലെ) വ്യാധി (രോഗം).

2. അതു് (നാഭിയിലുണ്ടാകുന്ന ചില വ്യാധി) ഈ വിധം നാലാണു്.

3. ദുർഗ്ഗന്ധം (ചീത്തമണം) ആർന്ന ചലം ചാട്ടം. ആയതു

## നാഭിപാകചികിത്സ

നെല്ലിയ്ക്ക,കൊട്ട,മിവകള്ളുകലത്തിലിട്ട
തെല്ലൊന്നുചുട്ടുതടവിച്ചപൊടിച്ചചൂൎണ്ണം
മെല്ലെന്നപൊക്കിളിൽനിറയ്ക്കുകിലാൎത്തി,നീർ,ക-
ളില്ലാത്തനാഭിപരിപാകമതാകെമാറും. 4

ആമലകാംബ്വാദി തൈലം

നെല്ലിക്കാ,കാറു,കൊട്ടം,വടി,നിശ,യിവയാൽവെച്ചനിഷ്ക്വാഥനീരിൽ_
ച്ചൊല്ലേറുംദാരുവും,യഷ്ടിയു,മുടയകുറുന്തോട്ടിവേർകല്ക്കമാക്കി
മെല്ലെക്കാച്ചുംവെളിച്ചെണ്ണയെരമണി! തുളിയ്ക്കുന്നതുംപൊക്കിളിങ്കൽ
കില്ലെന്യേശീലമുക്കീട്ടിട്ടവതു,മുപസേവിപ്പതും,നന്നിതിങ്കൽ. 5

നീരും വേദനയുമുള്ള നാഭിപാകത്തിന്ന്

നൽത്തേങ്ങാപ്പാലിനാലോ,നളിനമിഴി! കുറുന്തോട്ടിവേർകൊണ്ടുവെയ്ക്കും
ശ്രുഢകക്വാഥത്തിനാലോ, കറുകവടികളെ തെല്ലുകൈക്കൊണ്ടരച്ച
ശ്രദ്ധാപൂർവ്വം പുരട്ടിശ്ചയഥുതജ്ജകളെപ്പോക്കിമേൽച്ചൊന്നതാം-
വൈദ്യത്തെച്ചെയ്യട്ടെനീർനോവുകളിടകലരും നാഭിപാകാമയത്തിൽ. 6

നാഭിപാകം ആകുന്നു. ഇതിങ്കൽ (നാഭിപാകത്തിങ്കൽ) നീരും വേദനയും ഉണ്ടാകയില്ലെന്നു നിയമമില്ല. ചിലക്ക് നീരും, വേദനയും, ഉണ്ടായി എന്നും വരാം.

4. ചൂൎണ്ണം (പൊടി) ആൎത്തിനീർകൾ. ആൎത്തി, (വേദന) നീർ, ഇവ നാഭിപരിപാകം (നാഭിപാകം)

5. മേല്പറഞ്ഞ വെളിച്ചെണ്ണ മെല്ലെ (മന്ദാഗ്നികൊണ്ട പൊക്കിളിങ്കൽ തുളിയ്ക്കുന്നതും, ശീലമുക്കിഇടുന്നതും ഉപസേവിപ്പതും, (സേവിക്കുന്നതും,) ഇതിങ്കൽ (നാഭിപാകത്തിങ്കൽ) നന്ന്.

6. ശ്രുഢകക്വാഥത്തിനാലോ (ശ്രുഢമായകഷായംകൊണ്ടോ) ശ്രദ്ധാപൂർവ്വം (ശ്രദ്ധയോടുകൂടി) ശ്വയഥുതജ്ജകളെ—ശ്വയഥു, (നീർ) തുജ, (വേദന) ഇവയെ—മേൽച്ചൊന്നതാംവൈദ്യത്തെ (നെല്ലിയ്ക്ക, കൊട്ടം ഇവ പൊടിച്ച നിറയ്ക്കുക മുതലായതിനെ) നാഭിപാകാമയത്തിൽ (നാഭിപാകരോഗത്തിൽ)

പുതുഗുണവതി! 'മാംസത്തിങ്കലെത്തും പഴപ്പ്'—
ന്നൊരു നിനവുളവായാൽ, പാവു കല്ക്കിച്ചുകൂട്ടി
കറുകകളുടെ നീരിൽത്തേങ്ങതന്നെണ്ണകാച്ചി—
ച്ചെറുതു നുകരുവാനായേകണം നാളുതോറും. 7
എണേ! പഴപ്പുടനെ മാംസമതിൽക്കടന്നാൽ
പിന്നീടു പൊക്കിളിനു കേടുവരാതെയാക്കാൻ
എന്നായികേ! വിഷമമിത്തിരിയല്ല, നാഭീ—
കന്ദം പഴക്കിലൊഴിയ്ക്കുകയാണു വൈദ്യം. 8

## തുന്ദിലക്ഷണം

പിത്താനുസാരിയാം വാതം പേറ്റുവീർപ്പിയ്ക്കുമൂലമായ്
വീങ്ങും,നൊന്തു,മെഴും പൊക്കിളോ,ത്താല്പം തുന്ദിയാണിത്. 9

## തുന്ദിചികിത്സ

സഹചരാദിഉപനാഹം

ചെപ്പോക്കുംമൂലമാർമണേ! സഹചരത്തിൻവേർ, കുറുന്തോട്ടിവേർ,
ചെഞ്ചല്യം,ശതകുപ്പ,യെണ്ണയിലരം ചാലിച്ചിവററിൻപൊടി
ചെമ്മേതേച്ചുകരിമ്പടംചെറുതു ചൂടേല്പിച്ചുകെട്ടീടുകിൽ
ചെററുംസംശയമില്ലതുന്ദിരുജയെക്കൈവിട്ടിടും കുട്ടികൾ. 10
ത്രൈലോക്യവല്ലിമുരടേ!ശതകുപ്പതല്ല
ചേലാൻചുണ്ടയിലനീരിലരച്ചുപിന്നെ

7. 'പഴപ്പ്'മാംസത്തിങ്കൽ എത്തും' എന്നൊരുനിനവ് (ശങ്ക) ഉളവായാൽ—പാവു കല്ക്കിച്ച [അരച്ച] ചെറുതു [കുറച്ച്]

8. പഴപ്പ് മാംസത്തിൽ കടന്നാൽ പിന്നെ പൊക്കിൾ കേടുവരുവാനാണെളുപ്പം. നന്നെ പ്രയത്നം ചെയ്താൽ സുഖപ്പെട്ടു എന്നും വരാം. നാഭികന്ദം പഴുത്താൽ വൈദ്യം ഒഴിക്കുകതന്നെയാണ്. എന്തുകൊണ്ടും നിവൃത്തി കിട്ടുന്നതല്ല.

9. പൊക്കിൾ വീങ്ങും, നൊന്തും, എഴും (ഇരിക്കും) ഇതു തുന്ദിയാണ്.

10. സഹചരത്തിൽ (കരിങ്കുറിഞ്ഞിയുടെ) എണ്ണയിൽ അരം (ഏററവും) ചാലിച്ച ഇവററിൻ പൊടി. കുട്ടികൾ തുന്ദിരുജയെ (തുന്ദിരോഗത്തെ) കൈവിട്ടീടും.

വെലത്തുവെച്ചിളയചൂടപ്പെട്ടതിറേണ്ടും
പോലെ പുരട്ടുകിലുമിഴ്ഴലസ്തമിയ്ക്കും. 11

ദാരുഹബുഷാദി കഷായം

ദാരുവടക്കുമണിയൻവേരു,ഥതമിഴാമവേർ,വെള്ളുത്തുള്ളി,
പോരാമ്പല,യിവയുടെനെയ്ചേരുകപാഥാംബുതുന്ദിയെയകററും,
ദാരു,വുഴിഞ്ഞകടെ,വടിവേറ്റുംശതകുപ്പ,നൽക്കട്ടക്ക,യിവ
ചേർത്തടക്കുമണിയൻവേരുകപാഥികരിച്ചശിപ്പിക്കാം. 12

## നാഭ്യായാമലക്ഷണം

ഹ്യന്നോ! കഞ്ഞിന്റെപൊക്കിൾക്കൊടിയുപരിപറഞ്ഞോരുവണ്ണം മുറിച്ചി-
ല്ലെന്നാൽതന്മൂലമായിസ്സപദിവികൃതനാംവായുവൈവേച്ഛയാലോ,
കന്നൽക്കാർവേണി! കാലാദികളുടെയനുകൂലതചമില്ലായ്മയാലോ,
നന്നക്കോപിച്ചിടാതെമരുവുമൊരുതരംപാർത്തു നാഭീസ്ഥലത്തിൽ, 14
കെല്പിൽപിന്നീടൊരുപൊഴുതുകാലാർത്ഥകർമ്മാനുകൂല്യം
കൈപ്പററീട്ടാപ്പവനനെതിരില്ലാതൊരൂക്കോടുകൂടി
തപ്പാതേപൊക്കിളിനെയൊരിടത്തേക്കുകർഷിക്കുമത്രേ
നാഭ്യായാമാഹ്വയഗദമിതാണെന്നുചൊല്ലുന്നു വൈദ്യർ. 15

11. ഇഴ്ഴൽ (തുന്ദിരോഗം)

13. അശിപ്പിക്കാം (സേവിപ്പിക്കാം) ഇതിലും നെയ്യുതന്നെ മേല്പോടി.

14. ഉപരി = മേലെ (ഒന്നാം അധ്യായത്തിൽ) തന്മൂലമായി (അതുനിമിത്തമായി) സപദി (പെട്ടെന്ന്) വികൃതൻ (വികൃതിയെ പ്രാപിച്ചവൻ) കാലാദികളുടെ = കാലം മുതലായവയുടെ (കാലം, അർത്ഥം, കർമ്മം ഇവയുടെ) ഒരുതരം പാർത്തു (ലാക്കുനോക്കി) നാഭിസ്ഥലത്തിൽ (പൊക്കിളിൽ) മരുവും.

15. കാലാർത്ഥകർമ്മാനുകൂല്യം = കാലാർത്ഥകർമ്മങ്ങളുടെ ആനുകൂല്യം (അനുകൂലത) ആ പവനൻ (നാഭിസ്ഥലത്തിൽ തരംപാർത്തിരിക്കുന്ന വായു) ഒരിടത്തേക്കു (ഇടതുഭാഗത്തേക്കോ, വലതുഭാഗത്തേക്കോ, മേല്പോട്ടോ, കീഴ്പോട്ടോ, അകത്തേക്കോ) കർഷിക്കും (ആകർഷിക്കും) നാഭ്യായാമാഹ്വയഗദം = നാഭ്യായാമമെന്ന് ആഹ്വയത്തോടു (പേരോടു) കൂടിയ ഗദം (രോഗം)

## നാഭ്യായാമചികിൽസ

### ജീവന്ത്യാദി കഷായം

അടപതിയൻ,കോതമ്പം,നെടിയകുറുന്തോട്ടി,ദാരു,ശതകുപ്പ,
ഒടവല്ലിവതൻകഷായംപട്ട, നെയ്യി,വചേർത്തശിക്കിലിതുമാറും. 16

### ഗോധൂമാദി കഷായം

കോതമ്പം, ശതകുപ്പ,മുവ്വിലയതിൻവേർ,മുക്കുറുന്തോട്ടിവേർ,
ബോധിശ്ലോരിലവേര,രത്ത,വടി,പിന്നെച്ചുണ്ടവേരിൻതൊലി,
കഷായം തീർത്തിവകൊണ്ടു,ചെറുനറുനെയ്ചേർത്തിട്ടുസേവിച്ചിട്ടും
പൈതങ്ങൾക്കശമിക്കുമേ സപദിനാഭ്യായാമമായാമയം. 17
ജാതമാത്രാദ്യരാംമൂന്നു പൈതങ്ങൾക്കിവകൊണ്ടിതു്
ഏതുംമാറായ്കിൽമററൊന്നു ചെയ്തീടാനില്ല കൈവിടാം.
ചാലെത്രൈമാസികൻതൊട്ടവരെയിവകഴിപ്പിക്കിലുംതാനവർക്കീ
മാലററീടായ്കിലോതങ്ങടെ ചെറുവിരലററത്തിൽ നിന്നേറ
വണ്ണം
കോലാതേകണ്ടുനിഴ്ചിച്ചിട്ടുമൊതസമവൃത്താഗ്രമാകുന്നിരിമ്പിൻ
കോലാൽ ചുടിട്ടിടേണം ഭിഷഗവഹിതനായ്പൊക്കിളിൻ
നാലിടത്തും. 19

16. അശിക്കിൽ (സേവിച്ചാൽ) ഇതു (നാഭ്യായാമം)

17 മുക്കുറുന്തോട്ടിവേർ (കുറുന്തോട്ടിവേർ, വെൺകുറുന്തോട്ടിവേരു്, ഊരകത്തിൻവേർ,) വടി (ഇരട്ടിമധുരം) ഇവകൊണ്ടുകഷായം (കഷായം) തീർത്തു് (ഉണ്ടാക്കി) നാഭ്യായാമമായ ആമയം(രോഗം) സപദി (ഉടനെ) ശമിക്കുമേ.

18 ജാതമാത്രാദ്യരാം (ജാതമാത്രൻ മുതലായ) മൂന്നു പൈതങ്ങൾക്കു് (ജാതമാത്രൻ,പക്ഷാതീതൻ, അതിപക്ഷതി, ഇവക്കു) ഇവ (മേല്പറഞ്ഞ കഷായങ്ങൾ)കൊണ്ടു ഇതു (നാഭ്യായാമം) ജാതമാത്രാദി മൂന്നുബാലന്മാക്കു നാഭ്യായാമം ഉണ്ടായാൽ, ജീവന്ത്യാദി, ഗോധൂമാദി, ഈ കഷായങ്ങളല്ലാതെ മറെറാന്നും പ്രയോഗിച്ചുകൂടാ. ഇവകൊണ്ടു ശമിച്ചില്ലെങ്കിൽ ഉപേക്ഷിക്കുന്നതാണുചിതം.

19. ത്രൈമാസികൻ മുതൽ എട്ടുബാലന്മാരെ ഇവ കഷായങ്ങൾ തങ്ങടെ (ബാലന്മാരുടെ) കോലാതേ (ചേരാതെ) നിഴ്ചിച്ചിട്ടും കണ്ടു (ഉണ്ടാകുന്ന) സമവൃത്താഗ്രം—സമമായും, വൃത്തമായും,

### ചൂടിടേണ്ട ക്രമം

അരയരവിരലിടവിട്ടയിവരവനിതേ! പൊക്കിളിന്റെമേൽ,കീഴം,
അറികവലത്തുമിടത്തുംശരിയായ്പൊള്ളിക്കണംക്രമത്താലേ, 20
ഏടത്താർമിഴി! താഴെയൊരേടംപറയപ്പെട്ടംചികിത്സകളാൽ
ചൂടിട്ടതിനാൽ വന്നഴലോടിച്ചീടേണമക്ഷണംതന്നേ. 21

## പ്രലംബികാ ലക്ഷണം

ബാലേ!മൂശകണക്കെയുററുമനിലൻവീപ്പിക്കയാൽപൊക്കിൾമേ-
ന്മേലേ തൂങ്ങിവരും, പ്രലംബികയതാണീരോഗമോർത്തീടുകിൽ,
ചാലേ വേദനയുള്ളതാകിലിതറുംവൈദ്യപ്രയോഗങ്ങളാൽ,
മാലേശാത്തതുതെല്ലുനാൾപഴകിയാൽ മാറാതെയായ്തീരുമേ. 22

## പ്രലംബികാ ചികിത്സ

മാറുന്നതാകിലിതു തുന്ദിചികിത്സകൊണ്ടു
മാറും മഹേശി! പുനരായതുമൂലമീഞാൻ
വേറിട്ടടുത്തുപറവാൻതുനിയുന്നതില്ല
നേരംവൃഥാ ചിലവഴിക്കുക ചീത്തയല്ലേ? 23

ഇരിക്കുന്ന അഗ്രത്തോടുകൂടിയതു്. ഭിഷക്ക് (വൈദ്യൻ) അവഹിതനായ് (മനസ്സിരുത്തിയവനായ്) പൊക്കിളിൽ നാലിടത്തും ചൂടിട്ടീടേണം (ഇരുമ്പിൻകോൽ തീയ്യിൽ പഴുപ്പിച്ചു ചൂടിടണം.)

20. അരേരയ്ക്കുവിരൽ ഇടവിട്ട് പൊക്കിളിന്റെ മേലും, കീഴും വലത്തും, ഇടത്തും ക്രമത്താലെ പൊള്ളിക്കണം (ചൂടിടണം) ആദിയിൽ മേൽഭാഗത്തും, പിന്നെ താഴത്തും, ഇങ്ങിനെ.

21. ചൂടിട്ടതിനാൽ വരും അഴൽ (ഉപദ്രവം) ഓടിച്ചീടണം. നാഭ്യായാമം ചൂടിട്ടാൽ ശമിക്കാതിരിക്കയില്ല.

22. അനിലൻ (വായു) പ്രലംബിക വേദനയുള്ളതും, വേദനയില്ലാത്തതും ഇങ്ങിനെ രണ്ടു വിധമുണ്ട്. ഇതു് (പ്രലംബിക) വേദനയുള്ളതാകിൽ വൈദ്യപ്രയോഗങ്ങളാൽ അറും (ശമിക്കും) മാൽ (വേദന) ഏശാത്ത പ്രലംബിക ഉണ്ടായ ഉടൻ ചികിൽസിച്ചേ ശമിക്കൂ.

23. ഇതു (പ്രലംബിക) തുന്ദിചികിൽസ (തുന്ദിക്കു പറഞ്ഞ ചികിൽസ).

## സ്ഥൗല്യചികിത്സ

ഉടലിന്നതടിവാച്ചാലപകടമാണുളവാം പെരുത്തരോഗങ്ങൾ,
അടവല്ലതിന്നാലതുപോക്കീടണം മേദസ്സറും മരുന്നുകളാൽ, 24
കന്നൽക്കാർകുന്തളേ!രാത്രിയിചരിയകരിങ്ങാലിവേങ്ങക്കഷായം
തന്നിൽക്ഷേപിച്ചു,ണക്കീടണമഥപകലീ,വണ്ണമായേഴവട്ടം
നന്നായിസ്സംസ്കരിക്കും ത്രിഫലയുടെരജസ്സൊട്ടതേൻചേർത്തുനക്കി-
ത്തിന്നാൽവണ്ണം ചുരുങ്ങും,മധുസമമിയലും ശുദ്ധനീർമോന്തി
യാലും. 25

നാല്പാമരത്തൊലി,വിഴാലരി, മുഞ്ഞതൻവേർ,
വായ്‌പേറിടുംത്രികടു,വെന്നിവയെപ്പൊടിച്ച്
നൽപ്പച്ചവെള്ളമൊടിണങ്ങിയതേനിലാസേ-
വിപ്പിയ്ക്കുകിൽ തടികുറഞ്ഞുവരുംക്രമത്താൽ. 26
കാലത്തു കന്മദമതിൻപൊടിതേനിലല്ലെ-
ന്നാലൊട്ടു മുഞ്ഞയിലനീരിലലിച്ചുകൊണ്ടാൽ
മാലേല്ലമാറുമലപോലെ തടിച്ചുതള്ളി-
യാലുംകിടാങ്ങളുടെ മേനിയുടൻചടയ്ക്കും. 27

ലോഹാസവം

കോതമ്പംചേർന്നരണ്ടേലകൾ, മലര യവം, നൽക്കരിങ്ങാലി-
വേങ്ങ-
ക്കാതൽ,ത്തേററാമ്പരൽ, കന്മദ, നിശകൾ വിഴാൽത്തണ്ഡു
ലം, മൂന്നുകായ
കാർതോല്ലും വേണി! മുൽഗം, ത്രികടു, വിരുകൾതൻകഥാ
മൊന്നാറിയാൽവ-
ല്ലാതെമർദ്ദിച്ചരിച്ചായ,തിലരിയകരിക്കിൻെറനീർചേർത്തിരട്ടി, 28

24. അത്ര (ഉടലിൻതടി)

25. കരിങ്ങാലി വേങ്ങക്കഷായം (കരിങ്ങാലിക്കാതൽ, വേങ്ങക്കാതൽ, ഇവയുടെ കഷായം) ക്ഷേപിച്ച് (ഇട്ട്) അഥ പിന്നെ പകൽ (ഉണക്കണം) ഏവമായ് (ഇപ്രകാരം) രജസ്സ് (പൊടി) മധു (തേൻ) സമംഇയലും ശുദ്ധനീർ (പച്ചവെള്ളം) (തേനും, പച്ചവെള്ളവും സമം ചേർത്തത്) മോന്തിയാൽ വണ്ണം (തടി) ചുരുങ്ങും.

26 നൽപ്പച്ച വെള്ളമൊടിണങ്ങിയ (നല്ലപച്ചവെള്ളം സമംചേർന്ന) ആ സേവിപ്പിയ്ക്കുകിൽ (സേവിപ്പിച്ചാൽ)

പത്തഞ്ഞുറാത്തുരൻതന്നുടെ ചെറുവിരലോടൊത്തിരമ്പാണി
യോരോ-
ന്നായ്തന്നേ കാച്ചിയിട്ടിട്ടിളയ്ക്കനയനേ! പാതിവററിച്ചി,ട്ടി
പ്പുത്തൻതേനുംകലർത്തി,പ്പുനരൊരുശുചിപാത്രത്തിലാക്കീട്ടടച്ച-
ത്യർത്ഥം സൂക്ഷിച്ചുവെച്ചീടണമുയവഗർഭത്തിലീരെട്ടുനാൾ
താൻ, 29
അതിൽനിന്നെടുത്തുവെയ്ക്കാം പതിനേഴാമത്തെനാളിലാപ്പാത്രം,
മതിയെത്തുമുഖി! 'ലോഹാസവ' മിതിപേർകൊള്ളുംമരുന്നി
താണല്ലോ. 30
പൊയ്യല്ലതന്റെയുള്ളംകയ്യിലൊതുങ്ങും കണക്കിലിതുഷസ്സിൽ
പയ്യെസ്സേവിപ്പവനുടെ മെയ്യിൻതടിമാറുമർദ്ധമാസത്താൽ. 31
നീര,ശ്സ്സു,മഹോദരം,പചികൾസന്ന്യാസം,പ്രമേഹം,മദം,
പോരാകുഷ്ഠം, ഭഗന്ദരങ്ങൾമുഴ,യീരോഗങ്ങളാംദൈത്യരെ
നേരേചെൽവതിനുക്കുടിട്ടുകയാലെൻപത്നി!നിൻപാണിയിൽ-
ച്ചേരും വാളിനുതോഴരായിവരുമീ'ലോഹാസവം' വാസ്തവം. 32

പാരിൽ'പ്രഭഞ്ജനവിമർദ്ദന'മെന്നപേർകേ-
ട്ടോരെണ്ണമേനിയിലെടുത്തുപുരട്ടിടേണം,

27 അശിച്ചുകൊണ്ടാൽ (സേവിച്ചാൽ)

28 28-ം 29-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

29 ആതുരൻതന്നുടെ (രോഗിയുടെ) ചെറുവിരലോടൊപ്പം വണ്ണവും,നീളവും ഉള്ള പത്തഞ്ഞൂറ് ഇരിമ്പാണി ഉണ്ടാക്കി ഒരോന്നായിത്തന്നെ കാച്ചി (തീയിൽ പഴുപ്പിച്ച്) ഇട്ടിട്ട് പാതിവററിച്ച (കഷായം നേർപകുതിയാകുംവരെ) ഓരോ ഇരിമ്പാണി കാച്ചി ഇട്ടിട്ട, ശുദ്ധിപാത്രത്തിൽ (നല്ലപാത്രത്തിൽ) അത്യർത്ഥം (ഏററവും) ഈരെട്ടുനാൾ (പതിനാറുദിവസം) യവഗർഭത്തിൽ (യവങ്ങളുടെ ഉള്ളിൽ) സൂക്ഷിച്ച് വെയ്ക്കണം. കഷായത്തിലിട്ട ഇരിമ്പാണികൾ അതിൽനിന്നെടുക്കുകയും അരുത്.

30 അതിൽനിന്ന് (യവഗർഭത്തിൽനിന്ന്) ഇതി (എന്ന്)

31 ഇത് ('ലോഹാസവം') ഉഷസ്സിൽ (രാവിലെ) അർദ്ധമാസത്താൽ (അരമാസംകൊണ്ട്)

32 ദൈത്യരെ (അസുരരെ) പാണിയിൽ (കയ്യിൽ) രൂപകവും, ഉപമയും, അലങ്കാരങ്ങൾ.

പാരിച്ചവണ്ണമിവകൊണ്ടുശമിയ്ക്കുമെന്നാ-
ലേറെച്ചടയ്ക്കുകയുമില്ലചാരുകാരനേത്രേ! 33

## കാർശ്യചികിത്സ

ചിന്തുംചടപ്പുറുമമുക്കുരരേണമെന്നെചേ-
ത്തൻതാമരാക്ഷി! പതിനഞ്ചുദിനംകഴിച്ചാൽ,
ഇന്നുപ്പുചേന്നപുത്തുവെണ്ണകലത്തിട്ടും ചോ-
റന്തിക്കസാപ്പടുകിലുണ്ണിതടിയ്ക്കുമല്ലോ. 34

പുള്ളിപ്പൊന്താൻകിടാവോടെതൃമിഴി! പുതുതാംപുണ്ഡരീക
ക്കുരിമ്പും,
നെല്ലിക്കായും കലന്നീടുമൊരടപതിയൻ തൻകിഴങ്ങിന്റെനീരിൽ
എള്ളിൻകല്ക്കംകലക്കിപ്പുരിചിനൊട്ടുപചിയ്ക്കുന്നനെയ്യുണ്ടു
വെന്നാൽ
കില്ലില്ലാതെല്ലനാൾകൊണ്ടുടലിനുചിതമാംവണ്ണമേവണ്ണമുണ്ടാം.35

### ഗോധൂമാദിഘൃതം

കോതമ്പം,വാജിഗന്ധാ,വടി,കളിതകുറുന്തോട്ടിവേരി,ഗ്ഗുണത്താൽ
കഷായംനിമ്മിച്ച,ഭീതക്കടെ,യഥതമീഴാമക്കൂഴംവേർ,തെരിഞ്ഞിൽ
ചൃതേല്യംപോർകചേ! പൃക്കി,തുകളതിലരച്ചിട്ടു,തുല്യാംശമാട്ടിൻ
പാൽത്തുകി,ക്കാച്ചിട്ടുംനെയ്യിനുമുടലുതടിപ്പിയ്ക്കുവാൻശക്തിയുണ്ടേ.]
നന്ദിയ്ക്കുണ്ടുമമുക്കുരം, ബല,യരക്കീ,മൂന്നുവസ്തുക്കളാൽ
താൻനിമ്മിച്ച കഷായനീരിൽനവരച്ചോർവെച്ചുമേലൊക്കയും
നന്നായേച്ചുപിഥരണ്ടുനാഴികകഴിഞ്ഞാലക്കഷായത്തിനാൽ-
ത്താന്നേമെമെകഴകേണ,മിപ്പണിനടത്തീടട്ടെ മൂവഞ്ചുനാൾ. 37

എന്നാലുടൽക്കണെയുമേതടിയും, മിടുക്കു,-
മെന്നായികേനിയതു,മെന്നുതന്നെയല്ല

34. അമുക്കുരരേണ—അമുക്കുരത്തിന്റെരേണ (പൊടി) ദിനം (ദിവസം) കഴിച്ചാൽ ചിന്തും ചടപ്പ് ആറും (ശമിയ്ക്കും).

35. എള്ളിൻകല്ക്കം അരച്ച (എള്ള) പചിക്കുന്ന (കാച്ചുന്ന)

36. വാജിഗന്ധാവടികൾ—വാജിഗന്ധം, (അമുക്കുരം) വടി, (ഇരട്ടിമധുരം) ഇവ. തുല്യാംശം (സമം)

37. ബല (കുറുന്തോട്ടിവേർ) നിമ്മിച്ച (ഉണ്ടാക്കിയ) മൂവഞ്ചുനാൾ (പതിനഞ്ചുനാൾ) നടത്തീടട്ടെ.

എന്നോ! രസം! കുസുമബാണനരുത്ത്'ബാണ'-
നെന്നേവരും കരുതുമാറഴകംപെരുക്കും. 38

ശതാവരീകന്ദാദി തൈലം

പാരിച്ചുന്നശതാവരിക്കട, കുറുന്തോട്ടിഭദ്രയതിൻെറവേർ
ചേരുംയഷ്ടി, സുരദ്രുമ,ങ്ങളിവയാൽവെച്ചും കഷായാംബുവിൽ
കാറോ,മൽതമിഴാമവേരി,ടവകം, വെൺചന്ദനം,ജീവകാ,-
ഭീരുസ്ത്രീകളുഴന്ന,കാട്ടുപയറിൻവേർ, കാട്ടുഴുന്നിൻെറവേർ. 39
ഉത്തമമഞ്ചെട്ടിരജസ്സുചേന്നുക്കരം, മുത്തക്കിൻകട, നല്ലകന്മതം,
സുരദ്രു,വിച്ചൊന്നവയൊക്കെയൊപ്പമായരച്ചുചേത്തിട്ടിളനീര
വെള്ളവും, 40
ആട്ടിൻപാലു,മരക്കകൊണ്ടുകൃതമാംനിഷ്'കചാഥവും, തുല്യമായ്
കുട്ടിക്കാച്ചിയതേങ്ങയെണ്ണ,യഥവാ നല്ലെണ്ണതേപ്പിക്കുകിൽ
പാട്ടിൽപ്പുഷ്ടിവരും,വപുസ്സിനഴകം, പ്രാബല്യവും,വാച്ചിടും,
കുട്ടില്ലാതനിലാത്തിവിട്ടൊഴിയുമെൻ കൂറിൻെറകൂടാരമേ! 41

ദൂർവ്വാദ്യതാദിനസ്യ്

കഞ്ജാനനേ! കറുക,ചിററമൃതൊട്ടഴിഞ്ഞ,
കഞ്ഞുണ്ണി,യെന്നിവയിടിച്ചുപിഴിഞ്ഞനീരിൽ
മഞ്ചട്ടി, കാട്ടുപയറിൻകട,കാട്ടുഴന്ന
തൻചാരുവേരു,തകരം,ശതകുപ്പ,പിന്നെ 42
ദാരു,വമുക്കര,മഥവടിചേരുമുഴന്ന,സ്ഥലഞ്ജനക്കല്ല്',
പാതറേറാരിലമുവ്വിലവേരുകളി,വകല്ക്കമാക്കിവേണ്ടവിധം, 43
തെരരിൻവെള്ള,മരക്കകൊണ്ടുകൃതമാം നിഷ്കചാഥ,മാട്ടിൻമുല-
ക്ഷീരം, നല്ലശതാവരിക്കടരസം, തൈലത്തൊടൊപ്പിച്ചിവ

38. കുസുമബാണൻ (കാമൻ)
39. 39ം, 40ം, 41ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കുക.
41. കൃതമാം (ഉണ്ടാക്കപ്പെട്ടതായ) നിഷ്'കചാഥവും (കഷായവും), തേപ്പിക്കുകിൽ (തലയിലും, മേലും, തേപ്പിച്ചാൽ) പുഷ്ടി (തടി) വപുസ്സിന് (ശരീരത്തിന്ന്) അനിലാത്തി (വാതരോഗം)
42. ചാരു (നല്ല) 42ം, 43ം, 44ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.
44. കൃതമാം (ഉണ്ടാക്കപ്പെട്ടതായ) നിഷ്'കചാഥം (കഷാ

നേരേ ചേർത്തു, പചിച്ചരിച്ച തിലജം താനോ, വെളിച്ചെണ്ണയോ,
പാരം തേച്ചുകിലും വപുസ്സു ഝടിതി തടിച്ചുകൊണ്ടാമിന്നീടുമേ. 44

ശേഷം ബൃംഹണമരുന്നിനിയും കഥിപ്പാൻ
നോക്കീടുകിൽ പലതുമുണ്ടതിൽ വെച്ചു പാരം
മുഖ്യം 'വിദാരിമുതലാം ഗണവും, നറും വി-
ഷ്ണുക്രാന്തിയിട്ടഥ കുറുക്കിയ പാലുതാനും.' 45

## ഇരുപത്തിരണ്ടാം അദ്ധ്യായം

## നഖവ്രണചികിത്സ

അത്തിത്തൊലി വടിയിവയോ, ശ്രുഘമരക്കോ, മുറമ്ലൂതമനെയ്യിൽ
നിത്യമരച്ചു പുരട്ടുകിലുത്തമശീലേ നഖവ്രണം മാറും. 1

ചുകന്ന കുഴമ്പ്

താരേശക്കീറി, ളുന്നീച്ചുകിരി, വടികൾ തൻ കഷായനീർ പാതി തേൻ ചേ-
ർത്തായ്വ! വീണ്ടും കുറുക്കി ഘനതരം തടവിയാൽ തേനൊടൊക്കം കണക്കിൽ
നേരേ ചായില്യരേണുക്കളെ വിതറിയിളക്കീട്ടു കാച്ചിത്തണുത്താൽ
തോരത്തോരെപ്പുരട്ടീടുകിലയി! നഖസന്ധിവ്രണം നീങ്ങുമത്രേ. 2

യം) ആട്ടിൻമുലക്ഷീരം (ആട്ടിൻപാൽ) ശതാവരിക്കുടരസം (ശതാവരിക്കിഴങ്ങിൻനീർ) ഇവ തൈലത്തോടൊപ്പിച്ച് (എണ്ണക്കുതുല്യമാക്കി) ചേർത്തു പചിച്ച (കാച്ചിയ) തിലജം (നല്ലെണ്ണ) പാരം (ഏററവും) തേച്ചുകിലും (തലയിലും, മേലും, തേച്ചാലും) വപുസ്സു (ദേഹം).

45 ബൃംഹണമരുന്ന് (തടിപ്പിക്കുന്ന മരുന്ന്) ഇനിയും കഥിപ്പാൻ (പറവാൻ) നോക്കിയാൽ പലതുമുണ്ട്. അതിൽവെച്ച്, പാരം (ഏററവും) മുഖ്യം വിദാരിമുതലാം [വിദാര്യാദിയായ] ഗണവും, വിഷ്ണുക്രാന്തിയിട്ടു, കുറുക്കിയ പാലും ആകുന്നു. ആട്ടിൻപാലും, പശുവിൻപാലും, വിഷ്ണുക്രാന്തിയിട്ടു കുറുക്കി സേവിക്കാം.

### അദ്ധ്യായം 22

1 നഖവ്രണം (നഖസന്ധികളിൽ ഉണ്ടാകുന്ന വ്രണം)

2. താരേശക്കീർ (കാർകോകിലരി) ഘനതര [സാന്ദ്രത] തേനൊടൊക്കം കണക്കിൽ (നാഴി തേനിനു നാലുപലം വീതം) ചായില്യരേണുക്കളെ (ചായില്യത്തിൻ പൊടികളെ)

നീരുള്ള നഖവ്രണങ്ങൾക്ക്

ഇച്ചൊല്ലിവെച്ചൊരു 'ചുകന്നകുഴമ്പു'കൊണ്ടു
തീർപ്പുമററുചില പുണ്ണുകളും ശമിക്കും,
വിൽച്ചില്ലി! ലന്തമയിലെള്ളുകൾ പാൽമരങ്ങൾ
പാച്ചോററിമാവിവകൾതൻതൊലി,യഷ്ടി,പിന്നെ 3

പഴപ്പുള്ള നഖവ്രണങ്ങൾക്ക്

നൽക്കഞ്ഞിക്കൊട്ടവേരിൻതൊലി, വലിയകുറുന്തോട്ടിതൻവേരി, വററിൻ
നിഷ്കപാഥംകൊണ്ടു ധാരാവിധിധരണിധരപ്പൈതലേ! ചെയ്തുകൊണ്ടാൽ
നില്ക്കാതെ വിട്ടുപോംനീർതടവിനനഖസന്ധിവ്രണക്കൂട്ടമെല്ലാ,-
മിക്കൂട്ടത്താൽ പഴപ്പുള്ളതിനുമറുതിവന്നീടുമെന്നെന്റെപക്ഷം. 4
നീലത്താർനയനേ! നഖക്കടദൂഷിച്ചിവ്യാധിമാറാതെ നിന്നാ-
ലതവ്വിൽ നഖം പറിച്ചു പുനരീവൈദ്യങ്ങൾചെയ്താൽമതി,
'മാലേല്ക്കാതെനഖംപറിച്ചുകളവാൻ വൈഷമ്യമുണ്ടെന്നു ക-
ണ്ടാലോപൊത്തുവരുത്തമെന്തതല്ലകെ'ന്നോ നീ കഥിക്കുന്നതും? 5
മൈലാഞ്ചിനന്നിലസമംനവസാരമോടേ
ചേലോടരച്ചുധമരിക്കിലനീരിനാലേ
മേലേപുരട്ടിയരമൊന്നരനാൾകഴിഞ്ഞെ-
ന്നാലോ നഖം സുഖവഴിയ്ക്കുപറിച്ചെടുക്കാം. 6

## ജാനുവ്രണ ചികിൽസ

കറപ്പോടൊക്കും കന്ദതകത്തുവെളിച്ചെണ്ണയാല,ല്ലയെന്നാൽ
കട്ടത്താമപ്പൃഷ്ഠാസ്ഥിയെ മീനസമാംതേങ്ങതൻപാലിനാലേ,

3 3-ം 4-ം ശ്ലോകങ്ങൾ ഒന്നായി അന്വയിക്കണം.

5. ധാരാവിധി (ധാരാകർമ്മം) പഴപ്പുള്ളതിനും (പഴപ്പുള്ള നഖസന്ധിവ്രണക്കൂട്ടത്തിനും)

5 നഖക്കട (നഖമൂലം) ഇവ്യാധി (നഖവ്രണം) പുനഃ [പിന്നെ) മാലേൽക്കാതെ (നോവാതെ) കഥിക്കുന്നതും (പറയുന്നതും)

6 ഒന്നരനാൾ (തൊണ്ണൂറുനാഴിക) സുഖവഴിയ്ക്കു (വേദന ലേശമില്ലാതെ)

കണക്കിൽക്കല്ക്കിച്ചുൾക്കനിവൊടുപുരട്ടട്ടെജാനുവ്രണത്തിൽ,
കലമാകൊമ്പിൻചൂർണ്ണം പുനരെരുമനെയ്യോടുചേർത്തും പുരട്ടാം. 7

കല്യാണി! തുത്ഥ,പിടയാട്ടിനെഴും മലം, കേ-
ടില്ലാതെയൊക്കമൊരു ചിററമൃതിന്റെയുറൽ,
നെല്ലിപ്പു,യെന്നിവവറുത്തുപൊടിച്ചതും വേ-
ണ്ടില്ലാശരിപ്പൂതമനെയ്യിൽ നനച്ചതേപ്പാൻ. 8

നീർനിന്നിടുന്നതിൽ നഖവ്രണധാരതന്നെ
നൂനംനടത്തിടണ,മങ്ങിനെ നീർവലിഞ്ഞാൽ
ഈനൽച്ചികിത്സകളെയൊക്കെയുമാചരിക്കാം,
ജാനുവ്രണൗഘമിവകൊണ്ടുജവാലുണങ്ങും. 9

## വീഥീവ്രണചികിൽസ

ഹേ ദേവി! പൂവരശുതൻതൊലിചുട്ടഭസ്മം
ബോധിക്കിരട്ടിമധുരപ്പൊടിയോടിണക്കി
നാൾതെല്ലുചെന്നനറുവെന്നലമോടുചേർത്തു
വീഥിവ്രണംവിടുവതിന്നു പുരട്ടിടട്ടെ. 10

വ്യാശങ്കംതേങ്ങതൻപാലതിലസിതകചോരിതെച്ചിവേരൊത്തരച്ചാ
മാശിക്കായിന്റെചൂർണ്ണംചെറുതതിലണയിച്ചിട്ടുമീതേട്ടുതന്നെ

7 ആമപ്പൃഷ്ഠാസ്ഥിയെ (ആമയോടിനെ) കൽക്കിച്ച്‌ (അരച്ച്‌) ചൂർണ്ണം (പൊടി) ജാനുവ്രണം എന്നതു കാൽമുട്ടിന്മേൽ ഉണ്ടാകുന്ന വ്രണമാകുന്നു.

8 നനച്ച (ചാലിച്ച)

9. നീർനിന്നിടുന്നതിൽ (നീരുള്ള ജാനുവ്രണൗഘത്തിൽ) നഖവ്രണധാര (നഖവ്രണത്തിനുപറഞ്ഞധാര) നൂനം (തീർച്ചയായും) ഈ നൽച്ചികിത്സകളെ (7-ംശ്ലോകംകൊണ്ടും 8-ംശ്ലോകംകൊണ്ടുംപറഞ്ഞ നല്ല ചികിത്സകളെ) ആചരിക്കാം(ചെയ്യാം) ജാനുവ്രണൗഘം (മുട്ടിന്മേലുണ്ടാകുന്ന വ്രണങ്ങളുടെ കൂട്ടം) ജവാൽ (വേഗേന)

10. ബോധിക്ക (അറിയുക) നാൾ തെല്ലുചെന്ന (പഴകിയ) വീഥീവ്രണം (ഇടയാസനത്തിൽ ഉണ്ടാകുന്നവ്രണം)

11 വ്യാശങ്കം-ആശങ്ക (സംശയം) ഇല്ലാതെ ചൂർണ്ണം(പൊടി)

കാശാവിൻതോലുപേക്ഷിച്ചതിലരിയകരിഞ്ചീരകത്തിൻപരാഗം
ലേശംചേർത്തും,പരട്ടാംചൊറിതടവിനവിധിവ്രണം വേർപെട്ട
ന്നാൻ. 11

## ഗോപാദ്വ്രണചികിൽസ

ആവോളംതേങ്ങതൻപാലതിലയി! പശുവാലിൻെറ രോമങ്ങൾ ചുട്ട-
ള്ളാവെണ്ണീറൊത്തുത്തും, പുനരഴകിയലുന്നമ്പഴത്തോലുനീരിൽ
പാവോ,മാശിഷ്ഠതാനോ,സമനിലയിലിണങ്ങുന്ന സാക്ഷാലി രിപ്പ-
പ്പൂവും, പേഷിച്ചതേച്ചീട്ടകിലകലുമുടൻതന്നെ ഗോപാദ്വ്രണ
ങ്ങൾ. 12

ഗന്ധകനവനീതം

നെല്ലിക്കാഗ്ഗന്ധകത്തിൻപൊടിവടിവിയലും വെണ്ണനെചേർത്തു ട്ടതി-
ത്തെല്ലോളം കാർമുരിക്കിന്നിലകളുടെരസം, ഖാദിരകഷാഥവെള്ളം,
പുല്ലാനിക്കുമ്പുതൻനീരി,വയെനിയതമന്നാകല്പിച്ചവററിൽ
കല്പേ!മൂന്ന,ഞ്ച,മേഴം ദിവസമിടണമെന്നിട്ടെടുത്തിട്ടതേക്കാം, 13
ഒക്കിന്മേലുളവാംവ്രണങ്ങളധികംപാരിച്ചിതന്നാലുമീ
മുഖ്യപ്പെട്ടമരുന്നിനാൽപൊറുതിയില്ലാതേ പൊരിഞ്ഞാട്ടമേ.
വെക്കംതന്നെയടങ്ങിടുംചൊറി,വെറുംകുഷ്ഠംകരപ്പൻ, ചിരം-
ങ്ങി,ക്രൂരാർത്തികളെജ്ജയിപ്പതിനുമിന്നാളാണിതാരോമലേ! 14

ഈമട്ട (തേങ്ങാപ്പാലിൽ) തന്നെ. പേഷിച്ചതിൽ(അരച്ചതിൽ) പരാഗം (പൊടി).

12. ഗോപാദ്വ്രണങ്ങൾ (ഒക്കിന്മേൽ ഉണ്ടാകുന്ന വ്രണങ്ങൾ)

13. രസം (നീർ) ഖാദിരകഷാഥവെള്ളം (കരിങ്ങാലികഷായവെള്ളം) കല്പിച്ച് (ഉണ്ടാക്കി) കരിമുരിക്കിലനീരിൽ 3-ം, കരിങ്ങാലിക്കഷായത്തിൽ 5-ം, പുല്ലാനിത്തളിരിൻനീരിൽ 7ം ദിവസം ഇടണം. എന്നിട്ട്(പിന്നെ) എടുത്തിട്ട തേക്കാം(പുരട്ടാം).

14. വെക്കം (പുരട്ടിയ ഉടൻ) തന്നെ -ക്രൂരാർത്തികളെ(ക്രൂരരോഗങ്ങളെ) ഇത് (ഗന്ധകനവനീതം) ആളാണ് [മതിയാവുന്നതാണ്.]

## ഉരോവ്രണചികിത്സ

വണ്ണവതീവൃത്തം

വേമ്പാടത്തൊലിയൊത്തിരട്ടിമധുരം തേങ്ങപ്പുളുപ്പാലിനാൽ
സമ്പേഷിച്ചുപുരട്ടിയാൽ മറയുമേമാറത്തുചേരുംവ്രണം,
വേമ്പാടത്തൊലിതൻകഷായമതിലായ്‌നന്നാറിയും,യഷ്ടിയും,
താൻപാകത്തിലരച്ചുചേർത്തുനറുനെയ്യെസാധിച്ചതും തേച്ചിടാം. 15

## കക്ഷവ്രണചികിൽസ

കല്ലാല,ലരി,കടമ്പ,നല്ല കരിങ്ങാലിയിവയിലൊന്നിന്റെ
നാല്ലോതണക്കത്തൊലിയൊട്ട തുല്യംകൈക്കൊണ്ടിരട്ടിമധുരത്തെ16

പഴക്കകന്നതേങ്ങയെണ്ണതന്നിലൊ, പെരുത്തനാൾ
പഴക്കമുള്ളനെയ്യിലോ, വറുത്തരച്ചുചേർത്തുടൻ
കഴൽക്കടിഞ്ഞപൂങ്കുഴൽക്കദംബകേ, പുരട്ടിയാൽ
കഴക്കതീറ,കക്ഷജവ്രണങ്ങളന്നണങ്ങുമേ. 17

## സിരാവ്രണചികിൽസ

ശ്രീഭദ്ര, കടമ്പുതൻതൊലി,യിരിപ്പത്തോൽ,കുറുന്തോട്ടിവേർ,
മൈലെള്ളിൻതൊലി,ധൂരകത്തിനടെവേർ,നാല്പാമരത്തോൽ,വടി,
ചേലാംമട്ടിവതൻകഷായമതിനാൽകാലത്തുനാൾതോറുമെൻ
ബാലേ! ധാരകഴിച്ചുവെച്ചുപിചുചേർക്കേണംപഴേനെയ്യിനാൽ. 18
എന്നാൽശാന്തിവരുംസിരാവ്രണനിരയ്ക്കില്ലെങ്കിൽ വാതാർത്തിനീ-
ക്കുന്നോരോവകരോപണൌഷധികളാൽകാച്ചും പഴേനെയ്യിനാൽ

15. സമ്പേഷിച്ചു [നല്ലവണ്ണം അരച്ചു] യഷ്ടിയും [ഇരട്ടിമധുരവും] സാധിച്ചതും (കാച്ചിയരിച്ചതും)

16 തുല്യം [സമം] 16-ം17-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

17. കക്ഷജവ്രണങ്ങൾ [കക്ഷത്തിലുണ്ടാകുന്നവ്രണങ്ങൾ]

18. ശ്രീഭദ്ര [ദേവതാരം] വടി (ഇരട്ടിമധുരം] പഴേ നെയ്യിനാൽ പിചുചേർക്കണം [പഴയ നെയ്യുപുരട്ടിയ ശീല പററിക്കണം.)

19. ശാന്തി (ശമനം) വാതാർത്തി (വാതകോപംകൊണ്ടുള്ള കഴപ്പ്) രോപണൌഷധികളാൽ (ഉണക്കമരുന്നുകളാൽ) കാച്ചും.

നന്നായിപ്പിച്ചുവിട്ടിടേണ,മവയിൽ ക്ഷിപ്രം വരട്ടംമത-
ന്നൊന്നും ചേക്കുരുതോൾ വേണമതുകൊണ്ടെത്തുംവിപ
ത്തൊതിടാം. 19

മെല്ലെഞരമ്പുകൾ, നിവൃത്തുകതൊട്ടവയ്ക്കു-
ക്കില്ലാതെയാംപടിവളഞ്ഞുചുരുണ്ടിരിക്കം,
അല്ലെങ്കിലല്ലണിമനോഹരവേണി! വേറെ
വല്ലാനിലാമയവുമേറ്റുവലച്ചിലാകം. 20

മുന്നുകുറുന്തോട്ടികൾവേർ, നന്നാറി,ശതാവരികിഴങ്ങു,വടി,
പിന്നെസ്സുരമര,മെന്നിവതൻനിഷ്ക്വാഥത്തിലായിലന്തയില, 21
ചെറുപൂള,ച്ചിററരത്ത,കൾചെറുതാംകടലാടി,കാട്ടുമുല്ലയില,
കറുക,അലനീളി,കളിവമുറുകെവിമർദ്ദിച്ചെടുത്തനീർക്കൂട്ടി, 22
മാഞ്ചി,ച്ചന്ദന,നാഗ്ഗുണങ്ങൾവടിരോഗ,കന്നുതക്കങ്ങൾന-
ന്മഞ്ചട്ടിപ്പാടി, തുണിയാങ്കു,മിന്നിയോമുക്കായചെഞ്ചന്ദനം
നൊഞ്ചിൽച്ചേർക്കകരേണുക,തക്കര,താഴൽപ്പൂ,ക്കളെന്നിഗ്ഗണം
വഞ്ചിക്കാതെയരച്ചുചേർത്തുപഴതാം നെയ്കാച്ചിവെച്ചീടണം. 23
നിരാകുലംനെയ്യിതമാന്തമേതുംവരാതെനിത്യംപെരുമാറിയെന്നാൽ
സിരാവ്രണംസർവ്വമുണങ്ങുമെന്നുകരാറുചെയ്യാംകരിവയ്യയാനേ! 24

(ഉണക്കമരുന്നുകൾ കൊണ്ടുവെച്ച കഷായത്തിൽ അവതന്നെ അര ച്ചുകലക്കി കാച്ചുന്ന പഴനെയ്യിനാൽ നന്നായിപ്പിച്ചുവിട്ടിടേണം. (പുരട്ടിയ ശീലപതിക്കണം) അവയിൽ (നെയ്യുകാച്ചുവാനെടുക്കുന്ന രോപണൌഷധികളിൽ) ക്ഷിപ്രം (വേഗത്തിൽ) വിപത്ത് (ആപത്ത്)

20. നിവൃർത്തുകതൊട്ടവക്ക് (നിവൃർത്തുക, മടക്കുക, മുതലായതിന്ന്) വളഞ്ഞു ചുരുണ്ടിരിക്കം (വളഞ്ഞോ, ചുരുണ്ടോ, ഇരിക്കം) അനിലാമയവും (വാതരോഗവും)

21. നിഷ്ക്വാഥത്തിൽ (കഷായത്തിൽ) 21ം, 22ം, 23ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

22. ചെറുതാം കടലാടി (ചെറുകടലാടി) വിമർദ്ദിച്ച (ഇടിച്ചുപിഴിഞ്ഞു.)

23. വടിരോഗകന്നുതക്കങ്ങൾ—വടി, (ഇരട്ടിമധുരം) രോഗം, (കൊട്ടം കന്നുതക്കം, ഇവ) മുക്കായ (ത്രിഫല) ചെഞ്ചന്ദനം (രക്തചന്ദനം).

## വ്രണസാമാന്യ ചികിത്സ

വെറുംകാഞ്ഞിരത്തിന്റെവേർ, യഷ്ടി,നാല്പാമരത്തൊലി,
വററിൻകഷായത്തിനാലേ
പരംധാരകോരുന്നതെൻതന്വി! നീരുള്ളോരെല്ലാവ്രണങ്ങൾക്കു
മാവശ്യമത്രേ. 25

ലോധ്രാദികഷായം

വാമേ! പാച്ചോററിലന്തത്തൊലി,വടി,കൾകുറുന്തോട്ടിവേർ,
കാഞ്ഞിരത്തിൻ–
വേർ, മൈലെൾത്തോൽ, ഞെരിഞ്ഞാമ്പുളിയുടെകട,നാല്പാ
മരത്തൊല,രത്ത,
രാമച്ചം, ദാരു,വൃക്ഷിൻതൊലികലരുമിരിപ്പക്കരിങ്ങാലിമധ്യം,
നീർ,മേഘം, നല്ലഭീരു,ത്രിഫലകളിവതൻ ക്വാഥവും,
കേളതിങ്കൽ 26

'ഏലാദികല്ക്കമൊട്ടുകാച്ചിയതാംപഴക്കം
കൊലുന്നനെയ്യു,മൊരുനീരിയലുംവ്രണത്തിൽ
ചേലോടുധാരയിടുവാനധികംവിശേഷം,
മേലേപുരട്ടുകയുമാമിതുപുണ്യശീലേ!

ഈ'ലോധ്രാദി'കമാംമരുന്നുനീരയാൽകാച്ചുംവെളിച്ചെണ്ണയും
കൊള്ളാംധാരയിടാൻ,പുരട്ടുകയുമാമിയെണ്ണ,പുണ്യാശയേ!
'ന്യഗ്രോധാദി'കഷായനീരിലുടനേ'ജാത്യാദി'തൻനീരുചേ-
ത്തിട്ടേ'ലാദി'യരച്ചുകൂട്ടിവിപചിച്ചീടുന്നതുംനന്നെടോ. 28

24. പെരുമാറിയെന്നാൽ (പിചുവോ, ലേപനമൊ, ധാരയോ, ചെയ്താൽ)

25. യഷ്ടി (ഇരട്ടിമധുരം).

26. 26ം, 27ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

27. ഇതു (നെയ്യു)

28. 'ലോധ്രാദി'കമാം മരുന്നുനീരയാൽകാച്ചും ('ലോധ്രാദി'കഷായത്തിൽ 'ലോധ്രാദി'തന്നെ അരച്ചുകലക്കി കാച്ചുന്ന) വിപചിച്ചീടുന്നതും (കാച്ചുന്ന വെളിച്ചെണ്ണയും) നന്ന് (ധാരയിടുവാനും പുരട്ടുവാനും കൊള്ളാം.)

## വ്രണഭൈരവതൈലം

സല്ലീലേ!മുന്നാകർപ്പൂരമൊടിരുനിശ,മഞ്ചട്ടി,യാട്ടിൻമലം,ചെ-
ഞ്ചല്യംതാൻ,ചെമ്പരത്തിത്തൊലി,വടിനവസാരങ്ങൾ
കാമൃന്നാ,രത്ത,
നെല്ലിക്കാഗ്ഗന്ധകം,വെള്ളാമ്പശ,ത്തുരിശിടയപ്പെണ്ണു,വിണ്ണോർ
മരം,ചാ-
യില്യം,നാൽത്തെങ്ങതൻപൂക്കലയരികലതംത്തുത്തി,
നിറ്റുണിയാങ്കം, 29
തിരുവട്ടവേപ്പപശ,കുന്തുരുക്ക,മെന്നല്ലഗൌരിപാഷാണം,
പെരിയപുളിങ്കുരു,വഥപൊന്നരിതാരം,വത്സനാഭി,മനയോല, 30
ചെലേറ്റുംതേക്കുമാവെന്നിവയുടെപശ,യിച്ചൊന്നവസ്തുക്കൾപുള-
ത്തൊലിൻനീർ,കോഴിമുട്ടദ്രവമഥപുറ്റുതായുള്ളതെങ്ങിൻറമദ്യം
ബാലേ!പേരാൽമരക്ഷീരമതി,തുകളിലൊന്നൊട്ടുകൈകൊണ്ടു
വേണ്ടും
പോലെപേഷിച്ചു,നേർമ്മപ്പെട്ടമൊരുന്നെട്ടുതാംശീലമേലായ്
പുരട്ടി, 31
ഊക്കുള്ളിരിമ്പുവടിമേൽച്ചുററിയേററവുമുണക്കി,ജ്ജഗത്തഖിലവും
കാക്കുംശിവേ!പഴയനെയ്യിങ്കൽമുക്കി,യുടനേതീക്കൊളുത്തിയതിനെ
കേൾക്കെണ്ണക്കൂടിയവെളിച്ചെണ്ണതൂകിയൊരുനൽഭാജന
ത്തിനുടെമേൽ
തൂക്കിപ്പിടിച്ചുതലകീഴായ്നനന്നൂണമിടയ്ക്കൊക്കെമന്ദമവയാൽ 32
അത്തുവ്വിങ്കലിരിമ്പുകോൽത്തലയിൽനിന്നിററിററുവീഴുന്നതൈ-
ലത്തിൻതുള്ളികളൊക്കെവേറെയൊരുപാത്രത്തിൽവീഴിക്കണം,

29. 29, 30, 31, 32 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം
30. തിരുവട്ടവേപ്പപശ (തിരുവട്ടപ്പശ, വേപ്പിൻപശ)
31. കോഴിമുട്ടദ്രവം (കോഴിമുട്ടയുടെ വെള്ള) പേരാൽക്ഷീരം (പേരാലിൻപാല്)
32. ഇരിമ്പുവടി (ഇരിമ്പിൻകോൽ) ഭാജനത്തിനുടെ (പാത്രത്തിൻെറ) മേൽതലകീഴായ് (കൊളുത്തിയതലകീഴ്പോട്ടായ്) തൂക്കിപ്പിടിച്ചു അവയിൽ (ഒരു പാത്രത്തിൽവെച്ച എണ്ണ, വെളിച്ചെണ്ണ ഇവയാൽ) ഇടയ്ക്കൊക്കെ (കൂടെക്കൂടെ) മന്ദം = പതുക്കെ (ഇരിമ്പുകോലിന്മേൽ കൊളുത്തിയ തീയ്യു കെടാതെ) നനന്നൂണം.

ഇത്ഥംതന്നെനനസ്സുവാൻകത്തിവെച്ചോരെണ്ണതീരുംവരെ-
ക്കൃത്യംചെയ്തുകിടച്ചതൈലമതിനെസ്സൂക്ഷിച്ചുവെച്ചീടണം. 33
ഇത്തൈലമിത്തിരിപുരട്ടുകിലെത്രതന്നെ
വദ്ധിച്ചിലും വ്രണഗണങ്ങളുണങ്ങുമന്നേ,
എത്തില്ലിതിന്റെമഹിമാവുപറഞ്ഞൊതുക്കാൻ,
മത്ത്യക്കുമിന്നമിതുദുർല്ലഭമായിരുന്നു. 34
ക്കുറുകൾകൊണ്ട'ഗ്നിശമ്മ'ദചിജനുടെമകനുണ്ടായദുഷ്ടവ്രണൌഘം
മാറീടാനായ"മഹാത്മാവ'സിതനി'തുപദേശിച്ചിതായാൾക്കുമുന്നം
പാരാതെല്ലാവിസപ്പാനിലവികൃതികളുംസന്നിപാതോൽക്കടാപ-
സ്മാരോന്മാദാനിലാസ്രാവങ്ങളു,മകലുമിതിൻനസ്യ
ലേപാദിയാലേ. 35
താൻനട്ടപോററിയതുപോലതതിന്റെപൂവാ-
കുന്നോരതൈലമിതുനമ്മുടെ'ഫേള'നാശാൻ
ചിന്തന്നൊരാൾക്കതുണയാൽ,ചിലക്കുട്ടരൊക്കെ
നന്ദ്യാശിരസ്സിലണിയുന്നവിധത്തിലാക്കി. 36

33. ഇത്ഥം (ഇപ്രകാരം) തന്നെ = കൃത്യംചെയ്തു (പണിനടത്തി) കിടച്ച (കിട്ടിയ)

34. വദ്ധിച്ചിലും (വദ്ധിച്ചാലും) വ്രണഗണങ്ങൾ (വ്രണക്കൂട്ടങ്ങൾ) അന്നേ ഉണങ്ങും. മഹിമാവു (വലിപ്പം) മത്ത്യക്ക് (മനുഷ്യക്ക്).

35. അഗ്നിശമ്മദചിജനുടെ ("അഗ്നിശമ്മാവ്" എന്ന ബ്രാഹ്മണന്റെ) അസിതൻ. (അസിതാചാര്യൻ) ഇതു (ഈ തൈലം) ആയാൾക്ക (അഗ്നിശമ്മാവിന്നു) വിസപ്പാനിലവികൃതികളും (വിസപ്പങ്ങളും, വാതരോഗങ്ങളും,) സന്നിപാതോൽക്കടാപസ്മാരോന്മാദാനിലാസ്രങ്ങളും, സന്നിപാതം, ഉൽക്കടം (ഘോരം) ആയ അപസ്മാരം, ഉന്മാദം, അനിലാസ്രം, (വാതശോണിതം) ഇവയും = നസ്യലേപാദിയാലേ = നസ്യം, ലേപം, (പുരട്ടുക) മുതലായതുകൊണ്ട്.

36. തപോലത (തപസ്സാകുന്ന വള്ളി) ശിരസ്സിലണിയുന്ന (തലച്ചോറിലാക്കുന്ന) അറിയുന്ന വിധത്തിലാക്കി = പൂവ്വ് ശിരസ്സിൽ അണിയുമല്ലോ. രൂപകം അലങ്കാരം = ഫേളാചാര്യൻ, തപസ്സുചെയ്തു ലഭിച്ച ഈ തൈലത്തെ ചിലക്ക് ഉപദേശംകൊണ്ടും, ചിലക്ക് തന്റെ കൃതികൊണ്ടും മനസ്സിലാക്കിക്കൊടുത്തു എന്നു സാരം.

വ്രണമെന്നജാതിയിൽനിന്ന ഭീതിപൃ-
ങ്ങണെയാവെളിയ്ക്കുദ്ധം,മെന്നതോർക്കിൽ
'വ്രണഭൈരവ'ാഭിധയഥാർത്ഥതന്നെയി-
ഗ്ഗുണമേറ്റമെണ്ണുകതിനെ,ന്റെചണ്ഡികേ! 37

മഞ്ജിഷ്ഠാദി ധൂപവർത്തി

മഞ്ചെട്ടി,ത്തിരുവട്ടകപ്പശ,കൾകാശാവിന്റെതോൽ,കന്മതം,
ചെഞ്ചല്യം, ശതകുപ്പ, ഗോപിമനയോല,ച്ചോനകപ്പുല്ലുകൾ
മാഞ്ചി,ത്തുത്ത,കൾ മഞ്ഞളിൻ തൊലി, നറുംതാരല്ലി,
ഗോരോചനം
താൻ, ചായില്യ,വടി,ക്കടുക്ക,കൾ കലങ്കൊമ്പാക്കടമ്പിൻ
തൊലി 38
തേക്കിൻതോൽ, ചെമ്പരുത്തിത്തൊലി, യകില, രിതാരങ്ങൾ
നാൽഗ്ഗുൽഗ്ഗുലു,ച്ചൂ-
ടക്കർപ്പൂര,ങ്ങൾ പിന്നെത്തകര,മിവസമംചേർന്നതിൻ നാലിലൊ
ന്നായ്
ഒക്കംവണ്ണം രസം, ഗന്ധക,മിവയുണക്കീട്ട നാല്പാമരത്താൽ
വെയ്ക്കും നിഷ്കാഥവെള്ളം, ത്രിഫലയുടെ കഷായാംബു, കാറിൻ
കഷായം, 39
കൊടിയമുരിക്കിലനീർ,ചെറു കടലാടിരസം, മധുവ്രതത്തിൻ
നീർ,
വടിതൻകഷായ,മിവയിൽ ദ്ധമോരോനാളരച്ച,തിമന 40

37. ഭീതി (ഭയം) വ്രണഭൈരവാഭിധ 'വ്രണഭൈരവം' എ ന്ന അഭിധ (പേർ) യഥാർത്ഥ (ചരിതാർത്ഥ) തന്നെ_വ്രണമെന്ന ജാതിയെഭയപ്പെടുത്തുന്നതിനാൽ ഈ ഗുണം ഏറ്റുന്ന എണ്ണയ്ക്ക് 'വ്രണഭൈരവം' എന്നപേർ കല്പിച്ചതു വളരെ യോജിക്കുന്നുണ്ട്.

38. 38-, 39-ം 40-ം 41-ം ശ്ലോകങ്ങളെ ഒന്നിച്ച് അന്വ യിയ്ക്കണം.

40 ചെറുകടലാടിരസം (ചെറുകടലാടിനീർ) മധുവ്രത ത്തിൻ വണ്ടിന്റെ (കഞ്ഞുണ്ണിയുടെ) വടിതൻ (ഇരട്ടിമധുരത്തിൻ) ഇവയിൽ ക്രമേണ ഓരോ നാളരച്ച്.

ഊക്കേറും ശീലമേൽത്തേച്ചടനൊത്ത തിരിയാക്കിച്ചമച്ചു,ട്ടനാൽ
മൈവ-
ലേല്ലാതെകണ്ടുണക്കി,പ്പുനരതുകിയമെനെകൊണ്ടു നന്നായ്,
നനച്ച്,
തീക്കത്തിച്ചു,തിട്ടമ്പോൾവരുമൊതുപുകയെപ്പൊങ്കുഴൽക്കുള്ളിലൂടേ
നോക്കിപ്പുറ്റുണ്ടമിന്നിട്ടിടവിരവൊടു കൊള്ളിച്ചിടേണം വ്രണ
ത്തിൽ, 41
ആരംഭിച്ചുള്ള ചോദ്യത്തിനു തുഹിനമയൂഖാനനേ! ഞാനറി
ഞ്ഞൻ,
കാരീയം, വെള്ളി, ചെമ്പെ,ന്നിവയുടെകുഴൽകൊണ്ടിട്ടമാമി
പ്രയോഗം,
പോരാ പിന്നെപ്പുത്തുക്കാർകുഴലി, പഴയതാം നെപുരട്ടേണ,
മെന്നാൽ
പാരം പാരിച്ചഘോരവ്രണഗണമൊഴിവാമേഴനാൾകൊണ്ടു
തന്നെ, 42
അത്യന്തംവളരാത്തപുണ്ണുകളഹോ! വേരററുപോമിപ്രയോ–
ഗത്താലഞ്ചുദിനങ്ങൾകൊണ്ടു,വയിലുംസാരം കുറഞ്ഞുള്ളവ
മുശേഷ,മൂന്നുദിനങ്ങൾകൊണ്ടൊളിവിലാംക്ഷുദ്രങ്ങളാണെങ്കിലോ
ശ്രുദ്ധം പിട്ടുപറഞ്ഞുകൂട്ടിടുകയല്ലന്നേ ശമിച്ചീടുമേ. 43

ത്രിഫലാദിരസായനം

പ്രൌഢേ! മുക്കായ, മാശിങ്ങു,കൾവടി,യഥമൈവദേഹിയാളേ, ല,
പാവ,-
മ്പോടേ മുമ്മൂന്നുപങ്കേറിട്ടമിതുകൾ പൊടിച്ചിട്ടു,തിൽത്തുല്യ
മായി

41 ഊക്കേറും (ധാരാളം ഊട്ടുള്ള) തീക്കൊള്ളുന്തി തിരിയിൽ നല്ലവണ്ണം തീപിടിച്ചാലുടൻ ഊതിക്കെടുക്കുമ്പോൾ വരുന്ന പുക വ്രണത്തിൽ കൊള്ളിക്കണം, അരനാഴികയിൽ ഏററരുത്. കാൽ നാഴികയിൽ കുറയുകയുമരുത്.

42 പുക ഏല്പിക്കാൻ പൊങ്കുഴൽതന്നെവേണം എന്നുണ്ടോ? എന്നു ചോദിപ്പാൻ തുടങ്ങുകയാൽ ദേവിയോട് "ആരംഭിച്ചുള്ള ചോദ്യത്തിനു" എന്നു തുടങ്ങി പറഞ്ഞതാണ്. പിന്നെ (പുക ഏല്പിച്ചതിൻശേഷം) ഘോരവ്രണഗണം (വല്ലാത്തവ്രണങ്ങളുടെ കൂട്ടം).

43 അത്യന്തം (ഏററവും) ദിനങ്ങൾ (ദിവസങ്ങൾ) ക്ഷുദ്രങ്ങൾ (നിസ്സാരങ്ങൾ) അന്നേ (പുകഏല്പിച്ച ദിവസംതന്നെ)

പാടെബ്"ഭജിച്ചിട്ടും ജീരകമതു പരിചൂർണ്ണിച്ചു ചേർത്തപ്പ
മീടാ_
ന്നിട്ടുംപഞ്ചാരകൂട്ടി, ഘൃതമധുവിൽനനച്ചാനരുട്ടീടവേണം. 44
ഈരസായനമുണ്ണിച്ചാലേറുമായുസ്സു,മഗ്നിയും,
ഘോരങ്ങളാകിലുംതീരെ മാറുമെല്ലാവ്രണങ്ങളും. 45

നവനീതമധുസ്നേഹി

പുത്തൻവെണ്ണപലം നിനയ്ക്കുകിതപത്തേഴാ,യതിന്നാലിലായ്
തീർത്തീടിന പാവു തന്റെ പൊടിയും ചേർത്താനരുട്ടി,സ്വയം
വൃത്തിപ്പെട്ടൊരു വെള്ളികൊണ്ടു കൃതമാം പാത്രത്തിലാക്കി,സ്മരാം-
രാദ്ധ്യേ! വെള്ളിയടപ്പിനാൽ മുഖമടച്ചിട്ടു,ങ്ങരക്കിട്ടടൻ 46
ദ്വാരം നന്നെച്ചുരുങ്ങും നിലയറയിൽ നിധിപ്രായമായ്
വെച്ചു്,നാല്പ-
ത്താറാം നാളിങ്ങെടുത്തായതിലൊരു പൊടിയായ്തീന്നൊഴ
ന്നൌഷധത്തെ
ആര്യേ! തേനിൽക്കഴിപ്പിയ്ക്കണമുഷസി, സമസ്തവ്രണങ്ങൾക്ക
മെന്നാൽ
തീരെ കേടററുണക്കംവരു, മനിലവികാരങ്ങളും നീങ്ങുമത്രേ. 47

44 ക്രമത്തിൽ ഏറുന്ന ഇവകൾ (ത്രിഫല ഓരോകഴഞ്ച്, മാശിയ്ക്ക 6 വഴഞ്ച്, ഇരട്ടിമധുരം 9 കഴഞ്ച്, ഇങ്ങിനെ ഭാജിച്ചിട്ടും (വറക്കന്ന) പരിചൂർണ്ണിച്ചു (പൊടിച്ചു) ഘൃതമധുവിൽ (നെയ്യോടുകൂടിയ തേനിൽ)നനച്ച്(കുറഞ്ഞൊന്നു ചാലിച്ച്).

46 സ്വയം (താനെതന്നെ) കൃതമാം (ഉണ്ടാക്കപ്പെട്ടതായ) അരക്കിട്ട് (സന്ധിയിൽഅരക്കിട്ടു) 46-ം 47-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.)

47 ദ്വാരം നന്നെച്ചുരുങ്ങും (കാററുകൂടി കടക്കാത്തതായ)നിധിപ്രായമായ്വെച്ചു (കഴിച്ചിട്ടു)നാല്പത്തഞ്ചുദിവസം കഴിഞ്ഞ് 46-ാംനാൾ കഴിമാന്തി അതിൽനിന്ന് എടുത്ത്. ആയതിൽ(വെള്ളിപ്പാത്രത്തിൽ) നനവുവിട്ടു ഒരു പൊടിയായ്തീന്നിരിക്കുന്ന ഔഷധത്തെ (മരുന്നിനെ) ഉഷസി (രാവിലെ) തേനിൽ കഴിപ്പിക്കണം. എന്നാൽ സമസ്തവ്രണങ്ങൾക്കും (എല്ലാവ്രണങ്ങൾക്കും) അനിലവികാരങ്ങളും (വാതരോഗങ്ങളും)

കര, യെക്കം, ഗ്രഹണി, ഭഗന്ദര, കുഷ്ഠ, വിസർപ്പപാണ്ഡു, ഗുദജ,ങ്ങൾ
ജ്വര,മുന്മാദ,മിവററിനെയരമിശ്ശുഭമാം മരുന്നകററിവിട്ടും. 48

'ഫേളൻ' വിധിച്ച നവനീത മധുസ്‌നുഹി'പ്പേ-
രാളും മരുന്നിതനിശം ചെപതമാററിയെന്നാൽ
ചീളെന്നപസ്മൃതിയുമൊന്ന ഭയനാമൃക്കിൽ
ചൂളീട്ടുമുദ്ദളിമേചകചൂളിയാളേ! 49

നവസാരഭസ്മം

പച്ചവിളാവരി, വണ്ട, ഥ പിച്ചകയില, കൊടിയകാർമുരി-ക്കിലകൾ,
നൽച്ചെറുകടലാടി, നിറം വാർച്ചൊരുസുഷവിക്ഷതന്ന, റെല്ലിയ്ക്കു 50
കെളിന്നിത്തണ്ടുതൻ പൂക്കല, യിവയുടെ നീരികൾ വെവ്വേറെ യോരോ
നാളും, നാല്പാമരത്തിൻ തൊലിയുടെയ കഷായത്തിൽ വെച്ചേഴ നാളും,
ആളും മോദാലരച്ചേന്തിട്ടമൊരുനവസാരത്തിനെ ഭ്രാജിതോദ്യൻ
കാളിന്ദീവീചിമാലേ! വിരവിൽവടിവിലുരുട്ടീട്ടു, മുന്നാളു ണക്കി 51
മൺപാത്രം തന്നിലാക്കീട്ടു,ടനതുവിധമാം ഭാജനത്താലടച്ചു,ൾ-
ക്കനെവും വിട്ടേഴമൺചേലകൾ വരുതന്ന! വക്കത്തു ചുററീട്ടി,ഴക്കി,
ജൃംഭിയ്ക്കും വെവല്യകൊള്ളിച്ചു,തുപുനരൊരുകോലാഴി വിസ്താരമാ മന്നാ-
രെമ്പാട്ടുചാണകം തിങ്ങിയ കുഴിയതിൽവെച്ചു, ഗ്രമാം തീയ്യി നാലെ 52

48. ഗുദജം (അശ്സ്സ്) അരം (വേഗം)

49. അപസ്മൃതിയും (അപസ്മാരവും) സമാസോക്തി അലങ്കാരം.

50. സുഷവിക്ഷതന്ന (പുല്ലാനിതളിർ) 50-ം 51-ം 52-ം 53-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

51 എന്തിട്ടമൊരു (എട്ടുക്കുന്ന) വിരൽവടിവിൽ (വിരൽപ്രമാണം.)

അറുപത്തുനാലുനാഴിക മുറിയാതെപചിച്ചു,തീക്കെട്ടുത്തുടനെ,
ചെറുതും ചൂടില്ലെന്നായ്‌വരുമളവാക്കഴിയിൽ നിന്നെടുത്ത,
തിനെ 53

തുറന്നു,കത്തുള്ളൊരു ഭസ്മമായ
മരുന്നുകൈകൊണ്ടു മധുദ്രവത്തിൽ
പാരംനുകർന്നാൽ വ്രണമെന്നവാക്കും
മറന്നുപോമാളുകൾ മന്ദയാനേ! 54

ക്ഷിപ്രംപഞ്ചാരചേർത്തും, വടിയുടെപൊടിയും കൂട്ടിമെനസ്സാൽനനച്ചും,
സാപ്പിട്ടീടുന്നവർക്കും വ്രണനിരയൊഴിവാം, ഞാൻപരീക്ഷിച്ചുനോക്കി,
ഇബ്ഭസ്മം യൗവ്വനംവന്നവനൊരുയാതപണത്തൂക്കമാം മാത്രയിൽസ്സേ-
വിപ്പിക്കാം വേണ്ടിവന്നാൽ, ശിശുവിനുവളരെ സ്വല്പമേ നൽകിടാവൂ. 55
മററും നാനാവികാരങ്ങളെയിതുതരസാ യോഗവാഹിത്വമൂലം
മാററും പോക്കീടുമേ രോഹിണിയുടെ പൊടിചേർത്താലജീർണ്ണജ്വരത്തെ,

52 അതുവിധമാം ഭാജനത്താൽ (പാത്രത്താൽ) മൺപാത്രത്താൽ മൺവേലകൾ(മണ്ണുതേച്ചശീലകൾ) ഇഴക്കി (മണ്ണുകൊണ്ടിഴക്കി)ജൃംഭിക്കും (പാരിച്ച) വെയിലുകൊള്ളിച്ച വക്ക(നല്ലവണ്ണം ഉണക്കി) ചാണകം ഉണങ്ങിയതായിരിക്കണം. ഉഗ്രമാം(ഘോരമായ) തിയ്യു നല്ലവണ്ണം കത്തിച്ച്.

53 പചിച്ചു (വേവിച്ചു) ഉടനെ (അറുപത്തുനാലുനാഴികയുടൻ)തീക്കെട്ടത്ത് ചെറുതും ചൂടില്ലെന്നായ്‌വരുമളവു[തൊട്ടുനോക്കിയാൽനല്ലതണുപ്പ് തോന്നുമ്പോൾ) അതിനെ (മൺപാത്രത്തെ)

54 മധുദ്രവത്തിൽ (തേനിൽ) പരം (ഏററവും) അതിശയോക്തി അലങ്കാരം.

55 ക്ഷിപ്രം (ഉടനെ) നനച്ചും (ചാലിച്ചും) ഈ ഭസ്മം ഒരിക്കൽ യൌവ്വനം വന്നാൾക്ക ഒരുപണത്തൂക്കത്തിലധികം കൊടുത്തുകൂടാ. ശിശുവിനു (കുട്ടിക്ക) വളരെ സ്വല്പമേ (നന്നെ കുറച്ചേ) കൊടുക്കാവൂ.

56 നാനാവികാരങ്ങളെ (പലരോഗങ്ങളെ) ഇതു (ഭസ്മം)

തെററാതേ കൊച്ചുതേക്കിൻ മുരടിയലിനവൈദേഹി ചൂർണ്ണിച്ചു കൂട്ടി-
ച്ചെററുണ്ണുന്നാൾക്കു ജീർണ്ണജ്വരരുജയകലെപ്പോവു, മെൻ ജീവനാഥേ! 56

ഈവെണ്ണീർ ചെററുനാൾ ജീരകമലരുകൾതൻ ചൂർണ്ണ-മോടൊത്തു തേനിൽ-
സ്സേവിച്ചാൽ ശ്വാസകാസങ്ങളു,മഥഹയഗന്ധാരജസ്സോടുകൂടി
ഭാവജ്ഞേ! വെണ്ണചേർത്തുണ്ണുകിലുരുതരമാം രാജയക്ഷ്മാവുമോടി-
പ്പോവും, തിന്നട്ടെയഷ്ടീപ്പൊടിയോടു മധുവിൽത്തന്നെ-വീസർപ്പമുള്ളോർ. 57

അഞ്ചീടുമേററമയമോതക,വാരിദ,ങ്ങൾ
തൻചൂർണ്ണമൊക്കമിതിനാൽ ഗ്രഹണീവികാരം,
പഞ്ചാരയും, പുതുമലർപ്പൊടിയും, കലർത്തി-
ക്കിഞ്ചിൽക്കഴിക്കിലിതുതാൻ വമിയെക്കെടുക്കും. 58

കൊടിത്തുവക്കായപ്പൊടിയോടുമിളം തേനിലലിയി-
ച്ചിട്ടന്നീഭസ്മത്താൽ കുശലമതിസാരാർത്തനുളവാം,
കടുക്കച്ചൂർണ്ണം ചേർത്തഴകുടയതൈർ നീരിൽനുകരാൻ
കൊടുത്താലാറശ്സ്സകളുമകലും, കോമളതനോ! 59

തരസാ (ഉടനെ) യോഗവാഹിത്വമൂലം(ചേർക്കുന്നമരുന്നുകൾക്കു ഭേദംവരുത്തുന്നതുകൊണ്ടു) രോഹിണി (കടുകരോഹിണി) യുടെ പൊടിചേർത്താൽ (ചേർത്തുസേവിച്ചാൽ) അജീർണ്ണജ്വരത്തെ നപാക്കീടുമേ. ഉണ്ണുന്നാൾക്കു (സേവിക്കുന്നവനു) ജീർണ്ണജ്വരരുജ [ജീർണ്ണജ്വരരോഗം].

57. വെണ്ണീർ(ഭസ്മം) ചൂർണ്ണം(പൊടി) ശ്വാസകാസങ്ങളും ശ്വാസം,(ഏക്കം) കാസം,(കുര) ഇവയും. ഹയഗന്ധാരജസ്സോടു (അമുക്കരപ്പൊടിയോടു) ഉരുതരമാം (ഏററംപെരുകിയ) വീസർപ്പം (വിസർപ്പം) ഉള്ളോർ യഷ്ടീ(ഇരട്ടിമധുരം)പ്പൊടിയോടുകൂടി മധുവിൽ(തേനിൽ)ത്തന്നെ തിന്നട്ടെ(സേവിക്കട്ടെ)

58. അയമോതകവാരിദങ്ങൾ = അയമോതകം, വാരിദം,(മുത്തങ്ങ) ഇവതൻചൂർണ്ണം (പൊടി) ഒക്കം(ചേരുന്ന) ഇതിനാൽ(ഈ ഭസ്മം സേവിച്ചാൽ) ഗ്രഹണീവികാരം(ഗ്രഹണീരോഗം) ഏററം അഞ്ചീടും. കിഞ്ചിൽ(കുറച്ചു) വമി(ഛർദ്ദി) യെ

59. അതിസാരാർത്തന് (അതിസാരരോഗിക്കു) കുശലം (സുഖം) ഉളവാം. അതിസാരംശമിക്കും.

എൻചിത്തേശ്വരി! ജീരകപ്പൊടിയിണങ്ങുന്നീമതന്നാദരാൽ
കിഞ്ചിൽ ചൂടിയല്പം ജലത്തിൽ നുകരാം ഗുന്മാമയംമാറുവാൻ,
അഞ്ചാതേ തമിഴാമവേരൊട്ടു ഞെരിഞ്ഞിൽ, ദേവതാരങ്ങളെ-
സ്സംചൂർണ്ണിച്ചതുചേർത്തുതേനിലലിച്ചുണ്ണട്ടെ നീതള്ളവൻ, 60
നീരിൽത്താർമിഴി! നാഗദന്തിമൂരടിൻ ചൂർണ്ണം കലത്തിച്ചുടും-
നീരിൽത്തെല്ലിതിനെക്കുടിച്ചിലുദരാതങ്കം വിട്ടുംകേവലം,
പാരാതേ നുകരട്ടെ കുഷ്ഠികൾ കരിങ്ങാലിദ്രുമക്കാതല്പം
ചേതം മട്ടുപൊടിച്ചുചേർത്തു മരവെട്ടിക്കായതന്നെണ്ണയിൽ. 61
'നവസാരഭസ്മ'മാണിതു, നവസാരവിലാസശാലിനി!
നിനച്ചാൽ ധ്രുവമിതിനെക്കാൾനന്നായ്ഭുവനേകിട്ടാവ്രണൗഷ-
ധമൊന്നും! 62

## സദ്യോവ്രണചികിത്സ

ഒക്കാതെവല്ലവിധവും മുറിയേററുവെന്നാ-
ലുക്കോട്ടുചോരകൾവരുന്നതടക്കിനിർത്താൻ
വെക്കംചികിത്സകരതിൽപ്പിഴിയട്ടെ പുത്തൻ
മുക്കുററിതന്നിലമരക്കിയെടുത്തിടും നീർ. 63

ചെറുകടലാടിച്ഛദമോ, കറുകയതോ, വയറവള്ളിയിലതാനോ,
വരതൻ ചണ്ടിതളിരോ, മുറിയിലരച്ചിട്ടു വെപ്പതുംകൊള്ളാം. 64
കൈതന്നിൽശ്ശിശുവള്ളിതന്നുടെ കുരുന്നിട്ടേറെ മദ്ദിച്ചതും
നീരേറുംശിശുവള്ളിനെയ്യുരുണിവള്ളിക്കുമ്പരച്ചുള്ളതും
ശ്രീതുവെണ്ണകലർത്തിയും, ശിശുമൃഗക്കണ്ണാൾമണേ! കൈകളാൽ
താർതാവൽത്തളിർഞെക്കിയും, മുറിയിൽവെച്ചാൽ ചോരനി
ന്നീടുമേ. 65

60. കിഞ്ചിൽ(കുറച്ചു) ഗുന്മാമയം(ഗുന്മരോഗം) സംചൂർണ്ണിച്ചതു(പൊടിച്ചതു)ഉണ്ണട്ടെ(സേവിക്കട്ടെ)

61. ചൂർണ്ണം(പൊടി) ഉദരാതങ്കം (മഹോദരരോഗം) കുഷ്ഠികൾ (കുഷ്ഠക്കാർ)

62. ധ്രുവം (തീർച്ചയായും) ഭുവനേ (ലോകത്തിൽ) വ്രണൌഷധം ഒന്നും കിട്ടാ.

63. ചികിത്സകർ (വൈദ്യർ) പുത്തൻമുക്കുററിതന്നില (അപ്പോൾ പൊട്ടിച്ചെടുത്ത മുക്കുററിയില) മരക്കി (കയ്യിലിട്ടു തിരുമ്മി) എടുത്തിടും നീർ അതിൽ (മുറിയിൽ) പിഴിയട്ടെ.

64. ഛദമോ (ഇലയോ)

65. ശിശുവള്ളി (പിള്ളവള്ളി) മദ്ദിച്ചതും (തിരുമ്മിയതും)

ചോരഘ്റാദിചൂർണ്ണം

നൽപ്പാച്ചോറ്റിദ്രുമത്തിൻതൊലി,വടിയൊട്ടു പാൽവൃക്ഷമൊട്ടി,
ന്നിയോ ഞാ-
ഴൽപ്പൂ,വേവിച്ചതാമിക്ഷുകകലമുഴന്നഞ്ജനം, കാവിമണ്ണ്,
ചപ്പംഗക്കാതലോ,മൽപ്പടവമഷി,യിവറ്റിന്റെ ചൂർണ്ണ
ത്തെയും യോ-
ജിപ്പിയ്ക്കാമേമുറിപ്പെട്ടവിടെ,യിതുടനേ രക്തവേഗത്തെനീക്കും. 66

മഹാലോധ്റാദി തൈലം

ആര്യേ! പാച്ചോറ്റിമഞ്ഞൾത്തൊലി, വടി,കളുരാഞ്ജനക്കല്ലു,
സാക്ഷാൽ
വീരാളിപ്പട്ടു ചുട്ടുള്ളൊരു കരി, കടകപ്പാലതൻവിത്തു,ഴന്ന്,
മാറോടം,ഓദ്ദ,മഞ്ചെട്ടി,കൾച്ചെറുകടലാടി,സ്സുരദ്രു,ക്കൾമാഞ്ചിട-
ത്താരല്ലി,ക്കൊട്ടം,രാത്രിത്രിഫല,കൾകറുക,ക്കാവിമൺ,കന്മത,
ങ്ങൾ. 67
ചപ്പംഗക്കാതല്വ,ചെഞ്ചല്യം,നല്ലാടലോടകക്കൂമ്പ്,
ചണ്ടിത്താർതാവൽത്തളിർ,ചന്ദന,മിടയത്തിയാൾ,കല
ക്കൊമ്പ്, 68
കോലരക്കഥ,ഞാഴപ്പൂ,കോലരിഞ്ഞിമരത്തൊലി,
ബാലേന്ദുസുന്ദരോല്ലാസിഫാലേ! കടുകരോഹണി 69
ദുഗ്ദ്ധദ്രുമങ്ങളുടെമൊട്ടു,സഹസ്രവേധി,
മുഗ്ദ്ധേ!മുറഞ്ഞിവയെടുത്തുപൊടിച്ചചൂർണ്ണം
വർദ്ധിച്ചചോരവരവുംവലിയോരുപൊല്ലീ-
സ്സദ്യോഗിപോലവെയടക്കിലടക്കിനിർത്തും. 70

ശിഗ്രുവള്ളി. നെയ്യുതണിവള്ളിക്കൂമ്പ്. (പിള്ളവള്ളി, നെയ്യുതണിവള്ളി, ഇവയുടെ തളിർ) തൈക്കിയും (മട്ടിച്ചം)

66. നൽപ്പാച്ചോറ്റിദ്രുമത്തിൻ(നല്ല പാച്ചോറ്റിമരത്തിൻ) വടി (ഇരട്ടിമധുരം) പാൽവൃക്ഷമൊട്ട് (നാല്പാമരത്തിൻമൊട്ട്) അഞ്ജനം (അഞ്ജനക്കല്ല്) ഓമൽപ്പടവമഷി (പട്ടു ചുട്ട കരി) ചൂർണ്ണത്തെയും (പൊടിയേയും) മുറിപ്പെട്ടവിടെ യോജിപ്പിയ്ക്കാം (ഇടാം)

67. 67, 68, 69, 70 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ട്.

70. ദുഗ്ദ്ധദ്രുമങ്ങളുടെ മൊട്ട് [നാല്പാമരമൊട്ട്] ചൂർണ്ണം (പൊടി) ചോരവരവും. ചോരന്മാരുടെ (കള്ളന്മാരുടെ) എന്ന

രക്തസ്രാവമടങ്ങിയാലുടനെരാമച്ചംകുറുന്തോട്ടിവേർ,
മുഗ്ദ്ധേ! ചന്ദനമോടിരട്ടിമധുരം,നാല്പാമരത്തിൻതൊലി,
ഇദ്രവ്യങ്ങളെയൊക്കെയിട്ടുവിപചിച്ചാററിത്തണുപ്പിച്ചവെ-
ള്ളത്താൽവേണ്ടവിധം വ്രണങ്ങൾകഴുകിത്തോർത്തീടണംമുണ്ടി
നാൽ. 71

മുക്കുററി,പ്പുണ്ഡരീക,ങ്ങളുടെയിലകൾ വെവ്വേറെയോ, വല്ലഭേ! ക-
ഞ്ഞിക്കൊട്ടത്തിൻകുരുന്നോ, ശ്ലൂണചെറുകടലാടിച്ചെടിപ്പത്രമോ,
താൻ
ഊക്കിൽപ്പേഷിച്ചുണക്കിപ്പരിചിനൊടുപൊടിച്ചുള്ളതെള്ളെ
ണ്ണയും, നീർ
നീക്കീട്ടും വെണ്ണയും,ചേർത്തുമുറികളിൽ വെച്ചിട്ടു കെട്ടീടവേണം.
എന്നാലോമശാരീ! രണ്ടുമൂന്നുദിവസംചെന്നാലഴിച്ചാ,ലത-
ന്നൊന്നായിക്കഴുകിക്കളഞ്ഞുപുതുതുണ്ടാക്കിപ്രയോഗിക്കണം,
മൂന്നാലഞ്ചുതമാത്രമിപ്പണിനിവർത്തിച്ചാലുണങ്ങീടുമി-
ല്ലെന്നാൽചെയ്തുതുടങ്ങണംസപദിസാമാന്യവ്രണോപക്രമം. 73

കേൾപ്പിച്ചുവാൻകമനി! ഞാനിനിരണ്ടുമൂന്നു
ഗോപ്യങ്ങളാംമുറിമരുന്നുകൾവേണമെങ്കിൽ,
വായ്പിട്ടുകൊണ്ടുമടിയാതെമനംമയക്കാൻ
കോപ്പുള്ളനിൻവിജയയോടുമുരച്ചിടൊല്ലേ. 74

കൂടി അർത്ഥം ധരിക്കണം. പോലീസ്സുദ്യോഗസ്ഥൻ കള്ളന്മാരുടെ വരവിനെ എന്നപോലെ 'മഹാലോധ്രാദി' ചൂർണ്ണം ചോരയുടെ വരവിനെ അടുക്കിൽ അടക്കിനിർത്തും. ശ്ലേഷോത്ഥാപിതമായ ഉപമ അലങ്കാരം. ഈ പൊടിയിട്ടാൽ ഉടനെ ചോരവരവു നില്ക്കും.

71. രക്തസ്രാവം (ചോരയൊഴുക്കം) വിപചിച്ചു (നല്ലവണ്ണം തിളപ്പിച്ചു.)

72. പത്രമോ (ഇലയോ) പേഷിച്ചു (അരച്ചു) എള്ളെണ്ണയും, നീർ നീക്കിയ വെണ്ണയും, ചേർത്തു—രണ്ടിലൊന്നു ചേർത്താലും മതി.

73. മൂന്നാലഞ്ചുതു (മൂന്നുനാലഞ്ചുപ്രാവശ്യം) മാത്രം ഇപ്പണി നിവർത്തിച്ചാൽ മുറി ഉണങ്ങീടും. ഇല്ലെങ്കിൽ സാമാന്യവ്രണോപക്രമം (വ്രണസാമാന്യചികിത്സ) സപദി (ഉടൻ) ചെയ്തുതുടങ്ങണം.

74. ഗോപ്യങ്ങളാം (ഗൂഢങ്ങളായ) 'വിജയ' എന്നവൾ ദേ

സിദ്ധൌഷധങ്ങൾ

വായ്പേറീടുംവിളാവിൻപശകളെമുലനീർകൊണ്ടരച്ചി
ട്ടാരിജ്ജൽ–
ത്തേപ്പിച്ചാൽത്തന്നെയെല്ലാമുറിനിരയുമുണങ്ങീടുമാശങ്കയില്ല
പൊൽപ്പൂന്തേൻവാണി! പൂനീലവു,മഥനിശയുംതുല്യമായ്
ചേർന്നചൂട-
ക്കർപ്പൂരത്തെപ്പൊടിച്ചങ്ങിടുകിലു,മുളവാകുംഫലം,മേൽ
പ്രകാരം. 75

അരക്കൊട്ടമഞ്ചട്ടിയും,യഷ്ടിയും,ചേർന്നൊരാക്കന്മതത്തെ
പ്പൊടിച്ചല്പമാത്രം
വെറുംകോഴിമുട്ടദ്രവംചേർത്തൊരീക്കൽപ്പുരട്ടേണ,മെന്നാ
ലുണങ്ങുംവ്രണങ്ങൾ. 76

## അഗ്നിദാഹചികിത്സ

തീതട്ടിപ്പോയിയെന്നാൽ വപുഷിവശളനീർ ചേർന്നിളന്നീരു
വെള്ളം
മോർ, തേൻ, വേലിപ്പരുത്തിച്ഛദരസ,മഥരംഭക്കിഴങ്ങിന്നെഴും
നീർ,
കൈതക്കുമ്പിന്റെനീർ, കാരെത്തുകബരി! മുരൾക്കായതന്നെണ്ണ,
ലോഭി-
ക്കാതുപ്പേറ്ററംകലക്കിം ജല, മിതുകളിൽവെച്ചൊന്നിനാൽ ധാര
വേണം. 77

പൂതാകൃതേ! പുതിയപുഷ്കരമൂലമൊട്ടു
വാതന്നിലിട്ടഥ കടിച്ചു ചതച്ചുമെന്മേൽ

വിയുടെ സഖികളിൽ പ്രാധാന്യമുള്ള ഒരുവളാകുന്നു. പറവാൻ തുടങ്ങുന്ന മുറിമരുന്നുകൾ, ഒരു പ്രാവശ്യം മാത്രം പ്രയോഗിച്ചാൽ മുറിയെ നല്ലവണ്ണം ഉണക്കുന്നവയാണു്.

75. മുലനീർ (മുലപ്പാൽ)

76. വെറും കോഴിമുട്ടദ്രവം (കോഴിമുട്ടയുടെ വെള്ള) വ്രണങ്ങൾ (മുറികൾ)

77. വപുഷി = വപുസ്സിങ്കൽ (ശരീരത്തിങ്കൽ) വേലിപ്പരുത്തിച്ഛദരസം (വേലിപ്പരുത്തിയിലനീർ) രംഭക്കിഴങ്ങിന്നെഴും (കദളിവാഴക്കിഴങ്ങിനുള്ള)

ഊതട്ടെ വൈദ്യനൊരുനാഴിക നേരമഗ്നി
ബാധിച്ചദിക്കിലവതംസിതബാലചന്ദ്രേ!
മുഗ്ധേ! തൈർകൊണ്ടടമ്പിൻ മലരു,മരിയമുക്കുററിയും കേരജസ്നേ-
ഹത്താലേ ഗോപിമണ്ണും, പുനരരികഴുകീട്ടുള്ള വെള്ളത്തിനാലേ
പുത്തൻ വേലിപ്പരുത്തിക്കൊടിയുടെയിലയും, വെച്ചു പേഷിച്ചതും,കേൾ
നൽതെങ്ങിൻ പൂക്കുലക്കല്ക്കമതുടയനറും വെണ്ണനെയ്യും, പുരട്ടാം. 79

നൽക്കാഞ്ഞിരപ്പഴമതിൻകുരടിന്റെനീരോ-
ടൊക്കുന്നപോർമുലരസത്തില,തല്ലയെന്നാൽ
ചില്ക്കാതലേ! കരിമുരിക്കിലതന്റെനീരിൽ,-
ക്കല്ക്കിച്ചകന്മതവുമങ്ങുപുരട്ടിടാമേ. 80

പാരാതെയീവിധികളാകവേ നീറൽനീക്കം,
നേരാണുപൊള്ളകളുദിച്ചുയരാതെയാക്കും,
ആറാശുതട്ടരുതു നാഴികയൊക്കെ തൊണ്ണൂ-
റാറാകുവോളമനലാക്രമമേററദിക്കിൽ. 81

മെയ്യിന്റെമാർദ്ദവ,മകാലജലാനുഷംഗം,
ചെയ്യേണ്ടതാംപ്രതിവിധിയ്ക്കുളവാമമാന്ദ്യം,

78. അഗ്നിബാധിച്ചദിക്കിൽ ഒരുനാഴികനേരം ഊതട്ടെ.

79. കേരജസ്നേഹത്താലേ [വെളിച്ചെണ്ണകൊണ്ടു] പേഷിച്ചതും [അരച്ചതും] നൽതെങ്ങിൻപൂക്കുലക്കൽക്കം (നല്ല തെങ്ങിൻപൂക്കുല അരച്ചത്.)

80. പോർമുലരസത്തിൽ (മുലപ്പാലിൽ) കല്ക്കിച്ചു (അരച്ചു) അത്ര (തീതട്ടിയേടത്തു).

81. ഈ വിധികൾ (കർമ്മങ്ങൾ) ഉദിച്ചു (ഉണ്ടായി) അനലാക്രമം ഏററ ദിക്കിൽ (തീതട്ടിയേടത്തു) നാഴിക തൊണ്ണൂററാറാകുവോളം. ആശു (പെട്ടെന്നു്) ആറ് (വെള്ളം) തട്ടരുതു. വെള്ളം തട്ടിയാൽ പൊള്ള പുറപ്പെടുവാനും, പുണ്ണായിത്തീരുവാനും വളരെ എളുപ്പമാണ്. അതുകൊണ്ടു വെള്ളം തട്ടാതെ കുട്ടികളെ പരിപാലിച്ചുകൊൾകയും വേണം.

അയ്യോ!മുറക്കീവയിൽവെച്ചൊരുകാരണത്താൽ
തിയ്യേറ്റദിക്കിലഥപൊള്ളകൾപൊങ്ങുമല്ലോ. 82
അവയുടെയകമേനീർതിങ്ങിയാൽ,തിങ്ങിടട്ടേ,
ജവമൊട്ടുമതുകുത്തിച്ചോർക്കുവാൻനോക്കിടേണ്ട,
സുവിമലതനു!താനേപൊട്ടിയാൽ,താഴെയോതും
വിവിധവിധികൾനോക്കിച്ചെയ്യണംവീതശങ്കം. 83

ചേലേറുംചെമ്പരത്തിക്കട്ട,വട്ടി,യഥനാല്പാമരത്തൊലി,രിപ്പ-
ത്തൊലൊക്കംമൂർത്തരൻവേരി,തുകളുടെകഷായാംബുകൈക്കൊണ്ടതിങ്കൽ
കാലംതേൻകലർത്തിപ്രഗമതിലതിനാൽധാരകോരിപ്പഴേ
മെന്നാലേപിക്കേണമത്രേവ്രണനിരവളരെശ്ശുദ്ധമാകുംവരെയ്ക്കും. 84

ലവലീപത്രാദിതൈലം

മാതംഗി!വെള്ളിയിലവെള്ളിലയോടടമ്പു
കൈതക്കുരുന്നി,വയിടിച്ചുപിഴിഞ്ഞനീരിൽ
നൽത്തേങ്ങയെണ്ണവടികല്ക്കമതായ്പചിച്ചു
ശുദ്ധവ്രണങ്ങളിലെടുത്തുപുരട്ടിടട്ടെ. 85

ധാത്രീഫലാദിതൈലം

വൻനെല്ലിക്കായ,വെൺചന്ദനം,മധുവടി,നന്നാറി,നാല്പാമരത്തൊൽ
മന്ദംനിഷ്ക്വാഥമാക്കീട്ടിവസമ,മതിൽമഞ്ചട്ടിയും,യഷ്ടിതാനും,
ഒന്നായ്കല്ക്കീകരിച്ചിട്ടരിയവശളനീരൊപ്പമായ്ചേർത്തുകന്നിൽ
കന്യേ!കാച്ചുംവെളിച്ചെണ്ണയമൃതതരവേഗേനതീപ്പൊള്ളുണക്കും. 86

82. അകാലജലാനാഷംഗം [96 നാഴിക കഴിയുന്നതിനു മുമ്പെ വെള്ളം തട്ടുക] പ്രതിവിധിയ്ക്കു [ചികിത്സയ്ക്കു].

83. അവയുടെ [പൊള്ളകളുടെ] ജവമൊട്ടും [വേഗത്തോട്ടും] അതു [പൊള്ളകളുടെ ഉള്ളിലുള്ള നീർ] വിവിധവിധികൾ [പല മാതിരി കർമ്മങ്ങൾ) വീതശങ്കം (ശങ്കയില്ലാതെ).

84. പ്രഗമതിൽ (രാവിലെ) ആലേപിക്കേണം (പുരട്ടണം)

85. വെള്ളിയിലവെള്ളില [വെള്ളിയിലത്തിന്റെ വെളുത്ത ഇല കല്ക്കമായ് [അരച്ചുകലക്കി] പചിച്ചു (കാച്ചി)

86. ഇവ സമം മന്ദം = മെല്ലെ [തിയ്യു വല്ലാതെ കത്തിക്കാതെ] നിഷ്ക്വാഥം [കഷായം] ആക്കീട്ടു അതിൽ = യഷ്ടി [ഇരട്ടിമ

### വശിന്യാദിഘൃതം

മുക്കുററി,കൊടിത്തൊലി,രാത്രി,വശള,കൈതത്തളിർ,പ്പച്ചനെ-
ല്ലിമ്പ,ദൂർവ്വ,കൾപാൽമുതുക്കിൻതടകന്ദം,വൻപയററിന്നില,
നൽക്കുട്ടിക്കടലാടി,ചിററമൃത്,പേഴിൻകൂമ്പ്,തെങ്ങിന്റെമേൽ
നില്ലുംപൂക്കുല,ഞാവലിന്റെതളിർ,ഞാറക്കുമ്പ്,ഭീരുക്കട, 87
ഈവസ്തുക്കൾപിഴിഞ്ഞനീർമുഴവനംനെയ്യിന്നിരട്ടിക്കണ-
ക്കാവുംമട്ടില്ല,മോക്കുമതച്ചിമലരിൻനീരൊപ്പമാംവണ്ണവും,
പാൽവൃക്ഷത്തൊലികൊണ്ടുവെച്ചോരുകഷായത്തിൽക്കലത്തി
സ്വയം
ഞാവൽക്കായ,വെറുംപുളിങ്കുരു,കലങ്കൊമ്പാരതിട്ടംഗുഗ്ഗുലു, 88
താന്നിക്കുരു,കാഞ്ഞിരക്കുരു,വിരിപ്പക്കാതൽമഞ്ചട്ടി,തേൻ
ചോന്നിട്ടംമൊഴി! കുത്തുരുക്ക,മധുസൌവീരംപതുത്തിക്കുരു,
തിന്നില്ലാവടി,നീററടപ്പ്,യൊതുണക്കംവന്നതാം ചാണകം
താൻ,നെല്ലിമ്പുകൾചെമ്പരുത്തിമലരി,വസ്തുക്കൾകല്ക്കിച്ചുടൻ 89
തെങ്ങിൻനെനാലിലൊന്നായ്"തടവിന്പഴതാംനെയ്യുകാ
ച്ചിപ്പുരട്ടി-
ക്കൊണ്ടാൽവല്ലാത്തതീപ്പുണ്ണിനുമുതിവരാനേറെനാൾവേണ്ട
കാന്തേ!
ഉണ്ടാകാവണ്ണഭേദം തൊലിയില,നലമേററക്ഷണംതന്നെതേച്ചാൽ
മണ്ടീടുംചുട്ടനീറുന്നഴലു,ടലധപൊള്ളില്ലപൊള്ളല്ലിതോന്നും. 90

### വൈദ്യുതാഗ്നിദാഹ ചികിത്സ

തട്ടിപ്പോയാലിടിത്തീയുടലിലുടനെലോകാഗ്നിയാലേതപിപ്പി-
ച്ചിട്ടോമന്നെയ്യിണക്കീടിനകൊടിയകരിമ്പിന്റെനീരെണ്ണയപ്പം

യുരം] കല്ക്കീകരിച്ചിട്ട [അരച്ചുകലക്കി] ഉരുതരവേഗേന [വളരെ വേഗത്തിൽ]

87. നല്ക്കുട്ടിക്കടലാടി (നല്ലചെറുകടലാടി) 87ം, 88ം, 89ം, 90ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

88. പാൽവൃക്ഷത്തൊലി (നാല്പാമരത്തൊലി) സ്വയം (താനേതന്നെ)

90. തൊലിയിൽ വണ്ണഭേദം (നിറമാററം) തേച്ചാൽ (പുരട്ടിയാൽ)

തുഷ്ട്യാചേക്കിംഞെരിഞ്ഞാമ്പുളിയിലയുടെ നീർനെയ്യു,മി
ന്തുപ്പമൊപ്പം
കൂട്ടംനെല്ലിയ്ക്കനീർ, ചെയ്യണമിതുകളിൽവെച്ചൊന്നിനാൽ
ധാരവൈദ്യൻ. 91

ദേവാഹ്വം,ശതകുപ്പ,നല്ലചരളം,കാമൂന്നെഴം,കൂവള-
ത്തിൻവേർ,കാടിയിൽവെച്ചരച്ചിവയിലൊന്നാലേപനം
ചെയ്യണം,
ആവൂ!ബോധമതില്ലയെങ്കിൽ നവസാരംദൂർവ്വതൻനീരിനാ-
ലാവുംവണ്ണമരച്ചുമൂക്കിനരികെത്തന്നേപിടിച്ചീടണം. 92

മക്കേ!കാഴ്ചക്കിളപ്പംവരികിലിളയച്ചുടാക്കിവെയ്ക്കുംമുലപ്പാ-
ലിങ്കൽത്തുത്ത,ഞ്ജനക്കല്ലി,വയുടെപൊടിയും ചേർത്തൊഴിക്കട്ടെ
കണ്ണിൽ,
പൊങ്കാരം,നല്ലടയ്ക്കാമണിയന,മകരിഞ്ചീരകം,തുത്തി,തെല്ലാം
താൻകൊണ്ടിട്ടെണ്ണകാച്ചിസ്സുപദി ചെവിയിൽനിർത്തട്ടെകേൾ
ക്കാതെയായാൽ. 93

സ്വാദില്ലൊന്നിനുമെന്നായ്‌വരികിലരിയച്ചുട്ടുള്ളനെ,
പഞ്ചകോല-
കഷായംതാനോ!വയമ്പിൻപൊടിവിതറിനിറച്ചീടണം
വായിലേററം,
ഹാ!തൊട്ടാൽതേറിടാതാവുകിലുടലിൽ വെറുംകുക്കുടച്ചോരതേച്ചു-
ഞ്ചാമതങ്ങും കാടികൊണ്ടെൻകമനി!കഴുകണംപോൽമുഹൂർത്തം
കഴിഞ്ഞാൽ, 94

91. ഉപ്പം (ഇന്തുപ്പം) ഇതുകളിൽവെച്ചൊന്നിനാൽ വൈദ്യൻ ധാര ചെയ്യണം.

92. ദേവാഹ്വം (ദേവതാരം) കാ മൂന്ന (ത്രിഫല) എഴം [ചേരുന്ന] ഇവയിലൊന്നു കാടിയിൽ വെച്ചരച്ചു ആലേപനം ചെയ്യണം [പുരട്ടണം]

93. ഇളപ്പം [കുറവു്] അടയ്ക്കാമണിയൻ [അടയ്ക്കാമണിയൻ വേർ] കാച്ചിസ്സുപദി [ഉടൻ] കാച്ചിയ ഉടനെ എന്നു പറഞ്ഞതുകൊണ്ടു സഹിയ്ക്കത്തക്ക ചൂടോടുകൂടി വേണമെന്നു സ്പഷ്ടമാകുന്നുണ്ടു്.

94. ചുട്ടുള്ളനെയ്യോ, ചുട്ടുള്ള പഞ്ചകോലകഷായമോ,— തേറിടാതാവുകിൽ [അറിയാതെയായാൽ] കുക്കുടച്ചോര [കോഴിയുടെ ചോര] മുഹൂർത്തം [രണ്ടുനാഴിക]

അന്ത്യ്യോ! സകലേന്ദ്രിയങ്ങളുടെയും കെല്പററുപോയാലിടി-
ത്തിട്ടിൽഗ്ഗാത്രമെരിഞ്ഞവറന്നധികമായ്ത്തൻറടമുണ്ടെങ്കിലും
ചെയ്യേണ്ടാവെറുതേചികിത്സയതിനാൽ ദുഷ്കീർത്തിയത്രേ ഫലം,
പൊയ്യല്ലെട്ടുദിനംതികച്ചവനിരിപ്പില്ലെന്നുറപ്പുണ്ടു മേ. 95

## ഭംഗചികിത്സ

ആദ്യേവല്ലവിധത്തിലുംചതയുമംഗത്തിൽകുറുന്തോട്ടിതൻ
വേരാൽത്തീർത്തകഷായനീർതണുതണുപ്പിച്ചായതിന്നൊപ്പമായ്
ക്ഷീരംചേർത്ത,തുകൊണ്ടുധാരപതിവായ്ച്ചെയ്താശുതോർത്തി,കുച-
ക്ഷീരംക്കൂട്ടിമശക്കിവെച്ചനവനീതത്തെപ്പുരട്ടീടണം. 96

ശതാവര്യാദി ഗുളിക

കല്യേ! ശതാവരിനിലപ്പനകാർമുത്തുക്കെ-
ന്നല്ലേപയസ്യയിവതൻകട,ഗോപനാരി,
നല്ലോമനക്കുറുക,ചിററമൃതൊത്തപച്ച-
നെല്ലിച്ചു,യെന്നിവയിൽനിന്നുമെട്ടുതൊത്തുറൽ, 97
രാമച്ചം,മുക്കുറുന്തോട്ടികൾമുരടു,കിലാ,ക്കങ്കുമം,കുന്തുരുക്കം,
നീർ,മാലേയദ്വയം,നീർവ്വശിയിണ,വടി,കുവ്വപ്പൊടി,
കണ്മുത,ങ്ങൾ
ഓമൽച്ചായിലു,മഞ്ഞത്തൊലി,കളഗരം,നായകം,
ചുണ്ടവേരിൻ-
തോൽ,മഞ്ചട്ടിപ്പുരാഗ,ത്രിഫല,കൾശതകപ്പു,സ്സുരാ
നോകഹ,ങ്ങൾ 98

95. ഗാത്രം [ശരീരം] അതിനാൽ [ചികിത്സചെയ്യുന്നതുകൊണ്ടു] ദുഷ്കീർത്തിയത്രേ ഫലം. രോഗം ശമിക്കാതായാൽ വൈദ്യനു ദുഷ്കീർത്തിവന്നുപോകും. ദിനം [ദിവസം]

96. അംഗത്തിൽ (അവയവത്തിൽ) ക്ഷീരം (പാൽ) ആശു (ഉടൻ) കുചക്ഷീരം (മുലപ്പാൽ) മശക്കി (ഉരസിച്ചേർത്തു) നവനീതത്തെ (വെണ്ണയെ)

97. 97, 98, 99, 100 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

98. മുക്കുറുന്തോട്ടികൾമുരട് (കുറുന്തോട്ടിവേർ, വെൺകുറുന്തോട്ടിവേർ, ഊരകവേർ) നീർ (ഇരുവേലി) മാലേയദ്വയം (ചന്ദനം, രക്തചന്ദനം) നീർവ്വശിയിണ (പാൽനീർവശി, നീലനീർ

കന്നാരമൊത്തൊരുകറപ്പി,നിവതസനാരി,-
യെന്നിപ്പറഞ്ഞതുകളെത്തമിഴാമതൻനീർ,
ഒന്നൊന്നരംകറുകനീർ,തലനീളിതൻനീർ,
മന്നിന്നധീശപരി!ഞെരിഞ്ഞിലതിൻകഷായം, 99
ഭാരിച്ചുന്നകരിക്കൊടിക്കടവിമർദ്ദിച്ചിട്ടെടുത്തൊരു
നീരോ,നാളിടവിട്ടിടാതിവയിലും,മുന്നാൾമുലപ്പാലിലും,
ചേരുംവണ്ണമരച്ചതട്ടിമുഴവൻതേററാമ്പരൽപ്രായമാ-
യാര്യേ!പിന്നെയൊരഞ്ചുനാളുനിഴലിൽസ്ഥാപിച്ചുണക്കീടണം 100
നാരീമൌലേ!പൊടിച്ചിഗ്ഗുളികചെറുതുവെണ്ണയുംചേർത്തു
തേച്ചാൽ
മാറ്റുംനോവും,ചതഞ്ഞേടമൊത്തുത്തരനീർവന്നതും,വാച്ചചൂടും,
പോരാവാതാനുകൂല്യംവരു,മുടനെഞരമ്പെല്ലുകൾക്കാനുലോമ്യം
ചേരുംമർമ്മംചതഞ്ഞീടുകിലിതിനെവിശേഷിച്ചു
ചെയ്യേണമത്രേ! 101
സാമാന്യംമെയ്ചതഞ്ഞാൽക്കൊരുപനിവരികിൽപ്പപ്പടം,
കൊണ്ടൽ,വെള്ളം,
രാമച്ചം,ചന്ദനം,ചിററമൃതി,വയുടെമൈനചേർന്നിഷ്ടക്വാഥമേകാം,
ഈമട്ടേക്കംതുടങ്ങീടുകിലരിയകുറുന്തോട്ടിവേർ,ചുണ്ടവേരിൻ-
തോൽ,മുഖശുഭ!പുഷ്കരം,ജീരകമിവസമമായ്ക്വാഥമാക്കി
കൊടുക്കാം. 102

### മാലേയാദി ഗുളിക

മാലേയശ്രാവണീമേദകളുടെയിണ,രാമച്ച,വെള്ളങ്ങൾ,കോഴി-
ക്കാലിൻവേർ,കാട്ടുമുല്ലക്കടയുടെതൊലി,കാകോളിരണ്ടൊത്തരത്ത,

വശി) വടി (ഇരട്ടിമധുരം) ഗദഃ (കൊട്ടം) നായകം (ചെന്നിനായകം) പരാഗം (പൊടി) സുരാനോകഹം (ദേവതാരം)

100. വിമർദ്ദിച്ചിട്ടു (ഇടിച്ചുപിഴിഞ്ഞു) തേററാമ്പരൽപ്രായമായ് (തേററാമ്പരൽ പ്രമാണമായ്) സ്ഥാപിച്ചു (വെച്ചു)

101. തേച്ചാൽ (പുരട്ടിയാൽ) ഉത്തരനീർ (ഏററവും വലിയനീർ) വാതാനുകൂല്യം (വായുവിൻെറ അനുകൂലത) ഞരമ്പെല്ലുകൾക്കാനുലോമ്യംചേരും (ഞരമ്പുകളും, എല്ലുകളും നേരെയാവും) ഇതിനെ (ഗുളികാലേപനത്തെ)

102. ഏക്കം (വായുക്ഷോഭം) ഈ മട്ട എന്നതിനു് നെ ചേർത്തു എന്നർത്ഥം ധരിച്ചുകൊള്ളണം.

ശ്രീലേഖാനോകഹം,ജീവക,മിടവകമാശാലിതൻ,പുണ്ഡവേരി-
ന്തോലെ,നല്ലാടലോടച്ചെറുവഴുതിനവേർ,കന്ദതം,
വത്സനാഭി, 103
കർപ്പൂരം,ചൂരൽത്താല,കയ്പബ്ബരവള്ളി,യഷ്ടി,കിരിയാത്ത,
നൽപ്പിഷ്ടരമൂലം,ശതകുപ്പ,കുറുന്തോട്ടിവേര,പായില്യം,
കഴിവുന്തങ്ങ,പച്ചപ്പുഴക,കൾജാതിപ്പൂ,ജീരക,മിതെല്ലാംവഴി
പോലെ
ജീരകംകൊണ്ടെഴുമൊരുനിഷ്കപാഥനീരതിലരച്ച് 105

കന്നിക്കതക്കളുടെമട്ടിലുരുട്ടിവെച്ചി-
ട്ടന്നസ്സലാംഗുളികയുംസിതയോടുകൂടി
നന്ദിച്ചജീരകകഷായമതിൽക്കൊടുക്കാം
കന്നിപ്പൂമേക്കമെകലാൻപലവട്ടമായി. 106

കാരൊത്തവേണി!മലർമൂവ്വിലവേർകളൊപ്പം
ചേരുന്നജീരകമതിന്റെകഷായനീരിൽ
നേരേവറുത്തരികളിട്ടുചമച്ചകഞ്ഞി
കോരിക്കൊടുത്തിടണമൊട്ടുമരംചതഞ്ഞാൽ, 107

നാഥേ!ഞെരിഞ്ഞിലിയലുംചെറുപൂളവേരിൻ
കപാഥത്തെയേലയരിയോ,സിതയോകലത്തി
വാദംവിനാചതവിനാലുളവായമൂത്ര-
രോധംപെടുന്നവരെടുത്തുകുടിച്ചിടട്ടെ. 108

ഭംഗംകൊണ്ടുദരത്തിലേറെരുധിരംതിങ്ങുമ്പോളുണ്ടാംമലാ-
സംഗംകൈവിട്ടുവാൻ,പുഴങ്ങിയൊരിളന്നീരിന്റെവെള്ളത്തിലായ്
ഭംഗ്യാചൂട്ടുകടുക്കതൻപൊടികുടിപ്പിപ്പൂട്ടെനിൻകീർത്തിതൻ
ചങ്ങാതിസ്ഥിതിയുള്ളപാലിലഗജ!ചെററാവണക്കെണ്ണയോ 109

103. മാലേയശ്രാവണീമേദകളുടെയിണ (ചന്ദനം, രക്തചന്ദനം, ശ്രാവണി, മഹാശ്രാവണി, മേദ,മഹാമേദ) വെള്ളം (ഇരുവേലി) കാർകോളിരണ്ട (കാകോളി, ക്ഷീരകാകോളി) ശ്രീലേഖാനോകഹം (ദേവതാരം) 103, 104, 105, 106 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

108. മൂത്രരോധം (മൂത്രത്തടവ്)

109. ഭംഗം [ചതവു] ഉദരത്തിൽ (വയററിൽ) രുധിരം (രക്തം) മലാസംഗം [മലബന്ധം] ചെററു (കുറച്ച്) ആവണക്കെണ്ണയോ കുടിപ്പിക്കട്ടെ.

നെല്ലിയും,കടുകരോഹിണി,നല്ലോരശാളി,യിവപൊടിച്ചതിനെ
തുല്യംസിതയോടുപാലിലശല്യംസേവിച്ചീടിലുംമലംപോകും. 110
തെററിസ്ഥാനത്തിൽനിന്നെല്ലുകൾചതയുകയാണെങ്കിൽനെയ്യാ ത്തൈലം
ചെററുഷ്ണംചേർന്നതാക്കിച്ചുററതീടയതിനാൽധാരചെയ്താദര ത്താൽ
തെററാതെനേരെവെച്ചിട്ടവ,മൃദുതയെഴുംപാൽമരത്തോലു കൊണ്ടോ,
മററോ,കെട്ടിപ്പൊതിഞ്ഞീടണമുടന,തുമൂന്നാൾകഴിഞ്ഞാലഴി ക്കാം. 111

ഈരണ്ടുനാഴികദിനംപ്രതിമേൽപ്പറഞ്ഞ
ധാരാവിധിയ്ക്കുചിലവാക്കുകവേണമത്രേ;
ക്രൂരോടിവണ്ണമിഹഭംഗചികിത്സചൊന്നേൻ—
നാരോമലേ,ഭവതിയോടുചുരുക്കമായി. 112

ഇതിലുരചെയ്യാത്തതുനീമതികൊണ്ടൂഹിച്ചുവേണ്ടിവന്നെങ്കിൽ,
ചതവേററവനിൽച്ചെയ്യാം ദ്രുതമെല്ലാവാതപിത്തഹരവിധി യും. 113

## ഇരുപത്തിമൂന്നാം അദ്ധ്യായം

### ഭഗന്ദരലക്ഷണം

ഗുദവലികളിലോ,സീവനിയതിലോകാണപ്പെട്ടുംകുരുപഴുത്താൽ
സുദതി!ഭഗന്ദരമെന്നായതിനെപ്പറയുന്നുപണ്ഡിതേന്ദ്രന്മാർ. 1

110. അശല്യം (ശല്യമില്ലാതെ)

111. തൈലം (നല്ലെണ്ണ) ഉഷ്ണംചേർന്നതാക്കി (അടുപ്പത്തുവെച്ചു.

112. ദിനംപ്രതി (നാൾതോറും)

113. ഇതിൽ (ഭംഗചികിത്സയിൽ) ഉരചെയ്യാത്തതു [പറയാത്തതു] വേണ്ടിവന്നെങ്കിൽ നീ മതി (ബുദ്ധി) കൊണ്ടു ഊഹിച്ചു ഊഹിച്ചുചെയ്തോളു. എല്ലാ വാതപിത്തഹരവിധിയും (വാതപിത്തങ്ങളെ ശമിപ്പിക്കുന്ന ചികിൽസയും) ചതവേററവനിൽ ദ്രുതം പെട്ടെന്നു (ആലോചിക്കാതെ തന്നെ) ചെയ്യാം. അതുകൊണ്ടൊരാപത്തുമില്ല. ശമനം കാണുകയും ചെയ്യും.

മെല്ലെപ്രവാഹിണിയിലേററഭഗന്ദരം മാ–
റില്ലെന്തുചെയ്യുകിലു,മെൻതളിർമേനിയാളേ!
കല്യാണി!സീവനിയിൽവന്നുളവായതും,പൊ–
ട്ടുള്ളാത്രിദോഷജവുമായതുപോലെതന്നെ. 2

## ഭഗന്ദരചികിത്സ

നീരട്ടയിട്ടുചുട്ടചോരകളഞ്ഞുകോരി
വേരോ,ടുറസ്സുകുതവററകടുക്കതാനോ,
പാതററതേനതിലരച്ചുപുരട്ടിയെന്നാൽ
മാറുംഭഗന്ദരമമന്ദരസാർദ്രചിത്തേ! 3

പേരാൽമൊട്ടെള്ളി,നിച്ചിററളതി,വതമിഴാമെല്ലൂഴം വേരിനോടേ
ക്ഷീരംതന്നിൽപ്പുഴുങ്ങിപ്പതബലമൊടരച്ചിട്ടതുവെണ്ണുക്കൂട്ടി
നേരെമത്തിച്ചുതേയ്ക്കുന്നതുപുനരധികംനന്നു,നവ്യാബ്ജവേണീ–
ഭാരേ!യത്തിന്നുയുംചെയ്യണമുദരവിശുദ്ധിയ്ക്കുവേണ്ടുംവിധത്തിൽ. 4

വരണത്വഗാദികഷായം

ശ്രേഷ്ഠേ!നീർമാതളത്തോൽ,ത്രിഫല,കൾകുതനൊച്ചിയെല്ലൂഴം
വേതമാത്രം
ഉട്ടിത്താൻകപാഥമാക്കിപ്പുട,ഗുളു,മിവയുംചേർത്തു മോന്തിച്ചുനിത്യം
കോഷ്ഠംശുദ്ധീകരിച്ചാലുപരികഥിതമാംലേപനംകൊണ്ടുതന്നേ
വാട്ടംവന്നീടുമീമാലിന്നവളരെവിളംബിച്ചിടാതീഷലില്ല. 5

## അദ്ധ്യായം 23

1. ഗുദവലികളിലോ (മലദ്വാരത്തിൻ വലികളിലോ) കുരുപഴുക്കുന്നതിനുമുമ്പ 'കുരു' എന്നുതന്നെ വ്യാഖ്യാനിക്കപ്പെട്ടുവരുന്നു. (പഴുത്താൽ ആയതിനെ 'ഭഗന്ദരം' എന്നു പണ്ഡിതേന്ദ്രന്മാർ (വലിയ വിദ്വാന്മാർ) പറയുന്നു. അതു പൊട്ടുന്നതുവരെ കുരുവിനു പറഞ്ഞ ചികിൽസകൾ തന്നെ മതി. പൊട്ടിയാൽ താഴെ പറയപ്പെടുന്നവ കർത്തവ്യങ്ങളാണെന്നു ധരിച്ചുകൊള്ളുകയും വേണം.

2. ത്രിദോഷജവും (സന്നിപാതജന്യമായ ഭഗന്ദരവും) ആയതു പ്രവാഹിണിയിൽ ഉണ്ടായ ഭഗന്ദരം പോലെതന്നെ. എന്തു ചെയ്താലും മാറില്ല.

4. ക്ഷീരംതന്നിൽ (പാലിൽ) മത്തിച്ചു (ഉരസിയോജിപ്പിച്ചു)

5. കോഷ്ഠം (ഉദരം) ഉപരി (മേലെ) കഥിതമാം (പറയപ്പെ

വിശാദി കഷായം

മുക്കെ,നല്ലാടലോടച്ചെറുവഴുതിനവേർ,വേപ്പുനാല്പാമരത്തോ-
ലൊക്കംഗോപീ,പടോല,ക്ഷപകൾ കടുകി,വററിൻെറ നി
ഷ്പാധനീതം
ഇക്രൂരാതങ്കമുള്ളോരന്വദിനമൊരു നേരത്തുസേവിച്ചിടേണം,
മൽക്കാന്തേ!ഗുൽഗുലു,ത്തേനു,കൾനിയതമിതിൻ മേല്പൊടിയ്ക്കാ
മയടക്കാം. 6
ചേതംമട്ടപഴത്തുപൊട്ടിട്ടകിലികപാഥത്തെമാത്രംദിനം
തോറുംസൂര്യ്യനുദിച്ചിട്ടന്നളവുസേവിപ്പിച്ചുകൊണ്ടാൽമതീ,
നേരായ"ശുദ്ധി,യ്ഗണക്ക,മെന്നിവവരാൻ 'ജാത്യാദി'തൈല
ത്തിനാൽ
ധാരാകർമ്മവുമാചരിയ്ക്കണമെടോധാരാധരശ്രീകചേ! 7
പാവോ,ഗുൽഗുലുവേലതൻെറയരിമാശിക്കാലവംഗദ്രുമ-
ത്തോൽവൈദേഹികളീമഹോഷധികളോ, ചേരുന്നമുക്കായയേ
ആവുംമട്ടുപൊടിച്ചുതേനിലലിയിച്ചുണ്ണിൻെറമുമ്പല്ലിലാ-
സേവിപ്പിയ്ക്കുകിലോഭഗന്ദരഗദം ഭദ്രേ! ഭയന്നോടിടും. 8

ഭഗന്ദരമദാന്തകം പൊടി

ആരോമൽഗുൽഗുലു,ത്തിക്കട,കുളഥ വിഴാൽവിത്തു,പാടക്കിഴങ്ങ,-
ങ്ങോരോഭാഗംക്രമാലേറിട്ടമിവയൊരുമിപ്പിച്ചതിന്നൊപ്പമായി

ട്ടതായ) ലേപനം (തേപ്പുമരുന്നു) ഈ മാലിനു (ഭഗന്ദരത്തിനു) വള
രെ വിളംബിച്ചിടാതെ (താമസിയ്ക്കാതെ) വാട്ടംവന്നീടും—ഈഷ
ലില്ല.

6. ഗോപീപടോലക്ഷപകൾ—ഗോപി, (നന്നാറി) പടോ
ലം, ക്ഷപ, (വരട്ടുമഞ്ഞൾ) ഇവ—ഇക്രൂരാതങ്കം—ക്രൂരമായ ആത
ങ്കം രോഗം (ഭഗന്ദരം) അന്വദിനം (നാൾതോറും)ഒരു നേരത്തു സേ
വിച്ചിടേണം. ഒരു നേരം 'വരണാദ്യഗാദി'കഷായം സേവിയ്ക്ക
ണം. നിയതം (തീച്ചയായും).

7. ഇകപാഥത്തെ=കഷായത്തെ 'വിശാദി'യെ മാത്രം ദി
നം (നാൾ) സൂര്യ്യനുദിച്ചിട്ടന്നളവു (രാവിലെ) സേവിപ്പിച്ചുകൊ
ണ്ടാൽ മതി. 'വരണാദ്യഗാദി' സേവിപ്പിയ്ക്കേണ്ട. ആചരിയ്ക്കണം
(ചെയ്യണം)

8. ലവംഗദ്രുമത്തോൽ വൈദേഹികൾ — (ഇലവംഗമര
ത്തൊലി, തിപ്പലി, ഇവ) മഹോഷധികളോ(ശ്രേഷ്ഠമരുന്നു കളോ)

ആരണ്യതിപ്പലിക്കാനനമുളകുകൾതൻ വേരവൈദേഹിമൂർവ്വാ-
വേരസ്സൂദചല്ലദേ! പാവിവയു,മിതുകൾതന്നെട്ടിലൊന്നാംകണക്കിൽ
നൽച്ചെറുപ്പുന്നയരിയും, പിച്ചല്ലെല്ലാററിനുംസമം
സച്ചിന്മയി! ത്രിഫലയും, വെച്ചതുക്കിയെട്ടുത്തുടൻ 10

മുറയ്ക്കുമുന്നാൾമുകിൽവേണി! ചങ്ങലം-
പരണ്ടതൻനീരിലുമേവമഞ്ചുനാൾ
ധരിയ്ക്കുമുത്തിൾപ്പുത്തുനീരിലും, വിടാ-
തൊരേഴുനാൾചിററമൃതിൻെറ നീരിലും. 11
അരച്ചുണക്കിപ്പൊടിയാക്കിവെച്ചിനി-
പ്പറഞ്ഞിടുംനെയ്യുകലത്തിരാത്രിയിൽ
അരംനകന്നീടുകിലററുപോംഭഗ-
ന്ദരങ്ങളെല്ലാം,ദരകുഞ്ചിതാളകേ! 12

ബൃഹതീമൂലാദിഘൃതം

പ്രൌഢേ!'ഭഗന്ദരമദാന്തക'ച്ചൂർണ്ണമാണി-
തിടേററിടുംവഴുതിനക്കട,വേപ്പുതൻതോൽ,
കേടററചിററമൃതുചേർന്നപടോല,മാട-
ലോടക്കൊടിയ്ക്കുടയവേരി,വയാൽകഷായം. 13

9. ആരോമൽഗുൽഗുലുത്തികടകൾ (നല്ല ഗുൽഗുലു, കൊട്ടവേലിക്കിഴങ്ങു, ഇവ) ഓരോഭാഗം ക്രമാലേററിടുമിവ ഗുൽഗുലു, കഴഞ്ച് 1. കൊട്ടവേലി കഴഞ്ച് 2. ഇങ്ങിനെ കണ്ടുകൊള്ളണം. ആരണ്യതിപ്പലിക്കാനനമുളകുകൾതൻവേര് (കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, വൈദേഹി (തിപ്പലി), മൂർവ്വവേർ (പെരുങ്കുരുമ്പവേർ)കാട്ടുതിപ്പലിവേർ മുതലായവ എല്ലാംകൂടി ഗുൽഗുലു മുതലായ എല്ലാം ചേർന്നടത്തോളം തൂക്കിക്കൂട്ടണം. ഇതുകൾതൻ (കാട്ടുതിപ്പലിവേർ മുതലായവയുടെ) 9, 10, 11 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

11. ഏവം (ഇപ്രകാരം)

12. ഇനിപ്പറഞ്ഞിടും നെയ്യു ('ബൃഹതീമൂലാദി') രാത്രിയിൽ ഊണിൻെറമുമ്പ്. അരം (ഏററവും) ഭഗന്ദരങ്ങളെല്ലാം അററുപോം.

13. 13-ം 14-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം

ഒന്നൊക്കിസചയംഗുൽഗുലു,വഥകടകപ്പാലതൻവിത്തു,കാമ-
ന്നൊന്നിച്ചേലാവിഴാൽത്തണ്ഡുല,മിരവി,വയെക്കല്ലൂമാക്കി
ക്കലക്കി
നന്നായ്"കാച്ചുന്നനെയ്യിഗ്ഗദമഖിലമകററീടുമൊററയ്ക്കുതന്നേ,
പിന്നീടാച്ചൂർണ്ണമായ്"ചേതകിലിതിനടെമാഹാത്മ്യമോതേണ്ട
തുണ്ടോ? 14

അമൃതാദി പൊടി

ചിററമൃതേ,ലത്തരി,കേടററവിഴാലിൻറവിത്തു,കടചയവം,
താന്നിക്കായ,പ്പഥ്യ,കൾനെല്ലിക്കാ,ഗുൽഗുലു,ക്രമാലിതുകൾ, 15
ഓരോപങ്കധികംകലത്തിയടവിൽചൂർണ്ണിച്ചുമുണ്ടൊന്നനൈ
ചേതംതേൻപൊറുത്തുൾപ്പെട്ടതിനകരുംക്ഷുട്ടക്കുട്ടെന്നിയേ
മാറുംസർവ്വഭഗന്ദരങ്ങളുമിവസ്സേവംചികിത്സാക്രമം
നേരായിട്ടുരചെയ്"വതിന്നിമതിയാക്കന്നേൻമരന്ദാധരേ! 16

## നാളീവ്രണലക്ഷണം

ഏറെക്കാലംപഴപ്പാൺനാതവിധവ്രമഹോ!പൊട്ടിവാരാതെനില്ലും
നീരിന്നുള്ളിൽപെരുത്തിടിനചലമനിലപ്രേരണാവൈഭവത്താൽ
നേരേധാതുക്കളിൽച്ചെന്നവയെയഥദൂഷിപ്പിച്ചുവെച്ചങ്ങമിങ്ങും
പാരാതുണ്ടാക്കമല്ലോ!വ്രണനിരകളെ,യെൻപർവതപ്പൈതലാ
ളേ! 17

14. സചയം (താനേ) ഏലവിഴാൽത്തണ്ഡുലം (ഏലത്തരി വിഴാലരി,) ഇരവു (വരട്ടുമഞ്ഞൾ) ഇഗ്ഗദം (ഭഗന്ദരരോഗം) അഖിലം (മുഴവൻ) ഒററയ്ക്കുതന്നേ (മറെറാന്നിനോട്ട ചേക്കാതയാൽത്തന്നെ) അകററീടും. ആ ചൂർണ്ണമായ്" ('ഭഗന്ദരമദാന്തക'ചൂർണ്ണമായ്")

15. കടചയവം (കടകപ്പാലയരി) താന്നിക്കായപ്പഥ്യകൾ (താന്നിക്ക, കടുക്ക, ഇവ) ഇതുകൾ ക്രമാൽ–15-ം 16–ം ശ്ലോകങ്ങളുടെ അനചയം ഒന്നായിട്ടാകുന്നു.

16. ഒരോ പങ്കധികം കലത്തി (ചിററമൃതു കഴഞ്ച്" 1. ഏലത്തരി കഴഞ്ച്" 2. ഇങ്ങിനെ കൂട്ടി) ചൂർണ്ണിച്ചു (പൊടിച്ചു) മുണ്ടൊന്ന നൈ('ബൃഹതീമൂലാദി') സർവ്വഭഗന്ദരങ്ങളും (എല്ലാഭഗന്ദരങ്ങളും)

17. അനിലപ്രേരണാവൈഭവത്താൽ (വായുപ്രേരണയുടെ ശക്തിയാൽ) ധാതുക്കളിൽ (മാംസാദികളിൽ) അഥ (പിന്നെ) അവയെ ദൂഷിപ്പിച്ചു.

വല്ലപ്പോഴുമുള്ളിൽ പുറമേ ചെറുപ്പം,മീ
നിലയും കാണായ് വരുമവ്രണങ്ങളെ
ചലാക്ഷി! നാളീവ്രണനാമകങ്ങളെ-
ന്നലംകരൽത്താരിലറിഞ്ഞുകൊള്ളണം. 18

ശല്യാദ്ധരണം നിമിത്തമുളവാം നാളീവ്രണൗഘങ്ങളിൽ
ശല്യം വേഗമെടുത്തറിഞ്ഞഥ ചികിൽസിപ്പാനൊരുങ്ങീടണം
ഉല്ലാസം കുറയും നിനക്കവിവരിച്ചിട്ടോതിയാലാ, കയാൽ
ചൊല്ലാം തൊന്നിതുകൾക്കസാധ്യചരിതേ! സാധാരണോപക്രമം. 19

## നാളീവ്രണചികിത്സ

നോവും, നീരു, മെഴുന്നതിക്കിലവയെക്കീറിച്ചലം വാർത്തുവാ-
ർത്താവോളം കഴുകീടണം ത്രിഫലതൻ നിഷ്കാഥവെള്ളത്തിനാൽ,
പൂവാർവേണി! ഭഗന്ദരത്തിനുതകും ചൂർണ്ണങ്ങളും, ശങ്കവി-
ട്ടാ 'വിശാദി' കഷായവും, കഥിതമാംമട്ടിൽ കഴിപ്പിച്ചിടാം. 20

ചെറിയമുഖമിണങ്ങും ദുഷ്ടഘോരവ്രണങ്ങൾ-
ക്കൊരുശമമുളവാക്കുന്നാ പ്രയോഗങ്ങളെല്ലാം
കുളപറകയല്ലെൻകാളി! നാളീവ്രണത്താൽ
പരവശതയിലാപ്പെട്ടോരുകൾക്കും ഫലിക്കും. 21

18. നാളീവ്രണനാമകങ്ങൾ (നാളീവ്രണങ്ങൾ എന്ന പേരോടുകൂടിയവ)

19. ശല്യാദ്ധരണം (ശല്യം എടുത്തുകളയായ്ക) മുള്ള്, കല്ല്, ശരം മുതലായതു ശരീരത്തിന്റെ ഉള്ളിൽ പെട്ടാൽ അയതിനു ശല്യ എന്നു പേരാകുന്നു. നാളീവ്രണൗഘങ്ങളിൽ (നാളീവ്രണക്കൂട്ടങ്ങളിൽ) അഥ (അനന്തരം) വിവരിച്ചിട്ടോതിയാൽ (വെവ്വേറെപറയുന്നതായാൽ) നിനക്ക ഉല്ലാസം കുറയും. സാധാരണോപക്രമം (സാമാന്യചികിത്സ)

20. കഥിതാംമട്ടിൽ (പറയപ്പെട്ടമാതിരിയിൽ)

21. മുഖം (അഗ്രം) ശമം (ശമനം) സൂക്ഷ്മമുഖങ്ങളും, ദുഷ്ടങ്ങളും, ഘോരങ്ങളും, ആയ വ്രണങ്ങളെ ശമിപ്പിക്കുന്ന ചികിത്സകൾ മുഴുവനും നാളീവ്രണങ്ങളിലും പ്രയോഗിക്കപ്പെടാവുന്നവയാണ് എന്നു സാരം.

### വാശാബ്ജഹത്യാദിഘൃതം

വായ്പെറുന്നാടലോടകച്ചെറുവഴുതിനമൂലങ്ങൾ, പിന്നെപ്പടോലം,
മൂപ്പെത്തീട്ടുള്ളതാംചിററമൃതി,തുകൾകഴഞ്ചൊക്കെരണ്ടെട്ടായ്
വേപ്പിൻതോലുംസമംചേർത്തറുപതുകലതം നാലുനാഴിജ്ജലത്തിൽ
താല്പര്യത്താൽ ചതച്ചിട്ടരുണതനു! പചിച്ചെട്ടിലൊന്നാക്കിവെച്ച്
ശതകുപ്പ,കടുകരോഹിണി,യതിവിടയം,ജീരകം,ചവർക്കാരം,
ഹുതഭുക്ക,യമമോദക,മതിമതിമതി!ചുക്ക,ാത്തുവച്ചിലക്കാരം, 23
അത്തിത്തിപ്പലി,കാട്ടുതിപ്പലിയതിൻവേർ,നൽച്ചെറുപ്പുന്നതൻ
വിത്തു,മഞ്ഞളകൊത്തകാട്ടുമുളകിൻമൂലം,വിഴാലിന്നരി,
പുത്തൻചേർക്കുരു,പാടതൻകട,വയമ്പു,നല്ലമഞ്ചട്ടി,യാ–
ദിത്യദ്രു,ക്ഷണദാ,മയ,ങ്ങൾകടകപ്പാലയ്ക്കുഴംതണ്ഡുലം, 24

പലമിതുകളശേഷംകൂടിയൊന്നു,ത്രയംഗുൽ–
ഗുലു,വിവയുടെകല്ക്കംകൂട്ടിനെയ്നാലുനാഴി
ചലമിഴി!വിപചിച്ചാമൊട്ടൊട്ടശിച്ചാൽകടുക്കം
നിലതടവുകിലുംനില്ക്കില്ലനാളീവ്രണങ്ങൾ, 25
സന്ധ്യസ്ഥിമജ്ജകളിലേററമതന്നകസ്ഥം,
സന്ധ്യാരുണാധരി!മദം,കര,ഗണ്ഡമാല,
ഹന്താർബുദ,ാപചി,ഭഗന്ദര,പീനസങ്ങ-
ളെന്താകിലുംപിടിവിടാത്തമതാൽഗദങ്ങൾ 26

22. ആടലോടകച്ചെറുവഴുതിനമൂലങ്ങൾ(ആടലോടവേർ, ചെറുവഴുതിനവേർ) അറുപതുകലതംനാലുനാഴിജ്ജലത്തിൽ (പതിനാറിടങ്ങഴി വെള്ളത്തിൽ) പചിച്ച് (കുറുക്കി) എട്ടിലൊന്നാക്കിവെച്ച് (രണ്ടിടങ്ങഴിയാക്കി) 22, 23, 24, 25 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

23. ഹുതഭുക്ക്-അഗ്നി (കൊടുവേലിക്കിഴങ്ങ്)

24. മൂലം (വേർ) ആദിത്യദ്രുക്ഷണദാമയങ്ങൾ = ആദിത്യദ്രു (ദേവതാരം) ക്ഷണദ (വരട്ടുമഞ്ഞൾ) ആമയം (കൊട്ടം)

25. അശേഷം (എല്ലാം കൂടി) പലം ഒന്ന് അത്രയും (ഒരു പലം) വിപചിച്ച് (കാച്ചി) കടുക്കംനിലതടവുകിലും (ഘോരസ്ഥിതിയിലായാലും) നാളീവ്രണങ്ങൾ നിൽക്കില്ല = ദൂരത്തുപോകും–ശമിക്കുമെന്നസാരം.

26. ഗണ്ഡമാലാ (കണ്ഠസന്ധികളുടെ നടുവിലുണ്ടാകുന്ന അ

വന്മേഹം,വയർനോവു,പാണ്ഡു,വലുതാമർശസ്സു,യക്ഷ്മാമയം,
ഗുന്മം,വിദ്രധി,വാതശോണിതഗദം,ദുഷ്ടങ്ങളാംപുണ്ണുകൾ,
പെണ്ണാൻനേർമിഴി!നെഞ്ഞുനോവി,തുകളംനീങ്ങീടുമിന്നെയ്യുചെ-
റുവേഷാൽനകരുന്നവക്കി,തകലത്താക്കീടുമേക്കമെത്തയും. 27

## ഗ്രന്ഥിലക്ഷണം

മേദസ്സു,മാംസ,മിവയെത്തഴകി,ക്കഫത്തിൻ
പ്രാധാന്യമാന്ന്,വലയാകൃതിപൂണ്ടു,യന്ന്,
ഏതാന്നുമല്പധികദാർഢ്യമിയന്നു,നില്ക്കും
നീർതന്നെയാണു മുഴനീരതുനീലകേശേ! 28

## ഗ്രന്ഥിചികിത്സ

### അഴയാദി ലേപനം

കെല്ലേറുന്നകടുക്ക,ചുക്ക,ഗദ,മുങ്ങിൻതോൽ,മുരിങ്ങാദ്രവേ-
ദാ,പ്പാ,ക്കിത്തമിഴാമവേർകളിവയെപ്പയ്യിന്റെ മൂത്രത്തിലും,
കൊപ്പേലുംമിഴി!കൊട്ടമോസുരമരംതാനോമുലപ്പാലിലും
അല്ലിയ്യുതൊടരച്ചുടുത്തുമുഴമേലൊക്കെപ്പുരട്ടീടണം. 29
ഉമ്മത്തിന്റെ ഫലംതുരന്നു കുരുനീക്കീട്ടുള്ളിലിന്തുപ്പുണ-
ച്ചുമ്മത്തിന്നിലയാൽപൊതിഞ്ഞതിൻമേൽ മണ്ണിട്ടുതേച്ചങ്ങിനേ
ചെമ്മേചെങ്കനലിൽപചിച്ചു ശതകപ്പകഷായവെള്ളത്തിലോ,
നന്മുഞ്ഞപ്പുതനീരിലോ,ശുണ്ഠമുരിങ്ങപ്പത്രനീർ തന്നിലോ, 30

26. ഗണ്ഡമാലാ (കണ്ഠസന്ധികളുടെ നടുവിലുണ്ടാകുന്ന അപചി) എന്നാകിലും പിടിവിടാത്ത (വിട്ടുപോകാത്ത) മരുൽഗദങ്ങൾ (വാതരോഗങ്ങൾ) 26ം, 27ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

27. യക്ഷ്മാമയം (രാജയക്ഷ്മാവ് എന്ന രോഗം) ഇത് (നെയ്യ്) ഏക്കമെത്തയും അകലത്താക്കീടും.

28. തഴകി (ആശ്രയിച്ച്) വലയാകൃതി (വട്ടത്തിലുള്ള ആകൃതി) അധികദാർഢ്യം (ഏററവും ഉറപ്പ്)

30. ഫലം (കായ) ഇന്തുപ്പുണച്ചു (ഇന്തുപ്പു നിറച്ച്) പചിച്ചു (ചുട്ടു) ശതകപ്പകഷായവെള്ളത്തിലോ (ശതകുപ്പക്കഷായത്തിലോ) നന്മുഞ്ഞപ്പുതനീരിലോ (നല്ല മുഞ്ഞയിലയുടെ നീരിലോ) മുരിങ്ങപ്പത്രനീർ തന്നിലോ (മുരിങ്ങയിലനീരിലോ) 30ം, 31ഉം ശ്ലോകങ്ങളെ ഒന്നിച്ചന്വയിക്കണം.

കല്ലിൽപ്പേഷിച്ചുറ്റും,ശർക്കരയിടകലതംശംഖവെണ്ണീറു,മാലേ-
പിപ്പാൻനന്നേററ,മെല്ലാമുഴകളെയുമറ്റുതയീട്ടമീലേപനങ്ങൾ,
പൊൽപൂവമ്പത്തിടമ്പേ!പുനരറുകൾപഴുത്തിട്ടുപൊട്ടിത്തകർന്നാ-
ലൊപ്പിക്കേണംവ്രണോപക്രമവിധികളവസ്ഥാനുസാരേണ
വൈദ്യൻ. 31

## അർബ്ബുദലക്ഷണം

ഒന്നായ്ക്കോപിച്ചൊരോടത്തമതമരിയദോഷങ്ങൾമാംസം
ദൂഷിപ്പി-
ച്ചെന്നാൽതെല്ലാർത്തി,വൃത്താകൃതി,മുഴനിരയെക്കാൾവലിപ്പം,മി
നുപ്പ്,
മന്ദംമന്ദംതഴപ്പു,ന്നിവയുടയമഹാമൂലമാംനീരുകാണായ്-
വന്നീടുംപോല,താണർബ്ബുദവികൃതിനവീനാബ്ജവാർക്കുന്ത
ലാളേ! 32
സ്ഥൈര്യം,മേദഃകഫാധിക്യവു,മിയലുകയാലർബ്ബുദംമിക്കതുംനാ-
ളേറെച്ചെന്നേപഴുക്കൂ,സിരകളെയവലംബിച്ചതോവൈകിടാതേ
പാരിച്ചവേപ്പഴുപ്പാന്നിട്ടു,മിതിനുദൃഢംഗ്രന്ഥിവൈദ്യങ്ങൾതന്നേ
പോരും,പാരംവലിപ്പംതടവിനമുഴയാണർബ്ബുദാതങ്കമല്ലോ. 33

## അർബ്ബുദചികിത്സ

### കാസീസാദിലേപനം

കാരീയം,നിശ,യുള്ളടക്കരി,മുരിങ്ങക്കാഞ്ഞിരങ്ങൾക്കെഴും
വേരോമൽത്തമിഴാമവേര,ഥകട്ടക്ക,വ്യാധി,വാനോർമരം,

31. പേഷിച്ചുറ്റും (അരച്ചുറ്റും) ശംഖവെണ്ണീറും (ശംഖ് ചുട്ടുണ്ടാക്കിയ ഭസ്മവും) ആലേപിപ്പാൻ (പുരട്ടുവാൻ) അറുകൾ (മുഴകൾ) വ്രണോപക്രമവിധികൾ (വ്രണചികിത്സകൾ) അവസ്ഥാനുസാരേണ (അവസ്ഥയെ അനുസരിച്ച്)വൈദ്യൻ ഒപ്പിക്കേണം.

32. തെല്ലാർത്തി (അല്പമായവേദന) വൃത്താകൃതി (വട്ടം) മന്ദം മന്ദം (പതുക്കെ പതുക്കെ) തഴപ്പു (വർദ്ധന) മഹാമൂലമാം (അടികനത്തതായ) അർബ്ബുദവികൃതി (അർബ്ബുദരോഗം)

33. സ്ഥൈര്യ (സ്ഥിരത)വും, മേദഃകഫാധിക്യം, (മേദസ്സ്, കഫം, ഇവയുടെ ബാഹുല്യവും) സിരകളെ (ഞരമ്പുകളെ) അവലംബിച്ചതോ (ആശ്രയിച്ച) അർബ്ബുദമാകട്ടെ വൈകിടാതെ (കാലതാമസമില്ലാതെ) ദൃഢം (തീർച്ചയായും) ഗ്രന്ഥിവൈദ്യങ്ങൾ (മുഴയ്ക്കു പറയപ്പെട്ട ചികിത്സകൾ) പാരം (ഏററം) അർബ്ബുദാതങ്കം (അർബ്ബുദരോഗം)

ന്നേരായ്ചേർത്തിവയൊട്ടുകള്ളിയിലതൻനീർകൊണ്ടരച്ചർബ്ബുദം
ചേതന്നേടമെവൻപുരട്ടുമവനാരോഗ്യത്തെനേടീടുമേ. 34
തിനയരിഗിരികദളീനായകതനയേ! കള്ളിയിലനീരിൽവേവിച്ച്
പുനരാജ്യംപുരട്ടിനക്കൂട്ടമർബ്ബുദാർത്തികൈവെടിയും. 35
പാകത്തിൻമുമ്പുതന്നേവിരലുകളിലെഴുന്നർബ്ബുദംതാൻമുറിച്ച-
ന്നസ്തോകംസദ്യോവ്രണോപക്രമമടവിലുണങ്ങീടുവാൻചെയ്തിടേണം
ആകെച്ചെയ്യാംവ്രണത്തിൻപ്രതിവിധികൾപഴുത്തുള്ളതിന്നങ്ങു,
ണക്കം
വൈകാതെത്തിച്ചിടേണംസിരകളിലുളവാകുന്നതിന്നർബ്ബുദങ്ങൾക്ക
ത്രേ! 36

## ശ്ലീപദലക്ഷണം

മുഖ്യസ്ഥാനംവെടിഞ്ഞിട്ടരിശമൊടുകഫപ്രായദോഷങ്ങൾതാനേ
ഗാത്രത്തിൻതാഴെയെത്തി,പ്പുനരൊടുവിലസൃങ്മാംസമാർഗ്ഗ
ത്തിലൂടേ
കാൽച്ചെണ്ടംപുക്കു,നീരേററവുമടികളിലോ,ജാനുഭാഗങ്ങൾ
തൻതാ-
ഴത്തെല്ലാടത്തുമോ,ചേർന്നിട്ടു,മതുദൃഢമായ്നിന്നുമന്തായിടുന്നു. 37

34. നിശാ (വരട്ടുമഞ്ഞൾ) വ്യാധി (കൊട്ടം) വാനോർമരം (ദേവതാരം) ആരോഗ്യത്തെ (അരോഗതയെ)

35. ആജ്യം(നെയ്യു) അർബ്ബുദാർത്തി (അർബ്ബുദംകൊണ്ടുള്ള സങ്കടം.)

36. പാകത്തിൻമുമ്പു (പഴുക്കുന്നതിൻമുമ്പെ) അസ്തോകം(അനല്പം) സദ്യോവ്രണോപക്രമം (സദ്യോവ്രണചികിത്സ) പഴുത്തുള്ളതിന്നു വ്രണത്തിൻ പ്രതിവിധികൾ (ചികിത്സകൾ] ആകെ (മുഴുവൻ) ചെയ്യാം. സിരകളിൽ (ഞരമ്പുകളിൽ) ഉളവാകുന്ന അർബ്ബുദത്തിന്നു ഉണക്കം വൈകാതെ എത്തിച്ചിടേണം. അതു ഉടൻ പഴുക്കുന്നതാകയാൽ അതിയായ പഴുപ്പിന്നിടയാക്കാതെ മനസ്സിരുത്തി വേഗേന ഉണക്കണം.

37. മുഖ്യസ്ഥാനം (ശിരസ്സു) ഗാത്രത്തിൻതാഴെ (അധശ്ശരീരത്തിൽ) പുനഃ (പിന്നെ) അസൃങ്മാംസമാർഗ്ഗത്തിലൂടെ (രക്തമാംസവഴിയിലൂടെ) കാൽച്ചെണ്ടം (കാലിണ) ജാനുഭാഗങ്ങൾ [മുട്ടുകൾ] അതു [അവലിയനീർ] ദൃഢമായ [സ്ഥിരമായ] നിന്നുമന്തായിടുന്നു. ആ നീർ സ്ഥിരമായി നിന്നാൽ ആയതിനെ "മന്തു" എന്നു പറയുന്നു.

## ശ്ലീപദചികിത്സ

അന്യൂനസർവ്വഗുണസംഗിനി! നൊങ്ങണമ്പു-
ല്ലിന്നുള്ള നീരിലമരദ്രവരച്ചുകൂട്ടി
നന്നായ്കറുക്കിയൊരുസാന്ദ്രതചേർത്തുട്ടു
പിന്നെപ്പുരട്ടുവതു മന്തൊഴിവാൻപ്രധാനം. 38
ഉമ്മത്തുതൻഫല,മുരത്തൊരുതെച്ചിവേരിൻ
ചർമ്മംമുരിങ്ങയുടെതോലി,വയൊക്കെയൊപ്പം
ഒന്നിച്ചതിൽസ്സമമതായ്തമിഴാമവേരും,
തന്നാലിലൊന്നുകട്ടകം,കനിവിൽക്കലർത്തി 39
മോർകൊണ്ടരച്ചിളയ ചൂടപെടുത്തിവെച്ച-
സ്തോകംവിലേപവിധിചെയ്യുകിൽമന്തുനീങ്ങും,
ലോകാംബികേ! പരുവതൻതൊലിതാനുമേവം
മാഴ്കാതരച്ചുമധുചേർത്തുപുരട്ടിടാമേ. 40

ദുർവ്വാദ്യതാദി ആവണക്കെണ്ണ

കറുക, ച്ചിററമൃതു,ലരിപ്പതവച്ചർമ്മ,ങ്ങൾപലമതീരണ്ടായ്
തെമിപ്പിച്ചതിൻവീയ്യംപെരുകിയതമിഴാമവേതസമം 41
ചേർത്താക്കെപ്പതിനാറിടങ്ങഴിയതാം പയ്യിൻെറമൂത്രത്തിലാ-
മർദ്ദിച്ചിട്ടുപചിച്ചുകാലൊഹരിയാകുമ്പോളരിച്ചങ്ങിനേ
വൃത്ത്യാകായകൾമൂന്നരച്ചുസമമീഴച്ചേമ്പിലയുള്ളനീ-
രൊത്തേരണ്ഡജമെണ്ണനാരദനുതേ! നാനാഴികാച്ചിടണം. 42

38. സാന്ദ്രത [കട്ടിത്തം]

39. ഫലം (കായ) ചർമ്മം (തൊലി) തന്നാലിലൊന്ന്. അതിൻെറ (തമിഴാമവേരിൻെറ) നാലിലൊരുഭാഗം. 39, 40 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

40. അസ്തോകം (ധാരാളം) വിലേപവിധി (പുരട്ടുക) ഏവം = ഇപ്രകാരം (മോർകൊണ്ടു) മധു (തേൻ)

41. ചർമ്മം (തൊലി) 41, 42 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

42. ആമർദ്ദിച്ച് (ചതച്ച്) പചിച്ചു (കുറുക്കി) കാലൊഹരിയാകുമ്പോൾ (നാലിടങ്ങഴിയാകുമ്പോൾ) വൃത്ത്യാ (നന്നായി) ഏരണ്ഡജം എണ്ണ (ആവണക്കെണ്ണ)

അതുസേവിക്കണംനിത്യ,മതുതന്നേപുരട്ടണം,
ദ്രുതമെന്നാൽവിടുംമന്തു,ഹതദൈത്യാവമർദ്ദിനി! 43

ഛിന്നരുഹാദി കഷായം

വൻചിററമൃതു,പടോലമതിഞ്ചിയവം,ത്രിഫല,ദാരു,ചെറുപയറ്,
എൻചണ്ഡി!വേപ്പുതൻതൊലി,തേൻചേർത്തിവതൻകഷായ
വുംമോന്താം. 44

വിഷകാരസ്കരാദി തൈലം

കൊണ്ടാട്ടുംകൂവളക്കാഞ്ഞിരമൊട്ട്,കുറുന്തോട്ടിവേർ,ദേവതാരം,
കൊണ്ടൽക്കന്ദം,കട്ടക്കൈത്താലി,യിവപലമെൻതനപി!മുമ്മൂന്നു
തന്നേ,
രണ്ടുംരണ്ടുംപലംചിററമൃതു,പുനരതിൽപ്പാതിയാംരാസ്ന,യുള്ളിൽ
കണ്ടാലുംനീയതിൻനേർപകുതിയവ,മെടുത്തിപ്പദാർത്ഥങ്ങളെ
ല്ലാം 45
മുപ്പത്തുരണ്ടിടങ്ങഴിനൽപ്പാഥസ്സിങ്കലിട്ടുതുകറുക്കി
എട്ടിലൊരോഹരിയതാക്കിക്കൊട്ടംശതകുപ്പകുന്തക്ക,മകിൽ, 46
രാമച്ചം,വടി,ത്തുണിയാമ,മിന്നിയോഗോരോചനം,ചന്ദനം,
ത്തമഞ്ചെട്ടി,മയിൽക്കൊഴുന്ന,ഴകിയന്നീട്ടുന്നവിഷ്ണോർമരം,
നീർ,മുക്കായ,വയമ്പ,രത്തകലരുംതാലീസപത്രം,കരി-
ങ്കാർ,മുമ്മൂന്നുകഴഞ്ചുമാത്രമിവയെക്കല്ക്കീകരിച്ചങ്ങിനേ. 47
കൊങ്കപ്പാലിരുനാഴി,തൽപ്പകുതികണ്ടിട്ടാവണക്കെണ്ണയും,
തങ്കന്നെണ്ണയെമൂന്നുനാഴിവഴിയാംവണ്ണംപചിച്ചാട്ടനാൾ
മങ്കേ!മൂർദ്ധ്നിതേച്ചുവർക്കുവിഷമംകൂടാതെമന്തറുപോ-
മെങ്കണ്ണാണിതുമേലിലേല്ക്കുകയുമില്ലിയെണ്ണശീലിക്കുകിൽ. 48

43. എന്നാൽ മന്ത് ദ്രുതം (ഉടനെ) വിടും.

44. ദാരു (ദേവതാരം)

45. ചിററമൃതു രണ്ടും രണ്ടും [നാലു] പലം = അതിൽപ്പാതിയാം [രണ്ടുപലമായി] രാസ്ന [അരത്ത] അതിൻ (അരത്തയുടെ) നേർപകുതി (ഒരുപലം) യവം. ഇപ്പദാർത്ഥങ്ങളെല്ലാം എടുത്തു. 45, 46, 47, 48 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

46. നൽപ്പാഥസ്സിങ്കൽ (നല്ല വെള്ളത്തിൽ) അതു വെള്ളം എട്ടിലൊരോഹരി (നാലിടങ്ങഴി)

48. തൽപ്പകുതി കണ്ടിട്ട (ഒരുനാഴി) പചിച്ച് (കാച്ചി) മൂർദ്ധനി (തലയിൽ) ഇതു (മന്തു)

## അപചിലക്ഷണം

മന്ദംമന്ദംപഴുപ്പൂ,ന്നിയകടു,മൊതമട്ടായിരിയ്ക്കുംനിറം,കാ-
ഠിന്യാ,രൌക്ഷ്യ,ങ്ങളുമുഴവടിവി,വചേർന്നീടുമോരോകുരുക്കൾ
കന്നിച്ചന്ദ്രാനനേ!കൺചെവികളുടെസമീപസ്ഥലം,കക്ഷഭാഗം,
പിന്നെക്കണ്ഠം,കഴുത്തെപ്പുകളു,മാടി,യിവയിൽസ്സംഭവിച്ചീടു
മത്രേ. 49

വൻനോവററാന്നുപാകപ്പെട്ടുമുളവ്വു,പഴപ്പെത്രയുംചേർന്നവേ-
റൊന്നെൻനാഥേ!ചെററുരക്തംതടവുമൊതുചലംവെച്ചുതുകിത്തു
ടങ്ങും,
എന്നാലൊന്നിനുകഷ്ടംചൊറിതുടരു,മുണങ്ങീടുമൊന്നു,പ്പൊഴമ-
ററൊന്നുണ്ടാ,മേറെനാളിക്കുരുനികരമിതമട്ടുകാഠഃതെന്നില്ലും. 50

പോരാസദാപികറുകപ്പടലംകണക്കെ-
യേറിക്കുറഞ്ഞമരുമിക്കുരുരാജിനൂനം,
ആയ്യോ!ധരിയ്ക്കപചിയാണിതു, ഗണ്ഡമാല-
പ്പേരിട്ടുപോലുമൊരുകൂട്ടരിതിന്നുപണ്ടേ. 51

അന്യന്മാർ, ഗളസന്ധിമധ്യമതിലായാൽമാത്രമല്ലാതിതി-
ന്നിന്ദുശ്രീമുഖി!ഗണ്ഡമാലയിതിപേരോതീടുമാറില്ലപോൽ,
എന്നേ!മൂക്കടെവ്വും,പനിക്കുരകളുംപാശ്ചാത്തിയും ഛർദ്ദിയും,
വന്നേററിട്ടുകിടന്നുസത്തുമപചിക്കാരെത്യജിച്ചീടണം. 52

49. മന്ദം മന്ദം (പതുക്കെ പതുക്കെ) ഊന്നിയ. ഊന്നിയ (ഉള്ളിൽതട്ടിയ) കാഠിന്യാരൌക്ഷ്യങ്ങൾ = കാഠിന്യം, അരൌക്ഷ്യം (സ്നിഗ്ധത) ഇവ-കണ്ഠം [കഴുത്ത്] സംഭവിച്ചീടും (ഉണ്ടാകും).

80 പാകപ്പെട്ടും (പഴുക്കും) കുരുനികരം (കുരുക്കളുടെ കൂട്ടം)

51 സദാപി (എല്ലായ്പ്പോഴും) കുരുരാജി (കുരുക്കൂട്ടം) നൂനം (നിശ്ചയം) ഇതു (കുരുരാജി)

52. അന്യന്മാർ (വേറെ ചിലർ) ഗളസന്ധിമധ്യമതിൽ (കണ്ഠസന്ധികളുടെ നടുവിൽ) ഇതി (എന്ന്) പാശ്ചാത്തിയും (വാരിഭാഗങ്ങളിൽ വേദനയും) ത്യജിച്ചീടണം (ഉപേക്ഷിക്കണം) മൂക്കടെവ്വു മുതലായ ഉപദ്രവവ്യാധികളോടുകൂടിയ അപചി അസാധ്യമാകുന്നു എന്നു ഭാവം.

## അപചിചികിത്സ

പ്രാണേശ്വരി! പാർത്തീടുകപിത്തകഫപ്രകോപ-
മാണെന്നിദാനമപചിയ്ക്കു,തുകൊണ്ടിതിങ്കൽ
വേണംവിരേകവമനങ്ങളൊരേനിലയ്ക്കു,-
ക്ഷീണംകഥിയ്ക്കുവനവസ്ഥക്കുതകുംമരുന്നും. 53

ഉഭയശോധനം നെയ്യ്

നീരിൽത്താർമിഴി! നാഗദന്തിയുടെ വേരാലേകഷായം,മല-
ങ്കാരക്കായവയമ്പിരട്ടിമധുരം കല്ക്കീകരിപ്പാനിവ,
ക്ഷീരോടിപ്പടികാച്ചിവെച്ചനറുനെയ്യല്പംകഴിപ്പിയ്ക്കുകിൽ-
പ്പാരാതേവമനത്തെയും, വയറിളക്കത്തെയുമുണ്ടാക്കുമേ. 54

വചാദി ചൂർണ്ണം

തൂനംവയമ്പു,വടി,തിപ്പലി,പിന്നെനെല്ലി-
ക്കാ,നാഗദന്തിയുടെവേരി,വതൻപരാഗം
തേനൊട്ടുചേർത്തുനുകരാ,മിതുതുല്യമാക-
മാനെയ്യിനോട്ടു'ഭയശോധന'മാകയാലേ. 55

ചാലേമുക്കായമങ്ങൾച്ചെറുവഴുതിനവേർദ്ദേവതാരങ്ങളല്ലേ-
ന്നാലോനീർമാതളത്തിൻതൊലിയടവിനു വേപ്പിൻെറ വല്ക്കം, പ
ടോലം,

53 പിത്തകഫപ്രകോപം (പിത്തകഫങ്ങളുടെ കോപം) നിദാനം(കാരണം) ഇതിങ്കൽ (അപചിയിൽ) വിരേകവമനങ്ങൾ വിരേകം, (വയറിളക്കുക) വമനം (ഛർദ്ദിക്കുക) ഇവ ഒരേ നിലയ്ക്കു വേണം. അക്ഷീണം (അശ്രമം) അവസ്ഥക്കു (വിരേകവമനങ്ങൾക്കു) ഉതകും മരുന്നും കഥിക്കുവൻ (പറയാം.)

54 ഇവ കല്ക്കീകരിപ്പാൻ (അരച്ചുകലക്കാൻ) വമനത്തെ (ഛർദ്ദിയെ) യും.

55 വടി (ഇരട്ടിമധുരം) പരാഗം (പൊടി) ഇതു (പൊടി) ഉഭയശോധനം (വിരേചനവമനങ്ങളെ ഉണ്ടാക്കുന്നതു) ആകയാൽ ആ നെയ്യിനോടു ('ഉഭയശോധന' നെയ്യിനോടു) തുല്യമാകും. നെ സേവിപ്പിക്കുന്നതിനു പകരമായി 'വചാദി' ചൂർണ്ണം സേവിപ്പിക്കുന്നതിനും വിരോധമില്ല.

56 വാശക്കൊഴിഞ്ഞിൽക്കടകൾ (ആടലോടവേർ, കൊഴി

ബാലേ! വാശാക്കൊഴിഞ്ഞിൽക്കടുകളി, ത്തുകൾതൻക്വാഥനിർഗ്ഗ
ണ്ഡമാലാ-
മാലാകെത്തീർത്തിട്ടും ഗുൽഗ്ഗുലു, മധു, വിവചേർത്തിട്ടുസേവിച്ചു
കൊണ്ടാൽ. 56

ലീലാവതി! ത്രിഫലതൻെറകഷായവെള്ള-
ത്താലെകൊഴിഞ്ഞിൽമുരടേററമരച്ചുതേയ്ക്കാം,
ആലേപനത്തിനുഹിതപ്പെട്ടമേ പചിച്ച
പാലിൻെറപാടയൊടിണക്കിയരച്ചുകാത്തും, 57

വരണത്തൊലിദാരുവിഴാലരിയിവയോ, മലയമുക്കിയിലതാനോ,
തൈരിൽപ്പുഴുങ്ങിയാത്തസൈന്ധവ്യമരച്ചുംപുരട്ടിടാമത്രേ. 58

കുന്ദസ്മിതേ! കതിര, പൈ, പിടയാടി, വററി-
ലൊന്നിൽകളമ്പുകരെയങ്ങിനെഭസ്മമാക്കി
പിന്നീടരച്ചുകടുകെണ്ണയിലിട്ടുചാലി-
ച്ചൊന്നായ്പുരട്ടുകയുമാമപചിക്കഴക്കിൽ. 59

പാലോടെടുത്തതഗുരുവാണി! പഴുത്ത പൊട്ടി-
യാലോവ്രണപ്രതിവിധിക്രമമാചരിക്കാം,
ആലസ്യമററപചിശാന്തിവരുത്തിടുന്ന
തൈലങ്ങളേറെമുടിയിൽപ്പെരുമാറിടേണം. 60

നിർഗ്ഗുണ്ഡ്യാദി തൈലം

മൽക്കാന്തേ! കരിനൊച്ചിതൻെറയിലതൻനീരിങ്കൽവെൺചന്ദനം,
ചൊൽക്കൊള്ളുന്നകടുക്ക, രോഹിണി, വയമ്പോക്കന്നാരകം, ന്നിവ
കളുംചേർത്തുപചിച്ചരിച്ചതിലജംതാനോ, വെളിച്ചെണ്ണയോ
കൈക്കൊണ്ടിട്ടു ശിരഃസ്ഥലത്തിലപചിക്കാരേററവുംതേയ്ക്കണം 61

ഞിൽവേർ, ഇവ) ക്വാഥനീർ(കഷായവെള്ളം)ഗണ്ഡമാലാമാൽ (അപചികൊണ്ടുള്ള ദുഃഖം).

57 ആലേപനത്തിനു (പുരട്ടുവാൻ)

58 വരണത്തൊലി (നീർമാതളത്തൊലി) ആത്തസൈന്ധവ്യം (സൈന്ധവത്തോടുകൂടി)

60. വ്രണപ്രതിവിധിക്രമം [വ്രണചികിത്സാക്രമം] അപചിശാന്തി [അപചിശമനം] ഏറെ (പ്രത്യേകം) മുടിയിൽ [ശിരസ്സിൽ].

താലമൂലാദിതൈലം

നിഷ്ക്വാഥനീരിനുകരിമ്പനവേരിണക്കി
വെയ്ക്കുന്ന ചിററമൃതരത്തകൾ, ദേവതാരം
കല്ക്കത്തിനി, പ്പടിപചിച്ചോരു തൈലമെണ്ണ
തേയ്ക്കുന്നവർക്കപചിനീങ്ങുമപങ്കശീലേ, 62

കതകാദിതൈലം

താരിൽത്തേൻവാണി! തേററാമരമൂരടി, തുമ്പുള്ളിന്റെവേരാ, വണക്കിൻ
വേരി, ദ്രവ്യങ്ങളാലേസമുചിതനിലയിൽത്തീർത്തിട്ടുംക്വാഥ നീരിൽ
ആരോമൽക്കന്നുതക്കംകലതുമഭയയെകല്ക്കമാക്കിക്കലക്കി
സ്വൈരംകാച്ചുംവെളിച്ചെണ്ണയുമപചിവികാരത്തിനാപത്തുചേർക്കും. 63

ലോധ്രാദിപുകത്തിരി

ഊക്കുണ്ടെന്നാകിൽമേദഃകഫശമകരമാം ധൂമവും, നസ്യവും, ക-
ല്പിയ്ക്കാമേ, പോക്കിടാംചോരയും, മടവൊട്ടപാച്ചോററിതൻ തോലുകൂട്ടി
മുക്കായ, കന്നുതക്ക, ത്രികടു, വിബുധദാരു, കള്ളാട്ടിന്റെ പാലിൽ-
കല്ക്കിച്ചുണ്ടാക്കിടേണംതിരികൾപുകവലിപ്പിയ്ക്കുവാൻതക്കവണ്ണം.

മഞ്ജിഷ്ഠാദിപുകത്തിരി

മഞ്ചെട്ടിത്തിരുവട്ടകപ്പുശകളും, കച്ചൂരിയും, കൊട്ടവും,
നെഞ്ചിൻപേർകലതന്നതും, ത്രികടുവും, പാടീരദാരുക്കളും,

62. നിഷ്ക്വാഥനീരിനു (കഷായവെള്ളത്തിനു) പചിച്ചോരു (കാച്ചിയ)

63. സമുചിതനിലയിൽ (വേണ്ടമാതിരിയിൽ) ക്വാഥനീരിൽ (കഷായവെള്ളത്തിൽ) അഭയ (കടുക്ക)യെ. സ്വൈരം പതുക്കെ (തിയ്യു വളരെ ഊക്കിൽ കത്തിക്കാതെ) അപചിവികാരത്തിന് (അപചിരോഗത്തിന്) ആപത്തുചേർക്കും. അപചിരോഗത്തെ തീരെ നശിപ്പിയ്ക്കും.

64. മേദഃകഫശമകരമാം (മേദസ്സ്, കഫം, ഇവയെ ശമിപ്പിയ്ക്കുന്നതായ) കല്പിക്കാമേ (ചെയ്യാം) മുക്കായ (ത്രിഫല) വിബുധദാരു (ദേവതാരം) കല്ക്കിച്ച് (അരച്ച്)തിരികൾ ഉണ്ടാക്കിടേണം. ശീലമേൽ തേച്ച് തിരിച്ചുതിരിയാക്കി ഉണക്കിവെയ്ക്കണം.

പിഞ്ചാംപച്ചിലയുംകൊഴിഞ്ഞതിൽമുരടിൻക്വാഥത്തിലൊന്നായര-
ച്ചഞ്ചാതേതിരിയാക്കിയാൽ ഗുണമതിന്നേറ്റം,ഗുളാലാപിനി! 65
‘ഭ്രൂലേഖപ്രവരാകൃതേ!പൃകവലിപ്പാനാത്തനാളല്ലയെ-
ന്നാലെന്താണുനിവൃത്തി?യോതിടുക’യെന്നല്ലേകഥിക്കുന്ന നീ
തൈലംചേരാത്തനെയ്യിലാത്തിരിനനച്ചമ്പിൽകൊള്ളുന്തിക്കൂട്ട-
ത്താലുണ്ടാംപകരുമെച്ചേഴുംവ്രണകദംബത്തിങ്കലേല്പിച്ചുണം. 66

നസ്യത്തിന്ന മൈസന്ധവാദിതൈലം.

ചേലാറ്റിന്തുപ്പ,ദാരു,ത്രികടു,വടി,വിഴാൽവിത്തി,വററിന്റെ കല്ക്ക-
ത്താലേന്തല്ലെണ്ണകാച്ചീടണമുചിതതരംനാവനംചെയ്‘വതിന്നായ്’,
ആലേപിക്കാംപഴക്കാത്തപചിയിലിതുനസ്യത്തിനാളല്ലയെന്നാൽ,
മാലില്ലെങ്കിൽക്കട്ടംചോരകൾകളയുവതിന്നട്ടയിട്ടീടവേണം. 67

## ഇരുപത്തിനാലാം അധ്യായം

നീരിൽത്താരിലനീരിലൊട്ടുവടിതൻകല്ക്കംകലക്കിപ്പശു-
ക്ഷീരത്തെസ്സമമായൊഴിച്ചുവിപചിച്ചീട്ടും വെളിച്ചെണ്ണയോ,
നേരേതേനിലരച്ചിരട്ടിമധുരംതാനോ,പുരട്ടീടുകിൽ
തീർത്തന്നേപഴുത്തുളിത്തൊളിവിലാം പാൽവ്വാണി!

പാലുണ്ണികൾ. 1

65. നെഞ്ചിൻപേർ കലതന്നതും (മുന്നയോലയും) ചാടീരദാരുക്കളും(ചന്ദനം, ദേവദാരം, ഇവയും) ക്വാഥത്തിൽ (കഷായത്തിൽ) അതിന്ന് (തിരിക്ക്) ഗുണം ഏറ്റം.

66. ആർത്തൻ (രോഗി) കഥിക്കുന്ന (പറയുന്ന) തൈലം (നല്ലെണ്ണ) വ്രണകദംബത്തിൽ (വ്രണങ്ങളുടെ കദംബത്തിങ്കൽ (സമൂഹത്തിൽ)

67. കല്ക്കത്താലെ (അരച്ച പച്ചവെള്ളത്തിൽ കലക്കി) ഉചിതതരം (ഏററവും ഉചിതമാംവണ്ണം) നാവനം [നസ്യം] ഇതു [‘മൈസന്ധവാദി’ എണ്ണ] ആലേപിക്കാം [പുരട്ടാം] മാലില്ലെങ്കിൽ [രോഗിക്ക് ഉപദ്രവം തോന്നുന്നില്ലെങ്കിൽ].

## അധ്യായം 24

1. നീരിൽത്താരില [താമരയില] നീരിൽ-വടി തൻകല്ക്കം [ഇരട്ടിമധുരം അരച്ചത്] പശുക്ഷീരത്തെ (പശുവിൻപാലിനെ) വിപചിച്ചിട്ടും [കാച്ചുന്ന].

പാലുണ്ണീതൻജനനമോക്കമതൽക്കഫങ്ങ-
ളാലാണന്നൂന,മതിനാലിതിനെക്കെട്ടപ്പാൻ
മാലററവററിന്നുതകുന്നചികിത്സയോരോ–
ന്നാലോചനത്തികവെട്ടുത്തനടത്തിടട്ടേ. 2

## യവപ്രഖ്യാചികിത്സ

സ്വരതതമനയോല,കൾപൊന്നരിതാരം,കൊട്ട,മിതുകൾ
തൈർനീരിൽ
തരമൊടരച്ചുപുരട്ടാംതരുണിയവപ്രഖ്യമേൽവിയർപ്പേററി. 3
തനിയേ ചിലതുപഴത്താൽകനിവോടേവ്രണചികിത്സചെയ്യേണം,
ഇനിയോതുന്നതുകളിലുംപനിമതിമുഖി! സമ്പ്രദായമിതുതന്നെ. 4

## അലജീചികിൽസ

നന്നാറിക്കട,മാഞ്ചി,മഞ്ഞൾ,രിതാരം,ദാരു,വേമ്പാടമേൽ
നിന്നുംതോൽ,മനയോല,കാടിയതിലോതൈർനീരിലോവെച്ചിവ
മവിയ്യാതെയരച്ചെട്ടത്തു,വിധിയാംവണ്ണംവിയർപ്പിച്ചതിൽ–
പ്പിന്നെത്തേയ്ക്കുകതന്നെയാണലജിയെപ്പോക്കംകറുംകൌശലം. 5
പാച്ചോററിത്തൊലി,യരിതാരമൊരുമഞ്ചെ–
ട്ടിച്ചൂണ്ണം,പുന്നരിതരാവി,വററിനേയ്യം

2. ജനനം (ഉല്പത്തി) മതൽകഫങ്ങളാൽ (വാതകഫങ്ങളാൽ) നൂനം (തീച്ച്) ഇതിനെ (പാലുണ്ണീയെ) അവററിനെ (വാതകഫങ്ങൾക്ക്)

3. വിയർപ്പേററി (വിയർപ്പിച്ചതിനുശേഷം) പുരട്ടാം. കഫവാതങ്ങളാൽ മാംസാശ്രയങ്ങളാക്കി ഉത്ഭവിപ്പിക്കപ്പെടുന്നവയും, യവാകൃതികളായും, വേദനയില്ലാത്തവയും ആയ കുരുക്കൾ യവപ്രഖ്യയാകുന്നു.

4. ഇനിയോതുന്നതുകളിലും (അലജീമുതലായവയിലും) സമ്പ്രദായമിതുതന്നെ (പഴുത്താൽപിന്നെ വ്രണചികിത്സ ചെയ്യണം)

5. അലജീ എന്നത്, മുഖമില്ലാത്തതും പരപ്പുള്ളതും വൃത്താകാരമായും ഉയർന്നതും ഉള്ളിൽ അല്പം ചലമുള്ളതും ആയ കുരുവാകുന്നു.

6. മേൽച്ചൊല്ലീടിനവിധമായ് (കാടിയിലോ, തൈർവെള്ളത്തിലോ) കച്ചുപിടിക്കും ഇപ്പണി (ഈ ചികിത്സ) മതി. ആമ

മേൽച്ചൊല്ലീടിനവിധമായരച്ചതെല്ലാം
പിച്ചല്ലിപ്പണിമതികച്ഛപിക്കുമോർത്താൽ. 6

## കച്ഛപീചികിൽസ

മാക്കീരക്കല്ലിനിവ്'ളാമ്പശകട്ടകിവ,യല്ലെങ്കിൽമാധൂകസാരം
മുക്കാകായംവയമ്പിച്ചെറിയഗണ,മിണങ്ങീടുമിത്തുപ്പതാനോ,
മൽക്കാന്തേ!മാഞ്ചിയുംകന്മതമൊട്ടുശതകപ്പുസ്സുരദ്രുക്കളുംമേ-
ളിക്കുംസാമ്പ്രാണിയോ,പേർത്തുപരികഥിതമാംമട്ടരച്ചുംപുരട്ടാം. 7

## പനസികാചികിൽസ

ധരിക്കുകരിതാരമൊത്തകരുനൊച്ചിതൻവേർ,കരി-
ങ്കുറിഞ്ഞിമുരട,ർക്കവേര,മനയോലയിച്ചൊന്നവ
കരിങ്കുഴലി!കാർമുരിക്കിലരസത്തിലത്യാദരാ-
ലരച്ചഥപുരട്ടിയാൽപനസികാമയംപാഞ്ഞുപോം. 8

## പാഷാണഗർദ്ദഭചികിൽസ

മാശിക്കു,മാഞ്ചി,ശതകുപ്പ,മനസ്സുതിൻപേ-
രേശുംപദാർത്ഥമലരിത്തൊലി,യെന്നിതെല്ലാം

പോലെ ഉയർച്ചയോടുകൂടിയ അഞ്ചോ ആറോ മുഴകൾ അടുത്തടുത്ത് ഉണ്ടാകുന്നതിന്ന് കച്ഛപി എന്നു പേരാകുന്നു.

7. മാധൂകസാരം (ഇരിപ്പക്കാതൽ) മുക്കാ (ത്രിഫല) ശതകപ്പുസ്സുരദ്രുക്കളും = ശതകുപ്പ, സുരദ്രു (ദേവതാരം) ഇവയും മേളിക്കും (ചേരുന്ന) ഉപരി (മേലെ) കഥിതമാം (പറയപ്പെട്ടതായ) മട്ട് (കാടിയിലോ, തൈർവെള്ളത്തിലോ)

8. അർക്കവേര (എരിക്കിൻവേർ) കാർമുരിക്കിലരസത്തിൽ (കരിമുരിക്കിലനീരിൽ) പനസികാമയം = പനസിക എന്ന ആമയം (രോഗം) പനസിക എന്നത് ചെവിയുടെ ഊർദ്ധ്വഭാഗത്തിലോ, വക്കത്ത് എല്ലാടവുമോ, കാഠിന്യത്തോടും, ദുസ്സഹവേദനയോടും, താമര ആമ്പൽ നെയ്തൽചെങ്ങഴിനീർ കരിങ്കുവളം ഇതുകളിൽ ഒന്നിന്റെ കിഴങ്ങിന്റെ ആകൃതിയോടും കൂടി ഉണ്ടാകുന്ന കുരുവാകുന്നു. ഇതിനേയും വിയർപ്പിച്ചു കഴിഞ്ഞതിനു ശേഷമാണ് മരുന്നു പുരട്ടേണ്ടതു്.

9. മനസ്സുതിൻപേരേശുംപദാർത്ഥം (മനയോല) പാഷാണഗർദ്ദഭം = പാഷാണഗർദ്ദഭം എന്ന ഗദം (രോഗം) പരിശാന്തം

ഭേഷജംപടിയ്ക്കുതയിർനീരിലരച്ചുതേച്ചാൽ
പാഷാണഗർദ്ദഭഗദംപരിശാന്തമാകും. 9

രാവേ,ാമന്ദനയോല,മന്ദഗമനേ!മഞ്ചട്ടി,പാച്ചോററിതൻ
തോൽവെയ്യുകതവേരുതൻതൊലികലർന്നാതങ്കമെൻതങ്കമേ!
ശ്രീവാനോർതരു,കന്ദുരുക്ക,മിവയുംമേൽച്ചൊന്നവർണ്ണംവെറും
തൈർവെള്ളത്തിലരച്ചുതേപ്പതിന്നനന്നെന്നിന്നുതോന്നുന്നു മേ. 10

## മുഖദൂഷികാചികിത്സ

വൻപാച്ചോററിമഹീരുഹത്തൊലിയോടേ,മഞ്ചട്ടിപോരാൽമര-
ങ്ങുമ്പിച്ചൊന്നവയോ,വയമ്പുമഥകൊത്തമ്പാലതൻവിത്തുമോ,
മുമ്പേചൊന്നപടിയ്ക്കരച്ചനുദിനംതേപ്പിക്കിലില്ലാതെയാ-
മെമ്പാടുംമുഖദൂഷികാർത്തി,മുഖചന്ദ്രാപാസ്തപങ്കേരുഹേ! 11

ഇല്ലെങ്കിലെന്തു?'നവനീതമധുസ്നുഹി'പ്പേർ
ചൊല്ലുംമരുന്നുപതിനഞ്ചുദിനംതികച്ചും
കല്യാണരൂപിണി!കിടാങ്ങൾകഴിച്ചിടട്ടെ-
യല്ലിങ്കലൗചിതിയൊടുണ്ണുകഴിച്ചശേഷം. 12

## പത്മകണ്ടകചികിത്സ

എന്നേ!കേട്ടുമുഷിഞ്ഞുപോതവമനംനാല്പാമരത്തൊലിങ്ങ-
ളെന്നേ'ലാരി'ഗണം,ത്രിയാമ,യിറ്റയാൽനിർമ്മിച്ചചൂർണ്ണത്തിലോ,

(ശമിച്ചത്) ആകും (ശമിക്കും) അല്പമായ വേദനയോടുകൂടെ ഹനു സന്ധിയിലുണ്ടായി സ്ഥിരമായി നിൽക്കുന്ന നീരത്രേ പാഷാണ ഗർദ്ദഭമാകുന്നത്.

11. വൻപാച്ചോററി മഹീരുഹത്തൊലിയോടേ (വലിയ പാച്ചോററി മരത്തിന്റെ തൊലിയോടുകൂടി) മുമ്പേ ചൊന്നപടിക്ക് (തൈർ വെള്ളത്തിൽ) അനുദിനം (ദിവസംതോറും) മുഖദൂഷികാർത്തി (മുഖദൂഷികാരോഗം) പൂളമുള്ളിന്റെ ആകൃതിയോടും ഘനത്ത്വമേദസ്സോടും വേദനയോടുംകൂടി മുഖത്തുണ്ടാകുന്ന കുരുവിനെ മുഖദൂഷിക എന്നു വ്യവഹരിക്കുന്നു.

12. ഇല്ലെങ്കിൽ (ശമിച്ചില്ലെങ്കിൽ) എന്തു? (ശമിക്കാത്തതു കൊണ്ടു ഭയപ്പെടാനില്ല. ഇനി പറയുന്നതു പ്രയോഗിച്ചാൽ ശമിക്കാതിരിക്കയില്ല. ദിനം (ദിവസം) അല്ലിങ്കൽ (രാത്രിയിൽ) ഔചിതിയോടുണ്ണുകഴിച്ച ശേഷം (പഥ്യമായ അന്നം ഭക്ഷിച്ചതിൽ ശേഷം)കഴിച്ചിടട്ടേ [സേവിക്കട്ടേ]

കൊന്നക്കുരുന്നുകളൊത്തവേപ്പിലകൾതൻകല്ക്കത്തിലോ,വെണ്ണയും
നന്നായ്ചേർത്തു പത്മകണ്ടകികളെപ്പത്മാക്ഷി!തേപ്പിക്കണം 13

## വിവൃതാദിചികിത്സ

വിവൃത,ഗർദ്ദഭി,രാജിക,വിദ്ധ,യെന്നിവപിടിച്ചുഴലുന്നകുമാരരെ
ഭവതിപിത്തവിസർപ്പചികിത്സചെയ്തവികലംസുഖമാക്കിയിത്തരണം. 14

## ജാലഗർദ്ദഭചികിത്സ

മുല്ലുന്നി!രണ്ടുവഴിയാകിയശുദ്ധി,യെണ്ണ
തേക്കായ്ക,പട്ടിണികിടക്കുക,യത്രയല്ല

13. ത്രിയാമ [വരട്ടുമഞ്ഞൾ] നിർമ്മിച്ച [ഉണ്ടാക്കിയ] ചൂർണ്ണത്തിലോ [പൊടിയിലോ] കല്ക്കത്തിലോ [അരച്ചതിലോ] പത്മകണ്ടകികളെ [പത്മകണ്ടകം ഉള്ളവരെ] ഈശ്ലോകത്തിൽ പൂർവ്വാർദ്ധം കൊണ്ടു പറയപ്പെട്ട ലേപനം ഗുണാധിക്യമുള്ളതാകുന്നു. വേദനയില്ലാത്തവയും വെളുത്ത നിറത്തോടു കൂടിയവയും ആയ യാവ ചില കുരുക്കളാൽ ശരീരം മുള്ളുകളാൽ താമരത്തണ്ട് എന്നപോലെ വ്യാപിക്കപ്പെടുന്നുവോ അവയെ പത്മകണ്ടകം എന്നു വ്യവഹരിച്ചു വരുന്നു. ഇതിങ്കൽ പുരട്ടിയ മരുന്നു ഉണങ്ങിയാൽ, നീക്കിക്കളകയും വേണം.

14. കുമാരരെ [കുഞ്ഞുങ്ങളെ] അവികലം [ഏററവും] പഴുത്ത അത്തിക്കായയുടെ ആകൃതിയുള്ളതും തീവ്രമായ ചുട്ടുനീററൽ പനി ഇവയെ ഉണ്ടാക്കുന്നതും, വിടന്ന മുഖത്തോടുകൂടിയതും, ആയ കുരു വിവൃതയാകുന്നു. വട്ടത്തിലും, പരന്നും, ഉയന്നും, ചുകന്നും ഉള്ള കുരുക്കൾ ചുററുമുണ്ടാകുന്നതിന്നു ഗർദ്ദഭി എന്നു പേരാകുന്നു. ദാരുണമായ വെയിലിൻെറയോ, തീയ്യിൻെറയോ ചൂടു ദേഹത്തിൽ ഏല്ക്കുക ഹേതുവായിട്ടു വിയർത്തതിൻശേഷം കടുകുമണിപ്രമാണങ്ങളായും, സവേദനങ്ങളായും ഉണ്ടാകുന്ന കുരുക്കൾ രാജികയെന്നു വ്യവഹരിക്കപ്പെടുന്നവയാകുന്നു. വട്ടത്തിൽ പരപ്പോടുകൂടി പുറപ്പെട്ടു, തൻെറ ഉപരിഭാഗത്തിങ്കൽ, താമരപ്പൂങ്കുററിയുടെ ഉപരിഭാഗത്തിങ്കൽ ബീജങ്ങളുടെ അഗ്രങ്ങൾ എന്നപോലെ കാണപ്പെടുന്ന ചെറിയ കുരുക്കളോടുകൂടിയതായിത്തീരുന്ന കുരു വിദ്ധയാകുന്നു.

15. രണ്ടുവഴിയാകിയ ശുദ്ധി (വയറിളക്കുക, ഛർദ്ദിപ്പിക്കുക,) എണ്ണതേക്കായ്ക എന്നുള്ളതുകൊണ്ടു സ്നിഗ്ദ്ധപദാർത്ഥങ്ങ

ചിക്കുന്നഘോരകളൊക്കെ,ന്നിവജാലഗർദ്ദ-
ഭക്കാൾപ്പററിയചികിത്സകളാണുപോലും. 15

ആമലകാദികഷായം

പാതററാമലകം,പടോലമിയലും,പാച്ചോററിതൻതോലു,പാ-
ടീരം,തീൎത്തവയാൽകഷായമഥതേൻ,മാശിച്ചുയും,ചേർത്തതിൽ
പാരംരാവിലെജാലഗർദ്ദഭഗദിക്കുകട്ടെനെല്ലിക്കുതൻ
നീരിൽച്ചന്ദനമിട്ടരച്ചുടനുടൻതേപ്പിക്കുയുംചെയ്യണം. 16

ബോധിക്കുധാരവിധിപോലെനടത്തണം'ന്യ-
ഗ്രോധാദി'തന്നുടെതണത്തകഷായനീരാൽ,
പൈതൽക്കുതേച്ചുകളിനിത്യവുമാ,മതിന്ന
മാതംഗി! തേങ്ങയുടെപാൽമതി,യെന്നുവയ്യാ. 17

## അഗ്നിരോഹിണീലക്ഷണം

നൽത്തേൻവാണി!പെരുത്തപിത്തമിടചേൎന്നിട്ടുന്ന ദോഷങ്ങളാ-
ലത്യന്തംപനിയേററനന്തരമഹോ! മാംസംപിളൎന്നങ്ങിനെ
കത്തുംതീയ്യുകണക്കുദുസ്സഹതയോടുണ്ടായ'വന്തംപൊള്ളവ്യ-
ന്നതൊതൽക്ഷണമഗ്നിരോഹിണിയതെന്നായോൎത്തുപേ-
ക്ഷിക്കണം. 18

ളെ ഉപേക്ഷിക്കുകയും അരുതു എന്നുകൂടി അറിഞ്ഞിരിക്കേണ്ടതാണ്. ജാലഗർദ്ദഭം എന്നതു പിത്തപ്രധാനങ്ങളായി മന്ദവേഗങ്ങളായിരിക്കുന്ന ദോഷങ്ങൾ ജനിപ്പിക്കുന്നതും പഴുപ്പില്ലാത്തതും, അരുണവൎണ്ണവും, ശരീരത്തിൽ ക്രമേണ വ്യാപിക്കുന്നതും, അല്പവും, ആയ നീരാകുന്നു. ഉഭയശോധനാദികളിൽ വെച്ചു കഴിയുന്നതിനെ ഇതിങ്കൽ ചെയ്തുകൊള്ളുകയും വേണം.

16. ആമലകം (നെല്ലിക്ക) പാടീരം (ചന്ദനം) ഇവയാൽ കഷായംതീൎത്ത് അഥ (പിന്നെ) ജാലഗർദ്ദഭഗദിക്ക് (ജാലഗർദ്ദഭരോഗംഉള്ളവന്നു)

17. അതിന്നു (തേച്ചുകളിക്കു

18. അത്യന്തം (ഏററവും) പൊള്ളവുന്നതൊ (പൊള്ളുകള്ളുന്നതൊ )ഇതു ദുസ്സഹതകൊണ്ടുമാത്രമല്ല വൎണ്ണംകൊണ്ടും അഗ്നിയെ അനുകരിച്ചിരിക്കും.

അഞ്ചോ, പൂനരേഴോ, പതിനഞ്ചോ, ദിവസംകഴിഞ്ഞിട്ടുമമ്പ
പഞ്ചതനൽകിടുമിഗ്ഗദമഞ്ചിതതരമായ്ചികിത്സചെയ്യുകിലും. 19

## ഇരിഗല്ലികാചികിത്സ

ആലേപിക്കുകതേങ്ങതൻപയസിപേഷിച്ചോരുമുക്കായ, യെ–
ന്നാലീടാന്നിരിഗല്ലികക്കുരുവുലോംശോഷിക്കുമെന്നാകിലും
മേലിൽച്ചെറുപഴുത്തുപൊട്ടി, മതിൽനിന്നപ്പോൾപുറപ്പെട്ടിടും
നൂലൊക്കുന്നചലംകളഞ്ഞതുവെടിപ്പാക്കീട്ടുണക്കീടണം. 20

## വിദാരീചികിത്സ

ഉണ്ണിക്കിടാവിനുളവായവിദാരിയിൽ, തൈതർ–
ത്തുണ്ണീരകൊണ്ടരമരച്ചുകൊഴിഞ്ഞിൽവേതം,
വർണ്ണ്യാംഗി! നെയ്യിലലിയിച്ചിട്ടുതാമയോടിൻ–
വെണ്ണീറു, മതിനെപുരട്ടുവതിനുകൊള്ളാം. 21

തപ്പാതിക്കരുവിൻമുകപ്പില, രിതാരംചേർന്ന മഞ്ചെട്ടിക–
ളിപ്പാലിങ്കലരച്ചുടൻ പരിലേപിച്ചായതിൻ ചുററുമായ്
അല്പം പോർമുലനീരിൽ വെണ്ണയുരസിക്കൂട്ടിപ്പുരട്ടീടണം,
പൊൽപൂവേണി! പഴുത്തുപൊട്ടുമളവിൽച്ചെയ്യാം [വ്രണോപക്രമം.

19. പഞ്ചത (മരണം) നൽകിടും (മരിപ്പിക്കും) ഇഗ്ഗദം (അഗ്നിരോഹിണീരോഗം) അഞ്ചിതകരമായ് (വളരെ ഭംഗിയായ്)

20. പയസി= പയസ്സിങ്കൽ (പാലിൽ) പേഷിച്ചോരു (അരച്ച) മുക്കായ (ത്രിഫല) ആലേപിക്കുക (പുരട്ടുക) ഇരിഗല്ലിക എന്ന കുരു, ഉരഃകണ്ഠസന്ധിയുടെ മീതെ വൃത്താകാരേണ ഉണ്ടാകുന്നതത്രേ ഇത്. നിറംകൊണ്ടു കക്കിരിക്കായയെ അനുകരിക്കുന്നതും പതപ്പുള്ളതും ഉള്ളിൽ പഞ്ഞിയോ മററൊ നിറച്ചതുപോലെ തൊട്ടുനോക്കിയാൽ പതുപ്പ തോന്നുന്നതും അമർത്താൽ അമരുന്നതും ആയിരിക്കും.

21. തൈത്തണ്ണീര (തൈർവെള്ളം) കൊണ്ടു അരം (ഏററവും) വെണ്ണീറും (ഭസ്മവും) വിദാരിയെന്നതു മുളക്കിൻ കിഴങ്ങുപോലെ കഠിനമായി കക്ഷത്തിലോ, തുടയിലോ ഉണ്ടാകുന്ന കുരുവാകുന്നു.

22. പരിലേപിച്ചു (പുരട്ടി) വ്രണോപക്രമം (വ്രണചികിത്സ).

## ശർക്കരാർബ്ബുദ ചികിത്സ

രക്താഭേ!ശതകുപ്പചേർന്നകടചുറ്റുവിത്തുപയ്യിൻ്റെമൂ–
ത്രത്താലും,കതകാസ്ഥിയെന്നതുവെറും കാടിദ്രവംതന്നിലും,
നൽത്തേക്കിൻതൊലിയോ കനക്കമിതുമുള്ളിൻകാതലോ,
തൈത്തവെ–
ള്ളത്താലും,ബതശർക്കരാർബ്ബുദികളെപ്പേഷിച്ചുതേപ്പിച്ചിടാം. 23
പൂവാർവേണി!പൊതിഞ്ഞമണ്ണുമുഴവൻ വിള്ളുംവരെച്ചുട്ടട്ട–
ത്താവോളംകഴുകിത്തുടച്ചതമവർ വെയിലത്തുണക്കിസ്സചയം
തൈർവെള്ളത്തിലരച്ചുതേയ്ക്കുകയുമാം തേൻചേർത്തിനിപ്പൊട്ടിയാൽ
താവുംശർക്കരയൊക്കെനീക്കിവിധിവൽച്ചെയ്യാംവ്രണോപക്രമം. 24

## വന്മീകചികിൽസ

വല്ലാതേനീർ,വലിപ്പം,തുളകളിവപെരുത്തോരുവന്മീകമാൽമാ–
റില്ലാ,മർമ്മം,കഴൽകൈത്തല,മിതുകളിലുണ്ടായതുംമേൽപ്രകാരം,
ഉല്ലാസാൽസാദ്ധ്യമട്ടായെഴുമതിനരകംവൈദ്യകർമ്മംക്രമത്തിൽ–
ച്ചൊല്ലാം,ചൊവ്വോട്ടുരക്തംകളയണമൊട്ടുവല്ലാദിയിൽ,
സാധുശീലേ! 25

23. കടചുറ്റുവിത്തു (കടകപ്പാലയരി) കതകാസ്ഥി (തേററാമ്പരൽ) കാടിദ്രവം (കാടിവെള്ളം) ശർക്കരാർബ്ബുദികളെ (ശർക്കരാർബ്ബുദം ഉള്ളവരെ) പേഷിച്ചു (അരച്ചു) മേദോവൃദ്ധി, വാതകഫകോപം, ഇവ ഹേതുവായിട്ടു ഉണ്ടാകുന്നതും, പൊട്ടിയാൽ വസ, നെയ്യ്, തേൻ ഇവയിൽ ഒന്നിനോടു സദൃശമായ ചലത്തിൻ്റെ ഒഴുക്കോടുകൂടുന്നതും, ഉള്ളിൽ വായുകോപം ഹേതുവായിട്ടു ശോഷിച്ചു ചരലുകൾപോലെ ഇരിക്കുന്ന മാംസശകലങ്ങളോടു കൂടിയതും ആയ മുഴയാകുന്ന ശർക്കരാർബ്ബുദം.

24. തേൻചേർത്തു് തേയ്ക്കുകയുമാം ശർക്കര (ഉള്ളിൽ ചരലുപോലെയുള്ള മാംസശകലം) വിധിവൽ (വഴിപോലെ) വ്രണോപക്രമം (വ്രണചികിത്സ)

25. കഴൽകൈത്തലം (ഉള്ളംകാൽ, ഉള്ളംകൈ) മേൽപ്രകാരം (മാറില്ല) വൈദ്യകർമ്മം (ചികിത്സ) ഉള്ളംകൈ, ഉള്ളംകാൽ, സന്ധികൾ, കണ്ഠസ്സന്ധിയുടെ മേൽഭാഗങ്ങൾ, ഇവയിൽ ഒരേടത്തു് വളരെ വളരെസൂക്ഷ്മരോമങ്ങളും അതുകളിൽ വേദനയും, ചു

പുത്തൻതേൻവാണി! പിന്നെ ഗ്ഗഹനമുതിരവേർ, കൊന്നതൻ ചർമ്മ, മിന്തു-
ഞ്ഞൊത്തീട്ടംസക്തു, വൻചിററമൃതി, വതയിതം ചേർത്തു പേഷിച്ചരച്ച്
യുക്തംപോലെ പഴപ്പിച്ചൊട്ടവിലതിലെഴും ദുഷ്ടമാംസങ്ങളെശ്ശ-
സ്ത്രത്താൽക്കീറിക്കളഞ്ഞന്വഹമിടണമുണങ്ങീടുവാൻ നൈപ്പിച്ചുകൾ. 26

## കദരചികിത്സ

ഒട്ടുംചാഞ്ചല്യമെന്യേ കദരമുഴകളെശ്ശസ്ത്രമോ, ക്ഷാരസൂത്ര-
ക്കെട്ടോ, കൊണ്ടാശുഖണ്ഡിച്ചവ, ത കിഴിയതരച്ചെള്ളിനാൽ തീർത്തു നെയ്യിൽ
തിട്ടംകാച്ചീട്ടു, വററിൻ കടകളെയുരുവെച്ചിട്ടു വേവിച്ചു, ണക്കം
തട്ടീടാൻ ധാരകോരീടണമിനിയുരിയാടുന്ന നൈകൊണ്ടുതന്നേ. 27

### അനന്താദിഘൃതം

കറുകയുടെ നീരിലുങ്ങിൻ കതവും, വടിയും, കറപ്പു, മാവോളം
പരികല്ക്കിച്ചുപചിയ്ക്കും നറുനെയ്യുടനീവ്രണങ്ങളെയുണക്കും. 28

ട്ടുനീറലും, നനവും, ചെന്നതും, പുററിന്റെ സാദൃശ്യമുള്ളതും ആയ, മുഴയെ വന്മീകമെന്നു വ്യവഹരിയ്ക്കുന്നു.

26 ഗഹനമുതിര (കാട്ടുമുതിര) വേർ-ചർമ്മം (തൊലി) സണ (നെല്ലു വറുത്തിടിച്ച് ഉമിനീക്കിയ പൊടി) പേഷിച്ചു (അരച്ചു) അന്വഹം (നാൾതോറും) നൈപ്പിച്ചുകൾ (ഉണക്കത്തിനു നന്നായിനെയ്യു കാച്ചിയതിൽ മുക്കിയ ശീലകൾ) ഇടണം.

27 ശസ്ത്രമോ, ക്ഷാരസൂത്രക്കെട്ടോ, (ക്ഷാരസൂത്രംകൊണ്ടുള്ള കെട്ടോ) കൊണ്ടു (ശസ്ത്രംകൊണ്ടോ ക്ഷാരസൂത്രബന്ധനംകൊണ്ടോ) ആശു (ഉടൻ) ഖണ്ഡിച്ച് (മുറിച്ചിട്ട്) അവററിൻ (കദരമുഴകളുടെ അതു (നെയ്യിൽ) ഇട്ടു ചൂടുപിടിപ്പിച്ച എൾക്കിഴി) ഇനിയുരിയാടുന്ന നൈ (അനന്താദി) കൊണ്ടുതന്നെ ധാര കോരീടണം. കദരം എന്ന മുഴ, നടക്കുമ്പോൾ ചരൽകൊണ്ട് കാലിന്റെ തൊലി പൊട്ടുകയോ മുള്ളു തറയ്ക്കുകയോ ചെയ്താൽ അതു നിമിത്തമായി ചിലർക്കുണ്ടാകുന്നതാണ്. ഇതു ഒരു കീലംപോലെ നീണ്ടുപിടിച്ചാൽ കിട്ടുന്ന വിധത്തിലായിരിയ്ക്കുകയും ചെയ്യും.

28. വടിയും (ഇരട്ടിമധുരവും) പരികല്ക്കിച്ചു [അരച്ചുകലക്കി) പചിയ്ക്കും (കാച്ചുന്ന)

## ഭ്രംശഗുദചികിത്സ

ദ്രോണപത്രാദി ആവണക്കെണ്ണ

തുമ്പപ്പത്രം, മുഴിഞ്ഞ, താണ്ടൽമുള, യീ വസ്തുക്കൾതൻ നീരിനെ-
സ്സംപാദിച്ചഥ കൊണ്ടതൻകുഴവരച്ചിട്ടാവണക്കെണ്ണയെ
അമ്പിൽക്കാച്ചിയരിച്ചു കന്ദതരജസ്സോടേ ഗുദത്തിന്നക-
ത്തണ്ണച്ചേർക്കുകയാണു ഭ്രംശഗുദമാം വ്യാധിക്കു പററും പണി. 29
പാരംപാരിച്ചിരിക്കുന്നതിലു, പരി പറഞ്ഞാവണക്കെണ്ണയാൽമാ-
ക്കിരക്കല്ലാത്തിട്ടും തിപ്പലിയുടെപൊടിചാലിച്ചു പായ്വന്തര
ത്തിൽ
മെമ്പാരം തേപ്പിച്ചുടൻ തന്നുടെ ചെറുവിരലിട്ടൊന്നിളക്കിക്കലസ്സ്വീ-
വാരത്തിൻമേലിലുതോ! വലികളിലമതം വങ്കഫം പോക്കിടേ
ണം. 30

ആവു ഗുദത്തിനെയമർക്കയാലുദിച്ച
നോവററിടാനഥ പുറത്തുമകത്തുമേററം
നെയ്വെച്ചു തേച്ചിളവിയർപ്പു പെടുത്തിടേണ-
മാവാം പ്രയോഗമിതുതന്നെയടുത്തനാളും. 31

ശാതോദരി! ക്രമത്താൽ നാൾതോറുംവലിയവലിയവിരലുകളാൽ
ചെയ്താലിപ്പണി ഭ്രംശഗുദാതങ്കത്തെശ്ശമിപ്പിക്കും. 32

29 തുമ്പപ്പത്രം (തുമ്പയില) കന്ദതരജസ്സോടെ (കന്ദതപ്പൊടി ചേർത്തു ചാലിച്ച്) ഗുദത്തിൽ (മലദ്വാരത്തിന്റെ) ഭ്രംശം എന്നതു, അപാനവായുവിന്റെ കോപംനിമിത്തം വലിപ്പഴുതുകൾ ചുരുങ്ങുകയാകുന്നു. 'ദ്രോണപത്രാദി' ആവണക്കെണ്ണ പുരട്ടിയാൽ ചുരുങ്ങിയ വലിപ്പഴുതുകൾ വിടരും.

30. പാരം (ഏററവും) പാരിച്ചിരിക്കുന്നതിൽ (വർദ്ധിച്ചഭ്രംശഗുദത്തിൽ) ഉപരി (മേലേ) പറഞ്ഞാവണക്കെണ്ണയാൽ (ദ്രോണപത്രാദിയാൽ) പായ്വന്തരത്തിൽ (ഗുദാന്തരത്തിൽ) പൊടി നല്ലവണ്ണംപൊടിച്ചു ശീലപ്പൊടിയിട്ടതായിരിക്കണം.

31 ഗുദത്തിനെ (മലദ്വാരത്തെ) ഉദിച്ച (ഉണ്ടായ) ഇളവിയർപ്പു (കുറഞ്ഞവിയർപ്പു) അടുത്തനാളും പിറേറദിവസവും.

32 നാൾതോറും ക്രമത്താൽ വലിയ വലിയ വിരലുകൾ കൊണ്ടു [ചെറുവിരൽ പ്രയോഗിച്ചതിൽ പിറേറന്നാൾ അണിവിരൽ പ്രയോഗിക്കുക. ഇങ്ങിനെ കണ്ടുകൊള്ളണം] ചെയ്താൽ

## അലസചികിൽസ

ചൊല്ലാംകുഞ്ഞിനു ചെറുപുണ്ണുവരികിൽചെയ്യേണ്ടകയ്യേഷഞാൻ,
നെല്ലിക്കായകൾതൈരുവെള്ളമതിനാൽപേഷിച്ചുതേപ്പിക്കുകിൽ
തെല്ലേറെച്ചൊറിവിട്ടുപൊട്ടിയതിലെദ്ദുർന്നീരുവാർന്നീടുമേ,
നില്ലാതപ്പോളുണങ്ങുവാനുചിതമാം തൈലം പുരട്ടീടണം. 33

## തിലകാളകചികിൽസ

സാധുഗോപവധു,പാൽമരത്തൊലി,യിവററിനോടുസമമാക്'മേ-
ലാദി'തൻപൊടിയെടുത്തുപാലതിലരച്ചുവെണ്ണനടവിച്ചതിൽ
ആദരത്തൊടുപുരട്ടിയൊട്ടിടതിരുമ്പിയാൽമറയുമുണ്ണിതൻ
മെയ്തൊടുന്നതിലകാളകാളി,തിലകാളകാന്തിമധുരാളികേ! 34

## മശചികിൽസ

ശീലിക്കണംതിലകശാലികൾ'ഷഡ്വല്ക'-
തൈലം,മശത്തെയുമകററിടുമിച്ചികിൽസ,

## ചർമ്മകീലചികിൽസ

ബാലേ!വ്രണോക്തവിധികൊണ്ടു,കടുത്തചർമ്മ-
കീലത്തെയപ്പിടിമുറിച്ചുകളഞ്ഞുണക്കാം. 35

ഇപ്പണി [പൊടിപുരട്ടി കഫം കളയുക] അഥഗുദരോഗത്തെ ശമിപ്പിക്കാം. വലിപ്പഴുതുകൾ ക്രമേണ മുൻനിലയിൽ വരും.

33. അലസം എന്നതു്, ചേറുപുണ്ണാകുന്നു. പേഷിച്ചു [അരച്ചു] ഉചിതമാം [തക്കതായ] തൈലം (എണ്ണ)

34. സാധു (നല്ലവണ്ണം) നല്ലവണ്ണം അരച്ചു എന്നു് സംബന്ധം. ഗോപവധു (നന്നാറിക്കിഴങ്ങു്) ഇവററിനോടു (നന്നാറിയും, നാല്പാമരത്തൊലിയും, സമം ചേർത്തിനോടു) മെയ് തൊടുന്ന (ശരീരത്തെ ആശ്രയിച്ച) തിലകാളകാളി—തിലകാളകങ്ങളുടെ ആളി (കൂട്ടം) മറയും-തിലകാളകങ്ങൾ എന്നവ, ദേഹത്തിലുണ്ടാകുന്ന എള്ളിൻമണിപ്രമാണങ്ങളായ കറുത്ത നിറങ്ങളാകുന്നു.

35. തിലകശാലികൾ—തിലകം (തിലകാളകം) ഉള്ളവർ. തിലകം എന്നതു തിലകാളകത്തിൻെറ ഒരു പര്യായാന്തരമാകുന്നു. ഇച്ചികിത്സ (തിലകാളകചികിത്സ) മശത്തെയും അകററിടും. തിലകാളകംപോലെ ഉണ്ടായി അല്പം പൊങ്ങുന്നതു് മശവും, അധികം പൊങ്ങുന്നതു ചർമ്മകീലവും ആകുന്നു. വ്രണോക്തവിധി (വ്രണചികിത്സകൊണ്ടു്).

## ജതുമണിലക്ഷണം

ബാലൻതൻമെയ്യിലായാളുടെപിറവിയിലേതാമ്രമായ് ചർമ്മകീലം
പോലേപൊക്കത്തിലുണ്ടാംജതുമണിസഹജത്വേനദുസ്സാധമത്രേ.

## വ്യംഗചികിത്സ

പാലിൽഗ്ഗോരോചനം,ചന്ദന,മിരവുവയമ്പാ,മയം,പകചമാംപേ-
രാലിൻപത്രം,പ്രപേഷിച്ചിതുകളനുദിനംതേയ്ക്കണംവ്യംഗ
വാന്മാർ. 36

പേരാൽമൊട്ടാമയംവൻപയറുമലയജംപൊന്നുപാച്ചോററിവല്ക്കം
പോരാമഞ്ചെട്ടിതാഴൽക്കൊടിമലരിവയോ,കാട്ടുതുത്താവുവേരോ,
ക്ഷീരത്താൽപഥ്യയുംജീരകയിണയുമിണങ്ങുന്നകാരെള്ളുതാനോ,
പാരംപേഷിച്ചുതേച്ചാലുടനെയൊളിവിലാംവ്യംഗമുത്തുംഗ
കീർത്തേ! 37

അരിതാരം,പൊന്നു,പഴുത്തൊരുപേരാലില,വയമ്പു,കൊട്ടം,ഇവ
വെറുമുദകത്തിലരച്ചുംപുരട്ടാലടപ്പോർക്കുചേപുരട്ടീടാം. 38

മഞ്ചെട്ടിപ്പൊടിശുദ്ധവാരിയിലരച്ചന്യൂനതേൻചേർത്തതും
കിഞ്ചിൽശ്ലക്ഷ്ണവെണ്ണതേനിവപെട്ടുംചന്ദനക്കുരുച്ചൂർണ്ണവും

36. പിറവിയിലേ (ജനിയ്ക്കുമ്പോൾതന്നെ) താമ്രമായ് (ചുകന്നതായ്) സഹജത്വേന—സഹജത്വം ഹേതുവായിട്ടു (കൂടെ ജനിക്കുന്നതാകയാൽ) ദുസ്സാധം—അസാദ്ധ്യം (ചികിത്സിച്ചാൽ ശമിക്കില്ല).

37. ഇരവ്വ (വരട്ടുമഞ്ഞൾ) ആമയം (കൊട്ടം) പകചമാം (പഴുത്ത) പത്രം (ഇല) ഇതുകൾ പ്രപേഷിച്ചു (നല്ലവണ്ണം അരച്ചു) അനുദിനം (നാൾതോറും) വ്യംഗവാന്മാർ (വ്യംഗമുള്ളവർ) തേയ്ക്കണം (മുഖത്ത് പുരട്ടണം) ശോകക്രോധാദിനിമിത്തം കോപിച്ച വാതപിത്തങ്ങളാൽ മുഖത്തിൽ ഒരേടത്തുണ്ടാകുന്നതും കനമില്ലാത്തതും, കറുത്തതും ആയ മണ്ഡലത്തിന്ന വ്യംഗം എന്നാണ് പേര്.

37. ആമയം (കൊട്ടം) മലയജം (ചന്ദനം) പാച്ചോററിവല്ക്കം പാച്ചോററിയുടെ വല്ക്കം (തൊലി) ക്ഷീരത്തിൽ (പാലു കൊണ്ടു) പഥ്യ (കടുക്ക)യും, ജീരകയിണയും (ജീരകം കരിഞ്ചീരകം ഇവയും) കാരെള്ളു (കറുത്ത എള്ള്) പേഷിച്ചു അരച്ചു.

38. വെറുമുദകത്തിൽ (വെറും വെള്ളത്തിൽ)

എൻചിത്തേശി! പുരട്ടീടാമിതുവിധം നീർമാതളത്തിൻെറതോ-
ലഞ്ഞാതെപിടയാട്ടതന്നുടെ മുലപ്പാൽകൊണ്ടുപേഷിച്ചതും. 39

### വടലോഹിതപദാദിതൈലം

പേരാലിൻെറ ചുകന്നവേട,കില,രക്തോ,മൽപ്പടീരദ്വയം,
താരിന്നല്ലികൾ,കുങ്കുമം,പതിമുകം,രാമച്ചം,മഞ്ചട്ടി,കൾ
പോരാതെചെങ്ങഴിനീർക്കിഴങ്ങു,വടി,യീവസ്തുക്കളോരോപലം
പാരാതേപതിനാറിടങ്ങഴിയതാംനീരിൽപ്പചിച്ചാദരാൽ 40
കാൽപ്പങ്കാകവെമഞ്ചട്ടിപ്പൊടി,വടി,കോലരക്ക,കാശ്മീരം,
ചപ്പംഗത്തിൻവട്ടു,വിവയോപ്പംകൂട്ടിക്കഴഞ്ചുപതിനഞ്ചായ്. 41
കൽക്കിച്ചിട്ടൊതനാഴിയെണ്ണപിടയാട്ടിൻപാലിരട്ടിക്കണ-
ക്കാക്കിച്ചേർത്തഥകാച്ചിവെച്ചു പുരട്ടിച്ചാലിതമ്പെഴക്കട്ടും,
ദോഷ്ണല്ലേമുഖദൂഷികാവലികളുംദൂരത്തുപോം,ദൂഷികാ-
കൃഷ്ണംനീലികയുംവിടും,തിലകമോതീരെത്തിരിഞ്ഞോടുമേ. 42

ഈയെണ്ണയേഴുദിവസംപ്രതിമാറിയെന്നാൽ
ശ്രീയും,മുഖത്തിനൊരുപുഷ്ടിയുതവിസ്ലം,
ഹേയാമിനീശമുഖി!നസ്യവിധിസ്സ്ശക്ത-
നായുള്ളകുഞ്ഞിനതുമാമിതുകൊണ്ടുതന്നെ. 43

39. ശുദ്ധവാരിയിൽ (പച്ചവെള്ളത്തിൽ) ചൂർണ്ണവും (പൊടിയും) പേഷിച്ചതും (അരച്ചതും) പുരട്ടിടാം.

40. മൽപ്പടീരദ്വയം (നല്ല ചന്ദനം, രക്തചന്ദനം) വടി (ഇരട്ടിമധുരം) നീരിൽ (വെള്ളത്തിൽ) ആദരാൽ പചിച്ച് (വേവിച്ച്) 40ം, 41ം, 42ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

41. കാൽപ്പങ്കാകവെ (നാലിടങ്ങഴിയാകുമ്പോൾ) വടി (ഇരട്ടിമധുരം) കാശ്മീരം (കുങ്കുമം) നട്ടു (കാതൽ)

42. കൽക്കിച്ചിട്ട് (അരച്ചുകലക്കി) ഇതു (വ്യംഗം) മുഖദൂഷികാവലികളും മുഖദൂഷിക, വലി, (മാംസക്ഷയംകൊണ്ടുണ്ടാകുന്ന തോലിൻെറ ചുളിച്ചിൽ) ഇവയും. ദൂഷികാകൃഷ്ണം. ദൂഷിക (കണ്ണിലെ പീള) യുടെകൃഷ്ണം. നീലികയും (മുഖത്ത ഒഴിച്ച് വേറെ ഒരംഗത്തിൽ വ്യംഗംപോലെ ഉണ്ടാകുന്ന കറുത്ത മണ്ഡലവും) തിലകമോ (തിലകാളകമാകട്ടെ) ദൂഷികാശമനത്തിന്ന് ഈ തൈലം മുഖത്തെല്ലാടവും പുരട്ടിയാൽ മതി. അപ്പോളതിൻെറ വീര്യം കണ്ണിലും എത്തുമല്ലോ. കണ്ണിൽ എഴുതിയാലും ദോഷമില്ല.

താരിന്നല്പി,യവക്ഷാരം,പതിമുകം,മഞ്ചട്ടി,രാമച്ച,മാ-
ഭീരപ്പുണ്ണു,രിതാരമോടകിലി,നിഗ്ഗോരോചനം,ചന്ദനം,
പേരാലിൻെറചുകന്നവേട്ട,കനകം,മുക്കററി,പാച്ചോററിമേൽ-
ച്ചേതംതോൽ,വടി,കുങ്കുമത്തൊടിരാവെ,ന്നിപ്പദാൎത്ഥങ്ങളെ. 44
പേരാൽപ്പുലാവുകളൊന്നിൻപഴത്തിലകൾതൻനീരിലോ,പുതി
യന-
ന്നാറിക്കഷായമതിലോ,വെച്ചരച്ചരിയതാന്നിയ്ക്കുതൻെറവടിവിൽ
നേരായുരുട്ടിവെയിലേല്പ്പാതുണക്കിയഥസൂക്ഷിച്ചിട്ടുംഗുളികയ-
ങ്ങൊരോന്നെടുത്തുപശുവിൻപാലിലിട്ടരസിമേമേൽപുരട്ടുകയു
മാം. 45
വ്യംഗം,നീലിക,യെന്നിവമങ്ങിടുമീഗുളികയെപ്പുരട്ടീടുകിൽ,
ഭംഗിയെഴുംപൊന്താരുമടങ്ങുംവിധമാകുമുണ്ണിതൻവദനം. 46

## പ്രസുപ്തിചികിത്സ

താവുംസുപ്തിയിൽമുമ്പുണങ്ങിയകഫത്തെപ്പെത്തുരുക്കീടുവാൻ,
പാവിട്ടച്ചെടിതൻകുരുന്നിളയൊരീന്തിൻകായ തൻനീരിലോ
കാർവേണിമണി!ഗന്ധകംകടുകുതൻതൈലത്തിലോവെച്ചര-
ച്ചാവുംമട്ടുപുരട്ടിടേണ,മഥവാതീവെച്ചുപൊള്ളിക്കണം. 47
ആവൽക്കുരുവിളതാകുമീന്തിനടെകായിൻനീരില,ല്ലെങ്കിലോ
തൈർവെള്ളത്തിലരച്ചുതേയ്ക്കുകയുമാംതേൻനെയ്യുചേർത്തങ്ങിനെ

44. ആഭീരപ്പുണ്ണു (നന്നാറി) കനകം (പൊന്ന) വടി (ഇരട്ടിമധുരം) ഇരാവു (വരട്ടമഞ്ഞൾ, മരമഞ്ഞൾത്തൊലി) 44 45 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

45. താന്നിക്കതൻെറ വടിവിൽ (താന്നിക്കായോളം വലുപ്പത്തിൽ

46. വദനം (മുഖം) പൊൻതാമരപ്പൂപോലെ പ്രഭയുള്ളതും, ആഹ്ലാദകരവും ആയിത്തീരും.

47. സുപ്തിയിൽ (പ്രസുപ്തിയിൽ) തൈലത്തിലോ (എണ്ണയിലോ) അഥവാ (അല്ലെങ്കിൽ) വായുപ്രേരിതമായ കഫം ത്വക്കിനെ പ്രാപിച്ച് അവിടെനിന്ന ശോഷിച്ച ത്വക്കിന്ന വെളുത്തനിറത്തെ ഉണ്ടാക്കി അതിൻെറ ചൈതന്യത്തെ നശിപ്പിച്ച കരണ്ടൊന്തപൊറിച്ചിലോടുകൂടിയിരിക്കും. ചൊറിഞ്ഞു പിളന്നാൽ നീരൊലിക്കയുമില്ല. അതിനെ പ്രസുപ്തി എന്ന പറയുന്നു.

ഈവല്ലാത്തഴലററിടാനഥകരിങ്ങാലിക്കഷായത്തിലോ,
തേൻവൈദേഹികൾക്കൂട്ടിയോ,പെരിയ'വെണ്ണപ്പാവ'
ശിപ്പിക്കണം. 48

## ഉൽകോഠ ചികിൽസ

മഞ്ഞുണ്ണി!പിത്തകഫനാശനമായലേപം,
നിഷ്ക്വാഥ,മെണ്ണ,യിവയെപ്പെരുമാറിയെന്നാൽ
ഉൽക്കോഠമററിടമൊരന്തരമില്ല,കോഠ-

## കോഠ ചികിൽസ

ദുഃഖത്തിനോസുദതി!കഫ്യചികിൽസപോരും. 49

## പാദാവദരണ ചികിൽസ

വടാങ്കുരാദി ഘൃതം

പേരാലിൻമൊട്ടു,മാവിൻപശ,നിശ,പുനരിന്തുപ്പു,മുക്കായ,
പോരാവീസ്യം ചേരുന്ന ചേരിൻകുരു,വിതുകളരച്ചിട്ടുവെള്ള
ത്തിലൊപ്പം
സൂഷ്ഠക്കള്ളിപ്പുതുപ്പാലുകളൊടെതമെണ്ണകാച്ചിലേപിച്ചുവെന്നാൽ
തീരക്കാൽവിണ്ടിടാ,വെണ്ണഴവിടണമിതിൻപാത്രപാക
ത്തിനത്രേ. 50

48. തേൻനെയ്യു (തേനോടുകൂടിയനെയ്യു) ചേർത്തതിനെ തേക്കയുമാം. തേൻവൈദേഹികൾ. തേൻ, വൈദേഹി, (തിപ്പലി)ഇവ. വെണ്ണപ്പാവ' ('നവനീതമധുസ്നുഹി') അശിപ്പിക്കണം (സേവിപ്പിക്കണം)

49. പിത്തകഫനാശനം(പിത്തകഫങ്ങളെ നശിപ്പിക്കുന്ന) ലേപം (തേപ്പുമരുന്ന) നിഷ്ക്വാഥം (കഷായം) അയഥാവിധി ഛർദ്ദിപ്പിച്ചതുനിമിത്തം കോപിച്ച പിത്തം മുതലായവയാൽ ദേഹത്തിങ്കൽ ഉണ്ടാക്കപ്പെടുന്നതും, വളരെ സംഖ്യകളോടുകൂടിയതും, ദാരുണമായ ചൊറിയും ചുകപ്പും ഉള്ളതുമായ മണ്ഡലത്തെ ഉൽക്കോഠമെന്നു പറയുന്നു. കോഠദുഃഖത്തിനോ (കോഠരോഗത്തിനാകട്ടെ) ഉൽകോഠം തന്നെ സ്ഥിരമായി നിന്നാൽ കോഠം എന്നു പറയപ്പെടുന്നു. ഇതിന്നു കഫ്യചികിൽസ മാത്രമല്ല അതുപോലെയുള്ള മററു ചികിൽസയും പഥ്യമായി തീരും.

50. നിശ (വരട്ടുമഞ്ഞൾ) മുക്കായ (ത്രിഫല) സൂഷ്ഠം (എരിക്ക്) ലേപിച്ചുവെന്നാൽ (പുരട്ടിയാൽ)

## കാർപ്പാസപത്രാദി ഘൃതം

പരുത്തിയിലനീരിടങ്ങഴികൾനാലു,തിൻനാലിലൊ-
ന്നരംമധുരമായിട്ടുന്നകദളിപ്പഴത്തിൻെറനീർ,
എരിക്കിനുടെപാലുനാഴി,യഥകള്ളിതൻദുഗ്ദ്ധമോ
ധരിയ്ക്കണമതിൻെറപാതി,യിവയൊക്കെയൊന്നിച്ചതിൽ 51
കോതമ്പം,കോലരക്കൊത്തമരവിടപി,മഞ്ചെട്ടി,ചെഞ്ചല്യ,മെന്നാ-
ല്ലാതങ്കം,പിന്നെയുണ്ടിൻകരു,നിശ,യിവകാൽക്കാൽപ്പലം കല്ക്കമാക്കി
കാർതോൽക്കംവാർകുചേ!കാച്ചിടണമെരുമനെയ്നാഴിനാലേ,ഴുനാഴി
നെയ്തേച്ചാൽതീരമാറുംവളരെവലിയകാൽവിള്ളലുംകള്ളമല്ല. 52

## കണ്ടകചികിത്സ

കാലിന്മേലതിയായ്‌തറച്ചകട്ടമുള്ളന്നേപുറത്താകുവാൻ
ഒ പലോടാക്കൊഴതന്നിലേററവുമെരിക്കിൻപാൽനിറച്ചീടണം,
നീലക്കാറൊളിവേണി!വെള്ളിയിലവേർക്കല്ക്കംനറുംവെണ്ണചേ-
ർത്താലേപിയ്ക്കുയുമാം,മുയൽച്ചെവിജലംകൂടാതരച്ചുള്ളതും. 53
മല്ലിപ്പൂവണിവേണി!ഞെന്നിറമാംപാവിട്ടവേർപാലുകൊ-
ണ്ടു,ല്ലെന്നാലിരുകൊട്ടകങ്ങളിലെയിത്തിക്കണ്ണിവെള്ളത്തിനാൽ,
ഉല്ലാസത്തൊടരച്ചുതേച്ചിട്ടുകിലുംതാനേപുറത്തെത്തുപോ-
മല്ലോമുള്ളൊ,ഴിവാമതിൻവിഷവു,മില്ലാശങ്കലേശംമമ. 54

51. അതിൽനാലിലൊന്നു് (ഒരിടങ്ങഴി) ദുഗ്ദ്ധമോ (പാലാകട്ടെ) അതിൻെറ പാതി ഉരി. 51, 52 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

52. അമരവിടപി (ദേവതാരം) ആതങ്കം (കൊട്ടം) നിശ (വരട്ടുമഞ്ഞൾ) കാൽക്കാൽപ്പലം (മുമ്മൂന്നു കഴഞ്ചു്)

53. കട്ട (മൂർച്ചയുള്ളതു്) അന്നേ (അപ്പോൾതന്നെ) പുറത്താകുവാൻ (പറിഞ്ഞുപോകുവാൻ) വെള്ളിയിലവേർകല്ക്കം (വെള്ളിയിലവേർ അരച്ചതു്) ആലേപിക്കയും (പുരട്ടുകയും)

54. ഇരുകൊട്ടകങ്ങളിലെ (കഞ്ഞിക്കൊട്ടകം, കരിങ്കൊട്ടകം ഇവയിൽ ഒന്നിന്മേലുള്ള) അതിൻ (മുള്ളിൻെറ) വിഷവും (ഒഴിവാം)

കാലിൽക്കത്തിത്തറച്ചീടിനകട്ടതരമുള്ളിൻവ്രണംതീവ്രമാകം
ശല്യം,നീരും,പെട്ടന്നീടുകിലുടനിടയപ്പെൺകുറുന്തോട്ടിവേർകൾ,
ചേലാനംഭോധരം,കാഞ്ഞിരമൊടി,വയമ്പ് കഷായനീർ
വെച്ചതിങ്കൽ-
പ്പാലുംചേർത്തൊന്നിൻപാഥോജദളനയനേ!ധാരകോരീട
വേണം. 55

കുറുന്തോട്ടിവേരൊന്നാകാരെള്ളുപാൽകൊ-
ണ്ടരച്ചിട്ടതുവെണ്ണകൂട്ടിപ്പുരട്ടാം,
തത്തിൽപ്പഴുത്താൽചലംവാർത്തുണക്കം
വരുത്താംവ്രണോപക്രമങ്ങൾകളാലേ. 56

## പാദദാഹചികിത്സ

ഗൗരീവാണി!ശതാവരിക്കടയിടിച്ചൂക്കിൽപ്പിഴിഞ്ഞൊന്നിട്ടും
നീരിൽവെണ്ണചേർന്നിട്ടന്നപൊടിരാമച്ചംപുരട്ടീടുകിൽ
മാറുംകാലടിചുട്ടുനീറുമഴലെല്ലാം,വൻപയറിൻപരി-
പ്പേറ്റുശീതളമായവാരിയിലരച്ചാലേപനംചെയ്കിലും. 57
രക്താഭേ!പതിനാറിടങ്ങഴിയതാം നാൽപ്പാമരത്തോൽക്കഷാ-
യത്തിൽക്കൂട്ടിയതാമിടങ്ങഴിനറുംപാലത്രയാകുംവരെ
ഘൃതത്ത്യാവെച്ചുകുറുക്കിവാങ്ങിയുറപാർന്നുക്കിൽക്കലക്കിഗ്രഹി-
ച്ചാറുവെണ്ണപുരട്ടിയാലുടനറുംകാൽചുട്ടുനീറുന്നഴൽ. 58

### ലാമജ്ജാദിഘൃതം

രാമച്ചം, വടി, ചന്ദനം, വ്രജവധൂത്തങ്ങളാരഭീരുക്കിഴ-
ങ്ങാമൽച്ചെങ്ങഴിനീർനിലപ്പനകൾതൻ കന്ദങ്ങളുന്നവർക്കട,

55. തീവ്രം (ദാരുണം) ആകം ശല്യം (വേദനയും) ഇടയപ്പെണ്ണ് (നന്നാറി) അംഭോധരം [മുത്തങ്ങ] കഷായനീർ [കഷായവെള്ളം] ഈ ധാരയും, താഴെ പറയുന്ന ലേപനവും ചെയ്താൽ വേദനയും, നീരും ശമിക്കും.

56. വ്രണോപക്രമങ്ങൾകളാലേ(വ്രണചികിത്സകൾകൊണ്ട്) ഉണക്കം വരുത്താം.

57. പൊടിരാമച്ചം (പൊടിയാക്കിയ രാമച്ചം) രാമച്ചപ്പൊടി ശീതളം [തണുപ്പുള്ളത്] വാരിയിൽ [വെള്ളത്തിൽ] ആലേപനംചെയ്കിലും [പുരട്ടുകിലും] കാലടി ചുട്ടുനീറുമഴലെല്ലാം മാറും.

58. ഞെറു (പാലോളം) ഗ്രഹിച്ച (എടുത്ത)

വാമാപാംഗി! കഷായനീരിതുകളാൽകല്പിച്ചനൽക്കന്ദതം,
കാർമേഘം,തൃണപഞ്ചമൂല,മിവയോമഞ്ചെട്ടി,തേററാമ്പാൽ 59
കല്ക്കിച്ചിട്ടിവപാലൊടൊത്തനറുനെയ് കാച്ചിപ്പുരട്ടുന്നതും

### പാർഷ്ണിശൂലചികിത്സ

മുഖ്യം,കല്പചവിട്ടിയങ്ങിനെവിയർപ്പിച്ചക്ഷണംകാടിയാൽ
തക്കത്തിൽശതകുപ്പയോ,കടുകതോ,പേഷിച്ചനെയ്ചേർത്തുതേ-
പ്പിടുന്നാകിൽമടന്തുകത്തുമടവാർമൌലേ മടങ്ങീടുമേ- 60

### കന്ദളികാചികിത്സ

തുരിശു,പടികാരം,തുത്ത,രിയൊതമനയോല,ശംഖപാഷാണം,
കല്യേ!ചെഞ്ചല്യം,ചായില്യം,സമമായിണങ്ങുമിവരയോളം 61
നെല്ലിക്കാഗ്ഗന്ധകം,കേൾക്കകരസമിവതൻഷോഡശാംശത്തൊ
ടൊപ്പം,
മെല്ലെച്ചേർത്തശ്വമൂത്രത്തിലനിരയുടെനീർകൊണ്ടരച്ചിട്ടുമൂന്നാൾ
നെല്ലാലേപിക്കകിൽക്കാലിലെമുളമുടിയും, സഞ്ചരിക്കുന്നനേര-

### പാദശബ്ദചികിത്സ

ത്തെല്ലാംകാലേപ്പുശബ്ദിപ്പതിനുവയലിലെച്ചാണകംതേച്ചിടേ
ണം. 62

59. വടി (ഇരട്ടിമധുരം) വൃജവധൃതതണ്ടാരഭീതക്കിഴങ്ങ് = വൃജവധൃ, (നന്നാറി) തണ്ടാർ, (താമര) അഭീത, (ശതാവരി) ഇവയുടെ കിഴങ്ങു. കന്ദങ്ങൾ (കിഴങ്ങുകൾ) ഇതുകളാൽ കഷായനീർ കല്പിച്ച (ഉണ്ടാക്കി) കാർമേഘം (മുത്തങ്ങ) തൃണപഞ്ചമൂലം (ദർഭവേർ, ആറ്റുദർഭവേർ, കരിമ്പിൻവേർ, വരിനെല്ലിൻവേർ,) 59-ം 60-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

60 ഇവ കല്ക്കിച്ചിട്ട് (അരച്ചുകലക്കി) പാലൊടൊത്ത (സമം പാലുചേർന്ന) കല്പചവിട്ടി (ചൂടുപിടിപ്പിച്ച കല്പചവിട്ടി) പേഷിച്ച (അരച്ച) 61-ം 62-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

62 ഇവതൻ (തുരിശുമുതൽ നെല്ലിക്കഗ്ഗന്ധകംവരെയുള്ളവയുടെ) ഷോഡശാംശത്തോടെ (പതിനാറിൽ ഒരു ഭാഗത്തോടെ) ഏവം (ഇങ്ങിനെ) ചേർത്ത്-ആലേപിക്കകിൽ (പുരട്ടുകിൽ) പാദശബ്ദത്തിനു പറഞ്ഞ ചാണകം തേപ്പും മൂന്നദിവസമേ ചെയ്യേണ്ടു.

## ദേഹസ്ഫോടന ചികിത്സ

### അഗസ്ത്യപത്രാദിഘൃതം

തോപ്പിൽ താഴ്ചവരാതകത്തിയിലനീർ നാനാഴിനിർമ്മിച്ചുക-
ത്തിപ്പൂമാത്രമരച്ചുകൂട്ടിയതിൽപ്പാലും സമം പാത്രത്തിൽ
കെല്പിൽക്കാച്ചിയരിച്ചുമെത്രയെതമത്തുവെണ്ണമേലൊക്കയും
തേപ്പിച്ചാൽതൊലിവിള്ളലേഴദിവസങ്ങൾക്കുള്ളിലില്ലാതെ
യാം. 63

## ദേഹസ്വേദ ചികിത്സ

താന്നിക്കായകൾതൻകഷായമതിലോ, ശുദ്ധാംബുവിൽത്തന്നെ
യോ,
മറിയ്ക്കാതെയരച്ച ചന്ദനമിണങ്ങീടുന്നതുവെണ്ണയും,
നന്നാറിക്കിഴങ്ങുതൻകഥിതനീർകൊണ്ടിട്ടുപേഷിച്ചതും,
നന്നായിട്ടുടലിൽപ്പുരട്ടുകിലുടൻവറ്റുംവിയർപ്പാകയും. 64
കന്നൽക്കണ്ണി! കടുക്കതൻ കഥിതവെള്ളത്താലരച്ചുള്ളതും
നന്നേ, തേച്ചിടുവാനു,ണങ്ങുമളവോന്നുദ്വർത്തനം ചെയ്യണം,
പിന്നീടോ പൊരുതായലന്തവിടപിത്തോലിട്ടു കാച്ചിസ്വയം
നിന്നാറിക്കുളർമപ്പെട്ടത്തിയജലംതന്നിൽകുളിപ്പിക്കണം. 65

## ദേഹദുർഗ്ഗന്ധചികിത്സ

ഗാത്രത്തിൽദ്ദുർമ്മണംപൂണ്ടൊരുജ്ജനമതമച്ചാണകംചേർത്ത
താംഗോ-
മൂത്രംമെയ്യിൽപ്പുരട്ടിക്കശലമൊടുകുളിപ്പിക്കുകട്ടേഗന്ധോദകത്താൽ,
പാത്താലും ചന്ദനം,പച്ചില,യവമിവയുങ്ങിൻകുതന്നിന്റെനീരിൽ
പേറ്റുംപേഷിച്ചതേയ്ക്കുന്നതുമിതിനഹിതംതന്നെയെന്നാണെന്റെ
പക്ഷം. 66

63 നിർമ്മിച്ചു (ഉണ്ടാക്കി) സമം (നാനാഴി) അതു നാനാഴി (പതിനാറുപലം)

64 ശുദ്ധാംബുവിൽ (പച്ചവെള്ളത്തിൽ) അതിൽ (നന്നാറിക്കിഴങ്ങിൽ) കഥിതനീർ (കഷായം) കൊണ്ടിട്ടുപേഷിച്ചതും (അരച്ചതും)

65 തൻകഥിതവെള്ളത്താൽ അതിന്റെ (കടുക്കയുടെ) കഥിതവെള്ളത്താൽ (കഷായത്താൽ) ഉദ്വർത്തനം ചെയ്യണം (തിരുമ്പണം) ലന്തവിടപി (ലന്തമര)ത്തോലിട്ടു. സ്വയം (താനേ).

66. ഗാത്രത്തിൽ (ശരീരത്തിൽ) ഗന്ധോദകത്താൽ (പഞ്ച

## ഇരുപത്തഞ്ചാം അദ്ധ്യായം

## ലിംഗരോഗപ്രകരണം

### ഉപദംശചികിത്സ

നിസ്സീലിംഗഗദപ്രതിക്രിയകളെക്കുറെറുമെന്നോമന–
ന്തംഗ്യ! കേളുപദംശമേററയുടനേരക്തംകളഞ്ഞാദരാൽ
നെയ്യുംതേനുമിണക്കിട്ടുന്നതിലകല്ക്കത്തെപ്പുരട്ടീടണം,
ചെയ്യേണംമയിലെൾത്താലികഥിതനീർകൊണ്ടന്വഹംധാ
രയും. 1

ഹേവിശോപശി! പഴുത്തുപോയിട്ടുകിലാകത്തിച്ചലംവാത്തുനാ–
ല്പാവൃക്ഷം, തൊട്ടുകാര, നല്ലാതകടമ്പി, ടേറുമിറമ്പന,
ഞാവൽ, കുവളലന്ത, മാവുകളിവററിൻതോലുമുക്കായചേ–
ത്താവുംമട്ടുകഷായമാക്കിയതിനാൽ ചെയ്യീടണം ധാരയെ. 2

മുക്കാമണ്ണുകലത്തിലിട്ടുപൊടിവെണ്ണീറാക്കിതേനചേത്തുതേ–
പ്പിയ്ക്കാം ധാരകഴിഞ്ഞശേഷ,മടവില്ലെന്നാലുണങ്ങും വ്രണം,
മുഗ്ദ്ധേ! പിന്നുപഴുത്തിടാതുപചരിയ്ക്കട്ടേ സദാ വൈദ്യര–
വ്യഗ്രം, ലിംഗമളിഞ്ഞു പോമൊരുപഴപ്പുള്ളിൽകടന്നീടുകിൽ. 3

### ഗുഹ്യാർശശ്ചികിത്സ

ആശുമുറിച്ചിട്ടോ, ഗുഹ്യാശ്സുമതന്നിനാൽദഹിച്ചിട്ടോ
പേശലഗാത്രി! മുറസ്സുപദംശചികിത്സാക്രമം തുടങ്ങട്ടേ. 4

ഗന്ധകഷായംകൊണ്ട്) കളിക്കട്ടെ. പേഷിച്ച (അരച്ച) മിതിന (ദേഹദുർഗ്ഗന്ധത്തിന) ഹിതം (പഥ്യം)

### അദ്ധ്യായം 25

1. ലിംഗഗദപ്രതിക്രിയകളെ (ലിംഗരോഗചികിത്സകളെ) തിലകല്ക്കത്തെ (അരച്ച എള്ളിനെ) കഥിതനീർ (കഷായം) കൊണ്ട് അന്വഹം (നാൾതോറും) ധാരയും ചെയ്യണം. ഉപദംശം എന്നതു ലിംഗത്തിന്മേൽഉണ്ടാകുന്ന ഒരു മാതിരിനീരാകുന്നു.

2. നാൽപ്പാവൃക്ഷം (നാല്പാമരം) മുക്കായ (ത്രിഫല)

3. മുക്കാ (ത്രിഫല) ഉപചരിക്കട്ടെ (ശുശ്രൂഷിക്കട്ടെ) സദാ (എപ്പോഴും) അവ്യഗ്രം (നിരാകുലം)

4. ആശു (ഉടൻ) മതന്നിനാൽ (ദഹനൌഷധം തേച്ച) ദഹിച്ചിട്ടോ (പൊള്ളിച്ചിട്ടോ) ഗുഹ്യാശ്സ് എന്നത്, ലിംഗത്തിന്മേൽ നീക്കിയാൽ നീങ്ങുന്നതായ തൊലിയുടെ പുറത്തോ അക

## സൎഷപികാചികിത്സ

മുഗ്ദ്ധേ! സൎഷപികാചികിത്സ പറയാം ഞാൻ, പാറകത്തിന്റെ
പത്രത്താലായതിനെപ്പുറുക്കണെയുരച്ചസ്രാനുബന്ധംവിടാൻ
പുത്തൻനെയ്ത്തുണിയാൽത്തുടച്ചതിനുമേൽപാച്ചോററിതൻ
തൊലി,നറും
പൊൽത്താരല്ലി,കടുക്ക,യഷ്ടി,യിവതൻചൂൎണ്ണത്തെയിട്ടീടണം. 5
സ്നേഹത്തെയൊന്നിതുകൾകൊണ്ടുപചിച്ചചിത്ത—
സ്നേഹത്തോടായതുപുരട്ടിയുണക്കിടേണം,

## അവമന്ഥചികിത്സ

ഇക്കൈകൾതന്നെയവമന്ഥഗദത്തെനീക്കും,
മുഖ്യംമുകിൽക്കുഴലി! രണ്ടിനുമസ്രമോക്ഷം, 6

## കുംഭീകാചികിത്സ

വാച്ചീടുംചോരനീക്കിദ്ദിനമനുമയിലെൾത്തൊലുതൻ
ക്വാഥനീരാൽ
കോച്ചാതേധാരചെയ്താലൊഴിയുമരിയകുംഭീക,കുംഭീന്ദ്രയാനേ!

ത്തോ തീവ്രമായ ചൊറിയോടുകൂടി ഉണ്ടാകുന്ന മാംസകീലങ്ങളാകുന്നു. ഈ രോഗം യോനിയുടെ അകത്തോ പുറത്തോ സ്ത്രീകൾക്കുമുണ്ടാകും.

5. പത്രത്താൽ (ഇലകൊണ്ട്) അസ്രാനുബന്ധം (ഉരസുമ്പോൾ പുറപ്പെട്ട രക്തത്തിന്റെ സംബന്ധം) നെയ്ത്തുണിയാൽ (നെയ്യിൽ നനച്ച ശീലകൊണ്ടു) യഷ്ടി (ഇരട്ടിമധുരം) ചൂൎണ്ണത്തെ (പൊടിയെ) ഗുഹ്യാൎശസ്സുണ്ടാകുന്ന സ്ഥാനങ്ങളിൽതന്നെ കിട്ടകിൽ മണിപ്രമാണങ്ങളായി ഉണ്ടാകുന്ന കീലങ്ങളുടെ സമൂഹത്തെ സൎഷപിക എന്നു പറയുന്നു.

6. സ്നേഹത്തെ (വെളിച്ചെണ്ണയോ, നെയ്യോ, എണ്ണയോ, ഇവ എല്ലാംകൂടിയോ) ഇതുകൾകൊണ്ടു പചിച്ച (പാച്ചോററിത്തൊലി മുതലായവ അരച്ചുപച്ചവെള്ളത്തിൽ കലക്കി കാച്ചി) രണ്ടിനും (സൎഷപികയ്ക്കും, അവമന്ഥത്തിനും) അസ്രമോക്ഷം (രക്തമോക്ഷം) മുഖ്യം.

7. ദിനമനു (നാൾതോറും) ക്വാഥനീരാൽ (കഷായവെള്ളത്താൽ) കഷായാംബുവിൽ (കഷായവെള്ളത്തിൽ) മൂന്നു കാ (ത്രി

പാച്ചോററിത്തോൽക്കഷായാംബുവിലഴകിയലുംമൂന്നുകാ
കല്കമാക്കി-
ക്കാച്ചുംതൈലംപുരട്ടിച്ചീടണമതുപഴത്താൽചലംവാരാതശേഷം. 7

## ലിംഗാലജി ചികിൽസ

ഇച്ചൊന്നതാണലജിവൈദ്യവുമോൎക്ക, പക്ഷേ
സ്വച്ഛാശയേ! കറുകതന്നുടെനീരിലായി
പാച്ചോററിതൻതൊലിയിണങ്ങിയമൂന്നുകാക-
ല്കിച്ചിട്ടുകാച്ചിട്ടുമൊരെണ്ണപുരട്ടിടേണം. 8

## ഉത്തപാ ചികിൽസ

മട്ടാതെയുത്തപമുറിച്ചുകളഞ്ഞുകഞ്ഞി-
ക്കൊട്ടക്കടത്തൊലി, യിരിപ്പയെരിഞ്ഞിവൽക്കം
യഷ്ടി, ക്കടുക്ക, കളിവററിനെയൊക്കെയൊപ്പം
കൂട്ടിപ്പൊടിച്ചുമധുചേൎത്തുപുരട്ടിടേണം. 9

## വൃദ്ധം, പുഷ്കരിക, ഇവയുടെ ചികിൽസ

മണ്ടീട്ടുംവൃദ്ധവും, പുഷ്കരികയു, മുടനേപിത്തവീസൎപ്പവൈദ്യം
കൊണ്ടാ, ഴീരത്തിയൊപ്പംതടവിന്നമയിലെൾത്തൊലിനാൽക്വാഥ
വെള്ളം

ഫല്യ തൈലം (എണ്ണ) വെളിച്ചെണ്ണ മുതലായവയുമാം. ലിംഗത്തിന്മേൽ ഞാവൽക്കുരുപോലെ ഉണ്ടാകുന്ന കുരു കുംഭികയാകുന്നു.

8. അലജിവൈദ്യവും (ലിംഗാലജി ചികിൽസയും) ഇച്ചൊന്നതാണ്. കുംഭികാചികിൽസ ലിംഗാലജിക്കും പറഞ്ഞതാണ്. മൂന്നു കാ (ത്രിഫല) കൽക്കിച്ചിട്ട് (അരച്ചുകലക്കി) ലിംഗത്തിന്മേൽ പരന്ന വൃത്താകാരേണ പുറപ്പെട്ടു, സൂക്ഷ്മമായ ദ്വാരത്തിലൂടെ അല്പം രക്തത്തോടുകൂടിയ ചലത്തെ ഒഴുക്കുന്നതായ കുരുവിനെ ലിംഗാലജി എന്നു പറയുന്നു.

9. വൽക്കം (തൊലി) യഷ്ടി (ഇരട്ടിമധുരം) മധു (തേൻ) രക്തപിത്തങ്ങൾ ഹേതുവായിട്ടു ലിംഗത്തിന്മേൽ ഉണ്ടാകുന്നതും, ഉഴുന്നിന്റെ പ്രമാണവും, ആയ കുരു ഉത്തപയാകുന്നു.

10. പിത്തവിസൎപ്പവൈദ്യം (പിത്തവിസൎപ്പചികിൽസ) കൊണ്ടു വൃദ്ധവും, പുഷ്കരികയും, ഉടനെ മണ്ടീട്ടും. ആഴീരത്ത് (നന്നാറി) ക്വാഥവെള്ളം (കഷായവെള്ളം) ആത്തൊൽകണ്ണും

ഉണ്ടാക്കിദ്ധാരകോരീട്ടക വരകരിയെത്തെണ്ണതൻപാലിലാബ്ബോൽ–
കണ്ണംപേഷിച്ചുതേപ്പിക്കുക,യിതുകളുമാമാദിയിൽച്ചൊന്ന തിങ്കൽ. 10

## മുദിതചികിത്സ

ശ്രദ്ധാനപീതംചെറിയചുടിയലുംബലാതൈ–
ലത്താലനേകമൃതധാരകഴിച്ചു,തിങ്കൽ
വ്യത്യാപൊടിച്ചുശതകപ്പയണച്ചുതേച്ചാൽ
കുത്തേറിട്ടുംമുദിതമെൻമുദ്ഗാത്രി!മാറും. 11

## അഷ്ഠീലികാചികിത്സ

രക്തംകളഞ്ഞാമനയോല,പാച്ചോററിത്തോൽ,കടുക്കത്തു, കന്നുതക്കം,
നൽതൈത്തനീർകൊണ്ടിവവെച്ചരച്ചത്യന്തമഷ്ഠിലികമേൽ പുരട്ടാം. 12

## നിവൃത്തചികിത്സ

നെനതേച്ചേററംവിയപ്പിച്ചു,ഥപ്പുളിലവണസ്നേഹവായ്പാന്നിട്ടംചൂ–
ടേതാണ്ടുള്ളാശ്രുഗണെല്"നൗഷധവിതതികളാൽമൂന്നനാള,ഞ്ചുനാളോ,

(ശ്രദ്ധയോടുകൂടി) പേഷിച്ചു (അരച്ചു) ആദിയിൽച്ചൊന്നതിങ്കൽ (വൃദ്ധരോഗത്തിങ്കൽ) കൈകൾകൊണ്ടു ഏററവും സംവാഹനം ചെയ്ക ഹേതുവായിട്ടു ലിംഗത്തിന്മേൽ ഉണ്ടാകുന്ന കുരുപോലെയുള്ള നീർ വൃദ്ധമെന്നു പറയും. പരന്നു വൃത്താകാരമായി നീരോടും ഉപരിഭാഗത്തിങ്കൽ ചെറിയ കുരുക്കളോടുംകൂടി ലിംഗത്തിന്മേൽ ഉണ്ടാകുന്ന കുരുവത്രേ പുഷ്കരി.

11. ശ്രദ്ധാനപീതം (ശ്രദ്ധയോടുംകൂടി) അതിങ്കൽ (ബലാതൈലത്തിൽ) വപ്രത്യാ (നല്ലവണ്ണം) മർദ്ദനംകൊണ്ടു കോപിച്ച വായുവിനാൽ ലിംഗത്തിന്മേൽ ഉത്ഭവിക്കപ്പെടുന്നതും, വേദനയുള്ളതും, അല്പവൃ,മായ നീരിനെ മുദിതമെന്നു പറയുന്നു.

12. ഇവനൽതൈത്തനീർ (നല്ല തൈർവെള്ളം) കൊണ്ടു വെച്ചരച്ചതു അത്യന്തം (ഏററവും) വായുകോപം ഹേതുവായിട്ടുണ്ടാവുന്നതും, നിമ്നോന്നതവും, കഠിനവും ആയ ലിംഗഗ്രന്ഥി അഷ്ഠീലികയാകുന്നു.

ചെയ്യുംസാധൂപനാഹക്രിയ, പുനരപിവേപ്പിച്ചമെല്ലെണ്ണനെയ്യോ
മീതേതേപ്പിച്ചഴിഞ്ഞതാംതൊലിയെനിജനിലയ്ക്കാക്കണം
മെല്ലെമെല്ലെ. 13

പിന്നീടുമിപ്പടികഴിച്ചുപനാഹമീടേ-
റ്റുന്നെണ്ണ, നെയ്യി,വയിലൊന്നു പുരട്ടിടട്ടേ
അന്നാക്കെയാതുരനശിപ്പതിനേകണം സ്നി-
ഗ്ധാന്നമത്ത, നീങ്ങുമിവകൊണ്ടു നിവൃത്തരോഗം. 14

### രജനീജാത്യാദിതൈലം

ഇരവു,ഥപിച്ചകയില,യളി,കറുക,പ്പൂവാങ്കുറുന്തലച്ചെടി,കൾ
ചെറുകടലാടി, നിലപ്പന,ചെറുപൂള,പ്പൂളിഞെരമ്പു,കളഴിഞ്ഞ, 15
വരതനു! വിഷ്ണുക്രാന്തി! അതിരതാളി,കളത്രയല്ല തമിഴാമ
പുതമുക്കുറ്റി
മുയൽച്ചെവി, കരടിടചോരാമതട്ടതിവററിൻനീർ, 16

13. പുളിലവണസ്നേഹവായ്പ് (പുളിരസം, ഉപ്പുരസം, സ്നേഹം, ഇവയുടെ ആധിക്യം) ആള്ളൗഷധവിതതികളാൽ (വാതശമനങ്ങളായ ഔഷധങ്ങളുടെ കൂട്ടങ്ങളാൽ) സാധൂപനാഹക്രിയ (നല്ല ഉപനാഹപ്പണി) ചെയ്യും പുനരപി (പിന്നെയും) വേപ്പിച്ചും. വിയപ്പിക്കുന്നതു കഴൽപ്പുകകൊണ്ടുവേണം. നിജനിലയ്ക്കു (സ്വസ്ഥാനത്തിൽ)

14. പിന്നീടും (തൊലി സ്വസ്ഥാനത്തിൽ ആയതിനുശേഷവും) ഇപ്പടി ഉപനാഹം കഴിച്ചു്. അന്നാക്കെ (ഈ ചികിത്സ നടത്തുന്ന ദിവസങ്ങളിലെല്ലാം) ആതുരനു (രോഗിക്കു) അശിപ്പതിനു (ഭക്ഷിപ്പാൻ) സ്നിഗ്ധാന്നമത്ത ഏകണം. ഇവകൊണ്ടു നിവൃത്തരോഗം നീങ്ങും. വികസിപ്പിക്കുമ്പോൾ വേദനയോടും ചുട്ടുനീറലോടുംകൂടി നീങ്ങിയ ലിംഗാഗ്രത്തിലെ തൊലി മണിയുടെ സന്ധിയിൽ തടഞ്ഞുനിന്നാൽ അതിനു നിവൃത്തമെന്നു പേർ പറയേണ്ടതാകുന്നു.

15. ഇരവ് (പച്ചമഞ്ഞൾ) അളി (കഞ്ഞുണ്ണി) 15ം, 16ം 17ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

16. പുത (വലിയ)

മഞ്ചട്ടിയഷ്ടി,യിവകൊട്ടവ്യമായരച്ച്
താൻചേൎത്തനൈസമമിന്നങ്ങിട്ടമെണ്ണകാച്ചി
പ്പൂൻചണ്ഡി! ധാരയിടണംതരസാനിവൃത്തം-

## അവപാടികാചികിത്സ

മഞ്ചീട്ടവാൻ, വിധിയിതാണവപാടികയ്ക്കും. 17

## നിരുദ്ധമണിചികിത്സ

മൂന്നാം തോലിന്നയവേകന്നനിലഘ്നങ്ങളാകുമെണ്ണകളാൽ
നന്നായ്ധാരനടത്തണ,മെന്നാലൊഴിയും നിരുദ്ധമണിരോഗം. 18
കാന്തേ! കഞ്ചിരിനീതദർഭമൂരടിൻ ക്വാഥാംബുവിൽച്ചേൎത്തു ജീ-
വന്തിച്ചുങ്ങഴിന്ക്കിഴങ്ങു, വടിയും, കല്ക്കീകരിച്ചായതിൽ
താൻതാനെണ്ണ പചിച്ചിടേണമെന്തമപ്പാലൊപ്പമായ്ക്കൂട്ടി,യ-
ത്യന്തം നൂതനമാം നിരുദ്ധമണിയിൽ ധാരയ്ക്കിതൊന്നാന്തരം. 19

ഭൂതാലകന്ദാദിതൈലം

ഇന്നിക്കേൾക്ക നിലപ്പനക്കിട്ട, പയസ്യാമ്പുക്കിഴങ്ങൊ,ട്ടക-
ത്തിന്നുള്ളണ്ഡമിവററിന്നാലൊന്നുകഷായംവെച്ച് മഞ്ചട്ടിയെ

17 യഷ്ടി (ഇരട്ടിമധുരം) തരസാ (ഉടനേ) ലിംഗാഗ്രത്തിലെ തൊലിയ്ക്ക് അയവു പോരാഞ്ഞാൽ വികാസംവരുമ്പോൾ വക്ക് അവിടവിടെ പൊട്ടും. അതുതന്നെയാണ് അവപാടിക.

18. അനിലഘ്നങ്ങൾ (വാതശമനങ്ങൾ) വാതകോപം ഹേതുവായിട്ട ലിംഗാഗ്രത്തിങ്കലെ തൊലി വേണ്ടുംവണ്ണമുള്ള അയവിനെ വെടിഞ്ഞു കാമ്പിന്മേൽ പററിപ്പോകയും, അതിന്റെ അഗ്രത്തിലെ പഴുതു ചുരുങ്ങുകയും, പെയ്യാൽ മൂത്രം മന്ദധാരമായും, വേദനയില്ലാതെയും, അല്പാല്പമായും, പോകും. തൊലിയുടെ ഉള്ളിൽ അധികമായി തിങ്ങിനില്ക്കുകയും ചെയ്യും. അതിന്നു നിരുദ്ധമണി എന്നു പേരാകുന്നു.

19. ക്വാഥാംബുവിൽ (കഷായവെള്ളത്തിൽ) ജീവന്തി (അടപതിയൻ) ആയതിൽ കല്ക്കീകരിച്ച് (അരച്ചുകലക്കി) എന്തമപ്പാലൊപ്പമായ്ക്കൂട്ടി എണ്ണ പചിച്ചിടേണം (കാച്ചേണം) അത്യന്തം (ഏററവും) നൂതനമാം (പുതുതായ)

20. പയസ്യാമ്പുക്കിഴങ്ങു,പയസ്യ,(അടപതിയൻ) അമ്പും, (മുത്തങ്ങ) ഇവിടെ കിഴങ്ങു, വടി (ഇരട്ടിമധുരം) കല്ക്കിച്ച് (അരച്ചു

എൻനാഥേ! വടി, മുന്തിരിങ്ങ, കളമായ് കല്ക്കിച്ച മേൽച്ചൊന്നമ-
ട്ടൊന്നായ് കാച്ചിയൊരെണ്ണ താനുമിവിടെധാരാവിധിക്കുത്തമം. 20

### വരീമുസല്യാദിതൈലം

ശതാവരീനിലപ്പനക്കട, യമൃക്കരം, കുററനാം
മുരുക്കിൻതടകന്ദമൊത്തനളദം, കുറുന്തോട്ടിവേർ,
ചതച്ചിവകഷായമാക്കിയഥ കഞ്ഞിരിക്കള്ളനീ-
രതിങ്കലണയിച്ചരിച്ച തമിഴാമവേർ, കന്ദതം, 21
അടപതിയൻചെങ്ങഴിനീർക്കട, മുവ്വിലവേര, കാട്ടുപയറിൻവേർ,
ഇടവകമൊട്ടമഞ്ചെട്ടിപ്പാടി, ഓരിലവേര, കാട്ടുഴുന്നിൻ
വേർ, 22
നന്നാറിക്കട, യാററുദർഭയുടെവേർ, മുന്തിരിങ്ങപ്പഴം,
നന്നാകംശതകുപ്പ, യഷ്ടികലതം ദേവദ്രുമം, ജീവകം,
പിന്നെപ്പിച്ചകമൊട്ട, ഭീരു, വിവയെക്കല്ക്കിച്ച പാലൊപ്പമായ്
തന്നേചേർത്തുപചിക്കുമെണ്ണപുതുതാമിവ്യാധിയെപ്പോക്കുമേ. 23
ആലേപിപ്പതിനസ്സലാണിതവിടെധാരക്കുമാവാം, കുറെ-
ക്കാലംചെന്നമഹാനിതംബമണിമാലിന്നിപ്പറഞ്ഞെണ്ണയെ
തോലിന്മേൽ മെഴവാൽ പതിച്ചകുഴലിൽ ദ്വാരത്തിലൂടെനിറ-
ച്ചാലോലാക്ഷി! യകത്തുനിർത്തിടുക നാൽപ്പത്തെട്ടു മിന്നിട്ടിട. 24
മൂന്നാൾമുട്ടാതെകണ്ടിപ്പണിയടവിൽ നടത്തേണമെന്നിട്ടിതി
ന്നായ്
മുന്നേത്തെക്കാളുമല്പം വലിയകുഴലെടുക്കേണമെന്നിക്രമത്തിൽ

കലക്കി) മേൽച്ചൊന്നമട്ട (എരുമപ്പാൽ സമംകൂട്ടി) ഉത്തമം [നല്ലത്]

21 കന്ദം (കിഴങ്ങ്) നളദം (രാമച്ചം) 21-ം 22-ം 23-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

23 യഷ്ടി (ഇരട്ടിമധുരം) ദേവദ്രുമം (ദേവതാരം) ഭീരു (ശതാവരിക്കിഴങ്ങ്) കല്ക്കിച്ച (അരച്ചുകലക്കി) പചിക്കും (കാച്ചുന്ന) ഇവ്യാധിയെ (നിതംബമണിയെ).

24 ഇതു ('വരീമുസല്യാദി'തൈലം) കുറെക്കാലംചെന്ന (പഴകിയ) മെഴവാൽ (മെഴുതേച്ച) അകത്തു (തൊലിയുടെ ഉള്ളിൽ)

25 ഇതിന്നായ് (ഈ പ്രയോഗത്തിന്നു) മുമ്പെത്തേക്കാളും (മുമ്പ ഉപയോഗിച്ച കുഴലിനെക്കാളും) നാളീസേകം—ഈ പ്രയോ

ഇ'ന്നാളീ സേക'മൊപ്പിക്കകിലതിസുഖമാമില്ലയെന്നാലതിൻ തോൽ
നന്നായല്പം മുറിച്ചാക്ഷതവിധികളുണക്കത്തിനായ്ചെയ്ക തന്നെ. 25

## ഗ്രഥിതചികിൽസ

സ്നിഗ്ദ്ധോഷ്ണവസ്തുനിരകൊണ്ടുപനാഹവും,സ്വേ-
ദത്തെപ്പെട്ടത്തിടുകയും,ശതകപ്പമാത്രം
നൽതൈത്തരുനീരില്ലുതകാടിയിൽവെച്ചരച്ചു
നിത്യംപുരട്ടുകയുമാംഗ്രഥിതാമയത്തിൽ. 26

## സ്പർശഹാനിചികിൽസ

ബാലേ!മഞ്ചട്ടിവെൺചന്ദനവടികൾവെറ്റംതേങ്ങതൻപാലിലു,മല്ലെ-
ന്നാലോവേമ്പാടമഞ്ഞൾത്തൊലികരളുകവേർത്തൊലൊട്ടുംവെള്ളനീരിൽ
ചാലേപേഷിച്ചുതേപ്പിക്കണമുടനുടനേരക്തമോക്ഷംകഴിച്ചും-
നാലന്നേസ്പർശഹാനങ്ങളൊതൾമുളവാം,ലേശമാശങ്കവേണ്ട. 27

ഗത്തിന്ന 'നാളീസേക'മെന്ന പേരാകുന്നു. അതിസുഖമാം (പഴകിയ നിരുദ്ധമണി ധാരാളം ശമിയ്ക്കും) ഇല്ലയെന്നാൽ അതിൻ തോൽ നന്നായ്(സീവനീ ഞരമ്പിന്മേൽ തട്ടാതെ മനസ്സിരുത്തി) ക്ഷതവിധികൾ (സദ്യോവ്രണചികിത്സകൾ).

26. സ്നിഗ്ദ്ധോഷ്ണവസ്തുനിരകൊണ്ടു (സ്നിഗ്ദ്ധങ്ങളും, ഉഷ്ണവീര്യങ്ങളും, ആയ ദ്രവ്യങ്ങളുടെ കൂട്ടംകൊണ്ടു) സ്വേദപ്പെട്ടത്തിടുകയും (കിഴിപ്പുകകൊണ്ടു വിയർപ്പിക്കുകയും) നൽതൈത്തരുനീരിൽ ഉതകാടിയിൽ നല്ലതൈർകാടിവെള്ളത്തിലോ, കാടിയിലോ, ഗ്രഥിതാമയത്തിൽ (കഫകോപം ഹേതുവായിട്ടു ലിംഗംഗ്രന്ഥികാകീർണ്ണമോ എന്ന തോന്നത്തക്കവിധത്തിലുണ്ടാകുന്ന രോഗത്തിൽ).

27. വടി (ഇരട്ടിമധുരം) മഞ്ഞൾ (മരമഞ്ഞൾ) പേഷിച്ചു (അരച്ച്) രക്തമോക്ഷം കഴിച്ച് (ചോരകളഞ്ഞതിന്നു ശേഷം) ഉടനുടനെ തേപ്പിയ്ക്കണം. രക്തദോഷം നിമിത്തമായി ലിംഗം സ്പർശത്തെ അറിയാതതായി തീരുന്നതിന്ന സ്പർശഹാനി എന്ന പേർ കൊടുത്തിരിക്കുന്നു.

കമനി!മയിലെൾത്തൊലും നാല്പാമരത്തൊലിതാനുമോ
കരുതീടുകനീ'ന്യഗ്രോധാദി'പ്രസിദ്ധസുവർഗ്ഗമോ,
കനിവോടുമുത്തതിയ്യിൽക്വാഥീകരിച്ചതുപററുമേ
കഴുകുവതിനും,ധാരാകർമ്മത്തിനും,കളഭാഷിണി. 28

## ശതപോനകചികിത്സ

നില്ലാതെശതപോനകത്തെയുരസിച്ചങ്ങോമനീക്കിസ്വയം
നെല്ലിക്കാവടികാവിമഞ്ഞളുകളോ,ലന്തത്തൊലിപ്പഥ്യകൾ
കല്യേ!പിന്നെയകോരവേർത്തൊലിപനച്ചിക്കായയീവർഗ്ഗമോ,
തുല്യംചേർത്തുപൊടിച്ചുതേനിലലിയിച്ചാലേപനംചെയ്യണം. 29
ആദ്യശ്രീമതി!വാതശോണിതവികാരോപക്രമംസർവ്വവും
നിൽക്കാതിശ്ശതപോനകത്തെയകലത്താക്കുംപ്രയോഗിക്കുകിൽ,

## ത്വക്പാകചികിൽസ

'ന്യഗ്രോധാദി'കഷായധാര,'രജനീജാത്യാദി'തൈലത്തിനെ-
ഒക്കെക്കൊണ്ടിട്ടുപുരട്ടുകെ,ന്നിതുകളാൽത്വക്പാകമില്ലാതെയാം 30

## മാംസപാകലക്ഷണം

കഷ്ടം!മാംസംനുറുങ്ങുംപടിവലിയപഴുപ്പാണ്ടു,മത്യുഗ്രനോവാ-
ഒപ്പെട്ടും,നിശ്ശേഷദോഷത്തകൃതിയിലുളവാകുന്നമാംസപാകരോഗം
കട്ടുതിയ്യുന്നവണ്ണംഝടിതികഥകഴിയ്ക്കുന്നതാണാ,കയാലേ
വട്ടംകൂട്ടേണ്ടവൈദ്യത്തൊഴിലിനവെറുതാനപേക്ഷിക്കനല്ലു. 31

28. 'ന്യഗ്രോധാദി' എന്ന പ്രസിദ്ധമായ നല്ല വർഗ്ഗമോ (ഗണമോ) ക്വാഥീകരിച്ചതു (കഷായമാക്കിയതു) കഴുകുവതിനും, ധാരാകർമ്മത്തിനും പററുമേ.

29. ശതപോനകത്തെ (ചെറിയ ദ്വാരത്തോടുകൂടി ലിംഗത്തിന്മേൽ എല്ലാടവും ഉണ്ടാകുന്ന വ്രണത്തെ) വടി (ഇരട്ടിമധുരം) പഥ്യ (കടുക്ക) വർഗമോ (ഗണമോ) ആലേപനംചെയ്യണം (പുരട്ടണം.)

30. വാതശോണിതവികാരോപക്രമം (വാതശോണിതരോഗചികിൽസ) സർവ്വവും (മുഴുവനും) 'ന്യഗ്രോധാദി' കഷായധാര (ന്യഗ്രോധാദി കഷായംകൊണ്ടുള്ള ധാര) ത്വക്പാകം (പിത്തരക്തങ്ങളാൽ ഉത്ഭവിപ്പിക്കപ്പെട്ട ലിംഗത്തൊലിയുടെ പഴുപ്പ്.)

31. നിശ്ശേഷദോഷത്തകൃതിയിൽ (എല്ലാദോഷങ്ങളുടെയും തകൃതിയിൽ) മാംസപാകം എന്ന ലിംഗവ്യാധി അസാദ്ധ്യമാകുന്നു.

## ശോണിതാർബുദ ചികിത്സ

### ക്ഷീരീചന്ദാദിലേപനം

നീളെച്ചോരകളഞ്ഞുനീലനയനേ, നാല്പാമരത്തൊലി,ന-
ശ്ശാലൂകം കലരും കടുക്ക, നളദം, മഞ്ചട്ടി,യിച്ചൊന്നവ
പാലാൽചേർത്തുപുഴുങ്ങിയങ്ങിനെയരച്ചൊന്നാന്തരംവെണ്ണയും
മേളിപ്പിച്ചഥശോണിതാർബ്ബുദമകന്നീടാൻ പുരട്ടീടണം. 32

### ശാലൂകശീതാദി ലേപനം

ശാലൂകം,ചന്ദനം,ചിററമൃത്,കറുക,രാമച്ചം,മെന്നല്ലലന്ത-
ത്തൊലി,നീർത്തെങ്ങുതൻപൂക്കലയരിയിടചേർന്നകോവക്കിഴങ്ങ്,
പാലോലുംനാൽമരത്തിൻതളിര,ളിചികുരേ!കോലരക്കം,
ബുദം,ഗോ-
പാലപ്പെണ്ണാത്തതണ്ടാർവളയ,വടി,കൾമുക്കായ,താരല്ലി,
പിന്നെ 33

തിന്ത്രതാളി, ശതാവരിക്കിഴങ്ങോ-
ടിരവിൻതൊലി,വയൊക്കെയൊപ്പമായി
കരിമീൻമിഴി! കാഞ്ഞിരപ്പഴത്തിൻ-
കരടിൻനീരിലരച്ചതും പുരട്ടാം. 34

'ന്യഗ്രോധാദി'കഷായമാണുകഴുകാൻമുഖ്യം,പഴുത്താൽചലം
വെക്കംചോർത്തുകളഞ്ഞുചെയ്യണമുണങ്ങീടാൻവ്രണോപക്രമം,

32. ശാലൂകം (ആമ്പൽ, നെയ്തൽ, ചെങ്ങഴിനീർ, കരിംകൂവളം, താമരയിവയുടെ കിഴങ്ങ്) നളദം (രാമച്ചം) മേളിപ്പിച്ച് (ചേർത്ത്) ശോണിതാർബുദം (ലിംഗത്തിന്മേൽ ചുകപ്പുള്ള കറുപ്പുവർണ്ണത്തിലുള്ള പുളകങ്ങളും, കുരുക്കളും, നീരും, വലിയവേദനയുമുള്ളതായ രോഗം)

33. ശാലൂകം (ആമ്പൽ, നെയ്തൽ, ചെങ്ങഴിനീർ, കരിംകൂവളം, താമര, ഇവയുടെ കിഴങ്ങ്) പാലോലും നാൽമരത്തിൻ (നാല്പാമരത്തിൻ) അംബുദം (മുത്തങ്ങ) ഗോപാലപ്പെണ്ണ് (നന്നാറി) തണ്ടാർവളയവടികൾ = തണ്ടാർവളയം (താമര) വടി (ഇരട്ടിമധുരം) മുക്കായ (ത്രിഫല) 33, 34 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

34. ഇരവിൻ (മരമഞ്ഞളിൻ)

ഉൾക്കൊണ്ടീനിലയിൽച്ചികിത്സചിരനാളൊപ്പിച്ചവ
ന്നാലൊരാൾ-
ക്കിക്രൂരാൎത്തിശമിച്ചുവെന്നുവരാംദൈവാനുകൂല്യത്തിനാൽ. 35

## മാംസാൎബ്ബുദാദി ലക്ഷണം

എന്നേ!മാംസാൎബ്ബുദംവിദ്രധിഗദമിവയും,കാളകവ്യാധിതാനും,
വന്നേററാലൊന്നുകൊണ്ടുംപരിശമമടയാ,ബാക്കിരോഗ
ത്തിലെല്ലാം
അന്യഗ്രന്ഥങ്ങളിൽച്ചൊന്നതുകളെയഥവാമററാരേടത്തിലീ
ഞാൻ
തന്നേനിന്നോട്ടുരച്ചൌഷധനിരയെ,യിണക്കിപ്രയോഗി
ച്ചിടേണം. 36
യോനിവ്യാധിചികിത്സയെന്നിനിതരാംകേൾക്കവാൻ
കൊതിക്കുന്നോ?
ഞാനിനിയെന്നാലതുമെൻമാനിനി!നിൻമാനസത്തിലാക്കീടാം.37

## യോനിരോഗപ്രകരണം

വാതംനീങ്ങുംപ്രയോഗംതുടരണമുടനേയോനിരോഗത്തിലെല്ലാം,
വാതംകൊണ്ടുത്ഭവിക്കുന്നതിലതിനെവിശേഷിച്ചു,മൊപ്പി
ച്ചിടേണം,

35. വ്രണോപക്രമം (വ്രണചികിത്സ) ചെയ്യണം. ചിര നാൾ (വളരെക്കാലം) ഇക്രൂരാൎത്തി (ശോണിതാൎബ്ബുദം) ദൈവാനുകൂല്യത്തിനാൽ ശമിച്ചുവെന്നു വരാം. മിക്കവാറും ഇതു് അസാദ്ധ്യമാകുന്നു.

36. വിദ്രധിഗദം = വിദ്രധി എന്ന ഗദം (രോഗം) പരിശമം (ശാന്തി) അടയാ ശമിക്കുില്ല. അഥവാ (അല്ലെങ്കിൽ) ഇണക്കി (അവസ്ഥാനുസാരേണ യോജിപ്പിച്ചു) ത്രിദോഷങ്ങളിൽവെച്ചു കഫസംബന്ധത്തിൻെറ ആധിക്യത്തോടുകൂടി ദുഷ്ടമായ മാംസത്തെ ആശ്രയിച്ചു് ലിംഗത്തിന്മേൽ മുഴപോലെയുണ്ടാകുന്ന വ്യാധിയെ മാംസാൎബ്ബുദമെന്നു പറയുന്നു. ലിംഗത്തിന്മേൽ ഉണ്ടാകുന്ന ഒരു മാതിരി കുരുതന്നെയാണു വിദ്രധി. ദോഷത്രയത്താൽ ദൂഷിപ്പിക്കപ്പെട്ടു മാംസം കറുത്തു വീണ്ടു പഴുത്തു ക്രമേണ നുറുങ്ങിപ്പോകുംവിധമുള്ള രോഗം കാളകമെന്നു പറയപ്പെടുന്നു.

37. നിതരാം (ഏററവും) മാനസത്തിൽ (മനസ്സിൽ) ആക്കീടാം (ഗ്രഹിപ്പിക്കാം)

വാതംകൊണ്ടെദൂഷിയ്ക്കുവരുമ്പോവചനേ! യോനി,മുമ്പാകയാലേ
വാതംതന്നെശ്ശമിപ്പിയ്ക്കണം,മഥപിഴയാതന്യദോഷത്തിനേയും. 38
ഭാവജ്ഞേ!'സുകുമാര'മോ,സുഖദമാം'ധാന്വന്തരം'തന്നെയോ,
നാൾവൈകാതെയെടുത്തുനൽകിവളരെസ്നിഗ്ദ്ധതചമുണ്ടാക്കണം,
ഈവാതംവിടുവാൻകുഴൽപ്പുകകളാൽപാടേവിയർപ്പിക്കണം
സേവിപ്പിച്ചിടണം'ത്രിമിശ്രക'മെഴുംവേർപത്തുതൻകഷായവും. 39

## വാതികീചികിത്സ

ലോലാപാംഗി!ഞെരിഞ്ഞിലൊത്തതകരംപിന്നെക്കുറുന്തോട്ടിതൻ
മൂലം, മുവ്വിലവേരു, നിജ്ജരമരം, ജീവന്ത്യഭീരുക്കടെ,

ഗോക്ഷുരനതാദി കഷായം

ചേലേറുംസിത,ചേർത്തതാകുമിവതൻ നിഷ്ക്വാഥനീർമാന്ത്രികൻ
പോലെവാതികിയാംപിശാചിനെമുറയ്ക്കുച്ചാടനം ചെയ്യുമേ. 40
നിസ്തുല്യാഭേ!ഞെരിഞ്ഞിൽ,ച്ചെറുവഴുതിനമൂലങ്ങളാദിത്യവൃക്ഷം,
മുത്തങ്ങക്കന്ദകം,മുവ്വിലമുരട്,കുറുന്തോട്ടിവേർമുന്ന,രത്ത,

38. ഉത്ഭവിയ്ക്കുന്നതിൽ (ഉണ്ടാകുന്നതിൽ) അതിനെ (വാതം നീങ്ങും പ്രയോഗത്തെ) ആകയാലേ മുമ്പു വാതം തന്നെ ശമിപ്പിയ്ക്കണം. അഥ (പിന്നെ) പിഴയാതെ അന്യദോഷത്തിനേയും ശമിപ്പിയ്ക്കണം.

39. സുഖദമാം (സുഖത്തെ കൊടുക്കുന്നതായ) ത്രിമിശ്രകമെഴും (ത്രിമിശ്രകാതൈലം ചേരുന്ന) വേർപത്തുതൻ (ദശമൂലത്തിൻ) കഷായവും (കഷായവും) സേവിപ്പിച്ചിടണം.

40. മൂലം (വേർ) നിജ്ജരമരം (ദേവതാരം) ജീവന്ത്യഭീരുക്കടെ—ജീവന്തി, (അടപതിയൻ) അഭീരു, (ശതാവരി) ഇവയുടെ (കിഴങ്ങ്) സിത (പഞ്ചസാര) നിഷ്ക്വാഥനീർ (കഷായവെള്ളം) മാന്ത്രികൻ (മന്ത്രവാദി) വായു കോപിച്ച യോനിസ്ഥലത്തിൽ വേദന, കുത്തൽ, വലിച്ചിൽ, തരിപ്പ്, ഉറുമ്പുകളരിയ്ക്കുന്നതുപോലെ തോന്നുക, സ്തംഭനം, കക്കശത, മുളൽപോലെയുള്ള ശബ്ദം, നുരയോടും ചുകപ്പും കറുപ്പും കൂടിയ നിറത്തോടുംകൂടി അല്പമായ രജസ്സിന്റെ ഒഴുക്കം, ഇവയേയും ഒടിയിൽ വേദനയേയും ഉണ്ടാക്കുന്നു. ഇതിന്നു വാതികീ എന്നു പേരാകുന്നു. ഈ രോഗം ക്രമേണ ഗുന്മത്തെ ഉണ്ടാക്കുകയും ചെയ്യും.

സത്താകംച്ചുക്കു,പഞ്ചാരയതിട്ടമിവതൻക്വാഥവും വാതികീരോ-
ഗത്തെദ്ദൂരീകരിക്കുംതവപദഭജനംകല്മഷത്തെക്കണക്കെ. 41

### ദേവദ്രുമാദിതൈലം

സുരമര,മിതുവകവഴുതിനമൂരട്ടു,കുറുന്തോട്ടിവേരുരണ്ടി,വയാൽ
തെനിഷ്ക്വാഥംനിർമ്മിച്ചതണാധരി!നല്ലരേണുകം,തകരം, 42
ശതകുപ്പ,ഗദം,പിന്നെപ്പൃത്ഥ്വതായമുകിൽക്കട,
ചിതമോടൊപ്പമായെല്ലാമതിൽപേഷിച്ചുചേർത്തിവ 43
ഇരട്ടിക്കരിമ്പിൻറനീരം,പ്രിയേ! നാ-
ലിരട്ടിപ്പശുപ്പാലുമൊത്തെണ്ണകാച്ചി
ശരിക്കായതിൽശ്ശീലമുക്കിസ്വയോനൌ
ധരിക്കുന്നപെണ്ണീവികാരത്തെവെല്ലും. 44

### അതിചരണാചികിൽസ

ധന്യേ!മുക്കാലുമിക്കയ്യുകളതിചരണാത്തിങ്കലൊപ്പിച്ചിടാംമേൽ-
ച്ചൊന്നോരാ'ക്ഷീരിചർമ്മാദി'കഗണ,മഥ'ശാല്യകശീതാദി' താനോ,
മുന്നംതേപ്പിച്ചനീരിന്നുതിയണയവേസ്നേഹനംതൊട്ടകർമ്മം
പിന്നെച്ചെയ്യേടണംപാർക്കിലിവിടെവിശേഷിച്ചിതേ വേണ്ടതുള്ളൂ. 45

41. മൂലം (വേർ) ആദിത്യവൃക്ഷം (ദേവതാരം) കന്ദകം (കിഴങ്ങ്) കുറുന്തോട്ടിവേർ മൂന്ന് (കുറുന്തോട്ടിവേർ, വെൺകുറുന്തോട്ടിവേർ, ഊരകത്തിൻവേർ,) സത്താകം (നല്ലതായ) ക്വാഥ (കഷായ)വും ദൂരീകരിക്കും (അകററും).

42. സുരമരം (ദേവതാരം) ഇതുവക വഴുതിനമൂരട്ടു [ചെറുവഴുതിനവേർ, വെൺവഴുതിനവേർ,] കുറുന്തോട്ടിവേർ രണ്ടു [കുറുന്തോട്ടിവേർ, ഊരകവേർ,] നിഷ്ക്വാഥം [കഷായം] നിർമ്മിച്ച [ഉണ്ടാക്കി] 42ം, 43ം, 44ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

43. ഗദം [കൊട്ടം] മുകിൽക്കട [മുത്തങ്ങക്കിഴങ്ങ്] പേഷിച്ച് [അരച്ച്].

44. സ്വയോനൌ (തൻെറ യോനിയിൽ) ഈ വികാരത്തെ [വാതികിയെ].

## പ്രാക്ചരണാചികിത്സ

മുറയ്ക്കുതൊൻവാതികിതൻചികിത്സയിൽ-
പ്പറഞ്ഞതൈലത്തിൽനനച്ചശീലയെ
ഒരിക്കലുംയോനിയിൽനിന്നെടുത്തിടാ-
തിരിക്കണംപ്രാക്ചരണാർത്തിയുള്ളവൾ. 46

വരീതൃസല്യാദി കഷായം

ശതാവരിനിലപ്പനക്കട,യരത്ത,യെന്നല്ലദേ-
വതാരമിടചേർന്നചിററമൃതു,മുക്കുറുന്തോട്ടിവേർ,
ചതച്ചിവകഷായമാക്കിയതുനെയ്യു,പഞ്ചാരയും,
ചിതത്തൊടണയിച്ചുനൽകിടുകിലിന്നിഗ്ഗദംവിട്ടുപോം. 47

മധുകാദി കഷായം

ഇരട്ടിമധുരം,നിലപ്പനമുകിൽക്കഴിഞ്ഞ,ത്രയ-
ല്ലരത്ത,സുരശാഖി,ചിററമൃതു,മുക്കുറുന്തോട്ടിവേർ,
ഞെരിഞ്ഞില,ഥകാട്ടുഴുന്നിന്റെവേര,നൽച്ചുക്ക,മു-
ന്തിരിങ്ങ,തഴിഴാമമുവ്വിലകൾവേർ,വയൽച്ചുള്ളിവേർ, 48
തേക്കടവേർ,കോതമ്പം,കേൾക്കാരിലവേര,കാട്ടുപയറിൻവേർ,
ശോഷ്പുല്ലിവയുടെ,നറുനെയ്ചേർക്കുകപാശംജ്വവാലിതിനെവെല്ലും.49

45. ഇക്കണ്ടുകൾ മുക്കാലും അതിചരണാർത്തിക്കും (വാതികിക്കു പറഞ്ഞ ലക്ഷണങ്ങളും, വിശേഷാൽ നീതം ഉള്ള രോഗത്തിനും) ഒപ്പിച്ചിടാം. മേൽ (ശോണിതാർബുദ ചികിത്സയിൽ) ഇവിടെ (അതിചരണയിൽ)

46. ഒരിക്കലും യോനിയിൽനിന്നെടുക്കാതിരിക്കണം [എപ്പോഴും യോനിയിൽ ഇടണം] അതിബാലയായവൾക്കു മൈഥുനം സംഭവിച്ചാൽ വായു കോപിച്ച് അരക്കെട്ട്, ഒടി, തുട, മുട്ടിൽനിന്നു താഴെ ഞെരിയാണിവരെ ഉള്ള ഭാഗം, ഈ പ്രദേശങ്ങളിൽ വേദനയേയും, യോനിക്കു ചുട്ടുനീറൽ വേദന മുതലായവയേയും, ഉണ്ടാക്കും. ഇതിന്നു പ്രാക്ചരണ എന്നു പേരാകുന്നു.

47. മുക്കുറുന്തോട്ടിവേർ [കുറുന്തോട്ടിവേർ, വെൺകുറുന്തോട്ടിവേർ, ഊരകത്തിൻവേർ] ഇഗ്ഗദം [പ്രാക്ചരണാരോഗം]

48. മുകിൽ [മുത്തങ്ങ] സുരശാഖി [ദേവതാരം] 48, 49 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

## ഉദാവർത്തചികിത്സ

തൈലാക്തമാകിയനറുംശതകപ്പരെണ്ടു
മേലേപുരണ്ടതുണിയോനിമുഖത്തിൽവെച്ച്
ചേലോടുകെട്ടിടണമിപ്പണികൊണ്ടുദാവ-
ർത്താലസ്യമാസകലമക്ഷണമസ്തമിക്കും. 50

ഇല്ലെന്നാൽമൂന്നിലൊന്നാജ്യമൊടുരപെരുകംമുക്കുറുന്തോട്ടിവേരാൽ
മെല്ലെസ്സാധിച്ചതൈലത്തിനെയഥതമിഴാമക്കുറുന്തോട്ടിവേർകൾ,
കല്യേ! കൃഷ്ണക്കുറുഞ്ഞിക്കടയിവയുടെനിഷ്ക്വാഥനീരിൽത്തുളിപ്പി-
ട്ടെല്ലാനാളുംകഴിപ്പിക്കണമിതിനെയുദാവർത്തലംഘിച്ചനില്ക്കാ. 51

## ജാതഘ്നീചികിത്സ

ബൃഹദീദ്വയാദി കഷായം

ഓരോരോസ്നേഹനം, സ്വേദനവിധി, മുതലാംക്രിയകളാൽവായുകോപം
തീരത്തീർത്തസ്രശുദ്ധിക്കിരുവഴുതിനവേർ, മഞ്ഞളിൻതോൽ, വിശാല,

49. ക്വാഥം (കഷായം) ജവാൽ (ഉടനെ) ഇതിനെ (പ്രാക്ചരണയെ)

50. തൈലാക്തം (എണ്ണയിൽ നനച്ചത്) രെണ്ടു (പൊടി) ഉദാവർത്താലസ്യം = ഉദാവർത്തം കൊണ്ടുള്ള ആലസ്യം.

51. മൂന്നിലൊന്ന് ആജ്യമൊടു (നെയ്ക്കൂട്ടി) മുക്കുറുന്തോട്ടിവേരാൽ മെല്ലെസ്സാധിച്ച (കഷായത്തിൽ ഇവതന്നെ കൽക്കമാക്കി കാച്ചിയരിച്ച) തൈലത്തിനെ എണ്ണയെ കൃഷ്ണക്കുറുഞ്ഞിക്കട (കരിങ്കുറുഞ്ഞിവേർ) നിഷ്ക്വാഥനീരിൽ (കഷായവെള്ളത്തിൽ) ഇതിനെ (ഈ പ്രയോഗത്തെ) ഉദാവർത്ത ലംഘിച്ചു (അതിക്രമിച്ചു) നിൽക്കാ = ഇതുകൊണ്ടുദാവർത്ത ശമിക്കും. വേഗോദീരണകുപിത നായവായു യോനീദ്വാരത്തെ നിപീഡനംചെയ്തു രജോമാർഗത്തെ തടുക്കുമ്പോൾ രജസ്സു നല്ലവണ്ണംപോകാതെ നുരയോടുകൂടി അല്പമായി നിർഗമിക്കും. ഇതാണ് ഉദാവർത്ത.

52. സ്നേഹനം (സ്നേഹിപ്പിക്കുക) സ്വേദനവിധി (വിയർപ്പിക്കുക) അസ്രശുദ്ധി (രക്തശുദ്ധി)ക്കു = ഇരുവഴുതിനവേർ, (ചെറുവഴുതിനവേർ, വെൺവഴുതിനവേർ,) മഞ്ഞളിൻ (മരമഞ്ഞളിൻ) വിശാല (കാട്ടുവെള്ളരിവേർ) കാറിൻകന്ദം (മുത്തങ്ങക്കിഴങ്ങ്)

കാററിൻകന്ദം,പടോലം,ത്രിഫല,പുനരരക്ക,ന്നിവററിൻ
കഷായം
നേരേപഞ്ചാരയുംചേർത്തഹരനനകരണോൾക്കജാതഘ്നിറീങ്ങും52

### ദേവാഹപാദി കഷായം

ദേവാഹപം,തൃണമൂലമഞ്ച,മൃത,രാമച്ചം,വനംതന്നിലു—
ണ്ടാവും വെള്ളരിവേർ,കടുക്ക,യിതനന്നാറിക്കിഴങ്ങല്ലിണ
ജീവന്തിതമിഴാമവേത,കൽപടോലാ,ഭ്ര,ങ്ങൾനാല്പാമര-
ത്തൊൽ,വമ്പാന്മപെതങ്കതമ്പയുടെവേരെ,ൻചണ്ഡിവെൺ
ചന്ദനം, 53

### നിശാചമ്മാദി കഷായം

നെയ്യുംപഞ്ചാരയുംചേർന്നിട്ടമിവയുടെനിഷ്ക്വാഥവുംരക്തശുദ്ധി—
യ്ക്കായ്യാ!നന്ന,ല്ലതൻതോല,മരതത,പടോല,ങ്ങൾനാല്പാമരത്തോൽ,
നിയ്യോമ്മിക്കേണമെല്ലാംവടി,കുളിതമിവററിൻകഷായത്തിനാലേ
ചെയ്യേണംവസ്തിയോനിസ്ഥലികളിലഖിലാധാരമേ!ധാര
യേയും. 54
ഈനിഷ്ക്വാഥാംബുവിലിളയതേൻചേർത്തട്ടതിട്ടവൈദ്യൻ
യോനിദ്വാരസ്ഥലനിഹിതമാംവസ്തിയന്ത്രത്തിലൂടെ

അഹരഹ (നാൾതോറും) ശരീരത്തിൻെറ രൂക്ഷതയാൽ കുപിത നായ വായു പിന്നെയും തൻെറ കോപത്തിന്ന കാരണമായ രൂക്ഷ തയ്ക്ക താൻതന്നെ പോഷകനായി നിന്ന് ആർത്തവത്തെ ദുഷ്ടമാക്കി ശുക്ലധാതുവസംബന്ധം നിമിത്തം യോനിയേയും ദുഷിപ്പിക്കുന്നു. ആ കാലങ്ങളിൽ ജാതന്മാരായ ശിശുക്കളൊക്കെ മരിച്ചുപോകും. ആയതുകൊണ്ടിതിന്ന വൈദ്യന്മാർ ജാതഘ്നി എന്ന പേർ നിശ്ച യിച്ചിരിയ്ക്കുന്നു.

53. ദേവാഹപം (ദേവതാരം) തൃണമൂലമഞ്ചു=തൃണപഞ്ച മൂലം (ദർഭവേർ, ആററുദർഭവേർ, കരിമ്പിൻവേർ, ശരവേർ, വ ത്തനെല്ലിൻെറവേർ,) അമൃത് (ചിററമൃത്,) വനംതന്നിൽ (കാ ട്ടിൽ) ഉണ്ടാകും വെള്ളരി (കാട്ടുവെള്ളരി)വേർ. ജീവന്തി (അട പതിയൻകിഴങ്ങു) പടോലാഭ്രങ്ങൾ പടോലം, അഭ്രം (മുത്തങ്ങ ക്കിഴങ്ങ്) ഇവ 53, 54 ശ്ലോകങ്ങളെ ഒന്നായി അനചയിക്കണം.

54. നിഷ്ക്വാഥവും (കഷായവും) അല്പതൻ തോൽ (മരമ ഞ്ഞൾത്തൊലി) അമരതരു [ദേവതാരം].

ന്നാംരക്താശയവിശദതയ്ക്കായകത്താക്കിടേണം
മാനത്തോടിക്രിയകളെനടത്തട്ടെജ്ഞാതാഗ്ലിവന്നാൽ. 55

## അന്തർമ്മുഖീചികിത്സ

പനിമതിമുഖി! സ്നേഹസ്വേദക്രമങ്ങളെയാചരി-
ച്ചിനിവളവെഴുംയോനിസ്രോതസ്സുമുൻനിലനേടുവാൻ
അനിലഹരമാംതൈലംചേർക്കുംപൊടിച്ചുതകപ്പകൊ-
ണ്ടനിശമുപനാഹംചെയ്യന്തർമ്മുഖീരുജനീക്കണം. 58

അഞ്ചാതെചിററമൃത്തു,വൻതമിഴാമവേരീ,-
രഞ്ചായവേര,ത്തുകളാൽകൃതമാംകഷായം
പഞ്ചാരജീരകവുമിട്ടുകുടിച്ചുകൊണ്ടാൽ
സഞ്ചാരമാന്നുകുതികൊണ്ടിടുമീവികാരം. 57

'ക്ഷീരബല'കൊണ്ടുയോനിദ്വാരത്തിൽപ്പിചുവതെപ്പൊഴും ചേർത്താൽ
ദൂരത്തുപോകുമീരുജ നേരംപോക്കല്ലിതേഴുനാൾകളിൽ. 58

55. നിഷ്ക്വാഥാംബുവിൽ (കഷായനീരിൽ) യോനിദ്വാരസ്ഥലനിഹിതമാം (യോനിയുടെ ദ്വാരസ്ഥലത്തിൽ വെക്കപ്പെട്ടതായ) രക്താശയവിശദതയ്ക്കു (രക്താശയശുദ്ധിയ്ക്ക്)

56. സ്നേഹസ്വേദക്രമങ്ങളെ (സ്നേഹിപ്പിയ്ക്കുക, വിയർപ്പിയ്ക്കുക, ഇവയെ) ആചരിച്ച് (ചെയ്തു) അനിലഹരമാം(വാതശമനമായ) പൊടിച്ചുതകപ്പ (ശതകുപ്പ പൊടിച്ചതു) കൊണ്ട്, അനിശം (എല്ലായ്പോഴും) ഉപനാഹം എന്നതു, മരുന്നരച്ച ശീലകൊണ്ടു കെട്ടുകയാകുന്നു. അന്തർമ്മുഖീ എന്ന രുജ (രോഗം) അതിഭക്ഷണത്തെ ചെയ്തു ഉടൻ സുരതത്തിൽ വേണ്ടുംവണ്ണമല്ലാതെ ശയിച്ചാൽ അന്നപീഡിതനായ വായു യോനിസ്രോതസ്സിനു വളവു മുതലായ വികൃതികളെ ഉണ്ടാക്കും. ഇതിനെ അന്തർമ്മുഖി എന്നു പറയുന്നു.

57 ഈരഞ്ചായ വേർ (ദശമൂലം) കൃതമാം (ഉണ്ടാക്കപ്പെട്ടതായ) ഈ വികാരം (അന്തർമ്മുഖീരോഗം) സഞ്ചാരമാന്നുകുതികൊണ്ടിടും.

58. ഈ രുജ (അന്തർമ്മുഖി) ഏഴുനാൾകളിൽ ദൂരത്തുപോകും.

## സൂചീമുഖീചികിത്സ

നാരിക്കു സൂചീമുഖിയെന്ന യോനി-
ദ്വാരാർത്തിയൊന്നിച്ചു ജനിപ്പതല്ലോ,
നേരോതിടാമായതുകൊണ്ടതെന്നും
മാറാതിരിക്കുന്നതിനാണെളുപ്പം. 59

നില്ലാതെ സ്നേഹനസ്വേദനവിധികൾ കഴിച്ചേഴു നാൾ ജീരകം, ചു-
ള്ളിക്കുണ്ടാം വേർ, മുള്ളുള്ളിലകളിതു, കറുന്തോട്ടിവേരി, ന്നെണ്ണതത
ക്കത്തിൽ ചേർത്തു കാച്ചിക്കതെതിയ ചെറുചൂടായ പാലല്ലിലായ് നി-
സ്സംശമോന്തിക്കയും നൽപ്പിചുവതിടുകയും ചെയ്ക, യോനിസ്ഥല
ത്തിൽ 60

ചെത്തിപ്പാകത്തിലാക്കീടിന ചെറിയ കൈടേശത്തെ മെല്ലക്കടത്തി-
പ്പുത്തൻ മൈലെള്ളുതൻ തോല, ധമിസി, തമിഴാമക്കറുന്തോട്ടിവേർ
കൾ,
അത്യന്തം ചൂടറുത്തോരിതുകളുടെ കഷായത്തിനാലർദ്ധയാമം
കൃത്യത്തിൽ ധാരകോരി, പ്പുനരൊതലഘുവാം നാളികാസ്വേദ
മേററി, 61

59 നാരിക്കു (സ്ത്രീക്കു) യോനിദ്വാരാർത്തി (യോനിദ്വാരരോഗം) ഒന്നിച്ചു ജനിപ്പതു [സഹജം) അല്ലോ. അതു [സൂചീമുഖി) മാതാവു വാതകോപകരങ്ങളായ ആഹാരവിഹാരാദികളെ ശീലിക്കയാൽ കോപിച്ച വായു, ആ കാലത്തിൽ ഉല്പാദിപ്പിക്കപ്പെട്ട ശിശുവിന്റെ യോനിക്കു കാരണമായ ശുക്ലാർത്തവത്തെ ദുഷ്ടമാക്കിയാൽ യോനിയുടെ ദ്വാരം ഏററവും ചെറുതായി പോകും. അതിനു സൂചീമുഖി എന്നു പേരാകുന്നു.

60 സ്നേഹനസ്വേദനവിധികൾ [സ്നേഹിപ്പിക്കുക, വിയർപ്പിക്കുക, ഇവ] ചുള്ളിക്കുണ്ടാം വേർ (വയൽച്ചുള്ളിവേർ) ഇതു കറുന്തോട്ടിവേർ [കുറുന്തോട്ടിവേർ, ഊരകവേർ,) അല്ലിലായ് (രാത്രിയിൽ] അത്താഴം കഴിഞ്ഞതിനുശേഷം നിസ്സംശം (സംശയമില്ലാതെ) നൽപ്പിചു (വാതശമനമായ എണ്ണയിൽ നനച്ച ശീല) 60-ം 61-ം 62-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കേണം.

61 പാകത്തിലാക്കീടിന (യോനിദ്വാരത്തിനു ശരിയാക്കിയ) ചെറിയ കൈടേശത്തെ [കൈടേശക്കഷണത്തെ] മിസി (ശതകുപ്പ) അത്യന്തം (ഏററവും) അർദ്ധയാമം (മുന്നേമുക്കാൽ നാഴിക) നാളികാസ്വേദം ഏററി (കുഴൽപ്പുകകൊണ്ടു വിയർപ്പിച്ചു)

താനേതന്നേകെടേശക്കഷണമവിടെനിന്നരിവീണാൽസമീര-
ന്നന്നംചേർത്തീട്ടമെണ്ണപ്പിച്ചുവതിടണം,മികൈക്കകളെനാളതോറും
യോനിത്തട്ടിൽക്രമത്താൽ വലിയ വലിയകീലത്തെവെച്ചാചരി
ച്ചാൽ
ചീനത്തേൻവാണി! സൂചീമുഖിയൊരുസമയംമാറിയെന്നുംവ
രാമേ. 62

## ശുഷ്കാചികിൽസ

ലോലാക്ഷി!സ്നേഹനസ്വേദനവിധികൾകഴിച്ചാ,വണ
ക്കെണ്ണച്ചേരും
പാലേകിസ്സ്രോധനാശ്ശായ്,പുനരരിയ'വിദാര്യാദി'തൻക്വാഥ
വെള്ളം
മൈനലേശംചേർത്തുമൊന്തിക്കയും,മനിലഹതിയ്ക്കപ്പൊഴുംയോനി
തന്നിൽ-
തൈലത്താലേനനയ്ക്കുംതിരിതിരുകകയും,ചെയ്യുകിൽശുഷ്ക
നീങ്ങും. 63

## വാമിനീചികിൽസ

### അംബുവാഹാദി കഷായം

ആദിയില്ലുദിതസ്നേഹസ്വേദോത്തരവസ്തിവിധികൾചെയ്തുടനേ
കാർ,ദാരു,കാട്ടുപയറിൻ വേർ,ദശമൂലം,തടിച്ചൊരടപതിയൻ 64
ശതാവരിനിലപ്പനക്കടകൾ,വൻകുറുന്തോട്ടിവേർ,
ശതാഹ്വ,യഷ്ടികാട്ടുഴുന്നമുതടി,പ്പദാർത്ഥങ്ങളെ

62. സമീരന്റെ (വാതത്തിന്റെ) കീലത്തെ (കെടേശക്കഷണത്തെ).

63. സ്നേഹനസ്വേദനവിധികൾ (സ്നേഹിപ്പിയ്ക്കുക, വിയർപ്പിയ്ക്കുക. ഇവ) ക്വാഥവെള്ളം (കഷായവെള്ളം) അനിലഹതിയ്ക്ക (വാതശാന്തിയ്ക്ക) ഋതുകാലത്തിൽ വേഗരോധംനിമിത്തം കോപിച്ചിരിയ്ക്കുന്ന വായുവിനാൽ, മലമൂത്രബന്ധത്തോടുകൂടി ഉണ്ടാക്കപ്പെടുന്ന യോനിശോഷത്തെ ശുഷ്കയെന്നു പറയുന്നു.

64. ആദിയിൽ ഉചിതസ്നേഹസ്വേദോത്തരവസ്തിവിധികൾ—ഉചിതങ്ങളായ സ്നേഹവിധി, സ്വേദവിധി, ഉത്തരവസ്തിവിധി, ഇവ—കാർ (മുത്തങ്ങ) ദാരു (ദേവതാരം) 64ം, 65ഉം ശ്ലോകങ്ങളെ ഒന്നായന്വയിക്കണം.

ചതച്ചൊന്നകഷായമാക്കിയതിനെ'ബ്ബലാതൈല'മെ-
ന്നതവൊട്ടുതുളിച്ചുനൽകുകിലകന്നുപോം വാമിനി. 65

## ഷണ്ഡലക്ഷണം

ഏണാക്ഷി! ഷണ്ഡവികൃതിയ്ക്കുചികിത്സപൂജ്യ-
മാണായതുള്ളബലമാരുടെമാറിടത്തിൽ
കാണപ്പെടാമുലകളു,ത്തുരയല്ലിവററി-
ന്നാണങ്ങളിൽക്കലശലായവെറുപ്പുമുണ്ടാം. 66

## മഹായോനി ചികിത്സ

### ഷാഢ്വിക തൈലം

അറുപത്തുനാലിടങ്ങഴിനീരിൽവെറുംനവരനെല്ലുനൂറുപലം
പരമിട്ടതെട്ടിലൊന്നായ്'ത്തീരുംവരയുംപചിച്ചരിച്ചൊപ്പം 67
മാൻപേടമാംസരസവുംപശുവിന്റെപാലും,
താൻപാന്റരത്ത,യുല്പവ,ക്കരുനൊച്ചിതവർ,കൾ
വമ്പിച്ചതുത്തുവളതൻതളിർ,കന്മതം,ന-
ല്ലംഭോദ,മുപ്പു,ചരളം,തകരം,ശതാഹ്വ, 68
നീയുള്ളിൽച്ചേർക്കിശങ്കിൻമുരടി,തകരശിൻപട്ടു,വിണ്ണാർമരം,ജോ-
റായിക്കാൽക്കാൽപ്പലംസ്സുക്കിട്ടമിവമുഴുവൻകല്ക്കമാക്കിക്കലക്കി

65. ശതാഹ്വ (ശതകുപ്പ) വാമിനി (യോനിയിൽ നിഷിക്തമായ ശുക്ലത്തെ ആറാം ദിവസമോ ഏഴാം ദിവസമോ പുറത്താക്കുന്ന ഒരു യോനിരോഗം) അകന്നുപോം.

66. ഷണ്ഡവികൃതിയ്ക്കു (ഷണ്ഡം എന്ന രോഗത്തിനു) ചികിത്സ പൂജ്യമാണ്. ഷണ്ഡരോഗം അസാദ്ധ്യമാണ്. ആയതു (ഷണ്ഡം) അബലമാരുടെ (സ്ത്രീകളുടെ).

67. നീരിൽ (വെള്ളത്തിൽ) പരം = കേവലം (മാത്രം) ഇട്ടു അതു (വെള്ളം) പചിച്ചു (കുറുക്കി) 67, 68, 69, 70 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

68. മാൻപേടമാംസരസവും (മാൻപേടയുടെ മാംസം മുപ്പത്തിരണ്ടു പലം, 32 ഇടങ്ങഴി വെള്ളത്തിൽ കഷായം വെച്ചു എട്ടിടങ്ങഴിയാക്കി ഊററി എടുത്തതും) അംഭോദം (മുത്തങ്ങക്കിഴങ്ങു) ഉപ്പ് (ഇന്തുപ്പ്) ശതാഹ്വ (ശതകുപ്പ)

ജ്ഞായേനാനാഴിയെള്ളെണ്ണയും,തഴകെഴമാട്ടിൻെറപാൽനാഴിയെട്ടും,
പ്രായംചെല്ലുന്നനെയ്നാഴിയും,മുരിയളവാമാവണക്കെണ്ണയുമതും, 69
മുരളെണ്ണതാനും,മെന്നല്ലിതനാഴിത്താന്നിയെണ്ണയും, കൂട്ടി
വിരവിൽക്കാച്ചിയരിച്ചതുപെരുമാറുകിൽമാറുമേമഹായോനി. 70
വിരുതേറുമിതിന്നുകീഴടങ്ങാമത്താനുവാതാമയ,മില്ലയത്രയല്ല,
പെരുകീടിനയക്ഷ്മരോഗവുംവേറുമീഫലങ്ങളരച്ചോ
രെണ്ണയാലെ. 71

### വേരെപത്രാദി കഷായം

മുളയില,ജീരക,മടവീമുളകിൻവേർ,തീ,കടുക്ക,ദാതകപ്പ,
ചലമിഴിതമിഴാമക്കട,വലിയകുറുന്തോട്ടിവേരരണ്ടു,യവം 72
നെയ്യോടേജീരകത്തിൻപൊടിയിട്ടമിവതൻകഷായമേററം
പുലച്ചേ-
ത്തയ്യാറായഞ്ഞുനാൾമോന്തിയവനിതമഹായോനിയെത്താനെ
വെല്ലും,
കയ്യൂക്കോടേമലമ്പാതിരിയുടെതൊലിചൂണ്ണിച്ചതൊട്ടൊട്ടുതേനിൽ
പയ്യെച്ചാലിച്ചയോനിസ്ഥലിയിലിടുന്നടൽതേപ്പതുംഭവ്യമല്ലോ. 73
പ്ലാശിൻെറപൂവിനൊട്ടു,തങ്ങലരിന്നാറക്ക-
മേശുനൊള്ളതിട്ടമതിൻകടചോത്തരച്ച്"

69. ഇന്തകരങ്ങിൻപട്ട(ചെങ്കരിങ്ങിൻപട്ട, കരിങ്കരങ്ങിൻപട്ട) വിണ്ണോർമരം (ദേവതാരം) കാൽക്കാൽപ്പലം (മുക്കുന്ന കഴഞ്ച്) പ്രായം ചെല്ലുന്ന (പഴയ)

70. വായു കോപിച്ച യോനീമുഖത്തെയും, ഗർഭാശയത്തെയും സ്തംഭിപ്പിച്ച വലിയ വേദനയേയും, യോനീദ്വാരത്തിന്റെ അധികമായ വികാസത്തെയും ഉണ്ടാക്കും. അതിന്ന മഹായോനി എന്ന പേർ.

71. വാതാമയം (വാതരോഗം) യക്ഷ്മരോഗവും (രാജയക്ഷ്മാവും)

72. അടവീമുളകിൻ (കാട്ടുമുളകിൻ) തീ (കൊടുവേലിക്കിഴങ്ങ) കുറുന്തോട്ടിവേരരണ്ടു (കുറുന്തോട്ടിവേർ, ഊരകവേർ) 72, 73 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

73. കഷാഥം (കഷായം) വനിത (സ്ത്രീ) ചൂണ്ണിച്ചതു (പൊടിച്ചതു) യോനിസ്ഥലിയിൽ (യോനിപ്രദേശത്തിൽ)

ലേശംമധുദ്രവമണച്ചുഭഗത്തിലെല്ലാം
പൂശുന്നവൾക്കപുനരിഗ്ഗദമെന്തുസാരം? 74

## പൈത്തികീ ചികിത്സ

വർദ്ധിച്ചവാതവികൃതിക്കുതകുംതരത്ത
വസ്തുക്കളാൽഘൃതമിണങ്ങിടുമെന്നുകാച്ചി,
പിത്തക്ഷയത്തിനതുകൊണ്ടുപിഴിഞ്ഞുപാച്ചു
നിത്യംനടത്തിടുകപൈത്തികിയിൽപ്രധാനം. 75

### അമൃതായഷ്ട്യാദിതൈലം

പീനച്ചിററമൃതി,ന്നിയോവടി,വരീകന്ദം,കുറുന്തോട്ടിതൻ
വേർ,നന്നാറിനിലപ്പനക്കടകളീ,വസ്തുക്കളാൽകഷായനീർ,
താനേചന്ദനമൊത്തിരട്ടിമധുരം,മഞ്ചെട്ടിയും,കല്ലുമാ-
ക്കാനേ,വംനറുനെയ്യുതുല്യമണയിച്ചെള്ളെണ്ണകാച്ചീടണം, 76
ദുർഗ്ഗപൈത്തികിയാൽകിടന്നുതലതല്ലീടുന്നപെൺപാതികൾ-
ക്കിക്കേടെററിടുമെന്നുയാൺപെരുമാറീടേണ്ടതോർത്തീടുകിൽ,
ദുർഗ്ഗന്ധം,വളരെപ്പഴപ്പു,വപിടിച്ചെന്നാകിലോനിത്യവും
'ന്യഗ്രോധാദി'കഷായധാരവഴിയാംവണ്ണം നടത്തീടണം. 77

74. അതിൻ = തണ്ടലരിൻെറ (താമരയുടെ) കട (കിഴങ്ങു) മധുദ്രവം (തേൻ) ഭഗത്തിൽ (യോനിയിൽ) പുനഃ (പിന്നെ) ഇഗ്ഗദം (മഹായോനി) എന്തു സാരം? ഉടനേ ശമിക്കുമെന്നു സാരം.

75. വാതവികൃതിക്കു (വാതവികാരത്തിനു) ഉതകും തരത്ത വസ്തുക്കളാൽ (കുറുന്തോട്ടിവേർ, ശതാവരിക്കിഴങ്ങു, മുതലായവകൊണ്ടു കഷായം വെച്ചു അപ്രകാരമുള്ള മരുന്നുകൾ അരച്ചു കലക്കി) ഘൃതം (നെയ്യു) ഇണങ്ങിടും (സമം ചേൎന്ന) പിത്തക്ഷയത്തിൻ (പിത്തം ശമിപ്പാൻ) കുപിതമായ പിത്തം യോനിയെ ആശ്രയിച്ചിട്ടു ചുട്ടുനീററൽ, പഴുപ്പു, ദുർഗ്ഗന്ധം, പനി, മുതലായ ഉപദ്രവങ്ങളെ ഉണ്ടാക്കും. അതിനെ വൈദ്യന്മാർ പൈത്തികയെന്നു വ്യവഹരിക്കുന്നു.

76. പീനച്ചിററമൃതു = പീനം (തടിച്ചതു) ആയ ചിററമൃത്. വടി (ഇരട്ടിമധുരം) വരീകന്ദം (ശതാവരിക്കിഴങ്ങ്) കഷായനീർ (കഷായവെള്ളം) ഏവം (ഇപ്രകാരം)

മുത്തങ്ങ,ച്ചിററമൃതുകളിണങ്ങുന്നരാമച്ചമോമൽ-
ക്കൊത്തമ്പാലഞ്ഞെഴുമരി,കൊടിത്തുവവേർ,പ്പർപ്പട,ങ്ങൾ
ഹൃത്തിൽക്കൂറോടിവയുടെകഷായത്തിനാൽപൈത്തികിക്കാ-
രത്തിന്നുണ്ടാംവലിയപനിപോക്കേണമെന്നേണനേത്രേ! 78
"തീണ്ടാരിക്കന്നശുദ്ധിത്തികവുവരികിലോ വേണ്ടതെന്താ
ണീമാന്തി-
ള്ളേണ്ടാചൊല്ലീടുകെ''ന്നോതവമൊഴി?പറയാംമുക്കുറുന്തോട്ടി
വേർകൾ,
കൊണ്ടാട്ടംയാമിനീത്തോൽ,ത്രിഫല,കളിനിയോകോലരക്കീ
ഗ്ഗണത്താ-
ലുണ്ടാക്കുംക്വാഥമെല്ലാരജനികളിലുമൂണിന്റെമുമ്പേകിടേണം. 79

## രക്തയോനിചികിത്സ

### സിദ്ധാമൃതം നെയ്യ്

രാമച്ചം,മുക്കുറുന്തോട്ടികൾമുരട്ട്,പറച്ചുണ്ടവേർ, കുവളത്തിൻ
വേർമേളിച്ചപാടലോടക്കട,മുകിലുദകം,മാങ്ങയണ്ടിപ്പരിപ്പ്,
ഓമൽപ്പാച്ചോററിത്താവൽത്തൊലി,കളിവയിണങ്ങുന്നപാട
ക്കിഴങ്ങാ-
ലാമട്ടിൽക്വാഥനീർ വെച്ചതിലതിവിടയം, ഡാഡിമ,ക്കന്ദ
ങ്ങൾ 80
താതിക്കായ,സഹസ്രവേധി,പലകപ്പയ്യാനിവേർ,ചന്ദനം,
കൊത്തമ്പാലയരി,ശ്ശതാവരികൾനാഗപ്പൂവ്,താർതാവൽവേർ,
നൽത്താരല്ലിയരേണുകം,വടി,നറുംമഞ്ചട്ടി,ചെഞ്ചന്ദനം,
പുത്തൻകാറുനിലപ്പനക്കട,യിരിപ്പത്താതിരിപ്പൂവുകൾ, 81

78. ഹൃത്തിൽ (മനസ്സിൽ)

79. തീണ്ടാരിക്ക് (രജസ്സിന്ന്) യാമിനീത്തോൽ (മരമഞ്ഞൾത്തൊലി) ക്വാഥം (കഷായം) രജനികളിലും (രാത്രികളിലും)

80. കുറുന്തോട്ടികൾമുരട് (കുറുന്തോട്ടിവേർ, വെൺകുറുന്തോട്ടിവേർ, ഊരകവേർ,) മേളിച്ച (ചോറ്) മുകിൽ(മുത്തങ്ങക്കിഴങ്ങ്) ഉദകം (ഇരുവേലി) ക്വാഥനീർ (കഷായവെള്ളം) ഡാഡിമകന്ദങ്ങൾ—ഡാഡിമം, (താളിമാതളക്കായയുടെതോട്) കന്ദം, ഇവ. 80ം, 81ം, 82ഉം ശ്ലോകങ്ങൾ ഒന്നിച്ചന്വയിക്കണം.

81. വടി (ഇരട്ടിമധുരം) കാറു (മുത്തങ്ങക്കിഴങ്ങ്)

കയ്പോലും ചുണ്ടവേരിൻതൊലിയോടു ചെറുതേക്കിൻെറ വേർ, ജീരകം, തൊ-
ഴൽപ്പ്, നന്നാറി പുളപ്പശ, കശകശ മാതളമ്പഴത്തോൽ, വയമ്പ്,
പിൽപ്പാടേ, കാവിമണ്ണ്, അഞ്ജനശില, കുടകപ്പാലയരിവിത്തിവയെല്ലാ-
മൊപ്പം പേഷിച്ചു ചതുരാദരമൊട്ടു നറുനെയ് കാച്ചിയുണ്ണിച്ചിടേണം.
'സിദ്ധാമൃതാ'ഖ്യമീ നെയ്യു ശുദ്ധാമൃതകരാനനേ!
രക്തബീജനെന്നപോലെ രക്തയോനിയെ വെന്നിടും. 83

ദൂർവാവശ്യാദിഘൃതം

ഈവണ്ണം, കറുകശ്ശതാവരികൾതൻ നീരിൽക്കൊടിത്തൂവവേർ,
ഞാവൽച്ചുൾ്, നിലപ്പനക്കടകൾ, തൻക്വാഥം പകർന്നൊപ്പമായ്
വേവിക്കാമതിലെട്ടിലൊന്നു സപയസ്സാം നെയ്യിതുണ്ടാലുമീ
മാൽവിട്ടിടു, മസൃഗ്ദരാർത്തിയകലെപ്പോമസ്രപിത്തങ്ങളും. 84

നളദാദിഗുളം

രാമച്ചം, കടചം, ശതാവരി, കൊടിത്തൂവക്കുറുന്തോട്ടിവേ-
രോ, മൽച്ചന്ദനം, മൊത്ത ചുണ്ട, മുരടിൻമേൽത്തോലു, താർത്താ-
വൽവേർ,
നീർമേഘം, പതിനാറിടങ്ങഴിയിവറ്റിൻ ക്വാഥമുണ്ടാക്കിയെൻ
വാമേ! ജീർണ്ണഗുളത്തെയെട്ടുപലമിട്ടേറ്റപ്പചിച്ചങ്ങിനെ, 85

82. അഞ്ജനശില (അഞ്ജനക്കല്ലു) പേഷിച്ച (അരച്ച)

83. സിദ്ധാമൃതാഖ്യം—സിദ്ധാമൃതം എന്ന ആഖ്യയോടു (പേരോടു) കൂടിയത്. ഉപമാലങ്കാരം. യോനിയിൽനിന്നു അധികമായ രക്തം സ്രവിക്കുന്നതിനു രക്തയോനി എന്നു പേർ.

85. ചർമ്മം (തൊലി) ക്വാഥം (കഷായം) ഒപ്പമായ്പകർന്നു (കറുകനീർ ഇടങ്ങഴി 1. ശതാവരിക്കിഴങ്ങിൻനീർ ഇടങ്ങഴി 1 കൊടിത്തൂവവേർ മുതലായവയുടെ കഷായം ഇടങ്ങഴി 2. ഇങ്ങിനെ ചേർത്ത്) അതിൽ (കഷായത്തിൽ) എട്ടിലൊന്നു (നാഴി) സപയസ്സാം. പയസ്സോടു (പാലോടു) കൂടിയതായ (സമം പാൽ ചേർന്നു) നെയ്യു വേവിക്കാം (കാച്ചാം) ഈമാൽ (രക്തയോനി) അസ്രപിത്തങ്ങളും (എല്ലാ രക്തപിത്തങ്ങളും) അകലെപ്പോം. 'സിദ്ധാമൃതം' നെയ്യിൻെറ കല്ക്കങ്ങൾതന്നെ ഇതിനും എടുത്തുകൊള്ളണം എന്നുള്ളത് 'ഈവണ്ണം' എന്ന പദംകൊണ്ടു സ്പഷ്ടപ്പെടുത്തിയിരിക്കുന്നു.

കൈക്കൊട്ടിപ്പട്ടുമ്പോളതിലിളമറിമാൻകണ്ണി! 'സിതോപല'ത്തിൻ
കല്ക്കദ്രവ്യങ്ങളാൽതീർത്തൊരുപൊടിവിതറീട്ടുക്കരക്കാൽക്കണ ക്കായ്,
നിൽക്കാതെവാങ്ങി, യാറുംപൊഴുതുവിമലപാത്രത്തിലാക്കി സ്വയംസ്പൃ-
ക്ഷിയ്ക്കണം, രക്തയോനിക്കുരുതിവരുവതിന്നിമരുന്നൊന്നു പോരും. 86
കതിരവനുദിച്ചാട്ടുമ്പോളിതിനെത്തെല്ലൊന്നെടുത്തുതേൻകൂട്ടി
പതിനഞ്ചുനാൾതികച്ചുംമതിയെതിർമുഖിമാർകഴിച്ചുകൊള്ളട്ടെ. 87

## ശ്ലൈഷ്മികീ ചികിത്സ

ഉരച്ചിടാംശ്ലൈഷ്മികീതൻചികിത്സതൊ-
ന്നു, തക്ക, വൈദേഹി, കടുക, യെന്നിവ
പരാഗമാക്കിച്ചെറുതേനുചേർത്തുടൻ
പുരട്ടണംപുഷ്കരപത്രലോചനേ! 88

### ജംബൂസാരാദി തൈലം

ഞാവൽക്കാതലി, നിപ്പനച്ചിയുടെതോൽ, പാച്ചോറ്റിതൻ വല്ക്കലം,
മാവിൻകാതലു, തണ്ടനീങ്ങകമിഴിൻവേരിപ്പദാർത്ഥങ്ങളെ

85. കടപം (കടകപ്പാലയരി) നീർ [ഇരുവേലി] മേഘം [മുത്തങ്ങക്കിഴങ്ങ്] കഥം [കഷായം] ജീർണ്ണഗുളത്തെ (പഴയ ശർക്കരയെ) പചിച്ച് (കുറുക്കി).

86. ശർക്കരക്കാൽക്കണക്കായ് (രണ്ടു പലം) വിതറി. വിമലപാത്രത്തിൽ (വെട്ടപ്പുള്ള പാത്രത്തിൽ)

87. കതിരവനുദിച്ചിട്ടുമ്പോൾ (രാവിലെ) മതിയെതിർമുഖിമാർ (സ്ത്രീകൾ)

88. വൈദേഹി (തിപ്പലി) പരാഗം (പൊടി) കഫവർദ്ധനങ്ങളായ ആഹാരങ്ങളാൽ കുപിതമായ കഫം യോനിയെ ആശ്രയിച്ച് യോനിക്കു തണുപ്പ്, ചൊറി, വെളുപ്പ്, പുഴുപ്പ്, പശപ്പുള്ള ജലസ്രാവം ഇവയെ ഉണ്ടാക്കും. അതിന്റെ പേർ ശ്ലൈഷ്മികീ എന്നാകുന്നു.

ത്രവൃംമട്ടകഷായമാക്കിയിലവംഗത്തോൽ,നറുംതാതിരി—
പ്പൂവാ,ച്ചെണ്ടഴിനീർക്കിഴങ്ങ്,വടികത്തിക്കൊട്ടവേരിൻ
തൊലി, 89

കാരിയം,ദാരു,മാശിക്ക,കുളഥതകരംനെല്ലിതൻതോല്ല,വൻക-
ച്ചൂരിക്കന്ദം,പ്രിയേ!പച്ചിലയിവമുഴവൻവെച്ചപേഷിച്ചുകൂട്ടി
തൈരിൻനീർനാലിരട്ടിച്ചതിനൊട്ടുപിടയാടിൻറമൂത്രംസമംചേ-
ർത്താരീടാൻനിണ്ണു സാധിച്ചതുമിഹപരിലേപിയ്ക്കുവാ
നസ്സലല്ലോ. 90

കൽക്കണ്ടംകൈവണങ്ങുംകളമൊഴി!കഴിമുത്തങ്ങ,നൽത്താ
തിരിപ്പൂ-
വൊക്കംനാല്പാമരത്തിൻതൊലി,ഞമയുടെവേർദേവതാരം,കടുക്ക,
ഉൾക്കാമ്പിൽച്ചേക്കമഞ്ഞൾത്തൊലി,പുനരിവയാൽതീർത്തു
ചൂടാററിവെള്ളം
നിഷ്ക്വാഥംകൊണ്ടുയോനിസ്ഥലിയിലവിരതംധാരയും
കോരിടേണം. 91

## ലോഹിതക്ഷയാചികിൽസ

ബാലേ'വിദാരിമുതലായവ'കൊണ്ടുവേണ്ടം—
പോലേകഷായമുളവാക്കിയതൊട്ടുനെയ്യോ,
ചേലൊത്തരക്കപൊടിയോതടവിച്ചുസേവി-
ച്ചീലോഹിതക്ഷയയെനാരികൾകൈവിടട്ടേ. 92

89. വല്കലം (തൊലി) വടി (ഇരട്ടിമധുരം) 89, 90 ശ്ലോക ങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

90. ദാരു (ദേവതാരം) വൻകച്ചൂരിക്കന്ദം (വലിയ കച്ചൂരി ക്കിഴങ്ങ്) പേഷിച്ച (അരച്ച) തൈരിൻനീർ (തൈർവെള്ളം) സാധിച്ചതും (കാച്ചിയരിച്ചതും) ഇഹ (ശ്ലേഷ്മികിയിൽ) പരിലേപിക്കുവാൻ (പുരട്ടുവാൻ)

91. മഞ്ഞൾത്തൊലി (മരമഞ്ഞൾത്തൊലി) നിഷ്ക്വാഥം (കഷായം) കൊണ്ടു അവിരതം (എല്ലായ്പോഴും)

92. വിദാരി മുതലായവ ('വിദാര്യാദി' ഗണം) കൊണ്ടു ലോഹിതക്ഷയയെ (വാതപിത്തകോപം കൊണ്ടു, യോനിയിൽ ചുട്ടുനീറൽ, പൃഷ്ഠിക്കറവു, നിറപ്പകച്ചു, ഇവയോടുകൂടി ഉണ്ടാകുന്ന രജോനാശത്തെ) നാരികൾ (സ്ത്രീകൾ)

## പരിപ്ലുതാചികിത്സ

ആലേപത്തിനുവാതപിത്തശമനദ്രവ്യങ്ങള,വ്വണ്ണമാം
തൈലംധാരയിടാൻപയസ്സുകലന്നംവേർപത്തുതൻക്വാഥമോ,
ചേലോടീനിലയിൽച്ചികിത്സകൾമുടങ്ങാതെതുടങ്ങീടുകിൽ
പാലോലുംമൊഴിമാർപരിപ്ലുതയകന്നാരോഗ്യമാർന്നീടുമേ. 93
പാച്ചൊററിത്തൊലി,വൈരിവേർ,വടി,കടമ്പിൻതോൽ,
കുറുന്തോട്ടിവേർ,
പാടെച്ചേർത്തിവതൻകഷായജലവുംധാരക്കുപററീടുമേ
പാർത്താൽപിത്തമരുൽക്കരപ്പനുപറഞ്ഞാലേപവുംമററുമെൻ
പാഥോജാക്ഷി!പരിപ്ലുതാർത്തിയിലുമാവോളംപ്രയോഗിച്ചിടാം.

## ഉപപ്ലുതാ ചികിത്സ

മുരാന്തകസ്ത്രീസഹജേ!മുദാമുഴ-
ക്കരപ്പനോതീടിനലേപനാദിയെ
മുറയ്ക്കുചെയ്യേണമുപപ്ലുതാർത്തിയിൽ,
പുരട്ടിടാംശ്ലൈഷ്മികിയിൽപറഞ്ഞതും. 95

93. വാതപിത്തശമനദ്രവ്യങ്ങൾ ആലേപത്തിനു (പുരട്ടുവാൻ അവ്വണ്ണമാം (വാതപിത്തശമനമായ) പയസ്സു (പാല്) കലന്നം വേർപത്തുതൻ (ദശമൂലത്തിൻ) ക്വാഥമോ (കഷായമോ) ധാരയിടാൻ പ്രവൃദ്ധപിത്തയായ സ്ത്രീസുരതസമയത്തിൽ തുമ്മൽ മുതലായ വേഗങ്ങളെ ഞെക്കിയാൽ, വായുപിത്തത്തോടു ചേന്ന് അവളുടെ യോനിയെ ദുഷിപ്പിക്കും. വീർപ്പ്, സ്പർശാസഹയായ വേദന, കറുപ്പും മഞ്ഞൾനിറവും സമ്മിശ്രമായി രജസ്സിൽ കാണുക, ഈ ലക്ഷണങ്ങളോടുകൂടിയ ആ രോഗത്തെ പരിപ്ലുതയെന്നറിയണം.

94. വൈരിവേർ [ഏകനായകവേർ] വടി [ഇരട്ടിമധുരം] പിത്തമരുൽക്കരപ്പനു (പിത്തവാതവിസർപ്പത്തിനു) ആലേപവും [തേപ്പുമരുന്നും]

95. ലേപനാദിയെ (ലേപനം മുതലായതിനെ) മുറയ്ക്കു ഉപപ്ലുതാർത്തിയിൽ (വാതകഫോപദ്രവങ്ങളോടും, പഴുപ്പും വെളുപ്പുമുള്ള രജസ്സിന്റെ നിർഗ്ഗമത്തോടും, കൂടിയ രോഗത്തിൽ) ചെയ്യേണം. ശ്ലൈഷ്മികിയിൽ (ശ്ലൈഷ്മികീചികിത്സയിൽ) പറഞ്ഞതും പുരട്ടിടാം.

## വിപ്ലുതാചികിത്സ

നിത്യംകയ്പിയലുംകൃമിപ്രശമനദ്രവ്യങ്ങൾതൻകാഥവെ-
ള്ളത്താലേചിരധാരചെയ്യാതവെടിപ്പുണ്ടാക്കിയോനിയ്ക്കും
എണ്ണുംമട്ടുപുകച്ചിടേണമരിതാരത്തെ,പ്രിയേ!വിപ്ലുതാ-
പന്നുള്ളംഗനമാർക്കിതാണുവളരെസ്വാസ്ഥ്യംവരുത്തുംപണി. 96
ഇരുപീരകമൂരട്ടു,പെരുംകരുമ്പതൻവേരു,തേക്കപ്പുന്നത്തോൽ,
ശരിയായയിണങ്ങുമിവയാൽവിരചിയ്ക്കാംകാഥനീരുധാരയ്ക്കായ്. 97

ശമ്യാകാദികഷായം

കൊന്നപ്പാലദ്രുമപ്ലാശലരികളുടെതോൽ,നെല്ലിതൻകായ,സൂക്ഷ്മ-
പ്പുന്നച്ചർമ്മം,വനീവെള്ളരിമൂരടി,വതൻകാഥനീർധാരചെയ്‌വാൻ
മുന്നേത്തെക്കാളുമൊന്നാന്തരമിനിയിതിനെക്കൗശലാൽ
ചെറുനേരം
തന്നേയോനിയ്ക്കും, നിത്തുകയുമുചിതമാകുന്നകന്നിൻകിടാവേ!98
കർപ്പൂരത്തെപ്പൊടിച്ചേൻകരിവരഗമനേ!പാലതൻപാലുകൂട്ടി-
ത്താപ്പാതെയോനിയിൽതേയ്ക്കിലുരുതിവരുംവിപ്ലുതയ്ക്കുന്നതന്നെ,

96. കാഥവെള്ളത്താലേ (കഷായവെള്ളംകൊണ്ടു) ചിരധാര (വളരെനേരത്തുള്ള ധാര) യോനിയ്ക്കും എണ്ണുംമട്ടു അരിതാരത്തെ പുകച്ചിടേണം. പൊന്നരിതാരത്തിൻപുക യോനിയുടെ ഉള്ളിൽ ഏല്പിക്കണം. വിപ്ലുതാപന്ന (വിപ്ലുതരോഗം) ഉള്ള അംഗനമാർക്കു (സ്ത്രീകൾക്കു) സ്വാസ്ഥ്യം (സ്വസ്ഥത) നാൾതോറും ജലംകൊണ്ടു ശുചിവരുത്തേണ്ടതിനു ലോപം ഭവിച്ചാൽ യോനിയുടെ അകത്തു വെട്ടുപ്പുകേടുണ്ടാവുന്നതാകയാൽ ചില സൂക്ഷ്മജന്തുക്കളും, തീവ്രമായ ചൊറിയും, മൈഥുനത്തിൽ അത്യാശയും, സംഭവിക്കും. ഇതു വിപ്ലുതയാകുന്നു.

97. ഇരുപീരകമൂരട്ടു (പുട്ടൽപീരകത്തിൻവേർ, ചെറുപീരകത്തിൻവേർ,) കാഥനീര (കഷായവെള്ളം)ധാരയ്ക്കായ് വിരചിയ്ക്കാം (ഉണ്ടാക്കാം).

98. സൂക്ഷ്മപുന്നച്ചർമ്മം (പൂരിക്ക, പുന്ന, ഇവയുടെ തൊലി) വനീവെള്ളരിമൂരട്ടു (കാട്ടുവെള്ളരിവേർ) കാഥനീർ (കഷായവെള്ളം) ഉചിതം (വേണ്ടതു).

99. പരാഗത്തെ (പൊടിയെ) ലേപിയ്ക്കിൽ (പുരട്ടിയാൽ)

## കണ്ണിനീചികിത്സ

അല്പംതേൻചേർത്തൊരക്കിക്കറുകയുടെപരാഗത്തെലേപി-
ക്കിലൊന്നു-
വിപ്പോകുംപുത്തനാംകണ്ണിനി,പഴകിയതോമാറുകില്ലെന്നു-
കൊണ്ടും. 99

## സന്നിപാതികീലക്ഷണം

ആഗർഭാശയയോനിദേശഗതമാംദോഷത്രയംമൂലമു-
ണ്ടാകുംദാരുണസാന്നിപാതികിചികിത്സിപ്പാലടങ്ങില്ലെടോ
ക്രൂർകൊണ്ടിങ്ങിനെരണ്ടുമാതിരിയെഴും ഗുഹ്യാമയോപക്രമം
നാഗസ്ത്രീഗമനേ!നിനക്കറിയുവാനേതാനുമോതീടിനേൻ.100

## ഇരുപത്താറാം അധ്യായം

## അക്ഷിരോഗപ്രകരണം

### ചെങ്കണ്ണിന്ന്

നീരാന്ത്യാമകൾക്കടോ,മുതക്കടയിലമുലനീർകൊണ്ടരച്ചിട്ടു
ഫാലേ
പൂശീട്ടന്നാകിൽമൂന്നാൾക്കകമിളവരിമാൻകണ്ണിചെങ്കണ്ണടങ്ങും
കാശാവിൻകുന്നുനീർചേർത്തുരസിയുരസിനീർനീക്കിട്ടും
വെണ്ണനെയ്യി-
ക്ലേശംകോലുംകിടാവിൻമിഴിയിലെഴുതീടാംനിത്യവുംരണ്ടുനേരം, 1

പുത്തനാം കണ്ണിനി ഒന്നുവിപ്പോകും. കുപിതമായ വായു രക്തകഫങ്ങളോടു സംയുക്തമായി യോനിയുടെ ഉള്ളിൽ രജോമാർഗ്ഗത്തെ തടുക്കുന്നതായ ഒരു മാംസകണ്ണിയെ ഉണ്ടാക്കും. അതു കണ്ണിനി എന്നു വ്യവഹരിക്കപ്പെടുന്നു.

100. ഗർഭാശയയോനിദേശഗതമാം (ഗർഭാശയം, യോനിദേശം, ഇവയെ പ്രാപിച്ചതായ) ദോഷത്രയം (ത്രിദോഷം) ദാരുണസാന്നിപാതികി ദാരുണ (ഉപദ്രവത്തികവുകൊണ്ടു ഘോര)യായ സാന്നിപാതികി. രണ്ടുമാതിരിയെഴും ഗുഹ്യാമയോപക്രമം (ഗുഹ്യരോഗചികിത്സ, യോനിരോഗചികിത്സ, ഇവ.) ഏതാനും (ചുരുക്കത്തിൽ)

1. വലിയവർക്കുണ്ടാകുന്ന നേത്രരോഗങ്ങളിൽവെച്ചു ചില രോഗങ്ങൾ ബാലന്മാർക്കും അധികമായി ഉണ്ടാകുന്നതിനാൽ അതു

സ്ത്രീതൻകൊങ്കപ്പയസ്സൊത്തിട്ടതടപതിയൻനീരിനാൽധാരമൂന്നാൾ
ചെയ്താൽചെങ്കണ്ണറ്റും,തേക്കടയിലയുടെനീർകൊണ്ടുമാമി
പ്രയോഗം,
കൈതന്നിൽചേർത്തുപാടക്കൊട്ടിയിലയവമർത്തിച്ചതിൻനീർ
നിലത്ത-
ച്ചൊതേവീഴ്ത്തിക്കൊഴപ്പിച്ചതുതഴിയിട്ടുവാൻനന്നുകൺപോള
മേലേ. 2

## മാലക്കണ്ണിന്നു്

സ്വൎണ്ണം,തിപ്പലി,തുത്ഥം,വെള്ളിയിലനീർകൊണ്ടിട്ടിവറ്റിന്റെ
നൽ-
ച്ചൂൎണ്ണംപാരമരച്ചതട്ടിനിഴലിൽസ്ഥാപിച്ചുണക്കിസ്വയം
പെണ്ണിൻപോർമുലനീരിലോ,മധുവിലോഘർഷിച്ചുചേർത്തേഴുനാൾ
കണ്ണിൽത്താനെഴുതേണമിഗ്ഗുളികമാലക്കണ്ണിനൊന്നാന്തരം. 3
ആകെപ്പൂക്കാരയെട്ടിലൊന്നുകലതിംനാനാഴിയാമിഞ്ചിനീർ
പാകത്താൽഘനമാക്കിമൂന്നെരിവെഴുംവസ്തുക്കളും,കിട്ടവും
ആകംമട്ടുപൊടിച്ചുരേണുപലമീരണ്ടിട്ടുറപ്പാക്കണം,മി-
പ്പേർകേട്ടൌഷധമല്ലിലുഗ്രതരമാലക്കണ്ണുകാർതിന്നണം. 4

കളുടെയും, ബാലന്മാൎക്കുമാത്രം ഉണ്ടാകുന്ന കുഷ്ണകത്തിന്റെയും, ചികിത്സ ഈ അദ്ധ്യായംകൊണ്ടു പറയപ്പെടുന്നു. ഫാലേ (നെററി മേൽ) ഇക്ഷ്ലേശം (ചെങ്കണ്ണു്) രണ്ടുനേരം (രാവിലെയും, വയ്യിട്ടും) പുഴതിടാം.

2. കൊങ്കപ്പയസ്സു (മുലപ്പാൽ) ഒത്തിട്ടു (സമം ചേരുന്ന) തേക്കടയിലയുടെ നീർകൊണ്ടുമാമിപ്രയോഗം (മുലപ്പാൽ സമം ചേരുന്ന തേക്കടയിലനീർകൊണ്ടും ധാരയിടാം) അവ മർത്തിച്ചു (തിരുമ്പി) കൊഴപ്പിച്ചതു (കട്ടയാക്കിയതു) കൺപോളമേലേ തഴിയിട്ടുവാൻ നന്നു്. കൺപോളകളുടെ മീതെ ഒരു നേരിയ ശീലയിട്ടു അതിന്റെ മീതെ മരുന്നിടുന്നതിന്നു തഴിയിടുക എന്നു പേരാകുന്നു. ദിവസംതോറും രണ്ടുനേരം തഴിയിടുകയും വേണം.

4. എട്ടിലൊന്നു (രണ്ടുപലം) പാകത്താൽ (കുറുക്കൽകൊണ്ടു) ഘനം (സാന്ദ്രം) മൂന്നെരിവെഴും വസ്തുക്കളും (ത്രികടുവും) കിട്ടവും (ശുദ്ധിചെയ്ത പുരാണകിട്ടവും) രേണു (പൊടി) അല്ലിൽ (രാത്രിയിൽ ഊണിന്റെശേഷം) ദേഹാഗ്നിബലാനുസാരേണ മുക്കാ

ഉത്ഗുണവതി! ലോദ്ധ്രത്തിന്റെതോലോരിലത്താ-
മരരസമതിനാൽ പേഷിച്ചതെൻചെററിണക്കി
ഇരവുകളിലുറങ്ങീടുന്നബാലന്റെകാലിൻ
പെരുവിരൽനഖത്തിന്മേൽപ്പുരട്ടീടവേണം. 5

കാലുഷ്യംകലരാതെയുംകുചരസംകൊണ്ടോ, കിഴാർനെല്ലിനീ-
രാലോ, യഷ്ടിയരച്ചതാദരമൊട്ടുള്ളുകാൽനട്ടക്കാകവേ,
ചാലേരാത്രിയിലൂൺകഴിച്ചഥകിടക്കുമ്പോൾപുരട്ടീടണം,
മാലക്കണ്ണിനെമാററുവാനിതിനുമുണ്ടല്ലോമഹാപാടവം. 6

ഫലത്രയാദിതൈലം

മുക്കായമോടിടകലർന്നൊരുപഞ്ചഗന്ധം
നൽക്കററുവാഴയുടെനീരിലരച്ചുകൂട്ടി
മജ്ജുണ്ണി! പാലൊടുപചിക്കുമൊരെണ്ണയാൽമാ-
ലക്കണ്ണടങ്ങുമുടനെന്നതിലെന്തുവാദം? 7

## ഇറയിന്മേൽകുരുക്കൾക്കു്

രക്തംപോക്കിക്ഷപത്തോൽ, ത്രിഫല, യിവയിലൊന്നിന്റെ
തേൻചേർന്നനിഷ്ക്വാ-
ഥത്താലേധാരകോരിപ്പുനരയി! കുരുവില്ലാക്കട്ടക്കപ്പെരാഗം,
പുത്തൻതുവെണ്ണ, കോൽത്തേനി, വസമമിടചേർത്തോട്ടു
പാത്രത്തിലി-
ട്ടൃത്ഥംമട്ടിച്ചുകണ്ണിൽത്തഴിയിടുകിറയിന്മേൽക്കുരുക്കൾക്കമൃദ്യം.

## പോളവീക്കത്തിനു്

കടുക്കവെണ്ണ

കടുക്കശരിയായ്മുറിച്ചുടനെരണ്ടുതുണ്ടത്തിലും
പെട്ടുംകുരുകളഞ്ഞുവെണ്ണയെനിറച്ചിണക്കിസ്സമം

ലോ, മന്നരയോ, രണ്ടോ കഴഞ്ചു സേവിക്കാം. അത്യുഗ്രമായ മാലക്കണ്ണും ഇതുകൊണ്ടു ശമിക്കും.

7. പാലൊടു (സമം പാലോടുകൂടി) പചിക്കും (കാച്ചുന്ന) എണ്ണയാൽ (എണ്ണതേച്ചാൽ)

8. രക്തംപോക്കി (അട്ടയിട്ടു ചോരകളഞ്ഞു).

9. സമം (ഒപ്പം) ഇണക്കി (രണ്ടുതുണ്ടവുംകൂടി ഒപ്പം കൂട്ടി വെച്ചു) പത്രം (ഇല) ദൃഢം (മുറുകെ) കെട്ടി. 9, 10 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

അടക്കിലഴകാൻചിററമൃതുപത്രമേഴെഴുതാ-
നെടുത്തഥപൊതിഞ്ഞുവൻകറുകകൊണ്ടുകെട്ടീടണം. 9
പാലിൽപ്പുഴുങ്ങിയതിമാത്രമരച്ചനീരു
കോലാതവെണ്ണയിടചേൎത്തുരസിക്കരത്താൽ
ആലസ്യമററുമിഴിയിൽത്തഴിയിട്ടുവെന്നാൽ
ബാലൻെറപോളയുടെവീപ്പുടനേശമിക്കും. 10

## കണ്ണിൽ ചുകപ്പ്, വീക്കം ഇവയ്ക്ക്

നറുംതേൻചേൎന്നിട്ടു്പൂവാംകുറുന്തലരസത്തിനെ
ശോവീപ്പും,ഇടപ്പു്,കൈവരുംകണ്ണിലൊഴിക്കണം. 11

പാരന്തീകസുമാദിധാര

തെച്ചിപ്പൂ,കാഞ്ഞിരത്തിൻതളിര,ഥകറുകക്കുമ്പി,വററിലവൻറനീരിൽ
പച്ചപ്പാലൊപ്പമായ്ചേൎത്തുടനടനതിനാൽധാരകോരട്ടെയെന്നാൽ
കച്ചേലുംകൊങ്കയാളേകളിപറയുകയല്ലുണ്ണിതൻകണ്ണിലുജ്ജൃം-
ഭിച്ചീടുംനീർ,ചുകപ്പു,ന്നിവറ്റദമൊഴിവാമേഴുനാൾകൊണ്ടു
തന്നേ. 12

വടാങ്കുരാദിതഴിമരുന്ന

പേരാലിൻമൊട്ടു,വേപ്പിൻതളിരു,കറുകനാക്കൊത്തപാച്ചോററി, ഗോപ-
സ്തീ,രാമച്ചം,നിശാചന്ദനയുഗ,മഥമുക്കായ,ചെത്തുണ്ണി,തെല്ലാം

10. അതിമാത്രം (ഏററം) കരത്താൽ (കയ്യുകൊണ്ടു) ഉരസി. ഈ മരുന്നുണ്ടാക്കുന്നതിൽ പല പക്ഷാന്തരങ്ങളുമുണ്ട്. കടുക്ക പൊതിഞ്ഞുകെട്ടിയതിന്നുശേഷം ഞെക്കിനോക്കി അതിൽ നാലിരട്ടി പാലിൽ വെച്ചരച്ച സമം വെണ്ണനെയ്യു ചേൎക്കണമെന്നു ചിലരുടെ അഭിപ്രായം. ഇരട്ടിവെള്ളവും അതിനോടു സമം പാലും ചേൎത്തു അതിൽ പുഴുങ്ങേണമെന്നു മററു ചിലർ പറയുന്നു. ഇതരരുടെ അഭിപ്രായം, മൂന്നിരട്ടി പാലിൽ പുഴുങ്ങണമെന്നാണ്. ദോഷകോപാദ്യവസ്ഥയെ അനുസരിച്ചു മേൽപറഞ്ഞ പക്ഷങ്ങളെല്ലാം ഗ്രാഹ്യങ്ങൾതന്നെ. എങ്കിലും ഒരു വ്യാധി ഉണ്ടായ സമയം യാതൊരു വിധമോ ആ വിധത്തിൽതന്നെ ഇരിക്കുമ്പോൾ മേൽപറഞ്ഞവയിൽ ഏതെങ്കിലും മാറിമാറി സ്വീകരിക്കപ്പെട്ടുകൂടാ.

12. ഉജ്ജൃംഭിച്ചീടും (വൎദ്ധിക്കുന്ന)

ക്ഷീരേവേവിച്ചരച്ചുപൊട്ടതഴിയിടണംവെണ്ണചേർത്ത,ക്ഷിപ്രകം
നീരും,നോവും,ഉട്ടപ്പും,ചൊറിയു,മൊഴിയുമഞ്ചാറുനാൾക്കുള്ളിലെ
ന്നാൽ. 13

## കണ്ണിൽപ്പഴുപ്പിന്നു്

മാറിച്ചൊല്ലട്ടെതേററാമ്പരൽ,വടി,കറുകത്തുമ്പു,മുക്കായ,നാൽപ്പാ-
ടീരചന്ദനം,തണ്ണിപ്പള്ളിറ്റുകളുടെകഷായത്തിനാൽധാര,പിന്നെ
പൂരിക്കംപുണ്യരാശേ!പുതിയപുളിതെരമ്പൊട്ടപാലിൽപ്പുഴുങ്ങി-
പ്പാരംപേഷിച്ചുമേലേതഴിയിടുകി,വയാൽകൺപഴുപ്പമ്പ
നീങ്ങും. 14

ഇളനീർക്കുഴമ്പു

രാത്രിശേത്താൽ,വടി,കായമുന്നി,വചതച്ചിട്ടുള്ളിളനീരവെ-
ള്ളത്തെക്കാലൊഹരിപ്പെട്ടംവരെയരംവേവിച്ചരച്ചിന്നിയും
ഉദ്യോഗിച്ചുപചിച്ചുസാന്ദ്രതവരുമ്പോൾവാങ്ങിവെച്ചാറിയാ-
ലുത്തുംഗസ്തനി!നാലിലൊന്നചെറുതേൻ,തന്നാലിലൊന്നാം
വിധം 15
പീതരോഹിണിരജസ്സു,തിൻെറപതിനാറിലൊന്നുപട്ടവൊത്തതു-
ത്താദരത്തൊട്ടപൊടിച്ചരേണു,പൊളിയല്ലതിൻപകുതിയമ്പിളി
നീധരിയ്ക്കുകതിലെട്ടിലൊന്നുമുളകിൻെറ ചൂർണ്ണമിവചേർത്തുരാ-
ക്ഷതായധരേ!ശിശുമിഴിദ്വയത്തിലിതുള്ളിവീതമതുവീഴ്ത്തണം.16
കാലത്തും,സന്ധ്യയാകുംപൊഴുതുമിടവിടാതിപ്രയോഗംതുടർന്നാൽ
കാലംവൈകാതെകണ്ടീടുകളുട്ടുവചനേ!കൺപഴുപ്പും, തമസ്സും,
മാലകണ്ണിലും, ജലസ്രാവവും,മരിയകഫസ്രാവവും,മററുമോരോ
മാലതൃണംപിണങ്ങുംമിഴിവികൃതികളുമാറിനിന്നീടുമത്രേ. 17

15. പചിച്ചു (കുറുക്കി) തന്നാലിലൊന്നാംവിധം തേനിൽ നാലിലൊന്നാകുവോളം 15, 16 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

16. പീതരോഹിണിരജസ്സ് (പീതരോഹിണിയുടെ പൊടി) അതിൻെറ (പീതരോഹിണിപ്പൊടിയുടെ) പട്ട (ഇരുപ്പ) രേണു (പൊടി) അതിൻ (ഇരുപ്പ, തുത്ത, ഇവ കൂട്ടിപ്പൊടിച്ച പൊടിയുടെ) അമ്പിളി (പച്ചക്കർപ്പൂരം) അതിൽ (പച്ചക്കർപ്പൂരത്തിൽ) മുളകിൻെറ (പഴയ കുരുമുളകിൻെറ ചൂർണ്ണം (പൊടി) ശിശുമിഴിദ്വയത്തിൽ (കുട്ടിയുടെ രണ്ടു കണ്ണിലും)

മഷിത്തിരി

പൂർണ്ണാദരത്തൊടൊതശീലയതേഴവട്ടം
പൂവാങ്കുറുന്തലരസത്തിൽനനച്ചുണക്കി
പൂതാശയേ!പുളിഞരമ്പ,ഥതെച്ചിതൻെറ
പൂ,കായമുന്നി,വപൊടിച്ചതുതിത്തുമേലേ 18

തിരച്ചതിരിയാക്കിനെന്നനവുചേർത്തുകത്തിച്ചെട്ട–
ത്താരാമഷിഘൃതാർദ്രമാക്കിയെഴുതട്ടെനേത്രങ്ങളിൽ,
ശരിക്കിതുപഴപ്പകററു,മിതിനോടുസൌവീരമാ-
യൊരഞ്ജനവുമൊട്ടിണക്കകിലിരട്ടിയല്ലോ ഗുണം. 19

നയനാമൃതഗുളിക

തങ്കം,ത്തുത്ത,ഞ്ജനം, നന്മുളകി,വയുടെയശ്ശുഭ്രഭാഗത്തൊടൊപ്പം
വെൺകർപ്പൂരം, പ്രിയേ! തൽപ്പകുതിയൊടുസമം രോഹിണീദ്ര
വ്യഭാഗം

ഹ്യ്ങ്കേറീട്ടംകടുക്കക്കതവിനുടെയഭാഗങ്ങൾപന്ത്രണ്ട,തിൽകാൽ-
പ്പങ്കാകംസീത,സപ്താഹമതിവ കളർനെല്ലിക്കനീർകൊണ്ടരച്ച്20

ഉരുട്ടിവെയിലേററിടാതുടനുണക്കിട്ടംവത്തിയൊ–
ട്ടരച്ചപനിനീരുകൊണ്ടെഴുതിടട്ടെ നേത്രങ്ങളിൽ,
ശരിക്കിതുമിഴിത്തളർച്ച,നയനപ്പഴപ്പ,ക്ഷികാ–
ത്തുരത,തിമിര,ാസ്രജാതി,കളിവററിനെപ്പോക്കമേ. 21

17 തമസ്സും (തിമിരവും) അത്യന്തം (ഏററവും) മിഴിവികൃതികളും (നേത്രരോഗങ്ങളും)

18. 18-ം 19-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

19. നെയ്യുനനവു ചേർത്തു (നെയ്യുകൊണ്ടു നനച്ചു) ഘൃതാർദ്രമാക്കി (നെയ്യിൽ ചാലിച്ചു) നേത്രങ്ങളിൽ (കണ്ണുകളിൽ) എഴുതട്ടെ.

20. തങ്കം (സ്വർണ്ണം) നന്മുളക [നല്ല മുളക] മുളക പഴതായിരിക്കണം. രോഹിണീദ്രവ്യഭാഗം = രോഹിണി (പീതരോഹിണി) എന്ന ദ്രവ്യത്തിൻെറ ഭാഗം. അതിൻ [കടുക്കത്തവിൻ) കാൽപ്പങ്കാകം സീത (തിപ്പലി) തിപ്പലിയുടെ ഭാഗം മൂന്ന്. ഇവ സപ്താഹം [ഏഴുനാൾ) 20-ം 21-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

21. വത്തി [ഗുളിക] പനിനീരുകൊണ്ടു ഉരച്ച് നേത്രങ്ങ

നിയതംമാലകണ്ണുഴലിയല്ലുംകഞ്ഞിന്റെകണ്ണിലെഴുതാനും
‘നയനാമൃത’ഗുളികയിതെൻ നയനാമൃതവീചികേ! ഉലോം
നന്നേ. 22

### കതകാദി ഗുളിക

നൽത്തേററാമ്പരലോട്ടചന്ദനം,മിനിച്ചഞ്ചന്ദനം,പിച്ചിമൊ-
ട്ടോരത്താരമ്പിളി,പീതരോഹിണി,നറുംചെമ്മണ്ണു,രക്ഷെ,നിവ
ഗ്രുഢം നീരിലരച്ചുതട്ടിവിധിവൽസ്സൂക്ഷിച്ചിട്ടംവർത്തികാ-
ലത്തായ"തേനിലരച്ചുകണ്ണിലെഴുതിക്കൊണ്ടാൽപഴപ്പററാപാം. 23

ഈവർത്തിപോർമുലരസത്തിലുരച്ചുവെന്നാൽ
നീർ,വൻ തുടപ്പു,മുതലായവയെക്കെടുക്കും
ആവോളവുംതെളിവുനൽകുമിതെന്റെനീല-
ക്കാർവേണിസർവ്വനയനാർത്തിയിലും ഫലിക്കും. 24

## കണ്ണിലെ പൂവിന്ന്

ഞെട്ടാഞെട്ടണ്ടുമുകിൽവേണികൾതൻമുലപ്പാൽ
കൂട്ടിത്തിരുമ്പിമിഴിയിൽപിഴിയുന്നതായാൽ
ദൃഷ്ടിസ്ഥമാംമലരൊളിയ്ക്കു,മരച്ചുമാൻകൊ-
മ്പിട്ടോതുകൊങ്കരസമല്പമൊഴിക്കിയാലും. 25
ഞെട്ടാഞെട്ടങ്ങിന്റെനീരു,ഴകാന്റകൊങ്ക-
മൊട്ടിന്റെപാലി,വയിലൊന്നിലുരച്ചുചേർത്ത്
ദൃഷ്ടിദ്വയത്തിലെഴുതും‘കതകാദി’വർത്തി
പെട്ടെന്നുപൂവുകളെവെല്ലുകണക്കെവാട്ടും. 26

ളിൽ (കണ്ണുകളിൽ) എഴുതിടട്ടെ. അക്ഷികാതുരതാപതിമിരാസ്രുജാർത്തികൾ. അക്ഷികാതുരതാപം (കണ്ണിന്റെ ഇളക്കം) തിമിരം, അസ്രുജാർത്തികൾ, (രക്തദോഷംകൊണ്ടുണ്ടാകുന്ന രോഗങ്ങൾ) ഇവ.

23. അമ്പിളി (പച്ചക്കർപ്പൂരം) നറുംചെമ്മണ്ണു (നല്ല കാവിമണ്ണു) അരക്ക (കോലരക്ക) വിധിവൽ വഴിപോലെ (നിഴലിൽ ഉണക്കി) വർത്തി (ഗുളിക)

24 വർത്തി (ഗുളിക) പോർമുലരസത്തിൽ (മുലപ്പാലിൽ) സർവ്വനയനാർത്തിയിലും (എല്ലാനേത്രരോഗത്തിലും)

15 ദൃഷ്ടിസ്ഥമാം (നേത്രത്തിലുള്ള) മലർ (പൂവു) മാൻകൊമ്പു (കലംകൊമ്പു) കൊങ്കരസം (മുലപ്പാൽ) അല്പം ഒഴിക്കിയാലും കണ്ണിലെ പൂവു ശമിയ്ക്കും.

### സുനേത്രീഗുളിക

മുക്കാ,മുക്കട്ടുവൃന്ദതൻകതു,വിഴാൽബീജം,ചെറുപ്പുന്നവി-
ത്തു,മൊക്കെത്തുല്യനിലയ്ക്കെടുത്തിവയൊടൊപ്പംപുണ്ഡരീകക്കട
ചൊൽക്കൊള്ളുംവടിശംഖിനിസ്ഫടികമിന്തുപ്പസ്സലാംചന്ദ്രമ-
ട്ടൊക്കംഭാഷിണി!പീതരോഹിണിനറുംതുത്തപ്പദാർത്ഥങ്ങളും, 27
പിന്നെപ്പാച്ചോററിവെട്ടിത്താലികളിതുവിധംചന്ദനംകാവിമണ്ണി
നിൻനേത്രശ്രീകലന്നഞ്ജനമിരട്ടിമധുരംവീടെഴംകോലരക്ക്
മുന്നിൽക്കല്പിച്ചവററിൻപകുതിയിതുകളും,കുട്ടിയുണ്ടിന്റെപത്ര-
ത്തിൻനീർകൊണ്ടിട്ടരച്ചുണ്ടിനെഗുളികയുരുട്ടീടണംഗൂഢഭാവേ. 28
നാരീവാർകൊങ്കനീർകൊണ്ടരസിയെഴുതണം,കണ്ണിലാവോള,
മെന്നാൽ
‘വാരസ്യാരെ’ക്കണക്കിഗ്ഗുളികവലിയപുഷ്പത്തെയുംതീർത്തുകും
നീരിൻചാട്ടം,വ്രണൌഘം,തിമിര,പടല,കാച,ാതിമന്ദ,
ങ്ങളല്ലിൽ-
ച്ചേരുന്നാന്ധ്യം,ചൊറി,ച്ചൂട്,കളിവയിതിനാൽതന്നെമാറും
പഴപ്പും. 29

‘സുനേത്രി’യാംവർത്തിയിതാണദിവ്യ
സുനേത്രമാർതൻമുടിമുത്തുമാലേ!
ഇനിക്കഥിക്കാംശിശുവിന്റെകണ്ണിൽ
ജനിച്ചശുക്ലത്തിനതക്കവൈദ്യം. 30

### ശുക്ലത്തിന്നു്

വെള്ളിലത്തിൻകാവെൺദലമലതകളോ,വേണ്ടവണ്ണംചതച്ചി-
ട്ടുള്ളീടാമന്നൊരിലത്താമരയുടെയിലയോ,പോർമുലപ്പാലുകൂട്ടി

26. ദൃഷ്ടിദ്വയത്തിൽ (രണ്ടു കണ്ണുകളിൽ) ‘കതകാദി’ വർത്തി (ദൃക്പാകചികിത്സയിൽ പറയപ്പെട്ട ‘കതകാദി’ ഗുളിക) ഉപമാ അലങ്കാരം.

27. 27, 28 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

28. മുന്നിൽക്കല്പിച്ചവററിൻ (ത്രിഫല മുതൽ ചെറുപ്പുന്നയരി വരെയുള്ള മരുന്നുകളുടെ) പത്രത്തിൽ (ഇലയുടെ)

29. പുഷ്പത്തെയും തീർത്തുകും (ശമിപ്പിക്കുമെന്ന സാരം) ഉപമാ അലങ്കാരം. വ്രണൌഘം (വ്രണക്കൂട്ടം) അല്ലിൽ (രാത്രിയിൽ) ചേരുന്ന ആന്ധ്യം (കണ്ണു കാണായ്ക) മാലക്കണ്ണ്.

ഉള്ളങ്കയ്യാൽതിരുമ്പിപ്പിഴിയുകമിഴിയിൽപെട്ടശ്രുക്കളുംശമിപ്പാൻ
കൊള്ളാമത്രേമുലപ്പാൽതടവിന്'കതകാദ്യങ്ങൾ'തൻ
വർത്തിതാനും. 31

ഗോദന്താദി ഗുളിക

പൈപ്പല്ലി,ത്രുപ്പ്യ,രാത്രിസ്ഫടിക,മരിച,ശംഖ,ങ്ങൾവെൺ
ചന്ദനം,നൽ-
ക്കർപ്പൂരം,പീതയാംരോഹിണിയിവമഞ്ഞൾത്തൊലി
ക്വാഥനീരിൽ
ഉൽപ്പേഷിച്ചാദരാൽതിപ്പലിയുടെവടിവിൽതീർത്തിട്ടു
വർത്തിയെക്കൊ-
ങ്ങപ്പാലിൽച്ചേർത്താഴക്കിട്ടുകിലുടനറുമേകെല്ലെഴുംനേത്രശുക്ലം. 32

## കുക്കുണകചികിത്സ

കുന്ദപ്പൂരദനേ!കുക്കുണകഗദക്കത്തേറവെന്നാകിലോ
നന്ദ്യാകൊച്ചുകുമാരനായ്ക്കളുർമുലപ്പാലേകിടുംപെണ്ണിനെ,
മൂന്നംവേപ്പില,കായമൂന്നി,വകലന്നിട്ടുംകരിങ്ങാലിയാൽ
തന്നേകാച്ചിയരിച്ചനെയ്യുകഴിയുംവണ്ണംകഴിപ്പിക്കണം. 33

31. കാവെൺദലമലരുകളോ = കായ, വെൺദലം, (വെളുത്ത ഇല) മലർ (പൂവ്) ഇവയോ. 'കതകാദ്യങ്ങൾ' തൻവർത്തി (കതകാദി ഗുളിക) താനും കൊള്ളാമത്രെ.

32. രാത്രിസ്ഫടികമരിചശംഖങ്ങൾ = രാത്രി, (വരട്ടുമഞ്ഞൾ) സ്ഫടികം, മരിചം, (മുളക്) പീതയാംരോഹിണി (പീതരോഹിണി) ഉൽപ്പേഷിച്ച് (നല്ലവണ്ണം അരച്ച്) വർത്തിയെ (ഗുളികയെ)

33. കുക്കുണകഗദക്കത്ത് = കുക്കുണകം എന്ന ഗദത്തിന്റെ (രോഗത്തിന്റെ)കത്ത്. വീക്കം, ചുകപ്പ്, കണ്ടുകൂടായ്ക, പോളനോവ്, പഴുപ്പ്, ഇത്യാദികളോടുകൂടി ബാലന്മാർക്ക് ദന്തോല്പത്തികാലത്തിൽ ഉണ്ടാകുന്ന നേത്രരോഗത്തെ കുക്കുണകമെന്നു പറയുന്നു. കായമൂന്നു (ത്രിഫല) കരിങ്ങാലിയാൽ (കരിങ്ങാലിക്കാതലുകൊണ്ടു) വേപ്പില മുതലായവയുടെ കഷായത്തിൽ അവതന്നെ കൽക്കമാക്കി.

പിന്നെച്ഛർദ്ദിക്കുവാൻതിപ്പലി,വടി,കടുകി,ത്രപ്പി,വററിന്റെകല്ക്കം
തന്നെപ്പാലിൽക്കുടിപ്പിച്ചഥവയറിളകാൻസിത,സാക്ഷാൽകടുക്ക,
എന്നല്ലേമുന്തിരിങ്ങപ്പഴമിവയുടെനിഷ്ക്വാഥനീരേകണം,കാർ-
ക്കന്ദം,വൈദേഹി,രണ്ടല്ലികളി,വമുലമേൽത്തേയ്ക്കണം
തെല്ലരച്ച്, 34

ത്തുനെയ്യുചേററകടുകിൻപൊടിതന്റെവൃമം
ന്നാനേകചങ്ങളിലണയ്ക്കുമവൾക്കമുക്കാ,
മീനാക്ഷി! ചിററമൃതിണങ്ങിയമുന്തിരിങ്ങ,
കാർ,നൽപ്പടോല,മിവതൻകഥിതാംബുനല്ലാം. 35

കുളുണകത്തിൽ കുട്ടിയ്ക്കുചെയ്യേണ്ടതു്

കില്ലില്ലാതട്ടയിട്ടോ, നിഭൃതമുരസിയോ,ചോരയെപ്പോക്കിനെല്ലി-
ക്കല്ലൂർവഞ്ചിദ്രുമങ്ങൾക്കെഴുമിലകലതം ഞാവലിൻക്രുമ്പിനാലേ
മെല്ലത്തീർത്തിട്ടു ചൂടാററിയവിശദകഷായത്തിനാ പെൺകിരീട-
ക്കല്ലേ! ബാലന്റെകൺപോളകളിലുടനടൻധാരകോരട്ടെനിത്യം.
ഛർദ്ദിപ്പിക്കാൻനറുംതേനുടയപൊടിവയമ്പേകിടാം,ബാലകന്മാർ
വൃദ്ധശ്ലേഷ്മാക്കളല്ലേവിശദമുഖി! വയോഭക്തിഭേദംനിമിത്തം,
സത്താകംദേവതാളിപ്പതുരസമതിലു,ല്ലെങ്കിലോബ്രഹ്മിനീരിൽ
പ്രീത്യാസാധിച്ചനെയ്യുംഹിതമിതുഭയശുദ്ധിയ്ക്കുമൊക്കുന്ന
തല്ലോ. 37

34. പിന്നെ (നെയ്യു കുറച്ചനാൾ സേവിപ്പിച്ചതിനു ശേഷം) വടി (ഇരട്ടിമധുരം) അഥ (അതിന്റെ ശേഷം) സിത (തിപ്പലി) നിഷ്ക്വാഥനീർ (കഷായവെള്ളം) കാർക്കന്ദം (മുത്തങ്ങക്കിഴങ്ങു) വൈദേഹി(തിപ്പലി) രണ്ടല്ലികൾ (വരട്ടുമഞ്ഞൾ, മരമഞ്ഞൾ ഒത്താലി) ഇവ തെല്ലരച്ചു മുലമേൽ തേയ്ക്കണം.

35. അവൾക്ക (കുട്ടിയ്ക്കുമുലകൊടുക്കുന്ന സ്ത്രീയ്ക്കു്)

36. നിഭൃതം (മെല്ലെ) വിശദകഷായത്തിനാൽ (വെടിപ്പാക്കിയ കഷായത്തിനാൽ)

37. ഛർദ്ദിപ്പിക്കാൻ നറുംതേനുടയപൊടിവയമ്പു (വയമ്പു പൊടിച്ചു തേനിൽ ചാലിച്ചതു) ഏകിടാം—'കുട്ടികളെ ഛർദ്ദിപ്പിച്ചാലോ' എന്നു ശങ്കിക്കേണ്ട—ബാലകന്മാർ വയോഭക്തിഭേദം (വയസ്സു്, ആഹാരം, ഇവയുടെ വ്യത്യാസം) വൃദ്ധശ്ലേഷ്മാക്കളല്ലേ? (കഫപ്രധാനന്മാർതന്നെ) രസമതിൽ (നീരിൽ) സാധിച്ച

### താമ്രചൂർണ്ണാദി ഗുളിക

നൽച്ചെമ്പിൻപൊടി, പീതരോഹിണി, നറുംവേപ്പിൻകുരുന്നി, ന്നിയോ
പാച്ചോററിത്തൊലി, യഷ്ടി, രാവിണ, വനത്തുത്താവുനീർ കൊണ്ടിവ
വെച്ചമ്പാടരച്ചുവർത്തിയുളവാക്കിത്തേനിലൊട്ടൊട്ടര-
ച്ചച്ചസ്ഥൂലകചേ! കുരുണകമെഴംകണ്ണിൽപ്പെടുത്തീടണം. 38

തേൻ, നെയ്യ്, പാലിവകലർത്തിവറുത്തുചൂർണ്ണി-
ച്ചുന്നോതരുക്കപൊടികോൽമധുവോടുചേർത്ത്
എൻനായികേ! മിഴിയിലൊട്ടെഴുതുന്നതായാ-
ലന്നേകുരുണകഗദംകുതികൊള്ളുമല്ലോ. 39

### രസോനഗാദി ഗുളിക

ഉള്ളി, ത്തേററാമ്പരൽ, ശംഖ, കളധകമിഴിൻകായ, നൽക്കാട്ടുതുത്താ-
വ്വ, ള്ളിൽത്തേരേണമേലത്തരി, മുളകി, വയെക്കാട്ടുതുത്താവുനീരിൽ
അല്ലെന്നാലല്ലയോസുന്ദരി! സുരയില, രച്ചിട്ടുനിർമ്മിച്ചുണക്കി-
ക്കില്ലെന്ന്യേതേനിണക്കംഗുളികകളിതിനും, പോതകിക്കും
പിടിക്കും. 40

## കണ്ണിൽ മുറിപററിയാൽ

പാടേട്ടുക'പാകമാലിന്നുതകിന'കതകംതൊട്ടുവസ്തു'ക്കളാൽത്തീ-
ത്തീട്ടന്നാവർത്തിചേതം മുലരസവു, മതോന്നിൻമൊഴിക്കൂററ
തേനോ

(കാച്ചിയ) ഹിതം (പഥ്യം) ഇതു ഉഭയശുദ്ധിക്കും (ഛർദ്ദിക്കുവാനും, വയറിളകുവാനും)

38. വനത്തുത്താവുനീർ (കാട്ടുതുളസിയിലനീർ) കൊണ്ടു വർത്തി (ഗുളിക) പെടുത്തീടണം (എഴുതണം).

39. ചൂർണ്ണിക്കുന്നോത (പൊടിക്കുന്ന) കോൽമധു (കോൽതേൻ) കുരുണകഗദം (കുരുണകരോഗം)

40. നൽക്കാട്ടുതുത്താവു (നല്ല കാട്ടുതുളസിയില) തേനിണക്കം. (തേനിൽ ഉരച്ചു ചേർക്കുന്ന) ഗുളികകൾ ഇതിനും (കുരുണകത്തിനും) പോതകിക്കും പിടിക്കും. കുരുണകമുള്ളവർക്കും, പോതകി ഉള്ളവർക്കും കണ്ണിൽ എഴുതാൻ നല്ലതാണ്. 'ഗുളിക മതി കുരുണകത്തിനും, പോതകിക്കും' എന്നു പാഠാന്തരം.

പോട്ടംമുക്കാക്കഷായാംബുവും,മയിദയിതേ!ജീരകംകൊണ്ടുകാച്ചം
ചൂടേതാണ്ടുള്ളനെയ്യും,മുറിവുതടവിട്ടംകണ്ണിലൊട്ടൊട്ടൊഴുക്കാം. 41

## ചുണ്ണാമ്പുകണ്ണിലായാൽ

പരിചൊടുതയിർനീരോ,പച്ചയാമോരിലത്താ-
മരയിലയുടെനീരോ,കൊണ്ടുടൻധാരചെയ്താൽ,
അറുവികൃതികളിൽചുണ്ണാമ്പുകണ്ണിൽപെട്ടുള്ളം-
ചെറുശിശുവിനവന്നേററാത്തിതീരെശ്ശമിക്കും. 42

മല്ലശ്രീതെങ്ങതൻപൂക്കുലയരികലതംനന്തിയാർവട്ടമൊട്ടോ,
കഞ്ഞിക്കൊട്ടക്കരുന്നോ,കമലമുഖി!മുലപ്പാലുകൂട്ടിത്തിരുമ്പി
കഞ്ഞിൻകണ്ണിൽപ്പിഴിഞ്ഞാലുമിതുടനെയടങ്ങീടുമേ,നിന്റെ ചിത്തം
രഞ്ജിപ്പാനിപ്രകാരംചിലനയനഗദോപക്രമംഞാൻപറഞ്ഞേൻ. 43

## ഇരുപത്തേഴാം അദ്ധ്യായം

## കണ്ണുരോഗപ്രകരണം

ശ്രീപാർവ്വതി!പ്രതിനവാദരമോടു കണ്ണു-
വ്യാപച്ചികിത്സപറയാമിനി,രാത്രിനേരം
വേർപത്തുകൊണ്ടുവിപചിച്ചോതതൈനെകഴിച്ചാൽ
വേർപെട്ടുപോകുമുടനേചെവിരോഗമെല്ലാം. 1

41. ദൃക്പാകമാലിന്ന (കൺപഴപ്പാകുന്നരോഗത്തിന്ന) കതകം തൊട്ടു വസ്തുക്കളാൽ (കതകാദി ഗണംകൊണ്ടു) വർത്തി (ഗുളിക) മുലരസവും (മുലപ്പാലും) അഥവാ ('കതകാദി' ഗുളികയോ) മുക്കാക്കഷായാംബുവും (ത്രിഫലയുടെ കഷായവെള്ളവും) ജീരകംകൊണ്ടു (ജീരകക്കഷായത്തിൽ ജീരകം അരച്ചുകലക്കി.)

43. കഞ്ഞിക്കൊട്ടക്കരുന്നോ (കഞ്ഞിക്കൊട്ടത്തളിർമാത്രമോ ഇരു (ചുണ്ണാമ്പു കണ്ണിൽ പെട്ടതിയ കുട്ടിയ്ക്കുണ്ടായ ഉപദ്രവം) ചിത്തം (മനസ്സ്) നയനഗദോപക്രമം (നേത്രരോഗചികിത്സ)

## അദ്ധ്യായം 27

1. പ്രതിനവാദരമോടു (പുതിയ ആദരവോടു കൂടി) കണ്ണുവ്യാപച്ചികിത്സ (കണ്ണുരോഗചികിത്സ) ഇനി പറയാം.

## കർണ്ണശൂലചികിത്സ

കൂവളലന്തകൾതന്നിലതാവുംപൊങ്കാരവും,വയമ്പുഗദം
ശ്രീവിഷ്ണോർവിടപിപുലിത്തോൽവിലയേറുന്നചരളമെന്നി
വയം. 2
ചുക്കപ്പൊന്നസ്തീതയാൾചിററമൃതിവതടവുംവേങ്ങതൻകാതലും,ക–
ഞ്ഞിക്കൊട്ടപ്പിപ്പലക്കുമ്പുകൾവടിയിവയല്ലെങ്കിലോതുമ്പതൻപൂ
ഴുക്കാക്കൊട്ടംബലാവേരിവകലതമിളംകൂവളക്കായതാനും,
ഭദ്രേ!കോതമ്പുമഞ്ചെട്ടികൾമലയജവുംചേർന്നിട്ടുംകോലരക്കും., 3
പരഭൃതനേർമൊഴി!തേററാമ്പരൽവേങ്ങക്കാതലൊത്താമഞ്ചെട്ടി
കരുത്തുകവടിയുക്കൻനീർമരുതിൻതൊലിയിപ്പറഞ്ഞവയും, 4
പേരാലുംകൂവളത്തിന്നിലദിനമണിതൻപാല്യകാലത്തുചാവും
മാറാലപ്രാണിതൻമാംസമതിവയു,മയേ!ശുദ്ധനീരിൽകലർത്തി
ചേരുംമട്ടെണ്ണകാച്ചാംചെവിയിലിതുനിറയ്ക്കുന്നകുട്ടർക്കുശൂലം
മാറുംവൈകാതെമന്ദേതരമദതരളോത്തുംഗമാതംഗയാനേ! 5

ചെവിയിൽപ്പുകക്കുവാൻ പുറമേ തേക്കുവാൻ

എൻഭാഗ്യേ!കാടിയോ,പാലിയലുമൊരുകുറുന്തോട്ടിവേർക്വാഥ
നീരോ
മൺപാത്രത്തിൽതിളപ്പിച്ചതിനുടെയുയരുന്നാവികാതിന്റെ
യുള്ളിൽ
എമ്പാടുംനാളികൊണ്ടേററണ,മഥമിസിദാരുക്കളൊത്തെള്ളുപാ
ലിൽ–
സ്സംപേഷിച്ചാദരത്താൽചെവിയുടെപുറമേതേപ്പുയുംചെയ്തി
ടേണം. 6

2. ശ്രീവിഷ്ണോർവിടപി (ദേവതാരം) 2, 3, 4, 5 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

5. ദിനമണിതൻ (എരിക്കിന്റെ) ശുദ്ധനീരിൽ കലർത്തി (പച്ചവെള്ളത്തിൽ യഥോചിതം ചേർത്ത്) ശൂലം (കർണ്ണശൂലം) വൈകാതെ മാറും.

6. പാലിയലുമൊരു (പാൽ സമംചേർന്ന) ക്വാഥനീരോ (കഷായവെള്ളമോ) നാളി (കുഴൽ) കൊണ്ട് അഥ (അതിന്റെ ശേഷം) മിസിദാരുക്കൾ-മിസി, (ശതകുപ്പ) ദാരു, (ദേവതാരം) ഇവ ഒത്ത— ഇവയിൽ ഏതെങ്കിലും ഒന്നുമാത്രമായാലും മതി. സംപേഷിച്ച (നല്ലവണ്ണം അരച്ച).

ഇന്തുപ്പുതൻപൊടിപുരട്ടിയനല്ലൊരിഞ്ചി
താൻതാൻചതച്ചുചെവിയിൽപിഴിയുന്നതായാൽ
അന്തസ്സുഖംശ്രവണശൂലികളന്നുനേടും,
നിൻതോഴിമാരൊടുമുരച്ചുതതീയുപായം. 7

കുഷ്ഠാദിതൈലം

കൊട്ടം,വയമ്പ്. ശതകുപ്പ, സുരദ്രു, കായം,
ചട്ടററചുക്ക,പുനതപ്പി,വകല്ക്കമാക്കി
ആട്ടിൻെറമൂത്രമതിലമ്പൊടുകാച്ചുമെണ്ണ-
യാട്ടിക്കളഞ്ഞിടുമുടൻചെവിനോവുതന്നെ. 8

യഷ്ടിവിലാദിതൈലം

യഷ്ടിക്കുവളവേർശ്ശതാവരികളോടൊക്കുംകുറുന്തോട്ടിവേർ
ഇഷ്ടിപ്പെട്ടുകഷായമാക്കിയതിലംഭോദം,നറുംരോഹിണി,
കട്ടിഗ്ഗോപിക,കായമൂന്നി,ത്തരം കാകകോളി, രാമച്ചമ-
മെട്ടിത്താർവളയങ്ങളോടിടവകം,വെൺചന്ദനം, ജീവകം, 9
പുത്തൻപാച്ചോററിതൻ തോൽ,വടികറുക,മഹാവേങ്ങതൻകാതലി,വ-
ർഗ്ഗത്തെക്കല്ക്കിച്ചിരട്ടിപ്പശുവിൻമടപയസ്സൊത്തുകാച്ചുന്നതൈലം
മൂർദ്ധാവിൽതേച്ചു,നസ്യം,ചെവിയിണയിൽനിറച്ചു,പ്രയോഗങ്ങളാലേ
മൂർത്തിടുംകണ്ണശൂലങ്ങളെ മുഴവനെയുംനീക്കമേനീക്കമെന്നേ്യ. 10

## കണ്ണനാദ ചികിത്സ

നിർഗ്ഗുണ്ഡീതപകാദി തൈലം

കരുനൊച്ചിയാവണക്കില,കരുമുരിങ്ങക്കതന്നിവററിൻനീർ
കടില്ലാതാക്കിയതിൽ കരിമുകിൽവടിരോഗകല്ക്കവുംകൂട്ടി 11

7. ശ്രവണശൂലികൾ [കണ്ണശൂലം ഉള്ളവർ] അന്ന അന്തസ്സുഖം [മനഃസ്വാസ്ഥ്യം] നേടും. കണ്ണശൂലം അതിവേഗേന ശമിക്കും. ഇതു ഒരു രഹസ്യൗഷധമാകുന്നു എന്നുള്ളതു നാലാം പാദംകൊണ്ടു വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

8 സുരദ്രു (ദേവതാരം) ഉപ്പ (ഇന്തുപ്പ്) ചെവിനോവു (കണ്ണശൂലം) തന്നെ ഉടൻ ആട്ടിക്കളഞ്ഞിടും. ഈ തൈലം ചെകിട്ടിൽ പകന്നാൽ കണ്ണശൂലത്തിനുടൻ ശാന്തി വരും എന്നു സാരം.

9. കട്ടിഗ്ഗോപിക (കുന്തുരു നന്നാറികിഴങ്ങു) 9- 10-, ശ്ലോകങ്ങളുടെ അനന്വയം ഒന്നായി ചെയ്യപ്പെടേണ്ടതാണ്.

പാലൊപ്പംചേൎത്തുകാച്ചീടിനതിലജമതും,
'യഷ്ടിവിലപാരി'യാകും
തൈലംതാനും, പ്രയോഗിക്കണമനുദിവസം
കൎണ്ണനാദാതുരന്മാർ. 11

## കൎണ്ണബാധിൎയ്യ ചികിൽസ

മാലേറും കൎണ്ണബാധിൎയ്യമതണയുകിലോകൎണ്ണശൂലത്തിനായ്‌നാം
മേലേകല്പിച്ചസൎവ്വപ്രതിവിധികളെയും ചെയ്തിടാംവാദമില്ല
ധന്യേ!ചിററമൃതോടുചേൎന്നബലയാൽസാധിച്ചതാമെണ്ണയും,
പിന്നെ'ക്ഷീരബലാ'ഖ്യതൈലവുമിതിന്നേററംപിടിച്ചീടുമേ. 12

## പ്രതീനാഹ ചികിൽസ

നന്നായെണ്ണപുരട്ടിസ്സുതരവിയൎപ്പിച്ചിട്ടുകൎണ്ണങ്ങളിൽ
ചിന്നംചെപ്പികൾനീക്കിയാലൊരുസുഖംനേടുംപ്രതീനാഹി
കൾ, 13

11. കരിമുകിൽ വടി രോഗകല്ക്കവും. കരിമുകിൽ, (മുത്തങ്ങക്കിഴങ്ങു] വടി, (ഇരട്ടിമധുരം) രോഗം, (കൊട്ടം) ഇവയുടെ കല്ക്കവും [ഇവ അരച്ചതും] 11-ം 12-ം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

12 തിലജമതും [എണ്ണയും] കൎണ്ണനാദാതുരന്മാർ കൎണ്ണനാദം (ചെവിമൂളൽ എന്ന രോഗം ഉള്ളവന്മാർ) അനുദിവസം (നാൾതോറും) പ്രയോഗിക്കണം. [തലയിൽ തേപ്പിക്കുകയും, നസ്യവും, ചെവികളിൽ നിറയ്ക്കുകയും ചെയ്യണം] കൎണ്ണബാധിൎയ്യം (ചെവികേൾക്കായ്ക) സൎവ്വപ്രതിവിധികളേയും (എല്ലാ ചികിത്സകളേയും).

13. ചിററമൃതോടു ചേൎന്ന ബലയാൽ (കുറുന്തോട്ടിവേർകൊണ്ടു) ചിററമൃതു, കുറുന്തോട്ടിവേർ, ഇവയുടെ കഷായത്തിൽ ഇവതന്നെ അരച്ചുകലക്കി. സാധിച്ചതാം (കാച്ചിഅരിച്ചതായ) ഇതിന്നു (കൎണ്ണബാധിൎയ്യത്തിന്നു) സുതരം (വളരെ പ്രാവശ്യം) കൎണ്ണങ്ങളിൽ (ചെവികളിൽ) പ്രതീനാഹികൾ (പ്രതീനാഹം ഉള്ളവർ) ഒരു സുഖം നേടും - പ്രതീനാഹം ശമിക്കും - വാതത്തിൽ ഇളകപ്പെട്ട കഫം കൎണ്ണദ്വാരങ്ങളിൽ വന്നു തങ്ങിയാൽ വേദന, ചൊറി, ഇവയോടുകൂടി ഉണ്ടാകുന്ന ശ്രവണശക്തിഹാനിയെ പ്രതീനാഹം എ

വരതനു! കൂവളവേങ്ങക്കതനൊച്ചിത്താളിമാതളച്ചുടനീർ
വിരവൊടരിച്ചതിൽമുക്കൂറ്റ, സുരമര, മിന്തപ്പൂ, രച്ചിവകലക്കി 14

## കണ്ണകണ്ഡൂകണ്ണശോഫചികിത്സ

തൈലംകാച്ചിനിറയ്ക്കണംചെവിയിലാവോളം, പ്രതീനാഹമാം
മാലററീടുമമന്ദമിപ്പിണികളാൽ, ചൂടൊട്ടൊഴുംകാടിയും,
ബാലേ! കാടിയിലുള്ളുതൻതൊലിയരച്ചിട്ടെണ്ണസാധിച്ചതും,
ചാലെകാതിലൊഴിയ്ക്കുകിൽചൊറിയരുംനീരംവലിഞ്ഞീടുമേ. 15

## പൂതികണ്ണചികിത്സ

തക്രത്താൽശതകുപ്പ, ദാരുവിവയെപ്പേഷിച്ചതേച്ചുല്ലല്ല-
ണ്ടാകുംനീരിനെനീക്കണം, തുളസിതൻ നീരിൽപ്പുരതിക്കരു
കല്ക്കിച്ചിട്ടുപചരിച്ചോരെണ്ണമധുവോടൊത്തിഞ്ചിതൻനീരുനി-
സ്സക്കംചേർത്തുപഴുത്തുനാറുമൊരുകണ്ണത്തിൽപകർന്നീടണം. 16

### മാലതൃാദി തൈലം

പിച്ചിയെരിക്കില, യളി, കരുനൊച്ചിത്തുളസീദളം, മുരിങ്ങയില,
നൽച്ചെറുവഴുതിനയിലമേളിച്ചവെളുത്തുള്ളി, കദളിതൻറകട, 17
പോരാകയ്പ, യെരിക്കിഴങ്ങി, ത്തുകൾതൻനീരിങ്കൽവാനോർമരം
ധീരേ! ഗുൽഗ്ഗുലുവിലചവേരിരുകളുംവേങ്ങട്ടമക്കാതലും
ചേരുന്നൊരുപരത്തിതൻകുരവു, മിച്ചൊന്നൌഷധംമാത്രവും,
ഭൂരിശ്രമമരച്ചകൂട്ടിയഴകാറെന്നെള്ളെണ്ണസാധിച്ചിടാം. 18

ന്നു പറയുന്നു. ബാധിയ്യത്തിന്നു വേദനയും, ചൊറിയും, ഉണ്ടാകില്ല. അതത്രേ ഇവതമ്മിലുള്ള വ്യത്യാസം.

14. 14, 15 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കണം.

15. അമന്ദം (ഉടനെ) അററീടും. സാധിച്ചതും (കാച്ചിയരിച്ചതും)

16. തക്രത്താൽ (മോരുകൊണ്ടു) ദാരു (ദേവതാരം) പേഷിച്ചു (അരച്ച) കണ്ണകണ്ഡുവിന്റെ ചികിത്സ കണ്ണശോഫത്തിനും പിടിക്കുമെങ്കിലും അതിന്റെ പുറമെ നീർ ശമിക്കുവാൻ ഈ ലേപനംകൂടെ ആചരിക്കണമെന്നു താല്പര്യം. നിസ്സക്കം (സംശയമില്ലാതെ) കണ്ണത്തിൽ (ചെകിട്ടിൽ)

17. 17, 18 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

18. എരിക്കിഴങ്ങ് (ഇഞ്ചി) ഇഞ്ചിയെ ചിലർ എരിക്കിഴ

കേളായ്മമുളലിവയും,ചലവാച്ഛതാനും,
മേളിച്ചിട്ടുന്നചെവിതന്റെപഴുത്തുനാറൽ
ചീളെന്നമാറുവതിനിച്ചിതമേമുമെണ്ണ
മോളിൽപ്പറഞ്ഞവിധമായ്പെരുമാറിടേണം. 19

## ക്രിമികർണ്ണചികിത്സ

### ഹരിദ്രാദി തൈലം

താൽമൃക്കംക്രിമികൎണ്ണമേല്ക്കിലരിതാരത്തെപ്പൊടിച്ചിട്ടതാം
ഗോമൂത്രത്തിനെ മൂന്നുനാൾചെവിയിലാവോളംനിറച്ചാൽമതി
പൃഥുശ്ചാംഗി!വരട്ടുമഞ്ഞള,രിതാരം,കെല്പെഴുംപ്ലാശുതൻ
തോൽ,മുക്കാ,മനയോല,ദേവതരു,ചായില്യം,വിഴാൽവിത്തി,വ
കല്ക്കിച്ചിട്ടോതുകയ്പനീതുകലതുംപയ്യിന്റെമൂത്രത്തിൽവേ-
വിക്കുംനൽക്കണയെണ്ണകൊണ്ടുമൊഴിവാമിവ്യാധിഭവ്യാകൃതേ!

## കർണ്ണാർശശ്ചികിത്സ

ഇക്കേട്ടെണ്ണയെമൂന്നുനാൾചെവികളിൽക്കൊള്ളിച്ചശേഷംവിയ-
പ്പിക്കേണം,പുനരപ്പുതൻപൊടിയെഴുംകോൽതേനൊഴ
ക്കീടണം. 21

ങ്ങെന്നു വ്യവഹരിക്കുന്നു. ഇപ്പൊന്നൌഷധം (പറ്റുന്നിക്കുന്ന) ഭൂരിശ്രദ്ധം (വളരെ ശ്രദ്ധയോടുകൂടുംവിധം) സാധിച്ചീടാം (കാച്ചിയരിക്കാം)

19. മേളിച്ചീടുന്ന (ചേരുന്ന) മോളിൽ പറഞ്ഞവിധമായ് (തേനും, ഇഞ്ചിനീരും, കൂട്ടി) പെരുമാറിടേണം (ചെവിയിൽ നിറയ്ക്കണം).

20. 20-ം ശ്ലോകത്തെ 21-ാം ശ്ലോകത്തോടു സംബന്ധിപ്പിച്ചുകൊള്ളണം.

21. കല്ക്കിച്ചിട്ടോതു (അരച്ചുകലക്കിയ) വേവിക്കും (കാച്ചുന്ന) നല്ല കണയെണ്ണകൊണ്ടും (കണയെണ്ണ ചെവിയിൽ പകൎന്നാലും) ഇവ്യാധി (ക്രിമികൎണ്ണം) ഒഴിവാം. വാതാദികൾ കോപിച്ച ചെവിയുടെ ഉള്ളിലെ രക്തമാംസങ്ങളെ ദൂഷിപ്പിച്ച് വേദന, പഴുപ്പ്, പുഴക്കടി, ഇവയെ ഉണ്ടാക്കും. ഇതിന്നു ക്രിമികൎണ്ണമെന്നു പേരാകുന്നു. ഇക്കേട്ടെണ്ണയെ (ഹരിദ്രാദിയെ) പുനഃ (പിന്നെ)

ഇരുവിധമേഴോ,പത്തോ,പതിനഞ്ചോ,നാൽതികച്ചുമൊപ്പിച്ചാൽ
ചിതമൊടുകർണ്ണാർശസ്സറുമിതുനമ്മുടെഫലയോഗിമതമല്ലോ. 22

## കർണ്ണവിദ്രധിചികിത്സ

### പുറമേതേപ്പാൻ

മുഖേശ!സീത,വയമ്പി,രട്ടിമധുരം,തേൻചേർന്നിവററിൻെറചൂ-
ർണ്ണത്താൽ മൃദുസകർണ്ണവിദ്രധികളെത്താനേവമിപ്പിക്കണം
ലോദ്ധ്രത്തോൽ,രാമകപ്പ,ഗോപിക,യിന്ദ്രിദേവദ്രുമം,മുന്നകാ,
ദ്രവ്യംകൊണ്ടുപുഴുങ്ങിവെച്ചിതുകളെപ്പേഷിച്ചുതേപ്പിള്ളണം. 23

### രജനീദാർവ്യാദികഷായം

ഇരുനിശ,യടപതിയൻകട,ചെറുവഴുതിനവേരുകാട്ടുവെള്ളരിവേർ,
താണിപടോല,ത്രിഫല,കല്ലുരസമിവതൻകഷായമേകേണം.

അത്താഴമുണ്ടു'നവനീതമധുസ്സഹി'പ്പേ-
രൊത്തൌഷധംനുകരണംചെവിവിദ്രധിക്കാർ,
നിത്യംഗദം,ത്രിഫല,യെന്നിവകൊണ്ടുകാച്ചി-
ത്തൈലത്തിലുണ്ണയവൊട്ടുചെകിട്ടിലൊഴിച്ചിടേണം. 25

## കർണ്ണാർബുദചികിത്സ

അർബുദത്തിനുപറഞ്ഞവയാൽകർണ്ണാർബുദാർത്തിയുമകന്നിടു,
മെന്നാൽ
അത്ഭുതാംഗി!ചെവികേടുവരുത്തുന്നാപ്പദാർത്ഥമിടചേരത
തൊന്നും. 26

22. ചെവിയുടെ അകം പുണ്ണായി ചില മാംസകീലങ്ങളോടുകൂടിയതായി തീരുന്നതിന്ന് കർണ്ണാർശസ്സ് എന്നുപേർപറയും.

23. സകർണ്ണവിദ്രധികളെ (കർണ്ണവിദ്രധിയുള്ളവരെ) വമിപ്പിക്കണം (ഛർദ്ദിപ്പിക്കണം) ലോദ്ധ്രത്താൽ (പാച്ചോററിത്തൊലി) വേദന, പഴപ്പ്, ചുട്ടുനീററൽ, ചൊറി, ചുകപ്പ്, ഇത്യാദികളോടുകൂടി ചെവികൾക്കുണ്ടാകുന്ന അധികമായ വീക്കം കർണ്ണവിദ്രധി എന്നു പറയപ്പെടുന്നു.

26. അർബ്ബുദത്തിനു പറഞ്ഞ മരുന്നുകൾ കർണ്ണാർബ്ബുദത്തിനും പററും—എന്നാൽ അവയിൽ, അർബ്ബുദശമനമാണെങ്കിലും ചെവി കേടുവരുത്തുന്ന പദാർത്ഥം ഒന്നും ഇടചേരരുത്—ആ കാര്യത്തിൽ വൈദ്യന്മാർ മനസ്സുവെയ്ക്കണം.

## പാളീശോഷചികിത്സ

ഉരത്താമരശതാവരിക്കട,പയസ്യ,തിററില്ലരു-
ങ്കരംകലതമാവണക്കിന്റെവേർ,കുറുന്തോട്ടിവേർ,
അരച്ചവയണച്ചപാലിൽവിപചിച്ചരിച്ചെണ്ണയെ-
പ്പുരട്ടുകിലതീവകാതിന്റെവള്ളിപോഷിച്ചിടും. 27

'ജീവന്ത്യാദ്യ'ങ്ങൾതൻകല്ക്കമൊടരിയകളക്കോഴിമാംസക്കഷായേ
പാൽവീഴ്ത്തിക്കാച്ചിവെച്ചെണ്ണയു,മഥവടിയെള്ളത്രയല്ല
ശ്വഗന്ധം
ആവോളംവെണ്ണചേർത്തുള്ളിവയുടെപൊടിയുംതേച്ചുവെന്നാൽ
ജഗന്മാ-
താവേ!കാതിന്റെവള്ളിക്കുത്തടിയുളവാംതാമസിക്കാതെതന്നെ.

## തന്ത്രികാചികിത്സ

ദോഷജ്ഞേ!പാളിശോഷക്രിയകൾതുടരുകിൽതന്ത്രികാതങ്കമേതും
പോഷിക്കില്ലങ്ങൊരേടംവരികിലിതുപുറംമുൻനിലക്കായിതന്നാൽ
ശോഷിച്ചേടംമുറിച്ചിട്ടിതതലകളെയുംതമ്മിലൊപ്പിച്ചുമേലേ
ഭൈഷജ്യംതേച്ചുകെട്ടീത്വരിതതരമുണങ്ങേണമെന്നേഫലിക്കൂ. 29
കന്നൽക്കാറൊടിടഞ്ഞവാർകുഴലി! കഞ്ഞിക്കൊട്ടകത്തിൻകുരു-
ന്നെ,ന്നല്ലോർക്കിപ്പെരുങ്കുരുമ്പയുടെനൽക്കുമ്പ,ാഞെരിഞ്ഞിൽതളിർ,

27. പയസ്യ (അടപതിയൻകിഴങ്ങ്) വിപചിച്ച് (നല്ലവണ്ണം കാച്ചി) അതീവ (ഏററവും) പോഷിച്ചിടും (തടിക്കും) കാതിൻവള്ളി ശോഷിക്കുന്നതും മാറും.

28. ജീവന്ത്യാദ്യങ്ങൾതൻ (ജീവന്തി മുതലായ ജീവനീയൌഷധങ്ങളുടെ) അടപതിയൻകിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴുന്നിൻവേർ, കാട്ടുപയറിൻവേർ, ജീവകം, ഇടവകം, ഇരട്ടിമധുരം ഇവയാകുന്നു ജീവനീയൌഷധങ്ങൾ. പാൽവീഴ്ത്തി (സമം പാൽകൂട്ടി) അശ്വഗന്ധം (അമുക്കരം) തേച്ചുവെന്നാൽ (പുരട്ടിയാൽ)

29. പാളിശോഷക്രിയകൾ (പാളീശോഷത്തിന്നു പറഞ്ഞ ചികിത്സകൾ) പോഷിക്കില്ല (വർദ്ധിക്കില്ല) നല്ലവണ്ണം ശമിക്കയുമില്ല. ഭൈഷജ്യകം (മരുന്ന്) ത്വരിതതരം (വളരെ വേഗത്തിൽ)

മിന്നുംത്തുവളക്കതന്നി,വയിലൊന്നോടൊത്തരക്കിന്റെനെ-
യ്യു:ന്നിക്കംപൊടിതേച്ചുണംമുറികൾതമ്മിൽച്ചേർന്നണ
ഞ്ഞീടുവാൻ. 30

## പാളീകണ്ഡുശോഫാവദരണ ചികിൽസ

കാതിൻവള്ളിയ്ക്കുനീർ,വിള്ളല്,ചൊറി,യിവവന്നേറിയാലട്ടയിട്ടു-
ചോരതരക്ഷതംകളഞ്ഞേററവുമഥഹയഗന്ധാവടിക്കല്ക്കമോടേ
പേർതാവുംപത്തുപൂനീതകൾതടവിന്നനാല്പാമരകഥനീരാൽ
നെരതാൻകാച്ചിപ്പുരട്ടീടണമഖിലവധൂമൌലിമാണിക്യമാലേ! 31

## കാതുവളത്തുവാൻവിഷമിക്കുന്നതിന്നു്

ആക്കംപൂണ്ടാവണക്കിൻകട,യടപതിയൻകന്ദകം,ദർഭ,തൻവേ-
രൊക്കംഗന്ധർവ്വഗന്ധാ,വടി,കളിതുകളെക്കഞ്ചിരിച്ചാതനീരിൽ
കല്ക്കംചേർത്തിട്ടുകാച്ചിക്കതുമെതമതൻവെണ്ണയാൽകാതുവർദ്ധി-
പ്പിക്കാനുണ്ടാംഞൊതക്കത്തിന്നൊരറുതിവരുംശോഷവൈദ്യങ്ങ
ളാലും. 32

പേരേറുമിശ്രുവണമാലുകൾമാത്രമല്ല
വേറിട്ടെഴുന്നവയുമൊക്കെവിളംബമെന്ന്യേ
ദൂരത്തുപോവതിനുവേണ്ട ചികിൽസയുംതേ-
ന്നൂന്നഭാഷിണി! പറഞ്ഞുതരട്ടെയോഞാൻ. 33

31. അഥ (അതിന്റെശേഷം) ഹയഗന്ധാവടികല്ക്കമോടേ (അമുക്കരം, ഇരട്ടിമധുരം, ഇവയുടെ കല്ക്കംചേർത്തു്) പത്തുപൂ (ദശപുഷ്പം).

32. കന്ദകം (കിഴങ്ങു) ഗന്ധർവ്വഗന്ധാവടികൾ—ഗന്ധർവ്വഗന്ധാ = അശ്വഗന്ധ (അമുക്കരം) വടി, (ഇരട്ടിമധുരം) ഇവ. കഞ്ചിരിച്ചാതനീരിൽ കഞ്ചിരിയുടെ (ആനയടിയന്റെ) ചാത (അരിച്ചുനന്നാക്കിയതു്) ആയ നീരിൽ വെണ്ണയാൽ (വെണ്ണപുരട്ടിയാൽ) വർദ്ധിപ്പിക്കാൻ (വളത്തുവാൻ) ശോഷവൈദ്യങ്ങളാലും (പാളീശോഷചികിൽസകൾ ചെയ്താലും) അറുതിവരും.

33. ഇശ്രുവണമാലുകൾ (ഈ പറഞ്ഞ കർണ്ണരോഗങ്ങൾ) വിളംബം (താമസം)

## കണ്ണുരോഗസാമാന്യചികിൽസ

മുരിങ്ങയുടെതൊലു,ലന്തയില,നൽക്കുറുന്തോട്ടിവേ-
രു,രിക്കതൊലി,സോമവള്ളി,യിവതൻകഷായാംബുവിൽ
സുരദ്രുവൊടുവേങ്ങതൻനടുവരച്ചുകൂട്ടിപ്പചി-
ച്ചോരെണ്ണപെരുമാറിയാലകലുമേതുകണ്ണാർത്തിയും. 34

മഞ്ജിഷ്ഠാദി തൈലം

തുമച്ചെട്ടി,പെരുങ്കുരുമ്പയുടെവേർ,കാശാവുവേർ,ശിഗ്രുതൻ
തോൽ,മഞ്ഞാതിവതൻകഷായമതിലല്ലിൻതോലു,കാമൂന്നു,നി
രാമച്ചം,ചരളം,സുരദ്രു,വിവയെക്കൽക്കിച്ചുടുമ്പിന്റെനെ
കാമംചേർത്തുപചിച്ചോരെണ്ണയുമതിന്നൊക്കുംമുകിൽക്കുന്തളേ! 35

മാർത്താണ്ഡാദിതൈലം

മാർത്താണ്ഡപ്പൊൻമുരിങ്ങപ്പുളിയിലകൾ,കരിന്താളി,ലാളി
ത്യകേളീ–
വിതേതാനിർഗ്ഗുണ്ഡി,രംഭക്കട,ചെറുകടലാടി,ദ്വിരേഫം, ഞാളിഞ്ചി,
ത്രാതാവിൻപത്രം,മുഴിപ്പന,യിവയുടെനീരിങ്കലിന്തുപ്പ,ചെഞ്ച-
ല്യതൊടൊക്കം വയമ്പാ,മയ,മിതനിശ,ചുക്ക,ള്ളി,ക
ല്ക്കിച്ചിതെല്ലാം 36

ആട്ടിന്റെമൂത്രമൊടുകാച്ചിയൊരെണ്ണകള്ള-
ക്കൂട്ടില്ലകണ്ണുസുഖമേകുവതാകയാലേ
നാട്ടിൽപുകഴ്ന്നകുതുരാജനൊടൊക്കു,മെന്റെ
വീടിന്നൊരാഭരണമായ്‌വിലസുന്നകാന്തേ! 37

34. പെരുമാറിയാൽ (അവസ്ഥാനുസാരേണ തലയിൽ തേയ്ക്കുക, നസ്യം, ചെകിട്ടിൽ നിറയ്ക്കുക മുതലായവ ചെയ്താൽ) കണ്ണാർത്തിയും (കണ്ണുരോഗവും) അകലും.

35. ശിഗ്രു (മുരിങ്ങ) അല്ലിൻ (മരമഞ്ഞളിന്റെ) കാ മൂന്നു (ത്രിഫല) സുരദ്രു (ദേവതാരം) കൽക്കിച്ച് (അരച്ചുകലക്കി) കാമം (ഏററം) പചിച്ചോരു (കാച്ചിയ) അതിന്നു ('ശിഗ്രുവൽക്കാദി') തൈലത്തിന്നു ഒക്കും. സകലകണ്ണുരോഗശമനമാണ്.

36. മാർത്താണ്ഡപ്പൊൻമുരിങ്ങപ്പുളിയിലകൾ–മാർത്താണ്ഡം, (എരിക്ക്) പൊന്ന്, (ഉമ്മത്ത്) മുരിങ്ങ, പുളി, ഇവയുടെ ഇലകൾ. നിർഗ്ഗുണ്ഡി (കരുനൊച്ചിയില) 36, 37 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

## ഇരുപത്തെട്ടാം അധ്യായം

## നാസാരോഗപ്രകരണം

### പീനസചികിത്സ

കാററത്തീടാത്തകംപുക്കമരുക, കനവുംപൃട്ടമുള്ളാംശുകത്താൽ
ചുററിക്കെട്ടുംതലപ്പാവിനെയണിയുക, മൂന്നാൾകുളിച്ചായ്ക പിന്നെ
പററുംവണ്ണംശിരസ്സ്നേഹവിധിപുക, നസ്യം, കവിൾക്കൊൾക, യിക്കെ-
ട്ടററീടുംകൈകളാൽപീനസതജമുഴവൻവേർപിരിഞ്ഞീടുമത്രേ. 1
കുന്നിച്ചുംദോഷകോപാലിതുകയിൽവചനേ! താഴ്ചകൂടാതെനിന്നാ-
ലെന്നേ! മൂന്നാൾകഴിഞ്ഞീടില്ലമയി! കുളിപാടില്ലയെന്നാണശാസ്ത്രം
എന്നാലാവോളമോരോദിവസമിടയിൽവിട്ടിട്ടുവേണ്ടുംമതന്നി-
ട്ടൊന്നായ്ക്കാച്ചുംജലത്തിൽകുളിയൊരുവിധമാമെന്നുമുണ്ടന്യപക്ഷം. 2

37. ആട്ടിൻെറ മൂത്രമൊടു (സമം ആട്ടമൂത്രത്തോടുകൂടി) കർണ്ണസുഖം ഏകുവത് (എല്ലാ കർണ്ണരോഗങ്ങളെയും ശമിപ്പിക്കുന്നതു) കുരുരാജനോടു (ദുര്യോധനനോടു) ഒക്കും. ദുര്യോധനൻ കർണ്ണന്നു സുഖം ഏകുന്നവനാണല്ലോ. ശ്ലേഷോപമാലങ്കാരം. ഈ എണ്ണ തേയ്ക്കുക മുതലായവ ചെയ്താൽ എല്ലാ കർണ്ണരോഗങ്ങളും ശമിക്കുമെന്നു ഭാവം.

## അധ്യായം 28

1. അംശുകത്താൽ (വസ്ത്രംകൊണ്ടു) തലപ്പാവിനെ അണിയുക—തല മൂടിക്കെട്ടുക എന്നു സാരം. ശിരസ്സ്നേഹനവിധി (ശിരസ്സിനു സ്നിഗ്ദ്ധത വരുത്തുക) പീനസതജ(പീനസരോഗം)മൂക്കടപ്പ്, മൂക്കിൽ നിന്നും നീരൊഴുക്കും, തലവേദന, പനി, മുതലായ ലക്ഷണങ്ങളോടുകൂടിയ നാസാരോഗം പീനസമെന്നറിയപ്പെടുന്നു.

2. ദോഷകോപാൽ (ദോഷകോപംഹേതുവായിട്ടു) താഴ്ചകൂടാതെ (ശമമില്ലാതെ) ആവോളം ഓരോ ദിവസം(ഒന്നോ, രണ്ടോ മൂന്നോ ദിവസം) ജലത്തിൽ (വെള്ളത്തിൽ) ഒരുവിധം ആം (ആകാം.

നിത്യംകുളിച്ചുകൊള്ളട്ടേരക്തപീനസമുള്ളവർ,
മൃഗേക്ഷ!ചൊല്ലാംമരുൽപീനസത്തിനുള്ളചികിത്സ
ഞാൻ. 3

## വാതപീനസചികിത്സ

കുഴമ്പ്

കേളല്ലിൽവാതകപ്പയോ,തകരമോ,ദേവദ്രുവോ,പഥ്യയോ,
മേളിപ്പിച്ചുപചിച്ചൊരെണ്ണയൊടിണങ്ങുന്നാവണക്കെണ്ണയിൽ
ചാലിച്ചീട്ടരത്തജീരകമുകിൽച്ചൂർണ്ണത്തെമൂർദ്ധാവി-
ലൊട്ടാലേപിച്ചുപുലച്ചുറോരമതിനെപ്പാടേത്തുടച്ചീടണം. 4

പുകത്തിരി കവിൾക്കൊള്ളുവാൻ

തൈർനീരിൽകാറകിൽഗ്ഗുൽഗ്ഗുലുവടികൾവിഴാൽവിത്തൊട്ടും
ചേർത്തരച്ചു-
ന്നൂനംനിർമ്മിച്ചണക്കിക്കത്തിയത്തിരിതൈലത്തിൽമുക്കിക്കൊളുത്തി
ത്താനേതന്നെക്കെട്ടതാൽവരുമൊരുപുകസേവിച്ചിടേണം,കവിൾ
ക്കൊ-
ള്ളാനെൻജീവപ്രിയേ!ജീരകമുതിരകൾതൻകഷായവെള്ളംപ്ര
ധാനം. 5

നസ്യത്തിന്നു

"മരുൽപീനസക്കാർക്കുനസ്യത്തിന്നെന്താ-
ണൊരുക്കേണ്ടതെ"ന്നോശിവേ!നിന്റെചോദ്യം?
കുറുന്തോട്ടിവേരാൽക്കഷായംവിഴാൽവി-
ത്താരപ്പാനി,വണ്ണംപചിക്കേണമെണ്ണ. 6

3. മരുൽപീനസത്തിനു (വാതപീനസത്തിനു) മുഖം വരളുക, അധികമായി തുമ്മുക, വലിയ മൂക്കടപ്പു, തലവേദന, മൂക്കിൽ നിന്നു തണുത്തനീരൊലിക്കുക, ഇവ വാതപീനസത്തിന്റെ ലക്ഷണങ്ങളാകുന്നു.

4. ദേവദ്രുവോ (ദേവതാരമോ) പഥ്യ (കടുക്ക)യോ. മേളിപ്പിച്ചു (ചേർത്തു) പചിച്ചൊരു (മൂപ്പിച്ച) അരത്തജീരകത്തിൻചൂർണ്ണത്തെ. അരത്ത, ജീരകം, മുകിൽ (മുത്തങ്ങക്കിഴങ്ങ്) ഇവയുടെ ചൂർണ്ണത്തെ (പൊടിയെ) ആലേപിച്ചു (പുരട്ടി)

## പിത്തപീനസത്തിന്ന്

### കുഴമ്പ്

നൈതാവുന്നാവണക്കെണ്ണയെയഴകൊടുനിർഗ്ഗുണ്ഡിനീരൊത്ത
കൊങ്ക-
പ്പാൽതന്നിൽപാൎമൂപ്പിച്ചതിലഥകടൽനാക്കോടുനെല്ലിങ്ങ,
രാസ്ന,
ശീതം,രാമച്ച,മഞ്ചെട്ടി,കളിതുകൾപൊടിച്ചിട്ടുചാലിച്ചരാത്രൌ
നാൾതോറുംരണ്ടുയാമം,നിറുകയിലിടണംപിത്തവൻപീനസ
ക്കാർ. 7

### പുകത്തിരി

യഷ്ടി,ച്ചെഞ്ചല്യ,മഞ്ചെട്ടി,കളകിലി,വയെച്ചന്ദനത്തോടുപാലിൽ
തുഷ്ട്യാപേഷിച്ചതീൎത്തീടിനതിരിനറുനൈതന്നിൽമുക്കിക്കൊ
ള്ളതി
പെട്ടന്നുതിക്കെട്ടുക്ഷംപൊഴതൊത്തപുകപ്പൊങ്ങുന്നതുണ്ടാലുടൻമേവർ
പെട്ടീടുംപിത്തകോപപ്പെരളിയിലുളവാംപീനസം,പീനസാരേ! 8

### നസ്യത്തിന്ന് കവിൾക്കൊൾവാൻ

വൻനെല്ലിക്കായതൻ കല്കമതുടയ കുറുന്തോട്ടിവേരിൻകഷായം
തന്നിൽ കാച്ചുന്നതൈലം മതിമതിവദനേ! നസ്യകൎമ്മംനടത്താൻ,

6. അരപ്പാൻ [കല്കത്തിന്നു] എണ്ണ പചിക്കേണം [കാച്ച ണം] ഈ എണ്ണ നസ്യത്തിന്നുതകുന്നതാകുന്നു.

7. നിർഗ്ഗുണ്ഡി (കരുനൊച്ചിയില)നീർ. അഥ (പിന്നെ) രാസ്ന (അരത്ത) ശീതം [ചന്ദനം] രാത്രൌ [രാത്രിയിങ്കൽ] രണ്ടുയാമം [പതിനഞ്ചുനാഴിക] നിറുകയിൽ ഇടണം. പതിനഞ്ചുനാഴിക കഴിഞ്ഞാൽ തുടച്ചുകളയണം. പനി, തണ്ണീർദാഹം, മൂക്കിന്റെ അഗ്രത്തിൽ പഴുപ്പ്, തലതിരിച്ചൽ, പുകഞ്ഞോ മഞ്ഞളിച്ചോ ഇരിക്കുന്നതും രൂക്ഷോഷ്ണവും ആയ നീർ മൂക്കിൽനിന്നൊഴുകുക, ഈ ലക്ഷണങ്ങളുള്ളതു 'പിത്തപീനസമാകുന്നു.

8. പേഷിച്ച [അരച്ച] തീൎത്തീടിന [തെ ശീലമേൽ തേച്ച തിരച്ച ഉണക്കിയ]

ധന്യേ! രാമച്ച, നെല്ലിക്കകൾ, മുന്തിരി, യിവററിൻെറ നിഷ്ക്വാഥ
വെള്ളം
തന്നേവേണം കവിൾക്കൊണ്ടിടുവതിന്നനിശം പൈത്തമാം
പീനസത്തിൽ. 9

## കഫപീനസത്തിന്നു്

### കഴമ്പ്

തൂർണ്ണം നൽകടൽനാക്ക ചേരുന്നൊരു വിഴാൽവിത്താവണ
ക്കെണ്ണയിൽ
ചൂർണ്ണിച്ചിട്ടു കുറച്ചുവഹ്നിയിലതിൻനീർ വീഴ്ത്തിട്ടുപ്പിച്ചതിൽ
വിഷ്ണ്വാർദ്ദാരു, വമുക്കരം, പുളിഞ്ചരമ്പ, നല്ലവൃശ്ചീവവേ-
രു, ണ്ണരപ്പുട്ടകടുക്ക, മുക്കടു കുറുന്തോട്ടികൊഴിഞ്ഞിൽക്കട, 10
പാലത്തോൽ, കരുനൊച്ചിവേരു, വനമുല്ലച്ചുണ്ടവേർവന്മുള-
ത്തോലാ, തങ്ക, മരുന്ത, ജീരകയുഗം, കായ, ന്നിവററിൻപൊടി
ചാലിച്ചിട്ടു ശിരസ്സിലിട്ടു മണിക്കൂർമൂന്നുചെന്നാൽ ചിതം
പോലെതീർത്തു തുടച്ചുമാററിയിടണം മാങ്കണ്ണിമാർ മാലികേ! 11

### പുകത്തിരി

നാൾതോറുമേനിശയിലിപ്പണി മൂന്നുവട്ടം
ചെയ്താൽ വിടും കഫജപീനസദീനഭാവം,
ശ്രീതാമസീശ, മനയോലകൾ കുന്തുരുക്കം,
കേൾത്തുത്ഥ, കന്മത, മിനിഗുതകപ്പമഞ്ഞൾ, 12

9. വൻനെല്ലിക്കായതൻകല്ക്കം (വലിയ നെല്ലിക്ക അരച്ചതു) പൈത്തമാം (പിത്തസംബന്ധിയായ)

10. തൂർണ്ണം (ഉടനെ) ചൂർണ്ണിച്ചു (പൊടിച്ചു) വൃശ്ചീവവേർ (തമിഴാമവേർ) 10-ം 11-ം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

11. വനമുല്ലച്ചുണ്ടവേർവന്മുളത്തോൽ (കാട്ടുമുല്ലവേർ, പുത്തരിച്ചുണ്ടവേർ, വലിയമുള, ഇവയുടെ തൊലി)

12. നിശയിൽ (രാത്രിയിൽ) ഇപ്പണി (കഴമ്പിടുക) കഫജപീനസദീനഭാവം. കഫജം (കഫംകൊണ്ടുണ്ടായതു്) ആയ പീനസം ഹേതുവായിട്ടുള്ള ദീനഭാവം (പരവശത) വിടും. അതുചി

വേട്ടാളൻകൂട്,ചെങ്കുമം,മുളകുകൾതൂത്താവുനീർകൊണ്ടിതെല്ലാം
കൂട്ടിപ്പേഷിച്ചതെല്ലാം ചെറിയതുണി തിരച്ചിട്ട് വെലത്തുണക്കി
കൂട്ടില്ലാത്താവണക്കെണ്ണയിലെത്രതലമുക്കിക്കൊളുത്തിക്കെട്ടത്താൽ
വാട്ടം കൈകവിട്ട് പൊങ്ങുന്നൊരു പുകയെ വലിപ്പിക്കയും
ചെയ്യിടേണം. 13

നസ്യത്തിന്ന്

കൊള്ളാമിങ്ങു സമീരപീനസരുജക്കൊത്തെണ്ണനസ്യം, കവിൾ-
ക്കൊള്ളാൻതിപ്പലി, ചുക്ക, നമ്പതിര, യീവസ്തുക്കൾതൻകഷാഢമാം.

## ത്രിദോഷപീനസത്തിന്ന്

കവിൾക്കൊള്ളുവാൻ

എല്ലാദോഷവുമൊന്നുപോലെയിടയുമ്പോളെത്തുമിവ്യാധിമാ-
റില്ലാ, മറ്റുവിധത്തിലുള്ളതിവകൊണ്ടേറാതെ നിന്നീടുമേ. 14

## രക്തപീനസചികിത്സ

കഴമ്പ്

രാമച്ചമഞ്ജനമരത്ത മുകിൽ,ഗ്ഗദങ്ങൾ
നീർമ്മുനാകാ,വടി,പൊടിച്ചിവകൊങ്കനീരിൽ

ചുമ, ദേഹത്തിന്ന കനം, ഛർദ്ദി, വായ മധുരിക്കുക, മൂക്കിന്നുചൊറി, മൂക്കിൽ നിന്ന സ്നിഗ്ദ്ധമായ നീർ ഒഴുകുക, കഫം വളരെ ചാടുക, ഇവയുള്ള നാസാരോഗം കഫപീനസമാകുന്നു. ശ്രീതാമസീദമനയോലകൾ (നല്ല കപ്പൂരം, മനയോല, ഇവ) മഞ്ഞൾ(വരട്ടുമഞ്ഞൾ) 12 ം 13ം ശ്ലോകങ്ങൾ ഒന്നായി അന്വയിക്കപ്പെടേണ്ടവയാകുന്നു.

13. പേഷിച്ച (അരച്ച)

14. ഇങ്ങ(കഫപീനസത്തിൽ) സമീരപീനസരുജക്കു(വാതപീനസരോഗത്തിന്നു) ഒത്ത (ഫലിക്കുന്ന) എണ്ണനസ്യം (എണ്ണകൊണ്ടുള്ളനസ്യം) കൊള്ളാം. കഷാഢം (കഷായം)ആം. ഇവ്യാധി(പീനസം) മററുവിധത്തിലുള്ളതു (എല്ലാദോഷങ്ങളും ഒരേ വിധം കോപിച്ചിട്ടില്ലാത്തപ്പോൾ ഉണ്ടായ പീനസരോഗം) ഇവ കൊണ്ടു (വാതപീനസാദികൾക്ക് വെവ്വേറെ പറയപ്പെട്ട മരുന്നുകളെ യഥോചിതം ചേർത്ത് ഉപയോഗിച്ചാൽ) ഏറാതെ നില്ക്കും. യാപ്യമാണെന്നു ഭാവം.

15. അഞ്ജനം (അഞ്ജനക്കല്ല്) ശോണിതപീനസം (രക്തം

സാമാന്യമട്ടിലലിയിച്ചു കഴമ്പിടേണം
കാമാക്ഷി ശോണിതജപീനസമന്യമെന്നാൽ- 15
അല്ലെന്നാലിടയത്തി,വെൺമതി,നറുംതാരല്ലി,നീരഞ്ജന-
ക്കല്ലേ,ലത്താരി,കന്മതം,മലയജം,പാച്ചോററിവൃക്ഷത്തൊലി,
നെല്ലിക്കാ,വടി,മാഞ്ചി,കൊഞ്ഞലി,വയെത്തുല്യംപൊടിച്ചിട്ടുകെ-
ടില്ലാത്തൊരുനിലംപരഞ്ഞരസവും,തുവെണ്ണയും,ചേർത്തുടൻ. 16
നീർവററുംവരെയുംകശക്കിയതുമൂർദ്ധ്വിൽപുരട്ടേണമൊ-
ട്ടീ,വന്മാലിൻരക്തപിത്തവിധിയും,പാടേപ്രയോഗിച്ചിടാം
രാവിൻതോലിനൊടബ്ദവും,പഴയനെല്ലിക്കായു,മിട്ടാസ്ഥയാ
വേവിച്ചീടിനവെള്ളമാണിഹകുളിപ്പിക്കാനെടുക്കേണ്ടതും. 17

## ദുഷ്ടപീനസചികിൽസ

### പൂതിമധൂകാദി കഴമ്പു

പൂതിയുണത്തി,യിരിപ്പക്കാതൽ,വയമ്പി,തമുളക,മുക്കരം,തകരം,
ഹേതന്വി!കടുകരോഹിണികാർ,തിപ്പലി,ദാത,വലിയ
കടലാടിയതു്. 18
പിച്ചുല്ലേപഞ്ചഗന്ധം,ചെറുവഴുതിനതൻവിത്ത,രാത്ത,കടുക്ക,
കച്ചൂരിക്കന്ദ,മഞ്ചെട്ടി,കളഗകടൽനാക്കൊട്ടുതാലീസപത്രം,
മെച്ചംകുട്ടാമുരിങ്ങക്കുരു,വിതുനിശ,ചെഞ്ചന്ദനം,ജീരകംര-
ണ്ടുൾച്ചേർന്നേലാവിഴാൽത്തണ്ഡുല,മിവകലരുംകന്ദതത്തിന്റെ
ചൂർണ്ണം. 19

കൊണ്ടുണ്ടായപീനസം)എന്നാൽ അമ്പും (ശമിയ്ക്കും) ദുഷിച്ചരക്തം മൂക്കിന്റെ ഞരമ്പുകളിൽ ചെന്നുകൂടിയാൽ പിത്ത പീനസലക്ഷണങ്ങളും മാറും. വിശിഷ്യ തരിക്കുക, കണ്ണുകൾക്കു ചുവപ്പും, ദുർഗ്ഗന്ധമുള്ളശ്വാസം, ചെവിയ്ക്കും കണ്ണിന്നും മൂക്കിന്നും ചൊറിച്ചിൽ, ഇവയും ചേർന്നുണ്ടാകുന്ന നാസാരോഗത്തെ രക്തപീനസമെന്നറിയണം.

16. 16, 17 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

17. ഈ വന്മാലിന്നു (രക്തപീനസത്തിന്നു) രക്തപിത്തവിധിയും (രക്തപിത്ത ചികിത്സയും) രാവിൻ (മരമഞ്ഞളിൻ) അബ്ദവും (മുത്തങ്ങയും) പഴയ (ഉണങ്ങിയ) ഇഹ = ഇതിങ്കൽ (രക്തപീനസത്തിൽ)

18. 18, 19, 20 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

ചേർന്നീരിൽക്ഷപരണ്ടിണങ്ങിയവിഴാൽവിത്തിന്റെ
കല്ലൂരത്തോട–
ന്യൂനംകാച്ചിയൊരെണ്ണയാലെയഥവാശീലിച്ചതൈലത്തിനാൽ
താനേതാണലിയിച്ചു മൂർദ്ധനി കുറെക്കാലം കഴമ്പിട്ടുപോ–
ന്നോരെന്നുസുന്ദരി! ദുഷ്ടപീനസഗദംകഷ്ടിച്ചുവിട്ടീടുമേ. 20
അപ്പോൾനല്ലംകുറുന്തോട്ടിയുടെയിലയരച്ചിട്ടുള്ളവെണ്ണയുംചേ–
ർത്തൊപ്പംകൈകൊണ്ടുമർദ്ദിച്ചുള്ളശിരസിപുരട്ടുന്നതുംനന്നുതന്നേ
തേപ്പാനും,നസ്യകർമ്മത്തിനു,മരിയശിരഃശുദ്ധിനൽകുന്നതൈലം
കല്പിക്കാ,മാവിധത്തിൽചിലപൊടികൾവലിപ്പിക്കയും
ചെയ്യിടേണം. 21

### തലയിൽതേപ്പാൻ നവപല്ലവാദി തൈലം

ഞെമയില,യുഴിഞ്ഞ,യള്ളി,ചിററമൃതി,വതൻനീരി'ലേല
തൊട്ടവ'യോ,
'ഞെമവേർതൊലിതൊട്ടവ'യോ,കമലദളക്കണ്ണി! കല്ലൂരായ്'ക്കൂട്ടി 22

20. അന്യൂനം (കുറവുവരാതെ) ശീലിച്ച (പതിവായി തേച്ചു വന്ന) ദുഷ്ടപീനസഗദം (ദുഷ്ടപീനസരോഗം) എല്ലാ പീനസവും ചികിത്സ ചെയ്യാതെ വളരെ ദിവസം ചെന്നാൽ താനേ നിവർത്തിച്ചില്ലെന്നും, ദുഷ്ടപീനസമായി പരിണമിച്ചു എന്നും വരാം. ഇന്ദ്രിയങ്ങൾക്കു ചൂട്, അഗ്നിമാന്ദ്യം, കുര, ഏക്കം, മാറത്തും വാരികളിലും വേദന, വായയ്ക്കും മൂക്കിനും വരൾച്ച, മൂക്കടപ്പ്, മൂക്കിൽനിന്നു കുരു പൊട്ടിയാൽ വരുന്നതുപോലെ ചോരയും ചലവും ചാടുക, മൂക്കിൽ പുഴുക്കളുണ്ടാവുക, മെഴുപോലെ ഉറച്ചു മഞ്ഞളിച്ച കഫം പോവുക, രസഭേദങ്ങളും ഗന്ധഭേദങ്ങളും അറിയായ്ക, ഇവയൊക്കെ പീനസം ദുഷ്ടമായാൽ ഉണ്ടാകുന്ന ഉപദ്രവങ്ങളാകുന്നു. ''കഷ്ടിച്ചു വിട്ടീടുമേ'' എന്നതുകൊണ്ടു ദുഷ്ടപീനസം കൃച്ഛ്റസാദ്ധ്യമാണെന്നു ധരിച്ചുകൊൾകയും വേണം.

21. മർദ്ദിച്ചുള്ള (ഉരസി നീരുള്ളതു) ശിരസി (ശിരസ്സിൽ) ശിരഃശുദ്ധി (ശിരസ്സിന്റെ ശുദ്ധി) ആ വിധത്തിൽ (ശിരഃശുദ്ധി ഉണ്ടാകുന്ന മാതിരിയിൽ)

22. ഏലതൊട്ടവയോ('ഏലാദി'ഗണമോ) ഞെമവേർതൊലി തൊട്ടവയോ (താഴെത്തൊരേടത്തു പറയുന്ന 'ധവതചഗാദി' ഗണമോ) 22, 23 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

നൽതേങ്ങാക്ഷീരമൊപ്പംതടവൃമൊതവെളിച്ചെണ്ണയോ
തുല്യമായ്പാ-
ലൊത്തീട്ടന്നെണ്ണയോ,കാച്ചണമിതുതലയിൽതേച്ചുകൊ
ള്ളുന്നതായാൽ
രക്താഭേ! ദുഷ്ടമാംപീനസ,മൊരുഗ്ഗുരുനാഥന്റെ
സാരോപദേശം
മൂഢാവിങ്കൽപെടുന്നവരുടെയറിവില്ലായ്മപോലെശമിക്കും. 23
ഈവണ്ണംചിതമുള്ളചിററമൃതൊട്ടംനൽക്കുവളത്തിൻദളം
താവുംരണ്ടുതരംമുതക്കിലകൾതൻനീരിൽകരിഞ്ചീരകം
രാവിൻതോല,മരദ്രു,വെന്നിവയരച്ചിട്ടെണ്ണസാധിച്ചതും
കാർവേണീമണി! ദുഷ്ടപീനസശരക്കാരെസ്സുഖിപ്പിക്കുമേ. 24

നസ്യത്തിന്ന്

ചെമ്മേവിഴാലരി, സുരദ്രുമ,മുപ്പു, യഷ്ടി,-
യുന്മേഷപൂർവ്വമിവയൊപ്പമരച്ചുകൂട്ടി
നെന്മേനിവാകയിലനീരിലൊരെണ്ണസാധി-
ച്ചെന്മേഘനേർകുഴലി! നസ്യവിധിക്കെടുക്കാം. 25

ബലാവിലാദി തൈലം

എന്മേഘവേണി! ബല, കുവള, വേർസുരദ്രു,
നെന്മേനിവാകയുടെവേരിവയാൽകഷായം
വന്മഞ്ഞളിൻതൊലിയരപ്പതിനേ,വമെണ്ണ,-
യമ്മിഞ്ഞനീരൊടുപചിച്ചതുമസ്സലല്ലേ്ലാ. 26

23. നൽതേങ്ങാക്ഷീരം (നല്ലതേങ്ങാപ്പാൽ) ഉപമാലങ്കാരം.

24. ഈ തൈലം തലയിൽ തേക്കുന്നവർക്കും ദുഷ്ടപീനസം ശമിക്കും എന്നു താല്പര്യം. ഈവണ്ണം എന്നതുകൊണ്ടു, തേങ്ങാപ്പാൽ സമം ചേൎന്ന വെളിച്ചെണ്ണയും, പശുവിൻപാൽ സമംകൂടിയ എണ്ണയും, കാച്ചാം എന്നു സ്പഷ്ടമാക്കിയിരിക്കുന്നു.

25. സുരദ്രുമം (ദേവതാരം) ഉപ്പു (ഇന്തുപ്പു) യഷ്ടി (ഇരട്ടിമധുരം) ഉന്മേഷപൂർവ്വം(ഉന്മേഷത്തോടുകൂടി) സാധിച്ചു (കാച്ചിയരിച്ചു)

26 ബല (കുറുന്തോട്ടിവേർ) സുരദ്രു (ദേവതാരം) വൻമഞ്ഞളിൻതൊലി (വലിയ മഞ്ഞൾതൊലി) അരപ്പതിനു (കല്ക്കത്തിനു) ഏവം ഇപ്രകാരം അമ്മിഞ്ഞനീരൊടു (സമം മുലപ്പാലോടുകൂടി) അസ്സലല്ലേ്ലാ (നസ്യത്തിനു നന്നു)

### കോള്യസനപത്രാദി തൈലം

ചേലവേങ്ങയില,പച്ചവണ്ടുകൊടിയാവണക്കുത്യാദര–
ത്താലിവററിനുടെനീരെട്ടുങ്ങമവേതതൻതൊലി,വിഴാലരി,

### ധവതാഗാദി ഗണം

ചേലിയനാഗതകപ്പ,യൃപ്പ,തകരം,വയമ്പ,വടി,മഞ്ഞളിൻ
തൊല്യ,കൊട്ടു,മിരജീരകം,ത്രിഫല,കസ്തൂരിക്കമഥകുങ്കുമം, 27
രാവി,ന്നിക്കമെതം, നൽച്ചെറുവഴുതിനവിത്തി,ന്ദു,കച്ചൂരി,ഞാഴൽ–
പ്പൂവൊക്കം മാഞ്ചി,ഗോരോചന,മകിൽ,മെരുകിൻ ചട്ട,
താലീസപത്രം,
കാർ, വമ്പിച്ചൂള്ളിരിപ്പദ്രുമനട്ടവിവകല്ക്കീകരിച്ചിക്ഷുവിൻനീർ,
തൈർവെള്ളം, തുല്യമാട്ടിൻമുലരസ,മിവചേത്തെണ്ണ കാച്ചി
ടവേണം. 28

ദുഷ്ടപീനസമുള്ളോർക്ക ചട്ടംനസ്യംകഴിച്ചുവാൻ
ഒട്ടേറെനന്നിതൈത്തലം, പൂമട്ടേല്യം മൊഴിമാർമണേ! 29

### നാസികാചൂർണ്ണം

ജാതിക്കാ, വടി, ജാതിപത്രിക, ചതുർജ്ജാതം ജലം, ജീരകം,
ജാതിപ്പുഷ്പദളാംഗി! ജാത്യമിയല്യം രാമച്ചം, നെല്ലിക്ക,കൾ
ആതങ്കം, നിശരണ്ടി, നിത്രികട്ടു, ചിലിത്താണ്ടു, കച്ചൂരിതൊ–
നോതാം വാൽമുളക, ത്രയല്ല കരയാമ്പുവെന്നിവമ്ലോപ്പമായ്" 30
ആരോമൽച്ചന്ദനം, വൻപൃകയില,യിവചൂർണ്ണിച്ചു ജംബീരകത്തിൻ
നീരമ്പാന്നുളിളന്നീർജ്ജലമഥ പനിനീരെ,ന്നിവററിൻക്രമത്താൽ

27. 27ം, 28ഉം ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

28. ഇന്ദു (കർപ്പൂരം) ഇരിപ്പദ്രുമനട്ട (ഇരിപ്പമരക്കാതൽ) ഇക്ഷുവിൻ (കരിമ്പിന്റെ) ആട്ടിൻമുലരസം (ആട്ടിൻപാൽ).

29. ഇതൈത്തലം (എണ്ണ) ഒട്ടേറെ (മുൻപറഞ്ഞ തൈലങ്ങളെക്കാൾ) നന്ന്.

30. 30ം, 31ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

31. ചൂർണ്ണിച്ചു (പൊടിച്ചു) ജംബീരകത്തിൻ (ചെറുനാരങ്ങയുടെ) പേഷിച്ചു (അരച്ചു) ചെറുനാരങ്ങനീരിൽ അരച്ചു നിഴലിലുണക്കിപ്പൊടിച്ചു ഇളനീർവെള്ളത്തിൽ അരയ്ക്കുക. പിന്നെയും നിഴലിലുണക്കിപ്പൊടിച്ചു പനിനീരിൽ അരയ്ക്കുകയും, നിഴലിലുണ

ഏറെപ്പേഷിച്ചിട്ടതങ്ങിനെനിഴലിലുണക്കിപ്പൊടിച്ചുള്ളമായ"കർ-
പ്പൂരം,സാമ്പ്രാണിതൻസത്തൊട്ടുപുഴുകി,വയമ്പുംചേർത്ത്"
സൂക്ഷിച്ചീടേണം. 31

ഘ്രാണംദുഷ്ടാന്നിട്ടുംപീനസവും,മഥശിരഃകമ്പവും,വായനാററം,
ഘ്രാണിൻദുർഗ്ഗന്ധവും,ജാള്യവു,മിനിയൊരുചെന്നിക്കചേരുന്നകുത്തും,
നീക്കീടും'നാസികാചൂർണ്ണ'മിതടവിൽവലിച്ചാൽക്കമൂർദ്ധാർത്തി
യെന്നു-
ള്ളക്കളൂർദ്ധ്വാംഗരോഗംമുഴുവനൊഴിയുമെന്നോതിയാൽ
തീർന്നുവല്ലോ. 32

കലസ്ഥാദി കഷായം

മുതിര,തിപ്പലി,മുത്തിള,രാസ്നാചുക്കിവകൾകൊണ്ടുചമച്ച
കഷായനീർ
മധുതളിച്ചുകുടിയ്ക്കുകിലററുപോംസുദതി!ദുഷ്ടുപിടിച്ചൊരു
പീനസം. 33

## ഭൂശക്ഷവചികിത്സ

കേൾതൽക്കാലംകുറുന്തോട്ടിയുടെയിലയരച്ചിട്ടുകെട്ടിട്ടിനേശ-
സ്ഫീതാക്ഷി!പഞ്ചഗന്ധപ്പൊടിയുമതുടനതിന്നൊപ്പമാംമട്ടിണക്കി
കോതമ്പകഷായവെള്ളത്തെളിയൊട്ടമുലനീർ,വെണ്ണയുംചേർത്തരച്ച-
ഞ്ഞാതേനീർനീക്കിനിത്യംനിറുകയിലിടണംവന്നവഴുതുമ്പൽ
മാറാൻ 34

ബലാത്രിതയാദി തൈലം

നിഷ്പാഥംമുക്കുറുന്തോട്ടികളുടെകടയാൽതീർത്തുടൻകുങ്കുമത്തോ-
ടൊക്കംവെൺചന്ദനം,കാർ,വടിയൊട്ടമെരുകിൻചട്ട,യി
ഷ്ടാധനങ്ങൾ

ക്കിപ്പൊടിയ്ക്കുകയും, വേണമെന്നുള്ളതിനെ 'ക്രമത്താൽ' എന്ന പദം സ്പഷ്ടീകരിക്കുന്നു.

32. മൂർദ്ധാർത്തി (തലവേദന) ഊർദ്ധ്വാംഗരോഗം (കഴുത്തിനുമേലെ ഉണ്ടാകുന്ന രോഗം)

33. മധു (തേൻ)

34. പഞ്ചഗന്ധപ്പൊടിയും (ഇരുവേലി, രാമച്ചം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം, ഇവയുടെ പൊടിയും) കോതമ്പകഷായവെള്ളത്തെളി (ഒരു പലം കോതമ്പ് വറുത്തു നാനാഴിവെള്ളത്തിലിട്ടു കുറുക്കി ഇരുനാഴിയാക്കി പിഴിഞ്ഞരിച്ചു കുറച്ചുനേരം കാററില്ലാ

കല്ക്കിച്ചിട്ടാപ്പതെണ്ണയു,മധപശുവിൻ പാലതും,പാൻകാച്ചി-
ത്താക്കത്തിൽ പഞ്ചസാരപ്പൊടിതടവിനപാത്രത്തിലെള്ളാ
യിരിക്കാം. 35

പിറേറന്നാളതുകൊണ്ടുനസ്യവിധിചെയ്യുന്നാൽവെടിപ്പായ്ശമം
പററീടാതമതംഭ്രശക്ഷവമറും, വസ്ത്യായതെന്നാകിലോ
തെററാതേപുരികങ്ങൾതൻനടുവിലും,മൂർദ്ധാവിലും,മൂക്കിലും,
ചെറേററെപ്പുരട്ടാറിടേണമിതിനെച്ചേതോജ്ഞസർവ്വസ്വമേ! 36

## നാസാശോഷചികിത്സ

നീക്കംവരാതറികനാസികതന്റെശോഷം
നീക്കാനമിപ്പണികൾചെയ്യുകവേണ,മെന്നാൽ
മൂക്കന്നകുറൊട്ട്'ബലാത്രിതയാദി'യെണ്ണ
മൂക്കിന്റെമേൽമുഴവനുംപെരുമാറിടേണം. 37

## നാസാനാഹചികിത്സ

ബാലേ!മുന്നാൾ'ബലാതൈലം'മുപരിപുരട്ടിച്ചനാലാംദിനത്തിൽ
തൈലംലേപിച്ചവാട്ടുംചെറുവഴുതിനതൻനൽദ്ദളം കൊണ്ടുഴിഞ്ഞോ
നാളിധൂമത്തിനാലോ,നലമൊടൊതവിയർപ്പേററിവെച്ചിന്നി
യോത്തും
കേളിപ്പെട്ടെണ്ണയാൽചെയ്യണമൊതപിചുവോ,നസ്യമോ,
നാസവിത്താൽ. 38

തോടത്തുവെച്ചു ആ കഷായം അടിയിൽ ഊറിയാൽ ഊറൽ കൂടാതെ അതിൽനിന്നെടുത്ത തെളിയോടു)

35. ഉടൻ (കഷായം വെച്ച ദിവസം തന്നെ) ഒപ്പം (കഷായവെള്ളത്തോടു സമം)

36. ആയതു (നസ്യം) വസ്ത്യ എന്നാകിലോ. മൂക്കിലും (മൂക്കിൻദ്വാരങ്ങളിലും) ഇതിനെ ('ബലാത്രിതയാദി' തൈലത്തെ)

37. ഇപ്പണികൾ (ഭ്രശക്ഷവചികിത്സകൾ) എന്നാൽ 'ബലാത്രിതയാദി' എണ്ണ മൂക്കിൻദ്വാരങ്ങളിൽമാത്രം പുരട്ടിയാൽ പോരാ. മൂക്കിന്റെ മേൽ മുഴവനും പെരുമാറണം. ഇതത്രേ വ്യത്യാസം. കോപിച്ച വായു മൂക്കിന്റെ പഴുതിലുള്ള കഫാംശത്തെ നിശ്ശേഷം വരട്ടി മൂക്കിന്നടവുണ്ടാക്കും. അതു നാസാശോഷമാകുന്നു.

38. ഉപരി (മേലെ) തൈലം (എണ്ണ) ലേപിച്ചു (പുരട്ടി)

### ശിഗ്രുബീജാദി തൈലം

തുളസ്യാളി, മുരിങ്ങക്കുരു, വഴുതിനവിത്തു, പ്പു, ശ്രൂമം വിഴാൽവി-
ത്തുൾക്കോലും നാഗദന്തിക്കുരു, വെരിവിയലും വസ്ലമൂന്നി, ഗ്ഗണതെ
കൽക്കിച്ചാട്ടിൻറപാലിൽ കനിവൊടുവിപചിച്ചെണ്ണയാൽ
മൂക്കിന്നുണ്ടാം
ദുഷ്ടേറ്റംവീർപ്പുതൊട്ടുള്ളഴലുകളകലെപ്പോകുമേരൈവകിടാതെ. 39

## നാസാപാകത്തിന്ന്

മകോച്ചാതുണങ്ങിയോതമഞ്ഞളെട്ടുസമ്പേ-
ഷിച്ചിട്ടിട്ടും കരിമുതക്കിലനീരതന്നിൽ
കാച്ചുന്നതെങ്ങയുടെയെണ്ണയതെ, ണ്ണയോ, ലേ-
പിച്ചാൽമൂകിൽക്കഴലി! മൂക്കപഴുപ്പുമാറും. 40

## നാസാസ്രാവചികിത്സ

### രാസ്നാദിവറവുകഴമ്പ്

അരത്ത, കരനൊച്ചിതന്നില, വയമ്പ്, പൃതാൻപയോ-
ധരത്തൊടിരുജീരകങ്ങൾ, മുളകാ, വണക്കിൻകുരു,
നറുംപുളിതെരമ്പ്, പഥ്യ, യിവയാവണക്കെണ്ണയാൽ
വറുത്തരച്ച ബാക്കിയെഴമായതിൽചേർത്തതും, 41

മുരിങ്ങയിലനീരിലുഗ്രയൊടുജീരകംരണ്ടുമൊ-
ട്ടരച്ചുതടവിച്ചുകാച്ചിട്ടുമൊരാവണക്കെണ്ണയും,

വാട്ടം (ച്ചുടുപിടിപ്പിക്കുന്ന) നൽദളം (നല്ല ഇല) നാളീധൂമത്തിനാലോ (കുഴൽപുകകൊണ്ടോ) ഇന്നിവയാതും കേളിപ്പെട്ടെണ്ണയാൽ ('ശിഗ്രുബീജാദി'യാൽ) പിചുവോ (നനച്ച ശീല ഇടുകയോ) നസ്യമോ ചെയ്യണം. നാസ (മൂക്ക്)

39. വിപാചിച്ച (കാച്ചിയ) എണ്ണയാൽ (എണ്ണകൊണ്ടു നസ്യം മുതലായവ ചെയ്താൽ)

40. ഉണങ്ങിയോതമഞ്ഞൾ (വരട്ടുമഞ്ഞൾ) സമ്പേഷിച്ചിട്ടിട്ടും (അരച്ചുകലക്കുന്ന) ലേപിച്ചാൽ (പുരട്ടിയാൽ)

41. ബാക്കിയെഴമായതിൽ (വറവുകഴിഞ്ഞു ശേഷിച്ച ആവണക്കെണ്ണയിൽ) 41-ം 42-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

ശിരഃസ്ഥലിയിലെത്തിയാൽസപദിമൂക്കിൽനിന്നിട്ടുനീർ
വരുന്നതുശമിച്ചുപോംവരവധൂകലോത്തംസമേ! 42

## വിദർഭാചികിത്സ

ഏട്ടുത്തൂലനീര്,വെണ്ണ,യിവയാടലോടക്കൊടി-
പ്പടോലയിലനീരുചേർത്തുരസിനീരൂതങ്ങിനെ
കിടാങ്ങളുടെമൂക്കമേല്യ,മഥമൂർദ്ധദേശത്തിലും,
പെട്ടുത്തുകിൽവിദർഭയാമഴൽവിട്ടും പ്രശാന്താശയേ! 43
പടോലയില,യാടലോടയില,യെന്നിവററിൻെറനീ-
രെട്ടത്തതിലുശീര,മല്ലുതൊലി,വേപ്പുതൻതൊലിവ
വെടിപ്പൊടരച്ചുചേർത്തുവിപചിച്ചനെയ്തിന്നിടും
കിടാവിന്നകന്നുപോംവിധിനുതേ!വിദർഭാമയം. 44

## പൂതിനാചികിത്സ

### അഷ്ടപല്ലവതൈലം

മുരിങ്ങ, കരുനൊച്ചി, വണ്ട്,കളകംതി,സാക്ഷാൽപുന-
ർമ്മുരിങ്ങ,യഥസിംഹി, നൽത്തുളസി,പിന്നെനീർമാതളം,
ജെക്കമിവതൻദളങ്ങളുടെ നീരിലിത്തുപ്പക-
ണുതക്കമൊടരച്ചുചേർത്ത തയിർവെള്ളമൊത്തെണ്ണയെ 45
നേരെകാച്ചിയരിച്ചു നസ്യവിധിയും മറ്റുംകഴിച്ചാൽബലം
പൂരിച്ചീടിന പൂതിനാസമൊളിവിൽ പൂകും, പുരുക്കാർകചേ!

42. ഉഗ്രയോടു (വയമ്പോടുകൂടി) ശിരഃസ്ഥലിയിൽ(നിറുകയിൽ) സപദി (ഉടനെ).

43- രക്തകോപം നിമിത്തം മൂക്കിൽനിന്നു കറുത്ത നുരവരികയും, മൂക്കൊട്ടുകൂടാതെയാകയും ചെയ്യുന്നതത്രേ വിദർഭ.

44. വിദർഭാമയം (വിദർഭാരോഗം) അകന്നുപോം.

45. കരുനൊച്ചിവണ്ടുകൾ-കരുനൊച്ചി,വണ്ട്,(കഞ്ഞുണ്ണി) ഇവ-സിംഹി (ചെറുവഴുതിന) ദളങ്ങളുടെ (ഇലകളുടെ) 45-ം 46-ം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

46 ബലം (ശക്തി) പൂരിച്ചീടിന (നിറഞ്ഞ) അണ്ണാക്കിലെ മാംസം ദുഷിച്ചാൽ മൂക്കിലൂടെ വരുന്ന ശ്വാസത്തിനു അതിദുസ്സഹമായ ഗന്ധമുണ്ടാം. അതു പൂതിനാസമാകുന്നു. ചോരപ്പീനസമാർച്ചികിത്സ (രക്തപീനസരോഗചികിത്സ) പൂയരക്താ

## പൂയരക്തത്തിന്ന്

ചോരപ്പീനസമാർച്ചികിത്സമതിപുത്തൻപൂയരക്താർത്തിയിൽ,
പാരിച്ചാലതിനെപ്പരാജിതനിലയ്ക്കാക്കാൻ പരം ദുർഘടം. 46

## നാസാർശശ്ചികിത്സ

### ഖലപാദിതൈലം

ഖലപം, തീ കാനനത്തിപ്പലിമുളകുകൾതൻ വേരി,വററിൻ
കഷായം
മെല്ലെത്തീത്താവിഴാലിന്നരി,യരിയകൊടിത്തൂവതൻകായ,
പിന്നെ
സല്ലീലേ! നാഗദന്തിക്കുതവൊട്ട കടലാടിക്കെഴുംതണ്ഡുലം,കെ-
ടില്ലാത്തൂത്താവുവിത്തു,പ്പി,വയ്ക്കുഴവനരച്ചിട്ടരിക്കിൻെറപാലും, 47
ഗോമൂത്രവും,കലർന്നെണ്ണപചിച്ചപുണ്യ–
ശ്രീമത്തശീതമലതൻകുളേ!പൂരട്ടാം
ആമൂക്കിനുള്ളിലുളവായിവരുന്നൊരശ്–
സ്സാമൂലമററിടുവതിന്നിതുമുഖ്യമല്ലോ. 48

### സുരദ്രുവാദികഷായം

സുരദ്രുവൊട്ടുചുക്കുതിപ്പലി,യിനിക്കിഴാർനെല്ലി,തി–
പ്പുരത്താ,കൾകടുക്ക,കാട്ടുമുളകിൻെറവേര,ന്നിവ
ഹാരിയ്ക്കുളതുകഷായമാക്കിയതുമൂക്കിലർശസ്സൊഴി–
ന്നൊതുങ്ങിനുകരേണ്ടതാണതണകുന്ദബിംബാധരേ! 49
തെററെന്നിമൂക്കിനുളവാംചിലമാല്യകൾക്ക
തെററാതെയിങ്ങിനെചികിത്സിതമോതിനേൻഞാൻ,

ർത്തിയിൽ (പൂയരക്തരോഗത്തിൽ) പരാജിതനിലയ്ക്കാക്കാൻ-മടങ്ങിയ സ്ഥിതിയിലാക്കുവാൻ (ശമിപ്പിക്കാൻ) പരം (ഏററവും) ദോഷത്രയകോപംനിമിത്തമോ, അഭിഘാതാദികൾകൊണ്ടോ,തീവ്രമായ തലവേദനയോടുകൂടെ മൂക്കിൽനിന്ന ചോരയും ചലവുംകൂടി ചേൻറ ഒലിക്കുന്നതിന്ന പൂയരക്തം എന്ന പേരാകുന്നു. ഇതു കൃച്ഛ്രസാദ്ധ്യതരമാണ്.

47. 47-ം 48-ം ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളേണം.

48. ആമൂലം (വേരോടുകൂടെ)

മററുള്ളവയ്ക്കുമിതുയുക്തിയൊടാചരിച്ചാൽ
പററുംകണക്കിലതിനാൽമതിയാക്കിടുന്നേൻ. 50

## ഇരുപത്തൊമ്പതാം അദ്ധ്യായം

## മുഖരോഗ പ്രകരണം

### ഖണ്ഡൗഷ്ഠചികിൽസ

എന്നേ!പിളൎന്നചൊടിതന്നുടെരണ്ടുഖണ്ഡ-
ത്തിന്നുള്ളസീമകളുരച്ചൊരുപോലെയാക്കി
ഇന്നിദ്രുതംവ്രണചികിത്സതുടങ്ങിടേണ-
മെന്നാണുശാസ്ത്രവിധിശാരദചന്ദ്രവക്ത്രേ! 1

### ഓഷ്ഠവ്രണചികിൽസ

ശാരിബാദിതൈലം

നന്നാറിശ്ശ്രാവണീരാവിണ,യഥമധുയഷ്ടിയോടുല്പലത്തിൻ
കന്ദംപാച്ചോററിവൃക്ഷത്തൊലി,വടികൾ,ചെറുപ്പുന്നവിത്തി,ഗ്ഗുണത്തൊ
മന്ദിച്ചീടാതരച്ചങ്ങിനെയടപതിയൻ,കയ്പുക്കുടംപടോലം,
പിന്നെത്തൂർവ്വക്കരിന്താളികളിവയുടെനല്ലോരുനീരിൽകലക്കി. 2
തൈലംകാച്ചിപ്പുരട്ടാ,മെന്നാലേഴുദിവസങ്ങളാൽ
ബാലകൻതന്റെചുണ്ടിന്മേൽകോലുംവ്രണമുണങ്ങിടും. 3

### ഓഷ്ഠരോഗസാമാന്യചികിൽസ

ഇന്ദ്രാണികാദിതൈലം

ആരോമൽക്കരുനൊച്ചിവേപ്പിലകളൊത്തീടുംകിഴാർനെല്ലിതൻ
നീരിൽപിഷ്ടവരട്ടുമഞ്ഞളിടചേർത്താനായ്പചിച്ചെണ്ണയെ

50. താലുകൾക്കു (രോഗങ്ങൾക്കു) മററുള്ളവയ്ക്കും (ഇതിൽ പറയാത്ത നാസാരോഗങ്ങൾക്കും) ആചരിച്ചാൽ (ചെയ്താൽ).

### അദ്ധ്യായം 29

1. ഖണ്ഡം (കഷ്ണം) സീമകൾ (അവസാനഭാഗങ്ങൾ) ദ്രുതം (ഉടനെ) ചുണ്ടുപിളൎന്ന് രണ്ടു ശകലങ്ങളായി തീരുന്നതിന്നു ഖണ്ഡൗഷ്ഠം എന്നു പേരാകുന്നു.

2. നന്നാറിശ്ശ്രാവണീരാവിണ (നന്നാറിക്കിഴങ്ങു, പാൎവ്വള്ളിക്കിഴങ്ങു, ശ്രാവണി, മഹാശ്രാവണി, വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി,) ഉല്പലത്തിൻ [ചെങ്ങഴിനീരിൻ)2, 3 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കണം.

ച്ചുറുൾകൊണ്ടുപുരട്ടണം,കരളവാക്കല്ലിക്കറുംകൌശലം
ദൂരത്താക്കിവിടുംചൊടിച്ചചൊടിമേലുള്ളുള്ളരോഗത്തെയും. 4

സിന്ദുവാരാദിഘൃതം

ആരോമൽക്കതനൊച്ചിവേപ്പിലയിനിജ്ജീവന്തിതൻകന്ദകം,
പോരാമൃതിൽ,നിലംപരണ്ട,യിവതൻനീരൊന്നരിച്ചായതിൽ
കാരെള്ളല്പമരച്ചചേൎത്തുനറുനെയ്കാച്ചിപ്പുരട്ടീടിലും
തീരെച്ചുണങ്ങിനെയാശ്രയിച്ചുമഖിലാതങ്കങ്ങളുംകെട്ടുപോം. 5

ദൂർവ്വാദിഘൃതം

കറുകനിരകൾതൻനീർനാഴിരണ്ടു,ൾക്കരുന്നിൽ
കരുതുകപുരുനെല്ലിക്കായ്നീരാറുനാഴി,
പരമടപതിയൻനീർനാഴിയേഴിന്നിമാദൃൽ–
പരട്ടതമൊഴി! കൊത്തമ്പാലനീർനാലുനാഴി, 6

മൂന്നാഴിമുത്തളിൻനീർ,തന്വീ! കിഴാർനെല്ലിനീരോരഞ്ഞാഴി,
പക്വക്രമുകത്തൊലിനീർഅക്ഷ്മെകന്നെട്ടുനാഴി,യിവയെല്ലാം. 7

ഒന്നായ്ചേർത്തുള്ളകൌന്തീതകര,വടികൾമഞ്ചെട്ടിപാച്ചോ
റ്റിതൻതോൽ,
നന്നാറി,ദ്ദേവതാര,ക്ഷപകളിവകഴഞ്ചാറുകല്ക്കിച്ചുകൂട്ടി
മന്ദത്തീകൊണ്ടുവേവിച്ചിടണമെതമനെന്നാഴി,ചുണങ്ങിങ്കലുണ്ടായ്
വന്നീടുംവ്യാധികൾക്കൊക്കയുമിതപജയംനൽകിടുംവൈകി
ടാതെ. 8

4. പിഷ്ടവരട്ടങ്ങൾ (അരച്ചുപ്പെട്ട വരട്ടങ്ങൾ).

5. ജീവന്തി (അടപതിയൻ) കാരെള്ള് (കറുത്ത എള്ള്) അഖിലാതങ്കങ്ങളും (സർവ്വരോഗങ്ങളും) 6, 7, 8 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കണം.

7. പക്വക്രമുകത്തൊലിനീർ (പഴുത്ത അടയ്ക്കത്തൊലിയുടെ നീർ)

8. കൌന്തീതകരവടികൾ–കൌന്തി, (അരേണുകം) തകരം വടി, (ഇരട്ടിമധുരം) ഇവ ക്ഷപ (വരട്ടങ്ങൾ) ഇവ എല്ലാംകൂടി ആറുകഴഞ്ച് കല്ക്കിച്ച (അരച്ച) വ്യാധികൾക്ക (രോഗങ്ങൾക്ക) അപജയം (മടക്കം) എല്ലാ ത്വഗ്രോഗങ്ങളും, ഈ നെയ്യു പുരട്ടിയാൽ ശമിക്കും എന്ന താല്പൎയ്യം.

ചൊറി, വലിച്ചിൽ, ഉളിച്ചിലിന്നിവ്രണം പെരുപറുപ്പ്, കറുപ്പൊ, തന്നീരിവ
അറുമിതൊട്ടുപുരട്ടുകിൽ വിള്ളലും, പെരിയകുരുതല്യമിത്തിരിനിന്നിടാ. 9

## ഓഷ്ഠശോഫചികിത്സ

ചുണ്ടിണവിങ്ങുകിലട്ടകൾകൊണ്ടുടനേ ചോരനീക്കിയെണ്ണതന്നിൽ
കൊണ്ടിട്ടുകാച്ചുമെൽക്കിഴികൊണ്ടുവിയർപ്പിയ്ക്കയാണൊരുചികിത്സ. 10

## ഗണ്ഡാലജീചികിത്സ

ഹേകാന്തേ! മൃദുഗണ്ഡാലജിയുടെരുധിരക്കട്ടനീരട്ടകൾക്കാ-
യേകിസ്സേകാദികർമ്മം പലപലകുളർവസ്തുക്കളാൽ ചെയ്തിടേണം,
പാകംവന്നാൽ ചലംവാർത്തഴകുടയപയസ്സ്വിത്തൊലികഷായനീരാൽ
പാകത്തിൽ ധാരകോരി വ്രണവിധികൾ തുടങ്ങട്ടെപെട്ടെന്നണ്ണാൻ. 11

## ശീതദന്തചികിത്സ

മഞ്ജുന്നാളേ! കൊഴിഞ്ഞിൽകടെബലയിവയാൽ കഷായം 'മേലാദി' വർഗ്ഗം
കൽക്കത്തിന്നൊപ്പമാം കാടിയൊടിതുവിധമായ്ക്കാച്ചുമെണ്ണകൊണ്ടോ,
കേൾക്കപ്പും മുക്കടുച്ചൂർണ്ണവുമുടയൊരിളംചൂടെഴുംകാടികൊണ്ടോ,
ഗണ്ഡൂഷല്ലേറെക്കവിൾക്കൊണ്ടിടുകിലകലുമേശീതദന്താഖ്യരോഗം. 12

11. മൃദു (പഴക്കംകുറവോ) ഗണ്ഡാലജിയുടെ (ചുട്ടുനീരൽ, പനി, ഇവയോടുകൂടി കവിൾത്തടത്തിൽ ഉണ്ടായി സ്ഥിരമായി നില്ക്കുന്ന ഒരു നീരിന്റെ) രുധിരക്കട്ട (സ്ഥിരമായ രക്തം) നീരട്ടകൾക്കായേകി അട്ടയിട്ടുകളഞ്ഞു എന്നു സാരം. സേകാദികർമ്മം = സേകം (ധാര) മുതലായ കർമ്മം. കുളർവസ്തുക്കളാൽ (ശീതവീര്യങ്ങളായ മരുന്നുകൾകൊണ്ടു) പാകം (പഴുപ്പ്) പയസ്സ്വിത്തൊലികഷായനീരാൽ (നാല്പാമരത്തൊലിക്കഷായവെള്ളം കൊണ്ടു) വ്രണവിധികൾ (വ്രണചികിത്സകൾ)

12. മുക്കടുച്ചൂർണ്ണവും (ത്രികടുകപ്പൊടിയും) പല്ലുതണുപ്പിനെ

### ദന്തഹർഷചികിത്സ

മോർ,കാഞ്ഞവെള്ള,മധുകാടി,യിവററിലൊന്നിൽ
കാർകുന്തളേ!കനിവൊടെള്ളുമരച്ചുകൂട്ടി
ആകുന്നവണ്ണമതുവായിൽനിറച്ചുവന്നാ-
ലാകില്ലപല്ലിനുതരിപ്പുതരിമ്പുപോലും. 13

### ദന്തഭേദചികിത്സ

കരിങ്ങാലിതൻകാതൽ,നീലക്കുറുഞ്ഞി-
ക്കുറുന്തോട്ടിവേരി,ഗ്ഗണംകഷായമാക്കി
ആരച്ചെള്ളിണക്കിക്കവിൾക്കൊണ്ടുവെന്നാ-
ലാറുംദന്തഭേദാർത്തിമൂന്നാളിനുള്ളിൽ. 14

### ദന്തചാലചികിത്സ

മൃഗലോകേശ്വരി!മൂന്നുകായ,കരുവേലപ്പട്ട,വേങ്ങക്കരി-
ങ്ങാലിക്കാതലു,കിട്ട,മർജ്ജുനമരത്തോലി,പ്പദാർത്ഥങ്ങളാൽ
തൈലംകാച്ചിയതെ,ള്ളരച്ചുതിയലുംകഞ്ഞുണ്ണിനീർപോലവേ
മാലുൾക്കൊണ്ടിളകുന്ന പല്ലിനെയുറപ്പിക്കും കവിൾക്കൊ
ള്ളുകിൽ. 15

### ദന്തതോദചികിത്സ

കുത്തേറീടുന്ന പല്ലിൻകടയിലവിരതംവെള്ളൂണംചുട്ടെടുത്താ-
ക്കത്തിൽചുണ്ണിച്ചെരിഞ്ഞതിക്ഷതനവരമരിച്ചോറിലിട്ടൊന്നുതട്ടി,

സഹിക്കാത്തതായി തീരുന്നതു ശീതദന്തമാകുന്നു. എണ്ണയും കവിൾക്കൊള്ളുവാനെടുക്കുമ്പോൾ കുറഞ്ഞൊന്നു ചൂടുപിടിപ്പിക്കണം.

14. ദന്തഭേദാർത്തി = ദന്തഭേദം (പല്ലുകുത്തിപ്പിളരുന്ന എന്നതോന്നുക.) ആകുന്ന ആർത്തി [സങ്കടം] മൂന്നാളിനുള്ളിൽ ആറും (ശമിക്കും).

15. കിട്ടം (പുരാണകിട്ടം) അർജ്ജുനമരത്തോൽ = അർജ്ജുനം (നീർമരുത്) എന്ന മരത്തിന്റെ തോൽ. ഇപ്പദാർത്ഥങ്ങളാൽ (ഇവ അരച്ച പച്ചവെള്ളത്തിൽ കലക്കിയിട്ടോ, ഇവകൊണ്ടു കഷായംവെച്ച് അതിൽ ഇവതന്നെ കല്ക്കംചേർത്തോ) തൈലം (എണ്ണ) അരച്ച എള്ളുചേരുന്ന കഞ്ഞുണ്ണിനീർപോലവെ അതും കവിൾക്കൊള്ളുവാൻ നന്ന് എന്നർത്ഥം ധാരാളം സ്പഷ്ടമായിരിക്കുന്നു.

പഥ്യാകൽക്കംകൊഴിഞ്ഞിൽക്കടയുടെയകഷായാംബുവിൽ
ചേർത്തുകാച്ചും
ഘൃതമിപ്പുരട്ടുണ്ണയാലേ വിരവിനൊടുകവിൾക്കൊൾകയും
ചെയ്തിടാമേ. 16

ശരപുംഖാദിതൈലം

ലീലാലോലേ! കൊഴിഞ്ഞിൽക്കടയൊടു പുളിവേർത്തൊലി
ഞാവന്നെരിഞ്ഞി-
ത്തൊലാൽതീക്കം കഷായാംബുവിലടവൊടെരിഞ്ഞിക്കുരു
കൽക്കമേകി
ചാലേകാച്ചും വെളിച്ചെണ്ണയതപകടമാംപല്ലുതൻകുത്തുപല്ലിൻ-
മൂലത്തിൽചേർന്നനീർ,പല്ലിളകുകി,വയെനീക്കുംകവിൾക്കൊണ്ടു
വെന്നാൽ. 17

വടശിഫാദിഘൃതം

പേരാലിൻവേരെരിഞ്ഞിത്തൊലി,പുളിമരടിൻതോലി,വററിൻ
കഷായേ
ജ്ജാറായിക്കാതെരിഞ്ഞിക്കുരു,വിവശരപുംഖത്തൊടും
കൽക്കമാക്കി
ചേരും പൈനെയ്യുമായ്ക്കാച്ചിട്ടതൊരെതമനെപല്ലിള
ക്കത്തിനും, പ-
ല്ലേറെക്കുത്തുന്നതിന്നും, പുകളിയലിനസീമൌഷധംതന്നെയാല്ലാ.

പല്ലുതേപ്പിന്നുപൊടി

ചുക്കെ,ൻചുളിജിതാബ്ജേ! മുളകു,കുരുകളഞ്ഞൊരുചുണ്ടങ്ങ,യിന്തു-
പ്പൊക്കം ശുദ്ധംചിരട്ടക്കരിയഥ, കരയാമ്പൂവു,ജാതിക്ക,സീത,
മാക്കീരക്കല്ലു,കല്ലുപ്പിവയുടെപൊടിയാൽചെയ്തിടുംപല്ലുതേപ്പും
ഭോഷ്കല്ലേദന്തതോദാദികളുടയവരെ,സ്വസ്ഥരാക്കീടുമത്രേ. 19

16. അവിരതം (എല്ലായ്പോഴും) ഉതട്ടിവെള്ളണം എന്ന ന്വയം. പഥ്യകല്ക്കം (കടുക്ക അരച്ചതു്).

17. എരിഞ്ഞിക്കുരുകല്ക്കമേകി (എരിഞ്ഞിക്കുരു അരച്ചുകലക്കി) മൂലത്തിൽ (കടയ്ക്കൽ).

18. ശരപുംഖത്തോടും (കൊഴിഞ്ഞിൽവേരോടുകൂടി) 'വടശിഫാദി' ഘൃതം കവിൾക്കൊള്ളുവാനുള്ളതാകുന്നു.

19. ദന്തതോദാദികൾ (പല്ലുകുത്തുമുതലായവ) സ്വസ്ഥർ

കുരുവേലപ്പട്ടുകലർന്നോരു നല്ലകൊഴിഞ്ഞിൽവേരിനാൽതന്നേ
വിരേചിക്കുംകഷായത്താൽ വിരവിനൊടാതേച്ചപല്ലു
കഴുകേണം. 20

## ദന്തമാംസരോഗചികിത്സ

### സൈരേയകാദിതൈലം

എള്ളിൻപൂവൊളിനാസികേ! ശൃണുകടുക്കക്കല്ക്കമുപ്പിട്ടതാം
വെള്ളത്തിൻതെളിയിൽ കലക്കിവിപചിച്ചീടുംവെളിച്ചെണ്ണയും,
കൊള്ളാവുന്നകരിങ്കുറിഞ്ഞിമുരടിൻ കഷായാംബുവിൽ തേങ്ങതൻ
വെള്ളപ്പാലിനിയുപ്പുവെള്ളമിവയെത്തുല്യം പകർന്നായതിൽ 21
ഉല്ലാസമൊത്തൊടെരിഞ്ഞിതൻകുരു കരിങ്ങാലിദ്രുമക്കാതലെ—
ന്നല്ലേരണ്ടു തരം കടുക്കയിവയെക്കല്ക്കീകരിച്ചോപ്പമായ്
മെല്ലെക്കാച്ചിട്ടുമെണ്ണതാനുമടവല്ലുന്നിങ്കലുണ്ടായ്‌വരും
വല്ലാത്താർത്തിയെനീക്കിടും കവികുലോൽഗീതേ! കവിൾ
ക്കൊള്ളുകിൽ. 22

## ദന്തമാംസാരുശ്ചികിത്സ

ജാത്യാദിയോ,ജഗദധീശ്വരി! ചുക്കുതുല്യം
ചേർത്തുള്ളുകൊണ്ടു വിപച്ചിട്ടുമെണ്ണതാനോ,
പേർത്തും കിടാങ്ങളുടെ വായിൽ നിറച്ചുവെന്നാൽ.
ധൂർത്തല്ലുണങ്ങുമുടനന്നിലെഴും വ്രണങ്ങൾ. 23

### ധാത്രീഫലാദി തൈലം

നെല്ലിക്കാ,വെൺദിനേശപ്പുളിമുരട്ടുകൾതൻതോലെ,രിഞ്ഞിദ്രുമ—
ത്തോലെ,ല്ലാമൊപ്പിച്ചെട്ടതിട്ടിവതദനുകഷായീകരിച്ചായതിങ്കൽ
സല്ലീലേ! ചുക്കെ,രിഞ്ഞിക്കുരു,വഥകതനൊച്ചിക്കൊഴി
ഞ്ഞിൽക്കടു,ത്തി,
നെല്ലിക്കായു,ക്കടുക്കദ്വയി,കളിത്തുകളും,സീതയും,കല്ക്കമാക്കി 24

(അരോഗികൾ) ആക്കീടുമത്രെ. പല്ലുകുത്തു മുതലായ രോഗങ്ങളെ ശമിപ്പിക്കും.

20. വിരേചിതം (ഉണ്ടാക്കുന്ന)

21. കടുക്കകല്ക്കം (കടുക്ക അരച്ചതു്) വെള്ളപ്പാൽ(വെളുത്ത പാൽ) 21ഉം, 22ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

23. എള്ളുകൊണ്ടു (എള്ളു വെള്ളത്തിൽ അരച്ചുകലക്കി)

24. വെൺദിനേശപ്പുളിമുരട്ടുകൾ (വെളുത്ത എരുക്കു്, പുളി, ഇവയുടെ വേരുകൾ) തദനു (പിന്നെ) 24-ാം ശ്ലോകത്തെ 25-ാം ശ്ലോകത്തോടു സംബന്ധിപ്പിക്കണം.

നൽക്കൊടി,തെങ്ങയുടെപാലി,വയോടിണക്കി-
വെച്ചൊന്നൊരെണ്ണവിപചിച്ചതുവിശ്വനാഥേ!
ലാക്കിൽകിടാങ്ങളുടെവായിൽനിറച്ചീടലൊ മൂ-
ന്നാൾക്കുള്ളിലൂനിലുളവാംവ്രണമൊന്നണഞ്ഞും. 25

## ദന്തമാംസശ്വയഥു ചികിത്സ

ഊനിന്മേലൊരുനീർവന്നാൽതേനിയന്നിഞ്ചിനീരിനെ
ആനനത്തിൽനിറച്ചേണംതാനർക്കോദയവേളയിൽ. 26

### അരിമേദാദി ഗുളിക

നൽക്കരിവേലപ്പട്ടയൊടൊക്കുംഖദിരംകഷായമാക്കിയതിൽ
മുക്കട്ടു,വൃപ്പി,വചേർത്തുപൊടിക്കുംസാക്കാൽതുവച്ചിലക്കാരം 27
ധാരാളംവിതറിക്കുറുക്കിയതിനെക്കട്ടിപ്പെട്ടപോളെട്ടു-
ത്താറുംമുമ്പിലുരുട്ടിട്ടു ഗുളികയെക്കാലത്തുതേൻചേർത്തുടൻ
കൂറോടൂനുകളിൽപുരട്ടുകിലവറ്റുണ്ടാംഗദംമാത്രമ-
ല്ലോരോരോരദനാമയങ്ങളുമൊഴിച്ചീട്ടുംവഴക്കെന്നിയേ. 28

## ആസ്യവ്രണചികിത്സ

തിട്ടംജാതിക്കമൊശിക്കകളുടെപൊടി, തേനി,പ്പദാത്ഥങ്ങൾകഞ്ഞി-
ക്കൊട്ടത്തിനുള്ളവേരിൻതൊലിരസമൊട്ടചേർത്തിട്ടുകാലത്തു
മൂന്നാൾ
വിട്ടീടാതെകവിൾക്കൊള്ളുകിലഖിലജഗന്നായികേ!വായിലെപ്പു-
ണ്ണൊട്ടുക്കമ്പും,കനപ്പെട്ടതിനെയിതുകഴിപ്പിച്ചുകററട്ടെവൈദ്യൻ. 29

25. ഈ തൈലം ഊൻനുറുക്കത്തിനും ശമനം വരുത്തും.

26. ആനനത്തിൽ (വായിൽ) അർക്കോദയവേളയിൽ (രാവിലെ)

27. 27, 28 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

28. ആറുംമുമ്പുരുട്ടുന്നതു ഗുളിക അധികം വൃത്തിയാകാനാണ്. അവറ്റു (ഊനുകൾക്കു) ഗദം (രോഗം) രദനാമയങ്ങളും (ദന്തരോഗങ്ങളും)

29. രസമൊട്ടു (നീരൊട്ടു) കനപ്പെട്ടതിനെ (പാരിച്ച വായിൽപ്പുണ്ണിനെ) ഇതു (കവിൾക്കൊള്ളുവാൻ കല്പിക്കപ്പെട്ട ഔഷധം).

## താലുകണ്ടകചികിൽസ

മാറീക്കാമ്മെമലീജീരകയിണകൾചവക്കാരമിക്കൂട്ടമോ,കാർ-
കേശോ!ചൂർണ്ണംവയമ്പുംഗദവൃമിടപെട്ടംപതഥ്യയോ,ചൂർണ്ണമാക്കി
ലേശംതേനിൽകഴിച്ചാലകലുമരിയവാമുള്ള,പിന്നീടുമീ-
മാലേശാന്താകേണമെന്നാലസിതതുളസിതൻനീരമചെത്തു
ണ്ടിടട്ടേ. 30

ചില്ലാനമായ*ചിലമുഖാത്തികൾതൻചികിൽസ-
യുല്ലാസപൂർവ്വമുരചെയ്തിതുനിന്നൊടീഞാൻ,
ചൊല്ലാത്തവററിനുശരിയ്ക്കുതകുംപ്രയോഗ-
മെല്ലാംനിനക്കിലിതിൽനിന്നുമനസ്സിലാക്കാം. 31

# മുപ്പതാം അധ്യായം

## ശിരോരോഗപ്രകരണം

“ഇനിശ്ശിരോരോഗചികിത്സചൊല്ലുകെ”ന്നിപ്രകാരംപറയുന്ന
വോ നീ?
കനിച്ചുമോദത്തൊടുകേൾക്കുകെന്നാൽകനിന്റെപുണ്യക്കൊടി
തൻകരുന്നേ! 1

## വാതശിരശ്ശൂലചികിൽസ

മങ്കേ! മഞ്ചെട്ടി,രാസ്നാ,കളഥകുറുന്തോട്ടിവേർ, ദേവതാരം,
വാൾകൊണ്ടൽക്കന്ദകം,നായക,മിതുകൾപൊടിച്ചാസ്ഥ
യാ രാത്രിതോറും

30. ഈ മാൽ (വാമുള്ളെന്നു കേരളീയർ വ്യവഹരിക്കുന്ന താലുകണ്ടകരോഗം) അസിതതുളസി (കറുത്ത തുളസി) മേൽപറഞ്ഞ പൊടികളിൽ) ഒന്ന കരിന്തുളസിനീരിൽ കഴിച്ചാൽ താലുകണ്ടകം ഉടൻ ശമിക്കമെന്നു തന്നെയല്ല മേലാൽ ഉണ്ടാകയുമില്ല.

31. മുഖാത്തികൾ (മുഖരോഗങ്ങൾ) ഉല്ലാസപൂർവ്വം (ഉല്ലാസത്തോടുകൂടി) ചൊല്ലാത്തവററിനു (പറയാത്ത മുഖരോഗങ്ങൾക്കു) ഇതിൽനിന്നു (ഇപ്പറയപ്പെട്ട ചികിത്സയിൽനിന്നു) മനസ്സിലാക്കാം. ഈ ചികിൽസയുടെ രീതി പിടിച്ചാലോചിച്ചാൽ, ശാസ്ത്രപരിചയം ഉള്ള വൈദ്യന്നറിയാവുന്നതാണ്".

### അധ്യായം 30

2. അനിലമൂർദ്ധാത്തിയിൽ (വാതം ഹേതുവായിട്ടുണ്ടാകുന്ന തലവേദനയിൽ) പുരികങ്ങളുടെ നടുനെററി ഇവ വേദനകൊണ്ടു

കൊങ്കപ്പാൽവീഴ്ത്തിസ്സപ്പിച്ചൊരുതിലജമതിൽചേർത്തുചാലിച്ചു ശുദ്ധാ-
വികൾ താനേകഴമ്പിട്ടീടണമനിലമൂർദ്ധാർത്തിയിൽസ്നിഗ്ദ്ധതജ്ഞായ്. 2

കഴഞ്ചോറായ്ത്തൂക്കീടിനപുത്തുകുറുന്തോട്ടിയിലകൊ-
ണ്ടെഴുംകല്ക്കംനാഴിക്ഷീരസമതിൽചേർത്തുസമമായ്
ഒഴിക്കംതൈലംകാച്ചണം,മതിലുമിച്ചൊന്നപൊടിയെ-
ക്കഴമ്പാക്കിക്കത്തിൻനിറുകയിലിടാംകന്ദരദനേ! 3

ബാലേ! കുവളവേർശതാവരികളൊത്തീടുംകുറുന്തോട്ടിവേ-
രാലേ തീർത്തകഷായനീരൊടുകുറുന്തോട്ടിച്ചൂർണ്ണംകല്ക്കമായ്
മേളിപ്പിച്ചുടനൊപ്പമായ്ക്ഷീരസം കൂട്ടിപ്പചിച്ചെണ്ണയിൽ
ചാലിച്ചിപ്പൊടിയാൽകഴമ്പിടുകയുംചെയ്യാംകുഴക്കെന്നിയേ. 4

സ്തന്യാഷ്ടമതൈലം

പുനർദർഭവേരുജീരകമിരുവഴുതിനവേർകടുക്കരണ്ടിവയോ
മരുകിൻചട്ടമഹാശനതതിവെൺമതികായമൂന്നബിസമിവയോ, 5
ചന്ദനമകിലുശതാവരിതന്നുടെകടയോടരത്തരാമച്ചം
നിന്നാദകട്ടുകുങ്കുമമെന്നല്ലേരോഹിണീമരുന്നിവയോ, 6
രംഭാവാഴപ്പഴംപിമ്പടപതിയനുഴന്നിപ്പരാർഥങ്ങളോ ന-
ല്ലംഭസ്സാലൂകമാഞ്ചിതകരതുജകളൊക്കെന്ന ജാതിസ്തുതാനോ,

പിളന്നുവീഴുമോ എന്നു തോന്നുക, ചെന്നികളിൽ അധികമായ വേദന, ഇത്യാദിലക്ഷണങ്ങളോടു കൂടിയതു വാതശിരഃശൂലമാകുന്നു.

3. പുത്തുകുറുന്തോട്ടിയില (പച്ചക്കുറുന്തോട്ടിയില) സമമായ് (മുലപ്പാലോളം)

4. കുറുന്തോട്ടിച്ചൂർണ്ണം (പച്ചക്കുറുന്തോട്ടിയില) മേളിപ്പിച്ചു (ചേർത്തു).

5. പുനർദർഭവേര (വലിയ ദർഭവേർ) മഹാശനതതി (ദേവതാരം) വെൺമതി (പച്ചക്കർപ്പൂരം) ബിസം (താമരവളയം) 5ം, 6ം, 7ം, 8ഉം, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

7. രംഭാവാഴപ്പഴം (കദളിവാഴപ്പഴം) അംഭസ്സാലൂകമാഞ്ചിതകരതുജകൾ = അംഭസ്സ്, (ഇരുവേലി,) ശാലൂകം (ആമ്പൽക്കിഴങ്ങ്, നെയ്തൽക്കിഴങ്ങ്, ചെങ്ങഴിനീർക്കിഴങ്ങ്, കരിങ്കുവളക്കിഴങ്ങ്, താമരക്കിഴങ്ങ്) മാഞ്ചി, തകരം, തുജ, (കൊട്ടം) ഇവ. ദർഭവേർമുതൽജാതിക്കവരെയുള്ള എല്ലാ മരുന്നുകളും ചേർത്തിടുമാം.

അമ്പിൽചേർത്തഭ്ര,മഞ്ചട്ടി,കൾ വടി, നെടുതാംമുക്കുറ്റതോ
ട്ടിവേരോ-
ടമ്പാടിപ്പൂൺകിഴങ്ങെ,ട്ടിലൊരോഹരിയെട്ടത്തിഗ്ഗുണംകല്ക്കമാക്കി,
ഏഴിരട്ടിമുലപ്പാലിൽ നാഴിയെള്ളെണ്ണകാച്ചണം
കഴമ്പിടാനിത്തുംനീലക്കഴലാളേ! വിശേഷമാം. 8

നിത്യംതേയ്ക്കുകതൊട്ടതൊക്കെയിതിനാൽചെയ്യുന്നതുംനന്ന-
ന്ന,ത്യന്തംതലനോവുവാച്ചിടുകിലോ നസ്യംനടത്തീടണം
ഇ'സ്തന്യാഷ്ടമ'മെണ്ണ ശൌനകമുനിവ്യാഖ്യാതമാണാസ്ഥയാ
ഹസ്തപ്പൂവിലെഴും കിളിയ്ക്കുമുദവാക്കോതിക്കൊടുക്കും പ്രിയേ! 9

ബാലന്നത്താഴമുണ്ടാലമൃതയുടെരജസ്സോടുഴുന്നിൻെറ ചൂർണ്ണം
ചാലിച്ചിട്ടേകിടേണം ചെറുവഴുതിനവേർകൊണ്ടുസാധിച്ച
നെയ്യിൽ,
മാലെന്യേപത്തുവേരോ,വഴുതിനമുരടോ,ചേത്തുവേവിച്ചചൂടോ-
ട്ടോലുംപാലുംകൊടുക്കാംതദുപരിസിതയിട്ടിട്ടുതീശക്തിനോക്കി. 10

### മാഷതൈലം

ഉഴുന്നിൻകഷായാംബുവുംപാലുമൊട്ടും
പിഴയ്ക്കാതെകണ്ടെണ്ണതൻനാലിരട്ടി,
മഴക്കാർകചേ!മൂന്നിരട്ടിക്കചപ്പാൽ,
മുഴപ്പേറുമാട്ടിൻമുലപ്പാലിരട്ടി, 11

അഭ്രമഞ്ചട്ടികൾ അഭ്രം (മുത്തങ്ങക്കിഴങ്ങ്) മഞ്ചട്ടി (മഞ്ചട്ടിപ്പൊടി) ഇവ എട്ടിലൊരോഹരി (ആറു കഴഞ്ചു) നാഴി എണ്ണയുടെ എട്ടിലൊരുഭാഗമാകുന്നു.

9. അത്യന്തം (ഏററവും) ശൌനകമുനിവ്യാഖ്യാതം = ശൌനകൻ എന്ന മുനിയാൽ വ്യാഖ്യാതം (പറയപ്പെട്ടത്)

10. അമൃതയുടെ (ചിററമൃതിൻെറ) രജസ്സോടു (ഊറലോടു കൂടി). ചൂർണ്ണം = പൊടി. സാധിച്ച (കാച്ചിയരിച്ച) നെയ്യിൽ ചാലിച്ചിട്ടേകിടേണം. പത്തുവേരോ (ദശമൂലമോ) വഴുതിനമുരടോ) (ചെറുവഴുതിനവേരോ) തദുപരി (മേൽപറയപ്പെട്ട മരുന്നു സേവിച്ചതിൻ മീതെ) തീശക്തി (അഗ്നിബലമില്ലാത്തവരെ പാലു സേവിപ്പിക്കരുത്)

11. 11, 12 ശ്ലോകങ്ങൾ ഒന്നായി അന്വയിക്കണം.

ദ്രവ്യംരംഭപ്പഴത്തിൻപൂരസ,മിവയിൽക്കല്ക്കമായ്പഞ്ചഗന്ധം
മെല്ലെച്ചേർത്തിട്ടുകാച്ചീടണമരിയവെളിച്ചെണ്ണ,യല്ലെങ്കിലെണ്ണ,
എല്ലാനാളുംമൂർദ്ധ്നാതേച്ചീടുകിലനിലപിത്താസ്രമൂർദ്ധാർത്തിയെന്ന–
ന്നില്ലാതേറ്റുംശിരഃകമ്പന,മിവയെയകററീടുമീ'മാഷതൈലം'. 12

ബൃഹതീസ്വരസാദിതൈലം

ചെറുവഴുതിനയിലനീരിൽജ്ജീരകവെൺചന്ദനാഭ്രകല്ക്കത്തെ
വിരവൊടുചേർത്തുതേങ്ങാക്ഷീരമിണങ്ങുംവെളിച്ചെണ്ണ, 13

അല്ലെങ്കിലഗ്ര്യഗുണശാലിനി!പാലിയന്ന
നല്ലെണ്ണ,കാച്ചിയരമാസമെടുത്തുതേച്ചാൽ
ഇല്ലാതെയാംപവനകോപജമൂർദ്ധശൂലം,
വല്ലാതെവാച്ചതിലിതിൻപിചുവിട്ടിടട്ടെ. 14

മുത്തങ്ങ,ജീരക,മിന്ദ്രസുരദാരു,രാമ–
ച്ചത്തൊടുതുമ്പയുടെപൂവി,വകൊണ്ടുനീരിൽ
ശ്രദ്ധിച്ചരച്ചനിലജത്തലനോവുകൊണ്ടു
സ്സത്തുന്നകുട്ടിയുടെമെററിയിലിട്ടിടേണം. 15

12. രംഭപ്പഴത്തിൻ (കദളിപ്പഴത്തിന്റെ) അനിലപിത്താസ്രമൂർദ്ധാർത്തി – അനിലൻ, (വാതം) പിത്തം, അസ്രം, (രക്തം) ഇവ ഹേതുവായുണ്ടാകുന്ന തലവേദന (വാതശിരഃശൂലം, പിത്തശിരഃശൂലം, രക്തശിരഃശൂലം,) ശിരഃകമ്പനം (തലവിറ)

13. ജീരകവെൺചന്ദനാഭ്രകൽക്കത്തെ = ജീരകം, വെൺചന്ദനം, അഭ്രം, (മുത്തങ്ങക്കിഴങ്ങ്) ഇവയുടെ കൽക്കത്തെ. തേങ്ങാക്ഷീരം = തേങ്ങയുടെ ക്ഷീരം (പാൽ) 13–ാം ശ്ലോകത്തെ 14ാം ശ്ലോകത്തോടു യോജിപ്പിക്കണം.

14. പവനകോപജമൂർദ്ധശൂലം = പവനകോപം (വാതകോപം) ഹേതുവായുണ്ടാകുന്ന മൂർദ്ധശൂലം (തലവേദന) ഇല്ലാതെയാം. വല്ലാതെ വാച്ചതിൽ (ദാരുണമായ വാതശിരഃശൂലത്തിൽ) ഇതിൻപിചുവിട്ടിടട്ടെ. (ഈയെണ്ണയിൽ മുക്കിയ ശീല നിറുകയിലിടട്ടെ)

15. അനിലജത്തലനോവു (വാതത്തിങ്കൽനിന്നു ജനിച്ച തലനോവു)

## പിത്തശിരശ്ശൂലചികിത്സ

രാമച്ചം,നായകം,ചന്ദന,മിരുവേലിമഞ്ചട്ടി,രേണുക്കളോടൊ-
ത്തൊരുമട്ടിൽചൂർണ്ണമാക്കിപ്പുനരതുമുലനീർകൊണ്ടരപ്പിച്ചുനെയ്യിൽ
കാമംചാലിച്ചുകഞ്ഞിൻനിറുകയിലിടണംപിത്തമൂർദ്ധാർത്തിനീ
ങ്ങാൻ
കാമസ്വാമിപ്രതാപാനലനുടെപുകയായുള്ളവാർകുന്തലാളേ! 16

മഞ്ചെട്ടിമാഞ്ചികളൊടഞ്ജന,മല്ലിയെന്നാ-
ലെഞ്ചഞ്ചലാക്ഷി!വരണത്തൊലികല്ക്കമാക്കി
ഞ്ചാതെകാച്ചുകയുമാമിഹകററവാഴ-
ത്തഞ്ചാതനീരിലൊരുനെയ്യുകഴമ്പിടാനായ്, 17

### വാരിവാഹാദിഘൃതം

കാറി,ടേറുന്നതീതക്കട,യടപതിയൻനൽകുറുന്തോട്ടിതൻവേർ
പോരാനീർമാതളത്തോലി,തുകളുടെകഷായാംബുവിൽതുല്യമായി
ക്ഷീരംകൂട്ടിക്കശക്കുവളമുരടിയല്പംചന്ദനംകൽക്കമാക്കി-
പ്പാരാതൊപ്പംമുലപ്പാൽതടവിനനറുനെയ്കാച്ചിവെച്ചീടവേണം 18
മൂർദ്ധാവിങ്കൽകഴമ്പിട്ടിടുവതിനിതുമൊന്നാന്തരംതന്നെ,യെന്നാ-
ലത്താഴത്തിന്റശേഷംനുകരുവതിനു,മെൻതന്വി!നസ്യാദി
കൾക്കും,
പ്രത്യേകംനന്നപാൽത്താലിതവഴുതിനവേർ,നീങ്ങതീതക്കിഴങ്ങോ-
ടൊത്തീടുംദർഭതൻവേർ, ബല, പുനരിവയാൽകാച്ചിടുംനെയ്യു
പോലെ. 19

16. പിത്തമൂർദ്ധാർത്തി (തലപുകച്ചിൽ, പനി, വിയർപ്പ്, കണ്ണു ചുട്ടുനീറുക, മുതലായ ലക്ഷണങ്ങളുള്ള പിത്തശിരഃശൂലം)

17. അഞ്ജനം (അഞ്ജനക്കല്ല്) വരണത്തൊലി (നീർമാതളത്തോൽ) ഇഹ = ഇതിങ്കൽ (പിത്തശിരഃശൂലത്തിൽ) ചാത (അരിപ്പുനന്നാക്കിയ) നീരിൽ.

18. തുല്യമായി (കഷായത്തോടു സമം) കശക്കുവളമുരട = കശം, (ദർഭ) കുവളം, ഇവയുടെ മുരട് (വേർ)

19. നസ്യാദികൾക്കും (നസ്യം മുതലായവയ്ക്കും) അത്താഴത്തിന്റെ ശേഷം സേവിപ്പാനും, നസ്യം മുതലായവ ചെയ്‌വാനും ഈ നെയ്യു നന്ന എന്ന താല്പര്യം.

നന്നാറി,തിങ്കൾ,കവ്വപ്പൊടി,വരി,കൾനറുംകന്മതം,
പിന്നിവററിൽ
കന്നാരം,കാറു,ശീരം,കറുക,മലത,മഞ്ചട്ടി,യിസ്സാധനങ്ങൾ
അന്യൂനംപാതിയായ്ച്ചേർത്തഗമൂടിമണിതൻകന്യകേ!
കന്യകാനീർ
തന്നിൽപേഷിച്ചനെററിസ്സീടണമുടനടൻപിത്തമൂർദ്ധാർ
ത്തിയിങ്കൽ. 20

മുലപ്പാലുകളാൽമൂർദ്ധസ്ഥലത്തിങ്കൽധാരകോരിയാൽ
മലപ്പെണ്മൈപതലേപിത്തതലവേദനതങ്ങിടാ. 21

ചോരകാദിതൈലം

നൽക്കച്ചൂരിക്കിഴങ്ങ്,ല്പല,മകിൽ,മെരുകിൻചട്ട,മഞ്ചട്ടി,
സാക്ഷാൽ
തക്കോലം,മാഞ്ചി,തണ്ടാർവളയ, മഥചതുർജ്ജാതകം, പഞ്ചഗന്ധം,
മുക്കാ,ജാതിക്ക,തിങ്കൾ,കടുക,കൾതകരം,ഗോപിയാളഞ്ജനക്ക-
ല്ലൊക്കംകാർ,കററുവാഴസ്വരസമതിലിവററിൻറകല്ക്കം
കലക്കി 22

പാലൊക്കമെണ്ണ,യഥവാപ്പുതുനാളികേര-
പ്പാലൊത്തതേങ്ങയുടെയെണ്ണപചിച്ചതേച്ചാൽ
കോലുന്നപിത്തജശിരോരുജപോലെനേത്ര-
മാല്യം നശിക്കുമബലാജനമൗലിമാലേ! 23

20. നന്നാറിത്തിങ്കൾകവ്വപ്പൊടിവരികൾ = (നന്നാറി, തിങ്കൾ, (കർപ്പൂരം) കവ്വപ്പൊടി,വരി,ശതാവരിക്കിഴങ്ങ്) ഇവ = ഇവററിൽ(ഇവ സമംചേർന്നതിൽ) കാർ (മുത്തങ്ങ) ഉശീരം (രാമച്ചം) ഇസ്സാധനങ്ങൾ(ഇവഎല്ലാംകൂടി)അന്യൂനം (കുറയാതെ) കന്യകാ (കററുവാഴ) നീർ. പേഷിച്ച (അരച്ച) പിത്തമൂർദ്ധാർത്തി (പിത്തം ഹേതുവായുണ്ടായ തലവേദന)

21. മൂർദ്ധസ്ഥലത്തിൽ (നിറുകയിൽ)

22. കററുവാഴസ്വരസമതിൽ (കററുവാഴനീരിൽ) 22, 23 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

23. അഥവാ (അല്ലെങ്കിൽ) തേങ്ങയുടെയെണ്ണ (വെളിച്ചെണ്ണ) പചിച്ച (കാച്ചി) പിത്തജശിരോരുജ (പിത്തത്തിങ്കൽനിന്നു ജനിച്ച തലവേദന) നേത്രമാല്യം (നേത്രരോഗവും)

## കഫശിരശ്ശൂലചികിത്സ

കുറിഞ്ഞിയിണതന്റെവേർ, മുളകുതാന്നിതൻവേർ
പെരുങ്കുറമ്പയുടെവേരു,കൂവളമരക്കുറുന്തൊട്ടിവേർ,
ഉരന്തരമിഴാമതൻമുരട്ടു, കാറു, നീർമാതള-
ത്തിൻതൊലി,യിവററിനൊക്കമൊരുകുന്നിക്കത്തെയും 24
എപ്പോഴുംചേർന്നതിൻ നാലിലൊരോഹരിയതായ് നായക ദ്രവ്യവുംമേ-
ളിപ്പിച്ചേന്നായ് പൊടിച്ചുങ്ങിലമുലകളിലൊന്നിന്റെനീർ കൊണ്ടുതന്നേ
മൂപ്പിച്ചുള്ളോവണക്കെണ്ണയിലരമലിയിച്ചിട്ടുമൂർദ്ധസ്ഥലത്തിൽ
തേപ്പിച്ചാൽതേൻമൊഴിംഭാഷിണി! കഫജശിരോനോവുകാശിക്ക പോവും. 25
വാംഗി! കരുനൊച്ചിവേർ, വഴുതിനങ്ങയതിന്റെവേർ,
പാംമുളകുതാന്നിവേരി,വയിണക്കിയാട്ടിന്റെപാൽ
കുറുക്കി മധു, പഞ്ചസാര, യിവചേർത്തതൊഴമു-
ണ്ടാതണ്ണികൾകുടിയ്ക്കിൽകഫജമൂർദ്ധശൂലംകെടും. 26
നീലാപാംഗി! കരിങ്കുറുഞ്ഞിയുടെവേർമേളിച്ചനീർമാതള-
ത്തോലാംവോളമരച്ചുകൂട്ടിയ മുലപ്പാലിൽപചിച്ചെണ്ണയും,
ചാലേകുങ്കുമചന്ദ്രകല്ക്കമിടചേർത്തിട്ടുകുചക്ഷീരവും,
കാലേനസ്യവിധിയ്ക്കുന്നകഫമുണ്ടാകുംശിരോനൊമ്പലിൽ. 27

24. കുറിഞ്ഞിയിണ (കരിങ്കുറിഞ്ഞി, വെൺകുറിഞ്ഞി) ഇവററിനൊക്കമൊരു (ഇവ എല്ലാം സമം ചേർന്നതിനോട് സമമായ) 24-ം 25-ം ശ്ലോകങ്ങൾ കൂട്ടി അന്വയിക്കണം.

25. നായകദ്രവ്യവും (ചെന്നിനായകമെന്ന വസ്തുവും) മേളിപ്പിച്ച (ചേർത്ത) ഉങ്ങിലമുലകളിലൊന്നിന്റെ നീർ (ഉങ്ങിലനീരോ, മുലപ്പാലോ) കൊണ്ടു. അരം (ഏററവും) മൂർദ്ധസ്ഥലത്തിൽ (നിറുകയിൽ) തേപ്പിച്ചാൽ (കഴമ്പിട്ടാൽ) കഫജശിരോനോവു (കഫം ഹേതുവായുണ്ടായ, തലവേദന, അരുചി, ആലസ്യം, തണുപ്പു, തലക്കനം, ഇത്യാദികൾ കഫശിരഃശൂലത്തിന്റെ ലക്ഷണങ്ങളാകുന്നു. ചെവിചൊറിയുക, കണ്ണുവിങ്ങുക, ഛർദ്ദി, ഇവയുമുണ്ടാകും)

26. കഫജമൂർദ്ധശൂലം (കഫത്തിൽനിന്നുജനിച്ചതലവേദനേ)

കച്ചൂരിക്കിട,വില്വവേരു,മുളകു,നല്ലെ കറുന്തോട്ടിവേ-
രൾച്ചേരുംമലർ,മോരിലിട്ടിവപചിച്ചിട്ടോ,മുലപ്പാലിലോ,
ഉച്ചശ്രദ്ധമരച്ചുനെററിയിലിടമൊക്കെപ്പുരട്ടീടുകിൽ
കച്ചേല്ക്കുംമുലമാർമണി!കഫശിരശ്ശൂലം കലാശിച്ചുപോം. 28
മെച്ചംപൂണ്ടുരക,ച്ചിററമൃതു,കളസനം,വില്വവേരി,ഗ്ഗണത്താൽ
വെച്ചീടുംക്വാഥനീരിൽ കിമപി മുളകുതാന്നിക്കടക്കല്ക്കമിട്ടോ,
കച്ചൂരിപ്പഞ്ചഗന്ധാമരവിടപികളൊക്കെംകറുന്തോട്ടിവേർ പേ-
ഷിച്ചുൾക്കൊള്ളിച്ചസർപ്പിക്കൊടിരസമതിലോ, തെല്ലുവാ
നെണ്ണകാച്ചാം. 29

## രക്തശിരശ്ശൂലചികിത്സ

രക്തംമുമ്പട്ടയിട്ടോ,സിരകളെയഴലെല്ലാതറുത്തോ,കളഞ്ഞാ-
പ്പിത്തോദ്യന്മൂർദ്ധശൂലപ്രതിവിധികൾ നടത്തീടണംരക്തജത്തിൽ,

## കൃമിശിരശ്ശൂലചികിൽസ

രക്തത്താൽചെയ്കനസ്യംകൃമിജനിതശിരോനോവിലെ,
ന്നാലതിൻ ഗ-
ന്ധത്താൽമൂർച്ഛിച്ചൊട്ടുക്കംപലവഴിവെളിയിൽ പോംകൃമിക്കൂട്ട
മെല്ലാം 30

27. കങ്കുമചന്ദ്രകല്ക്കം (കുങ്കുമം, കർപ്പൂരം, ഇവ അരച്ചതു) നസ്യവിധിയിങ്കൽ (നസ്യകർമ്മത്തിൽ)

28. വില്വവേരു (കൂവളവേർ) പചിച്ചിട്ടോ (പുഴുങ്ങിയിട്ടോ] ഉച്ചശ്രദ്ധം (വളരെ ശ്രദ്ധയോടുകൂടുംവണ്ണം)

29. അസനം (വേങ്ങക്കാതൽ) കിമപി (കുറച്ച്) മുളകുതാന്നിക്കടക്കൽക്കം (മുളകുതാന്നിവേരരച്ചത്) ഇട്ടോ (ചേർത്തോ) കച്ചൂരിപ്പഞ്ചഗന്ധാമരവിടപികൾ കച്ചൂരി [കച്ചൂരിക്കിഴങ്ങ്] പഞ്ചഗന്ധം [ഇരുവേലി, രാമച്ചം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം,] അമരവിടപി, (ദേവതാരം) ഇവ പേഷിച്ച (അരച്ച) സപ്പിക്കൊടി [കൊടിഞാലി] രസമതിലോ (നീരിലൊ)

30. സിരകളെ (ഞരമ്പുകളെ) പിത്തോന്മൂർദ്ധശൂലപ്രതിവിധികൾ (പിത്തശിരഃശൂലചികിൽസകൾ) രക്തജത്തിൽ രക്തഹേതുവായിട്ടുണ്ടായ ശിരഃശൂലത്തിൽ) കൃമിജനിതശിരോനോവിൽ (കൃമികളാൽ ഉണ്ടാക്കപ്പെട്ട തലവേദനയിൽ) രക്തത്താൽ നസ്യം ചെയ്ക. എന്നാൽ അതിൽ (രക്തത്തിൻ) പലവഴി

### അക്ഷാസ്ഥ്യാദിതൈലം

താന്നിക്കുരു,നാഗദന്തിയുടെവേരൊക്കംവിഴാലിൻറവി–
ത്തിന്നി,പ്പുക്ക,മപെരുങ്കുരുമ്പയുടെവേർകായം,വയമ്പ്,നിവ
ന്നിപ്പിച്ചരച്ചുകൂട്ടിയെരുതിൻപെണ്ണിൻറമൂത്രദ്രവം–
തന്നിൽകാച്ചിയതൈലവുംപ്രിയതമേ!നസ്യക്രിയക്കുത്തമം. 31

### പലാശമൂലാദിതൈലം

പ്ലാശിൻവേർ,ഭാന്ത,വേപ്പ്,ങ്ങിവയുടെതൊലിവെള്ളത്തിൽനി ർഗ്ഗുണ്ഡി,രാജൽ–
ലെരൗശീലേ!കിംശുകം,നാൽത്തുളസികളി,വതൻനീരൊഴിച്ചെ ണ്ണയോളം
പ്ലാശിൻപൂ,ഇത്തി,താന്നിക്കുരു,സുരതരു,മഞ്ചട്ടി,കായം,വി ഴാൽവി–
ത്തങ്ങുംരാമച്ചമിന്നിത്രികടു,മുളകുതാന്നിക്കട,ക്കുങ്കുമ,ങ്ങൾ 32
ഇന്തപ്പീരകവേർ,നറുംപശ,പ്പൊന്നരിതാര,ങ്ങൾപെരുങ്കുരുമ്പതൻ വേർ,
കരിപിപ്പലിയുംവയമ്പുമൊക്കംഘരകർപ്പൂര,മരച്ചുചേർത്തി തെല്ലാം. 33
കൊട്ടതാംമുയലിൻറചോരയൊപ്പംപെട്ടമോമൽക്കാട്ടകെണ്ണകാ ച്ചിടേണം
ദാടവല്ലിതുകൊണ്ടുനസ്യമായാലുടനെല്ലാക്കൃമിയുംപുറത്തുചാടും. 34

(ചെവി മുതലായ ദ്വാരങ്ങളിലൂടെ) കൃമികൾ പുറത്തുപോയാൽ അവ നിമിത്തമായുണ്ടായ തലവേദന ശമിക്കുമെന്നു വിശിഷ്യ പറയണമെന്നില്ലല്ലോ.

31. എരുതിൻപെണ്ണിൻറ (പശുവിൻറ) തൈലവും (നല്ലെണ്ണയും) നസ്യക്രിയക്കു (നസ്യംചെയ്‌വാൻ) ഉത്തമം (കൊള്ളാം)

32. നാൽത്തുളസികൾ (തുളസി, കരിന്തുളസി, മാരത്തുളസി, കർപ്പൂരത്തുളസി) ഇവതൻ നീർ എണ്ണയോളം ഒഴിച്ച് 32, 33, 34, ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

33. ബുദ്ധിഭ്രമം, പനി, കുര, നീര്, ബലക്ഷയം, മുതലായവ കൃമിശിരഃശൂലത്തിൻറ ലക്ഷണങ്ങളാകുന്നു. പിത്തശിരഃശൂലത്തിൻറ ലക്ഷണങ്ങൾതന്നെ രക്തശിരഃശൂലത്തിലുംകാണപ്പെടും. എന്നാൽ വേദനക്കു ആധിക്യമുണ്ടാകും. അത്രയുമല്ല ഇതു്, ശീതവും

## അർദ്ധാവഭേദകചികിത്സ

അർദ്ധാവഭേദകഗദത്തിനുവാതജാത-
മൂർദ്ധാർത്തിതൻക്രിയകളൊക്കയുമൊക്ക,മെന്നാൽ
ശ്രദ്ധാസമേതമിഹമൌലിയിലെന്നുകൊണ്ടു
നൽധാര,നസ്യ,മിവയേറെനടത്തിടേണം. 35

### അഭ്രകാരസ്കരാദി തൈലം

കാർ,വകാഞ്ഞിരഖവർശതാവരിയതിൻകന്ദംകുറുന്തോട്ടിവേർ
ത്താവുംചിററമൃതിപ്പറഞ്ഞതുകൾ താൻനിഷ്ക്വാഥനീരിൽസമം
പാൽവീഴ്ത്തിത്തകരം,പടീര,മിലവംഗത്തോൽ,ഗദം,കുങ്കുമം,
ദേവദ്രു,ച്ചരള,ങ്ങളമ്പുജവളയം,രാമച്ചമേലത്തരി, 36
തക്കോലപ്പട്ടിൽ,മഞ്ചട്ടി,കളിവകലതാംകന്മതംകല്ക്കമാക്കി-
ത്തക്കത്തിൽകാച്ചുമെല്ലെണ്ണയതധികംനന്നുധാരക്കിതിങ്കൽ
മുഖ്യംനസ്യംകഴിപ്പാൻമുലരസമതിലായ്ക്കുങ്കുമപ്പഞ്ചസാര-
കല്ക്കംകൂട്ടിപ്പചിച്ചെണ്ണയു,മരിയബലാതൈലവും,നീലകേശേ! 37

ഉഷ്ണവും സ്നിഗ്ദ്ധവും രൂക്ഷവും ആയ ഔഷധംകൊണ്ടൊന്നും ശമിക്കുന്നതുമല്ല. ഇതത്രേ വ്യത്യാസം.

35. അർദ്ധാവഭേദകഗദത്തിനു = അർദ്ധാവഭേദകം(തലയുടെ പകുതി ഭാഗത്തെ മാത്രം ആശ്രയിക്കുന്നതും, ഒരു മാസത്തിൽ ഒരിക്കലോ പക്ഷത്തിൽ ഒരിക്കലോ ഉണ്ടാകുന്നതും,വളരെ വർദ്ധിച്ചാൽ കണ്ണിനോ ചെവിക്കോ നാശത്തെ ഉണ്ടാക്കുന്നതും, ആയ വാതശിരഃശൂലം എന്ന ഗദത്തിനു (രോഗത്തിനു) വാതജാതമൂർദ്ധാർത്തിതൻ ക്രിയകൾ (വാതശിരഃശൂലചികിത്സകൾ) ഒക്കെ (പറയും) എന്നാൽ ശ്രദ്ധാസമേതം ശ്രദ്ധയോടുകൂടി ഇഹ (അർദ്ധാവഭേദകത്തിൽ) മൌലിയിൽ (തലയിൽ) ഏറെ (പ്രത്യേകിച്ച്)

36. 36-ാം ശ്ലോകത്തിന്റെ യോജന 37-ാം ശ്ലോകത്തോടാകുന്നു.

37. അധികതരം [ഏററവുംഅധികം] ഇതിങ്കൽ (അർദ്ധാവഭേദകത്തിൽ) മുലരസമതിലായ് (മുലപ്പാലിൽ) പചിച്ച [കാച്ചിയ] എണ്ണയും അരിയ'ബലാതൈല'വും, നസ്യം കഴിപ്പാൻ മുഖ്യം.

## സൂര്യാവർത്ത ചികിത്സ

ആരംഭത്തിന്നുമുമ്പേ ചെറുവഴുതിനനീർ കാൽനഖത്തിൽ പകർന്നാൽ
സൂര്യാവർത്തം ശമിക്കും സുരുചിരമുകുരാപാണ്ഡുഗണ്ഡപ്രദേശേ!
ഈരോഗം പയ്യുദിക്കുമ്പോളതു കിട്ടുമതിനാൽ ഷഡ്രസോപേതമാം
ന്നെ
ചോരം ചൂടററ ചോറും പ്രതിദിവസമശിപ്പിക്കണം മേൽപ്രകാരം. 38

പൊന്നാരന്തകരച്ഛദം, പരമതാനോചഷിക്കില്ലും കിട്ടിയി-
ല്ലെന്നാൽ വെള്ളരിവിത്തു വെള്ളമിവ ചേർന്നീടുന്ന തേററാമ്പ
രൽ
നന്നായ് മോരിലരച്ചെട്ടുത്തു നിടിലത്തട്ടിൽ പുരട്ടീടുകിൽ
പൊന്നാളീകസമാനനേ! സപദി സൂര്യാവർത്തമില്ലാതെയാം. 39

വേപ്പുതൻ പശകൊങ്കനീരിലരച്ചകന്ദതമോ, ഉണ്ണം
വേറിടാതെത്തുതതിങ്കളോ, ശൃംഗചെന്നിനായകമെന്നതോ,
വേണ്ടുവോളമുണക്കിവെച്ചതു ചെറ്റു നെററിയിലെത്തിയാൽ
വേഗതുപിണി! വേഗമിത്തലവേദനയ്ക്കു ശമം വരും. 40

തിങ്കൾജ്ജീരകചന്ദനങ്ങളെയരച്ചൊട്ടൊട്ടു ചേർത്തോമന-
യൊളങ്കപ്പാലുമൊഴിച്ചു കാഞ്ഞിരമരക്കുമ്പിൻെറ നീർകൊണ്ടുതാൻ

38. ആരംഭത്തിന്ന [തുടങ്ങുന്നതിന്ന] ചെറുവഴുതിന [ചെറുവഴുതിനയില തിരുമ്മിപ്പിഴിഞ്ഞെടുത്ത നീർ] കാൽനഖത്തിൽ ജാത്യേകവചനം [കാലിൻെറ നഖങ്ങളിൽ] സൂര്യാവർത്തം (സൂര്യോദയസമയത്തിൽ തുടങ്ങി ഉച്ചവരെ വർദ്ധിക്കുകയും, പിന്നെ ക്രമത്തിൽ ശമിക്കുകയും, ചെയ്യുന്ന തലവേദന പയ്യ് (വിശപ്പ്) ഉദിക്കു [ഉണ്ടാകുമ്പോൾ] ഷഡ്രസോപേതമാം മധുരം മുതൽ ആറുരസങ്ങളോടുകൂടിയ പ്രതിദിവസം (നാൾതോറും) മേൽപ്രകാരം (തലവേദന തുടങ്ങുന്നതിൻമുമ്പെ) അശിപ്പിക്കണം (ഉണ്ണിക്കണം.)

39. ഛദം (ഇല) പരം കേവലം (മാത്രം) അത് (പൊന്നാരന്തകരയില) നിടിലത്തട്ടിൽ (നെററിത്തടത്തിൽ) സപദി ഉടൻ.

40. തിങ്കളോ (പച്ചകർപ്പൂരമോ) എത്തിയാൽ പുരട്ടിയാൽ എന്നു സാരം. ഇത്തലവേദനയ്ക്ക് (സൂര്യാവർത്തത്തിന്ന) ശമം ശാന്തി.

തിങ്കൾനാവനമാചരിച്ചവന്നസ്സൂര്യാവർത്തകംമാത്രമ-
ല്ലദങ്ങളുംതലനോവലൊക്കെയുമൊരരമട്ടിൽതരംകെട്ടുപോം. 41

അംഭോദവില്വാദി തൈലം

നീലക്കാർ,വില്വവേർ,ചിററത്തിനോടുകുറുന്തോട്ടിവേരിഗ്ഗ
ണമൊത്ത–
ച്ചാലേനിഷ്ക്വാഥമാക്കിബ്ബല,വടി,യിവയെത്തെല്ലുപേഷിച്ചുള്ളൂട്ടി
പാലൊപ്പം,മൂന്നിലൊന്നാംഘൃത,മിതുകളിലെന്നോടുചേർത്തി
ട്ടുകാച്ചും
തൈലത്താലിഗ്ഗദംവേരറ്റു,മഖിലമതൽപിത്തമൂർദ്ധാർത്തി
നീങ്ങും. 42

ശതാവര്യാദി പുകത്തിരി

ശതാവരി,നിലപ്പനക്കടകൾ, കാറു,നീർമാതള–
ദ്രുതൻതൊലിയൊടംബ്വ,ജീരക,മിവററിനെപ്പാലിനാൽ
ധൃതാദരമരച്ചുതേച്ചുരുവെൺതുകിൽത്തെല്ലിനാൽ
ദ്രുതം തിരിതിരച്ചുണക്കിമയാലിനെയ്യിൽമുക്കിസ്വയം 43
കത്തിച്ചിട്ടുകെട്ടതാലെത്തുംപുകയെത്തുടങ്ങിടുംനേരം
നിത്യമശിച്ചാൽസൂര്യാവർത്തംസൂര്യായതപ്രഭേ!മറയും. 44

## ശിരശ്ശൂലസാമാന്യചികിത്സ

നന്നാറിക്കരിവല്ലരിക്കടകൾവാത്താകക്കുറുന്തോട്ടിവേർ
കന്നാരതൊട്ടുചെന്നിനായകമമർത്ത്യാദനോകഹംജീരകം

41. തിങ്കൾ (പച്ചക്കർപ്പൂരം) നാവനം (നസ്യം) ആചരിച്ചവന്ന (ചെയ്യുവന്ന)

42. ഇഗ്ഗദം [സൂര്യാവർത്തരോഗം] വേരറ്റും (വിശേഷേണ ശമിക്കം) അഖിലമതൽപിത്തമൂർദ്ധാർത്തി (വാതം കൊണ്ടും, പിത്തംകൊണ്ടും ഉള്ള എല്ലാതലനോവും) നീങ്ങും.

43. കാറും (മുത്തങ്ങ) നീർമാതളദ്രു (നീർമാതളമരം) അംബ്വ (ഇരുവേലി) ധൃതാദരം (ആദരവോടുകൂടും വണ്ണം) ഉരുവെൺതുകിൽത്തെല്ലിനാൽ (വെള്ളപ്പട്ടിൻകഷണംകൊണ്ട്) ദ്രുതം (ഉടനെ) സ്വയം (താനെ) 43ാം ശ്ലോകത്തിൻെറ അന്വയം 44ാം ശ്ലോകത്തോടാകുന്നു.

44. തുടങ്ങിടും നേരം (തലവേദനതുടങ്ങുമ്പോൾ) അശിച്ചാൽ (സേവിച്ചാൽ) വലിച്ചാൽ എന്നഭാവം.

ധന്യേ! രോഹിണിപഞ്ചഗന്ധമിതമുള്ളിൻകാതൽമുക്കാമുകിൽ-
കന്ദംകന്മതമോടരത്ത സമമിദ്രവ്യങ്ങളും,മാഞ്ചിയും 45

വൻകററുവാഴയുടെനീരിലരച്ചുണക്കി-
യുകിൽപൊടിച്ചുമുലനീരണിവെണ്ണകൂട്ടി
തൻകയ്യുകൊണ്ടുരസിന്നിതകളഞ്ഞുമൂർദ്ധാ-
വിങ്കൽപുരട്ടുകിലറും തലനോവശേഷം. 46

നന്നേനെററിസ്സതേസ്സുന്നതിനുമിതമലേ! കൂവളത്തിൻവേരോ-
ടൊന്നിക്കുംമൂർവ്വമേഘം,ചെറുവഴുതിനതൻവേരി,വററിൻകഷായം
ഒന്നായ് പഞ്ചാര,തേൻ.പാലി,വചെറുതണയിച്ചുല്ലിലുണ്ണിന്റെ ശേഷം
നന്ദ്യാസേവിച്ചുകൊള്ളുന്നവനിലൊരുശിരശ്ശൂലവുംശ്ശൂളപാടാ. 47
പുഷ്കരശതാവരിക്കടതക്കമെകന്നിട്ടുകാച്ചുമാട്ടിൻപാൽ
ശുഭ്രേ!സിത,മധു,മിവ ചേർത്തുൽക്കുതുകത്താൽകുടിക്കയുംചെയ്യാം.

മൂർദ്ധാവൃതതൈലം

പാച്ചോററിത്താലി,മുക്കാ,ചെറുവഴുതിനതൻവേരു,വിണ്ണാർ മരം,രാ-
മച്ചം,പൂക്കൈതതൻവേട,ഛവടി,ശതമൂലിക്കിഴങ്ങ,ദൃശീലേ!
പച്ചക്കൊണ്ടൽക്കട,ച്ചിററമൃതു,കളിടയന്സ്ഥീകുറുന്തോട്ടിവേരൊ-
ന്നിച്ചീട്ടുചന്ദനം,കൂവളമുരടി,വയാൽവെച്ചുനിഷ്പാഥനീരിൽ, 49

45. നന്നാറിക്കരിവല്ലരിക്കടകൾ (നന്നാറിക്കിഴങ്ങ്,) കരിക്കൊടിക്കിഴങ്ങ്, വാർത്താകം (ചെറുവഴുതിന) അമർത്ത്യാനോകഹം (ദേവതാരം). 45ഉം, 46ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

46. മുലനീരണിവെണ്ണ (മുലപ്പാലോടുകൂടിയവെണ്ണ) അശേഷം (മുഴുവൻ)

47. ഇത് (മേൽപറയപ്പെട്ട മരുന്ന്) നെററിസ്സ് തേസ്സുന്നതിന്നും നന്ന്. ശൂളപാടാ (ശബ്ദിക്കാ) എല്ലാതലവേദനയും ശമിക്കുമെന്ന് സാരം.

48. പുഷ്കരശതാവരിക്കട (പുഷ്കരമൂലം, ശതാവരിക്കിഴങ്ങ്) ഈ പാലും അത്താഴം കഴിഞ്ഞു സേവിക്കപ്പെടേണ്ടതാണ്.)

49. 49, 50, 51 ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

നെല്ലിക്കായനറുംകൊഴപ്പമധുപച്ചൂതതലച്ചാതുനീർ
തെല്ലോളംതടവിച്ചുപിച്ചകമലർച്ചൂരി,മഞ്ചട്ടി,കൾ
അല്ലിത്താർവളയം,വടിപ്പതിമുകത്തക്കോല,രോഗ,ങ്ങളെ-
ന്നല്ലേചെങ്ങഴിനീക്കിഴങ്ങൊടിലവംഗത്തോലതേ,ലതരി, 50
നിൻമൈമട്ടൊത്തിട്ടുംചെമ്പകമലർ,മെതുകിൻപട്ടയോടഞ്ജനക്ക-
ല്ലമ്മത്തിൻപൂവ,കിൽ,ച്ചന്ദനയിണ,കളണിക്കുങ്കുമം,കന്നുതക്കം,
സമ്മാന്യേ!മാഞ്ചിയിച്ചൊന്നവമുഴവനരച്ചിട്ടുപാലൊപ്പമായി-
ട്ടുമ്മേളിപ്പിച്ചുനല്ലെണ്ണയു,മരിയവെളിച്ചെണ്ണയും കാച്ചിടാമേ. 51

മൂർദ്ധാമയംമുഴവനംമുടിയുംമുറുക്കി
'മൂർദ്ധാമൃതാ'ഹ്വയമിയന്നിടുമെണ്ണതേച്ചാൽ
ഊർദ്ധ്വാംഗസർവഗദനാശനമാമിതെന്നോ
ധൂർത്തററഫേളമുനികണ്ടുപിടിച്ചതത്രേ. 52

ഭാഗോത്തരഗുളിക

സഹസ്രവേധി,കന്നാരം,കണ്ടിവെണ്ണ,കലാനിധേ!
തേററാമ്പരലുകർപ്പൂരമേററംചൂർണ്ണിച്ചചന്ദനം, 53
നെല്ലിക്ക,നീരദം,നീരു,രാമച്ചം,ചെന്നിനായകം,
കന്നുതക്കം,ക്രമാലോരോപങ്കേറിട്ടമിവററിനെ. 54
ചെറുവഴുതിനമൂത്തിൽസുരവരവല്ലിക്കാറുവാഴനീർ,കളിലും
വിദവൊടുകൊങ്കപ്പാലിലു,മരവുകഴിച്ചുംഗുളീസമമുരുട്ടി 55

51. ചന്ദനയിണ [ചന്ദനം, രക്തചന്ദനം,] സമ്മേളിപ്പിച്ചു [ചേർത്തു] വെളിച്ചെണ്ണയിൽ സമം തേങ്ങാപ്പാലാണ ചേർക്കേണ്ടതു.

52. മൂർദ്ധാമയം (തലവേദന) മൂർദ്ധാമൃതാഹ്വയം മൂർദ്ധാമൃതം എന്ന ആഹ്വയം [പേര്] ഊർദ്ധ്വാംഗസർവഗദനാശനം [കഴുത്തിന്ന മേൽഭാഗത്തുണ്ടാവുന്ന എല്ലാരോഗങ്ങളെയും നശിപ്പിക്കുന്നതു)

53. ചൂർണ്ണിച്ച (പൊടിച്ച) 53, 54, 55, 56 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

54. നീരദം [മുത്തങ്ങ] നീരു (ഇരുവേലി) ക്രമാൽ ഓരോ പങ്കം(ഭാഗം) ഏറിട്ടു ഇവററിനെ. സഹസ്രവേധി കഴഞ്ചു 1 കന്നാരം കഴഞ്ചു 2 കണ്ടിവെണ്ണ കഴഞ്ചു 3 ഇങ്ങിനെ കണ്ടുകൊള്ളണം.

മവെലല്ലിസ്സാത്തണക്ഷിതരുണികളുടെവാർകൊങ്കനീർ,നെയ്യ്, തേങ്ങാ-
പ്പാലീവസ്തുക്കളിൽചേർത്തരസിയുടമനെനെററിസ്സതേയ്ക്കിൽക്രമത്താൽ
ലീലാദേഹ്യ!വായു,പിത്തം,കഫ,മിവയുളവാക്കുന്നമൂർദ്ധാർത്തി നീങ്ങും
ചേലോടിച്ചൊന്ന'രോഗോത്തര'ഗ്ഗുളികകഴമ്പിട്ടിടാനംവിശേഷം 56

### ത്രിഫലാദിതൈലം

മുക്കാ,മൂപ്പാറിട്ടംചിററമൃതിനൊടുകറുന്തോട്ടിവേരാ,വണക്കി-
ന്നൊക്കം,വേർ,വേങ്ങതൻകാതലു,വലിയൊരുപൃകൈതതൻ വേടു,ഴിഞ്ഞ,
ഇക്കൂട്ടംകപാഥമാക്കിത്തകര,മമരിവേർ,നെയ്തലാമ്പൽക്കിഴങ്ങാ-
ന്നിക്കംമഞ്ചി,ത്രിജാത,പ്പതിമുക,വടി,രാമച്ചനീരാഞ്ജന,ങ്ങൾ 57
പച്ചച്ചിററമൃതു,ല്ലലം,മലയജം,കൊട്ടം,കരിംകൂവളക്കച്ചൃ-
രിപ്പഞ്ചപാംഗനാക്കട,കഴിഞ്ഞില്ലാകറുന്തോട്ടിവേർ,
മെച്ചംകൂട്ടമമൃണരം,സുരമരം,കാറിപ്പദാർത്ഥങ്ങളൊ-
പ്പിച്ചാവോളമരച്ചുകൂട്ടിയൊരുപങ്കേറുംപശുക്ഷീരവും, 58

55. സുരവരവല്ലി (ഉഴിഞ്ഞ) അംഗുലിസമം (കൈവിരൽ പ്രമാണം.

56. തരുണികളുടെ (സ്ത്രീകളുടെ) വാർകൊങ്കനീർ (കൊങ്കപ്പാൽ) ക്രമത്താൽ (യഥാസംഖ്യം) മൂർദ്ധാർത്തി (തലവേദന) മുലപ്പാലിൽ ചേർത്ത് നെററിമേൽ പുരട്ടിയാൽ വാതശിരഃശൂലവും നെയ്യിലായാൽ പിത്തശിരഃശൂലവും, തേങ്ങാപ്പാലിലായാൽ കഫശിരഃശൂലവും, ശമിയ്ക്കും.

57. മുക്കാ (ത്രിഫല) കപാഥം (കഷായം) ത്രിജാതം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില) വടി (ഇരട്ടിമധുരം) നീലാഞ്ജനം. നീലമായ അഞ്ജനം (അഞ്ജനക്കല്ല്) 57, 58, 59 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

58. ഉല്ലലം (ചെങ്ങഴിനീർക്കിഴങ്ങ്) മലയജം (ചന്ദനം) പഞ്ചപാംഗന (നന്നാറി) സുരമരം (ദേവതാരം) കാർ (മുത്തങ്ങ

തുല്യംകഞ്ഞുണ്ണി,നെല്ലിക്കകളുടെരസവും,ചേൎത്തുകാച്ചുന്നൊരെണ്ണ–
ക്കില്ലേതുംക്ലേശലേശംതലരുജകളെയുംവെല്ലുവാനത്രയല്ല
നില്ലാതെമൂർദ്ധജരോമംകൊഴിയുക,നര,വൻമൂക്കടപ്പും,തിമിരാ–
ച്ചൊല്ലീട്ടൂർദ്ധ്വാംഗമാലൊക്കയുമിതുപെരുമാറുന്നകൂട്ടൎക്കമാറും. 59

ധാത്രീച്ഛിന്നരുഹാദി തൈലം

നെല്ലിക്കായും,നറുംചിററമൃതു,മധുകരുന്തോട്ടിവേരും,പലംകി–
ല്ലില്ലാനന്നാലു,രാമച്ചമതിരുപല,മംഭസ്സതിൻപാതിതന്നെ,
കല്യേ!തൽപാതിപോരുംവടി,യതിനുടെനേർപാതിയാം ചന്ദനം,ത–
ത്തുല്യംകണ്ടിട്ടരിഞ്ഞിപ്പുതുമലരി,വയാൽതീർത്തനിഷ്കാഥനീരിൽ 60

ശതാവരിക്കട,വടിസ്ഥൂതകപ്പകൾനാഗ്ഗണം,
ചതുർജ്ജാതക,ശാലൂക,മതി,മഞ്ചട്ടി,മാഞ്ചികൾ. 61
തക്കോലപ്പുട്ടല,കിൽ,പുഷ്കരമൂലങ്ങൾ നാന്മകപ്പല്ലു്,
മുക്കാ,കടുകരോഹിണി,നാൽക്കച്ചൂരിക്കിഴങ്ങുരാമച്ചം, 62
ഇരുമേട,ച്ചോനകപ്പു,ല്ലിരിപ്പുപ്പക്കളമയം,
ചരളം,ചന്ദനംരണ്ടുമെതകിൾചട്ട,ജീവകം, 63

ക്കിഴങ്ങു്) ഒരു പങ്കേറും ഇരട്ടിയായ പശുക്ഷീരവും (പശുവിൻ പാലും).

59. രസവും (നീരും) തലരുജകളെയും (തലവേദനകളെയും) വെല്ലുവാൻ ഏതും ക്ലേശമില്ല. മൂർദ്ധജരോമം (തലരോമം) ഊർദ്ധ്വാംഗമാൽ (കഴുത്തിനു മേലെയുള്ള രോഗം)

60. അംഭസ്സു് (ഇരുവേലി) അതിൻ (രാമച്ചത്തിൻ) പാതി (ഒരുപലം) വടി (ഇരട്ടിമധുരം) തൽപാതി അതിൻ (ഇരുവേലിയുടെ) പാതി (അരപ്പലം) പോരും. അതിനുടെ (ഇരട്ടിമധുരത്തിന്റെ) നേർപാതി (കാൽപലം) ആയ ചന്ദനം തത്തുല്യം അതിനോടു (ചന്ദനത്തോടു) തുല്യം (കാൽ പലം) നിഷ്കാഥനീരിൽ (കഷായവെള്ളത്തിൽ ) 60 മുതൽ 65വരെ ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

61. വടി (ഇരട്ടിമധുരം) ചതുർജ്ജാതകം (ഏലത്തരി, ഇലവംഗത്തൊലി, പച്ചില, നാഗപ്പൂവു്) ശാലൂകം (നെയ്തൽക്കിഴങ്ങു്, ആമ്പൽക്കിഴങ്ങു്, ചെങ്ങഴിനീർക്കിഴങ്ങു് കരിംകുവളക്കിഴങ്ങു് താമരക്കിഴങ്ങു) മതി (പച്ചക്കർപ്പൂരം)

കേഴപ്പെണ്ണേ! ഗോപിയാളിടവകം, ജാതിക്കാ, നീവാക്കിനാൽ
താഴെനിർത്തിയമുന്തിരിങ്ങ, തകരം, കാറ, ഞെന്നക്കല്ലു, കൾ
ണാഴൽപ്പൂവു, സുരദ്രു, ചെമ്പകസുമം, താരല്പി, ചെങ്കുമം,
നാഴിക്കൂട്ടുകഴഞ്ചുവീതമിവയെക്കല്ക്കീകരിച്ചങ്ങിനെ, 64
നിഷ്ക്വാഥത്തോടുതുല്യംകരടകല്പമതീതക്കിഴങ്ങിന്റെനീർ, നെ–
ല്ലിക്കായിൻനീര, പാലെന്നിവപുനരണയിച്ചെണ്ണനാനാഴികാച്ചാം
വെക്കംമൂർദ്ധാർത്തി, നേത്രംതലയിവയുടെചൂടെന്നവെള്ളുണ്ടപാരം
മുഷ്ണമുള്ളൂർദ്ധ്വാംഗമാലൊക്കയുമിതുപെരുമാറുന്നകൂട്ടർക്കുമാറും. 65
'ധാത്രീച്ഛിന്നതഹാദി'യെന്നുവിളികൊണ്ടീടുന്നസർവ്വാംഗവും
തത്തുംതാപഭരം, ക്ഷതം, ക്ഷയ, മിവയെല്ലാക്കെക്ഷയംനൽകിടും
രക്തംമാംസമിവറ്റിന്നല്ലബലവും, ശുക്ലോദയപ്രൌഢിയും,
ഗാത്രത്തിന്നൊരുപുഷ്ടിയും, പലതമീമട്ടാണിതിൻപ്രാഭവം. 66

## കപാലാതുച്ചികിത്സ

താവൽചിററമൃതുംപെരുതതിയിലയുനൊൽത്രാനവയുംചേർന്നു–
ത്താവിൻനീരിൽവയമ്പു, രക്തകലതംമുക്കാവിഴാലിന്നരി
ശ്രീവാനോർതരു, പഞ്ചഗന്ധ, മിവയാൽതേങ്ങാപ്പുതുപ്പാല്യമായ്
വേവിച്ചീടിനതേങ്ങയെണ്ണതലയോട്ടിൽപ്പുണ്ണിനെപ്പോക്കുമേ. 67

### ഹേമാഹ്വപത്രാദി തൈലം

ഇത്ഥംപൊന്നിൻദളം, ചിററമൃതു, കറുകനാഴക്കോരനക്കാർമുതക്കിൻ
പത്രം, ശുദ്ധീകരിച്ചുള്ളിതുകളുടെരസംതന്നിലെൻതമ്പി! കൊട്ടം

64. ഗോപിയാൾ (നന്നാറിക്കിഴങ്ങ്) കാർ (മുത്തങ്ങക്കിഴങ്ങ്) സുരദ്രു (ദേവതാരം) ചെമ്പകസുമം = ചെമ്പകത്തിന്റെ സുമം (പൂവ്) കല്ക്കീകരിച്ചു (അരച്ചുകലക്കി)

65. നിഷ്ക്വാഥത്തോടു (കഷായത്തോടു) തുല്യം (നാലിടങ്ങഴി) മൂർദ്ധാർത്തി (തലവേദന) നേത്രം (കണ്ണ്) ഊർദ്ധ്വാംഗമാൽ (ഊർദ്ധ്വാംഗരോഗം)

66. താപഭരം (ചുടിൻമികവു) ക്ഷയം (നാശം) ശുക്ലോദയപ്രൌഢിയും (ശുക്ലവൃദ്ധിയും) ഗാത്രത്തിനു (ശരീരത്തിനു) പ്രാഭവം (മഹിമ)

67. മുക്കാ (ത്രിഫല) ശ്രീവാനോർതരു (ദേവതാരം) പഞ്ചഗന്ധം (ഇരുവേലി, രാമച്ചം, ഇരട്ടിമധുരം, കൊട്ടം, ചന്ദനം) തേങ്ങാപ്പുതുപ്പാല്യമായ് (സമം തേങ്ങാപ്പാലുകൂട്ടി) തേങ്ങയെണ്ണ (വെളിച്ചെണ്ണ)

ഭൃത്തങ്ങക്കൊദമേലത്തരി, വടി,യിവയെക്കല്ക്കമാക്കിപ്പചിക്കും
നൽത്തെങ്ങസ്നേഹമമ്പിച്ചിട്ടമിതിനെമുറശ്ശർദ്ധമാസത്തിനുള്ളിൽ.

## ഇന്ദ്രലുപ്തചികിത്സ

രോമംപൊയ്‌പോയഭാഗത്തടവിലുരസിയോ,കൊത്തിയോ ചോരനീക്കി-
ക്കാമംകാരീയ,വൈദേഹീ,കൾകരളി,വയോടൊത്തുത്തിന്റെ ചൂർണ്ണം
ഓമൽത്തേൻചേർത്തുതേപ്പിച്ചിടണമിടവിടാതിന്ദ്രലുപ്തത്തിലെ, നാൽ
ക്ഷേമത്തോടേഴുനാളിന്നകമവിടെമുളയ്ക്കാതിരിയ്ക്കില്ലരോമം. 69
ആനക്കൊമ്പന്റെകൊമ്പിൻകരിയുടെപൊടിചെററണ്ണയിൽ ചേർത്തുതേപ്പി-
പ്പാനേററംനന്നു,വേറിട്ടൊരുവഴിപറയാമട്ടയിട്ടസ്രമോക്ഷം
താനേചെയ്തിട്ടുചുക്കിൻകിഴിതദനുചുട്ടുംകോടിയിൽകാച്ചിവെച്ചു-
ന്ന്യൂനശ്രദ്ധംവിയർപ്പിക്കണമിതിനണുവുംബുദ്ധിമുട്ടില്ലയല്ലോ. 70

68. ഇതരം ഇപ്രകാരം (തേങ്ങാപ്പാലു സമംകൂട്ടി) പൊന്നിൻ (ഉമ്മത്തിൻ) ഉമ്മത്തു സപഞ്ചപര്യായങ്ങൾകൊണ്ടു വ്യവഹരിക്കപ്പെടുന്നു. ശുദ്ധീകരിച്ചുള്ള (അരിച്ചു നന്നാക്കിയ) രസം (നീർ) നൽത്തെങ്ങസ്നേഹം (നല്ല വെളിച്ചെണ്ണ) അർദ്ധമാസത്തിനുള്ളിൽ (15 ദിവസത്തിനകം) ഇതിനെ (തലയോട്ടിൽ പുണ്ണിനെ) അമ്പിച്ചിടും (ശമിപ്പിക്കും.)

69. രോമകൂപസ്ഥമായ പിത്തം വാതത്തോടുകൂടി കോപിച്ചിട്ടു രോമങ്ങളെ കൊഴിയിക്കും. പിന്നെ അവിടെയുള്ള കഫം രക്തത്തോടു ചേർന്നു രോമകൂപങ്ങളിൽ തടവിനെ ഉണ്ടാക്കും. അതുനിമിത്തം രോമങ്ങൾ മുളയ്ക്കുകയുമില്ല. ഈ രോഗം ഇന്ദ്രലുപ്തം എന്നു പേരോടുകൂടിയതാകുന്നു.

70. ഏററം (മുമ്പറഞ്ഞ ലേപത്തെക്കാൾ) അസ്രമോക്ഷം (ചോരകളയുക) തദനു (പിന്നെ) അന്യൂനശ്രദ്ധം (ധാരാളം ശ്രദ്ധയോടുകൂടുംവണ്ണം) അണുവും (കുറച്ചും) ബുദ്ധിമുട്ടില്ലയല്ലോ. ഈ പണി മുൻപറഞ്ഞതിലും എളുപ്പമുള്ളതാണല്ലോ.

### നീലീപത്രാദിതൈലം

നീലീപത്രത്തൊട്ടൂഴിപ്പനമുരട്ടുമെപ്പട്ടുംതൂമ്പതൻനീരിലോമൽ–
തൈലത്തെക്കേവലംകൊണ്ടതിനമുരട്ടരച്ചിട്ടുകാച്ചിപ്പുരട്ടാം
ബാലേ!യഷ്ട്യാഹ്വയംതെല്ലജയുടെയപാൽകൊണ്ടു പേഷിച്ചുതേപ്പി–
ച്ചാലോരോമംമുളയ്ക്കും,ദൃഢതയൊടടിതിങ്ങീട്ടുമേറെക്കറുക്കും. 71

### അക്ഷതപഗാദിതൈലം

താന്നിത്തോൽവാരിയിൽചിററമൃത,മരിയില,ച്ചഞ്ചലീകങ്ങൾ തൻനീർ
പാരെന്നൊപ്പംപാലുവീഴ്'ധാത്രീഫല,വടി,യിവററിൻെറ കല്ക്കംകലക്കി
താൻനേരേകാച്ചിവെച്ചീടിനഗുണമിയലുന്നെണ്ണതേപ്പിക്കകിൽതേൻ
ചോന്നീടുംവാണിയാളേ!തലമുടികൊഴിയാതേറെയുണ്ടാകമത്രേ.72

### അക്ഷാംഗതൈലം

നൽത്താന്നിത്തരുവിൻെറയഞ്ചവയവത്താൽനാലുനാഴിക്കഷാ–
യത്തെത്തീർത്തരിപ്പനക്കലകൾതൻനീർ,കാസരിപ്പാലി,വ
ചേത്തൊപ്പംവടി,മുന്നാകായ,പശുപപ്പെണ്ണ,ഞ്ജനം,കുന്നിവേ–
രി,ദ്രവ്യങ്ങളരച്ചണച്ചതിലജംനൊന്നാഴികാച്ചിടേണം. 73

പക്ഷംതികച്ചുമിതുതേച്ചുകിലില്ലരണ്ടു
പക്ഷംമുളച്ചുവരുമേതലരോമമേററം,
അക്ഷീണമായതു,കറുത്തുമിരിക്കു,മെന്ന–
ല്ല'ക്ഷാംഗതൈല'മിതുറക്കിനമസ്സലല്ലോ. 74

71. നീലീപത്രം (അമരിയില) ഊഴിപ്പനമുരട്ട് (നിലപ്പനക്കിഴങ്ങ്) തൈലത്തെ (നല്ലെണ്ണയെ) ദൃഢത (ഉറപ്പ്)

72. താന്നിത്തോൽവാരിയിൽ (താന്നിത്തൊലിക്കഷായത്തിൽ) ചഞ്ചലീകം (കഞ്ഞുണ്ണി) ഒപ്പം (എണ്ണയോളം)

73. നൽത്താന്നിത്തരുവിൻെറ (നല്ല താന്നിമരത്തിൻെറ അഞ്ചവയവം (വേർ, തൊലി, ഇല, പൂവ്, കായ) കാസരി (എരുമ)പ്പാൽ ഒപ്പം (കഷായത്തോളം) ചേർത്ത്.

74. പക്ഷം (15 ദിവസം) ആയതു (മുളച്ചുവരുന്ന തലരോമം) അക്ഷീണം (വർദ്ധിച്ചതായിട്ട്).

ആര്യേ! 'ചിററമൃതിൻെറനീരിനെയെടുത്തിട്ടോരിലത്താമര,-
പ്പേരാൽവേടുകൾതൻപരാഗമിടചേർത്താപ്പംപശുപ്പാലുമായ്
നേരേകാച്ചിയൊരെണ്ണതെല്ലുദിവസംതേച്ചാളുകൾക്കേററവും
പാരിച്ചുംതലരോമ'മെന്നപലിതംചൊല്ലുന്നകില്ലെന്നിയേ. 75

## പലിതചികിത്സ

ഹേനാഥേ!നാലുനാഴിഭ്രമരരസമിരുമ്പിൻെറപാത്രത്തിലാക്കി-
പ്പുന്നീലം,നീലമാമഞ്ജനമിതുകൾപൊടിച്ചിട്ടാന്നുരുത്തിട്ടതിങ്കൽ
നാനാഴിത്തൈലവുംപാലെന്നരിപൊരിവെയിലത്തെട്ടുയാമംസമർപ്പി-
ച്ചൂന്നംകൂടാതെനാൽപ്പങ്കുകൾപെരുകിയമൃക്കാക്കഷായംപെടുത്തീ 76

ചെറുതാകിയതിഴുകൊണ്ടുവേവി-
ച്ചരമാസംപെരുമാറിട്ടുന്നതായാൽ
നരയേററനരൻെറകുന്തലും,നൽ-
ക്കരിവാർകൊണ്ടലുമായ്ക്കലമ്പലുണ്ടാം. 77

## മുപ്പത്തൊന്നാം അധ്യായം

## ഉന്മാദചികിൽസ

'വെവ്വേറെപറയാൻനിന്നാൽചൊവ്വാകില്ലെന്നുറച്ചുഞാൻ
നിർവ്യാജമോതിടാമൊന്നായ്'സർവോന്മാദചികിൽസയെ. 1
'പുണ്യംകൂടിയകൂവളത്തിനുടെയഞ്ചംഗങ്ങളെശ്ശീതമാം
തണ്ണീരിങ്കലരച്ചുവെണ്ണയിടചേർത്താവോളവുംരാവിലെ

75. പരാഗം (പൊടി).

76. ഭ്രമരരസം (കഞ്ഞുണ്ണിനീർ) അഞ്ജനം (അഞ്ജനക്കല്ലു) ഇതുകൾ ഓരോ പലം. തൈലവും [എണ്ണയും] സമർപ്പിച്ചു [വെച്ചു] നാൽപ്പങ്കുകൾ പെരുകിയ [നാലിരട്ടിയായ] നാലിടങ്ങഴി. 76, 77 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

77. നരൻെറ [മനുഷ്യൻെറ] കുന്തലും നൽക്കരിവാർകൊണ്ടലുമായ്ക്കലമ്പലുണ്ടാം [നരച്ച ആളിൻെറ തലമുടി കുടികറുത്തുതടിച്ച മേഘത്തോടു തുല്യമായി തീരും.]

## അധ്യായം 31

1. വെവ്വേറെ പറയാൻ നിന്നാൽ ചൊവ്വാകില്ല [നോക്കി ഗ്രഹിക്കുന്നവർക്ക് ഭാരം വരും.] നിർവ്യാജം [സത്യമായി] സർവ്വോന്മാദചികിത്സയെ [ഉന്മാദസാമാന്യചികിത്സയെ]

തൊണ്ണൂററാറുദിനംഭുജിക്കിലൊഴിയാമുന്മാദ'മെന്നിക്കനൽ-
ക്കണ്ണൻപണ്ടുപറഞ്ഞുതന്നതുമറക്കായ്കെൻമറക്കാതലേ! 2
വെണ്ണ,പിലാശിൻപൂപ്പൊടി,ചൂർണ്ണവയമ്പി,വയിലൊന്നുഷസ്സി
ങ്കൽ
തിണ്ണംബ്രഹ്മിരസത്തിൽതൊണ്ണൂറുദിവസംകുടിക്കിലിതുമാറും. 3
പാലിൽചേർത്താശംഖപുഷ്പമുരടിൻകല്ക്കംപുലർച്ചെക്കുടി-
ച്ചാലീമാലിനുമൂലനാശമണയുംനാളെമ്പതാംമുമ്പെ,ടോ
കാലത്തൊട്ടുപൊടിച്ചിരട്ടിമധുരംതേൻചേർന്നനെയ്യിൽകുഴി-
ച്ചാലോരണ്ടരമാസമാണവധിയുൾക്കമ്പങ്ങളമ്പീടുവാൻ. 4
വൈദേഹിമുന്തിരിങ്ങപ്പഴവടികളിലൊന്നൊന്നരംനെയ്യുംപിന്നെ
സ്വാദേറുംപഞ്ചസാരപ്പൊടി,മധു,വിവചേർത്തഗ്നിമേൽവെച്ചുരച്ച്"
ആദിത്യൻവന്നുദിക്കുന്നളവറുപതുനാളാസ്വദിച്ചാലശേഷോ-
ന്മാദത്തിന്നുംശമംകൈവരുമമിതമദോന്മത്തമാതംഗയാനേ! 5

ത്രായന്ത്യാദികഷായം

ബ്രഹ്മി,ച്ചന്ദന,മുന്തിരിങ്ങ,കളിനിവ്യോഷം,പറച്ചുണ്ടവേ-
രൊ,ന്മാന്യാവടി,ശംഖപുഷ്പമുരടി,വസ്തുക്കൾതൻക്വാഥനീർ
നിർമ്മിച്ചൊന്നരമാസകാലമിടവിട്ടീടാതെസേവിച്ചവ-
ന്നുന്മാദംമറയായ്കിലന്നുമുതലാകാശംതളിർത്തീടുമേ. 6

2. അഞ്ചു അംഗങ്ങളെ അവയവങ്ങളെ [വേർ, ഇല, പൂവ്" കായ, തൊലി, ഇവയെ) ശീതമാം [തണുപ്പുള്ളതായ] ദിനം [ദിവസം] ഭുജിക്കിൽ [സേവിക്കുകിൽ] ഉന്മാദം [ഭ്രാന്ത്"] ഒഴിവാം. ഇതു 'ശൈവാഗമരഹസ്യ'ത്തിലുണ്ട്".

3. ചൂർണ്ണവയമ്പു ചൂർണ്ണം (പൊടി) ആയ വയമ്പു (വയമ്പിൻ പൊടി) ഉഷസ്സിങ്കൽ (രാവിലെ) ബ്രഹ്മിരസത്താൽ (ബ്രഹ്മിനീരിൽ ചേർത്തു) ദിനം (ദിവസം) ഇതു (ഭ്രാന്തു)

4. ഈ മാലിനു (ഉന്മാദത്തിനു) നാളെമ്പതാംമുമ്പു മൂലനാശം (വേരറുതി) അണയും.

5. വൈദേഹിമുന്തിരിങ്ങപ്പഴവടികളിൽ വൈദേഹി,(തിപ്പലി, മുന്തിരിങ്ങപ്പഴം, വടി, (ഇരട്ടിമധുരം)മധു(തേൻ)ആദിത്യൻ വന്നുദിക്കുന്നളവു (രാവിലെ) ആസ്വദിച്ചാൽ (സേവിച്ചാൽ) അശേഷോന്മാദത്തിനും [എല്ലാ ചിത്തഭ്രമത്തിനും] ശമം [ആശ്വാസം]

6. വ്യോഷം [ത്രികടു] 'ആകാശം തളിർക്കുക' എന്നതു അ

വൻകമിഴവേർ,ശതാവരിതൻകടയഥശംഖപുഷ്പവേരിവയാൽ
സങ്കലിതമായനറുനെതങ്കന്നകഷായമെവള്ളവ്യംകൊള്ളാം. 7

കുശകത്രുഷകാദി കഷായം

ദർഭച്ചിററീന്തൽവേർ,ച്ചിററമൃതു,കളമവേരിന്നിയോചന്ദനംര-
ണ്ടു,ഭ്രംവേണ്ടാററുദർഭക്കട,കറുക,കരിമ്പിൻെറവേർ,സോമവള്ളി,
ചൊല്ലൊങ്ങുംമുന്തിരിങ്ങപ്പഴ,മിവയുടെനെയ്യിട്ടനിഷ് കാഥ
മാസേ_
വിപ്പിച്ചെന്നാൽമുഴുഭ്രാന്തിനുമറുതിവരുംമൂന്നപക്ഷത്തിനുള്ളിൽ. 8

മധൂകകുസുമാദികഷായം

ഇരിപ്പപ്പൂവ,ഥശതാവരിച്ചെങ്ങഴിനീക്കട
ഇരുചന്ദനം,രാമച്ചം,മിത്രവേലി,വയമ്പുകൾ. 9
ചിററീന്തൽവേർ,കറുക,ഗോപി,മുണാളി,നൽപ്പാ-
ച്ചോററിത്തൊലി,ക്കമിഴവേരു,കൾമുന്തിരിങ്ങ,
മുററുംധരിക്കവടി,പൊൻതകിടിശ്ശണത്താൽ
തെററാതെവെച്ചോതകഷായവുമപ്രകാരം. 10

പത്രുഷകാദി കഷായം

ചിററീന്തൽശ്ശംഖപുഷ്പക്കട,വടി,പവിഴംബ്രഹ്മി,താരല്പി,നൽപ്പാ-
ച്ചോററിത്തോലൊത്തിട്ടംക്ഷവളമുരട്ട,കറുന്തോട്ടിവേര,ക്കരാഗം,
കററംവിട്ടല്പലം,പൊൻതകിട്ട,കറുക,വെൺതുമ്പതൻപൂ,വയമ്പുൾ-
പ്പററുംഗോപാലകപ്പെണ്ണു,ഥജലദ,പടോല,ങ്ങൾതാലീസ
പത്രം, 11
നൈലേശംചേർത്തിവററിൻകഥിതജലമഹോ!മൂന്നപക്ഷംമു
ഴക്കെ_
ക്കാലത്തും,സന്ധ്യയാകുംപൊഴുതു,മിടവിടാതാസദിച്ചുള്ളവന്നും,

സംഭാവ്യമാകയാൽ ഉന്മാദം തീച്ചയായും ശമിക്കും എന്നു സാരം ധരിച്ചുകൊള്ളണം.

7. സങ്കലിതം (ഉണ്ടാക്കപ്പെട്ടതു) ഈ കഷായവും ഒന്നരമാസംകൊണ്ടു ഉന്മാദശമനം ചെയ്യുന്നതാകുന്നു.

9. 9-ാംശ്ലോകം 10-ാംശ്ലോകത്തോടു യോജിപ്പിക്കണം.

10. അപ്രകാരം [തേൻ ചേത്തു സേവിച്ചാൽ ''മൂന്നപക്ഷത്തിനുള്ളിൽ മുഴുഭ്രാന്തിനുമറുതിവരും'']

11. 11-ാം ശ്ലോകം 12-ാം ശ്ലോകത്തോടു യോജിപ്പിക്കണം.

പാഠൊക്കം ബൃഹതീനീരിൽത്രികടുവൊടുവയമ്പൊട്ടരച്ചിട്ടുവേണ്ടും-
പോലേകാച്ചുന്നനെയ്യുണ്ടവനു,മകല്യമേമേദുരോന്മാദരോഗം. 12

### കല്യാണഘൃതം

നാഗപ്പൂ, നാഗദന്തിച്ചെറുവഴുതിനവേർ, പിച്ചിതൻമൊട്ടു,ഞാഴൽ-
പ്പൂ, ഗോപീയുഗമൊട്ടുല്പല,മിരവിഞ്ഞ,രണ്ടേല,താലീസപത്രം,
രോഗം,സാക്ഷാൽവിഴാലിന്നരി,യഥ്രാകരം, ഡാഡിമത്തിന്റെ
യോടാ
ത്രീഗീർവ്വാണദ്രു,മുക്കായകൾ,പതിമുക, മഞ്ചെട്ടി,വെൺചന്ദന
ങ്ങൾ 13
ബാലേ!മുവ്വിലയോരില മൂലം,കനമുള്ള കാട്ടുവെള്ളരിവേർ,
ഏലാവാലുക,മിവകാൽക്കാലുപലംകല്ക്കമാക്കിവെള്ളത്തിൽ 14
വെറുംനെയ്യുനാനാഴികാച്ചിത്രിപക്ഷം തരത്തിൽകഴിച്ചാൽ
കരൾക്കമ്പവായ്പും,
കുന്നുത്തുള്ളദ്ദേവതാബാധയും,പിൻതിരിക്കാതിരിക്കില്ലപസ്മാര
മാല്യം, 15
ബോധക്കേട,ഥകൊഞ്ഞൽ,വിക്ക,ചൊറി,വൈവർണ്യം,ജ്വര
വ്യാധി,മ-
ത്തേ,തുംവാക്കപുറപ്പെടായ്ക,കര,പിൻപേക്കം,വിഷം,
കൈവിഷം,
ആതങ്കപ്രട്ടു,പാണ്ഡു,മേഹ,മിവയും മാറീടുമീനെയ്യിനാൽ
മേധായുസ്സുകളോജശ്ശക്തിയിവയും, സൌഭാഗ്യവും, കൈവരും. 16

12. കഥിതജലം (കഷായം) ആസ്വാദിച്ചുള്ള (സേവിച്ച വനും, മേദുരോന്മാദരോഗം, മേദുരം (കനത്തതു) ആയ (ഉന്മാദ രോഗം) അകലുമേ.

13. ഗോപീയുഗ്മം (നന്നാറി, പാർവ്വള്ളി ഇവയുടെ കിഴങ്ങ്) ഉല്പലം (ചെങ്ങഴിനീർക്കിഴങ്ങ്) ത്രീഗീർവ്വാണദ്രു (ദേവതാരം) 13ം, 14ം, 15ഉം ശ്ലോകങ്ങളെ ഒന്നിച്ചു അന്വയിക്കണം.

14. കാൽക്കാലുപലം (മുമ്മൂന്നു കഴഞ്ച്)

15. ത്രിപക്ഷം (ഒന്നരമാസം)

16. വൈവർണ്യം (മലിനത) ആതങ്കപ്രട്ടു (രാജയക്ഷ്മാവ്) മേഹം (പ്രമേഹം) മേധ (ആശുഗ്രഹണബുദ്ധി) സൌഭാഗ്യവും (സൌന്ദര്യവും).

എന്നോ! വല്ലതടസ്ഥവും വരികയാൽ തീണ്ടാരികാണാത്തപെ-
ണ്ണിന്നും, ശുക്ലമകന്നൊരാണിനുമിതേകീടാം നുകന്നീടുവാൻ,
നന്നായ് "പുംസവന"ങ്ങളിൽപ്പുകഴമിക്കല്യാണകം നെയ്യശി-
ച്ചെന്നാൽ മെയ്യുതടിയ്ക്കും, മഗ്നിവളരും, നൽക്കാന്തിയുണ്ടായ്‌വരും.

### മഹാകല്യാണകഘൃതം

മാലേയം, തകരം, താളിമാതളക്കായ ദയാടി, നീ
മായേ! ചെങ്ങഴിനീർക്കന്ദമായ് ചേർന്നോരിലതന്റെവേർ, 18
നാഗപ്പൂ, നാഗദന്തിച്ചെറുവഴുതിനവേർ, പിച്ചിതൻമൊട്ടു, ഞാഴൽ-
പ്പൂ, ഗോപീരാത്രിയുഗ്മം, പതിമുകമൊട്ടുമഞ്ജട്ടി, താലീസപത്രം,
രോഗം, സാക്ഷാൽവിഴാലേലകളുടെയരി, വൻ മുപ്പിലയ്ക്കുള്ളവേരീ,
യോഗത്തിൻക്വാഥനീരിൽ ഗഹനമുതിരതൻവേര്, കോവ
ക്കിഴങ്ങ്, 19
കാട്ടുഴുന്നിന്റെവേര്, ആട്ടുകൊട്ടപ്പാലയതിന്റെവേർ,
കാട്ടിലെപ്പയറിൻവേര് കൂട്ടംനായ്ക്കുരണക്കട്, 20
കാകോളിരണ്ടു, കളഭാഷിണി, രണ്ടുമേദ,
പാകത്തിലീവകമരുന്നുകൾ കല്ക്കമാക്കി
മാഴ്കാതെമാടിനുടെപാലൊരുനാലിരട്ടി
ഉകിപ്പചിച്ചുനറുനെയ്യധികം വിശേഷം. 21
മഹാന്താരേ വരുംവാഴ്ത്തും മഹാഗ്ഗുണവൈഭവേ!
'മഹാകല്യാണക'പ്പേരീ മഹാനെയ്യിനുചേർച്ചയാം. 22

17. (ഈ നെയ്യ്) നുകന്നീടുവാൻ ഏകിടാം. പുംസവനങ്ങളിൽ (പുരുഷസന്താനങ്ങളായ ഔഷധങ്ങളിൽ) വെച്ച് പുകഴും (കീർത്തിയുള്ള) അശിച്ചെന്നാൽ (സേവിച്ചാൽ).

18. 18ം, 19ം, 20ം, 21ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

19. ഗോപീരാത്രിയുഗ്മം (നന്നാറിക്കിഴങ്ങ്, പാൽവള്ളിക്കിഴങ്ങ്, വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി) രോഗം (കൊട്ടം) ക്വാഥനീരിൽ (കഷായവെള്ളത്തിൽ) ഗഹനമുതിര (കാട്ടുമുതിര)

22. 'കല്യാണകം' നെയ്യുകൊണ്ടു യാവചില ഗുണങ്ങൾ കാണപ്പെടുന്നുവോ, അവയെ ഉടനെ കാണിക്കുന്നതാകയാൽ 'മഹാകല്യാണകം' എന്ന പേർ ഈ നെയ്യിനു യോജിപ്പായിരിക്കുന്നു.

കഴമ്പ്

വ്യത്തിപ്പെട്ടകൊഴപ്പതന്നില, കറുന്തോട്ടിപ്പത്രം, ഗന്ധമ-
ഞ്ചിദ്രവ്യങ്ങൾപൊടിച്ചുജീരകമൊടൊത്തംമേധരത്തിൻപൊടി
ശുദ്ധിചെയ്തതിലാറിലൊന്നതടവിച്ചബ്ജാക്ഷിമാർചൂടിട്ടും
മുഗ്ദ്ധേ! മൂന്നുകഴഞ്ചെട്ടത്തൊന്നപലംതൂങ്ങുന്നതുവെണ്ണയും, 23

കൃത്യത്തിൽനാഴിമുലനീരമിണങ്ങമോട്ടു–
പാത്രത്തിലിട്ടരസിനീതകളഞ്ഞശേഷം
മൂർദ്ധാവിൽ,വെൺപ്രതിപദംമുതലാമ്പലിന്റെ
ഭർത്താവുദിച്ചമറയുന്നിടയിട്ടിടേണം. 24

മറവുവരാതുതകരൻമറയുന്നതിനൊട്ടുമുമ്പുമറവിത്തേ
നിറുകയിലിട്ടമതന്നിനെയൊരുവസ്ത്രത്താൽതുടച്ചുകളയേണം, 25
നിത്യംതാൻപകലഞ്ചുഗന്ധമിയലുംപത്രൻകറുന്തോട്ടിതൻ
പത്രംകൊണ്ടുകറുക്കിവെച്ചൊരുജലംതന്നിൽകുളിപ്പിക്കണം
ഇത്ഥംകൃഷ്ണചതുർദ്ദശീതിഥിവരെത്തെറ്റാതെചെയ്യേങ്കിലു–
ന്മത്തൻമുൻനിലനേടുമീവിധിവിധിച്ചാളാണഫേളൻപ്രിയേ! 26

മാനസമിത്രവടകം

മാക്കീരക്കല്ലി,നിശ്രാവണിയിണ,യിതണ്ണാറി,ഘലണ്ടാമൃഗക്കൊ_
മ്പ,ക്ലാരിത്തങ്ങ,കാകോളികളുടപതിയൻകനകംകൊന്നവേർ
ഒത്താൽ

23. കൊഴപ്പയിലയും, പച്ചക്കറുന്തോട്ടിയിലയും, വെവ്വേറെ അരച്ചുണക്കിപ്പൊടിച്ച് അതിൽ പഞ്ചഗന്ധത്തിൻപൊടി ചേർക്കണം. 23ഉം, 24ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

24. മുലനീരം (മുലപ്പാലും) മൂർദ്ധാവിൽ (നിറുകയിൽ) വെൺപ്രതിപദം (വെളുത്ത പ്രതിപദം) ആമ്പലിന്റെ ഭർത്താവ് [ചന്ദ്രൻ] ഈ പ്രയോഗം പൂർവ്വപക്ഷപ്രഥമമുതൽ കറുത്ത പതിനാലു വരെ ചെയ്യണം. എന്നാൽ ദിവസം പ്രതി കഴമ്പിട്ടു ഇരിക്കേണ്ട സമയം, രണ്ടുനാഴിക നാലുനാഴിക ഇങ്ങനെ വർദ്ധിച്ചു വെളുത്ത വാവുവരെ എത്തിയാൽ പിന്നെ ക്രമേണ ചുരുങ്ങി ചതുർദ്ദശിവരെയും ചെയ്യാം.

27. ശ്രാവണിയിണ (ശ്രാവണി, മഹാശ്രാവണി) കാകോളികൾ, (കാകോളി, ക്ഷീരകാകോളി) തങ്കം (സ്വർണ്ണം) 29 മുതൽ 32 വരെ ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

മുക്കാപ്പീരക്കറുന്തോട്ടികല്ലടെകട,തണ്ടാരിനള്ളല്ലി,തകം
മുക്കാ,മവൺമുത്ത,രത്ത,ക്കറുകകൾകഴിമുത്താങ്ങ,തുമുന്തിരിങ്ങ, 27
രാമച്ചം,കത്തനൊച്ചിവേരി,ടവകം,തീന്നില്ലിരിപ്പദ്ദമ-
പ്പു,മല്ലാക്ഷി!നിലമ്പരണ്ട,യിലവംഗത്തോല്യ,ത്രത്താവില,
രാമപ്രേയസി,കാട്ടുവെള്ളരിയതിൻവേർ,കന്മതം,മുവ്വില-
ത്രീമൽക്കുവളവേത്ര,കാട്ടുമുതിരച്ചിററീന്തൽവേർ,ജീവകം, 28
ഇത്രാവ,മുക്കരം,പുഷ്കരമൂലം,സോമവള്ളി,യ്യരകവേർ,
ചെറുപൂളവേത്ര,ചിററമൃതരിയവയമ്പൊത്തരണ്ടുവഴതിനവേർ, 29
നീലക്കസ്തൂരിസാക്ഷാൽപവിഴ,മിത്രവിധംചന്ദനം,വെള്ളി,
കോഴി-
ക്കാലിൻവേർ,ശംഖപുഷ്പക്കട,വടി,കളുതക്ക,മ്പിളി,ക്കമ,ങ്ങൾ
ചേലൊക്കംചുണ്ടവേരിൻതൊലി,യിതുകൾവയമ്പിന്റെനിഷ്
കചാഥവെള്ളം
പാലി,നിമ്പ്രചമിതൻനീര,മലമുലരസം,സോമവള്ളിയ്ക്കുഴം
നീർ, 30
തെരീടാംതിത്രതാളിയുംകറുകയുംപിന്നെക്കറുന്തോട്ടിതൻ
വേർതാനുംതടവുന്നകുവളമഹാവേരിൻകഷായോദകം,
നാഥേ!നല്ലാതശംഖപുഷ്പമുരടിൻനിര്യൂഹനീർ,ജീരക-
കചാഥാംഭസ്സി,വകൊണ്ടരച്ചുമുഴവൻചുണ്ടങ്ങതൻമോടിയിൽ, 31
ഉരുട്ടിനിഴലത്തുണക്കിയനവാരമോരോന്നെട-
ത്തിതൾക്കുഴലി!പാലുകൊണ്ടുനകരുന്നവെന്നാകിലോ

28. രാമപ്രേയസി (തിപ്പലി)

29. ഇത്രാവ് (വരട്ടുമഞ്ഞൾ, മരമഞ്ഞൾത്തൊലി,) രണ്ടുവഴതിനവേർ, (ചെറുവഴതിനവേർ, വെൺവഴതിനവേർ)

30. നീലക്കസ്തൂരി(കറുത്തകസ്തൂരി) ഇത്രവിധം ചന്ദനം (ചന്ദനം, രക്തചന്ദനം,) വടി, (ഇരട്ടിമധുരം) അമ്പിളി (പച്ചക്കർപ്പൂരം) നിഷ്കചാഥവെള്ളം (കഷായജലം) അമലമുലരസം അമലം (നിർമ്മലം)ആയ മുലരസം (മുലപ്പാൽ)

31. കഷായോദകം (കഷായവെള്ളം നിര്യൂഹനീർ (കഷായവെള്ളം) ജീരകകചാഥാംഭസ്സ് (ജീരകക്കഷായവെള്ളം) ചുണ്ടങ്ങതൻമോടിയിൽ (പുത്തരിച്ചുണ്ടങ്ങപ്രമാണം)

കരൾക്കേടതികെട്ടുപോം,കവിതബുദ്ധിവാക്ചാതുരീ-
ഭരംപ്രതിഭമേധയെന്നിവഭവിക്കയുംചെയ്യുമേ. 32
കോലുംമൂർച്ഛമുഴുത്തകമ്പമിവയും,മറ്റുംമടങ്ങുംജവ-
ത്താലീ'മാനസമിത്ര'മെന്നവടകംചെന്നാലപസ്മാരവും,
മാലേറുംഗ്രഹഭൂതബാധകളിലെന്നില്ലവിഷത്തിങ്കലും
ശീലിപ്പാനിതുചിതമല്ലറിയണംശീതാചലപ്പൈതലേ! 33
ചൊല്ലാന്നീവടകത്തെവേണ്ടവിധമായ്‌സ്സേവിക്കവോനെക്കടി-
ക്കില്ലാപാമ്പു,ടിവെട്ടുകൊണ്ടുദുഃഖമാവില്ലാനനർത്ഥംവരാ,
തെല്ലായാളുടെമുന്നിലെങ്ങുമടിയുന്നീടാവിഷൂചീഗദം,
മല്ലാളുന്നമസൂരികാർത്തിയവനിൽ കാർവേണി!കൈവെച്ചിടാ. 34

ജീമൂതകതകാദിതൈലം

കാർ,തേററാമ്പരലാ,വണക്കമരിവേർ വിലപ,ങ്ങൾവേങ്ങദ്രുമ-
ക്കോതൻ,ചെങ്ങഴിനീർക്കിഴങ്ങുകൾകുറുന്തോട്ടിക്കുഴംവേർ,വടി,
കച്ചോലംവെച്ചിവയാൽശതാവരി,നറുനെല്ലിക്ക, ജീവന്തി,യെൻ
നാഥേ!വങ്ങ,നിലപ്പനക്കട,യിവററിൻനീരൊഴിച്ചായതിൽ 35
മഞ്ചെട്ടിപ്പൊടിപഞ്ചഗന്ധമിവയുംകച്ചൂരിയും, കല്ക്കമായ്-
താൻചേർത്തെണ്ണയിൽനാലിരട്ടിയളവാം പാലുംപകർന്നങ്ങിനെ
കൊഞ്ചംനെയ്യൊടുകാച്ചുമെണ്ണതലചൂടിന്നും, തലക്ഷതത്തിനും,
ചഞ്ചൽക്കണ്ണി!മദാത്യയത്തിനു,മകക്കമ്പത്തിനും, പററുമേ. 36

32. അനവാരം [സമയംതോറും] പാലുകൊണ്ട (പാലിൽ ഉരസിച്ചേർത്ത) കരൾക്കേടതി (മനോദോഷം) വാക്‌ചാതുരീഭരം (വാക്കൌശലാതിശയം) ഭവിക്കയും (ഉണ്ടാകയും.)

33. ജവത്താൽ (വേഗത്താൽ) അപസ്മാരവും (മടങ്ങും) ഇതു ('മാനസമിത്ര'വടകം)

34. വിഷൂചിഗദം (വിഷൂചികാരോഗം) ആയാളുടെ മുന്നിലെങ്ങുമടിയുന്നീടാ—ആയാളെ ബാധിക്കില്ലെന്നു പിന്നെ വിശേഷിച്ചു പറയേണമെന്നില്ലല്ലോ. മസൂരികാർത്തി (മസൂരികാരോഗം).

35. 35ം, 36ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

36. കൊഞ്ചം (എട്ടിലൊന്നോ, ആറിലൊന്നോ, നാലിലൊന്നോ ആയ).

സുന്ദരി! പതിവായിട്ടിച്ചൊന്നൊത്ത വിലയേറുമെണ്ണതേച്ചുന്നോർ
'എന്നും പതിനാറുവയസ്സെ'ന്നനിലയ്ക്കാകുമെന്തുസന്ദേഹം? 37

ഇച്ചികിത്സകളാലേതു പിച്ചുംപിൻമാറുമാകയാൽ
ഉൾച്ചേർന്നീവിഷയംകെട്ടിവെച്ചുമറ്റൊന്നെടുത്തിടാം. 38

## മുപ്പത്തിരണ്ടാം അദ്ധ്യായം

### അപസ്മാരലക്ഷണം

ബീഭത്സചേഷ്ടകളിണങ്ങുമൊരോർമ്മകേടിൻ
പ്രാബല്യമാമഴലപസ്മൃതിയാണതപോലും
നീപെത്തറിഞ്ഞിടുകമാനസദേഹദോഷ-
വൈപുല്യമാണതിനുകാരണമായ്ശശീലേ! 1

പാഴായിനെഞ്ചുവിറതൊട്ടവപുണ്ടതാനേ
വീഴുംനരൻ കടമുറിച്ചുമരംകണക്കെ,
കേശാക്ഷി! മുൻനിലയിലാമഗദദോഷവേഗം
താഴുന്നനേരമിതപസ്മൃതിപൂർവ്വരൂപം. 2

### വില്വാദിഘൃതം

മുറ്റിച്ചീടിനകൂവളത്തിനുടെയഞ്ചംഗങ്ങളാലേകഷാ-
യത്തെത്താൻ പതിനാറിടങ്ങഴിരചിച്ചിട്ടായതിൽകല്കമായ്
കൃത്യത്തോടവതന്നെചേർത്തഘൃതത്തിൻനാലിലൊന്നായഗോ-
മൂത്രം, ചാണകനീരിതിൻപകതി, നെയ്തന്നെയിരട്ടിത്തയിർ, 3

37. 'എന്നും പതിനാറുവയസ്സെ'ന്ന നിലയ്ക്കാകും (യൌവനം ക്ഷയിക്കാതിരിക്കും).

### അദ്ധ്യായം 32

1. ബീഭത്സചേഷ്ടകൾ (പല്ലുകടി മുതലായവ) പ്രാബല്യം (പ്രബലത) അപസ്മൃതി (അപസ്മാരം) മാനസദേഹദോഷവൈപുല്യം (മനസ്സിലും, ശരീരത്തിലും ഉള്ള ദോഷങ്ങളുടെ ആധിക്യം) അതിനു (അപസ്മാരത്തിന്ന്).

3. മുറ്റിച്ചീടിന (ചതച്ച) അഞ്ചംഗങ്ങളാലേ (വേർ, തൊലി, ഇല, കായ, പൂവ് ഇവകൊണ്ട്) അവ (കൂവളത്തിന്റെ അ

പാൽനെയ്യുളന്നളവിൽനിന്നിതനാലിരട്ടി,
നാനാഴിനെയ്യി,വപകൻപചിച്ചരിച്ച്
താനേകൊടുക്കണമപസ്മൃതിയെന്നഘോര-
ദീനംപിടിച്ചവനു,ദീനദയാർദ്രചിത്തേ! 4

നൽക്കൊട്ടം,ശംഖുപുഷ്പകടെ,യിതുകളിണങ്ങുന്നശുദ്ധംവയമ്പിൻ
കല്ക്കത്താൽബ്രഹ്മിനീരിൽപഴകിയനറുനെയ്കാച്ചിയുണ്ണിച്ചു
വെന്നാൽ
ഉൾക്കമ്പംമാത്രമല്ലിജ്ജരപൈത്തികമപസ്മാരവും മാറുമോമൽ-
കല്ക്കണ്ടത്തിന്റെസത്തുംകഴലിണപണിയും കോമളക്കൊഞ്ചലാളേ!

ദശമൂലാദിഘൃതം

ഈരഞ്ചുവേർ,കടുകരോഹിണി,പിന്നെരണ്ടാ-
ഴീരത്തിമാതടെകിഴങ്ങുകൾ,കൊന്നവേർത്തോൽ
സാരസ്യശാലിനി!വയമ്പു,പെരുങ്കുരുമ്പ-
വേര,ത്രയല്പനിശരണ്ടു,നിലാവരണ്ട, 6
കടലാടിയുമുഴംവേരു, കുടകപ്പാലവേർത്തൊലി,
കൊടിത്തുവക്കുറുന്തോട്ടികടെ,പുഷ്കരമൂലകം, 7

ഞെട്ടാവൽച്ചുണ്ടവേർപാലകളുടെതൊലി, നൽബ്രഹ്മി, പാടക്കി
ഴങ്ങുൾ-
പ്പെട്ടീടുംനാഗദന്തികടെ,കൊടിയമലങ്കാരതൻകായ,മുക്കാ
വട്ടപ്പൂന്താളിതൻവേരി,തുകൾമുഴവനൊന്നിച്ചതിൽതുല്യമാകും
മട്ടിൽതങ്കുന്നതിങ്കൾക്കൊടിയിരവിലിടിച്ചിട്ടുസൂക്ഷിച്ചവെള്ളം 8

പിഴയാതെപിറേറദ്ദിനത്തിൽപുലർച്ച-
പ്പിഴിഞ്ഞൊന്നരിച്ചായതിൽദേവതാരം,

ഞ്ചംഗങ്ങൾ) ഘൃതത്തിനു (നെയ്യിന്റെ) 3-ാം ശ്ലോകത്തിന്റെ യോജന 4-ാം ശ്ലോകത്തോടാകുന്നു.

4. ഇതനാലിരട്ടി (എട്ടിരട്ടി) പഞ്ചഗവ്യം തമ്മിൽ ചേരുന്നതിന്റെ സാർവ്വത്രികമായ ക്രമം ഇതുതന്നെയാകുന്നു.

5. ഉൾക്കമ്പം (ഉന്മാദം).

6. ഈരഞ്ചുവേർ (ദശമൂലം) 6, 7, 8, 9, 10 ശ്ലോകങ്ങളുടെ യോജന ഒന്നായിട്ടാകുന്നു.

8. തിങ്കൾക്കൊടി (സോമവല്ലി) ഇരവിൽ (ഒരു രാത്രി മുഴവൻ)

വിഴാലിൻെറവിത്തും,ബുദം,കൊച്ചുതേക്കി-
ന്നെഴുംവേരെ,രിഞ്ഞുള്ളമൂന്നൌഷധങ്ങൾ; 9

ഏലാവാലുക,മേലതൻെറതരി,യീവസ്തുക്കൾകല്ക്കിച്ചവെൺ-
പാലും,ചാണകനീരതൈരിവകളുംഗോമൂത്രവും,ചേർത്തുടൻ
ചാലേകാച്ചിയരിച്ചനെന്നകതകിൽപാരിച്ചപസ്മാരമാം
മാല്യംപാണ്ഡുമഹോദരക്ഷരകളും,നിതാംനിലച്ചീടുമേ. 10

ഉന്മാദം,ഗ്രഹബാധ,കാമില,കട്ടുത്തേക്കം,ജ്വരംപാതകം,
ഗുന്മാ,ലക്ഷ്മി,കളെന്നിവറ്റുമെതിരാമീനെയ്യശിക്കുംനരൻ
വന്മേധാബലവും,വപുസ്സിനുപെരുതാമോജസ്സു,മുണ്ടായിവ-
ന്നുന്മേഷത്തൊടുനൂറുകൊല്ലമുലകിൽജീവിച്ചിരുന്നീടുമേ. 11

മാഹേശ്വരഘൃതം

പാടക്കച്ചൂരിമേഘലക്കടകള,കില്വ,വേർപത്തു,കൂവക്കിഴങ്ങ-
മ്പാടിപ്പെൺചന്ദനശ്രാവണിയിണ,തമിഴാമക്കൊടിത്തൂവവേർകൾ
ഈടേറുംകാട്ടുമുല്ലക്കരളകരിപ്പുവേർ,തുമ്പവേർ,വേപ്പുതൻതോ-
ലോട്ടങ്ങിൻതോലി,നിച്ചിററുതിനൊട്ടുകുറുന്തോട്ടിവേർ,
ഡാഡിമ,ങ്ങൾ 12

ചെറുതേക്കവേര,മരിവേര,കോരിവേർ,ചെറുചീരവേര,ഥ
പെരുങ്കുരുമ്പവേർ,
കരിനൊച്ചിവേർ,മുളകുതാന്നിവേര,വിൽപ്പൊരിവേർ,വടി,
ത്രിഫല,നീർ,ശതാവരി, 13

9. ദിനത്തിൽ (നാളിൽ) കൊച്ചുതേക്കിന്നെഴും വേർ (ചെറുതേക്കിൻവേർ) എരിഞ്ഞുള്ള മൂന്നൌഷധങ്ങൾ (ചുക്ക, മുളക, തിപ്പലി)

11. ജ്വരം (പനി) പാതകം (പാപം) ഗുന്മാലക്ഷ്മികൾ (ഗുന്മം, അലക്ഷ്മി ഇവ) എന്നിവറ്റും എതിരാം (ഇവയേയും ശമിപ്പിക്കുന്ന) അശിക്കും (സേവിക്കും) വന്മേധാബലവും (വലിയ ആശുഗ്രഹണബുദ്ധിശക്തിയും) വപുസ്സിനു (ശരീരത്തിനു)

12. വേർപത്തു (ദശമൂലം) അമ്പാടിപ്പെൺ ചന്ദനശ്രാവണിയിണ (നന്നാറിക്കിഴങ്ങ്, പാർവള്ളിക്കിഴങ്ങ്, ചന്ദനം, രക്തചന്ദനം, ശ്രാവണി, മഹാശ്രാവണി) 12 മുതൽ 22 വരെ ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

പതിമുകമടപതിയൻകട,പുതിയമയിർച്ചുണ്ടവേര,മാമച്ചം,
മതിമുഖി!മുരിങ്ങവേരോലതി,രിപ്പക്കാതൽ,വെള്ളെരുക്കിൻ
വേർ, 14

ഇക്കൂട്ടത്തോടുസോമവള്ളിസമമായ്കൂട്ടിക്കഷായത്തെയു-
ണ്ടാക്കിത്തച്ചിട,കറുവാഴ,കരിമുത്തിൾ,കാട്ടുപീനാറി,കൽ
ഞെക്കയ്പകക്കാടി,കാട്ടുപിച്ചിയില,വിഷ്ണുക്രാന്തി,വെള്ളുള്ളി,നെ-
ല്ലിക്കാ,വണ്ടി,തജ്ജാതിമുഞ്ഞായില,യെന്നല്ലോരിലത്താമര, 15

കരിങ്ങാലിവെൺപേച്ചുരപ്പത്ര,മോമൽക്കരിന്തുമ്പ,യിറമ്പന
ക്കുറുമ്പ,ഴിഞ്ഞ
കരിന്താളി,തീന്നില്ലിനിപ്പുണ്ഡരീകക്കരിമ്പ,ന്റെകാന്തേ!
മുത്തക്കിൻകിഴങ്ങ്, 16

കരുനൊച്ചിതന്നില,ശതാവരി,കഞ്ചിരി.ചണ്ടി,ശുദ്ധമലയിഞ്ചി,
കരടററിവയുടെനീരുകൾ നറുനെയ്യോളംപകന്ന വെവ്വേറെ 17

മുത്താങ്ങ,ചെമ്പു,കിരിയാത്ത,സുവർണ്ണ,മാഷ്യ-
മുത്താങ്ങ,കായമിതപീർകവേരി,തമ്പ്,
മദേത്യുതരദ്ദു,പവിഴം,തരിലൊക്കമക്കാ-
രിതേങ്ങ,വെള്ളി,മനയോല,യമുക്കര,ങ്ങൾ 18

ജാതിപത്രിക,രുദ്രാക്ഷം, ജാതിക്കാ,ചെന്നിനായകം,
തീ,താമസിമത്താലി,വയമ്പോ,താം പീനാറി,ജീരകം, 19
കടലാവണക്കതൻകുരു, കട്ടുക, കലമൊകൊമ്പു,കാട്ടുതിപ്പലിവേര്,
കടൽനാക്ക,കന്മതം,മുക്കട്ട,കരയാമ്പുവെ,രിഞ്ഞിതന്റെകുരു, 20

താലീസപത്ര,മഗമാമ്പിടതൻകുളമ്പു
കോലുന്നയക്കുമിഴിതൻകുരു,കുന്തുരുക്കം,

15. ഇതജ്ജാതി മുഞ്ഞയില (മുഞ്ഞയില, പുഴമുഞ്ഞയില).

16. കരിങ്ങാലിവെൺപേച്ചുരപ്പത്രം (കരിങ്ങാലി, വെള്ളത്ത പേച്ചുര, ഇവയുടെ ഇല).

17. കഞ്ചിരി (ആനയടിയൻ) ചണ്ടി (കഴിതാളിച്ചണ്ടി) വെവ്വേറെ പകന്ന എല്ലാനീരുകളും നെയ്യോളം വേണം എന്ന സാരം.

18. സുവർണ്ണം (പൊന്ന്) മദേത്യുതരദ്ദു (ദേവതാരം)

ബാലേ!വിഴാലരി,നറുംപശ,കായമൂന്നു,
മാലാന്നിടാതിവയശേഷമരച്ചുകൂട്ടി 21
തൈലം,പാലും,ചാണകനീരും,ഗോമൂത്രവും,കലർന്നുഘൃതം
നേരേകാച്ചുക,മിതുമറവേരേ!'മാഹേശ്വരാ'ഹ്വയംതന്നെ. 22
തെററന്നപസ്മൃതി,മഹാഗ്രഹഭൂതബാധ,
ചെററുമുൾക്കെട്ടതി,യെന്നിവയെജ്ജയിപ്പാൻ
മുററുംനിനക്കിലിതിനുള്ളവിധംമിടുക്ക-
മററൊന്നിനില്ലമദമത്തമഹേഭയാനേ! 23

## അപസ്മാരവിഭാഗം

പുതൻകാർകുഴലി!ത്രിദോഷമതിനാൽവെവ്വേറെയും, സന്നിപാ-
തത്താലും,മുതിരുന്നപസ്മൃതിയെ നാലായിപ്പകുത്തുചിലർ
ഗ്രഹംബാധനിമിത്തമെത്തുമിതുബാധിപ്പുംഗ്രഹത്തിൻെറ ഭേ-
ദത്താലേപതിനെട്ടുമാതിരിയിലുണ്ടെന്നന്യരോതുന്നതേ. 24
'വിവരിച്ചോതണമെന്നോടവയുടെമട്ടും,ചികിത്സയും,മതെ',ന്നോ
നവമധുമൊഴി!നിൻമൊഴിയിന്നിവനതിനുച്ചെണ്ടനാക്കിടാ
മെന്നാൽ. 25

## പ്രഥമാപസ്മാരലക്ഷണം

നെഞ്ഞിൽകാൺകാദിമാപസ്മൃതിയുടയവനന്തിക്കോരോട
ത്തുവീഴം,
ഭഞ്ജിക്കുംപിന്പുതൻെറടവു,മവനമനോബാധമുണ്ടാക്കവാനായു്

21. യക്ഷമിഴി (കഴഞ്ചി) കായമൂന്നു (ത്രിഫല) അശേഷം (ഒക്കെ)

22. ഘൃതം (നെയ്യു്) 'മഹേശ്വരാഹ്വയം' മഹേശ്വരം എന്ന ആഹ്വയത്തോടു (പേരോടു) കൂടിയതു്.

23. അപസ്മൃതി (അപസ്മാരം) ഉൾക്കെട്ടതി (ഉന്മാദം) ഇതിനു (മഹേശ്വരനെയ്യിനു)

24. ത്രിദോഷം (വാതം, പിത്തം ,കഫം) അപസ്മൃതിയെ (അപസ്മാരത്തെ) ഭേദത്താലെ (വ്യത്യാസംകൊണ്ടു) അന്യർ (വേറെ ചിലർ) ഈ രണ്ടുപക്ഷങ്ങളും ഗ്രാഹ്യങ്ങളാകുന്നു.

25. അവയുടെ (പതിനെട്ടുവിധമുള്ള അപസ്മാരങ്ങളുടെ) മട്ടും (ലക്ഷണവും)

## പ്രഥമാപസ്മാരചികിത്സ

മുഞ്ഞപ്പത്രം,മുരിങ്ങത്തൊലി,മുറിവിന്നരോ!കാർമുരിക്കിന്റെ
തോല,-
ഝിഞ്ഞപ്പാലോടുചേർത്തുള്ളിതുകളുടെയ നീർകൊണ്ടുചെയ്യട്ടെ
നസ്യം. 26

### പത്മാദിതൈലം

ചൊൽക്കൊള്ളുന്നോരിലത്താമര,കടുമണമാംകൊട്ടംപനിനാറിതൻവി-
ഷ്ണുക്രാന്തി,കഞ്ചിരി,ത്തുച്ചിട,കളഥകരിന്തുമ്പ,മൈലാഞ്ചി,തീന്ത
ഇക്കൂട്ടത്തിന്റെനീരിൽകലമലമകളേ!കന്നുതക്കം,വയമ്പോ-
ടൊക്കംതിഷ്യ,ശ്വഗന്ധ,പ്പശ,കളകിലി,വററിന്റെകല്ക്കം
കലക്കി 27
ആരോമലെന്നെവെളിച്ചെണ്ണകളോടു വിപചിച്ചെണ്ണയിൽപ്പി
ലിതൻക-
ല്ലൊന്നാരോന്നായിക്കരിച്ചിട്ടതുബത പെരുമാറേണമീമാലടങ്ങാൻ,
'വാരാഹീമന്ത്രവിദ്യാ'ദികളരുതുവിട്ടെള്ളാരിയെണ്ണയാലേ
പാരിച്ചാന്നാമപസ്മാരവുമുടനൊഴിവാമെന്നരശ്ലേണമോണാൻ?28
എരിഞ്ഞിയിലവെണ്ണീർമുൻപറഞ്ഞപടിമേനിയിൽ
പുരട്ടിയാലടങ്ങുംപോൽനരന്നൊന്നാമപസ്മൃതി. 29

26. ആദിമാപസ്മൃതി (ഒന്നാമത്തെ അപസ്മാരം) അന്തിജ്ഞ (സായംസന്ധ്യാസമയത്തു) തന്റേടവും (ബോധവും) ഒടുക്കും (നശിക്കും) മുഞ്ഞപ്പത്രം (മുഞ്ഞയുടെ ഇല) കാർമുരിക്കിന്റെ (കരിമുരിക്കിന്റെ)

27. കഞ്ചിരി (ആനയടിയൻ) തിഷ്യ (കൊട്ടവേലിക്കിഴങ്ങ്) അശ്വഗന്ധപ്പശകൾ-അശ്വഗന്ധം (അമുക്കുരം) പശ (നറുമ്പശ) ഇവ. 27-ാം ശ്ലോകത്തിന്റെ യോജന 28-ാം ശ്ലോകത്തോടാകുന്നു.

28. വിപചിച്ച (കാച്ചിയ) ഈമാൽ (ഒന്നാം അപസ്മാരം) 'പെരുമാറേണം' എന്നതുകൊണ്ടു മേൽപ്പുരട്ടുക,നസ്യം മുതലായവ ചെയ്യാമെന്നു ധരിക്കണം. വാരാഹീമന്ത്രവിദ്യാദികൾ (വാരാഹീമന്ത്രവിദ്യമുതലായവ) ഇവ മന്ത്രശാസ്ത്രത്തിൽനിന്നു ഗ്രഹിക്കപ്പെടേണ്ടവയാകുന്നു. കേവലമായ തൈലംകൊണ്ടു കിട്ടുന്ന ഫലംവിശ്രുദ്ധി വരുത്തിയാൽ ദ്വിഗുണീഭവിക്കുമെന്നു പറയണമെന്നില്ലല്ലോ.

## ദ്വിതീയാപസ്മാരലക്ഷണം

നന്നെക്ഷീണം,കളിക്കുന്നതിനുകൊതി,കളിച്ചെങ്കിലോമെയ്യു
ചീർക്കും,
പിന്നെത്താനേവിറയ്ക്കുംവയർ,ചിലസമയംബോധമില്ലാതെവീഴും
അനന്തരംവായിൽനിന്നുംനുരനിരകൾവരും,വീക്കമേപൊക്കി
ളൊട്ടൊ-
ട്ടെ,ന്നേ!രണ്ടാമപസ്മാരമതുടയവനിൽകാണുമീലക്ഷണങ്ങൾ. 30

## ദ്വിതീയാപസ്മാരചികിത്സ

മായേ!രണ്ടാമപസ്മാരമതുടയവർമോഹിച്ചുവീണാലുടൻതാൻ
'മായൂരീമന്ത്ര'മോ,കേളുപരികഥിതമാംമന്ത്രമോ,മന്ദമോതി
ഭൂയഃകർണ്ണതലഭ്രൂയുഗനടുകളിലൂതട്ടെ,യെന്നിട്ടുമന്നു-
ണ്ടായില്ലാബോധമെന്നാൽപുനരൊരുശരണംനസ്യമല്ലാതെ
യില്ല. 31

### നസ്യവിധി

കറുകത്തല,കററമൊററരിഞ്ഞി-
ക്കതു,പിന്നെക്കരുനൊച്ചിതൻപലാശം,
കഴിയാന,യിവററിനാൽചതച്ചും
കിഴിമൂക്കിൽപിഴിയട്ടെമൂർച്ഛനീങ്ങാൻ. 32

### പൂത്യാദി ഗുളിക

പീനാറിപ്പുളിയാരില,മ്പിളികൾനൽഗ്ഗോരോചനം,തീററതി-
പ്ല്യാനപ്പിണ്ടി,വയമ്പു,തുല്യമിവയെപ്പശുവിൻെറമൂത്രത്തിനാൽ

29. മുൻപറഞ്ഞപടി ('വാരാഹീമന്ത്രാ'ദികളെ ജപിച്ചു) നരന്നു [മനുഷ്യന്നു] അപസ്മൃതി [അപസ്മാരം] അടങ്ങുംപോൾ.

31. മോഹിച്ചു (ബോധംകെട്ടു) ഉപരി (മേൽ) കഥിതം [പറയപ്പെട്ടതു] മന്ത്രമോ [വാരാഹീമന്ത്രമോ] മന്ദം [മെല്ലെ] ഓതി [ജപിച്ചു] ഭൂയഃ(പിന്നെയും പിന്നെയും) കർണ്ണതലഭ്രൂയുഗനടുകളിൽ കർണ്ണം (ചെവി) തല, ഭ്രൂയുഗനടു [രണ്ടു പുരികങ്ങളുടെ നടു] ഇവയിൽ.

32. പലാശം (ഇല) ഇവററിനാൽ (ഇവ ചതച്ചു) മൂക്കിൽ (മൂക്കിൻെറ ഓട്ടകളിൽ) മൂർച്ഛാ (മോഹാലസ്യം).

തേനോടുംകൂട്ടുവാണി!മൂന്നുദിവസംപേഷിച്ചുലന്തക്കുരു-
സ്ഥാനംനേടിട്ടമാറുതട്ടിനിഴലിൽസ്ഥാപിച്ചുണക്കീടണം. 33
നസ്യാനന്തരമീമഹാഗുളികകൊങ്കപ്പാലിലല്ലെങ്കിലോ
നൽസർപ്പിസ്സിലുരച്ചുചേർത്തുനകരാനായിക്കൊടുത്തീടണം.
ഉത്സാഹത്തൊടുരണ്ടുനേരവുമിതീവണ്ണംകഴിച്ചാൽ,വെറും
നൊസ്സല്ലേപതിനഞ്ചുനാൾക്കകമറ്റുംരണ്ടാമപസ്മാരമാൽ. 34

വചാതുരുഷ്കാദി തൈലം

വയമ്പു,സ്സൽക്കത്തുരുഷ്കം,നറുമ്പശ,യവക്ഷാരം,
വെറുംപീനാറി,യിവയെസ്സമംപേഷിച്ചുവാരിയിൽ. 35
ശുദ്ധിച്ചാപ്പംമയിൽച്ചോരയു,മതിന്നുടെനേർപാതിനീർക്കോഴി
നെയ്യും
തത്തുല്യംഞണ്ടുതൻചോരയു,മുടയവെളിച്ചെണ്ണയല്ലെങ്കിലെണ്ണ
മുദേ!സാധിച്ചുനസ്യക്രിയതുടരുകയോ,ചെറുമോന്തിക്കയോ,നാം-
ക്കത്താലേപിക്കയോ,ചെയ്തിട്ടുകിലുടനെയിവ്യാധിവേരറ്റു
പോകും. 36

## തൃതീയാപസ്മാരലക്ഷണം

പെട്ടെന്നെങ്ങാനുംവീഴുക,യഥമലമൂത്രങ്ങൾപൊയ്പ്പോക
ബോധം
കെട്ടാവോളംനിലംകാതുക,യിവയെയവനിൽചേർന്നുകാണപ്പെടുന്നു
തിട്ടംമൂന്നാമപസ്മാരമതുടയവനാണപ്പുമാനെന്നുറച്ചുൾ-
ത്തട്ടിൽക്കൂർമ്മകൊണ്ടുനസ്യക്രിയയിൽമുതിരണംതാമസിക്കാതെ
വൈദ്യൻ. 37

33. അമ്പിളി (പച്ചക്കർപ്പൂരം) ലന്തക്കുരുസ്ഥാനം നേടിട്ടമാറു (ലന്തക്കുരുപ്രമാണം) സ്ഥാപിച്ചു (വെച്ചു.)

34. നസ്യാനന്തരം (നസ്യത്തിനു ശേഷം) നൽസർപ്പിസ്സിൽ (കൂട്ടില്ലാത്ത നെയ്യിൽ) ഇതു (ഗുളിക) ഈവണ്ണം (മുലപ്പാലിലോ, നെയ്യിലോ ഉരച്ചുചേർത്തു)

35. 35-ാം ശ്ലോകത്തിന്റെ അന്വയം 36 നോടാകുന്നു.

36. നീർക്കോഴി (കുളക്കോഴി) തത്തുല്യം (കുളക്കോഴിനെയ്യോടു സമം) എട്ടുവയസ്സു തികയാത്തവർക്ക വെളിച്ചെണ്ണതന്നെയാണ് അധികം നല്ലത്. സാധിച്ചു (കാച്ചിയരിച്ചു) ആലേപിക്കു (തേപ്പിക്ക)യോ, ഇവ്യാധി (രണ്ടാമപസ്മാരം)

37. പുമാൻ (പുരുഷൻ)

## തൃതീയാപസ്മാര ചികിത്സ

നസ്യത്തിന്

കറുക,കരിന്തകരയില,ക്കതനൊച്ചിക്കയ്പമുഞ്ഞയില,കളിനി
കതമ്പുളക,കാഞ്ഞിരത്തിൻപെറുമിത്തിക്കണ്ണി,വെള്ളുള്ളി, 38
കട്ടൻകതനൊച്ചിനീരിലിവവെച്ചരച്ചിട്ടഴ—
ന്നൊടൊത്തപടിതീർത്താംഗുളികപോർമുലപ്പാലതിൽ
പൊടിച്ചവിതറിക്കലർത്തിയതുകൊണ്ടുനസ്യംനടം-
ത്തിടുന്നതുപെരുത്തുനന്നവനബോധമുണ്ടാകുവാൻ. 39

ആയ്യാദി ആവണക്കെണ്ണ

കിരിയാത്ത,വയമ്പ,കായ,മേലന്തരി,നൽപ്പച്ചില,കന്നുരക്കം
ഗിരിജ്യ!കടലാവണക്കിനണ്ടാംകതു,പീനാറിയരച്ച
ചേർത്തിതെല്ലാം 40
വെറുംത്രിഫലതൻകഷായമതിലാവണക്കെണ്ണയെ
ശരിക്കുത്രമമൂത്രമോടുവിപചിച്ചനാവിൻെറമേൽ
പുരട്ടിടുക,നസ്യ,മിക്രിയകൾചെയ്കിൽമൂന്നാമതാ—
മൊന്നുമക്കെഴമപസ്മൃതിക്കുറുതിവന്നിടുംവല്ലഭേ! 41

## ചതുർത്ഥാപസ്മാരലക്ഷണം

നാലാമപസ്മൃതികലർന്നവർകണ്ണുകാണാൻ
മേലാതെയും,ചെവിയടഞ്ഞുമുണർച്ചകെട്ടും,
മാലേറുവീഴരുടനത്രയുമല്ല വില്ല
പോലെവളഞ്ഞുവഷളാമവർതൻശരീരം. 42

38. കാഞ്ഞിരത്തിൻ (കാഞ്ഞിരമരം) പെറുമിത്തിക്കണ്ണി (കാഞ്ഞിരത്തിന്മേലുണ്ടായ ഇത്തിക്കണ്ണി) 38-ാം ശ്ലോകത്തെ 39-ാം ശ്ലോകത്തോടു യോജിപ്പിക്കണം. (വേപ്പിന്മേലുണ്ടായ ഇത്തിക്കണ്ണി എന്നൊരു പക്ഷാന്തരവുമുണ്ട്.)

39. തീർത്താം (ഉരുട്ടി നിഴലിലുണക്കിയ)

40. ഇതെല്ലാം അരച്ചചേർത്തു—40-ാം ശ്ലോകത്തിൻെറ യോജന 41-ാം ശ്ലോകത്തോടാകുന്നു.

41. അപസ്മൃതിക്കു (അപസ്മാരത്തിന്നു)

42. അപസ്മൃതി (അപസ്മാരം) ഉണർച്ച (ബോധം)

## ചതുർത്ഥാപസ്മാര ചികിത്സ

### കണ്ണിലെഴുതുവാൻ

സുരപ്രവരഗോപമോടു കഴിയാന്ന,കന്നിക്കതു-
പ്പരിപ്പി,തുകൾകയ്പനീരതിലരച്ചൊട്ടതങ്ങിനെ
ഉരുട്ടിയൊരു വർത്തിതുമ്പമലരിന്റെനീർതന്നിലൊ-
ന്നരച്ചുമിഴിയിൽപെടുത്തണമവർക്കബോധംവരാ. 43

### ശൃംഗപഞ്ചകാദി നെയ്യ്

കൊമ്പഞ്ചിനോടിടിനജീരകത്തെസ്സമ്പിഷ്ടമാക്കിദ്ദശപുഷ്പനീരിൽ
അമ്പോടുകാച്ചീടിനനെയ്യശിച്ചാലമ്പെട്ടുമിക്കുംദൃഢമീവികാരം. 44

## പഞ്ചമാപസ്മാരലക്ഷണം

മെയ്യെല്ലാംചുട്ടുനീറുക,വിറമിഴിവട്ടല്ലുക,ൾബ്ബോധമില്ലാ-
തയ്യയ്യോ!വേരറുക്കുംമരമൊടുകിടയായ്‌വീണുപൊയ്പോകപിന്നെ
കയ്യുംകാലുംകുറുത്തീടുക,യവയവശൈഥില്യ,മിച്ചൊന്നതൊക്കെ-
പ്പൊയ്യല്ലഞ്ചാമപസ്മാരമതുടയവനിൽചേർന്നുകാണാകമത്രേ. 45

നേരെവലിച്ചുതലരോമമുടൻമുറിഞ്ഞു
പോരുന്നപക്ഷമവനന്നുചികിത്സചെയ്യാം
വേരറ്റുപോന്നിടുകയാണതുതീരെയെങ്കി-
ലാറേഴുനാൾക്കകമവൻമൃതനാകുമല്ലോ. 46

43. സുരപ്രവരഗോപം = ഇന്ദ്രഗോപം (ഞാഞ്ഞൂള്) വർത്തി (വിരൽവടിവായ ഗുളിക) പെടുത്തണം (എഴുതണം) അവർക്ക (ചതുർത്ഥാപസ്മാരക്കാർക്ക)

44. കൊമ്പഞ്ചു (പോത്തിൻകൊമ്പു, ഖഡ്ഗമൃഗത്തിൻ കൊമ്പു, കൃഷ്ണമൃഗത്തിൻകൊമ്പു, ആട്ടിൻകൊമ്പു, കലക്കൊമ്പു) സമ്പിഷ്ടമാക്കി (അരച്ചുകലക്കി) അശിച്ചാൽ (സേവിച്ചാൽ) ഈ വികാരം (നാലാമപസ്മാരരോഗം) അമ്പെട്ടുമിക്കും ദൃഢം (നിശ്ചയം)

45. അവയവശൈഥില്യം (അവയവങ്ങൾക്ക അഴച്ചിൽ)

46. അതു (തലരോമം) തീരെ വേരററു (പറിഞ്ഞു) പോന്നിടുകയാണ് എങ്കിൽ—അവൻ (അഞ്ചാമപസ്മാരമുള്ളവൻ) മൃതൻ (മരിച്ചവൻ) അഞ്ചാമപസ്മാരരോഗം ചിലക്ക ശമിച്ചും, ചിലക്ക മറിച്ചും കാണപ്പെടുന്നതിനാൽ ഇങ്ങിനെ ഒരു സാദ്ധ്യാസാദ്ധ്യപരീക്ഷ വിശേഷിച്ചിവിടെ പറയപ്പെട്ടു.

## പഞ്ചമാപസ്മാരചികിത്സ

### നിംബചർമ്മാദിപൊടി

വേപ്പിന്മേൽത്തോലും,ചെഞ്ചല്യമതുടയ മയൂരാസ്ഥി,ഘണ്ടാരൂ
ഗക്കൊ-
മ്പൊപ്പംപിനാറി,യുള്ളിത്തൊലിയൊട്ടതിബലവട്ടപ്പശ,ഗുഗ്ഗുൽ
ഗ്ഗുലു,കൽ
നൽപ്പന്നിത്തേററ,പാദായുധനഖര,നിശാ,പഞ്ചഗന്ധ,ങ്ങളാതം
ഞ്ഞുപ്പുംശർവ്വാണി!ക്രമൻചിറകൊടെലിമലം,മൂന്നകാ,കുന്തുരുക്കം, 47

പയ്യിൻകളമ്പ,ധനറുമ്പശ,പിമ്പരത്ത,
നെയ്യൊട്ടുചേർത്തിവതൻപൊടികൊണ്ടുതന്നെ
ഇയ്യുല്ലലേന്തിയനരന്റെകിടപ്പകത്തു
പയ്യപ്പുകച്ചുണമുണച്ച്യുദിക്കവാനായ്. 48

### നസ്യത്തിന

സാരംഗാക്ഷി!മുരിങ്ങതൻകുരുവുമുങ്ങിൻതോലുമൊക്കുന്നപൊൻ-
കാരത്തത്തുളസീദളങ്ങളുടെനീർകൊണ്ടിട്ടരച്ചാദരാൽ
ചേതംമട്ടുളവാക്കിട്ടുംഗുളികചേർത്താമയൂലപ്പാലിനാൽ
നേരെനാവനമാചരിച്ചനരനും തന്റേടമുണ്ടാകമേ. 49

എരിഞ്ഞിക്കുരുക്കൾക്കഴുംകാമ്പുപേതാ-
ദരംതുമ്പമേലുള്ളപൂവിന്റെനീരിൽ
അരച്ചിട്ടുകണ്ണിൽപ്രയോഗിക്കിലുംകൈ-
വതംപഞ്ചമാപസ്മൃതിക്കാക്കബോധം. 50

47. മയൂരാസ്ഥി (മയിലിന്റെ എല്ല്) പാദായുധനഖരനിശാപഞ്ചഗന്ധങ്ങൾ—പാദായുധനഖരം, (കോഴിനഖം) നിശ, (വരട്ടുമഞ്ഞൾ) പഞ്ചഗന്ധം, (ഇരുവേലി, രാമച്ചം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം) ഇവ മൂന്നകാ (ത്രിഫല) 47ാം ശ്ലോകത്തെ 48-ാമത്തെതിനോടു യോജിപ്പിക്കണം.

48. ഇയ്യുല്ലൽ (പഞ്ചമാപസ്മാരം) നരന്റെ (ആളിന്റെ) ഉണർച്ച് (ബോധം) ഉദിക്കവാനായ് (ഉണ്ടാകവാൻ)

49. തുളസീദളങ്ങളുടെ (തുളസിയിലകളുടെ) ഉളവാക്കിട്ടും (ഉരുട്ടിനിഴലിലുണക്കുന്ന) നാവനം (നസ്യം)

50. പ്രയോഗിക്കിലും (എഴുതിയാലും) പഞ്ചമാപസ്മൃതിക്കാർക്ക് (അഞ്ചാം അപസ്മാരമുള്ളവർക്ക്) ബോധം കൈവരും.

പാഠാദിപഞ്ചഗവ്യം

വൻപാടക്കട,ശംഖപുഷ്പമരടി,നീർമ്മുവളത്തിന്റവേ-
രൊ,ന്മോഷ്യേ!കരുണൊച്ചിവേരി,തുകളാൽക ഷായം,കരിന്താളിയും
വമ്പേറുന്ന വയമ്പുമാത്രികടുവും സാക്ഷാൽവെളുത്തുള്ളിയും
സമ്പേഷിപ്പതിനി,ത്തരംപരിപചിക്കംപഞ്ചഗവ്യത്തിനെ, 51
'ത്വരിതാമന്ത്ര'മൊരായിരമുതതൊട്ടുജപിച്ചുവേണ്ടതുണ്ണിച്ചാൽ
ഒരമഞ്ചാമത്തെയപസ്മരണംവിട്ടുമെന്നിതമരവൈദ്യമതം. 52

## ഷഷ്ഠാപസ്മാരലക്ഷണം

മിഴിയിളകാതാവുക,മാർകഴിയുക,പനി,ബോധലേശമില്ലായ്ക,
പഴിയാതിവചേർന്നിട്ടുള്ളഴലാണാറാമപസ്മാരം. 53

നേരാണെത്തുമ്പമലർതൻപുതുനീരൊഴുക്കും
നേരത്തുകണ്ണുകളതുട്ടിമിഴിച്ചുകൊണ്ടും,
പാരിച്ചചില്ലിവിറയാർന്ന,മിരിപ്പവന്നു-
ള്ളാറാമപസ്മൃതിവികാരമസാദ്ധ്യമല്ല. 54

## ഷഷ്ഠാപസ്മാരചികിൽസ

കടചതുരാദിഘൃതം

കടകപ്പാലവേരിൻതോലൊടുംത്രിഫല,മുഞ്ഞവേർ,
ഇടിച്ചിതുകളാലുണ്ടാക്കിട്ടുംനിഷ്ക്വാഥവാരിയിൽ 55

51. കഷായം (കഷായം) സമ്പേഷിപ്പതിന്ന (അരച്ചുകലക്കവാൻ) പരിപചിക്കം (കാച്ചുന്ന) പഞ്ചഗവ്യത്തിനെ (ഗോമൂത്രം, തൈർ, പാൽ, ചാണകനീർ, നെയ്യ് ഇവയെ) 51ാം ശ്ലോകത്തെ 52-ാമത്തതിനോടു അന്വയിക്കണം.

52. അരം (ഉടൻ) അപസ്മരണം (അപസ്മാരം) അമരവൈദ്യമതം (അശ്വിനീദേവന്മാരുടെ പക്ഷം).

54. ചില്ലിവിറ (പുരികങ്ങളുടെ ഇളക്കം) അപസ്മൃതി (അപസ്മാര)വികാരം (രോഗം) അസാദ്ധ്യമല്ല (സാദ്ധ്യമാണ്) തുമ്പപ്പൂനീർ കണ്ണിലൊഴുക്കുമ്പോൾ കണ്ണുരുട്ടി മിഴിക്കാതെയും, പുരികങ്ങൾ ഇളകാതെയും ഉള്ളവന്റെ ഷഷ്ഠാപസ്മാരം അവനെ മരിപ്പിക്കും.

55. 55ം, 56ം, 57ഉം ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

കടലപ്പ്,കാട്ടുതിപ്പലി,കൊടിയകരിന്തുമ്പ,യാററുമുഞ്ഞയില,
'ഉടനിവതൻനിർവിഴ'ത്തിക്കൊട്ടുവേലി,വയമ്പു,കന്നുതക്ക,മിവ 56
തെയ്യാറാക്കിയരച്ചുകൂട്ടിയൊലിനെയ്യാമക്കിടിക്കുററർതൻ
നെയ്യുംചേർത്തുപചിച്ചുസന്ധികളിലും,പൂവേണി!നാവിങ്കലും,
പരെയ്യത്തേച്ചുകയും,നുകർന്നിടുകയും,നസ്യം പ്രയോഗിക്കയും,
ചെയ്യുന്നാളിനുനൊസ്സുപോലെയൊഴിവാമാററാമപസ്മാരവും. 57

## സപ്തമാപസ്മാരലക്ഷണം

വയറിനുവീർപ്പ്,ബോധക്ഷയ,ദൌർബ്ബല്യ,ങ്ങൾനാവനങ്ങായ്ക,
സ്വയമിവയാതൊന്നുള്ളാൾക്കിയലു,മതേഴാമപസ്മാരം. 58

## സപ്തമാപസ്മാരചികിത്സ

പൊന്നിൻപാത്ര,മതല്ലയെങ്കിലരിയുംനെല്ലുംകുറെദ്ദർഭയും
പൊന്നിൻകഷ്ണവുമിട്ടപാത്ര,മുദകത്താലേനിറച്ചങ്ങിനെ
നിന്നാവോള'മഘോരമന്ത്ര'മുരുവിട്ടേ,ഴാമപസ്മാരമേ-
ററോന്നായ'ബോധമകന്നുവീണവനിലാവെള്ളംതളിച്ചീടണം. 59
പിന്നീടുസന്ധികളിലും,രസനത്തിലുംമൊ-
ന്നിന്നിപ്പറഞ്ഞതതുമുത്തമമാംഘൃതത്തെ
നന്നായ്പുരട്ടിടണ,മെൻനളിനാക്ഷി!നസ്യ-
ത്തിന്നുംകഴിപ്പതിനു,മായതുതന്നെപോരും. 60

### ശിഗ്രുവൽക്കാദിഘൃതം

മുരിങ്ങയുടെവൽക്കലം,മുകിലു,പഞ്ചകോലം,ശതാ-
വരിക്കടയൊടൊത്തപപ്പടത്തൃണം,കൊടിത്തൂവമവർ,
ശരിക്കിവകഷായമാക്കിയതിലക്കഴഞ്ചിക്കരു-
പ്പരിപ്പുകരുനൊച്ചിവേരൊടയമോദകംതോയദം, 61

56. ആററുമുഞ്ഞ (പുഴമുഞ്ഞ)യില.

57. ആമക്കിടിക്കുററർ—ആമ, കിടിക്കുററൻ (വലിയ പന്നി) ഇവ പചിച്ച (കാച്ചി) നൊസ്സ് (ഉന്മാദം).

58. ബോധക്ഷയദൌർബല്യങ്ങൾ-ബോധക്ഷയം, ദൌർബല്യം, (ശക്തിയില്ലായ്ക) ഇവ.

59. ഉദകത്താലേ (വെള്ളംകൊണ്ടു)

60. രസനത്തിലും (നാവിന്മേലും) ഉത്തമം (ശ്രേഷ്ഠം) ഘൃതത്തെ (നെയ്യിനെ) 'ശിഗ്രുവൽക്കാദി'യെ.

കാരംരണ്ടുവയമ്പുകായമിവയുംപീനാറി,വെൺവേളതൻ
വേരും,കൽക്കമണച്ചമുത്തയിലനീർ,ദൂർവ്വാരസംബ്രഹ്മിനീർ,
ആരോമൽക്കടലപ്പനീരി,വസമംവീഴ്ത്തിപ്പചിച്ചോരുനെ-
യ്യേറ്റുംസപ്തമിയാമപസ്മൃതിയെയും,കമ്പത്തെയുംപോക്കമേ. 62

## അഷ്ടമാപസ്മാരലക്ഷണം

ആണങ്ങൾക്കഷ്ടമാപസ്മൃതിയിലുടനെഴുന്നേറ്റുപാഞ്ഞങ്ങൊരേടം
വീണാൽബ്ബോധക്ഷയംനേടിടുക,യധികമായ്സ്ത്രീകളിൽസക്തി,പിന്നെ
ക്ഷീണംപേവാക്കരാവിൽപനി,യിവയുളവാംനാരിമാർക്കോവിശേഷാൽ
പ്രാണേശദ്വേഷവും,മൂർച്ഛയു,മൊരുനയനസ്തംഭവും,സംഭവിക്കും 63

## അഷ്ടമാപസ്മാരചികിത്സ

പാരാതെട്ടാമപസ്മാരമതുടയവരൽമോഹമേന്തിക്കിടക്കും
നേരംബോധംവരാൻ'ശൂലിനിയുടെമനു,' 'ആഘോരമാംമന്ത്ര'മോ,കേൾ
'വാരാഹീമന്ത്ര'മോ,ചൊന്നതനിറുകയിലൂതട്ടെ,യദ്വാകുചോത്ഥ-
ക്ഷീരംചേരുന്നവെൺപേച്ചുരയിലയുടെനീർകൊണ്ടുചെയ്യട്ടെനസ്യം, 64

61. 61-ാം ശ്ലോകത്തിന്റെ യോജന 62-ാം ശ്ലോകത്തോടാകുന്നു.

62. കാരം രണ്ട് (തുവർച്ചിലക്കാരം, ചവൎക്കാരം,) ദൂർവാരസം (കറുകനീർ) പചിച്ചോരു (കാച്ചിയ) സപ്തമീ (ഏഴാമത്തെ) അപസ്മൃതി (അപസ്മാരം) കമ്പത്തെ (ഉന്മാദത്തെ)യും.

63. അഷ്ടമാപസ്മൃതിയിൽ (എട്ടാമപസ്മാരം ബാധിച്ചാൽ) നാരിമാർക്കോ (സ്ത്രീകൾക്കാകട്ടെ) വിശേഷാൽ പ്രത്യേകിച്ചു (ക്ഷീണം മുതലായവയുടെ പുറമെ) പ്രാണേശദ്വേഷവും (ഭർത്താവിൽ വെറുപ്പും) മൂർച്ഛയും (ബോധക്ഷയവും) നയനസ്തംഭവും (കണ്ണുകൾ ഇളകാതാവുകയും) സംഭവിക്കും (ഉണ്ടാം).

64. ശൂലിനിയുടെ മനു (മന്ത്രം) ശൂലിനീമന്ത്രമോ, ആഘോരം (അഘോരസംബന്ധി) ആയ മന്ത്രമോ, (ആഘോരമന്ത്രമോ) യദ്വാ [അല്ലെങ്കിൽ] കുചോത്ഥക്ഷീരം (മുലപ്പാൽ)

വെള്ളുള്ളി,ശംഖപുഷ്പക്കട,കളഥവയമ്പോട്ടകായം,ത്രിജാതം,
തെല്ലിദ്രവ്യങ്ങൾവെൺപേച്ചുരയിലയുടെനീരോടുപേഷിച്ചിണക്കി
മെല്ലെക്കാച്ചുംകറുപ്പേറ്റിടുമൊരുപശുവിൻനെയ്യുനാവിങ്കലെന്നി_
ല്ലെല്ലാമെയ്യപ്പിലുംതേപ്പതു,മനിശമശിക്കന്നതും,നന്നിതിങ്കൽ. 65

വില്വമൂലാദി ഘൃതം

മുശേധ!കുവളവേര,ച്ചണമുരടിൻതോൽ,മുന്നാകാ,ശംഖപു-
ഷ്പത്തിൻവേരി,വരൻകഷായമതിലേലാവാലുകം,കന്മദം,
മുത്തങ്ങ,ച്ചെറുചീരവേര,കൽനറുംവെള്ളുള്ളി,പെണ്മാൻകുള-
മ്പൊടെതലന്തരി,ചെന്നിനായക,മകിൽ,ക്കായ,ങ്ങൾവൈദേഹി
യാൾ, 66
നിൻപുത്രൻകേറിടുംപക്ഷിതൻപീലി,യിവയൊക്കയും
സമ്പേഷിച്ചാവണക്കെണ്ണ,പിന്പുട്ടമ്പിൻെറശോണിതം, 67
വെൺകോഴിച്ചോര,വെൺപേച്ചുരയിലയുടെനീർ,വെള്ള
മാനിൻെറരക്താം,
കൊങ്കപ്പാലെ,ണ്ണ,യൊപ്പിച്ചിവയൊടെതുമണെകാച്ചിമൂഢാവു,
പൊക്കിൽ,
തൻകണ്ണം,കണ്ണ,നാവേ,ട്ടുകളി,വയിലണപ്പിക്കയുംനസ്യവുംചെ-
യ്കിങ്കിൽചെററഷ്ടമാപസ്മൃതിയമതകയില്ലാരിലും,
ചാതശീലേ! 68
എട്ടാമപസ്മാരമിയന്നബോധംകെട്ടുള്ളകുട്ടിക്കിതുനാററിയെന്നാൽ
പെട്ടെന്നുതൻേറടമുദിയ്ക്കു,മിപ്പേർനട്ടെണ്ണതൻവീര്യ
മിവണ്ണമല്ലോ. 69

65. അനിശം [നാൾതോറും] അശിക്കന്നതും (സേവിക്കന്ന
തും) ഇതിങ്കൽ (എട്ടാം അപസ്മാരത്തിൽ) നന്നു.

66. 66, 67, 68 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊ
ള്ളണം.

67. നിൻപുത്രൻ (സുബ്രഹ്മണ്യൻ) കേറിടുംപക്ഷി(മയിൽ)
സ്കന്ദൻ മയൂരവാഹനനാണല്ലോ. സമ്പേഷിച്ച് (അരച്ചുകലക്കി)
ശോണിതം (രക്തം)

68. കണ്ണം (ചെവി) അണപ്പിക്കയും_പെട്ടുത്തുകയും (പെത
മാറുകയു) അഷ്ടാപസ്മൃതി (എട്ടാം അപസ്മാരം) ആരിലും അമ
തകയില്ല (എല്ലാവക്കും ശമിക്കും)

69. ഇതു ('വില്വമൂലാദി'ഘൃതം) ഉദിക്കം (ഉണ്ടാകും)

## നവമാപസ്മാരലക്ഷണം

വിട്ടീടാതിന്ദ്രിയങ്ങൾക്കബലത,പനി,യെന്നല്ലമൂർദ്ധാർത്തി,ബോധം
കെട്ടീട്ടമ്പോൾവലങ്കൈവിറ,പുനരുടലിൻവാമഭാഗത്തുവീക്കം,
ദൃഷ്ടിദ്വന്ദ്വംമുരുട്ടത്തിട്ടുതള്ളുക,നുരയുംചോരയുംവായിൽനി-
ന്നൊട്ടൊട്ടായിച്ചാടുകെ,ന്നീയഴലുകൾനവമാപസ്മൃതി
ക്കാരനുണ്ടാം. 70

## നവമാപസ്മാരചികിത്സ

ഈരോഗംപൂർണ്ണമട്ടായണയുകിൽമലമൂത്രങ്ങൾപോകാതെനാഭി-
ദ്വാരംവീർത്തഴന്നാളിന്നകമഹഹ!നരൻകാലനെച്ചെന്നുകാണും
നേരാണീലക്ഷണങ്ങൾക്കൊരുതികവുവരാതിഗ്ഗദ
ത്തിങ്കലോപൊൻ-
കാരംചൂർണ്ണിച്ചുചേർത്തുംപുതിയതുളസിനീർകൊണ്ടുനസ്യം
പ്രധാനം. 71

### പാശുപതം നെയ്യ്

കപാലംവേർപത്തിനാൽതീർത്തിലമദശപുഷ്പങ്ങൾതൻ
നീരുകൂട്ടി-
ക്കാർകന്ദം,ത്രിജാതം,ത്രികടു,വരിയകൊമ്പഞ്ചി,നിപ്പഞ്ചഗന്ധം
നാഥേ!കേൾനാഗദന്തിക്കടുകരുനൊച്ചിമ്മുഴംവേരുനെല്ലി-
ക്കാ,താന്നിക്ക,കടുക്ക,ക്കടുക,കളിവയെക്കല്ക്കമാക്കിക്കലക്കി 72

70. അബലത (ശക്തിയില്ലായ്മ) മൂർദ്ധാർത്തി(തലനോവു) വാമഭാഗത്തു (ഇടത്തുപുറത്തു) ദൃഷ്ടിദ്വന്ദ്വം (കണ്ണിണ) അഴലുകൾ (ഉപദ്രവങ്ങൾ) നവമാപസ്മൃതിക്കാരൻ (9-ാം അപസ്മാരമുള്ളവൻ)

71. ഈ രോഗം (ഒമ്പതാം അപസ്മാരം) പൂർണ്ണമട്ടായ് (ലക്ഷണത്തികവോടുകൂടി) നാഭിദ്വാരം (പൊക്കിൾ) നരൻ (മനുഷ്യൻ) കാലനെച്ചെന്നുകാണും (മരിക്കും) ഇഗ്ഗദത്തിങ്കലോ (ഒമ്പതാം അപസ്മാരത്തിലാകട്ടെ) ചൂർണ്ണിച്ചു (പൊടിച്ചു) പരിപൂർണ്ണലക്ഷണമായ നവമാപസ്മാരം അസാദ്ധ്യമാണ്. അപരിപൂർണ്ണലക്ഷണമായ നവമാപസ്മാരം ഈ നസ്യംകൊണ്ടു ശമിക്കും.

72. വേർപത്തിനാൽ (ദശമൂലത്താൽ) കൊമ്പ് അഞ്ചു (പോത്തിൻകൊമ്പു, ഘണ്ടാമൃഗത്തിൻകൊമ്പു, കൃഷ്ണമൃഗത്തിൻ

തൈരും,പശ്ശിൻമൂത്രവും,ചാണകത്തിൻ
നീരും,പാലും പിന്നിവയ്ക്കൊപ്പമായി
ആരോമൽതൈർവെള്ളവും,ചേർത്തുനെയ്യെൻ
നാരീമൌലേ!കാച്ചിവെപ്പിച്ചിടേണം. 73
ദുഷ്ടഗ്രഹങ്ങളെയറുത്തുവിടുന്നതാമീ—
ച്ചുട്ടററ'പാശുപത'നെയ്യിനെയിപ്പപോലെ
ഒട്ടൊട്ട'ഘോര'മുരുവിട്ടുകൊടുത്തുവെന്നാൽ
കിട്ടുംശമംനവമിയാകമപസ്മൃതിക്കും. 74

## ദശമാപസ്മാരലക്ഷണം

പത്താമപസ്മൃതിയിൽമെയ്യിനുചൂടു,റക്ക—
മൊത്താതെയാവുക,മന്ദത,ചുട്ടുനീറൽ,
ഇത്തീവ്രമാലുകൾവിടാതുളവാംചിലപ്പോൾ
മർത്ത്യൻമനോവെളിവൊഴിഞ്ഞുമറിഞ്ഞുവീഴും. 75

## ദശമാപസ്മാരചികിത്സ

അന്നേരംകാട്ടുതുത്താവില വിമലമുലപ്പാലുകൂട്ടിത്തിരുമ്മി—
ത്തന്നേ മൂക്കിന്റെരണ്ടോടകളിലുമവസേചിച്ച ബോധംവരുത്തി
മുന്നിൽ ചൊന്നോരു നെയ്യോ, സുമുഖി! 'വലിയകല്യാണകം' നെയ്യുതാനോ,
മന്ദിക്കാതെ കൊടുത്താൽമനുജനു ദശമാപസ്മൃതിവ്യാധിമാറും. 76

കൊമ്പ്, ആട്ടിൻകൊമ്പ്, കലകൊമ്പ്) 72-ാം ശ്ലോകത്തിന്റെ യോജന 73-ാമത്തതിനോടാകുന്നു.

74. അഘോരം (അഘോരമന്ത്രം) നവമി (ഒമ്പതാമത്തത് ആകും) അപസ്മൃതിക്കും (അപസ്മാരത്തിനും) ശമം (ആശ്വാസം) കിട്ടും.

75. അപസ്മൃതിയിൽ (അപസ്മാരത്തിൽ) മന്ദത (ഉത്സാഹമില്ലായ്മ) തീവ്രമാലുകൾ (കഠിനോപദ്രവങ്ങൾ) വിടാതുളവാം (എപ്പോഴും ഉണ്ടാകും) മനോവെളിവ് (ബോധം)

76. അന്നേരം (ബോധക്ഷയത്തോടുകൂടി വീഴുമ്പോൾ) വിമലം (കേടററ) അവസേചിച്ച (പിഴിഞ്ഞു) മുന്നിൽ ചൊന്നോരു നെയ്യോ (പാശുപതമോ) വലിയകല്യാണകം (മഹാകല്യാണകം) മനുജനു (മനുഷ്യനു) ദശമാപസ്മൃതിവ്യാധി (പത്താമപസ്മാരരോഗം.)

## ഏകാദശാപസ്മാരലക്ഷണം

ആര്യ! പുറത്തു പറയാനരുതാത്തസംഖ്യം
പേവാക്കുചൊൽക, തല ചുററി മറിഞ്ഞുവീണ്
നാവുംകടിച്ചധികമിഴ്ന്നുകിടക്കുക,ാസ്യം
താൻവെച്ച ഭൂമിയിലുരസ്സുക, യത്രയല്ല, 78
പന്നിക്കുററനുനേരാംപടിയലറുക,വൻദോഷവേഗം ശമിക്കെ-
ച്ചിന്നും മെയ്വാട്ടമുണ്ടായ്‌വതുമിവപതിനൊന്നാമപസ്മാര
മേററാൽ,
അന്നേതും താമസിക്കാതയി! പലവകനസ്യാദികൾക്കൊണ്ടുമാലി-
ക്കന്നിസ്സുംമാലിനെക്കൂതളയലിതാലനേ! തീർത്തുവെയ്ക്കട്ടെ
വൈദ്യൻ. 78

## ഏകാദശാപസ്മാരചികിൽസ

മുറസ്സുകതനൊച്ചിതൻെറയിലതന്നെയോ,കയ്പമേൽ
പിറക്കമിലയോ,പിഴിഞ്ഞരിയനീരെടുത്തായതിൽ
നറുംമുലരസംപകർന്നപ്പനുമുപ്പു,കന്നിക്കതു-
പ്പരിപ്പി,വയരച്ചചേർത്തവിടെ നസ്യമൊപ്പിക്കണം. 79
കടുമുളകുകൾതുമ്പപ്പനീരനീരിലരച്ചെട്ടുത്തേൻകൂട്ടി
ഇരുകണ്ണിലുമെഴുതുകയാമൊന്നുപണിയുംനന്നുബോധമുണ്ടാവാൻ. 80
ശ്രേഷ്ഠ! കരിങ്ങാലിയിലക്കാട്ടുതിപ്പലി,മുഞ്ഞകൾ
കൂട്ടം തുളച്ചിടതൻനീരുകോട്ടംകൂടാതരിച്ചതിൽ 81
ചാലേ പീനാറിവെള്ളുള്ളികളുടയവയമ്പിൻെറകൽക്കംകലക്കി-
ത്തൈലം,തുമ്പൈ,വെളിച്ചെണ്ണ,കളിതുകളിലൊന്നാട്ട
സാധിച്ചതേന്തി

77. ആസ്യം (മുഖം) 77-ാം ശ്ലോകത്തെ 78.ാം ശ്ലോക ത്തോട്ട സംബന്ധിപ്പിക്കണം.

78. പന്നിക്കുററനു നേരാംപടിയലറുക (പന്നിയുടെ ശബ്ദത്തോട്ട ശരിയായ ശബ്ദം പുറപ്പെടുവിക്കുക) ഇക്കന്നിക്കം മാലിനെ (ദാരുണമായ പതിനൊന്നാമപസ്മാരത്തെ.)

79. മുലരസം (മുലപ്പാൽ) ഉപ്പു (ഇന്തുപ്പ്) അവിടെ (പതിനൊന്നാമപസ്മാരത്തിൽ.)

81. 81-ാം ശ്ലോകത്തിൻെറ അന്വയം 82-ാമത്തതിനോടാകുന്നു.

നീളെപ്പർവ്വങ്ങളിൽതേച്ചു,മഹരഹസ്സേവിക്കയും,നസ്യവുംചെ-
യ്താളെക്കൈവിട്ടുമണ്ടും മതിമുഖി! പതിനൊന്നാമപസ്മാരരോഗം.

## ദ്വാദശാപസ്മാരലക്ഷണം

ഉച്ചയ്ക്കല്ലെങ്കിലന്തിക്കഹഹ! തലതിരിഞ്ഞുൾത്തടം തുള്ളിവീണും,
പിച്ചാൻറും വായിൽനിന്നും നുരകളൊഴുകിയും, പല്ലിറുക്കിക്കടിച്ചും,
ഇച്ഛയ്ക്കൊപ്പം നിലത്തോ നിജതനുവതിലോമാന്തിയും,കൺതുറപ്പ-
ന്നിച്ചും,കൈകൊണ്ടടിച്ചും മഹിയിലതുമേ ദ്വാദശാപസ്മൃ
തിക്കാർ. 63

## ദ്വാദശാപസ്മാരചികിത്സ

വാട്ടംമോഹത്തിനെത്താൻ 'ത്വരിതയുടെമഹാമന്ത്ര'മോ
ശക്തിയേറും
'വാരാഹീമന്ത്ര'മോ, 'ശൂലിനിയുടെമനു'വോ,ചൊല്ലിയൂതട്ടെ
കാതിൽ,
വാമേ!വെൺഭാനുവേരോ,വടിവുടയകരിങ്ങാലിതൻ
തോലുതാനോ,
വായിൽപ്പൊടിക്കടിച്ചങ്ങിനെനിറുകയിലുമുന്നതും നന്നുതന്നേ. 84

വാമാക്ഷി!ലന്തയിലനീരിനെമൂക്കിലാക്കീ-
ടാ,മിപ്രയോഗവുമണച്ചിയിടുന്നതല്ലോ
യാമങ്ങൾതോറുമയി!പിന്നെയുമെത്തിടുന്ന-
താമീരുജയ്ക്കു ചിലസിദ്ധമരുന്നുവേണം. 85

82. പർവ്വങ്ങളിൽ (സന്ധികളിൽ) അഹരഹഃ (ദിനംപ്രതി)

83. പിച്ചാൻറും (ബോധംകെട്ടും) നിജതനുവതിലോ (തന്റെ ശരീരത്തിലോ) മഹിയിൽ (ഭൂമിയിൽ) അടിച്ചും—ദ്വാദശാപസ്മൃതിക്കാർ (പന്ത്രണ്ടാമപസ്മാരമുള്ളവർ) അതുമേ.

84. മോഹത്തിനു വാട്ടം എത്താൻ (ബോധക്ഷയം മാറുവാൻ) ത്വരിതയുടെ മഹാമന്ത്രമോ (വലിയ 'ത്വരിതാമന്ത്ര'മോ) ശൂലിനിയുടെ മനുവോ മന്ത്രമോ ('ശൂലിനീമന്ത്ര'മോ) ചൊല്ലി (ജപിച്ചു) കാതിൽ ഊതട്ടെ.

85. ലന്തയിലനീരിനെ മൂക്കിലാക്കീടാം (ലന്തയിലനീർ കൊണ്ടു നസ്യം ചെയ്യാം) യാമങ്ങൾ തോറുമയി പിന്നെയുമെത്തിടുന്നതാമീ രുജയ്ക്കു (പന്ത്രണ്ടാം അപസ്മാരത്തിനു) ചില സിദ്ധമ

### സിദ്ധൌഷധങ്ങൾ

ദുർഗ്ഗേ!കേൾക്കവെളുത്തവാവുദിവസംപോലെയുള്ളോണ്ടുവന്നിട്ടുമ-
ട്ടിക്കംബ്രഹ്മസുവർച്ചലയുടെയനീർനാനാഴിനിർമ്മിച്ചതിൽ
ഇക്കല്ലിച്ചമരുന്നുതന്നെയഴകിൽകൽക്കീകരിച്ചിട്ടുനി-
സ്തക്കംകാച്ചിയനാഴിനെയ്യുനിഖിലാപസ്മാരവിധ്വംസനം. 86

### ഹരിതാലാദി ഗുളിക

പൊന്നരിതാരം,വയമ്പുകൾപൊന്ന,മ്പിളി,വത്സനാഭി,കസ്തൂരി,
മിന്നുംകുങ്കുമമൊട്ടുചെമ്പി,നിഗോരോചനം,ശരിയ്ക്കിവയെ 87
കൊങ്കപ്പാലിലരച്ചുകൊച്ചുപയറിൻമട്ടായുരുട്ടിഗ്ഗുണം
തങ്കുംപോർമുലനീരിലേകുകിലപസ്മാരങ്ങൾ വേരററുപോം
പങ്കധ്വംസനമായ'പാശുപത'മാംനെയ്യും,പ്രഭാതാഗമ-
ത്തിങ്കൽചെററുചേർക്കുമിഗ്ഗുളികയുംകെല്പിൽകഴിപ്പിക്കിലും 88
ഏഴാറായിട്ടുചികിത്സചെയ്യുകിലുമങ്ങിപ്പന്തിരണ്ടാമപ-
സ്മാരാതങ്കമൊരിന്ദ്രിയത്തിനെനശിപ്പിക്കാതെപിൻവാങ്ങിടാ
പോതാൾക്കൊണ്ടുനരൻറജീവനെയുടൻകയ്യേറിയെന്നുംവരാം,
മാറുംകാശ്യമുറച്ചുകൂട,പുനരന്നാലും ചികിത്സിക്കണം. 89

തന്നെ വേണം. മേൽപറഞ്ഞ പ്രയോഗങ്ങളിൽ ഒന്നു ചെയ്താൽ തല്ക്കാലം ശമിക്കുമെങ്കിലും, പിന്നേയും ഏഴേഴു നാഴിക ചെല്ലുമ്പോൾ തുടൎന്നുകൊണ്ടിരിക്കുന്ന പന്തിരണ്ടാം അപസ്മാരം സിദ്ധൌഷധങ്ങളെക്കൊണ്ടേ തീരെ ശമിക്കുകയുള്ളൂ.

86. മട്ടിക്കം [ഇടിക്കുന്ന] നിർമ്മിച്ച (ഉണ്ടാക്കി) ഇക്കല്ലിച്ച മരുന്നു (ബ്രഹ്മസുവർച്ചല) തന്നെ. കൽക്കീകരിച്ചിട്ട (അരച്ചുകലക്കി) നിസ്തക്കം [സംശയമില്ലാതെ] നിഖിലാപസ്മാരവിധ്വംസനം [എല്ലാ അപസ്മാരങ്ങളേയും ശമിപ്പിക്കുന്നതു] ആണ്. ഈ നെയ്യു സേവിച്ചാൽ ദ്വാദശാപസ്മാരം ശമിക്കുമെന്നു പറയേണ്ടല്ലോ. ചെന്താമരപ്പൂനിറത്തിൽ ഒരിലത്താമരപോലെ ഇരിക്കുന്ന ഒരു മരുന്നാകുന്നു ബ്രഹ്മസുവർച്ചല.

87. അമ്പിളി [പച്ചക്കർപ്പൂരം] 87-ാം ശ്ലോകത്തെ 88-ാം ശ്ലോകത്തോടു യോജിപ്പിക്കണം.

88. പങ്കധ്വംസനം [പാപനാശനം] പ്രഭാതാഗമത്തിങ്കൽ [ഏററവും രാവിലെ] അതു (പാശുപതനെയ്യും ഇഗ്ഗുളികയും [ഹരിതാലാദിഗ്ഗുളികയും] കഴിപ്പിക്കിലും അപസ്മാരങ്ങൾ വേരററുപോം.

89. അപസ്മാരാതങ്കം [അപസ്മാരരോഗം] ഒരിന്ദ്രിയ

## ത്രയോദശാപസ്മാരലക്ഷണം

ഉൾബോധംവിട്ടുവീണങ്ങുതനുരകൾവമിച്ചൊട്ടുമേമെയ്യനക്കാ-
തപ്പാട്ടിൽതാൻകിടക്കുംനരനായി! പതിമൂന്നാമപസ്മാര
മേററാൽ,

## ത്രയോദശാപസ്മാരചികിത്സ

അപ്പോൾമോഹംവിടാൻമീൻമുട്ടകകളുർമുലപ്പാലുകൂട്ടിത്തിരുമ്മി-
ക്ഷിപ്രംമൂക്കിൽപിഴിഞ്ഞിട്ടുപരിവിവൃതമാംനെയ്യശിപ്പിച്ചിടേ
ണം. 90

പീനാറിക്കൽക്കമെല്ലംതടവിനകിരിയാത്തക്കഷായത്തിൽവേവി-
ച്ചാനാദാൽ'ശാന്തിദ്ഗ്ദ്ധാമൻ'വത്തുംവിട്ടുംകൃഷ്ണഗോവിൻെറനെയ്യും
താനേകാലത്തുമുൻചൊല്ലിയഗുളികയരച്ചിട്ടുചേത്തുള്ളപാലും,
പാനംചെയ്താൽപറക്കുംപാരിചൊടുപതിമൂന്നാമപസ്മാര
രോഗം. 91

## ചാതുർദ്ദശാപസ്മാരലക്ഷണം

ഒട്ടേറെത്തിരിയുംകഴുത്തൊട്ടൊരിടത്തേയ്ക്കായ്ചെരിഞ്ഞാശുവീ-
ണിട്ടുമുട്ടുകിടന്നവാനരവിളമ്പിപ്പല്ലിറുക്കിസ്വയം
വട്ടംവെച്ചുതളന്നകണ്ണോട്ടമിടസ്സംഗങ്ങൾപൊങ്ങിച്ചെട-
ത്തിട്ടുംകൊണ്ടെഴലുംമനുഷ്യനപതിന്നാലാമപസ്മാരമാം. 92

ത്തിനെ (കണ്ണു മുഖലായവയിൽ ഒന്നിനെ) നാഥൻെറ(മനുഷ്യൻെറ) ജീവനെയുടൻ കയ്യേറിയെന്നും വരാം. (രോഗിയെ ഉടൻ മരിപ്പിച്ചുവെന്നും വരും) ചികിത്സചെയ്യാതിരുന്നാൽ പന്തിരണ്ടാമപസ്മാരം തീർച്ചയായും മരണകാരണമായിത്തീരുന്നതിനാൽ, മാറുന്ന കാര്യം തീർച്ചപ്പെടുത്താൻ വയ്യെങ്കിലും ചികിത്സ ചെയ്യുന്നോക്കേണ്ടതാകുന്നു.

90. വമിച്ച് (ഛർദ്ദിച്ച്) അപ്പോൾ (ബോധം കെട്ടുവീണു കിടക്കുമ്പോൾ) മോഹം [ബോധക്ഷയം] ക്ഷിപ്രം [ഉടനെ] ഉപരി [മേൽ] വിവൃതം [വിവരിക്കപ്പെട്ടത്] ആം നെയ്യു [പാശുപതം] അശിപ്പിച്ചിടേണം. [സേവിപ്പിക്കണം.]

91. വേവിച്ച (കാച്ചി) ശാന്തിദ്ഗ്ദ്ധാമൻ [ശാന്തിദ്ഗ്ദ്ധാമത്തും] കൃഷ്ണഗോവിൻെറ [കറുത്ത പശുവിൻെറ] മുൻചൊല്ലിയ ഗുളിക ('ഹരീതാപാദി'ഗുളിക) പാനം ചെയ്താൽ [സേവിച്ചാൽ].

92. ആശു [പെട്ടെന്നു] സ്വയം [താനെ] അംഗങ്ങൾ [കരാദ്യവയവങ്ങൾ].

ഇതേററ നരനേഴാംനാൾ മൃതനായ്‌വരുമാകയാൽ
അതിന്മുമ്പേവെടിപ്പായിപ്രതിക്രിയതുടങ്ങണം. 93

## ചതുർദ്ദശാപസ്മാരചികിത്സ

### ശിഗ്രുവല്ക്കാദിഘൃതം

മുരിങ്ങാദ്രുമത്തിൻെറ തോലോടിണങ്ങുംനറുംകററുവാഴക്കിഴങ്ങും
ശുദ്ധനീരിൽ
കറുപ്പാർന്നൊരാഞ്ഞുള്ളു, കയ്പക്കട, ക്കുന്തുരുക്കം, തളിന്നപ്പു, നൽ
ക്കണ്ടിവെണ്ണ, 94
മാനിൻതോലൊടുമാടലോടമരടീ, ഴച്ചേമ്പുതൻകുമ്പി, നീ—
പ്പീനാറി, ക്കിരിയാത്ത, നായക, ഹരിക്രാന്തിപ്പശ, പ്പീലി, കൾ
മീനിൻമുട്ട, മികച്ചഗുൽഗ്ഗുലു, ചവക്കാരം, വയമ്പിഗ്ഗണം
താനാവോളമരച്ചുചേർത്തുമുലനീരൊപ്പംപകർന്നങ്ങിനെ 95

കാച്ചുന്നതാമെതമതിനെപതമാറിയെന്നാൽ
വാച്ചുള്ളപസ്മൃതികളൊക്കെയൊഴിക്കുമത്രേ;
പൃച്ഛാതകുന്തളഭരേ! പുനരിഗ്ഘൃതത്തിൻ
താഴ്ച്ചക്കിതേറെയതകുന്നതുതാനതന്നെ. 96

## പഞ്ചദശാപസ്മാരലക്ഷണം

കെല്പോടാദ്യംവലങ്കാൽപ്പെരുവിരലിലുദിച്ചങ്ങമെത്തുംതരിപ്പോ—
ട്ടുൾബ്ബോധംകെട്ടുവീഴുംനരനിഹപതിനഞ്ചാമപസ്മാരമേററാൽ,

93. മൃതനായ്‌വരും (മരിക്കും) അതിന് [ഏഴുദിവസമാവുന്നതിന്] പ്രതിക്രിയ [ചികിത്സ].

94. 93, 94, 95 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

95. പീനാറിക്കിരിയാത്തനായകഹരിക്രാന്തി, പ്പശപ്പീലികൾ,—പീനാറി, കിരിയാത്ത, നായകം, [ചെന്നിനായകം] ഹരിക്രാന്തി, (വിഷ്ണുക്രാന്തി), പശ (നറുമ്പശ,) പീലി, ഇവ.

96. പതമാറിയെന്നാൽ (നസ്യം, സന്ധികളിൽ പുരട്ടുക, സേവിക്കുക, ഇവ ചെയ്താൽ) അപസ്മൃതികൾ (അപസ്മാരങ്ങൾ) ഇഗ്ഘൃതത്തിന് [പതിനാലാമപസ്മാരത്തിന്].

97. എങ്ങും (ശരീരത്തിലെല്ലാടവും) എത്തും = വ്യാപിക്കുന്ന. ദുർഗ്ഗാമനുവിനെ ['ദുർഗ്ഗാമന്ത്ര'ത്തെ] ഉരുവിട്ട് (ജപിച്ച്) ആയവൻതൻചെകിട്ടിൽ ഊതട്ടെ.

## പഞ്ചദശാപസ്മാരചികിത്സ

അപ്പോളതട്ടെ'ദുർഗ്ഗാമന്ത്ര'വിനെയുരുവിട്ടായവൻതൻചെകിട്ടിൽ,
ചെപ്പോട്ടംകൊങ്കയാളേ!കരളിനവെളിവേകുന്നതാണിപ്ര
യോഗം. 97

ശൃംഗതൈലം

പോത്തുകറുത്തതുതടവിപ്പോത്താനക്കലകളിതുകൾതൻകൊ
മ്പായ്
ചേർത്തപുളിതൊലി,യഥകിരിയാത്ത,കരിനൊച്ചതൻമലവു
മെല്ലാം, 98
ഇന്നിയോകുന്നുതക്കത്തോടൊന്നിക്കംശംഖപുഷ്പവേർ,
ചെന്നിനായകം,നാഗപ്പൂ,പുന്നിത്തൊറ,വയമ്പുകൾ, 99

നല്ലൂറവാഴ,മീൻമുട്ട,യക്ഷിക്കറുക,യെന്നിവ
കല്ക്കമാക്കിസ്സുരിക്കെള്ളിലെണ്ണുക്കംനീരോലുമെണ്ണയെ 100
തന്നാലിരട്ടിമുലനീരിലൊഴിച്ചുകാച്ചി—
യിന്ദുപ്പുഴക്കളെഴുമുത്തമഭാജനത്തിൽ
ഒന്നായരിച്ചുപുനരേപ്പുകളിൽപുരട്ടു-
കെന്നല്ലനസ്യ,മിവചെയ്കിലടങ്ങുമീ മാൽ. 101

സൈപരംമന്ത്രവിശുദ്ധമാക്കിയ'മഹാകല്യാണകം'നെയ്യിനെ—
സ്സൂരസപാമിയുദിച്ചിട്ടുന്നളവുനാല്പത്തഞ്ചുനാളേകിയാൽ
സ്മാരപ്രൌഢശരാസനഭ്രൂ! പതിനഞ്ചാമതായുള്ളപ-
പസ്മാരംതീരെയടങ്ങിനില്ക്കു,മധികംചൊല്ലുന്നതില്ലിന്ന
ഞാൻ. 102

98. അടവിപ്പോത്ത [കാട്ടുപോത്ത] 98, 99, 100, 101 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

101. തന്നാലിരട്ടി (എണ്ണയുടെ നാലിരട്ടി) മുലനീരിൽ [മുലപ്പാലിൽ] ഇന്ദുപ്പുഴക്കൾ (പച്ചക്കർപ്പൂരം, പച്ചപ്പുഴ, ഇവ) എഴും (ഇട്ടിട്ടുള്ള) ഉത്തമഭാജനത്തിൽ (നല്ലപാത്രത്തിൽ) പച്ചക്കർപ്പൂരവും, പച്ചപ്പുഴവും, പാത്രപാകമാക്കി എന്നു സാരം. ഈ മാൽ (പതിനഞ്ചാമപസ്മാരം) അടങ്ങും.

102. മന്ത്രവിശുദ്ധമാക്കിയ (വാരാഹീമന്ത്രാദികൾ ജപിച്ചു ശുദ്ധി വരുത്തിയ) സൂരസപാമി (സൂര്യദേവൻ) ഉദിച്ചിട്ടുന്നളവു(കാലത്തു) ഏകിയാൽ (കഴിപ്പിച്ചാൽ)

## ഷോഡശാപസ്മാരലക്ഷണം

ഉറക്കിലറിയാതെപല്ലുകടി,ഭീമമാംകാഴ്ചക-
ണ്ടുറക്കെവികൃതസ്വരംനിലവിളിപ്പു,ബോധക്ഷയം,
പെരുത്തുനയനംതുടുക്കുകി,വ ഷോഡശാപസ്മൃതി-
ക്കരുത്തിലുളവായ്‌വരുംനരന്,നാളികേരസ്തനി! 103

## ഷോഡശാപസ്മാരചികിത്സ

### സിന്ദുവാരാദി ഗുളിക

ആരോമൽകരനൊച്ചിതന്നില,കരിന്തുമ്പച്ഛദം,പിന്നുക-
സ്തൂരീ,പൂതി,കൾകന്നുതുക്കമൊട്ടുതാന്നിക്കക്കട്ടക്കൈതു,
പോരാളുംമരിചം,വയമ്പിവമുതുക്കിൻകന്ദകത്തിന്നൊഴും
നീരിൽതന്നെയരച്ചുരുട്ടിനിഴലിൽസ്ഥാപിച്ചുണക്കീടണം. 104
ആട്ടിൻമൂത്രമതിങ്കലോമ്പതകരിമ്പയ്യിന്റെമൂത്രത്തിലോ
കുട്ടിപ്പൊത്തവന്റെകണ്ണിലെഴുതിച്ചെന്നാൽപ്രബോധംവരും
പാട്ടിൽദ്ദുഃഖമിതറ്റിടാനഥ 'മഹാകല്യാണ'മെന്നതന്നെയോ,
നാട്ടിൽകേളിപെരുത്ത'പാശുപത'മാംനെയ്യോ,കഴിപ്പി-
ക്കണം. 105

## സപ്തദശാപസ്മാരലക്ഷണം

ദേഹക്ഷീണംചെകിട്ടിന്നടവു,മരുചിയുംകൂളലും,മൂത്തതണ്ണീർ-
ദ്ദാഹം,തീർന്നിട്ടുറങ്ങുന്നളവതിൽമലമൂത്രങ്ങൾപെട്ടെന്നുപോക,

103. ഭീമം (ഭയങ്കരം) വികൃതസ്വരം (വല്ലാത്ത ഒച്ചയോടുകൂടുംവണ്ണം) ബോധക്ഷയം (തന്റേടം കെടുക) നയനം (കണ്ണ്) ഷോഡശാപസ്മൃതി (പതിനാറാമപസ്മാരം) കരുത്തിൽ (പ്രബലതയിൽ) നരന് (മനുഷ്യന്) ഉളവായ്‌വരും.

104. കരിന്തുമ്പച്ഛദം (കരിന്തുമ്പയില) കസ്തൂരീപൂതികൾ—കസ്തൂരി, പൂതി (പീനാറി) ഇവ.

105. അത് ('സിന്ദുവാരാദി' ഗുളിക) പ്രബോധം (തന്റേടം) ദുഃഖമിത്—ഈ രോഗം (ഷോഡശാപസ്മാരം) അഥ (അനന്തരം)

106. ദേഹക്ഷീണം (ശരീരത്തിന്റെ തളർച്ച) പെട്ടെന്ന് (താനറിയാതെ) വക്ത്രാൽ (വായിൽനിന്ന്) അംഗകസ്വേദം (അവയവ

ഹാ! ഹാ! വ്യക്താൽകഫം ചാടുക, കവിൾവയർവീപ്പം, ഗക
സ്വേദ, മേറ്റം
മോഹാലസ്യം, നരന്നെത്തിടുമിവ പതിനേഴാമപസ്മാര
മാലിൽ. 106
പരിപൂർണ്ണചിഹ്നമാമിപ്പെരിയൊരപസ്മാരരോഗമുണ്ടായാൽ
ആറുപത്തുനാഴികകൊണ്ടിട്ടുറുമിത്ഥമഹോ! നരന്റെ കഥ കഴിയും. 107

## അഷ്ടാദശാപസ്മാരലക്ഷണം

ഗുഢസ്ഥാനത്തിരിക്കുന്നതിനെക്കൊതി, കമിഴ്ന്നായ്ക്കിടപ്പും,
ഴിയിങ്കൽ
പാടെത്തൻ പല്ലുതട്ടിക്കുക, പരിവിലസൽഗാത്രി! ഗാത്രത്തളർച്ച,
ഗാഢം പൊട്ടിക്കരഞ്ഞീടുക, ഝടിതി ചിരിച്ചീടുകെന്നല്ലിനിത്ത-
ന്റേടം കെട്ടീടുക, ണ്ടായ്‌വരുമിവ പതിനെട്ടാമപസ്മാര
മാലിൽ. 108

## അഷ്ടാദശാപസ്മാരചികിത്സ

വിരവോടിസ്സുഴലിയല്ലം നരനുടെ തലതൊട്ടിതു നാവേണ്ടവിധം
വരശാന്തിദുർഗ്ഗയോരായിരമുരു ചൊന്നാലുണർച്ചയുണ്ടാകും. 109

അപസ്മാരകലാന്തകം നെയ്യ്

കാട്ടിൽചേൻ പച്ചിരച്ചുരകൾ പയറുഴുന്നെള്ളുപീനാറിപിച്ചി-
ശ്രേഷ്ഠശ്രീചെമ്പകം വെള്ളരിതുളസി മഹാനാരകം മുല്ലമുഞ്ഞ

ങ്ങളിൽ നിന്ന വിയർപ്പുവെള്ളം ഒഴുകുക) ഏറ്റം (വളരെ നേരം നില്ക്കുന്ന) മോഹാലസ്യം (ബോധക്ഷയം)

107. പരിപൂർണ്ണചിഹ്നമാം (ലക്ഷണങ്ങൾ തികഞ്ഞതായ) ഇപ്പെരിയൊരപസ്മാരരോഗം (സപ്തദശാപസ്മാരം) കഥകഴിയും (ചത്തുപോകും) ലക്ഷണത്തികവില്ലാത്ത സപ്തദശാപസ്മാരങ്ങളിൽ, മുൻപറഞ്ഞ ചികിത്സകളിൽ ഏതെങ്കിലും ഒന്ന് പ്രയോഗിച്ചാൽ തല്ക്കാലോപദ്രവശാന്തി കിട്ടുകയും ചെയ്യും.

108. ഗുഢസ്ഥാനത്തു (ആരുമില്ലാത്തേടത്തു) പല്ലുതട്ടിക്കുക (കടിക്കുക) ഗാത്രത്തളർച്ച (ശരീരസാദം) ഗാഢം (ഏററവും) ഝടിതി (പെട്ടെന്ന്)

109. ഇസ്സുഴൽ (പതിനെട്ടാമപസ്മാരം) നരനുടെ (മനുഷ്യന്റെ) വരശാന്തിദുർഗ്ഗ (ശ്രേഷ്ഠമായ 'ശാന്തിദുർഗ്ഗാമന്ത്രം') ഉണർച്ച (തന്റേടം)

കേട്ടാലുംസീതകല്ലാലിവയുടെയില,നീർച്ചുണ്ടിസാക്ഷാൽ
പടോലം,
കോട്ടംവിട്ടോരിലത്താമര,യഥവരിനെല്ലിൻെറവേർ,ഞാവ
ലിൻതോൽ 110
കറിവേപ്പ്,കരിമുരിങ്ങകൾകരുനൊച്ചികരിങ്കുറിഞ്ഞികടലാടി
കരളകമെന്നിവയുടെയില,കരുവിക്കട,കററുവാഴ,കരിമുത്തിൾ, 111
പാച്ചോററിതന്നിലനറുംതൃച്ചിടവൻമലയമുക്കിപ്പുളിയാരിൻ
പച്ചക്കഞ്ചിരിപൂക്കാതെത്തച്ചിക്കാരെത്താട്ടിയാവണക്കിലകൾ 112
തലനീളി,കരിങ്ങാലിയില,കൃഷ്ണമുതക്കില,
മലർപത്തുകരിന്തുമ്പത്തുളസി,ക്കടലപ്പ്,കൾ 113
ഗുഡംകാഞ്ഞിരമീത്തനെല്ലിയിവമേലുണ്ടായ്പടക്കുന്നതാ-
മിത്തിക്കണ്ണിമുരുക്കതൻെറമുരടീവസ്തുക്കൾതൻനീരുകൾ
മുഗ്ദ്ധ!നെയ്യിനോടൊക്കമാറുദശമൂലത്തിൻകഷായാംബുവിൽ
ചേർത്താമൽക്കിരിയാത്ത,നാഗമലരാ,നപ്പിണ്ടിവെ
ണ്ണീറു,കൾ 114
പന്നിത്തേററ,ക്കരിങ്കൽപ്പൊടി,കൾമുയൽമലം,കററുവാഴ,
ത്രികോല്പ-
ക്കൊന്ന,പ്പീനാറി,മുക്കായ,കളൊട്ടകരയാമ്പൂവ്,കായം,വയമ്പ്,

110. കാട്ടിൽചേന്ന എന്ന വിശേഷണം അപ്പ മുതൽ കല്ലാൽ വരെയുള്ള പദങ്ങളിൽ പ്രത്യേകം ചേർക്കേണ്ടതാണ്. കാട്ടപ്പ, കാട്ടുചീര, കാട്ടുചുര ഇങ്ങിനെ കണ്ടുകൊള്ളണം. മഹാനാരകം (വലിയ നാരകം) നീർച്ചുണ്ടി (വെള്ളത്തിലെ ചുണ്ടി) 110 മുതൽ 117 വരെ ശ്ലോകങ്ങളുടെ അന്വയം ഒന്നായിട്ടാകുന്നു.

111. കരുവിക്കട (കരുവിക്കിഴങ്ങ്)

112. പച്ചക്കഞ്ചിരി (പുത്തൻ ആനയടിയൻ)

113. കൃഷ്ണമുതക്കില (കരിമുരിക്കിൻെറ ഇല) മലർ പത്തു (ദശപുഷ്പം) കരിന്തുമ്പത്തുളസിക്കടലപ്പുകൾ (കരിന്തുമ്പ, കരിന്തുളസി, കടലപ്പ ഇവ)

114. മുരട് (കിഴങ്ങ്) ഈ വസ്തുക്കൾതൻ നീരുകൾ (ഇവ വെവ്വേറെ ഇടിച്ചുപിഴിഞ്ഞെടുത്ത നീരുകൾ) നെയ്യിനോടൊക്കമാറു (നെയ്യിനു സമമായി) നാഗമലരാനപ്പിണ്ടിവെണ്ണീറുകൾ (നാഗപ്പൂവ്, ആനപ്പിണ്ടി ചുട്ടുണ്ടാക്കിയ ഭസ്മം)

കന്നാരം,കണ്ടിവെണ്ണ,ത്രികടുക,മരിയാറം,ബുദം,ജീരകംമൂ–
ന്നി,നിഇജാതിക്ക,വെൺകൽപ്പൊടി,കളയി!വെള്ളുള്ളി,
വെള്ളാമയോട്", 115
ചൂടക്കർപ്പൂരം,വെള്ളാടിൻതലയോട്ട,നല്ലവിൽപ്പൊരിവേർ,
കേടറ്റൊരുവേട്ടാളൻകൂട്ട,മയിൽപ്പീലി,മൂന്നകാരങ്ങൾ, 116
പുരാൻവാൽമുളകോട്ടുഗ്ഗുലു,ശരച്ചന്ദ്രാനനേ!ശംഖപു–
ഷ്പത്തിൻവേര,ഗകുന്നുതക്ക,മിവയെക്കല്ക്കീകരിച്ചങ്ങിനെ
ക്രതൃത്തിൽപിടിയാന,പയ്യു,കതിരപ്പെണ്ണെ,ന്നിവററിൻമൂ–
ത്രത്തോടുംവിപചിച്ചരിച്ചെതമെന്നെസൂക്ഷിച്ചുവെച്ചീടണം. 117
കന്നിച്ചഷ്ടാദശാപസ"്മൃതിയുടയവനൾബ്ബോധമുണ്ടായ"വതനോ–
ളിന്നെയ്യാൽനസ്യമോ,സന്ധികളിലിതുപുരട്ടില്ലയോ,ശക്തി
നോക്കി
നന്നായുണ്ണില്ലയോ,ചെയ്യുകിലതിസുഖമാമിന്നപസ"്മാരരോഗ–
ത്തിന്നെല്ലാംകാലനാമീഘൃതമരിയകരൾഭ്രാന്തിനും
ശാന്തിനൽകും. 118

## മുപ്പത്തിമൂന്നാം അദ്ധ്യായം

## ബാലഗ്രഹപ്രതിഷേധം

### ബാലഗ്രഹനാമങ്ങൾ

സ്കന്ദൻ,വിശാഖൻ,മേഷാസ്യ,സ്വഗ്രഹങ്ങൾപിതൃഗ്രഹം,
എന്നഞ്ചുപുംദേവതകൾ,ശുഷ്"കരേവതി,രേവതി, 1

116. മൂന്നകാരങ്ങൾ (ചവക്കാരം, തുവർച്ചിലക്കാരം, പൊ ങ്കാരം ഇവ.)

118. അഷ്ടാദശാപസ"്മൃതി (പതിനെട്ടാം അപസ"്മാരം) ശക്തി (അഗ്നിബലം) അതിസുഖമാം (പതിനെട്ടാം അപസ"്മാരം നല്ലവണ്ണം ശമിക്കും) അപസ്മാരരോഗത്തിന്നെല്ലാം കാലനാമീഘൃതം (അപസ"്മാരകലാന്തകമായ ഈ നെയ്യ്") അരിയകരൾഭ്രാന്തിനും ശാന്തിനൽകും (വലിയ ഉന്മാദത്തെയും ശമിപ്പിക്കും)

### അദ്ധ്യായം 33

1. മേഷാസ്യസ്വഗ്രഹങ്ങൾ (മേഷാസ്യൻ, സ്വഗ്രഹം ഇവ) പുംദേവതകൾ (പുരുഷ ദേവതകൾ) ഒന്നാം ശ്ലോകത്തെ രണ്ടാം ശ്ലോകത്തോട്ട അന്വയിക്കണം.

മുഖമണ്ഡലികാ,ശകുനി,കൾപൂതന,യഥ ശീതദൃഷ്ടിപൂതനകൾ,
സ്ത്രീദേവതകളിതേവിധമേഴി,വമനുജക്കിടാങ്ങളെത്തീണ്ടും 2
ആര്യേ!നമ്മുടെപൈതലായഗുഹനെപ്പാലിപ്പുവാനിവക-
ക്കാരെപ്പണ്ടുപടച്ചുവിട്ടതിവനാണോർമ്മിച്ചിടുന്നില്ലയോ?
ക്രൌര്യത്തോടിവരെല്ലതിന്നുമിനിയുംകാലത്തുബാലക്കഹോ
പാരിക്കുംപനിയും,കരച്ചിലു,മൊഴിച്ചീടാതുദിച്ചീടുമേ. 3

## ബാലഗ്രഹബാധാസാമാന്യലക്ഷണം

തെല്ലേറെക്കോട്ടുവാ,മൂളുക,കരയുകി,നിദ്ദൃഷ്ടിമേല്പോട്ടുപോകെ-
ന്നല്ലേനിദ്രാത്യയ,ഭ്രൂവിററ,കൾചൊടികടിച്ചീടുകൊ,ച്ചപ്പകച്ചു
വല്ലാതേവായിൽനിന്നുംനുരവരവു,മുലപ്പാൽവെറുപ്പ,ത്തൻമെ-
യ്യെല്ലാംമാന്തിപ്പൊളിച്ചീടുക,ഭയഭവമാംഞെട്ടിളക്കം,തളർച്ച, 4
പാരാതേബാലകന്മാർക്കിതുകളണയുമിദ്ദുർഗ്രഹക്കൂട്ടരേററാൽ
നേരായ്സാധാരണോപക്രമവിധികളിവററിന്നുതൊന്നിന്നരുളാം

2. ശീതദൃഷ്ടിപൂതനകൾ ശീതപൂതന, ദൃഷ്ടിപൂതന. ഇതേവിധം സ്ത്രീദേവതകൾ ഏഴ്. ഇവ (ഇപ്പറഞ്ഞ) 12 ബാലഗ്രഹങ്ങൾ. മനുജക്കിടാങ്ങളെ (മനുഷ്യക്കുട്ടികളെ) തീണ്ടും (ബാധിക്കും)

3. ഗുഹനെ (സുബ്രഹ്മണ്യനെ) പാലിക്കുവാൻ(രക്ഷിപ്പാൻ) ഈ വകക്കാരെ (12 ദേവതകളെ) പടച്ചുവിട്ടതു (സൃഷ്ടിച്ചതു) ‘‘സുന്ദരികളായ പന്ത്രണ്ടു ബാലഗ്രഹങ്ങളെ സ്കന്ദരക്ഷയ്ക്കായി ശിവൻ സൃഷ്ടിച്ചു’’ എന്നു പുരാണവേദികൾ പറയുന്നു. ക്രൌര്യത്തൊടു (ക്രൂരതയോടുകൂടി) ഇവർ (ദ്വാദശബാലഗ്രഹങ്ങൾ) എല്ലതിന്നു (ബാധിപ്പാൻ) ഒഴിച്ചീടാതെ (ഇടവിടാതെ–എപ്പോഴും) ഉദിച്ചീടുമേ (ഉണ്ടാകും) കുട്ടിക്കു എല്ലായ്പോഴും വലിയ പനിയും, കരച്ചിലും ഉണ്ടാവുന്നതു ബാലഗ്രഹബാധാപൂർവ്വരൂപമാണെന്നു നിഷ്കൃഷ്ടാർത്ഥം.

4. നിദ്രാത്യയഭ്രൂവിററകൾ—നിദ്രാത്യയം–ഉറക്കമില്ലായ്മ. ഭ്രൂവിററ–പുരികങ്ങളിളകുക ഇവ. ചൊടികടിച്ചീടുക—ചുണ്ടു കടിക്കുക. മുലപ്പാൽവെറുപ്പ—മുലപ്പാൽ കുടിക്കായ്ക. ഭയഭവം ഭയം ഹേതുവായിട്ടുണ്ടായതു 4-ാം ശ്ലോകത്തിന്റെ അന്വയം അഞ്ചാം ശ്ലോകത്തോടാകുന്നു.

ഏറെച്ചൊല്ലിപ്പരപ്പാക്കീട്ടുവതുവെറുതേ,മന്ത്രഖണ്ഡത്തിലായ്‌വെ-
വ്വേറെത്തന്നെപ്രസംഗിപ്പതുബലിയെനടത്തീട്ടുവാൻവേണ്ടി
യല്ലോ. 5

## അസാദ്ധ്യലക്ഷണം

അണ്ണാക്കിങ്കൽകറുപ്പേറ്റുക,രസനനട്ടത്താഴ്ച,വിട്ടിന്നുനാനാ-
വർണ്ണത്വം,കുക്ഷിമേൽവൃത്തളമുഴകളി,തെല്ലാമെഴുംബാലകന്നും,
ഉണ്ണുംധാരാളമെന്നാകിലുമുടലുചടച്ചക്ഷിമാംസംചൊതുങ്ങി-
ത്തണ്ണീർദ്ദാഹംതഴയ്ക്കുംശിശുവിനു,മൊഴിയാദുർഗ്രഹാവേശദുഃഖം. 6

## ബാലഗ്രഹബാധാനിമിത്തങ്ങൾ

പ്രാണൻപോക്കേണമെന്നും,പ്രമദമൊടുരമിക്കേണമെന്നും,കിടച്ചീ-
ടേണംകോപ്പെന്നുമുള്ളാശകളിവരുടെബാധയ്ക്കുഹേതുക്കളത്രേ

5. ബാലകന്മാർക്ക് = കിടാങ്ങൾക്കു. ഇദ്ദുർഗ്രഹങ്ങൾ—ദുർദ്ദേവതകൾ. ഏററാൽ = ബാധിച്ചാൽ. ഇതുകൾ അണയും = വന്നുചേരും. ഇവ ബാലഗ്രഹബാധാസാമാന്യലക്ഷണങ്ങളാകുന്നു. ഓരോന്നിന്നു പ്രത്യേകമുള്ള ലക്ഷണങ്ങൾ വിസ്തരഭയാൽ വിവരിക്കപ്പെടാത്തതാണ്. ഇവററിന്നു സാധാരണോപക്രമവിധികൾ (സാമാന്യചികിത്സകൾ) ഞാൻ ഉരയ്ക്കാം. ഇവ സർവ്വഗ്രഹബാധാശാന്തിക്കും ഉതകുന്നവയാകയാൽ ഏറെച്ചൊല്ലിപ്പരപ്പാക്കിട്ടുവതു വെറുതേ: പ്രത്യേകചികിത്സകൾ പറഞ്ഞു ഗ്രന്ഥവിസ്താരം വരുത്തുന്നതു നിഷ്പ്രയോജനമാകുന്നു. മന്ത്രഖണ്ഡത്തിലായ് വെവ്വേറെത്തന്നെ പ്രസംഗിപ്പതു ബലിയെ നടത്തീട്ടുവാൻ വേണ്ടിയല്ലോ. ബലിദാനത്തിന്നു വെവ്വേറെ പറയാതെ കഴിയില്ലല്ലോ.

6. രസനനട്ടത്താഴ്ച (നാവിൻനട്ട കുഴിയുക) വിട്ടിന്നു—മലത്തിന്നു. നാനാവർണ്ണത്വം.—പലനിറത്തോടുകൂടിയതാവു എന്നുള്ളവസ്ഥ. കുക്ഷി—വയർ. വൃത്തളമുഴകൾ-വട്ടത്തിലുള്ള മുഴകൾ. ബാലകന്നും (കുട്ടിയ്ക്കും) അക്ഷിമാംസം (കണ്ണിന്റെ മാംസംകൂടി) ശിശുവിനും—കുട്ടിക്കും. ദുർഗ്രഹാവേശദുഃഖം-ദുർദ്ദേവതാബാധയാകുന്ന രോഗം. ഒഴിയാ—വൈദ്യൻ ഉപേക്ഷിക്കയാണു വേണ്ടതെന്നു സാരം.

7. പ്രാണൻപോക്കണം—ബാലനെ കൊല്ലണം. കോപ്പ്

ഷ്ഷണാക്ഷി!തയ്യലാളേ!പുനരവയുടെഭേദത്തിനാൽമട്ടുമാറി-
ക്കാണാംബാധാർത്തരാംബാലകരിലു,മതിനില്ലിന്നുസന്ദേഹ
മേതും. 7

## ഹിംസാകാമബാധാലക്ഷണം

കൺനാസാനീരൊഴുക്കം,മിതമൊഴി,മലമൂത്രാദികണ്ടാലറപ്പി-
ല്ലെന്നായിത്തീരലു,ച്ചസ്വന,മൊരുകദനം,ഭ്രമണം,ചുട്ടുനീറൽ,
പിന്നെദ്ദാഹം,ചലച്ഛർദ്ദന,മുടലുപടപ്പി,ന്ദ്രിയങ്ങൾക്കുസാദം,
കൊന്നീടുംദുർഗ്ഗ്രഹംതീണ്ടുകിലിവയുളവാമർഭകന്നഭ്രകേശേ! 8

കരഞ്ഞുന്നവരെക്കണക്കിലടികൂട്ടീടും,ചൊടിച്ചാശുകൈ-
രണ്ടുംപൊക്കിയടുത്തുതന്നുടലിലുംതാഡിക്കു,മെന്നല്ലെടോ
കുണ്ടേറുന്നകുളത്തിലുംകിണററിലുംകത്തുന്നതീയ്യിങ്കലും
മണ്ടിച്ചെന്നൊരുവേളചാടുവതിനുംകുന്നിക്കുക്കൂസില്ലവൻ. 9

നേരാണുനാവുകടിയുമുള്ളോരവൻെറസർവ്വ-
ദ്വാരത്തിൽനിന്നുമൊഴുകുംപുഴപോലെരക്തം,
ഓരോതരംമരണലക്ഷണവുംകടന്നു
ചേരുംക്രമാലവനിലെൻചെറുതേൻകുഴമ്പേ! 10

അടുത്തുണ്ട്" ബലിയെന്നു സാരം കിടച്ചീടേണം. ആശകൾ—ആഗ്രഹങ്ങൾ. അവറെറ—ദുർഗ്രഹങ്ങളുടെ. ഹേതുക്കൾ—കാരണങ്ങൾ അവയുടെ ആഗ്രഹങ്ങളുടെ ഭേദത്തിനാൽ—വ്യത്യാസം ഹേതുവായിട്ടു. ബാധാർത്തരാം-ബാധയേററവരായബാലകരിലും. മട്ട്-ലക്ഷണം. മാറി-വ്യത്യസ്തമായി. കാണാം-കാണാകും. അതു താഴെ വിവരിക്കപ്പെടുന്നു.

8. കൺനാസാനീരൊഴുക്കം-കണ്ണിൽ നിന്നും, മൂക്കിൽ നിന്നും വെള്ളം ചാടുക. മിതമൊഴി—വാക്കു ചുരുങ്ങുക. മലമൂത്രാദി—മലം, മൂത്രം മുതലായതു്. ഉച്ചസ്വനം-ഉറക്കെ ശബ്ദിക്കുക. ഒരു-അനിർവചനീയമായ. കദനം-ദുഃഖം. ചലച്ഛർദ്ദനം—ഛർദ്ദിക്കുക. സാദം-തളർച്ച. കൊന്നീടും—കൊല്ലുവാൻ ഇച്ഛിക്കുന്ന, ദുർഗ്രഹം ദേവത. അർഭകന്നു—കുട്ടിക്കു.

9. ആശു—പെട്ടെന്നു. താഡിക്കും—തല്ലും. കുളത്തിലും മററും ചെന്നു ചാടുക മുതലായ പല സാഹസങ്ങളും ചെയ്‌വാൻ മടിക്കയില്ല എന്നാകുന്നു ഉത്തരാർദ്ധത്തിൻെറ സാരം. അവൻ—ഹിംസാകാമഗ്രഹബാധിതൻ.

വല്ലാതെമൃതിലക്ഷണങ്ങളുദയം പ്രാപിക്കയും, മററവ–
ശ്ശെല്ലാമെ പരിപൂർത്തിവന്നിടുകയും, ചെയ്യുന്നതിൻമുമ്പുതാൻ
നില്ലാതെ പലമന്ത്രപൂർവ്വകമഹാഹോമാദികർമ്മങ്ങളാ–
ലുല്ലാഘസ്ഥിതിയാക്കിടേണമവനെ പ"ഫുല്ലാരവിന്ദാനനേ! 11

## രതികാമബാധാലക്ഷണം

പൂമാലാമഞ്ജുവസ്ത്രാഭരണസുരഭിവസ്തുക്കളിൽപ്രീതി, നെഞ്ചി–
ന്നാമോദം നാരിമാരോടിടവിടുവതിനുൽക്കണ്ഠ ശാന്തസ്വഭാവം
വാമേ! മററാരുമില്ലാത്തൊരിടമതുവാനേററമോഹം രമിപ്പാൻ
കാമിക്കും ദുർഗ്രഹം തീണ്ടുകിലിവയുളവാമർഭകന്നഭ്രകേശേ! 12
മതിനേർമുഖി! മന്ത്രശുദ്ധമാം മതിദോഷം കളയുംമതന്നിനാൽ
ഇതിൽനിന്നിവനെപ്പുലർത്തണം രതിദാനാദികളാലുമക്ഷണം. 13

10. സർവദ്വാരത്തിൽനിന്നും-എല്ലാ ദ്വാരങ്ങളിൽനിന്നും പുഴപോലെ—ധാരാളമായി രക്തം ഒഴുകും. മരണലക്ഷണവും—മരണമടുത്താൽ കാണപ്പെടുന്ന ലക്ഷണവും.

11. മൃതിലക്ഷണങ്ങൾ (മരണലക്ഷണങ്ങൾ) ഉദയം പ്രാപിക്കയും (ആവിർഭവിക്കയും) മററവശ്ശ (അന്യലക്ഷണങ്ങൾക്ക) പരിപൂർത്തി (തികവ്) മന്ത്രപൂർവ്വകമഹാഹോമാദികർമ്മങ്ങളാൽ (മന്ത്രങ്ങൾ ജപിച്ചുകൊണ്ടു ചെയ്യുന്ന വലിയ ഹോമം മുതലായ കർമ്മങ്ങൾകൊണ്ടു) അവനെ (ഹിംസാകാമബാധിതനെ) ഉല്ലാഘസ്ഥിതി (സ്വാസ്ഥ്യവൃത്തിയാക്കിടേണം) മരണലക്ഷണങ്ങൾ ഉണ്ടാവുകയും, അന്യലക്ഷണങ്ങൾ തികയുകയും ചെയ്യുന്നതിൻ മുമ്പേ ചികിത്സ തുടങ്ങാതിരുന്നാൽ ഹിംസാകാമബാലഗ്രഹബാധ അസാദ്ധ്യമായിത്തീരും.

12. പൂമാലാമഞ്ജുവസ്ത്രാഭരണസുരഭിവസ്തുക്കളിൽ [പൂമാല, മഞ്ജുവസ്ത്രം (നല്ലവസ്ത്രം), ആഭരണം, സുരഭിവസ്തു (ഗന്ധദ്രവ്യം) ഇവയിൽ] പ്രീതി [താല്പര്യം] ആമോദം [സന്തോഷം] നാരിമാരോടു [സ്ത്രീകളോടു] ഉൽക്കണ്ഠ [ഉത്സാഹം] കാമിക്കും [ആഗ്രഹിക്കുന്ന] അർഭകന്നു [കുട്ടിയ്ക്കു]

13. മന്ത്രശുദ്ധമാം (മന്ത്രജപത്താൽ ശുദ്ധിവന്ന) മതിദോഷം (മനോദോഷം) ഇതിൽനിന്നു (രതികാമബാധയിൽനിന്നു) ഇവനെ (അർഭകനെ) പുലർത്തണം (രക്ഷിക്കണം) അക്ഷണം രതിദാനാദികളാലും (രതിദാനം മുതലായവകൊണ്ടും) പുലർത്തണം.

## ബലികാമബാധാലക്ഷണം

ഏതോധ്യാനിച്ചിരിക്കുംനില,വിവശത,ശങ്കിച്ചുകൊ-
ണ്ടുള്ളനോട്ടം,
സ്വന്തംവക്ത്രത്തിലായ്തപ്പുക,ചൊടികളമർന്നാക്കിവ
റന്നിരിക്കും,
പന്തത്തൊടന്നമിപ്പിച്ചിട്ടുമളവ്യകൊട്ടത്താലുമുണ്ടായ്ക,വാസ്സും
സന്ത്രാസം,ബാലനങ്ങാമിവബലികരതുളുംദുർഗ്രഹം
തീണ്ടിയെന്നാൽ. 14
ആവോളംബലിനൽകിയും,ചിലമതന്നൊക്കെപ്രയോഗിച്ചും,മാ-
പ്പാവപ്പെട്ടുകിടാവിനെപ്പടുതയാലാരോഗ്യവാനാക്കണം
നാവുംബാധയൊഴിക്കുവാനതകിട്ടുംമന്ത്രത്തെവെച്ചോതുവാൻ
ഭാവിക്കാതിഹദോഷശാന്തിവരുവാനുള്ളൗഷധംചൊല്ലിടാം. 15

## ബാലഗ്രഹസാമാന്യചികിത്സ

തീരെസ്ത്രീമദ്യമാംസാദികളിൽവിമുഖരാംദാസരും,ദുർഗ്രഹൌഘം
ദൂരത്താംവിത്തിലപ്പൂക്കളും,മവിരതമാളുന്നതീയ്യുംവിളക്കും,
ആരോമൽച്ചാമ്പലും,ചേർന്നൊരുവിശദവിവിക്താലയ
ത്തിങ്കൽവാഴി-
ച്ചാരാൽബാധാർത്തനാംബാലനെയഥപഴകുംനെയ്യു തേ
പ്പിച്ചുമേന്മേൽ 16

14. വിവശത (പാരവശ്യം) വക്ത്രത്തിലായ് (മുഖത്തിൽ) ഗളം (കണ്ഠം) സന്ത്രാസം (ഭയം) ബാലന്ന (കുട്ടിക്കു) ഇവ ഉണ്ടാം. ബലികരതുളും (ബലികാമമായ)

15. പടുതയാൽ (സാമർത്ഥ്യത്താൽ) ആരോഗ്യവാൻ (സ്വസ്ഥൻ) ബാധാശമം മന്ത്രങ്ങൾ കൊണ്ടും, ദോഷശമം ഔഷധങ്ങൾ കൊണ്ടും ആണല്ലൊ. അവയിൽ മന്ത്രപ്രയോഗങ്ങളെ മന്ത്രഖണ്ഡത്തിൽ പറയുന്നതാകയാൽ ദോഷശമനമായ ഔഷധം ഇവിടെ പറയാമെന്നാണ് ഉത്തരാർദ്ധതാല്പര്യം.

16. വിമുഖരാം (താല്പര്യമില്ലാത്തവരായ) ദാസരും (പരിചാരകന്മാരും) ദുർഗ്രഹൌഘം (ദുർദ്ദേവതക്കൂട്ടം) ദൂരത്താം (ദൂരീഭവിക്കുന്ന) വിത്തിലപ്പൂക്കളും (വിത്തുകളും ഇലകളും പൂക്കളും) അവിരതം (എല്ലായ്പോഴും) വിശദവിവിക്താലയത്തിങ്കൽ(അടിച്ചുതളിച്ചു വിശുദ്ധി വരുത്തിയതും, വിജനവുമായ അറയിൽ) വാഴിച്ചു

നാൽക്കൊന്നപ്പൂവുമതെവേപ്പിലകളൊത്തീട്ടംകുറുന്തോട്ടിവേ-
രൽക്കൊള്ളിപ്പുകവുകളിയാററിയജലംപാറ്റസ്സലാംമുണ്ടിനാൽ
ലെവക്കംതോൽത്തുകയുംകഴിച്ചുഗദ,മുള്ളിത്തോലു,കായം,വയ-
മ്പു,ള്ളട്ടംപൊടിയാക്കിനെയ്യുതടവിച്ചാരാൽപ്പുകച്ചീടണം. 17

വാനോർമരം,കട്ടക,പാമ്പുവള്ളു,പ്പുലിത്തോൽ-
പ്പീനാറി,വേപ്പില,വയമ്പ,യമോതകങ്ങൾ
ദീനം,മുറഞ്ഞീവപൊടിച്ചാറിനെയ്യുചേർത്തു,
താനേപുകക്കുകിലുമിഗ്രഹബാധനീങ്ങും. 18

ശ്രീവേഷ്ടാദിപൊടി

തിരുവട്ടപ്പശഗുൽഗുലു,വിതരാവു,വിളാവുതൻപശ പുലിത്തോൽ
കരുനൊച്ചിള്ളുവള്ളയില,യെരുതിൻകൊമ്പുകില്ലു,കായമു
ള്ളിത്തോൽ
പിഞ്ഛം,പീനാറി,വേപ്പിൻപശ, കട്ടക,കലങ്കൊമ്പി,നിപ്പഞ്ച
ഗന്ധം,
മെചഞ്ചല്യം, പോത്തുതൻകൊമ്പു,രഗവള്ളു,വയമ്പൊത്തിട്ടം
ദേവതാരം, 19
സഞ്ചൂർണ്ണിച്ചിഗ്ഗുണത്തെസ്സപദികരിമരഞ്ഞൊടിതൻനെയ്യു,വീര്യം
തഞ്ചുംസിദ്ധാർത്ഥതൈലം,ഘൃതമിവതടവിച്ചിട്ടുധൂപിച്ചിടേണം.20

ശരീഷലില്ലിപ്പുകയേററബാല-
ശരീരകംവിട്ടുള്ളുഗ്രഹങ്ങൾ

(ഇരുത്തി) 16-ാം ശ്ലോകത്തിന്റെ യോജന 17-ാം ശ്ലോകത്തോടാകുന്നു.

17. ജലം (വെള്ളം) പാറ്റ് (തലയിലും മേലും ഒഴിച്ച്) അസ്സലാം (അപ്പോൾ അലക്കിയെടുത്ത) ഗദം (കൊട്ടം) ആരാൽ (ബാലന്റെ അരികിൽവെച്ച്) ബാലനെ പുകകൊള്ളിക്കണം.

18. വാനോർമരം (ദേവതാരം) ദീനം (കൊട്ടം)

19. ഇരുരാവു (വരട്ടുമഞ്ഞൾ, മരമഞ്ഞൾതൊലി,) 19-ാം ശ്ലോകത്തെ 20-ാംശ്ലോകത്തോടു യോജിപ്പിക്കണം.

20. പിഞ്ഛം (മയിൽപ്പീലി) പഞ്ചഗന്ധം (ഇരുവേലി, രാമച്ചം, കൊട്ടം, ഇരട്ടിമധുരം, ചന്ദനം) ഉരഗവള്ളു (പാമ്പിൻവള്ളു) ഇഗ്ഗുണത്തെ സംചൂർണ്ണിച്ച (പൊടിച്ച) സപദി (ഉടൻ) സിദ്ധാർത്ഥ തൈലം (കടുകെണ്ണ) ഘൃതം (നെയ്യു) ധൂപിച്ചിടേണം(പുകക്കണം)

തിരിച്ചുമണ്ടുംമടകൈവെടിഞ്ഞു
വെറ്റും പെരുച്ചാഴികളെന്നപോലെ. 21

ഗ്രഹഭൈരവഘൃതം

കരുമുളക, കറുകമ്മുതന്റെകാണ്ഡത്തൊടേല-
ത്തരി, മുകിലു, വയമ്പും, മാങ്ങയണ്ടിപ്പരിപ്പും,
കറുക, തകര, മീവസ്തുക്കളെക്കല്ക്കമായ് ചേ-
ർത്താതസമദശമൂലകഷായമൊലുന്നപാലിൽ 22
വൃത്യാകാച്ചിയനെയ്യുകൊണ്ടുശരിയായ് വെണ്ണുംവിളക്കിൽപ്രകാ-
ശത്താൽമിന്നുമിടത്തിലും ഭയവശാൽബാലഗ്രഹംനിന്നിടാ
ചിത്തേശ!'ഗ്രഹഭൈരവാ'ഹ്വയമിതിന്നൊക്കുന്നതാണോർക്കിൽ
തത്വാവസ്ഥയറിഞ്ഞുവെച്ചപഴമക്കാർതൻമതംതെറ്റുമോ? 23

സ്ഥിരാദ്വയാദിഘൃതം

ഓരിലമൂവിലവേതകൾ, കാറ്റു, കറുന്തോട്ടിതൻമുരട, ഞത്ത,
താഴമ്പുംമിഴി! വല്യതാംവേരഞ്ചി, വതൻകഷായവെള്ളത്തിൽ 24

21. ബാലശരീരം (കുട്ടികളുടെ ചെറിയ ശരീരം) അശുഭഗ്രഹങ്ങൾ (ദുർദ്ദേവതകൾ) ഗൃഹഭിത്തിമൂലത്തേയും മറ്റും തുരക്കുന്ന പെരുച്ചാഴികളെ കളവാൻ പുകയേല്പിക്കുന്നതു പതിവാണല്ലോ.

22. മുകിലു (മുത്തങ്ങ) സമദശമൂലകഷായം (സമമായ ദശമൂലകഷായം) ഒലുന്നപാലിൽ—ക്രമപ്രകാരം ദശമൂലംകൊണ്ടു കഷായംവെച്ചു സമം പാലുചേർത്തതിൽ എന്നു സാരം. 22-ാംശ്ലോകം 23-ാമത്തതിനോടു യോജിപ്പിക്കപ്പെടേണ്ടതാണ്.

23. വൃത്യാ (വെട്ടപ്പിൽ) ഭയവശാൽ (പേടിമൂലം) ബാലഗ്രഹം നിന്നിടാ. സന്ധിലേപാദികളിൽ ഉപയോഗിക്കുന്ന പ്രകൃതനെയ്യുകൊണ്ടു ബാലഗ്രഹബാധ തീരെ ശമിക്കുമെന്നു പിന്നെ പറയേണ്ടതില്ലല്ലോ. ഗ്രഹഭൈരവാഹ്വയം (യഥാർത്ഥമായ വീര്യം കണ്ടറിഞ്ഞ പൂർവ്വന്മാരാൽ കൊടുക്കപ്പെട്ട 'ഗ്രഹഭൈരവം' എന്ന പേർ) ഒക്കുന്നതാണ് (യോജിക്കുന്നതാണ്.) തത്വാവസ്ഥ (സൂക്ഷ്മസ്ഥിതി).

24. വല്യതാം വേരഞ്ചു—മഹാപഞ്ചമൂലം (കുമിഴ്, കൂവളം, പൂപ്പാതിരി, പലകപ്പയ്യാനി, മുഞ്ഞ ഇവയുടെ വേർ) 24-ാം ശ്ലോകം 25-ാം ശ്ലോകത്തോടു ചേർക്കപ്പെടേണ്ടതാകുന്നു.

നി,യഷ്ട്യാഹ്വം,വനത്തിപ്പലിമുരട്ട,വിഴാൽവിത്തു,ദേവദ്രു,
ഗോപ-
സ്ത്രീയോടൊക്കന്നപാടക്കളെ,ശക്രകുടകപ്പാലതൻതണ്ഡുലങ്ങൾ,
കായം, സാക്ഷാൽക്കടുക്ക,ത്രികടുക,മിവതൻകല്ക്കമേകിക്കലേശ-
ശ്രീയേറിടുന്ന പക്ഷത്തിലൊരതിശുഭമാംനാളിൽനൈ
കാച്ചിടേണം. 25

മല്ലേക്ഷണേ!നിഖിലദുർഗ്രഹബാധമാത്ര-
മല്ലേതുരോഗവുമറും ദ്രുതമീഘൃതത്താൽ
വല്ലാതെകണ്ടൊരഴകും,കം,വയസ്സു,ബുദ്ധി-
ശ്ശുല്ലാസ,മഗ്നി,യിവകളുദിക്കുമത്രേ. 26

ലേപനം

കരിമ്പുനീർവാണി!വയമ്പു,ചന്ദനം,
കരിമ്പനക്കൂവളമുഞ്ഞവേരി,വ
മുറസ്സുവെള്ളത്തിലരച്ചമേനിയിൽ
പുരട്ടിയാൽ ദുർഗ്രഹമുണ്ണിയെത്തൊടാ. 27

സിദ്ധൌഷധം

ബ്രഹ്മി,ശതാവരി,കൾപാതിരിവേരുനെല്ലി-
ച്ചൂർണ്ണം,ഗ്രഹിച്ചിവയിലൊന്നരുണോദയത്തിൽ
നന്നായരച്ചരിയപാലൊടുചേർത്തുമോന്തി-
ച്ചെന്നാൽഗ്രഹണമാലിനെയുണ്ണിവെല്ലും. 28

അശ്വഗന്ധാദിതൈലം

പരിച്ചുള്ളമുക്കര,മരക്ക,റികകറുന്തോട്ടിവേരി,തുകളാൽകഷായം
വിരചിച്ചതിലെണ്ണയിൽനിന്നൊരിരട്ടിക്കതനൊച്ചിവേപ്പിലകൾ
തൻനീർ, 29

25. ഏകി (ചേർത്ത്) കലേശശ്രീ (ചന്ദ്രരശ്മി) ഏറിടുന്ന (വർദ്ധിക്കുന്ന) പക്ഷത്തിൽ (വെളുത്ത പക്ഷത്തിൽ) ഒരു അതിശുഭം (ഏററവും നല്ലത്)

26. നിഖിലദുർഗ്രഹബാധ (സർവ്വദുർദ്ദേവതാബാധ) ദ്രുതം (ഉടൻ) ഘൃതത്താൽ (നെയ്യുസേവിച്ചാൽ) ഉദിക്കും (ഉണ്ടാകും)

27. ദുർഗ്രഹം (ദുർദ്ദേവത) ഉണ്ണിയെത്തൊടാ—ബാലൻെറ ദുർദ്ദേവതാപീഡ തീരെശമിക്കുമെന്നു ഫലിതാർത്ഥം.

28. നെല്ലിച്ചൂർണ്ണം (നെല്ലിത്തൊലി) ഇവയിൽ ഒന്ന് ഗ്രഹിച്ച (എടുത്തു) അരുണോദയത്തിൽ (രാവിലെ) ഗ്രഹഗ്രഹണമാലിനെ (ഗ്രഹണപീഡാസങ്കടത്തെ)

നേരായ്ത്തൃത്താവിൻെറനീർനാലിരട്ടി–
മൈതരിൻവെള്ളം,പാതിയാട്ടിൻെറമൂത്രം,
പാരാതീവസ്തുക്കളൊന്നായൊഴിച്ചാ–
ഭീരസ്ത്രീ,മഞ്ചെട്ടി,വെൺചന്ദനങ്ങൾ, 30
കൊട്ടം,സാക്ഷാൽവയമ്പാത്തകര,മിന്നുകളെക്കാൽക്കമായ്ചേർത്തു പാതി–
പ്പെട്ടിട്ടുന്നാവണക്കെണ്ണയും,മധ്യസമമാംവെണ്ണനെയ്യുംകലർത്തി
ട്ടോളംതീയ്യിനാൽകാച്ചിയതിലജമെട്ടതിട്ടതേപ്പിച്ചുവെന്നാൽ
തിട്ടംനാലഞ്ചുനാൾകൊണ്ടലസനിലയിലാമുഗ്രബാലഗ്രഹങ്ങൾ 31
കറുക,യടയ്ക്കാമണിയൻചെറുമലരതങ്ങിൻെറതോല്ല്,മുക്കായ,
ഒരുമിച്ചിവയാൽസാധിച്ചോരുതൈലവുമിഗ്രഹങ്ങളെയൊഴിക്കും 32
ഓമന്ത്രവിശുദ്ധമായപുഴവെള്ളത്തിൽകളിപ്പിക്കയും
ഹോമംചെയ്യുകയും,ബലിക്രിയകളുംമററുംപ്രയോഗിക്കയും,
ആമട്ടിൽഗ്രഹബാധമൂലമുഴലുരാകുംകിടാങ്ങൾക്കതി–
ക്ഷേമംകൈവരുവാനെഴുംവഴികളാണക്ഷാമലക്ഷ്മീനിധേ! 33

29. 29, 30 31 ശ്ലോകങ്ങളെ ഒന്നായി ചേർക്കണം.

30. നേരായ് എണ്ണയോടു സമമായ് പാതി (എണ്ണയിൽ പകുതി) ആഭീരസ്ത്രീ (നന്നാറിക്കിഴങ്ങ്)

31. പാതിപ്പെട്ടിട്ടുന്ന (എണ്ണയിൽ പകുതിയായ) തിലജം (എണ്ണ) ഉഗ്രബാലഗ്രഹങ്ങൾ (ഊക്കുള്ള ബാലഗ്രഹങ്ങൾ) അലസനിലയിലാം (മന്ദതയിലാകും) ശമിക്കുമെന്നു സാരം.

32. അടയ്ക്കാമണിയൻ ചെറും മലർ (പൂവ്) അടയ്ക്കാമണിയൻെറ പൂവ്. മുക്കായ (ത്രിഫല) ഒരുമിച്ചു (സമംചേർന്ന ഇവയാൽ) (ഇവ പച്ചവെള്ളത്തിൽ അരച്ചുകലക്കി) സാധിച്ചോരു (കാച്ചിയരിച്ച) തൈലവും (എണ്ണയും) ഇഗ്രഹങ്ങളെ (ബാലഗ്രഹങ്ങളെ) ഒഴിക്കും. തേപ്പിച്ചാൽ കുട്ടിയുടെ ദേവതാപീഡകളെ ശമിപ്പിക്കും.

33. ഓമന്ത്രവിശുദ്ധം (നല്ലമന്ത്രങ്ങൾ ജപിച്ചു ശുദ്ധിപ്പെടുത്തിയതു) അതിക്ഷേമം (ഏററവും സ്വാസ്ഥ്യം) നദീജലസ്നാനാദികൾകൊണ്ടു ബാലന്മാരുടെ ദുർദ്ദേവതാബാധ നല്ലവണ്ണം ശമിക്കുമെന്നു ഭാവം.

## മുപ്പത്തിനാലാം അദ്ധ്യായം

### പക്ഷിപീഡാപ്രതിഷേധം

ചിലരുടെമതപ്രകാരംസ്കന്ദാദ്യരിൽവെച്ചശകുനിയാം
ശകുനിനാലുവിധമുണ്ടുവന്ധ്യാസ്ത്രീപുരുഷക്ലീബഭേദത്താൽ. 1

### വന്ധ്യാപീഡിതലക്ഷണം

നിദ്രാഭംഗാ,തിസാര,ജ്വര,വമി,കൾമുലപ്പാൽവെറുപ്പംഗശോഷം,
നീർദ്ദാഹം,തൊട്ടലീലാലുകളോടമതുമേവന്ധ്യബാധിച്ചബാലൻ,
അവനുവ്വിങ്കൽപ്രയോഗിപ്പതിനുചിലമതന്നൊക്കെയോതിത്തരാം
ഞാൻ,
കൃത്യത്തിൽപൂജനാദിക്രമമതറിയുവാൻമന്ത്രഖണ്ഡത്തിൽനോക്കൂ. 2

### വന്ധ്യാചികിൽസ

പച്ചക്കരിമ്പനമരക്കടങ്കാൽക്കഷായം
വെച്ചൊട്ടകത്തിന്നുടെവിഷ്ഠയരച്ചുകൂട്ടി
കാച്ചുന്നൊരെണ്ണയുടലേപ്പുകളിൽപുരട്ടും
കൊച്ചുങ്ങൾവന്ധ്യയുടെമോഹമവന്ധ്യമാകാം. 3

### അദ്ധ്യായം 34

1. സ്കന്ദാദ്യരിൽ (സ്കന്ദൻ മുതലായ 12 ബാലഗ്രഹങ്ങളിൽ) ശകുനി (പക്ഷി) യാം. വന്ധ്യാസ്ത്രീ പുരുഷക്ലീബഭേദത്താൽ (വന്ധ്യ, സ്ത്രീ, പുരുഷൻ, ക്ലീബം ഇങ്ങിനെ) നാലുവിധമുണ്ട്. നാലിന്നും വെവ്വേറെയുള്ള ലക്ഷണങ്ങളും, ചികിത്സകളും താഴെ വിവരിക്കപ്പെടുന്നു.

2. നിദ്രാഭംഗാതിസാരജ്വരവമികൾ—നിദ്രാഭംഗം, (ഉറക്കമില്ലായ്ക) അതിസാരം, ജ്വരം, (പനി) വമി, (ഛർദ്ദി) ഇവ. മുലപ്പാൽവെറുപ്പ് (മുലപ്പാൽകുടിക്കായ്ക) അംഗശോഷം (ശരീരത്തിന്നുണക്കം) പീഡയെ ബലിദാനാദികൊണ്ടും, പീഡനിമിത്തമുണ്ടായ ഉപദ്രവങ്ങളെ ഔഷധങ്ങൾകൊണ്ടും, ശമിപ്പിക്കണം. അവയിൽ മരുന്നു മാത്രമേ ഇവിടെ പറയപ്പെടുന്നുള്ളൂ. പൂജനാദിക്രമം (ബലിദാനാദിസമ്പ്രദായം) അറിയുവാൻ മന്ത്രഖണ്ഡത്തിൽനോക്കണം.

3. വിഷ്ഠ (മലം) കൊച്ചുങ്ങൾ (കീടാദികൾ) വന്ധ്യയുടെ മോഹം അവന്ധ്യം (സഫലം) ആകാം—വന്ധ്യാപീഡശമിക്കുമെന്നു സാരം.

## സ്ത്രീപീഡിതലക്ഷണം

വമനം, മൊരതിസാരം, ഹന്ത! മൂർദ്ധസ്ഥലത്തും
ചുമലിലഥപുറത്തുംതാഴ്ച, തണ്ണീർകുടിപ്പാൻ
അമിതരുചി, പനിപ്പിച്ചീ, വികാരങ്ങൾക്കൈക്കൊ-
ണ്ടമരുമറികപെണ്ണാംപക്ഷിബാധിച്ചബാലൻ. 4

## സ്ത്രീചികിത്സ

കല്ക്കിച്ചേലകംവയമ്പൊടൊത്തുര പൃഥുകടലാടിക്കടകഷായനീർകൊ-
ണ്ടാക്കംമട്ടെണ്ണകാച്ചിശ്ശിശുവിനുടയപർവ്വങ്ങളിൽതേയ്ക്കൂ, പിന്നെ
മുഖ്യശ്രീമന്ത്രഹോമം, തുളസിയിലധരിപ്പിയ്ക്കൂലക്ഷ്മീമണാള-
ത്തൃക്കാലാററിൽകുളിപ്പിയ്ക്കുക, ബലി, യിവപെൺപക്ഷിപീഡ
യ്ക്കുകൊള്ളാം. 5

## പുരുഷപീഡിതലക്ഷണം

വയ്യെട്ടുനീറൽ, വമനം, മലനീർകുടിക്കായ്-
ക, ഞ്ഞുംതളച്ചുയഥമൂർദ്ധനടുക്കതാഴ്ച,
കിഞ്ചാതിസാര, മിവ പുരുഷപക്ഷിയേററ
പിഞ്ചാംകിടാവിനുളവാംകളവാണിയാളേ! 6

## പുരുഷചികിത്സ

എൻകരച്ചു! ബലി, ഹോമകർമ്മ, മിവചെയ്കാൺപക്ഷിതൻപീഡനി-
ഷ്ഠുരംതീർത്തുമൂലമെത്തിയ മഹാദുഃഖങ്ങളെപ്പോക്കണം

4. വമനം (ഛർദ്ദി) മൂർദ്ധസ്ഥലത്തും (നിറുകയിലും) അമിതരുചി (വളരെ ആഗ്രഹം) വികാരങ്ങൾ (ഉപദ്രവങ്ങൾ)

5. കല്ക്കിച്ച് (അരച്ച്) ഏലകം വയമ്പൊടൊത്തുര (വയമ്പരച്ചുകലക്കിയ) പൃഥുകടലാടിക്കടകഷായനീർ (വലിയകടലാടിവേരിൻ കഷായവെള്ളം) ശിശുവിനുടയ (കുട്ടിയുടെ) പർവ്വങ്ങളിൽ (സന്ധികളിൽ) മുഖ്യശ്രീമന്ത്രഹോമം (ഉത്തമമന്ത്രങ്ങളെ ജപിച്ചു ഹോമിയ്ക്കുക) ലക്ഷ്മീമണാളത്തൃക്കാലാററിൽ (വിഷ്ണുപാദതീർത്ഥത്തിൽ) ഇവ പെൺപക്ഷിപീഡയ്ക്കു കൊള്ളാം. (സ്ത്രീപക്ഷിപീഡയെ ശമിപ്പിയ്ക്കുന്നവയാകുന്നു.)

6. വമനം (ഛർദ്ദി) മൂർദ്ധനടുക്ക (നിറുകയിൽ) കിഞ്ച (അത്രയുമല്ല) പുരുഷപക്ഷി (ആൺപക്ഷി)

7. നിഷ്ഠുരം (സംശയമില്ലാതെ) അതുമൂലം (പുരുഷപക്ഷി

കങ്കുത്തിൻചിറകും,വയമ്പു,കട്ടകം,വന്നിക്കുതന്നും,പെട്ടം
വൻകച്ചൂരിപൊടിച്ചിട്ടത്തഥ പുകച്ചെന്നാൽസുഖംകിട്ടുമേ. 7

## ക്ലീബപീഡിതലക്ഷണം

ഗ്രഹജനനി!ചുമൽപ്പൃഷ്ഠങ്ങളിൽതാഴു,പിന്നെ-
ബ്ബഹുസരണ,മുരഃകണ്ഠാനനങ്ങൾക്കണക്കം,
അഹഹ! വമന,മാണുംപെണ്ണുമല്ലാത്തപക്ഷി-
ഗ്രഹമെതിരിടുമുണ്ണിയ്ക്കുവികാരങ്ങളുണ്ടാം. 8

ഉല്പന്നാദരമാററുമുഞ്ഞയിലതൻ നീരിൽകടുത്താമയോ-
ടാപ്പീനാറിവയമ്പി,വററിനൊടെകല്ക്കത്താൽപചിച്ചെണ്ണയെ
ഏഴപ്പിൽതേയ്ക്കുകയും,ബലിക്രിയകളുംമററുംപ്രയോഗിക്കയും
മുല്പാടോതിയകൈകൾചെയ്യുകയുമാം ക്ലീബാണ്ഡജാവിഷ്ടനിൽ.

## പക്ഷിപീഡാസാമാന്യചികിത്സ

### ഗരളികാദിതൈലം

മീനഞ്ചുംകണ്ണിയാളേ!കരളകയിലകോല്പുന്നവേപ്പിൻെറപച്ചം
മീനങ്ങാണിദചിരേഫക്കുറുകകളിവതൻനീരിലല്പംവയമ്പും,

പീഡനിമിത്തം) മഹാദുഃഖങ്ങളെ (വലിയ ഉപദ്രവങ്ങളെ) പോക്കണം (ശമിപ്പിയ്ക്കണം) കങ്കുത്തിൻ (കഴുകിൻെറ) വന്നിക്കുതന്നും (വന്നിയിലയും) പെട്ടം (ചേരണ) വൻകച്ചൂരി (വലിയ കച്ചൂരിക്കിഴങ്ങ്) സുഖം കിട്ടുമേ (പുരുഷപക്ഷിപീഡയും, തജ്ജന്യങ്ങളായ ഉപദ്രവങ്ങളും ശമിയ്ക്കും).

8. ചുമൽപ്പൃഷ്ഠങ്ങളിൽ (ചുമൽ, പുറം, ഈ പ്രദേശങ്ങളിൽ) ബഹുസരണം (അതിസാരം) ഉരഃകണ്ഠാനനങ്ങൾക്ക—ഉരസ്സ് (മാറ്) കണ്ഠം (തൊണ്ട) ആനനം, (വാ) ഇവയ്ക്കു. വമനം (ഛർദ്ദി) എതിരിടും (നേരിടുന്ന) ബാധിച്ച എന്നു താല്പര്യം. വികാരങ്ങൾ (രോഗങ്ങൾ)

9. കല്ക്കത്താൽ (കല്ക്കംകൂട്ടി) പചിച്ച (കാച്ചിയ) മുൽപ്പാടോതിയ (മുമ്പറഞ്ഞ) കൈകൾ ചെയ്യുകയും ആം. എണ്ണ സന്ധികളിൽ പുരട്ടിയാൽ ക്ലീബപക്ഷിപീഡാജന്യങ്ങളായ ഉപദ്രവങ്ങളും, ബലിമുതലായവചെയ്താൽ പീഡയും, ശമിയ്ക്കും. ഉപദ്രവങ്ങളിൽ ചിലതു ശമിയ്ക്കാതെനിന്നാൽ, ക്ലീബാണ്ഡജാവിഷ്ടനിൽ (നപുംസകപക്ഷിയാൽ ആവേശിയ്ക്കപ്പെട്ടവനിൽ) മുൻപറഞ്ഞ ചികിത്സകൾ ചെയ്യാം. അവകൊണ്ടു നല്ലവണ്ണം സ്വാസ്ഥ്യം കിട്ടും.

വേർനീക്കീടാത്തകോഴിപ്പയറിന്നുടെരസതതികൾമൂപ്പാർന്നതിൻകാ-
താനൊന്നാംകല്ലുമായ്ക്കാച്ചിയതിലജമടക്കാത്തപക്ഷ്യാ
ത്തിയില്ല. 10

പുകയ്ക്കുവാൻ

മൂലത്തോടൊത്തകോഴിപ്പയറിനെ മിന്നസച്ചൂർണ്ണമാക്കിപ്പുകച്ചെ-
ന്നാലപ്പേർപ്പെട്ട പക്ഷിഗ്രഹണങ്ങളെക്കട്ടിക്കൈവിട്ടിടും
പോൽ.

കുളിപ്പിപ്പാൻ വെള്ളം

ബാലേ! പേരാൽപ്പലാശത്തൊലി,പുനരരയാൽക്കൂവളച്ചർമ്മ,
മത്തി-
ത്തൊലിവസ്തുക്കളാൽ കാച്ചണമവനെകുളിപ്പിച്ചീടുവാനുള്ളവെള്ളം. 11

പക്ഷിപീഡിതനെ കിടത്തേണ്ടുംപ്രകാരം

എൻഭാര്യേ!കോടിമുണ്ടിൽപ്പുതിയരജനികൊണ്ടൊ,ന്നുകീഴ്
മേൽമറച്ചി-
ട്ടമ്പത്തൊന്നക്ഷരംതാനെഴുതിയതമിതാരത്തിനാലേപുകച്ച്
വെൺഭാസ്സേറുന്നശുദ്ധംകൂടുകവിതറിവേപ്പിന്റെ പത്രങ്ങൾവക്ക-
ത്തെമ്പാടുംകൊണ്ടുവെച്ചന്തികളുവികട്ടക്കെണ്ണപ്രദീപം
കൊളുത്തി 12

10. ദ്വിരേഫം (കരിഞ്ഞൊട്ടി) വയമ്പും (വയമ്പുകല്ലുമായും) വേർനീക്കീടാത്ത (സമൂലമായ) രസതതികൾ (നീരിൽ) അതിൻ കാ (കോഴിപ്പയറിൻകായ) തിലജം (എണ്ണ) അടക്കാത്ത പക്ഷ്യാത്തി (പക്ഷിപീഡ)ഇല്ല. ഈ രണ്ടുവിധമായ എണ്ണയും സേവിക്കുക, സന്ധികളിൽപുരട്ടുക, തലയിൽ തേപ്പിയ്ക്കുക, ഇങ്ങിനെ ഉപയോഗിച്ചാൽ സകല പക്ഷിപീഡകളും ശമിയ്ക്കും.

11. മൂലത്തോടൊത്ത (സമൂലമായ) മിന്നസച്ചൂർണ്ണമാക്കി (നല്ലവണ്ണം പൊടിച്ച്) പക്ഷിഗ്രഹണങ്ങളെ(പക്ഷിപീഡാരോഗങ്ങളെ) പലാശം (പ്ലാശ്) ചർമ്മം (തൊലി) വസ്തുക്കളാൽ (വസ്തുക്കളിട്ട്) അവനെ [പക്ഷിപീഡിതനെ] കുളിപ്പിച്ചീടുവാനുള്ള വെള്ളം കാച്ചണം.

12. കോടിമുണ്ടിൽ (നിലത്തു കോടിവസ്ത്രം വിരിച്ച് അതിൽ) പുതിയ(പച്ച) രജനി (മഞ്ഞൾ) കൊണ്ടു അമ്പത്തൊന്നക്ഷരം ഒന്നു കീഴ്മേൽ മറിച്ചിട്ട് (ക്ഷ, ള ഈ ക്രമത്തിൽ) അതു (വിരിച്ച കോടിവസ്ത്രം) വെൺഭാസ്സു (വെളുത്ത നിറം) പത്രങ്ങൾ (ഇല

സമ്പേഷിച്ചവയമ്പുകൂട്ടിയവെറ്റുംതണ്ണീരുക്കിത്തളി-
ച്ചമ്പുള്ളാവസനത്തിലൊന്നരമണിക്കൂർനേരമെത്തുംവരെ
സമ്പന്നപ്രണയഃ കിടത്തണമെട്ടെന്നാൽകിടാവിങ്കലാ-
വൻപക്ഷിഗ്രഹസംഭവാമയജയശ്രീവന്നുകൈവെയ്ക്കുമേ. 13
വിരിയ്ക്കുംപുലിത്തോലതിങ്കൽകിടത്തിക്ഷുരിയ്ക്കൂർഭകന്തന്റെ
കേശത്തലയ്ക്കൽ
കരിമ്പൂച്ചരോമങ്ങളെക്കെട്ടിയെന്നാൽതരിമ്പുംവിഹംഗ
ഗ്രഹംതൊട്ടുനിൽക്കാ. 14

മാതൃകാഗണസ്നം

ദേവദ്രു,വെൺകടുക,ഴിഞ്ഞ,പെരുങ്കുരുമ്പ-
വേർ,വേപ്പില,ത്രിഫല,ചെങ്ങഴിനീർക്കിഴങ്ങ്,
പൂവാങ്കുറുന്തല,വിഴാലരി,നൽപ്പിലാശിൻ-
പൂവ,ല്ലരണ്ട,ധ,വയമ്പ,നിലമ്പരണ്ട, 15
ഓരോവണ്ണമിണങ്ങുമഞ്ചുവൃഷഭപ്പെണ്ണുങ്ങൾതൻചാണകം,
പോരാക്കുവളമുവ്വിലക്കട,കടമ്പിൻതോല്,കല്ലാൽത്തൊലി,
ക്ഷീരിദ്രുത്തൊലി,കൊച്ചുതേക്കിനുടെവേർ,ചെഞ്ചന്ദനം,കുങ്കുമം
ചേരുംവൻകടലാടിവേർ,കറുക,വന്നിക്കാതൽ,മഞ്ചട്ടി,കൾ 16

കൾ) വക്കത്തെമ്പാട്ടും (വസ്ത്രത്തിന്റെ ചുററും എല്ലാടവും) അന്തികഭുവി (വസ്ത്രം വിരിച്ചതിന്റെ അരികെ) കടുകെണ്ണപ്രദീപം (കടുകെണ്ണ പകർന്ന വിളക്ക്) 12-ാംശ്ലോകം 13-ാമത്തതിനോടു യോജിപ്പിക്കണം.

13. സമ്പേഷിച്ച (നല്ലവണ്ണം അരച്ച) വസനത്തിൽ (വസ്ത്രത്തിൽ) സമ്പന്നപ്രണയം (സ്നേഹത്തോടുകൂടുംവണ്ണം) എടുത്തു കിടത്തണം. എന്നാൽ കിടാവിങ്കൽ ആ വൻപക്ഷിഗ്രഹസംഭവമായ ജയശ്രീ (വലിയ പക്ഷിഗ്രഹം ബാധിയ്ക്കുയാലുണ്ടായ രോഗങ്ങളെ ജയിച്ചതു നിമിത്തമുള്ള ശ്രീ) വന്നു കൈവെയ്ക്കുമേ. ബാലന്റെ പക്ഷിപീഡകൾ ശമിയ്ക്കുമെന്നു സാരം.

14. അർഭകൻ (കുട്ടി) കേശത്തലയ്ക്കൽ (തലരോമങ്ങളുടെ തുമ്പത്തു) വിഹംഗഗ്രഹം (പക്ഷിഗ്രഹം)

15. 15 മുതൽ 21 വരെ ശ്ലോകങ്ങൾ ഒന്നായി അന്വയിക്കണം.

16. ഓരോവണ്ണം (നിറം) ഇണങ്ങും അഞ്ചു വൃഷഭപ്പെ

ഇതവഴുതിനവേരോ,രിലമുരടിടയപ്പെണ്ണു,ക്രൂഷ്ണഗചത്തം
ഉറുമാമ്പഴക്കുരു,വകിൽ,ക്കുരുനൊച്ചിക്കട,കളഞ്ചുഗന്ധങ്ങൾ, 17
പെരുതാംതുളസിത്തടി,യിവയെരിത്തിയ്യിൽചാമ്പലാക്കി
വേണ്ടവിധം
ഒരുപാത്രത്തിലെടുത്തണിവിരലാലേതൊട്ടിത്തന്നതാൻതന്നെ, 18

ധ്യാനം

തെല്ലേറെപ്പച്ചയാകുംനിറവുമൊരുവെളുപ്പുംകറുപ്പുംചുകപ്പും
വല്ലാതെമഞ്ഞളിപ്പുംകലരുമിടവലംകൈകളയ്യഞ്ചു,വററിൽ
എല്ലായ്പോഴുംമുഴങ്ങുംമണിചെറുതുടിശംഖമ്പുവാൾപാമ്പുശൂലം
വില്ലോജസ്സാററചക്രംചഷകമിതുകളുംഹന്ത!ചെമ്പിച്ചകൊങ്കം, 19
വൻകാറിൻകാളിമാവേററിയതിരുവുടലും,ശോണിതാം
ഭോജമൊട്ടോ-
ടങ്കുംവെട്ടുന്നകട്ടിക്കളുർമുലയിണകൊണ്ടൊന്നലഞ്ഞുള്ളമട്ടും,
ചെങ്കല്ലിൻകാന്തിചിന്തീടിനചികുരകളും,മൂന്നുതൃക്കണ്ണു,മുണ്ണി-
ത്തിങ്കൾത്തങ്കക്കിരീടാദികളുമിതരസാൽചാർത്തിവെച്ചും
ശിരസ്സും, 20
മേളിക്കും'പക്ഷിദുർഗ്ഗാ'ഹ്വയമൊടതുളമീനിന്നെയുള്ളിൽസ്മരിച്ചാ-
വോളംതൽപുണ്യമന്ത്രാക്ഷരമുതവിട്ടേപ്പിലും,മനററിമേലും

ണ്ണുങ്ങൾ(പശുക്കൾ) കറുത്ത പശു, വെളുത്ത പശു, ചുകന്ന പശു, മഞ്ഞപ്പശു, പലനിറമായ പശു ഇവയുടെ ചാണകം. ക്ഷീരിദ്രു ഒത്താലി (നാല്പാമരത്തോൽ) കൊച്ചുതേക്ക (ചെറുതേക്ക) ചെഞ്ചന്ദനം (രക്തചന്ദനം) വൻകടലാടി (വലിയ കടലാടി)വേർ.

18. വേണ്ടവിധം ചാമ്പൽ (ഭസ്മം) ആക്കി.

19. ഇടവലകൈകൾ അയ്യഞ്ചു (ഇടത്തും, വലത്തും ഉള്ള അയ്യഞ്ചു കയ്യുകൾ) അവററിൽ (കൈകളിൽ) ഓജസ്സു (പ്രഭ) ചഷകം (പാനപാത്രം)

20. കാളിമാവ് (കറുപ്പ്) ശോണിതാംഭോജമൊട്ടോടു(ചെന്താമരമൊട്ടിനോടു) ചെങ്കല്ലിൻ (ചുകന്ന രത്നത്തിൻ) കാന്തി (ശോഭ) ഉണ്ണിത്തിങ്കൾത്തങ്കക്കിരീടാദികൾ (ബാലചന്ദ്രൻ, പൊൻകിരീടം മുതലായവ)

21. മേളിക്കും (ചേരുന്ന) 'പക്ഷിദുർഗ്ഗാ'ഹ്വയമൊടു (പക്ഷിദുർഗ്ഗ എന്ന പേരോടുകൂടി) അതുളും ഈ നിന്നെ (പാർവ്വതി

നീളെപ്പൃശിച്ചിടേണംനിറുകയിലു,മുൽകൃഷ്ടമാമിപ്രയോഗം
കോളേറുംപക്ഷിപീഡകടലിലുഴലുമുണ്ണിയ്ക്കുതീക്കപ്പലല്ലോ. 21
ഏതുംനിന്നെനിനച്ചിടാതെയുപയോഗിച്ചാലുമിച്ചാമ്പലു-
ന്മാദാപസ്മൃതിദുർഗ്ഗ്രഹഗ്രഹണദുഃസ്വപ്നങ്ങളെപ്പോക്കുമേ
വാദംവിട്ടുഭജിച്ചിടുന്നജനതയ്ക്കീ'മാതൃകാഭസ്മ'മ-
ബ്ബാതേമൃത്യുഭയംവരാത്തനിലയാക്കുംപോലിവൻപോലവേ. 22

യെ) സ്മരിച്ച് (ധ്യാനിച്ച്) തൽപുണ്യമന്ത്രാക്ഷരനിര (പക്ഷിദുർഗ്ഗാ സംബന്ധികളായ ശുദ്ധമന്ത്രാക്ഷരങ്ങളുടെക്കൂട്ടം) 'പക്ഷിദുർഗ്ഗാമന്ത്രം' എന്നു താല്പര്യം. ഏപ്പിലും (എല്ലാസന്ധിയിലും) നിറുകയിലും നീളെപ്പൃശിച്ചിടേണം. ഉൽകൃഷ്ടം (ഉത്തമം) ഈ പ്രയോഗം വലിയ പക്ഷിപീഡകളെ ഒക്കെയും ശമിപ്പിക്കും.

22. നിന്നെ ('പക്ഷിദുർഗ്ഗാ'ഖ്യയായ പാർവ്വതിയെ) നിനച്ചിടാതെ (ധ്യാനിക്കാതെ) കേവലമായി ഉപയോഗിച്ചാലും ഇച്ചാമ്പൽ (ഭസ്മം) ഉന്മാദം-അപസ്മൃതി (അപസ്മാരം) ദുർഗ്രഹഗ്രഹണം(ദുഷ്ടഗ്രഹബാധ), ദുഃസ്വപ്നം ഇവയെ പോക്കുമേ. 'നിന്നെ ധ്യാനിക്കാതെ ഉപയോഗിക്കുന്ന പ്രകൃതഭസ്മത്തിന് വീര്യം ഇല്ലെന്നു വിചാരിച്ചു നീ ഞെളിയേണ്ട. കേവലമായ പ്രകൃതഭസ്മവും ഉന്മാദാദികളെ ശമിപ്പിക്കും' എന്നു ഭഗവാൻ ദേവിയോടു അരുളിച്ചെയ്തതു പരിഹാസഗർഭമാണെന്നു തോന്നുന്നു. ഒരു രസികപുരുഷൻ തങ്കൽ അത്യന്താനുരക്തയായ തന്റെ പ്രിയതമയെ ചില ഘട്ടങ്ങളിൽ കളിയാക്കുന്നതും സാധാരണമാണല്ലോ. ഈ മാതിരി സരസപ്രയോഗങ്ങളെ ഈ ഗ്രന്ഥത്തിൽ അവിടവിടെ കവി നിഷ്പ്രയാസം തട്ടിവീക്കിയിരിക്കുന്നതു ആരുടെ മനസ്സിനെ ആകർഷിക്കില്ല? ഇവയെ സൂക്ഷ്മധിഷണന്മാരായ വായനക്കാർ മനസ്സിലാക്കട്ടെ എന്നുവെച്ചല്ലാതെ 'ടിപ്പണി' മാത്രം എഴുതുവാൻ തൂവലെടുത്ത ഞാൻ വിസ്തരിക്കുന്നതു അനുചിതമെന്നു വിചാരിക്കുന്നു.

ഇത്രയും എന്നെക്കൊണ്ടു എഴുതിച്ചതു പ്രകൃതശ്ലോകത്തിലെ സ്വാരസ്യവിശേഷമല്ലാതെ മറെറാന്നുമല്ല. ഭജിച്ചിടുന്ന (ഉപയോഗിക്കുന്ന) സേവിക്കുന്ന എന്നും, ജനതയ്ക്കു (ജനസമൂഹത്തിനു) ഇവൻ ഞാൻ (ശിവൻ) ശിവൻ നിജസേവകർക്കു മൃത്യുഭയം കൊടുക്കുന്നാളാണല്ലോ.

പാരംപൃതക്കിവെച്ചിപ്രകാരംപക്ഷിചികിത്സയെ
നേരേപറഞ്ഞേൻ, പോരെങ്കിൽവേറെബുക്കുകൾനോക്കണം. 23

## മുപ്പത്തഞ്ചാമധ്യായം

## പ്രാകാരയോഗപ്രകരണം

'കാലാരേ! വീടിനെക്കണമതിലുകളഹിതാവേശമേശാതെനിന്നും
പോലെബാലൻ്റെമെയ്യിനെയൊരുപൊഴുതുംദോഷകോപംപെടാതെ
പാലിക്കുംകൈകളെന്നോടരുളണമിനി'യെന്നല്ലയോനിൻ്റെവാക്കെ?-
ന്നാലാം,'പ്രാകാരയോഗങ്ങ'ളെയിവനുപദേശിച്ചിടാംവേറെവേറെ. 1

### ജാതമാത്രന്ന്

പൃഥ്വീസ്പർശമറിഞ്ഞനാളിനുടെപിറേറന്നാൾമുതൽക്കേഴുനാ-
ളത്യുഷ്ണാതണമായ്ക്കിഴക്കുവിലസുമ്പോളുണ്ണിതൻമൌലിയിൽ

23. പക്ഷിചികിത്സയെ (പക്ഷിപീഡാപ്രതിഷേധത്തെ).

### അധ്യായം 35

1. അഹിതാവേശം [ശനിബാധ] പാലിക്കും [രക്ഷിക്കുന്ന] കൈകൾ [പ്രയോഗങ്ങൾ] വാതാദിദോഷകോപജന്യങ്ങളായ അനേകരോഗങ്ങൾ ഭവാനാൽ തച്ചികിത്സകളോടുകൂടി വിവരിക്കപ്പെട്ടു. അതിനെ അനുസരിച്ചു, അതാതുരോഗങ്ങൾ ഉണ്ടായാൽ അതുകൾക്കു ചികിത്സിക്കുന്നതിനേക്കാൾ നല്ലതു, ജാതമാത്രാദികളായ ബാലന്മാരെ ദോഷകോപത്തിന്നിട കൊടുക്കാത്തവയായ യോഗങ്ങൾകൊണ്ടു രക്ഷിക്കുന്നതാണല്ലോ. "പ്രക്ഷാളനാദ്ധി പങ്കസ്യ ദൂരാദസ്പർശനം വരം" എന്നുള്ള അഭിപ്രായം കൊണ്ടാണു ദേവി പ്രാകാരയോഗങ്ങളെ (മതിലുകൾപോലെ രക്ഷിക്കുന്ന യോഗങ്ങളെ) അരുളിച്ചെയ്യേണമെന്നു തൻ്റെ പ്രാണനാഥനോടപേക്ഷിച്ചതു. വേറെ [ജാതമാത്രാദികൾക്കു വെവ്വേറെ] ഉപദേശിച്ചിടാം.

2. പൃഥ്വീസ്പർശം [ഭൂമിസ്പർശനം] അറിഞ്ഞ [ജനിച്ച] അത്യുഷ്ണാതണമായ് [വളരെ ചൂടുള്ളതായ്] കിഴക്കു വിലസുമ്പോൾ [കാ

വൃത്തിപ്പെട്ടനിലമ്പരണ്ടയുടെനീരോടേവയമ്പിൻെറ ക-
ല്ക്കത്തെച്ചേൎത്തുരുമ്മനുള്ളിമിതമായൊററിച്ചുകൊണ്ടീടണം. 2

ജൃംഭിക്കമിത്തൊഴിലിനാലനലൻ,മലങ്ങൾ,
തൻപാട്ടിൽനിന്നിളകിടാ,ഗ്രഹബാധയേൽക്കാ,
അമ്പോ!കട്ടത്താമണിമന്ത്രമഹൌഷധങ്ങൾ
തൻപ്രാഭവംമുഴുവനാരറിയുന്നപാരിൽ? 3

## പക്ഷാതീതന്നു്

സപ്താഹംക്കുവളത്തിൻമുരടി,ല,തൊലി,കാപ്പൂവി,വററിൻപരാഗം
പുത്തൻനെല്ലിക്കനീരിൽപ്പലതമളവുപക്ഷാതിഗന്നേകിടേണം.

## അതിപക്ഷതിയ്ക്കു്

മുഗ്ദ്ധേ!മാസംതികഞ്ഞീടിനശിശുവിനെയൊബ്രഹ്മിനീരിൽ
പചിച്ചാ-
ജ്യത്തിൽകായം,വിഴാലിന്നരി,മുകിലി,വതൻചൂൎണ്ണമുണ്ണിച്ചിടട്ടേ. 4

## ത്രൈമാസികന്നു്

കാൽക്കൊല്ലംതികവായബാലകനെന്നന്നാറിക്കിഴങ്ങുറലോ-
ടൊക്കംമൂന്നുകടുക്കൾതൻപൊടികഴിപ്പിക്കട്ടെത്തുവെണ്ണയിൽ,

ലത്തു] മൌലിയിൽ [നിറുകയിൽ] വയമ്പിൻെറ കല്ക്കത്തെ [വയമ്പരച്ചതിനെ] മിതമായ് [കണക്കായ്].

3. ഇത്തൊഴിലിനാൽ അനലൻ [ജാതാഗ്നി] ജൃംഭിക്കം (വൎദ്ധിക്കം) മലങ്ങൾ (വാതാദി ദോഷങ്ങൾ) ഗ്രഹബാധ (ദേവതോപദ്രവം) പ്രാഭവം (ശക്തി)

4. സപ്താഹം (ഏഴുനാൾ) പരാഗം (പൊടി) പക്ഷാതിഗന്നു (15 ദിവസം കഴിഞ്ഞ കുട്ടിക്കു) ഏകിടേണം. എന്നാൽ ജാഠരാഗ്നി വൎദ്ധിക്കുക മുതലായ ഗുണങ്ങൾ ഉണ്ടാം. ശിശുവിനെ (കുട്ടിയെ) യോ—പചിച്ച (കാച്ചിയ) ആജ്യത്തിൽ (നെയ്യിൽ) മുകിൽ (മുത്തങ്ങക്കിഴങ്ങു) ചൂൎണ്ണം (പൊടി) ഈ പൊടിയും ഏഴുദിവസം രാവിലെ സേവിപ്പിക്കേണ്ടതാണു്. എന്നുമാത്രമല്ല ഈ അദ്ധ്യായത്തിൽ വിവരിക്കുന്ന മരുന്നുകൾ ഒക്കെയും ഏഴേഴുദിവസം രാവിലെ നേരങ്ങളിൽ ബാലന്മാരെ കഴിപ്പിക്കേണ്ടവയാണെന്നു ധരിച്ചുകൊള്ളണം.

## ഷാണ്മാസികന്ന്

ത്ക്ഷംവിട്ടരവർഷമായശിശുവെസ്വാസ്ഥ്യപ്പെടുത്തീടുവാൻ
നൽക്കോൽത്തേനിൽനിലപ്പനക്കടരജസ്സൊത്തായതേകീടണം. 5

## ഏകാബ്ദന്ന്

കൊല്ലംചെന്നകിടാവിനെപ്രഥമമാംമാസത്തിലഞ്ചേഴനാൾ,
നെല്ലിക്കാമുകിലൂറലിൽത്രികടുവുംതേനുംപെട്ടതിസ്വയം
അല്ലിപ്പൂക്കളുണർന്നിടുന്നളവശിപ്പിക്കേണമെന്നാലുദി-
ക്കില്ലെപ്പോഴുമൊരാർത്തിപോലുമവനെന്നോതുന്നുവിദ്വജ്ജനം. 6

രണ്ടാംമാസത്തിലവ്വണ്ണംകൊണ്ടൽനെല്ലിക്കയൂറലിൽ
കൊണ്ടാടുംവെണ്ണയുംചേർത്തുകൊണ്ടവന്നായൂട്ടുകണം.
പിൻതിങ്ങളിൽപഞ്ചസാരസന്ധിപ്പിച്ചാമരുന്നിനെ
മോന്തിക്കണംചൂടുംനീരിൽ,പൂന്തിങ്കളുവതംസികേ. 8
ബാലേ!പഞ്ചാരയാവോളംകോലുന്നാവസ്തുതേനിനാൽ
ചാലിച്ചുണ്ണിച്ചുകൊള്ളട്ടേനാലാംമാസത്തിലേഴനാൾ, 9
മുൻചൊന്നോരൂറലാവോളംപഞ്ചകോലരജസ്സൊടും
കൊഞ്ചുംനെയ്യിൽകഴിപ്പിക്കൂമഞ്ചാംമാസത്തിലംബികേ! 10

5. കാൽക്കൊല്ലം [മൂന്നുമാസം] ബാലകനെ [കുട്ടിയെ] മുന്നാകടുക്കൾ (ചുക്ക, മുളക്, തിപ്പലി ഇവ) തൻപൊടി നവവെണ്ണയിൽ കഴിപ്പിക്കട്ടെ. അര വർഷം (ആറു മാസം) നിലപ്പനക്കടരജസ്സ് (നിലപ്പനക്കിഴങ്ങിന്റെ ഊറൽ) ഒത്ത ആയതു (ത്രികടുപ്പൊടി)

6. കൊല്ലം (ഒരു വയസ്സ്) പ്രഥമം (ഒന്നാമത്തെ) നെല്ലിക്കാമുകിലൂറലിൽ (നെല്ലിക്ക, മുത്തങ്ങാക്കിഴങ്ങ് ഇവയുടെഊറലിൽ) ത്രികടുവും (ത്രികടുപ്പൊടിയും) സ്വയം (താൻതന്നെ) അല്ലിപ്പൂക്കൾ (താമരപ്പൂക്കൾ) ഉണർന്നിടുന്നളവു (രാവിലെ) അശിപ്പിക്കേണം (സേവിപ്പിക്കേണം) ഉദിക്കില്ല (ഉണ്ടാകില്ല) ആർത്തി (രോഗം) വിദ്വജ്ജനം (അറിവുള്ള ജനം) ഓതുന്നു.

7. അവ്വണ്ണം (ഏഴുദിവസം രാവിലെ) കൊണ്ടൽ (മുത്തങ്ങ) ആവന്നായ് (ഒരു വയസ്സായ കുട്ടിക്ക)

8. പിൻതിങ്ങളിൽ = പിന്നത്തെ മാസത്തിൽ (മൂന്നാം മാസത്തിൽ) സന്ധിപ്പിച്ച (ചേർത്ത) ആ മരുന്നിനെ (മുത്തങ്ങ, നെല്ലിക്ക ഇവയുടെ ഊറലിനെ) ചൂടുംനീരിൽ (കാഞ്ഞ വെള്ളത്തിൽ) മോന്തിക്കണം.

9. ആ വസ്തു (മുത്തങ്ങ, നെല്ലിക്ക ഇവയുടെ ഊറൽ)

ജീരകത്തിപ്പലിച്ചൂർണ്ണംചേരുംമുൻചൊന്നവസ്തുവെ
നേരെതേനിൽകഴിപ്പിക്കാമാറാംമാസത്തിലെഴനാൾ, 11
ആയതിൽത്രികടു,താളിമാതളക്കായയോടി,വപൊടിച്ചചേർത്തുടൻ
മംഗളാംഗ!തയിർനീരിലിട്ടുപിൻതിങ്ങളിൽസ്വയമവന്നു
നൽകണം. 12
എട്ടാംമാസത്തിലേകാബ്ദന്നാഖു,കടകപ്പാലവിത്തോപ്പമായുൾ-
പ്പെട്ടിടുംകാനനതിപ്പലിയുടെകടയാൽകാച്ചിടുംനെയ്യുചേർത്തും,
തട്ടിപ്പല്ലൊമ്പതാംതിങ്ങളിലരിയവിഴാൽവിത്തോടുംസീതചൂർണ്ണി-
ച്ചിട്ടോമൽത്തേനണച്ചും,നക്തവതിനുനൽകേണമെന്നാണു
ശാസ്ത്രം. 13
രണ്ടാംമാസത്തിലവ്വണ്ണംകൊണ്ടൽനെല്ലിക്കയുരലിൽ
കൊണ്ടാട്ടുംവെണ്ണയുംചേർത്തുകൊണ്ടവന്നായ്കൊടുക്കണം
പത്താംതിങ്ങളിലാശ്രുഭവസ്തുവിനെത്രികടുജീരകപ്പൊടിയും,
പുത്തൻപഞ്ചാരയുമിടചേർത്തൂണ്ണിക്കണമാണ്ടചെന്നവനെ. 14
പതിനൊന്നാംമാസത്തിൽപുതുനെല്ലിക്കാമുകിൽക്കിഴങ്ങുറൽ
ചിതമെഴമാട്ടിൻപാലിൽസ്വതന്ത്ര!കഴിപ്പിച്ചിടേണമായവനെ. 15
ഈരാറാംതിങ്ങളിൽപഞ്ചസാര,ജീരക,മെന്നിവ
നേരേചേർത്താമതന്നോമൽക്ഷീരംതന്നിൽകൊടുക്കണം. 16

10. പഞ്ചകോലരജസ്സോടും (തിപ്പലി, കാട്ടുതിപ്പലിവേർ, കാട്ടുമുളകിൻവേർ, ചുക്ക, കൊടുവേലിക്കിഴങ്ങ് ഇവയുടെ പൊടിയും കൂട്ടി)

11. ചൂർണ്ണം (പൊടി) മുൻചൊന്ന വസ്തുവെ (ഊറലിനെ)

12. പിൻതിങ്ങളിൽ (ഏഴാംമാസത്തിൽ) സ്വയം (താനേ) അവന്നു (ഒരു വയസ്സായ കുട്ടിക്കു)

13. ഏകാബ്ദകന്നു (ഒരു വയസ്സായവന്നു) ആഖു (ഊറൽ) കാനനതിപ്പലി [കാട്ടുതിപ്പലി] കടയാൽ [വേർകൊണ്ടു] കടകപ്പാലയരി, കാട്ടുതിപ്പലിവേർ ഇവ പച്ചവെള്ളത്തിൽ അരച്ചുകലക്കി സീത [തിപ്പലി] ചൂർണ്ണിച്ചു [പൊടിച്ചു] ഇട്ടു [ചേർത്ത]

14. ആശ്രുഭവസ്തുവിനെ (നല്ല ഊറലിനെ)

15. മുകിൽ (മുത്തങ്ങ) ആയവനെ (ഏകാബ്ദനായ ബാലനെ) കഴിപ്പിച്ചിടേണം.

16. ഈരാറാം (പന്ത്രണ്ടാം) ജീരകം (ജീരകത്തിന്റെ

## ത്രുബ്ബന്ന്

മുഗ്ദ്ധേ! മൂന്നവയസ്സുചെന്നവനെ,യൊന്നാമത്തതായുള്ള മാ-
സത്തിൽക്കേവലമേഴുനാളിനുദിച്ചീടുന്നകാലങ്ങളിൽ
ശ്രുദംചിററമൃതിന്റെയൂറല്ല്യ,വയമ്പ,നല്ലവൈദേഹിയാ-
ളിദ്രവ്യങ്ങൾപൊടിച്ചുതുല്യസിതമായ്നെയ്യിൽകഴിപ്പിക്കണം. 17
ത്രികടുക്കൾ,കടുക്ക,വയമ്പ,കൾവടി,യുപ്പി,മരുന്നുകൾപൊടിച്ച്
മുകളിൽപറഞ്ഞമാതിരിനുകരാനേകാംദ്വിതീയമാസത്തിൽ. 18
മുകില്ല്യ,വിഴാലരി,യഗജ്ഞാനകി,ചുക്ക,വയമ്പോടേലത്തെന്റെയരി,
മുകളിൽപറഞ്ഞമട്ടിവനുകരാനേകാംതൃതീയമാസത്തിൽ. 19
ത്രികടു,വയമ്പ,നറുംജീരക,മധ്രമാശിക്ക,ഗോപിയാളി,വയെ
മുകളിൽപറഞ്ഞമാതിരിനുകരാനേകാംതുരീയമാസത്തിൽ. 20

കൊത്തമ്പാലയരികൾ,താളിമാതളങ്ങ-
ള്ളൊത്തൊടെ,ൻകമനി!വയമ്പ,സീത,പിന്നെ
മുത്തങ്ങക്കടെ,യിവയെപ്പൊടിച്ചുതഞ്ചാ-
മത്തെത്തിങ്ങളിലവനായ്ക്കൊടുത്തിടട്ടെ. 21
ക്ഷീരിദ്രുത്തൊലികൾ,വയമ്പ,ചുണ്ടവേരിൻ
ചേതംതൊലു,ഘതമിഴാമവേരി,തെല്ലാം

പൊടി) ആ മരുന്ന (നെല്ലിപ്പ്ല, മുത്തങ്ങ, ഇവയുടെ ഊറൽ) ഓമൽക്ഷീരം (നല്ല പാൽ)

17. ഇനൻ (സൂര്യൻ) ഉദിച്ചീടുന്ന കാലങ്ങളിൽ (പ്രഭാത സമയങ്ങളിൽ) വൈദേഹിയാൾ (തിപ്പലി) തുല്യസിതമായ [സമം പഞ്ചസാര ചേർത്തു]

18. പറഞ്ഞ മാതിരി [സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു] ദ്വിതീയമാസത്തിൽ [രണ്ടാം മാസത്തിൽ]

19. മുകളിൽ പറഞ്ഞ മട്ടു പൊടിച്ചു പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു. തൃതീയമാസത്തിൽ [മൂന്നാമത്തെ മാസത്തിൽ] നുകരാനേകാം.

20. മുകളിൽ പറഞ്ഞ മാതിരി (പൊടിച്ചു സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു തുരീയമാസത്തിൽ (നാലാമത്തെ മാസത്തിൽ) നുകരാൻ ഏകാൻ (സേവിപ്പിക്കാം).

21. സീത (തിപ്പലി) പൊടിച്ചതു സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു. അവനായ് (ത്രുബ്ബനായ ബാലൻ) ?

ആര്യേ! ഞാനുപരിപറഞ്ഞമട്ടെടുത്തി-
ട്ടാറാംതിങ്ങളിലവനേകിടേണമത്രേ. 22
വൃത്തിപ്പെട്ടവയമ്പു, കാട്ടുപയറിൻവേർ, കാട്ടുഴുന്നിൻെറവേ-
ര, ത്തിത്തിപ്പലിവേണ്ട കാട്ടുമുതിരക്കോവക്കട, സ്സീത, കൾ
പുത്തൻകാറി, വമേൽപ്പറഞ്ഞവിധമേഴാമത്തെമാസത്തിലെൻ
മുഗ്ദ്ധേ! മൂന്നുവയസ്സുചെന്നൊരുകുമാരൻതന്നെയുണ്ണിക്കണം. 23
ഉറപ്പു, മുത്തങ്ങ, വയമ്പു, പിലാശിൻെറതൊലി, വപൊടിച്ച്
മുന്നോതിയവിധമേഴിൻപിമ്പുവരുംതിങ്ങളിൽകഴിപ്പിക്കാം. 24
കുടകപ്പാലയരി, വയമ്പോടുമേഘം, ബ്രഹ്മി, സീത, യെന്നിവയെ
പൊടിയാക്കിമുകളിലോതിയപടിയുണ്ണിയ്ക്കട്ടെനവമ
മാസത്തിൽ. 25
പിച്ചകമലര, ഥജ്ജീരകമുൾച്ചേർന്നിട്ടുംവയമ്പു, മാശിക്ക,
ഇച്ചൊന്നവയെച്ചേർത്തുപൊടിച്ചുണ്ണിയ്ക്കട്ടെദശമമാസത്തിൽ, 26

22. ക്ഷീരിദ്രുമത്തോലികൾ (അത്തി, ഇത്തി, അരയാൽ, പേരാൽ, ഇവയുടെ തൊലികൾ) ഉപരി (മേൽ) പറഞ്ഞമട്ട (പൊടിച്ച് സമം പഞ്ചസാര ചേർത്ത് നെയ്യിൽ ചാലിച്ച്) അവനു (കുഞ്ഞിന്)

23. "വൃത്തിപ്പെട്ട" എന്നിങ്ങനെ ആരംഭിച്ച ഭഗവാൻ 'അത്തിത്തിപ്പലി' എന്നു വെറുതെ അരുളിച്ചെയ്തുപോയി. ഉടൻ തന്നെ അതു ഈ യോഗത്തിൽ ആവശ്യകമല്ലെന്നുള്ള ഓർമ വരികയും, "വേണ്ട" എന്നു കല്പിക്കുകയും ചെയ്തതാണെന്നു ധരിച്ചുകൊള്ളണം. ഈ സാരം അന്യത്രാപി കണ്ടുകൊള്ളേണ്ടതാണ്. കാട്ടുമുതിരക്കോവക്കടസ്സീതകൾ (കാട്ടുമുതിരവേർ, കോവക്കിഴങ്ങ്, തിപ്പലി, ഇവ) കാർ (മുത്തങ്ങക്കിഴങ്ങ്) മേല്പറഞ്ഞവിധം (പൊടിച്ച് സമം പഞ്ചസാര കൂട്ടി നെയ്യിൽ ചാലിച്ച്) കുമാരൻ തന്നെ (കുട്ടിയെ) ഉണ്ണിയ്ക്കണം (സേവിപ്പിക്കണം).

24. മുന്നോതിയ വിധം (സമം പഞ്ചസാര ചേർത്ത് നെയ്യിൽ ചാലിച്ച്) ഏഴിൻപിമ്പു വരും തിങ്ങളിൽ (എട്ടാമത്തെ മാസത്തിൽ.)

25. മേഘം (മുത്തങ്ങക്കിഴങ്ങ്) സീത (തിപ്പലി) മുകളിലോതിയപടി (സമം പഞ്ചസാര ചേർത്ത് നെയ്യിൽ ചാലിച്ച്) നവമമാസത്തിൽ (ഒമ്പതാമത്തെ മാസത്തിൽ) ഉണ്ണിയ്ക്കട്ടെ.

വന്നിയില,ജീരകം,തീക്ഷ്ണം,വൈദേഹിയാൾ,വയമ്പ്,വയെ
ന്നായ്ചൂർണ്ണിച്ചതുപതിനൊന്നാംമാസത്തിലവനെയുണ്ണിപ്പൂ 27
നെല്ലിക്കായ,വിഴാലരി,ത്രികടുകം,സാക്ഷാൽവിഴാൽവിത്തു,കൊ-
ടില്ലാതെതാതറുമാമ്പഴത്തിൻടെയോടൊക്കുന്നവെൺവേളവേർ,
കല്ല്യാണാംശി!കടുക്ക,കാറി,വവയമ്പോടുംപൊടിച്ചുള്ളതാ-
ണല്ലാദ്വാദശമായതിങ്ങളിലശിപ്പിക്കേണ്ടതാക്കുട്ടിയെ. 28

## പഞ്ചാബ്ദത്തിന്ന്

ആണ്ടഞ്ചായവനേകവാനമിവനന്നെ,ന്നാൽവയമ്പൊന്നിലും
വേണ്ടാപുഷ്കരമൂലകംമതി,വയസ്സെട്ടായകുട്ടിയ്ക്കുമേ.

## അഷ്ടാബ്ദത്തിന്ന്

വേണ്ടംമെട്ടിവശംഖപുഷ്പമുരട്ടുംകൂട്ടിപ്പൊടിച്ചിട്ടുതേൻ
തീണ്ടുംനെയ്യണയിച്ചുനൽകിടണമങ്ങീരാറുമാസങ്ങളിൽ 29

26. പൊടിച്ചു സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു ദശമമാസത്തിൽ (പത്താം മാസത്തിൽ) ഉണ്ണിയ്ക്കൂട്ടെ.

27. തീക്ഷ്ണം (കൊടുവേലിക്കിഴങ്ങ്) വൈദേഹിയാൾ (തിപ്പലി) ചൂർണ്ണിച്ചതു (പൊടിച്ചതു) സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു. അവനെ (ത്ര്യബ്ദനെ) ഉണ്ണിപ്പൂ (സേവിപ്പിക്കണം.)

28. ദ്വാദശം (പന്ത്രണ്ടാമത്തതു) ആ കുട്ടിയെ അശിപ്പിക്കേണ്ടതു (സേവിപ്പിക്കേണ്ടതു) പൊടിച്ചു സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു സേവിപ്പിക്കണം.

29. ആണ്ടഞ്ചായവനേകവാനമിവ നന്നെന്നാൽ വയമ്പൊന്നിലും വേണ്ടാപുഷ്കരമൂലകംമതി—മേൽപറഞ്ഞ യോഗങ്ങളിൽ വയമ്പിന്നു പകരം പുഷ്കരമൂലം ചേർത്തു പൊടിച്ചു സമം പഞ്ചസാര ചേർത്തു നെയ്യിൽ ചാലിച്ചു അഞ്ചു വയസ്സായ കുട്ടിയെ പന്ത്രണ്ടു മാസങ്ങളിൽ ക്രമേണ ഏഴേഴദിനം രാവിലെ സേവിപ്പിക്കണം. ഇവ (മേൽപറഞ്ഞ ചൂർണ്ണയോഗങ്ങൾ) വയമ്പിന്നു പകരം ശംഖപുഷ്പമുരട്ടും (ശംഖപുഷ്പത്തിൻെറ വേരും) കൂട്ടിപ്പൊടിച്ചിട്ടു തേൻ തീണ്ടും (തേൻ ചേർന്ന) നെയ്യു അണയിച്ച് (നെയ്യിൽ ചാലിച്ച്) ഈരാറുമാസങ്ങളിൽ (12 മാസങ്ങളിൽ) ക്രമേണ ഏഴേഴ ദിവസം രാവിലെ നൽകിടേണം.

## ദശാബ്ദന്

പത്തുവയസ്സായവനെ, പ്രത്യേകം പന്തിരണ്ടുതിങ്ങളിലും
ഉത്തമനെയ്യുകളെക്കാലത്തുണ്ണിച്ചീടേണമെഴുനാൾവീതം.

താലീസപത്രം, എരിവുള്ളവമൂന്നും, മിത്ത-
പ്പോലും കടുക്ക, കരളോതി വയമ്പ്, തെല്ലാം
നൽമ്പുഷിനീരിലിടചേർത്തു പചിച്ചനെയ്യു-
ണ്ണിപ്പിക്കണം പ്രഥമമാകിയ തിങ്ങളിങ്കൽ. 31

അജമോദാദിഘൃതം

കല്യേ! കേളയമോദകം, ത്രികടുകം, സാക്ഷാൽ വിഴാൽവിത്തുകേ-
ടില്ലാതൊരു മാമ്പഴത്തിനടെയോടെ, നല്ല പാടക്കട,
നെല്ലിക്കാ, കരിമുത്തിൾനീരിലിവയാൽ കാച്ചുന്ന നെയ്യേകണം
കൊല്ലം പത്തു തികഞ്ഞബാലകനരണ്ടാമത്താം തിങ്ങളിൽ. 32

വചാവ്യോഷാദി നെയ്യ്

ഒപ്പം തന്നേ വയമ്പും ത്രികടുവുമിയലും ജീരകം, പുഷ്കരം, കാ-
റപ്പി, ക്കൂട്ടം ഞെരിഞ്ഞാം പുളിയിലയുടെ നീരോടു പേഷിച്ചിണക്കി
അല്ലത്തീയ്യിൽ പചിച്ചീടിന ഘൃതമയി പിൻതിങ്ങളിൽ സാദരം സേ-
വിപ്പിച്ചാലാണ്ടു പത്തെത്തിയ ശിശുവിനൊരാതങ്കവും സംഘ
ടിക്കാ 33

ജയാമൂലാദി നെയ്യ്

ലീലാവേശ്യ! ഞെരിഞ്ഞവേർ, തതിപ്പു, കളദകധരം, ജീവനീയാഖ്യവർഗ്ഗം
കോലും നൽക്കാട്ടുസീതക്കടയിവയുടെ കല്ക്കത്തൊടാട്ടിന്റെ പാലിൽ

30. ഉത്തമനെയ്യുകളെ (താഴെ വിവരിക്കുന്ന ശ്രേഷ്ഠഘൃതങ്ങളെ)

31. എരിവുള്ളവ മൂന്നും (ത്രികടു) ഇടചേർത്തു [അരച്ചുകലക്കി] പചിച്ച [കാച്ചിയ] പ്രഥമം [ഒന്നാമത്തേതു] ആകിയ തിങ്ങളിൽ ഉണ്ണിപ്പിക്കണം.

32. ഇവയാൽ (ഇതുകൾ കല്ക്കമാക്കി) കൊല്ലം പത്തു തികഞ്ഞ (10 വയസ്സായ)

33. പുഷ്കരം (പുഷ്കരമൂലം) പിൻതിങ്ങളിൽ (മൂന്നാം മാസത്തിൽ) ആതങ്കവും (രോഗവും) സംഘടിക്കാ [ചേരില്ല]

34. ജീവനീയാഖ്യവർഗ്ഗം—'ജീവനീയം' എന്ന പേരായ ഗണം (അടപതിയൻ കിഴങ്ങ്, കാകോളി, ക്ഷീരകാകോളി, മേദ, മഹാമേദ, കാട്ടുഴന്നിൻവേർ, കാട്ടുപയറിൻവേർ, ജീവകം, ഇട

ആലസ്യംവിട്ടുകാച്ചിക്കരുതിയനറുനെയ്യാദിയിൽച്ചൊന്നവണ്ണം
നാലാംമാസത്തിലുണ്ണിയ്ക്കുകിലവനിലൊരാതങ്കവുംശങ്കയില്ല. 34

### ഹപുഷാമൂലാദിഘൃതം

എൻനാഥേ!നല്ലടമ്ലാമണിയനടയവേർ,ഡാഡിമം,പാടവള്ളി-
കന്ദം,ത്തുമുന്തിരിങ്ങപ്പഴ,മധുകമിഴിൻവേരു,വൃശ്ചീവ,മഭ്രം,
എന്നീവസ്തുക്കളാട്ടിൻമൂലരസമൊടുപേഷിച്ചിണക്കിപ്പചിച്ചീ-
ട്ടുന്നാജ്യത്തെക്കഴിപ്പിക്കണമവനെമുദാപഞ്ചമത്തിങ്ങളിങ്കൽ. 35

### ത്ര്യൂഷണാദി നെയ്യ്

ത്രികടു,വിടയസ്തി,രാമച്ചം,സുരദ്രുമ,ജീരകം
മുകിലി,തുകളാലാട്ടിൻപാലിൽപചിച്ചോരുനെയ്യിനെ
അകമലിവിയന്നാറാംമാസത്തിലേഴദിനംകൊടു-
ക്കുകിലഴവുവന്നെത്താ പത്താണ്ടുചെന്നകുമാരനിൽ. 36

### ആമലകാദിഘൃതം

നെല്ലിക്കാ,കുവളത്തിൻമലരി,ലതൊലി,വേർകാ,കൊടിത്തുവ
വേരെ,-
ന്നല്ലംരോദം,വിഴാലിന്നരി,യധികടകപ്പാലതൻവിത്തു,ചുക്ക്,
തെല്ലിദ്രവ്യങ്ങൾതൻകല്ക്കമതിടകലരുംവെച്ചവെള്ളത്തിനാലേ
മെല്ലെക്കാച്ചുംഘൃതംസാപ്പിടണമവനെടോ! സപ്തമത്തിങ്ങളി
ങ്കൽ. 37

വകം, ഇരട്ടിമധുരം ഇവ) ആദിയിൽ ചൊന്നവണ്ണം (ഏഴദിവസം രാവിലെ) ആതങ്കവും (രോഗവും).

35. ഡാഡിമം [ഉറുമാമ്പഴത്തിന്റെ ഓട്] കന്ദം (കിഴങ്ങു) വൃശ്ചീവം [തമിഴാമവേർ] അഭ്രം (മുത്തങ്ങക്കിഴങ്ങു) എന്നീവസ്തുക്കളൊട്ടിൻമൂലരസമൊടു പേഷിച്ചിണക്കി ഇവ ആട്ടിൻപാലിൽ അരച്ചുകലക്കി പചിച്ചീടുന്ന (കാച്ചുന്ന) ആജ്യത്തെ (നെയ്യിനെ) പഞ്ചമത്തിങ്ങളിൽ (അഞ്ചാംമാസത്തിൽ) മുദാ [സന്തോഷത്തോടുകൂടി] അവനെ [ദശാബ്ദനെ] കഴിപ്പിക്കണം.

36. ഇതുകളാൽ [ഇവ കല്ക്കമാക്കി] പചിച്ചോരു (കാച്ചിയ ദിനം [ദിവസം] പത്താണ്ടുചെന്ന [10 വയസ്സായ) കുമാരനിൽ (കുട്ടിയിൽ) അഴലു [അസ്വാസ്ഥ്യം] വന്നെത്താ.

### ഉല്പലകന്ദാദി നെയ്യ്

ധന്യേ! ചെങ്ങഴിനീർക്കിഴങ്ങ്, തമിഴാമക്കുവളശ്ശിഗ്രുവേർ,
വന്നിത്തൊലി, വയമ്പ്, ചുണ്ടമരടിൻതൊൽ, മുന്തിരിങ്ങപ്പഴം,
എന്നല്ലോരിലമുവ്വിലക്കട, മുകിൽ, കായ, ങ്ങൾപാടക്കിഴ-
ങ്ങൊന്നിച്ചുള്ളയമോതകം, തദനുരാമച്ചം, വിഴാലിന്നരി, 38
പാനീയം, പിച്ചിതൻമൊട്ടി, തവഴുതിനവെൺഭാന്തവേർ, സീതാ, ത്തുമ്പ,—
പ്പൂ, നെല്ലിക്കാ, നറുംഡാഡിമ, മധുകടകപ്പാലവിത്തി, ഗ്ഗണത്താൽ
തൈർനീരിൽകാച്ചിനൽജ്ജീരകസിതകളിട്ടംഭാജനത്തിൽസ്രുവിപ്പി-
ച്ചാനെയ്യാണഷ്ടമത്തിങ്ങളിലവനെയശിപ്പിച്ചുകൊള്ളേണ്ടതോർത്താൽ. 39

### ചപലാദൃവാദിഘൃതം

കാട്ടുതിപ്പലിവേരു, കാറു, യമോതകത്തൊടുഡാഡിമം
നീട്ടമേറിയകൂവളക്കുരുമന്നൊച്ചിവേരുകളിഗ്ഗണം
വാട്ടമറ്റുകഷായമാക്കിവിഴാലരി, ത്രികടു, ക്കൾതീ-
കുട്ടമേല, യരച്ചിട്ടത്തിവചേർത്തുപാലിയല്വംഘൃതം 40
സമ്പാദിച്ചാമ്പതാംതിങ്ങളിലവനുമകൊട്ടക്കട്ടെ, പാടക്കിഴങ്ങാ-
ത്തുമ്പപ്പൂച്ചുംമഴക്കാറിവയു, മിത്തുകളോടാ'വിളംഗാദി'ചേർത്തും,

37. അവൻ (ദശാബ്ദൻ) സപ്തമത്തിങ്ങളിൽ [ഏഴാംമാസത്തിൽ] സാപ്പടണം (സേവിക്കണം).

38. ശിഗ്രു (മുരിങ്ങ) തദനു (പിന്നെ) 38-ാം ശ്ലോകത്തിന്റെ യോജന 39-ാം ശ്ലോകത്തോടാകുന്നു.

39. പാനീയം (ഇരുവേലി) ഇഗ്ഗണത്താൽ [ഇവ കൽക്കമാക്കി) തൈർനീരിൽ (തൈർവെള്ളത്തിൽ) നൽജ്ജീരകസിതകളിട്ടം (നല്ല ജീരകം, പഞ്ചസാര, ഇവ ഇട്ട്) ഭാജനത്തിൽ (പാത്രത്തിൽ) സ്രുവിപ്പിച്ച് (അരിച്ച്) അഷ്ടമത്തിങ്ങളിൽ (എട്ടാംമാസത്തിൽ) അവനെ (ദശാബ്ദനെ) അശിപ്പിച്ചുകൊള്ളേണ്ടതു (സേവിപ്പിക്കേണ്ടതു)

40. 40-ാം ശ്ലോകത്തെ 41-ാം ശ്ലോകത്തോടു യോജിപ്പിക്കണം.

സമ്പേഷിച്ചിട്ടതെർവെള്ളമതിലഭിപചിച്ചാജ്യവുംനൽകിടാമേ,
മുമ്പിൽച്ചൊന്നാക്കഷായാംബുവിലിവമുഴുവൻകൂട്ടിവേവിച്ച
നെയ്യും. 41

### പാഠോദാദിഘൃതം

പാഠോദം,ബ്രാഹ്മി,സീതക്കട,യഷ്ടികടുകപ്പാലതൻവിത്തി,വറ്റിൻ
കൂടാഥത്തിൽച്ചുണ്ടവേർത്തൊലിതിവിടയമഴക്കാർകലിംഗങ്ങളാലേ
സാധിക്കുംനെയ്യുസാന്ദ്രാദരമൊട്ടുദശമത്തിങ്ങളിൽതിന്നുവെന്നാൽ
ബാധിക്കില്ലാണ്ടുപത്തെത്തിയശിശുവെയൊരാതങ്കവും,ശങ്ക
വേണ്ട. 42

ദാഡിമജീരകവഹ്നികളോടൊക്കുംത്രികടുകൊണ്ടജപ്പാലിൽ
പാടെക്കാച്ചിയനെയ്യിഹകോടിഹതേൻചേർത്തുമുണ്ടീടാമത്രേ. 43

### ത്രിഫലാദി തൈലം

മുക്കാ,നൽക്കാനനത്തിപ്പലിമുരട്ട,നറുംദാഡിമം,തീ,വിഴാൽവി-
ത്തി,ഞെട്ടുംകല്ലുമായ്കൂട്ടിയൊരടപതിയൻതൻകിഴങ്ങിന്റെ
നീരിൽ

41. സമ്പാദിച്ച (കാച്ചിയരിച്ച) അമ്പു (ദശാംബുവു്) മഴക്കാർ (മുത്തങ്ങ) ഇവയും (ഇതുകൾ മാത്രവും) ആ വിളംഗാദി-മേൽപറഞ്ഞ വിഴാലരി മുതലായ ഗണം (വിഴാലരി, ത്രികടു, കൊടുവേലിക്കിഴങ്ങു, ഏലത്തരി, ഇവ) ചേർത്തും-രണ്ടുവിധമായാലും കൊള്ളാം. സമ്പേഷിച്ചിട്ടു (അരച്ചുകലക്കിയ) അഭിപചിച്ച [കാച്ചിയ) ആജ്യവും (നെയ്യും) മുമ്പിൽ ചൊന്നാക്കഷായാംബുവിൽ (കാട്ടുതിപ്പലിവേർ മുതലായവയുടെ കഷായവെള്ളത്തിൽ) ഇവ (വിഴാലരി മുതൽ മുത്തങ്ങ വരെ ഉള്ള മരുന്നുകൾ) മുഴുവൻ കൂട്ടി (അരച്ചുകലക്കി) വേവിച്ച (കാച്ചിയ) നെയ്യും നൽകിടാമേ.

42. സാന്ദ്രാദരമൊട്ടു (അത്യാദരവോടുകൂടി) ദശമത്തിങ്ങളിൽ (10 മാസത്തിൽ) തിന്നു (സേവിച്ചു) വെന്നാൽ ആണ്ടുപത്തെത്തിയ ശിശുവെ (ബാലകനെ) ഒരാതങ്കവും (രോഗവും) ബാധിക്കില്ല. ശങ്ക (സംശയം)വേണ്ട.

43. ദാഡിമജീരകവഹ്നികൾ-ദാഡിമം (ഉറുമാമ്പഴത്തിന്റെ ഓട്) ജീരകം, വഹ്നി (കൊടുവേലിക്കിഴങ്ങു) ഇവയോടൊക്കും ത്രികടുകൊണ്ടു (ത്രികടുകൽക്കമാക്കി) അജപ്പാലിൽ (ആട്ടിൻ പാലിൽ) ഇഹ-ഇതിങ്കൽ (10-ാം മാസത്തിൽ)

ക്കംമൈതർവെള്ളവുംചേർത്തതിലഥപശ്ശുവിൻനെയ്യുവീഴ്ത്തി
പ്പചിച്ചി-
ട്ടക്കട്ടിങ്ങ്കിടേണംമതിമുഖി! പതിനൊന്നാമതാംതിങ്ങളിങ്കൽ. 44

ധാന്യകാദിഘൃതം

കൊത്തമ്പാലെള്ളുംതണ്ഡുല, മഥ തമിഴാമക്കടച്ചുണ്ടവേർതോൽ,
പൃത്താൻപാടക്കിഴങ്ങു,ൻകുയിൽമൊഴി! കടകപ്പാ
ലവിത്തിഗ്ഗുണത്തെ
ത്തൃത്യത്തിൽ കഷായമാക്കി, ത്രികടു, വടി, കൊടിത്തൂവതൻവേർ,
വിഴാലിൻ
വിത്തു, നല്ലേപ്പിലാശിൻതൊലി, യിതുവിധമാംരാവൃശ്ചീവ
മൂലം, 45
അയമോതക, മിവയാൽകാച്ചിയനറുനെയ്യിൽകറച്ചുതേൻകൂട്ടി
സ്വയമീരാറാംതിങ്ങളിൽനയവിളനിലമേ! കഴിപ്പിക്കാം. 46

ഭോദശാബ്ദന്ന്

നറുംകെറുകയ്യറലൊത്തൊതുവയമ്പുതൻചൂർണ്ണമാം
മരുന്നിനൊടുപഞ്ചസാരയിടചേർത്തുതേൻനെയ്യിനാൽ
തരത്തിലലിയിച്ചിതെൻതരുണി! പന്തിരണ്ടാണ്ടുചെ-
ന്നൊരുണ്ണിനുകരേണമേഴദിനമാദിമത്തിങ്ങളിൽ 47
രണ്ടാംമാസംമുതല്ലൊവിധമരുണതനു! ബ്രഹ്മി, നന്മത്തിൾ, വന്നി-
ല്ലുണ്ടാംതോൽ, വണ്ടു, നെല്ലിക്കകൾ, ജനകജയാൾകാനനോർവ്വാ
രുമൂലം

44. അക്കട്ടിങ്ങ് (ദശാപ്പന്ത)
45. അഥ (പിന്നെ) 45-ാം ശ്ലോകത്തിന്റെ യോജന 46-ാം ശ്ലോകത്തോടാകുന്നു.
46. ഇവയാൽ (ഇവ കല്ക്കമാക്കി) സ്വയം (താനെ) ഈരാറാം (പന്തിരണ്ടാം).
47. ചൂർണ്ണം (പൊടി) തേൻനെയ്യിനാൽ (തേൻ, നെയ്യ്) ആദിമത്തിങ്ങളിൽ (ഒന്നാംമാസത്തിൽ) ഏഴദിനം (ദിവസം) നുകരേണം.
48. രണ്ടാംമാസംമുതൽ 12 മാസങ്ങളിൽ. ആ വിധം (പഞ്ചസാര ചേർത്തു തേൻ, നെയ്യു, ഇവയിൽ ചാലിച്ചു) കൊടുക്കാം എന്നന്വയം. കാനനോർവ്വാരുമൂലം—കാട്ടുവെള്ളരിവേർ. വജ്ര

കൊണ്ടാട്ടംവജ്രവല്ലി,വിധുകല,കളിനിച്ചുണ്ടവേർത്തോലു,
ഗോപ-
പ്പുണ്ടാട്ടിക്കന്ദ,മൂറിച്ചിട്ടമിവയെവയമ്പോടിനാക്കിക്കൊടുക്കാം. 48
ഫെളൻ'പ്രാകാരയോഗങ്ങളെ'യൊന്നപടിവർണ്ണിച്ചിരിക്കുന്നു,
വെന്നാൽ
നീളെപ്പാത്തിന്നവററിൻപൊതുളകളെയെടുത്തീവിധം
ഞാൻപറഞ്ഞേൻ
ബാലന്മാർതൻവപുസ്സിൽപെരിയപവിഴരുദ്രാക്ഷരത്നങ്ങൾകെട്ടി-
ച്ചാലെപ്പോഴുംപിശാചപ്രഭൃതികളവരെത്തീണ്ടിടാതിച്ചന്നെ. 49
ധന്യേ!ചൌളംകഴിഞ്ഞാലഹരഹപിഴയാതക്കദേവോദയത്തിൽ-
ത്തന്നേസ്നാനംകഴിപ്പിച്ചവരുടെകുട്ടമത്തുന്നുകൈക്കൊണ്ടുമെല്ലേ
ഇന്ദ്രാണിക്കംഗിരസ്സാംമുനിവരനുപദേശിച്ചമന്ത്രംജപിച്ചി-
ട്ടൊന്നായ്"ക്കെട്ടിച്ചുകൊണ്ടീടണ,മിത്തുവളരെശ്രേഷ്ഠമാംകർമ്മമത്രേ.
മൂൻനാളുണ്ണാത്തവിപ്രൻകരുകമൊട്ടുകളിച്ചിട്ടിണച്ചേലചുററി-
ച്ചെന്നാരാൽ,പൂർവ്വപക്ഷത്തിലൊരിനദിനവുംപൂയവും
ചേർന്നാളിൽ

വല്ലീവിധുകലകൾ-വജ്രവല്ലി = ചങ്ങലംപരണ്ട. വിധുകല = കാർകോകിലരി. ഗോപപ്പുണ്ടാട്ടിക്കന്ദം. ഗോപപ്പുണ്ടാട്ടി = ഗോപസ്ത്രീ (നന്നാറി)യുടെ കന്ദം—കിഴങ്ങു. വയമ്പോടു (വയമ്പിൻപൊടിയോടു.) രണ്ടാംമാസത്തിൽ ബ്രഹ്മിയുടെ ഊറലും, വയമ്പിൻപൊടിയും, സേവിപ്പിക്കണം. മൂന്നാംമാസത്തിൽ മുത്തിളിന്റെ ഊറലും, വയമ്പിൻപൊടിയും, ഇങ്ങിനെ കണ്ടുകൊള്ളണം.

49. വർണ്ണിച്ചിരിക്കുന്ന (പറഞ്ഞിരിക്കുന്ന) ഈവിധം (പുത്രി) വപുസ്സിൽ (ശരീരത്തിൽ) പിശാചപ്രഭൃതികൾ (പിശാചങ്ങൾ മുതലായവ) അവരെ (ബാലന്മാരെ) തീണ്ടിടാ (ബാധിക്കില്ല) ദുർദ്ദേവതാബാധ വരാതിരിപ്പാൻ പവിഴം മുതലായവയെ ധരിപ്പിക്കണം.

50. അഹരഹ (നാൾതോറും) അക്കദേവോദയത്തിൽ (രാവിലെ) അവരുടെ (ബാലന്മാരുടെ) ജയന്തനെ രക്ഷിപ്പാൻ ഇന്ദ്രാണിക്കു അംഗിരസ്സെന്ന മുനിവരൻ (മഹർഷിശ്രേഷ്ഠൻ) ഉപദേശിച്ച മന്ത്രം (ശിഖാബന്ധന മന്ത്രം) കെട്ടിച്ചുകൊണ്ടീടണം എന്ന ക്രിയക്കു കുട്ടമത്തുന്നുതന്നെയാകുന്ന കർമ്മം.

ശന്നായ്ക്കത്തിപ്പറിക്കുംവചയുടയവടക്കോട്ടുപോകുന്നതാംവേർ
നന്നായ്ക്കെട്ടിച്ചിടേണംകമനി!കുടുമവെയ്ക്കാത്തകുഞ്ഞിന്റെ
മെയ്യിൽ. 51

ഭദ്രേ!ഭസ്മ,മൃത്തഭൂതി,ഭസിതം,ക്ഷാരം,മഹാരക്ഷ,യെ–
ന്നിദ്രവ്യങ്ങളിലൊന്നിനെപ്രതിദിനംപൂശിക്കണംനെററിമേൽ,
പത്ഥ്യാഹാരവിഹാരരീതിയിലിരുത്തീടേണമെല്ലാരെയും,
കൃത്യംവേണ്ടതൃതുക്കളിൽതുടരണംദോഷാനുസാരേണതാൻ. 52

കാലംതെററാതെമന്ത്രാഗമവിധികളെയുംപേർത്തനുഷ്ഠിച്ചിടേണം
ബാലന്മാരെപ്പുത്രകെസ്സുചരിതവഴിയിൽസഞ്ചരിപ്പിച്ചിടേണം,
ചാലേതന്മക്കൾചാവാതെതാതകിഴവികളാംനല്ലപെണ്ണു
ങ്ങൾചൊല്ലും
പോലേമുററുംപ്രവർത്തിപ്പതിനുമിഹമടിക്കേണ്ടതില്ലൊന്നു
കൊണ്ടും. 53

51. മുൻനാൾ (തലേന്നാൾ) ഉണ്ണാത്ത (ഉപവസിച്ച ശുദ്ധനായിരുന്ന) വിപ്രൻ (ബ്രാഹ്മണൻ) ചററി (ഉടുത്ത) ചെന്ന പൂർവ്വപക്ഷത്തിൽ (വെളുത്തപക്ഷത്തിൽ) ഇനദിനവും (ഞായറാഴ്ചയും) വചയുടയ (വയമ്പിന്റെ) കുടുമവെയ്ക്കാത്ത (ചൌളം കഴിക്കാത്ത) കുഞ്ഞിന്റെ മെയ്യിൽ നന്നായ്ക്കെട്ടിച്ചിടേണം.

52. പ്രതിദിനം (നാൾതോറും) നെററിമേൽ പൂശിക്കണം. ബാലന്മാർ നെററിമേൽ ഭസ്മാദികളോടുകൂടാതെ വർത്തിക്കുന്നതു നിഷിദ്ധമാകുന്നു. ഭസ്മം, ഭൂതി, ഭസിതം, ക്ഷാരം, രക്ഷ എന്നീ ശബ്ദങ്ങൾ എല്ലാം ശുദ്ധഗോമയപര്യായങ്ങളാണെങ്കിലും, പശുവിന്റെ ഭേദം നിമിത്തം ഗോമയഭേദത്തെ കല്പിച്ചു വിധിക്കപ്പെട്ട സംജ്ഞകളാകുന്നു. ഇതിന്നു മൂലം വേദം തന്നെയാണ്. എല്ലാവരെയും (പതിനൊന്നു വിധമുള്ള ബാലന്മാരെയും) പത്ഥ്യാഹാരവിഹാരരീതിയിൽ (പത്ഥ്യമായ ആഹാരത്തോടും, ചേഷ്ടയോടും കൂടിയ നിലയിൽ) ഇരുത്തീടേണം. ദോഷാനുസാരേണ (ദോഷങ്ങളെ അനുസരിച്ച്) ഓരോ ഋതുക്കളിൽ അതാതു ദോഷങ്ങളുടെ ഉപചയാദികളെ അനുസരിച്ചു വേണ്ട കൃത്യം ചെയ്യണം.

53. കാലംതെററാതെ (വേണ്ടസമയം) മന്ത്രാഗമവിധികളെയും (മന്ത്രശാസ്ത്രത്തിൽ വിവരിച്ചിട്ടുള്ള കർമ്മങ്ങളേയും) അനുഷ്ഠിച്ചിടേണം (ചെയ്യണം) സുചരിതവഴിയിൽ (ഉത്തമമാർഗ്ഗത്തിൽ)

'വിഷമിച്ചിവചെയ്തുനോക്കിയാലും
വിഷവുംമററുമൊഴിക്കയില്ലയല്ലോ
വിഷമാക്ഷ! കഥിയ്ക്കുകാകയാലീ
വിഷയംവെച്ചഥതച്ചികിത്സിതത്തെ.' 54
എന്നിടക്കുതളിച്ചെയ്തുകുന്നിൻകൊച്ചുകുമാരിയെ
ഒന്നിച്ചുയിൽപ്പുണർന്നീശൻനന്ദിച്ചോതിത്തുടങ്ങിനാൻ.

## മുപ്പത്താറാം അദ്ധ്യായം

### വിഷപ്രകരണം

## മൂർഖാദിവിഷചികിത്സ

### അശ്വഗന്ധാദി ഗുളിക

ചട്ടറുങ്ങമരംതുരന്നതിനകംപൂകിച്ചടച്ചിട്ടര-
ക്കിട്ടങ്ങായതിൽനിന്നുമുപ്പതുദിനംചെന്നാലെടുത്ത, ത്രനാൾ
തിട്ടംവേപ്പുകടമ്പിവററിനുടെയുംപൊത്തിൽപെടുത്തി, ഗ്രഹി-
ച്ചിട്ടുള്ളുസ്ഥലമുക്കരത്തൊടിത, രാവെ, നല്ലപൊന്നിൻപൊടി, 1

രാചാരനിരതന്മാരാക്കണത്". ഇഹ = ഇതിങ്കൽ (ബാലസംരക്ഷണ കാര്യത്തിൽ) ഏററം പ്രവർത്തിപ്പതിനും ഒന്നുകൊണ്ടും മടിക്കേണ്ട തില്ല. അതുകൊണ്ടു അങ്ങിനെയുള്ള വൃദ്ധകളുടെ വാക്കിനെ ബാലന്മാരെക്കൊണ്ടു അനുസരിപ്പിക്കണം.

54. ഇവ (ഈ അദ്ധ്യായത്തിൽ വിവരിക്കപ്പെട്ടവ) ചെയ്തു നോക്കിയാലും വിഷവും മററും ഒഴിക്കയില്ലയല്ലോ. ഇവ കൊണ്ടു വിഷാദികൾക്കു ശമം കിട്ടുന്നതല്ലല്ലോ) ആകയാൽ ഈ വിഷയം വെച്ചു (മതിയാക്കി) അഥ (അനന്തരം) തച്ചികിത്സിതത്തെ (വിഷാദി ചികിത്സയെ) കഥിയ്ക്കുക (അരുളിച്ചെയ്യുക) ഇതു ദേവിയുടെ വാക്കാകുന്നു.

55. കുന്നിൻകൊച്ചുകുമാരിയെ (പാർവ്വതിയെ) ഈശൻ (ശിവൻ)

## അദ്ധ്യായം 36

1. അടച്ചിട്ടു (തുരന്നെടുത്ത കഷ്ണംകൊണ്ടുതന്നെ അടച്ചു) ഏറുപ്പുകളിൽ അരക്കിട്ട് മുപ്പതുദിവസം സൂക്ഷിക്കണം. ദിനം (ദിവസം) അത്ര (മുപ്പതു) പൊത്തിൽ (തുരന്നുണ്ടാക്കിയ ദ്വാരത്തിൽ പെടുത്തി (ഉങ്ങിൻദ്വാരത്തിൽ വെച്ച മാതിരി തന്നെ സൂക്ഷിച്ച്")

ചെമ്പിൻധൂളികൾ,വത്സനാഭി,ചെറുചീരശോപതമാത്താണ്ഡവേ-
ര,മ്പിൽചേത്തിവയേഴനാളമരിനീർകൊണ്ടും,തികച്ചഞ്ചുനാൾ
വെൺപാടീരകഷായവെള്ളമതിലും,മൂന്നാൾവെറും,ചുക്കിനാൽ
സമ്പാദിച്ചകഷായവെള്ളമതിലും,പേഷിച്ചുതട്ടീടണം. 2
അക്കന്നിക്കതമെഴുംഗുളികവെള്ളത്തിൽകടിച്ചെങ്കിലോ
മൂർഖൻതൊട്ടവതൻവിഷങ്ങൾമുടിയും,മൃലോകമൂലായിതേ!
കേൾക്കവ്വണ്ണമമൃക്കരത്തെയകമേസൂക്ഷിച്ചുവെച്ചീടവാ-
നാക്കം,പൂണ്ടകടമ്പുപോലെപലകപ്പയ്യാനിയും,നന്നുപോൽ. 3

ലേപനം

ഉരപെരുകമൂങ്ങിന്റെവേർ,വേപ്പിന്റതോല,മരിങ്ങൂഴം
മൂട്ട, പലകപയ്യാനിയ്ക്കുള്ളവേരി,വയൊപ്പമായ്
അരികഴുകിയൊരംഭസ്സിൽ ചേത്തരച്ചു പുരട്ടണം
പരിചിനൊടുമൂർഖാദിപ്രാണിക്കടിക്കഴയിൽപ്രിയേ! 4

രഹസ്യൗഷധം

ശുദ്ധംകയ്പഞ്ചരങ്ങളൂ,രസ,മിവയോടൊത്തിട്ടും ഗന്ധകത്തെ-
പ്പൃത്തൻനെന്മേനിവാകച്ചുദനീരുടെനീർകൊണ്ടുമുന്നാളരച്ചു
മർദ്ദിച്ചേന്തുന്നകയ്പഞ്ചരസമൊട്ടുചേത്തിട്ടുകാച്ചുന്നനെയ്യ്–
ത്യുത്ഥം,നന്നാണമൂർഖാദികളുടെകടിയേററുള്ളിടത്തിൽപുരട്ടാൻ. 5

കടമ്പിന്റെ സ്ഥാനത്തു പലകപ്പയ്യാനിയായാലും മതി എന്നു ചിലർ അഭിപ്രായമുള്ളതു താഴെ വിവരിക്കപ്പെട്ടിട്ടുണ്ട്. ഗ്രഹിച്ചിട്ടുള്ള (എടുത്ത) ഇതരാവൃ (വരട്ടമഞ്ഞൾ, മരമഞ്ഞൾത്തൊലി) 1-ാം ശ്ലോകത്തെ 2-ാംശ്ലോകത്തോടു യോജിപ്പിക്കണം.

3. മൂർഖൻതൊട്ടവൻ (മൂർഖൻ, മണ്ഡലി, രാജിലം, വ്യന്തരൻ ഇവററിന്റെ) അവ്വണ്ണം (1-ാംശ്ലോകത്തിൽ വിവരിച്ചപ്രകാരം) കടമ്പുപോലെ പലകപ്പയ്യാനിയും നന്നുപോൽ. വേപ്പിൻ ദ്വാരത്തിൽവെച്ചുട്ടതശേഷം പലകപ്പയ്യാനി തുരന്നു അതിന്റെ അകത്തു വെയ്ക്കുന്നതിന്നും വിരോധമില്ല.

4. അംഭസ്സിൽ (വെള്ളത്തിൽ) അരിക്കാടിയിൽ എന്നു സാരം. മൂർഖാദിപ്രാണിക്കടിക്കഴയിൽ (മൂർഖൻ മുതലായ പ്രാണികൾ കടിച്ച സ്ഥാനത്തു)പുരട്ടണം.

5. ഛദം (ഇല) മർദ്ദിച്ച (ഇടിച്ചുപിഴിഞ്ഞ) ഏന്തുന്ന (എടുക്കുന്ന) കയ്പഞ്ചരസം (കയ്പഞ്ചരനീർ) അത്യുത്ഥം(ഏററവും) മൂർഖാദികളുടെ (മൂർഖൻ മുതലായവയുടെ)

ററനായ്ഘലങ്ങളാളുഗമെക്കൊമ്പതിന്നുടെപൊടിയുണ്ടാക്കിയീ
നെയ്യിലുണ്ടി-
ച്ചെന്നാലക്ഷീണനാംതക്ഷകന്നുടെകടിയേററാളിനുംമാലിണങ്ങാ
എന്നാളീകാക്ഷിമൂർഖാദികളുടെവിഷവേഗത്തിലുൾബ്ബോധനാശം
വന്നാലൊപ്പിച്ചുകൊണ്ടീടണമുടനിതിനാൽതന്നെനസ്യ
പ്രയോഗം. 6

### സിദ്ധയാമ ഗുളിക

പച്ചപ്പാമ്പിനെയിട്ടനേരെനടുവിൽകീറിച്ചുകീരിക്കിഴ-
ങ്ങച്ചൂർണംതടവിച്ചുരണ്ടുപൊളിയുംവെവ്വേറെവെച്ചേഴുനാൾ
തെച്ചുംകൂട്ടമതിൻറനീർകളിലരച്ചെള്ളോടുനേരായി നി-
ർമ്മിച്ചഞ്ചാതെയുണക്കിടുംഗുളികതൻമാഹാത്മ്യമോതാവതോ? 7
എൻപൂവേണി! വലംപൊളിഗ്ഗുളികയെത്തന്നേവലംകണ്ണിലും,
പിമ്പവ്വണ്ണമിടംപൊളിഗ്ഗുളികയെക്കൈക്കൊണ്ടിടംകണ്ണിലും,
തുമ്പപ്പൂരസമോടുചേർത്തെഴുതിയാൽ, ശുഷ്കംമരംപോലെ മെയ്
കമ്പില്ലാതെകിടന്നിടുംമനുജനുംതന്റേടമുണ്ടാമുടൻ. 8

6. അക്ഷീണനാം (ശക്തിമാനായ) തക്ഷകന്നുടെ കടിയേററാളിനും മാൽ (ദുഃഖം) ഇണങ്ങാ— പിന്നെ മൂർഖാദികളാൽ കടിക്കപ്പെട്ടവന്റെ കഥ എന്തു സാരം? മൂർഖാദികളുടെ (മൂർഖൻ മുതലായവയുടെ) ഉൾബ്ബോധനാശം (തന്റേടമില്ലായ്മ) ഇതിനാൽ (രഹസ്യൌഷധമായ നെയ്യുകൊണ്ടു) തന്നെ നസ്യപ്രയോഗം ഒപ്പിച്ചുകൊണ്ടീടണം.

7. പച്ചപ്പാമ്പിനെ (പച്ചനിറമായ പാമ്പിനെ) അച്ചൂർണം (സ്പഷ്ടം) രണ്ടു പൊളിയുംവെവ്വേറെ വെച്ചു (വാമദക്ഷിണഭാഗങ്ങളെ വേറെവേറെ വെച്ചു) അതിന്റെ (കീരിക്കിഴങ്ങിന്റെ) എള്ളോടു നേരായ (എൾപ്രമാണം) നിർമ്മിച്ചു (ഉരുട്ടി) നിഴലിൽ അഞ്ചാതെ ഉണക്കിടും ഗുളികതൻ മാഹാത്മ്യം ഓതാവതോ? പറഞ്ഞാൽ ഒടുങ്ങില്ല. ഗുളിക രണ്ടു പാത്രങ്ങളിൽ വെയ്ക്കണം.

8. വലംപൊളിഗ്ഗുളികയെ (വലത്തെ പൊളികൊണ്ടുണ്ടാക്കിയ ഗുളികയെ) ഇടംപൊളിഗ്ഗുളികയെ (ഇടത്തെ പൊളികൊണ്ടുണ്ടാക്കിയ ഗുളികയെ) തുമ്പപ്പൂരസമോടുചേർത്തു (തുമ്പപ്പൂവിൻനീരിൽ ചാലിച്ചു) കമ്പില്ലാതെ (ഇളകാതെ) മനുജനും (മനുഷ്യനും)

നല്ലാരിന്മണി! നാഗരന്തിമൂരട്ടം, മുക്കായയും, കൊന്നയും
ഉല്ലംചേർത്തുപൊടിച്ചിവണ്ണമഥനൽകേണംവിരേകത്തിനായ്. 16

നസ്യത്തിന്ന്

വല്ലംനീക്കിഞെരിച്ചവാകമൂരടിൻക്വാഥത്തിൽവാകക്കുരു-
ക്കല്ലുംചേർത്തുപചിച്ചരിച്ചതിലജ്ജംനസ്യക്രിയയ്ക്കുസ്സലാം.

അഞ്ജനത്തിന്ന്

നില്ലാതങ്ങെലിതൻവിഷംകയറിയാൽപൈച്ചാണകത്തിന്റെനീ-
രൊക്കംമൂന്നുകടുക്കൾതൻപൊടിയെടുത്തിട്ടഞ്ജനംചെയ്യണം. 17

താനേവിളാന്തളിരിടിച്ചു പിഴിഞ്ഞനീരിൽ
തേനുള്ളടക്കരികൾ, കന്മതവും, കലർത്തി
മീനേക്ഷണേ! നുകരണംപലവട്ടമെന്നാ-
ലൂനംവരില്ലെലിവിഷവ്യഥകൊണ്ടൊരാൾക്കും. 18

എൻനാഥേ! ചെറുചീരതന്നിലഞെരിച്ചുത്തുന്നനീരിങ്കല,-
ല്ലെന്നാൽകേവലമായതിൻമൂരടിനാൽതീക്കംകഷായാംബുവിൽ,
നന്നായിട്ടുതന്നെയിത്തിരിയരച്ചിട്ടിട്ടുകാച്ചുന്ന നെ
തിന്നാലില്ലവേണ്ടമൂഷികവിഷംമൂലംവിഷാദംവരാ. 19
പ്രത്യേകംപതിനെട്ടമട്ടെലികൾതൻപല്ലും, നഖത്തുമ്പു, മം-
ഗത്തിൽകൊണ്ടജനങ്ങളിക്രിയകളാലാരോഗ്യമാന്നീടുമേ,
മുഗ്ധേ! മൂഷികശുക്ലവും, പുനരതേററിട്ടുള്ളവസ്തുക്കളും,
മേൽതട്ടീടുകിലെത്തുമുൽകടരുജയ്ക്കേറെച്ചികിത്സിക്കണം. 20

17. പൈച്ചാണകത്തിന്റെ നീർ ഒക്കം (ചാണകനീരിൽ ചാലിക്കുന്ന) മൂന്നു കടുക്കൾ (ചുക്കു, മുളക, തിപ്പലി ഇവ) തൻ പൊടിയെടുത്തിട്ട് അഞ്ജനംചെയ്യണം (കണ്ണിൽ എഴുതണം)

18. എലിവിഷവ്യഥ (എലിവിഷരോഗം) കൊണ്ടു ഒരാൾക്കും ഊനം (ഹാനി) വരില്ല. സകലരുടേയും എലിവിഷം ശമിക്കും.

19. ആയതിൻ (ചെറുചീരയുടെ) അതു (ചെറുചീരവേർ) മൂഷികവിഷം (എലിവിഷം) വിഷാദം (കുഴക്ക്)

20. പതിനെട്ടമട്ടെലികൾതൻ (ലാളനൻ, ചപലൻ, പുത്രഘ്നൻ മുതലായ പതിനെട്ടുമാതിരി മൂഷികന്മാരുടെ) അംഗത്തിൽ (ശരീരത്തിന്റെ വല്ല അവയവത്തിലും) കൊണ്ട (തട്ടിയ) പ്രതിക്രിയകളാൽ (ചികിത്സകളാൽ) ആരോഗ്യം (സ്വാസ്ഥ്യം) അതു (മൂഷികശുക്ലം) ഉൽകടരുജയ്ക്കു (വലിയ ഉപദ്രവത്തിന്നു) എ

'തട്ടീപ്പോട്ടംചികിത്സിക്കണമെലിയുടെയംഗങ്ങൾമൎത്ത്യ
ന്റെമെയ്യിൽ
തട്ടിപ്പോയാലു'മെന്നായ"ചിലവലിയജനങ്ങൾക്കഭിപ്രായമുണ്ട
'പൊട്ടില്ലംഗങ്ങളാലേതൊലി,പുനരതിനാൽവേണ്ട
വേണ്ട'ന്നാകിണ്ണം-
കൊട്ടിച്ചൊല്ലുന്നവേറേചിലരതുവകവെയ്ക്കുന്നൊരാളാണ
ഞാനും. 21
നില്ക്കട്ടേനിന്റെചോദ്യം,മറുപടിപറയാംമൂഷികൻതന്റെശ്രുക്കം
ചിക്കന്നംഗത്തിൽവീണാൽതൊലിമുറിയുകയില്ലെങ്കിലും
തിങ്ങൾവ്യക്തം,
അക്കുട്ടൎക്കുണ്ടലുണ്ടാകുവതനുഭവമാണാകയാലായതിൻമ-
ട്ടൊക്കെച്ചൊല്ലിത്തരന്നേൻപ്രതിവിധികളെയുംഞാൻ
ചുരുക്കിച്ചുരുക്കി. 22

ലികളുടെ ദന്തനഖങ്ങളെക്കാൾ വിഷവീൎയ്യമുള്ളതായ ശുക"ളമോ, അതു പററിയ വസ്തുക്കളോ, മനുഷ്യരുടെ മേൽ തട്ടിയാൽ വലിയ ഉപദ്രവം നേരിടുന്നതാകയാൽ അതിന്നു വളരെ മനസ്സിരുത്തി ചികിത്സിക്കണം.

21. അംഗങ്ങൾ (വാൽ, കാൽ മുതലായവ) മൎത്ത്യന്റെ (മനുഷ്യന്റെ) മെയ്യിൽ തട്ടിപ്പോയാലും തട്ടിപ്പോട്ടം ചികിത്സിക്കണം എന്നായ" ചില മഹാന്മാർ അഭിപ്രായപ്പെട്ടിരുന്നു. വേറെ ചിലർ 'നഖദന്തങ്ങൾ തട്ടിയാലും തൊലു മുറിഞ്ഞല്ലാതെ വിഷം പററുമാറില്ലെ'ന്നുള്ള അനുഭവത്തെ ആലോചിച്ച്" 'അംഗങ്ങളാലേ (വാൽ, കാൽ മുതലായവ തട്ടിയാൽ) തൊലി പൊട്ടില്ല (മുറിയില്ല) അതിനാൽ 'വേണ്ട വേണ്ട' (ഒരിക്കലുംചികിത്സിക്കേണ്ട) എന്നു കിണ്ണംകൊട്ടിച്ചൊല്ലുന്നു (പരസ്യപ്പെടുത്തുന്നു) ഇതു (ഈ അഭിപ്രായം) ഞാനും വകവെച്ചിരിക്കുന്നു.

22. നിന്റെ ചോദ്യം ('തൊലിമുറിഞ്ഞേ വിഷം പററുകയുള്ളു എന്നാണെങ്കിൽ, മൂഷികശ്രുക്കപാതത്തിന്നു എന്തിന്നു ചികിത്സ കല്പിക്കുന്നു? ശുക"ളം വീണാൽ തൊലി മുറിയുമോ? എന്നുള്ള ചോദ്യം) നില്ക്കട്ടേ. അംഗത്തിൽ (ശരീരാവയവത്തിൽ) ആയതിൻ (മൂഷികശുക"ളപാതത്തിൻ) മട്ട (ലക്ഷണം) പ്രതിവിധികളെ (ചികിത്സകളെ)യും.

## മൂഷികശുക്ലപാതലക്ഷണം

കഷ്ടം!കാകോളവീര്യംകലരുമെലികൾതന്നിന്ദ്രിയംവീണമെയ്യിൽ
ദ്ദുഷ്ടുന്നുംചോരമൂലംവളരെമുഴ,വെളുപ്പാ,ൎത്തി,നീരാ,യതിന്മേൽ
വട്ടപ്പുള്ളിവ്രജം,മൂർച്ഛ,രുചി,കൾപുളകം,പർവ്വഭേദം,ഭ്രമം,മൈ-
വാട്ടം,തീന്നില്ലതുള്ളൽപ്പനി,വിറയിവയുണ്ടാകമാകമ്രശീലേ! 23

മലയൊളിമുലയാളേ!മൂഷികൻതന്റെശുക്ല-
ത്തിലെയരിയവിഷംമെയ്യിങ്കലെല്ലാമണഞ്ഞാൽ
ചിലരഹഹ!വമിച്ചിട്ടുള്ളതിൽശുഭമേകൊ-
ച്ചെലിവടിവൊടനേകംദുഷ്ടഫക്കൈകാണാം. 24

## മൂഷികശുക്ലപാതചികിത്സ

മെത്തുംമൂഷികശുക്ലനഞ്ഞിനുടയൊന്നാമത്തെവേഗത്തിലുൾ-
ക്കെത്തുംവൻചൊറിയും,തുടങ്ങുമതുവീണംഗത്തിൽനിന്നക്ഷണം
രക്തംവാർത്തുകളഞ്ഞുവാകയുടെപഞ്ചാംഗം,വെറുംപുഷ്കരം,
പുത്തൻഭൃംഗമിവററിലൊന്നുകുളിർതണ്ണീരിൽ കുടിപ്പിക്കണം. 25

23 കാകോളവീര്യം (വിഷവീര്യം) ഇന്ദ്രിയം (ശുക്ലം) ആർത്തി (വേദന) ആയതിന്മേൽ (നീരിന്മേൽ) വട്ടപ്പുള്ളിവ്രജം (വട്ടത്തിലുള്ള പുള്ളികളുടെ കൂട്ടം) പുളകം (രോമാഞ്ചം) പർവ്വഭേദം = പർവ്വങ്ങളിൽ (സന്ധികളിൽ) ഭേദം (പിളൎന്നനോവ്) ഭ്രമം (തല തിരിച്ചിൽ) മൈവാട്ടം (ശരീരതളർച്ച)

24. മെയ്യിങ്കലെല്ലാം (സർവ്വാംഗത്തിലും) അണഞ്ഞാൽ [വ്യാപിച്ചാൽ] വമിച്ചിട്ടുള്ളതിൽ (ഛർദ്ദിച്ചതിൽ, കൊച്ചെലി വടിവോട (എലിക്കുട്ടികളുടെ ആകൃതിയിൽ) ഈ ലക്ഷണം ചിലരിൽ കാണപ്പെട്ടില്ലെന്നു വരാം. അതിനാൽ മേൽ വിവരിക്കപ്പെട്ട ലക്ഷണങ്ങൾകൊണ്ടു മൂഷികശുക്ലപാതം സംഭവിച്ചിരിക്കുന്നു എന്നറിയേണം.

25. മൂഷികശുക്ലനഞ്ഞിനുടെ [എലിശുക്ലത്തിലുള്ള വിഷത്തിന്റെ) അതു (മൂഷികശുക്ലം) അംഗത്തിൽ [അവയവത്തിൽ) വാക (നെന്മേനിവാകയുടെ) പഞ്ചാംഗം (ഇല, തൊലി, വേർ, കായ, പൂവ്) വെറുംപുഷ്കരം (പുഷ്കരമൂലം മാത്രം) ഭൃംഗം [കഞ്ഞുണ്ണി]ഇവററിൽ ഏതെങ്കിലും ഒന്നു അരച്ച്.

ചേതംമൂഷികളുള്ളനത്തിന്നുടെരണ്ടാമത്തെവേഗത്തിലോ
പാരിക്കംമുഴ,ചുട്ടനീറലി,വയാഗ്ഗാത്രത്തിലുണ്ടായ്‌വരും,
ആരക്താധരി! രക്തമോക്ഷവിധിചെയ്യുന്നേരമല്ലംപശ്രു-
ക്ഷീരത്തിൽചെറുചീരവേരിനെയരച്ചിട്ടാശ്രുമോന്തീടണം. 26
മൂന്നാംവേഗത്തിലുഷ്ണൻപനി,തലരുജയും,മഞ്ഞമൂത്രം, വിളർപ്പും,
ചേന്നീടുംമർത്ത്യനങ്കോലകമൂരട്ടുകുടിച്ചീടട്ടെനീരിൽക്കലക്കി,
നാലാംവേഗത്തിലോനാന്തരയുടെപൊതളേ! ഹന്ത! സന്ധിപ്രഭേദം
മേലെല്ലാം വട്ടുളപ്പുള്ളികളിവയുളവാം,തത്രനസ്യംപ്രധാനം. 27
മൂട്ടുകളെയിട്ടരച്ചത്തു കൂട്ടിയ ചിററമൃതുവാകയിലനീർകൾ
ശ്രേഷ്ഠങ്ങളാണതിനെടോ! കൂട്ടററാതദേവതാളിയിലനീരും 28
അഞ്ചാംവേഗത്തിലത്യുല്ക്കടരുജയും,ഛർദ്ദിയും, നീറലും,കൊ-
ണ്ടഞ്ചുംകൂട്ടുക്കനസ്യത്തിനുപുനരളിനീർകൂട്ടിമൂപ്പിച്ച തൈലം,
അഞ്ചാതേമൂർച്ഛയാറാംരയമതിലുളവാം,തത്രചെയ്യട്ടെവീര്യം
താഞ്ചുംവെൺവേള,തുമ്പപ്രവസു,മിവയിലൊന്നിന്റെനീർകൊണ്ടു
നസ്യം. 29

26. ഗാത്രത്തിൽ (അവയവത്തിൽ) രക്തമോക്ഷവിധി (ചോരകളയുക എന്നകർമ്മം) പശ്രുക്ഷീരത്തിൽ [പയ്യിൻപാലിൽ] ആശ്രു (ഉടൻ)

27. തലരുജ (തലവേദനയും) മർത്ത്യൻ (ആൾ) അങ്കോലകമൂരട്ട (അങ്കോലവേർ അരച്ച) നീരിൽ (പച്ചവെള്ളത്തിൽ) കലക്കി കുടിക്കട്ടെ. സന്ധിപ്രഭേദം [സന്ധികളിൽ പിളൎന്നനോവ്) വട്ടുളപ്പുള്ളികൾ (വട്ടപ്പുള്ളികൾ) തത്ര (അവിടെ, നാലാംവേഗത്തിൽ)

28. ചിററമൃതുവാകയിലനീർകൾ (ചിററമൃതിൻനീരും, നെന്മേനിവാകയിലനീരും,) അതിന [നസ്യത്തിന്ന] ശ്രേഷ്ഠങ്ങൾ (നല്ലവ) ആണ് കൂട്ടററാത (കേവലമായ) ദേവതാളിയിലനീരും ശ്രേഷ്ഠമാണ്.

29. അത്യുൽകടതരരുജ [ഏറെ കലശലായ മേൽവേദനയും) അളി (കഞ്ഞുണ്ണി,) നീർ തൈലം [എണ്ണ] മൂർഛ (മോഹാലസ്യം) രയമതിൽ (വേഗത്തിൽ) തത്ര (ആറാംവേഗത്തിൽ) തുമ്പപ്രവസം (തുമ്പപ്പൂവ്) ഇവയിലൊന്നിന്റെ നീർകൊണ്ടു നസ്യം ചെയ്യട്ടെ.

ഏഴാംവേഗത്തിലാരുംമരണമടയുമേ, സിദ്ധമന്ത്രങ്ങളോതി-
പ്പാഴാകാതൗഷധംനൽകുകിലിഹചിലർജ്ജീവിച്ചുവെന്നുംവരാമേ
കേഴക്കണ്ണാൾമണേ! വെൺകതിരവമൂരടിൻകല്ക്കമോലുന്നപാലി-
ലൂഴം'മാർജ്ജാരദുർഗ്ഗാമന്ത്ര'വിനയമുതവിട്ടിട്ടുമോന്തിച്ചിടേണം. 30

വാകപ്പഞ്ചാംഗവുമരച്ചേകിടാംതേനിലാവിധം,
നൽക്കരിന്താളിയിലതൻ കല്ക്കംകൂട്ടിയവെണ്ണയും, 31
'നീലകണ്ഠത്ര്യക്ഷരി,' ശ്രീഹയഗ്രീവചതുഷ്പദി,
'താർക്ഷ്യപഞ്ചാക്ഷരി,' വിഷദ്ധ്വംസദക്ഷങ്ങളാണിവ 32

എന്നോ! സർവ്വാംഗനീർ, നമ്മുടെഗണപതിയാമുണ്ണിയെത്തൻപുറത്തേ-
റ്റുന്നാജ്ജന്തുക്കളൊക്കംമുഴകളൊ, തശിരോഗൗരവം, വർണ്ണഭേദം,
പിന്നെച്ചുണ്ടിൻനിറംമാറുക, പനി, രുധിരച്ഛർദ്ദനം, വസ്തിമേൽവീ-
പ്പൊന്നുംകേൾക്കായ്ക, യീമാല്യകളിലെലിവിഷക്കാരനെക്കൈ-
വിടേണം. 33

30. മരണംഅടയുമേ_പ്രാപിക്കുമേ (തീർച്ചയായും ചാകും) ഓതി (ജപിച്ച) പാഴാകാത്ത [സിദ്ധമായ] നൽകുകിൽ (ഉപയോഗിക്കുകിൽ) ഇഹ (ഏഴാംവേഗത്തിൽ) വെൺകതിരവമൂരടിൻകല്ക്കം [വെള്ളെരിക്കിൻവേർ അരച്ചതു] 'മാർജ്ജാരദുർഗ്ഗാമന്ത്ര' [മാർജ്ജാരദുർഗ്ഗാമന്ത്രം)

31 വാകപ്പഞ്ചാംഗവും_നെന്മേനിവാകയുടെ പഞ്ചാംഗവും അരച്ച് തേനിൽ ആ വിധം 'മാർജ്ജാരദുർഗ്ഗാമന്ത്രം' ജപിച്ചു ഏകിടാം; വെണ്ണയും ആ വിധം 'മാർജ്ജാരദുർഗ്ഗാമന്ത്രം' ജപിച്ചു, ഏകിടാം.

32. താർക്ഷ്യപഞ്ചാക്ഷരി_ഗരുഡപഞ്ചാക്ഷരി. ഇവ വിഷദ്ധ്വംസദക്ഷങ്ങൾ-വിഷത്തെ ശമിപ്പിക്കുവാൻ കഴിയുന്നവ ആണ്. ഇതുകളെ ജപിച്ചു അതാതു മരുന്നുകളെ ഉപയോഗിച്ചാൽ അതാതു വിഷങ്ങൾ ശമിക്കും എന്നു മഹാന്മാരായ ഋഷികളുടെ വചനമുണ്ട്.

33. നമ്മുടെ ഗണപതിയാമുണ്ണിയെത്തൻ പുറത്തേറ്റുന്നാജ്ജന്തുക്കൾ_എലികൾ. ഗണപതി മൂഷികവാഹനനെന്നു പ്രസിദ്ധമാണല്ലോ. ശിരോഗൗരവം_തലക്കനം. വർണ്ണഭേദം-നിറപ്പകർച്ച. രുധിരച്ഛർദ്ദനം—ചോരഛർദ്ദിക്കുക. ഒന്നും കേൾക്കായ്ക—ബാധിര്യം. ഈ മാല്യകളിൽ_ഈ ഉപദ്രവങ്ങൾ കാണപ്പെടുമ്പോൾ എലിവിഷക്കാരനെക്കൈവിടേണം. മരിക്കുമെന്നു അറിഞ്ഞ് ചികിത്സകളിൽനിന്നു പിൻവാങ്ങണം.

## സാരമേയവിഷചികിത്സ

അമ്പോ! നായകടിച്ചുവിട്ടനരർതന്നംഗത്തിൽനിന്നുടയോ,
കൊമ്പോ, കൊണ്ടുകട്ടത്തചോരകഴിയുംവേഗാൽകളഞ്ഞീടണം
മാമ്പേടപ്രതിമാക്ഷി! നാഴികപരംതൊണ്ണൂറുചെല്ലുന്നതിൻ
മുമ്പേ കാച്ചിയനെയ്യുവീഴ്ത്തിയവിടംപൊള്ളിക്കയുംചെയ്യിടാം 34
ഉണ്ടിൻതോലു, നറുംവയമ്പി, വയിലൊന്നു, ല്ലെങ്കിലങ്കോലവേർ
മംഗ്യാകാടിയിൽവെച്ചരച്ചഥകടിച്ചേടത്തുതേപ്പിച്ചുടൻ
അങ്കോലദ്രുമവേരുതന്റെതൊലിയെപ്പേഷിച്ചുപാലിൽക്കൊടു-
ത്തെങ്കിൽപട്ടിവിഷാർത്തികൊണ്ടുവിഷമിക്കില്ലേവനുംവല്ലഭേ! 35
ആരോമൽസ്സുംഖപുഷ്പക്കടെയുടയവയമ്പിന്റെകല്ക്കംകലക്കം
ക്ഷീരംകൊണ്ടോ, ഖുനത്തിൻപ്രതിവിധിയിലുരച്ചുള്ളവസ്തുക്കൾ
കൊണ്ടോ,
താരിൽത്തേൻവാണി! വേണ്ടുംപടിവമനവിരേകങ്ങളുണ്ടാക്കി
മേൽച്ചൊ-
ന്നോരാദ്രവ്യത്തെമോന്തിടുകിലുമുടനൊന്നരൻനായ്‌വിഷംകൈവിട്ടും
പോൽ. 36
ഏറ്റുംനായ്ക്കുരനായവെള്ളമിവയെപ്പേടിച്ചുതണ്ണീരിലും
മറ്റുംനായിനെയാശുകാൺകെ, വെറുംനായ്പോലെചേഷ്ടിക്കുക,
തെറ്റാതങ്ങിനെതന്നെയൊച്ചയിടുകി, ച്ചിഹ്നങ്ങളെത്തീടുകിൽ
പറ്റാനായകടിച്ചുവിട്ടനരനിൽചെയ്യുന്നകയ്യൊന്നുമേ. 37

34. തൻ അംഗത്തിൽ-അവയവത്തിൽനിന്നു. പരം—കേവലം, കാച്ചിയ-നല്ലവണ്ണം മൂപ്പിടിപ്പിച്ച. തൊണ്ണൂറുനാഴിക കഴിഞ്ഞാൽ പിന്നെ ചോര കളയുന്നതല്ലാതെ പൊള്ളിച്ചുകൂടാ.

35. അങ്കോലദ്രുമവേരു-അങ്കോലമരവേരു. പേഷിച്ചു-അരച്ചു. കൊടുത്തെങ്കിൽ_കഴിപ്പിച്ചാൽ. പട്ടിവിഷാർത്തി-നായ്‌വിഷരോഗം കൊണ്ടു.

36. ക്ഷീരംകൊണ്ടു_പാൽ കഴിപ്പിച്ചോ. ആഖുനത്തിൻ-മൂഷികവിഷത്തിൻ. പ്രതിവിധി-ചികിത്സയിൽ. വമനവിരേകങ്ങൾ-ഛർദ്ദി, വയറിളക്കം, ഇവ. മേൽച്ചൊന്നോരാദ്രവ്യത്തെ = അങ്കോലവേർ പാലിൽ അരച്ചുകലക്കിയതിനെ.

37 നായ്ക്കുര, നായ, വെള്ളമിവയെപ്പേടിച്ചു-നായിന്റെ കുര കേൾക്കുമ്പോഴും, നായ വെള്ളം ഇവയെക്കാണുമ്പോഴും ഭയം ഉ

അരിമയിൽമററുള്ളവരുടെയറുമിശ്രവിഷാത്തിയുംശമിപ്പിപ്പാൻ
വരമന്ത്രൌഷധനിരയെപ്പരമുപയോഗിച്ചുനോക്കണംവൈദ്യൻ. 38
ഉങ്ങിൻപഞ്ചാംഗകംകാടിയിലടവൊടുവേവിച്ചുപേഷിച്ചു,ശൌഖ്യം
തിണ്ണംനായിൻെറപല്ലേററിടമതിലുപലേപിച്ചുവെലത്തുനിൎത്തി
അരഞ്ഞൊട്ടൊട്ടായുണങ്ങുന്നളവിലതുകരംകൊണ്ടടത്തിക്കളഞ്ഞൻ
ത്തുംഗാദ്രിപ്പോർകുചേ!പിന്നെയുമൊരുമടിവിട്ടീവിധംചെയ്യിടേ
ണം. 39

അസാരമല്ലിപ്പണി,മൂന്നുനാളിതെൻ
മസാരലോലത്തിഴിചെയ്യുവെങ്കിലോ
അസാദ്ധ്യചിഹ്നങ്ങളിണങ്ങിയാലുമ-
ജ്ജസാ ശമിക്കുംകൊടുതായനായ്‌വിഷം. 40

അരികിലണയുന്നോരെശ്വാവിൻെറമട്ടുകടിപ്പുവാൻ
കരുതിവരുമീരോഗക്കാരൻെറയേപ്പുകളൊക്കയും,
ഒാവലിയച്ചൂടേറ്റുംനെയ്യിങ്കൽമുക്കിയെടുത്തിട്ടു-
നരിയചെറുനാരങ്ങത്തുണ്ടങ്ങൾകൊണ്ടുദഹിക്കണം. 41

ണ്ടാകും. നായിനെ-നായിൻരൂപത്തെ. ആശു-പെട്ടെന്നു കാരണംകൂടാതെ. ചേഷ്ടിക്കുക—പ്രവൎത്തിയ്ക്കുക. അങ്ങിനെ—നായപോലെ. ചിഹ്നങ്ങൾ-ലക്ഷണങ്ങൾ. നരനിൽ-ആളിൽ. ചെയ്യുന്ന കയ്യ്‌-പ്രയോഗം. ഒന്നമേ പററാ-അവൻ'മൃത്യുവശഗത' നാണെന്നറിയണം.

38. മററുള്ളവരുടെ- ഈ ലക്ഷണങ്ങൾ കാണപ്പെടാത്തവരുടെ. വരമന്ത്രൌഷധനിരയെ വരങ്ങൾ = ശ്രേഷ്ഠങ്ങൾ. ആയ മന്ത്രങ്ങൾ, ഔഷധങ്ങൾ, ഇവയുടെ നിരയെ. പരം-ഏററവും.

39. പഞ്ചാംഗകം (ഇല, തൊലി, പൂവ്‌, കായ, വേർ,) വേവിച്ചു (പുഴുങ്ങി) പേഷിച്ചു (അരച്ചു) ഉപലേപിച്ചു (തേപ്പിച്ചു) കരം (കൈ) ഈ വിധം ചെയ്യിടേണം (അരച്ചുതേപ്പിച്ചു വെയിലുകൊള്ളിച്ചു കരഞ്ഞൊന്നുണങ്ങുമ്പോൾ അടത്തിക്കളയണം)

40. അസാദ്ധ്യചിഹ്നങ്ങൾ (37-ാം ശ്ലോകത്തിൽ വിവരിക്കപ്പെട്ട അസാദ്ധ്യലക്ഷണങ്ങൾ)

41. ശ്വാവിൻെറ (നായിൻെറ) ഈ രോഗക്കാരൻെറ (നായ്‌വിഷക്കാരൻെറ) ചെറുനാരങ്ങ നേർനടുവിൽ മുറിച്ച്‌, നല്ലവണ്ണം തിളപ്പിച്ച നെയ്യിൽ മുറിച്ച തല മുക്കിവെച്ചു ദഹിക്കണം

കറുക,ബ്രഹ്മി,പുലിച്ചുവടൊതുവ്വത്തിവരുത്തുമിവയിലൊന്നിൻനീർ
വിരവൊടുമൂക്കിൽകേററിയനരനെയുടൻനായ്‌വിഷംവെടിഞ്ഞിടുമേ. 42

കരഞ്ജത്വഗാദിഗുളിക

ഉങ്ങിൻതോല,ശ്വഗന്ധ,ത്രികടു,വടി,യെരിഞ്ഞിക്കുരുക്കാമ്പുവിഴ്വും
തിങ്ങുംകായം,വചാ,മാഞ്ചി,കളിവയൊടുവെള്ളുള്ളിയെക്കൊടിതന്നിൽ
ഭംഗ്യാപേഷിച്ചുലന്തക്കുരുവെതിർവടിവാംമട്ടുതട്ടിസ്വയംവൈ-
ലത്തെല്ലിക്കാത്തുണക്കുംഗുളികനുകരണംരാവിലെക്കാടിയാലേ. 43

നൽപ്പഞ്ചസാരയൊടു,ചിററമൃതിൻെറയുറ-
ലൊപ്പംപെടുംത്രികടുവിൻപൊടിവേണ്ടവണ്ണം
കല്പിച്ചനെയ്യിലലിയിച്ചുനിദാനമാസേ-
വിപ്പിക്കിലുംപെരിയനായ്‌വിഷമാലടങ്ങും. 44

## മാർജ്ജാരവിഷചികിത്സ

വേപ്പിൻതോലംബുജത്തിൻകുരു,വട,കടകപ്പാലതൻവിത്ത,ഞ്ജനക്ക-
ല്ലാപ്പാടീരം,വെറുംവാരിയിലിതുകളരച്ചിട്ടതേയ്ക്കുന്നവനും,
ഉപ്പും,തിപ്പിൻകിഴങ്ങും,ത്രികടുവൊടുചവക്ഷാരവുംചേർത്തുപൂണ്ടി-
ച്ചല്പംനെയ്യിൽകഴിക്കുന്നവനുമകലുമേവാച്ചിടുംപൂച്ചനഞ്ഞും. 45

(പൊള്ളിക്കണം) എന്ന ഉത്തരാർദ്ധത്തിൻെറ സാരം. കടിപ്പാൻ വരുന്നതും, വിഷവും, ഈ പ്രയോഗംകൊണ്ടു ശമിക്കും.

42. മൂക്കിൽ കേററിയ (നസ്യതേന ഉപയോഗിച്ച) നരനെ (ആളിനെ)

43. അശ്വഗന്ധം (അമുക്കുരം) വടി (ഇരട്ടിമധുരം) വചാമാഞ്ചികൾ. വച, (വയമ്പ്) മാഞ്ചി, ഇവ. ഭംഗ്യാ (നന്നായി) പേഷിച്ച (അരച്ച) ലന്തക്കുരുവെതിർവടിവാംമട്ട (ലന്തക്കുരുപ്രമാണം) സ്വയം (താനേ)

44. കല്പിച്ച (ഉണ്ടാക്കി) ആസേവിപ്പിക്കിലും (സേവിപ്പിച്ചാലും)

45. അംബുജത്തിൻ (താമരയുടെ) പാടീരം (ചന്ദനം) ഇരു

കടുക്കത്തീച്ചവക്കാരപ്പൊടിപൂച്ചവിഷാർത്തനായ്
കൊടുക്കാംമധുവിൽ,കായപ്പൊടികഞ്ഞുണ്ണിനീരിലും. 46

## മക്കടവിഷചികിത്സ

ഗാഢംനീരിലരച്ചുവാകയുടെയഞ്ചംഗംകഴിച്ചുംകടി-
ച്ചേടംതേച്ചു,മിരിപ്പവന്നഴലണച്ചീടാകരങ്ങിൻവിഷം. 47

## അശ്വവിഷചികിത്സ

പാച്ചോററിത്തൊലിയോടമുക്കരവയമ്പോന്നായ്പൊടിച്ചോമന-
പ്പാലിൽചേർത്തുകടിക്കണംഹയവിഷക്കാർ,തേക്കുയുംചെയ്യണം. 47

## മനുഷ്യവിഷചികിത്സ

നരവിഷമതിൽനകരാനം, പരിലേപിപ്പാനു,മെൻപ്രിയേ!
പാലിൽ ചെറുചീരവേര,മരിവേർ, കരളകവേരിവയരച്ച
തൊന്നമതി. 48

## മണ്ഡൂകവിഷചികിത്സ

ജയമൊട്ടുകായം,ത്രികടുക,മിവകാടിയിലിട്ടരച്ചശിക്കുവതും,
തവളകടിച്ചേടംതേക്കുവതും നന്നായതിന്റെവിഷമൊഴിവാൻ. 49

## മത്സ്യവിഷചികിത്സ

വൻമത്സ്യംകൊത്തിയാലസ്ഥലമതിലുടനേകാഞ്ഞിരകപാഠധാരാ-
കാണ്ഡംകല്പിച്ചരണ്യക്കട്ടകിനാടകഷായാംബുവിൻബാഷ്പമേററി

കൾ വെറുംവാരിയിൽ (പച്ചവെള്ളത്തിൽ) ഉപ്പും (ഇന്തുപ്പും) തീയ്യിൻ (കൊട്ടവേലിയുടെ) ചൂർണ്ണിച്ചു (പൊടിച്ചു) പൂച്ചനഞ്ഞും (മാർജ്ജാരവിഷവും) അകലുമേ.

46. തീ (കൊട്ടവേലിക്കിഴങ്ങ്) പൂച്ചവിഷാർത്തനായ് (മാർജ്ജാരവിഷരോഗിക്കു) മധുവിൽ (തേനിൽ) കൊടുക്കാം. കായപ്പൊടി കഞ്ഞുണ്ണിനീരിലും കൊടുക്കാം.

47. ഗാഢം (ഏററവും) നീരിൽ (പച്ചവെള്ളത്തിൽ) വാക (നെന്മേനി വാക)യുടെ. ഹയവിഷക്കാർ (കുതിരവിഷമുള്ളവർ)കടിച്ചഭാഗത്തു തേക്കുയും ചെയ്യണം.

48. നരവിഷമതിൽ (മനുഷ്യവിഷത്തിൽ) പരിലേപിപ്പാനും (കടിച്ചേടത്തു പുരട്ടുവാനും)

49. ജവമൊട്ടു (വേഗത്തോടുകൂടി) ത്രികടുകം (ത്രികടു), അശിക്കുവതും (സേവിക്കുന്നതും)

അമ്മാലെല്ലാമൊഴിപ്പിച്ചമൃതൊട്ടു ദശപുഷ്പങ്ങൾ പാലിൽ പുഴുങ്ങി-
ച്ചമ്മേ പേഷിച്ചു തേച്ചാലതിന്നുടെ വിഷമെൻ ഗൌരി! തീരെ
ശ്ശമിക്കും. 50

## നക്രവിഷചികിൽസ

ചെറുവഴുതിനവേരു, സീതതൻ വേർ, ചെറുകടലാടി, യവക്ഷാരം,
വികാരം,
കടുക, തകര, മാട്ടതൻ്റെ പാൽകൊണ്ടിവകളരച്ചതു നക്രനഞ്ഞക-
റ്റും. 51

## വൃശ്ചികവിഷചികിൽസ

ഊടാർന്നൊരിലവേരിനാൽ കലിതമാം തൈലം, ചവക്ഷാരമൊ-
ത്തീട്ടം സൈന്ധവമിട്ടകാടി, ലവണം കൂട്ടിപ്പചിക്കും ഘൃതം,
പൂടോലും കണയെണ്ണ, യെന്നിവയിലൊന്നോതിദ്രുതം ധാരകോ-
രീടേണം കടുതേളുകുത്തിടുകിലാസ്ഥാനത്തു, പിന്നസ്തനി! 52
കായംമാത്രം കലർന്നങ്ങിലപ്പുളിതടവും കാടിയോടല്ലയെങ്കിൽ
പേയല്ലിന്നുപ്പു സപ്പക്കൊടിയിലകളൊടും ചേർത്തരച്ചിട്ടു പിന്നെ
സ്ഫായല്ലീലേ! പുരട്ടീടുകിലുടനഖിലത്തേൾവിഷക്കുത്തുമന്യം. 53

50. കാഞ്ഞിരകഷായധാരാകർമ്മം (കാഞ്ഞിരത്തിൻ വേർ, തളിർ, ഇവയുടെ കഷായം കൊണ്ടുള്ള ധാരാകർമ്മം) കല്പിച്ചു (ചെയ്തു) അരണ്യകടുകിന്നുടെ (കാട്ടുകടുകിൻ്റെ) കഷായാംബുവിൻ (കഷായവെള്ളത്തിൻ) ബാഷ്പം (ആവി) ഏററി (കൊള്ളിച്ചു) അമ്മാൽ (വേദന മുതലായതു) അമൃതൊട്ടു (ചിററമൃതിനോടു) കൂടി പേഷിച്ചു (അരച്ചു) അതിന്നുടെ (മൽസ്യത്തിൻ്റെ)

51. സീത (കാട്ടുതിപ്പലി) വികാരം (കൊട്ടം) അരച്ചതു (കടിച്ചേടം തേപ്പിച്ചാൽ) നക്രനഞ്ഞു (മുതലവിഷം) അകററും.

52. ഒരിലവേരിനാൽ (ഒരിലവേർക്കഷായത്തിൽ ഒരിലവേർ അരച്ചുകലക്കി) കലിതമാം (കാച്ചിയരിക്കപ്പെട്ടതായ) തൈലം (എണ്ണ) സൈന്ധവം (ഇന്തുപ്പു) ലവണം (ഇന്തുപ്പു) പചിക്കും (മൂപ്പിക്കുന്ന) ഘൃതം (നെയ്യു) ഏന്തി (എടുത്തു) ദ്രുതം (ഉടനെ)

53. തോയത്തോടും—പച്ചവെള്ളത്തോടും. അർക്കപ്പാലിനോടും—എരുക്കിൻപാലോടും. സപ്പക്കൊടിയിലകളോടും = വെററിലകളോടും. അഖിലത്തേൾവിഷക്കുത്തും = എല്ലാ തേളുകളുടെ വിഷവേഗവും. അന്യം = ശമിക്കും. വായവ്യങ്ങൾ, ആഗ്നേയങ്ങൾ,

ധന്യേ! പൊന്നരിതാരമുപ്പിന്തുകളോ, മാടപ്പിറാവിൻമലം
പിന്നീടാതകരംകടുക്കയിവയോ, ചേരുന്നചൂക്കങ്ങിനെ
നന്നാക്കീടിനതാളിമാതളമതിൻനീർകൊണ്ടരച്ചിട്ടു തേ-
ച്ചെന്നാലല്ലലണച്ചിടാചെറുതുമായാളിന്നതേളിൻവിഷം. 54

### രാമഠാദി ഗുളിക

കായംപൊന്നരിതാരമോടിതുവിധംപേഷിച്ചുലന്തക്കുരു-
പ്രായത്തിൽപണിചെയ്തിട്ടുംഗുളികയാൽപാനാദികൎമ്മങ്ങളെ
ശ്രീയോഗേശ്വരി! താളിമാതളരസംചേൎത്തിട്ടുചെയ്യിക്കിലും
പായുംതേൾവിഷമൊക്കെയെന്നുപലരുംചൊല്ലുന്നകില്ലെന്നിയേ 55

### തണ്ഡുലീയകാദിഗുളിക

ആരോമൽച്ചെറുചീരവേര, പലകപ്പയ്യാനിവേർ, കൊട്ടമ-
ല്ലാരിതെങ്ങ, മനസ്സ, വെഞ്ചിഹിരവേർ, കാശ്മീര, ഉങ്ങിൻകുരു,

സൌമ്യങ്ങൾ സങ്കീൎണ്ണങ്ങൾ, ഇങ്ങിനെ തേളുകൾ ചതുർവ്വിധങ്ങളാണ്. അവയിൽവെച്ചു വായവ്യങ്ങൾ വായുകോപകരങ്ങളും, ദീനസാദി പതിനെട്ടുജാതിയോടുകൂടിയവയും ആകുന്നു. ആഗ്നേയങ്ങൾ പിത്തകോപകരങ്ങളും, കൊണ്ഡിന്യാദി ഇരുപത്തിനാലു ജാതിയോടുകൂടിയവയും, ആകുന്നു. സൌമ്യങ്ങൾ കഫകോപകരങ്ങളും, വിശ്വംഭരാദി പതിമ്മൂന്നു ജാതിയോടുകൂടിയവയുമാകുന്നു. സങ്കീൎണ്ണങ്ങൾ ത്രിദോഷകോപകരങ്ങളും, ഉണ്ഡനാസാദി പന്ത്രണ്ടു ജാതിയോടുകൂടിയവയുമാകുന്നു. ഈ അറുപത്തേഴ ജാതി തേളുകളിൽവെച്ചു യാവ ചില തേളുകളുടെ വിഷം സാദ്ധ്യമെന്നു ശാസ്ത്രസമ്മതി കാണപ്പെടുന്നുവോ? അവയുടെ എല്ലാം വിഷം ഈ ലേപത്താൽ ശമിപ്പിയ്ക്കപ്പെടും എന്നറിഞ്ഞുകൊള്ളണം, 'അഖില' പദം ഇതിന്നുവേണ്ടി പ്രയോഗിക്കപ്പെട്ടതാകുന്നു.

54. ഉപ്പ് (ഇന്തുപ്പ്) തേളിൻവിഷം അല്ലലണച്ചിടാ.

55. ഇതുവിധം (താളിമാതളനീർകൊണ്ടു) പേഷിച്ചു (അരച്ചു) പണിചെയ്തിട്ടും (ഉരുട്ടി നിഴലിലുണക്കുന്നു) പാനാദി കൎമ്മങ്ങളെപാനം (സേവിപ്പു) മുതലായ കൎമ്മങ്ങളെ (സേവിക്കുക, പുരട്ടുക, നസ്യം ചെയ്ക ഇവയെ) താളിമാതളരസം (താളിമാതളനീർ)

56. മനസ്സ-മനയോല വെഞ്ചിഹിരവേർ – വെള്ളെരുക്കിന്റെ കാശ്മീരം = കുങ്കുമം. ദിനം = ദിവസം. ഉങ്ങുതൻ = ഉങ്ങി

പോരാപൊന്നരിതാര,മേഴരിനമിദ്രവ്യങ്ങൾവെച്ചങ്ങതൻ
നീരിൽത്തന്നെയരച്ചകൊച്ചപയറിൻമട്ടായുതട്ടിസചയം, 56
വെലേലൽക്കാരയുണക്കിസ്സങ്ങിനടെപഞ്ചാംഗക്കഷായം,വെടി-
പ്പാലുംവെള്ളവികത്തനത്താളിതനീര,ങ്ങിൻകതന്നിന്റെനീർ,
കാലേചേത്തിവയെക്രമാലശനനസ്യാലേപകമ്മങ്ങൾചെ-
യ്യാലററീടുമിതെന്നബുദ്ധിവിളയും'ബുദ്ധൻെറപക്ഷംപ്രിയേ! 57

## ഉരുവലിവിഷചികിത്സ

പാലിൽപേഷിതമാംപുലിച്ചുവടുവേരല്പംകഴിപ്പിയ്ക്കണം
കാലത്തായതിനാൽചതച്ചസിതയുംചേക്കുന്നപാൽക്കഞ്ഞിയോ,
നാളീകാക്ഷി!ധരിയ്ക്കിവണ്ണമവിലും,നീററനൽത്തേങ്ങതൻ
പൂളും,വെണ്ണയും,മേകിടാംമനുജന്നൂറാമ്പല്ലിനഞ്ഞന്യവാൻ. 58
എറെ'ക്കക്കടതന്ത്രമന്ത്ര'മുതവിട്ടിട്ടുള്ളവെള്ളത്തിനാ-
ലൂറാമ്പല്ലികടിച്ചിടത്തുടനടൻചെയ്യീടണംധാരയെ,
ക്ഷീരത്തിൽപുളുതാംപുലിച്ചുവടുവേർതാനോ,മുരിങ്ങയ്ക്കും
വേരോ,തന്വി!കടമ്പതന്റെതൊലിയോപേഷിച്ചു
തേപ്പിക്കണം. 59

## ബ്രാഹ്മണിവിഷചികിത്സ

ശീലാഢ്യേ!കളർനീതകൊണ്ടുപലകപ്പയ്യാനിമാർത്താണ്ഡവേർ-
ത്തോലും,വാകമുരിങ്ങവേപ്പുതൊലിയുംചേർത്തിട്ടരച്ചങ്ങിനെ

ൻകതന്നിന്റെ. കൊച്ചപയറിൻമട്ടായ" (ചെറുപയറിൻമണിപ്ര മാണം.) ഉതട്ടിസചയം-താൻതന്നെ. 56-ാം ശ്ലോകത്തെ 57-ാമ ത്തതിനോട് യോജിപ്പിക്കണം.

57. വെള്ളവികത്തനത്തളിതനീർ = വെളുത്ത എതക്കിൻപു മ്പിന്റെ നീർ. കാലേ-നസ്യസമയത്തിൽ. ഇവയിൽ ചേത്തു ക്രമാൽ അശനനസ്യാലേപകമ്മങ്ങൾ-സേവിക്കുക, നസ്യം, പുര ട്ടുക, എന്നികമ്മങ്ങൾ.

58. പേഷിതമാം (അരയ്ക്കപ്പെട്ടതായ) ആയതിനാൽ (പുലി ച്ചുവടിൻവേർ) ചതച്ചിട്ട. സിത (പഞ്ചസാരയും) ചേക്കുന്ന പാൽ ക്കഞ്ഞിയോ കാലത്തു കഴിപ്പിക്കണം. ഇവ്വണ്ണം (പഞ്ചസാര ചേ ത്തു) മനുജന (മനുഷ്യന)

59. ക്ഷീരത്തിൽ (പാലിൽ) പേഷിച്ച (അരച്ച)

60. പലകപ്പയ്യാനിമാത്താണ്ഡവേത്തോലും (പലപ്പയ്യാനി,

മേലൊക്കെപ്പെരുമാറിയാലരണനഞ്ഞററിടും,മാശങ്കയി-
ല്ലീലേപത്തിലുമസ്സലാണമരിവേർക്വാഥത്തിനാൽസേചനം. 60
നൽത്തെന്നീരിലുഴിഞ്ഞതൻകട,പുലാവിൻകുമ്പി,നിശ്ശംഖപു-
ഷ്പത്തിൻവേരി,വയൊട്ടരച്ചുപുലർകാലത്തിൽകഴിപ്പിക്കയും,
പുത്തൻവെള്ളിയിലക്കരുന്നകളരച്ചാജ്ജന്തുദംശിച്ചഭാഗ-
ത്തായ്‌തേക്കുകയുമാ,മൊഴിക്കുമിവയാലോന്തിൻവിഷംതാനമേ. 61

## ഗൃഹഗോധികാചികിത്സ

കരളകവേര,മരിച്ചെടിമുരടി,വചേന്ദ്രിടയമണിതൻകടയെ
ഇരാവിൻനീരിലരച്ചുപുരട്ടണംഗൗളിതൻകടിക്കഴയിൽ. 62
ഇവയോ,കടമ്പുതൊലിയോ,വിവിധവിലാസേ!വിളാവുതൻ
പശയോ,
ജവമൊടരച്ചുജലത്തിൽധ്രുവമഥമോന്തീലാവിഷംനീങ്ങും. 63

## ഗന്ധോളീവിഷചികിത്സ

തണ്ണുണ്ണാൾമണി!പച്ചമഞ്ഞളൊട്ടുകുമ്മള്ളിൻകുരുന്നേററവും
കല്ക്കിച്ചിട്ടുകടുന്നലിൻെറകുടുക്കതെററുള്ളിടംതേയ്ക്കയും,
ഭൂക്കററിതളിരൊട്ടരച്ചതിൻരസത്തുവെണ്ണയുംചേർത്തുമേ-
ലൊക്കെപ്പൂശുകയും,കഴിച്ചിടുകയും,ചെയ്യാൽവിഷംപാററിടാ. 64

എരുക്ക ഇവയുടെ വേരിന്മേൽ തൊലിയും) വാക(നെന്മേനിവാക) പെരുമാറിയാൽ (പുരട്ടിയാൽ) ആശങ്ക (സംശയം) ക്വാഥത്തിനാൽ (കഷായത്താൽ) സേചനം (ധാര) ഈ ലേപത്തിലും അസ്സലാണ്.

61. ആ ജന്തു (അരണ) ദംശിച്ച (കടിച്ച) ഇവയാൽ (ഈ ചികിത്സകൾ ചെയ്താൽ) ഓന്തിൻവിഷംതാനമേ ഒഴിക്കും. ഓന്തിൻവിഷം അരണവിഷത്തോടു സദൃശമാകയാൽ, അരണവിഷത്തിന്ന പറയപ്പെട്ട ചികിത്സകൾതന്നെ ഓന്തിൻവിഷത്തിനും മതിയാകുന്നവയാണെന്ന പല ആചാര്യന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. അതിനാൽ, ഇതിൽ വേറെ ചികിത്സകളെ കല്പിച്ച ഗ്രന്ഥവിസ്താരം ചെയ്യാത്തതു യുക്തംതന്നെ.

63. ഇവയോ (കരളകവേർ, അമരിവേർ, നന്നാറിക്കിഴങ്ങ ഇവയോ) ജവമോടു (വേഗത്തോടുകൂടി)

64. കല്ക്കിച്ചിട്ടു (അരച്ചു) പൂശുകയും (തേയ്ക്കുകയും) അതുതന്നെ കഴിച്ചിടുകയും.

രഹസ്യൌഷധം

തുമ്പപ്പൂവിൻെറനീരിൽകദളിയുടെപഴത്തോടൊന്നുചേൎത്തശിച്ചാ-
ലമ്പിപ്പോകുംകടന്നൽക്കടുവിഷ,മിതുനീയന്യനോടോതിടൊല്ലേ!

## ജളൌകോവിഷചികിത്സ

അമ്പാടിപ്പെൺതമിസ്രപ്പൊടിതടവിനനെയ്യൂ,ട്ടദംശിച്ചഭാഗ-
ത്തണവത്തേപ്പിച്ചിടേണം,നരനെയതുകഴിപ്പിച്ചിട്ടുയും
ചെയ്യിടേണം. 65

## സാരസ്വതവിഷചികിത്സ

ഒക്കംവണ്ണമരച്ചവിൽപ്പൊരിയതിൻവേരോമനപ്പാലിലും,
കൽക്കിച്ചുള്ളകരിക്കൊടികടെ,വെറുംതണ്ണീരിലുംചേൎത്തുടൻ
മുഷ്ലേറ്റുംപട്ടതാരയെന്നതുകടിച്ചേടത്തുതേപ്പിച്ചു,മോ-
റിച്ചീ,കയ്യൂകളാലതിൻവിഷമറുംപോലെൻെറനീലാളകേ! 66

വേലിപ്പരുത്തിയിലചേൎന്നകടുത്രയത്തെ-
ച്ചേലോടുവാകയിലനീരിലരച്ചുവെച്ചും,
ശൈലേയമെന്നൊരുമരുന്നുപൊടിച്ചുനെയ്യിൽ
ചാലിച്ചു,മെൻചലദൃശാക്ഷിപുരട്ടിടാമേ. 67

## വിഷസാമാന്യചികിത്സ

സിന്ദുവാരാദി ലേപനം

കരുനൊച്ചിവേരു,തമിഴാമവേരുനീർ
മരുതിൻെറതോലു,പുഴവഞ്ഞിതൻതൊലി

65. ചേൎത്ത (കൈകൊണ്ടുരസി യോജിപ്പിച്ച) അശിച്ചാൽ (സേവിച്ചാൽ) കടന്നൽക്കടുവിഷം അമ്പിപ്പോകും. ഇതു (ഇപ്രയോഗം) അന്യനോട് (മററാരാളോട്) അമ്പാടിപ്പെൺതമിസ്രപ്പൊടി-അമ്പാടിപ്പെൺ (നന്നാറിക്കിഴങ്ങ്), തമിസ്ര(വരട്ടുമഞ്ഞൾ) ഇവയുടെ പൊടി ദംശിച്ച (കടിച്ച)

66. കല്ക്കിച്ചുള്ള (അരച്ച) ഇതിൽ വിവരിക്കപ്പെട്ട രണ്ടു മാതിരി മരുന്നും പട്ടതാരവിഷത്തിൽ പുരട്ടുവാനും, സേവിപ്പാനും വളരെ നന്നു.

67. കടുത്രയത്തെ (ത്രികടുവിനെ) വാക (നെന്മേനിവാക) ശൈലേയം (കന്മതം)

അരുണക്കടത്തൊലി,കടമ്പുതന്റെതൊ-
ലി,ഇരുരാത്രി,വേപ്പലരിവാകവേർത്തൊലി, 68
തോരായത്തിൻതൊലി,യമരിതൻവേര,കത്തിദ്രുമത്തോൽ,
പേരാണ്ടുങ്ങിൻതൊലി,യിവയരിക്കാടിയാൽകൽക്കമാക്കി
നേരായ്ദ്ദംശക്ഷയിലുപലേപിച്ചുവെന്നാലിളപ്പം
ചേരാതേകണ്ടോരവിഷവുമില്ലെന്നറിഞ്ഞീടണം നീ. 69
നെല്ലിക്കഗ്ഗന്ധകം,മുക്കൂട്ട,കരളകവേർ,കന്മതം,ചന്ദനം,ചാ-
യില്യം,ഘണ്ടാളഗക്കൊമ്പ,മരിമുരട,യസ്കാന്തകം,വത്സനാഭി,
നല്പങ്ങിൻതോലു,വെള്ളിപ്പൊടി,യമരമരം,മാഞ്ചി,പാടക്കിഴങ്ങെ-
ന്നല്ലേവെള്ളക്കവേരോ,രിലയുമടകട,കസ്തൂരി,കച്ചൂരിമൂലം, 70
ചെറുചീരയറകാരിയവില്വോരിരുവ്വിലദേവതാളിയിവതൻവേർ,
ചെറുകടലാടി,ശതാവരി,യരിതാരം,നെഞ്ച്യ,ശംഖപാഷാണം, 71
പൊന്നിൻചൂർണ്ണം,മരുക്കരം,ത്രിഫല,കോടാചാരി,വെൺകുന്നിവേർ
പന്നിത്തേററപെരുങ്കരുമ്പയുടെവേർ,വേലിപ്പരുത്തിക്കട,
നന്നാറി,ത്രിനിശാ,രസ,ങ്ങൾപവിഴം,മുത്താ,മയം,കുങ്കുമം,
കന്നാരം,വടി,യാടലോട,മധുരാമച്ചം,വയമ്പെന്നിവ, 72
വായ്പാൻതങ്ങിലനീരു,വാകയിലനീർ,നൽച്ചീരകം,നീലവേർ
വേപ്പിൻതോലു,കടമ്പുതോലിവകൾതൻകഷായങ്ങൾ,വെൺവെ
ളനീർ,

68. അരുണക്കടത്തൊലി (എരുക്കിൻവേരിന്മേൽത്തൊലി) ഇരുരാത്രി (വരട്ടുമഞ്ഞൾ,മരമഞ്ഞൾത്തൊലി,) വാക (നെന്മേനിവാക) 68-ാംശ്ലോകം 69-ാംശ്ലോകത്തോടു യോജനീയമാകുന്നു.

69. അകത്തിദ്രുമത്തോൽ (അകത്തിമരത്തിൻതൊലി) കല്ക്കമാക്കി (അരച്ച്) ദംശക്ഷതയിൽ (കടിച്ച ഇടത്തോ, കുത്തിയ ഇടത്തോ) ഉപലേപിച്ച് (പുരട്ടി) എന്നാൽ.

70. അയസ്കാന്തകം (അയസ്കാന്തം) 70, 71, 72 73, 74 ശ്ലോകങ്ങളെ ഒന്നായി അന്വയിക്കണം.

71. ശതാവരി (ശതാവരിക്കിഴങ്ങു) അരിതാരം (പൊന്നരിതാരം) നെഞ്ച്യ (മനയോല)

72. ചൂർണ്ണം_പൊടി. നന്നാറി = നന്നാറിക്കിഴങ്ങു. ത്രിനിശാരസങ്ങൾ. ത്രിനിശ—വരട്ടുമഞ്ഞൾ,മരമഞ്ഞൾത്തൊലി,കപ്പമഞ്ഞൾ. രസം ഇവ. ആമയം = കൊട്ടം.

നീർപ്പൂന്തേൻമൊഴി! താളിമാതളയിലയുള്ളോരുനീരി, ബ്ബീനീർ,
താല്പര്യ്യാലിവകൊണ്ടരച്ചു ബത കൊത്തമ്പാലവിത്തൊപ്പമായ്. 73

ഉരുട്ടിസ്സൂക്ഷിയ്ക്കും ഗുളികകളെ, യുങ്ങിൻെറ തൊലിയോ-
ടരിഷ്ടത്തോലും ചേർന്നമരിമുരടിൻ കഷായമതിലായ്
ഉരച്ചായോജിപ്പിച്ചുടവൊടു കുടിച്ചാളുകളെ, യിട-
ന്നരച്ചോരാതാമെല്ലാരുജകളും വെടിയുമേ. 74

നസ്യത്തിനു ദ്രോണപുഷ്പാദി ഗുളിക

തുമ്പപ്പൂമലർ, താളിവിത്ത, കടമ്പിൻതൊലു, വെൺഭാസ്കര-
ക്കുറുമ്പു,ങ്ങിൻകുരു, മൂർവ, നല്ലമരിവേരിച്ചൊന്നവയൊപ്പമായ്
സമ്പാദിച്ചോരു കീരിതൻകടയെടുത്താട്ടിൻെറമൂത്രത്തിനാൽ
സമ്പേഷിച്ചുരുളാക്കണം ഗുളികയെച്ചുണ്ടങ്ങതൻമോടിയിൽ, 75
കരളകയിലനീർ, വെൺദിനകരയിലനീരിവയിലൊന്നിലി-
ഗ്ഗുളിക
ഉരസിക്കലത്തിനസ്യം തരസാ ചെയ്യുകിലേതുവിഷവുമറും. 76

73. വാകയിലനീർ (നെന്മേനിവാകയിലനീർ) നീലി(അമരിവേർ) ഇതുകൾതൻകഷായങ്ങൾ = ഇവകൊണ്ടുവെവ്വേറെ ഉണ്ടാക്കിയ കഷായങ്ങൾ. ഇവകൊണ്ടു താല്പര്യ്യാൽ = ശ്രദ്ധവെച്ചു. മുമ്മൂന്നുയാമം കുറയാതെ അരച്ചു. ബത എന്നതു വാക്യാലങ്കാരമാകുന്നു. കൊത്തമ്പാലവിത്തൊപ്പമായ് — കൊത്തമ്പാലയരിപ്രമാണം.

74. ഉരുട്ടി നിഴലിലുണക്കി സൂക്ഷിക്കുന്നു. അരിഷ്ടത്തോലും = വേപ്പിൻ തൊലിയും. കഷായമതിലായ് — കഷായത്തിൽ. ആയോജിപ്പിച്ചു = ചേർത്തു. വിഷരുജകളും — വിഷരോഗങ്ങളും.

75. താളിവിത്ത് — താളിയരി. വെൺഭാസ്കരക്കുറുമ്പു — വെള്ളെരുക്കിൻതളിർ. മൂർവ — പെരുങ്കുരുമ്പവേർ. ഇച്ചൊന്നവയൊപ്പമായ് — ഇവ എല്ലാംസമം ചേരുന്നോടത്തോളം. സമ്പാദിച്ചോരു — ശേഖരിച്ചോരു... ത്തിയ. കീരിതൻകട — കീരിക്കിഴങ്ങു. സമ്പേഷിച്ചു — നല്ലപോലെ അരച്ചു. ചുണ്ടങ്ങതൻ മോടിയിൽ - പുത്തരിച്ചുണ്ടങ്ങപ്രമാണം. ഗുളികയെ ഉരുളാക്കണം — ഉരുട്ടി നിഴലിൽ ഉണക്കി വെയ്ക്കണം.

76. വെൺദിനകരയില - വെള്ളെരുക്കില നീർ. തരസാ — ഉടനെ.

വില്വബീജാദിഗുളിക

ഒപ്പത്തിൽക്കുവളത്തിൻകുരുമുളകിവയും,സീതയും,ഇത്തു,മൊത്ത–
ത്തുപ്പോമൽത്തുമ്പനീർകൊണ്ടതിമിരസമരപ്പിച്ചുഴന്നിന്റെമട്ടിൽ
താല്പ്യത്തോടുതട്ടുംഗുളികകളമരിപ്പത്രനീരോടുചേർത്താ,
വേപ്പിൻപൂനീരുകൊണ്ടോ,മിഴിയിലെഴുതിയാലേതുനഞ്ഞും
ശമിക്കും. 77

തലയിൽ കുഴമ്പിടുവാൻ

രാമച്ചം,കരുനൊച്ചിവേരമരിവേർ, താരല്പി,വെൺഭാന്തൻ–
വേർ,മഞ്ചി,ച്ചെറുചീരവേർ,വടി,കൾനാഗപ്പൂവൊടേലത്തരി,
കാർ,മഞ്ചെട്ടി,കൾച്ചെന്നിനായക,നിശാദ്വയ,ങ്ങൾകൊട്ടം,വ്രജ–
സ്ത്രീ,മാലേയ,മരത്ത,നൽത്രികടുകം, കാമുന്നിവററിൻപൊടി, 78
പാലോല്പംവാണി! പാടക്കൊടിമുരടവപേഷിച്ചുചേർത്തുംമുരിങ്ങ–
ത്തോലിൻനീരൊത്തുകൊണ്ടപ്പയസിപരിപചിച്ചാവണക്കെണ്ണ
തന്നിൽ
ചാലിച്ചിട്ടാവതോളംനിറുകയിലിടുകിൽശ്ലേഷ്മരോധം,
ഭ്രമം,മോ–
ഹാലസ്യം, മൂർദ്ധനോവി,വകയുടയവിഷാർത്തനാസൌഖ്യം
ഭവിക്കും. 79

പ്രാണരാജഘൃതം

ജീമൂതം,തമിഴാമവെള്ളിയിലവേർ,വേപ്പിന്റെതോൽ,വല്പവ–
ന്ത്രീമൂലം, വനവെള്ളരിക്കുരളകവ്യാഘ്രീസിതാദിത്യവേർ,

77. ഉഴന്നിന്റെ മട്ടിൽ_ഉഴന്നിൻമണിപ്രമാണം. അമരിപ്പത്രനീരൊട്ട–അമരിയിലനീരൊട്ട. വേപ്പിൻപൂനീരുകൊണ്ടോ_വേപ്പിൻപൂവിന്റെ നീരിൽ ചാലിച്ചോ. വിഷവേഗംനിമിത്തം ബോധക്ഷയം, പേപറക, മുതലായവ ഉണ്ടായി കണ്ടാൽ അപ്പോളാകുന്ന നസ്യാഞ്ജനങ്ങൾ ചെയ്യേണ്ടത്.

78. 78-ാം ശ്ലോകത്തിന്റെ യോജന 79-ാം ശ്ലോകത്തോടാകുന്നു.

79. ശ്ലേഷ്മരോധം-കഫത്തടവു്. ഭ്രമം—തലതിരിച്ചിൽ മൂർദ്ധനോവു—തലവേദന, വിഷാർത്തന-വിഷരോഗിയ്ക്കു്. സൌഖ്യം-സ്വാസ്ഥ്യം. ഭവിക്കും-ഉണ്ടാകും.

80. 80, 81, 82 ശ്ലോകങ്ങളെ ഒന്നായി അന്വയിച്ചുകൊള്ളണം.

ഒമൽക്കുവളർവേർകടുക്ക, പലകപ്പയ്യാനിവേരാമയം,
രാമച്ചം,കരുനൊച്ചിവേർ,വടി,കടമ്പിൻതോലു,പാടക്കട, 80
നീരം,ചിററമൃതി,പ്പറഞ്ഞതുകൾതൻകഷായാംബുവിൽകായം,മ-
ഞ്ജാരിത്തൊങ്ങ,കടമ്പുതോലമരിവേർ,മുക്കായ,ദേവദ്രുമം,
കാറിൻകന്ദമമൃക്കരം,കറുക,വേപ്പിൻപൂവി,രിപ്പയ്യൂഴം
സാരം,കന്മത,ഡാഡിമ,ങ്ങളിവയെക്കല്ക്കീകരിച്ചങ്ങിനെ, 81
മന്ദതീകൊണ്ടിരട്ടിക്കുളിർമതിലതതൻനീരമായ്ക്കാച്ചിട്ടംനെ-
യ്യന്നേനാൽക്കാലിതൻനഞ്ഞിനു,മപരവിഷത്തിന്നുമൂനംവരുത്തും
എന്നല്ലേ'പ്രാണരാജ്ഞാ'ഹ്വയമിതുമുളകിൻചൂർണ്ണമോടാദിയിങ്കൽ
തിന്നിക്കാംനൂനമെല്ലാവിഷരുജകളിലുംപ്രാണരക്ഷയ്ക്കുവേണ്ടി. 82
അപ്പുരന്ദരഹാസ്പിററലപ്പോത്തിക്കരിമാരുമേ
കെല്പിൽപാസ്സാക്കിവെച്ചിട്ടുണ്ടിപ്പറഞ്ഞതുളിനെ. 83

ശോചതാക്കാദി തൈലം

വെൺതാന്നിച്ചെറുചീരവേരുകൾ,നിശാവേപ്പുങ്ങുകൾക്കുള്ളതോൽ,

81. നീരം-ഇരുവേലി. കഷായാംബുവിൽ-കഷായവെള്ളത്തിൽ. മുക്കായ-ത്രിഫല. ദേവദ്രുമം-ദേവതാരം. കാറിൻ-മുത്തങ്ങയുടെ കന്ദം-കിഴങ്ങു. സാരം-കാതൽ. കന്മതഡാഡിമങ്ങൾ—കന്മതം, ഡാഡിമം, ഉറുമാമ്പഴത്തിന്റെ ഓടു. ഇവ-കല്ക്കീകരിച്ചു-അരച്ചുകലക്കി.

82. കുളിർമതിലത-സോമവല്ലി. അന്നേ-സേവിക്കുകയോ നസ്യമോ, പുരട്ടുകയോ ചെയ്ത ദിവസം തന്നേ, 'നാല്ക്കാലിതൻ' എന്നതു ജാത്യേകവചനമാകുന്നു. നാൽക്കാലികളുടെ നഞ്ഞിനും-വിഷത്തിനും. അപരവിഷത്തിനും-കാലില്ലാത്ത ജന്തുക്കളുടെ വിഷത്തിനും. ഊനം=ശമം. പ്രാണരാജ്ഞാഹ്വയം-പ്രാണരാജ്ഞ എന്ന പേരായതു. ചൂർണ്ണം-പൊടി. എല്ലാ വിഷരുജകളിലും—വിഷരോഗങ്ങളിലും. പ്രാണരക്ഷയ്ക്കു വേണ്ടി ആദിയിങ്കൽ തിന്നിക്കാം നൂനം—തീർച്ച.

83. അപ്പുരന്ദരഹാസ്പിററലപ്പോത്തിക്കരിമാരുമേ = അശ്വിദേവന്മാരും. ഇപ്പറഞ്ഞോരതുളിനെ ('പ്രാണരാജ്ഞ'യെത്തന്നെ) എല്ലാ വിഷങ്ങളിലും ആദിയിൽ മുളകിൻപൊടിയോടുകൂടി സേവിപ്പിക്കാം എന്നതിനെ കെല്പിൽ പാസ്സാക്കിവെച്ചിട്ടുണ്ടു. അശ്വിദേവന്മാരും ഇപ്രകാരം അഭിപ്രായപ്പെട്ടിട്ടുണ്ടു.

വൻപാടക്കട,ത്താഴലിൻമലരി,വററിൻകപാഥനീർമോതിടാം
എൻഭാമയ്യേ!ദൃഢമിപ്രതിക്രിയകളെച്ചെയ്താലിവയ്യൊപ്പമായ്
വമ്പാനന്യവിഷങ്ങളുംതൊലയു,മെന്തിന്നേറെയോതുന്നു ഞാൻ? 84

## ഗരചികിത്സ

വെക്കം‘നീലഗളാക്ഷരത്രയി’ജപിച്ചെൻതനപി!വെൺതെച്ചിവേർ-
ക്കൽക്കംകൂടിയപാലിനെച്ചെറുതശിപ്പിച്ചാലറുംകൈവിഷം,
പക്വാമാശയസംസ്ഥമാംഗരപദാർത്ഥത്തെപ്പുറത്താക്കുവാ-
നൊക്കുംമട്ടുയഥാക്രമംവയറിളക്കേണംവമിപ്പിക്കണം. 85

### കൈവിഷസ്ഥാനം അറിവാൻ

പാലിൽപേഷിച്ചുട്ടത്തുള്ളമരിയിലവയററത്തുസർവ്വത്രതേപ്പി-
ച്ചാ,ലേപംചെററുണങ്ങാത്തവിടെവിഷമിരിക്കുന്നതായ്
കണ്ടിടേണം
മേലാപിഞ്ചാംകിടാവിന്നിഹവമനവിരേകങ്ങളുണ്ടാക്കുവാനെ-
ന്നാലോചിച്ചാവതോളംശമനവിധികളെച്ചെയ്തുകൊള്ളട്ടെ
വൈദ്യൻ. 86

84. ഇപ്രതിക്രിയകളെ (ചികിത്സകളെ) അന്യവിഷങ്ങളും (മററുള്ള പ്രാണികളുടെ വിഷങ്ങളും) തൊലയും (ശമിക്കും)

85. നീലഗളാക്ഷരത്രയി (നീലകണ്ഠത്ര്യക്ഷരി) അശിപ്പിച്ചാൽ(സേവിപ്പിച്ചാൽ) കൈവിഷം അറും. പക്വാമാശയസംസ്ഥമാം (പക്വാശയം, ആമാശയം ഇവയിൽ ഇരിക്കുന്നതായ) ഗരപദാർത്ഥത്തെ (മരണംവരെയുള്ള അനർത്ഥങ്ങളെ ഉണ്ടാക്കുന്നതായ ഒരു ശക്തിവിശേഷം ഉള്ള മരുന്നിനെ) യഥാക്രമം (ക്രമേണ) വമിപ്പിക്കണം (ഛർദ്ദിപ്പിക്കണം) ഗരദ്രവ്യം, പക്വാശയത്തിൽ ഇരിക്കുന്നുവെങ്കിൽ വയറിളക്കണം. ആമാശയത്തിലാണെങ്കിൽ ഛർദ്ദിപ്പിക്കണം.

86. പേഷിച്ച് (അരച്ച്) സർവ്വത്ര (എല്ലായിടവും) ലേപം (പുരട്ടിയ മരുന്ന്) വിഷമിരിക്കുന്ന ദിക്കിൽ പുരട്ടിയ മരുന്ന് ശേഷം ഭാഗം ഉണങ്ങുമ്പോഴും ഉണങ്ങാതെ കാണാം. പിഞ്ചാം (ക്ഷുദ്രശരീരനായ) ഇഹ (ഗരവ്യാധിയിങ്കൽ) വമനവിരേകങ്ങൾ (ഛർദ്ദി, വയറിളക്കം ഇവ) ഉണ്ടാക്കുവാൻ മേലാ (വിഷമമാണ്) എന്നു. ശമനവിധികളെ (ശമിപ്പിക്കുന്ന പ്രയോഗങ്ങളെ)

പാകാന്തം,പാട്ടീലാവുന്നതിന്നു,മൊളിവിലായ്‌ചോററിലും
മററുമുൾച്ചേ-
ർന്നകംശുദ്ധംഗരദ്രവ്യമതിവിധമാണെന്നറിയോർത്തിടേണം
രാകാചന്ദ്രാനനേ!രണ്ടിനുമരുതിവരാൻമുൻപറഞ്ഞൌഷധംനാ-
ന്നേകാന്തസ്നേഹയോഗാൽചിലതിനിയുമിവൻനിൻ
ചെകിട്ടിൽക്കഥിക്കാം. 87

പൂയംനാളിൽപറിക്കുന്നതായപാടക്കിഴങ്ങിനെ
അരച്ചുപാലിൽമോന്തിച്ചാലാരംകൈവിഷമററുപോം. 88

## സുവർണ്ണാദി ഗുളിക

തങ്കം,പിന്നെവയമ്പു,രട്ടിമധുരം,ദ്രാക്ഷ,മാച്ചന്ദനം
വെൺകുന്നിക്കുരുവിൻപരിപ്പു,വസമംമുഞ്ഞത്തെള്ളൂഴംനീരിനാൽ
ശങ്കിക്കാതെയരച്ചുതട്ടിനിഴലിൽസ്ഥാപിച്ചുണക്കിക്കൊട്ടു-
ത്തെങ്കിൽകൈവിഷമാതകൈവിടുകയില്ലദ്ദാമവിദ്യോതികേ! 89
ച്ചക്കോ,കുവളകച്ഛദങ്ങൾ,പലകപ്പയ്യാനിവേരോ,ചത-
ച്ചുൾക്കൊള്ളിച്ചുപചിച്ചമോരിലിതിനെത്തന്നേകുടിപ്പിക്കുകിൽ,
വെക്കംകൈക്കൊൾവതിന്നേകിടുംഗരപദാർത്ഥത്തിൻെറ
കെല്പററുപോം
മുക്കണ്ണൻെറമനംമയക്കിയമനോജാഡംബരാടോപമേ! 90
നീയോർത്താലുംകൊഴിഞ്ഞിൽച്ചെറുവഴുതിനവേർ,വൻകൊടി
ത്തൂവവേരെൻ,
ജായേ!കാട്ടിൽപെടുംതിപ്പലിമുരടി,വയാൽകാച്ചിവയ്ക്കുന്നമോരിൽ

87. ഗരദ്രവ്യം (ഗരൌഷധം) മുൻപറഞ്ഞൌഷധം (85-ാം ശ്ലോകത്തിൻെറ പൂർവ്വാർദ്ധത്തിൽ വിവരിക്കപ്പെട്ട മരുന്നു) ഏകാന്തസ്നേഹയോഗാൽ (വളരെ സ്നേഹമുള്ളതു ഹേതുവായിട്ടു)

88. ആരം (ഉടൻ)

89. തങ്കം (സ്വർണ്ണം) കൊടുത്തെങ്കിൽ (സേവിപ്പിച്ചാൽ) കൈവിഷമാതു കൈവെടിയുകില്ല? എല്ലാവരുടേയും കൈവിഷം ശമിക്കും.

90. കുവളകച്ഛദങ്ങൾ (കൂവളയിലകളോ) പചിച്ച (കാച്ചിയ) ഇതിനെ (സുവർണ്ണാദി ഗുളികയെ) ഗരപദാർത്ഥത്തിൻെറ (ഗരൌഷധത്തിൻെറ) കെല്പ് (ശക്തി)

പേയാകാതെക്രമാലിഗ്ഗുളികയെന്നകരാംസ്തംഭനോച്ചാടനങ്ങൾ-
ക്കായും,വിദ്വേഷണംമാരണവിധിയിതുകൾക്കായു,മേകം
ഗരത്തിൽ. 91

ആകർഷണത്തിനു,വശീകരണത്തിനായോ,
നൽകംമഹാഗരമതന്നമരിച്ചപോകാൻ
മോർകാട്ടവെള്ളരിയതിൻമുരടിട്ടുകാച്ചി
മാഴ്കാതെയിഗ്ഗുളികചേർത്തുകുടിച്ചിടട്ടെ. 92

മന്ത്രത്തെച്ചൊല്ലിയേകംമഹിതഗരമതന്നിൻെറവേഗത്തിനോരോ
മന്ത്രത്താൽവീര്യമാററൊഷധികളെയുപയോഗിച്ചശേഷംവരുത്തി
ചിന്തിച്ചാമന്ത്രദേവതകളെമുഴുവൻവേർപെടുത്താതിരുന്നാൽ
ചിന്തുംദോഷങ്ങളാലേശിശുവിനുപനിയുംമററുമുണ്ടായ്‌വരും
പോൽ. 93

അല്ലെന്നാൽ,വാലിയക്കാരനിശവുമധികംദൃഷ്ടിവെച്ചാല്പമെന്തെ-
ന്നില്ലാതേതീയ്യു,വെള്ളം,പട്ടകുഴി,യിവയിൽചെന്നുവീഴും
കിടാങ്ങൾ,
പല്ലുംകൊമ്പുംപെട്ടംപ്രാണികളിടി,യിവയുംമററുമേൽക്കാതെമട്ടാ-
യെല്ലായ്പോഴുംമനംവെച്ചിവരുടെയവനംചെയ്‌വ
താവശ്യമത്രേ. 94

91. 'കൊൽവതിന'' എന്ന ശബ്ദം കൊണ്ടു സ്തംഭനം, ഉച്ചാടനം, വിദ്വേഷണം, മാരണം ഇവയെ സംഗ്രഹിച്ചിരിക്കുന്നു. സ്തംഭനത്തിനുവേണ്ടികൊടുക്കുന്ന ഗരൌഷധത്തിൽ കൊഴിഞ്ഞിൽവേരും, ഉച്ചാടനത്തിനുവേണ്ടി കൊടുക്കുന്നതിൽ ചെറുവഴുതിനവേരും, വിദ്വേഷണാർത്ഥമായതിൽ കൊടിത്തുവവേരും, മാരണാർത്ഥമായതിൽ കാട്ടതിപ്പലിവേരും ഇട്ടു കാച്ചിയ മോരിൽ 'സുവർണ്ണാദി' ഗുളിക സേവിക്കാം എന്നാകുന്നു 91-ാം ശ്ലോകത്തിൻെറ താല്പര്യം.

92. മരിച്ചപോകാൻ (നശിക്കുവാൻ) ഇഗ്ഗുളിക ('സുവർണ്ണാദി')

93. മഹിതഗരമതന്നിൻെറ (വലിയ ഗരൌഷധത്തിൻെറ) ഓഷധികളെ (മരുന്നുകളെ) ചിന്തുംദോഷങ്ങളാലെ (ധാതാദിദോഷകോപം നിമിത്തം) ശിശുവിനു (കുട്ടിക്കു)

94. അനിശവും (എപ്പോഴും) പല്ലും (വിഷപ്പല്ലും) ഇവരുടെ-കിടാങ്ങളുടെ അവനം (പാലനം)

## മൂക്കിലും മററും കുന്നിക്കുരു മുതലായവ പോയാൽ

ബാലൻതൻമൂക്കിലും മററുമെതാരപകടമായ് കുന്നിയും മററുമൾപ്പ-
ക്കാലേററതീക്ഷ്ണമാകും പൊടിയുടനെവലിപ്പിക്കയും മററുമാവാം
ചേലിൻകാമേ! ചെകിട്ടിൽ ചിലചെറുവകയായുള്ളജന്തുക്കൾ
പോയാൽ
തൈലക്ല്യപ്പുവെള്ളങ്ങളു, മഥ ചെറുനാരങ്ങനീരും നിറയ്ക്കാം. 95

## ശതപദക്ഷതചികിത്സ

കൈതക്കൂമ്പോടു ചുണ്ടച്ചെടിയിലകൾവെളിച്ചെണ്ണയിൽതാൻ
വറുത്താ-
ട്ടാതെപേഷിച്ചിണക്കിപ്പലതവണപുരട്ടീടു; ചൂടുള്ളനീരിൽ
നന്മേനിവാകക്കലുഴന്നങ്ങവയവമതശിപ്പിക്ക, നെല്ലിക്കമാത്ര-
ക്വാഥത്താൽ ധാരകോരീടുക, യിവമതിതേരട്ടവിഡ്വ്രണത്തിൽ. 96

## കംബളകീടക്ഷതചികിത്സ

മുള്ളൻചീരത്തെരിച്ചിട്ടത് പുതുനീരിങ്കൽശരിക്കായതി-
ന്നുള്ളാവേതമരച്ചു ചേർത്തുവിപചിച്ചീടും വെളിച്ചെണ്ണയെ
കള്ളംവിട്ടുകുടിക്കയും, കമനി! തൊട്ടാരട്ടി ബാധിക്കയാൽ
പൊള്ളിപ്പോയവിടെപ്പുരട്ടീടുകയും, ചെയ്യേണമെല്ലാവരും. 98

95. ബാലൻതൻ (കുട്ടിയുടെ) തൈലക്ല്യപ്പുവെള്ളങ്ങളും (എണ്ണയും,ഉപ്പുവെള്ളവും) ചെകിട്ടിൽകുഴിയാനപോയാൽ എണ്ണയും, കോട്ടെരുമപോയാൽ ഉപ്പുവെള്ളവും, തൊട്ടാരട്ടി പോയാൽ ചെറുനാരങ്ങനീരും, നിറയ്ക്കണം—ഈ ന്യായത്തെ പിടിച്ചു മററുള്ളവയിലും പ്രവത്തിക്കുക—

96. പേഷിച്ച (അരച്ച) നീരിൽ (വെള്ളത്തിൽ) വാക (നെന്മേനിവാക) അശിപ്പിക്ക (സേവിപ്പിക്ക) നെല്ലിക്കമാത്രക്വാഥത്താൽ(വെറും നെല്ലിക്കക്കഷായംകൊണ്ട്) തേരട്ടവിഡ്വ്രണത്തിൽ (തേരട്ടകൾ മേൽതട്ടി പൊള്ളുകയാലുണ്ടായ വ്രണത്തിൽ) ഇതിന്നു, ആദിയിൽ പറഞ്ഞ ലേപനംകൊണ്ടു ശമം വരാത്തപക്ഷമേ മററവ ചെയ്യേണ്ടു.

97. പയസ്സിനാൽ (പാലിനാൽ) കരിമ്പടപ്പുഴുവ്രണം (കരിമ്പടപ്പുഴു മേൽപററി പൊള്ളിയാൽ ഉണ്ടാകുന്ന വ്രണം).

## യാഷപത്രാഹതചികിൽസ

പാൽച്ചോലയല്ലെതിർവാണി! തുവയിലയുംമററുംകടിച്ചീടുകിൽ
പാച്ചോററിത്തൊലിമോരിലരച്ചിനെയരച്ചാലേപനംചെയ്യണം. 98

## മക്കടീചൂർണ്ണകണ്ഡൂതിചികിൽസ

വച്ചീടുംകരണപ്പൊടിച്ചൊറിവിടാൻതുനെയ്യുസർവ്വാംഗവും
തേച്ചിട്ടൊന്നുകുളിക്കണംപുനരിളംചൂടുള്ളവെള്ളത്തിനാൽ, 99

'ഞാനിച്ചൊന്നുണങ്ങിയവിഷാദികൾതൻചികിത്സ
മാനിച്ചുകേട്ടൊരുവിധംകരളിൽധരിച്ചേൻ
ഹേനാഥ! ബാക്കിയുമുരയ്ക്കണമെന്നൊടെ'ന്നോ
മീനാക്ഷി! നിന്നുടെയപേക്ഷിയതും കഴിപ്പൻ. 100

## മുപ്പത്തേഴാം അധ്യായം

## പ്രത്യൌഷധവിധി

തീനോക്കാതധികംചെലുത്തിവിട്ടമാഹാരം, ദഹിക്കായ്കയാൽ
ദീനങ്ങൾക്കുനിദാനമാം, തതിനുഞാൻ പ്രത്യൌഷധംചൊല്ലുവൻ
മീനിൻമാംസമജീർണ്ണമായമതുകിൽ കല്ലുപ്പുതെല്ലിട്ടുമോർ-
ത്താനം, നൽക്കരുനൊച്ചിനീരു, മെല്ലതാംവണ്ണം കഴിപ്പിച്ചിടാം. 1

98. ആയതിനുള്ളാവേരും (മുള്ളൻചീരവേരും) വിപചിച്ചീടും (കാച്ചുന്ന) ബാധികയാൽ (മേൽ പററുകയാൽ)

99. ആലേപനം ചെയ്യണം (പുരട്ടണം) കരണപ്പൊടിച്ചൊറി (നായ്ക്കുരണപ്പൊടി മേൽ തട്ടിയാലുണ്ടാകുന്ന ചൊറി)

100. ധരിച്ചേൻ (ഗ്രഹിച്ചേൻ) ഹേ നാഥ (അല്ലയോ ഭത്താവേ) ബാക്കിയും (ഇനിയുള്ളതും) എന്നോടു ഉരയ്ക്കണം (അരുളിച്ചെയ്യണം) എന്നോനിന്നുടെയപേക്ഷ. അതും (പരിശിഷ്ടഭാഗം വിവരിക്കയും) കഴിപ്പൻ.

## അധ്യായം 37

1. തീനോക്കാതെ (അഗ്നിബലത്തിനു തക്കവിധമല്ലാതെ) ആഹാരം (ഭക്ഷണപദാർത്ഥം) നിദാനമാം (കാരണമാം) അതിനു (ആഹാരത്തിനു) പ്രത്യൌഷധം (മറുമരുന്നു) അജീർണ്ണമായമതുകിൽ (അതിമാത്രമായി ഭക്ഷിക്കയാൽ ദഹിക്കാതിരിക്കിൽ) നൽക്കരുനൊച്ചി (നല്ല കരുനൊച്ചിയില) നീരും. രണ്ടും മത്സ്യമാംസത്തിനു ജീർണ്ണത വരുത്തുന്നവയാകുന്നു.

പിണ്ണാകം, ശുഷ്കമേലാത്തരിയുടെ പൊടിയും, ചേർത്തചൂടൊട്ടിണങ്ങും
തണ്ണീരാലെണ്ണ,യാട്ടിൻപിശിത, മിതുകളെജ്ജീർണ്ണമാക്കാം ക്രമത്താൽ,
തിണ്ണംമദ്യംദഹിപ്പാൻ മധുവുതചെറുനാരങ്ങനീർപോത,മാവ്വം—
വണ്ണം വേകും ഞെരിഞ്ഞാംപുളിയുടെ കടതൻ നീരിനാൽ പന്നിമാംസം. 2
തക്രത്താൽ വെന്തുപോംശർക്കര,തയിരഥപഞ്ചാരയാൽ, തജ്ജലത്താൽ
ചുക്കിൻകഷായം വെറുംനീർ സിതയിതുകളിലൊന്നേകിയാൽ പാല്യതാനം,
നൽക്കൊത്തമ്പാലവിത്തൂ,ഴിജ, യിതുകൾപൊടിച്ചിട്ടൊരുഷ്ണോദകം മോ—
ന്തിട്ടുന്നെങ്കിൽ ക്രമത്താലറുതിമലരിനും, പഞ്ചസാരയ്ക്കുമുണ്ടാം. 3
പാകംനൽത്തേങ്ങനീർകൊണ്ടവിലിനവരുമേ,ചുക്കുവെള്ളം കുടിച്ചാൽ
വേകുംമോര,ഷ്ണവെള്ളം മതിനിയതമരിച്ചിട്ടുഭക്ഷ്യം ദഹിപ്പാൻ,

2. പിശിതം (മാംസം) ജീർണ്ണമാക്കാം (ദഹിപ്പിക്കാം) പിണ്ണാകംചേർത്ത ചൂടുവെള്ളം കുടിച്ചാൽ എണ്ണയും, ഏലത്തരിപ്പൊടി ചേർത്ത ചൂടുവെള്ളം കുടിച്ചാൽ ആട്ടിൻമാംസവും, ദഹിക്കും എന്നു 'ക്രമത്താൽ' എന്നതിൽനിന്നു ഊഹിച്ചുകൊള്ളണം. മധു (മദ്യം) ഉത ചെറുനാരങ്ങനീർ (മദ്യമോ, ചെറുനാരങ്ങനീരോ,) പോതം—രണ്ടിലൊന്നു സേവിച്ചാൽ മദ്യം ദഹിക്കും.

3. തക്രത്താൽ (മോര സേവിപ്പിച്ചാൽ) ശർക്കര വെന്തുപോം. ജലത്താൽ (പച്ചവെള്ളം സേവിപ്പിച്ചാൽ) കഷായം (കഷായം) വെറും നീർ (പച്ചവെള്ളം) സിത (പഞ്ചസാര) പാല്യതാനം വെന്തുപോം (ദഹിക്കും) ഊഴിജ—സീത (തിപ്പലി) ഉഷ്ണോദകം (ചൂടുവെള്ളം) കൊത്തമ്പാലയരിപ്പൊടി കലക്കിയ ചൂടുവെള്ളം സേവിപ്പിച്ചാൽ മലരിനും, തിപ്പലിപ്പൊടി കലത്തിയ ചൂടുവെള്ളം സേവിപ്പിച്ചാൽ പഞ്ചസാരയ്ക്കും അറുതിനാശം (ജീർണ്ണത) ഉണ്ടാം എന്നാകുന്നു 'ക്രമത്താൽ' ശബ്ദത്തിന്റെ താല്പര്യം.

4. പാകം (ദഹനം) നൽത്തേങ്ങനീർകൊണ്ടു (നല്ല തേങ്ങ

മാഴ്കാതെ ഡാഡിമം, ജീരകം, മിതുകളിലൊന്നൊത്തൊരിന്തുപ്പു ചൂർണ്ണി-
ച്ചേകം തപ്തോദകത്താൽ ദഹനമടയുമേസർവ്വവാഴപ്പഴങ്ങൾ. 4
ഉപ്പോലും ചുക്കതൻകഷായവു,മറികചവക്കാരമൊത്തുഷ്ണനീരം,
കെല്പേറ്റും ചക്കയെത്തേക്കടയുടെ മുരടിൻകഷായവും, ജീർണ്ണമാക്കും
തപ്പാതെ തേങ്ങതൻപൂളൊട്ടു ലവണമരച്ചിട്ടുമോരിൽകലക്കി
സാപ്പിട്ടാൽമാങ്ങ,നെല്ലിക്കകൾ,പുളിമുതലായുള്ളതെല്ലാംദഹിക്കും.
നെല്ലിക്കായക്കടുക്കകഷായിതസലിലമോ, മേൽപ്പറഞ്ഞുള്ളതോ, കൊ-
ണ്ടല്ലിത്താരല്ലലേന്തുംമുഖി! മുതിരദഹിക്കാതിരിക്കില്ലനൂനം
നില്ലാതെസീത, ചുക്ക,പ്പി,വയുടെ പൊടികാച്ചിത്തണുപ്പിച്ച നീരിൽ
തെല്ലാസേവിച്ചുവെന്നാൽ ദഹനമിതമരക്കായിനും മറ്റുമുണ്ടാം. 6
ചുക്കിൻകഷായത്തെയിന്തുപ്പൊട്ടു,ചെറുപയറുംമാഷവുംവേകുവാൻമോ-
ന്തിക്കാം,ധാന്യങ്ങളിൽജീരകംപട്ടയുതമായ്ചുക്കിചൂർണ്ണിച്ചുനൽകാം

വെള്ളം കുടിച്ചാൽ) വേകും (ജീർണ്ണീഭവിക്കും) ഉഷ്ണവെള്ളം (ചുട്ട വെള്ളം) നിയതം (തീച്ച്) അരിപ്പിട്ടുഭക്ഷ്യം (അരിപ്പിട്ടുകൊണ്ടുണ്ടാക്കുന്ന പലഹാരം) ഡാഡിമം (ഉറുമാമ്പഴത്തിൻെറയൊട്ടു) ചൂർണ്ണിച്ച് (പൊടിച്ച്)ഏകം (കലക്കം) തപ്തോദകത്താൽ (കാഞ്ഞവെള്ളം കുടിച്ചാൽ) സർവ്വവാഴപ്പഴങ്ങൾ ദഹനമടയുമേ.

5. ഉപ്പ് (ഇന്തുപ്പ്) ഓലും (ചേതന്ന) കഷായവും (കഷായവും) ചവക്കാരം (ചവക്കാരപ്പൊടി) ഒത്ത ഉഷ്ണനീരം (ചുട്ടവെള്ളവും) കഷായവും (കഷായവും) ചക്കയെ ജീർണ്ണമാക്കും (ദഹിപ്പിക്കും) മൂന്നിൽ ഏതെങ്കിലും സേവിച്ചാൽ ചക്ക ദഹിക്കും. ലവണം (ഇന്തുപ്പ്) പുളി (പുളിങ്ങ).

6. നെല്ലിക്കായക്കടുക്കകഷായിതസലിലമോ (നെല്ലിക്ക, കടുക്ക, ഇവററിൻ കഷായമോ) മേൽപറഞ്ഞുള്ളതോ (5-ാംശ്ലോകത്തിൻെറ ഉത്തരാർദ്ധത്തിൽ പറഞ്ഞ മരുന്നോ) നൂനം (നിശ്ചയം) ആസേവിച്ചുവെന്നാൽ (സേവിച്ചാൽ).

7. കഷായത്തെ (കഷായത്തെ) ഇന്തുപ്പൊട്ടു (ഇന്തുപ്പുമല്പൊടി ചേർത്തു) മാഷവും (ഉഴുന്നും) വേകുവാൻ (ദഹിപ്പാൻ) ധാന്യ

ചുക്കേലാവിത്തിവററിൻപൊടിതടവിനപഞ്ചാരയാലും,
ക്രമാൽനെ-
യ്യോക്കംവെല്ലത്തിനാലും,പുളിയെതരസവസ്തുക്കളൊക്കെദ്ദഹിക്കും.7
ചുക്കു,പ്പും,കറിവേപ്പുതൻെറയിലയും,കൂട്ടിപ്പൊടിച്ചാട്ടചൂ-
ടൊക്കംവാരിയിലോ,കൊഴിഞ്ഞിൽമുരടിൻക്വാഥത്തിലോ,മോ
ന്തിയാൽ
വെക്കംചോറുദഹിച്ചുപോം,ത്രികടുകക്കായങ്ങൾചൂർണ്ണിച്ചുനി–
സ്തക്രംതപ്തജലത്തിനാൽനകതകിൽകന്ദങ്ങൾവെന്തിടുമേ. 8
നിന്നോമന്മിഴിയോടെതിരതാൽകരിമ്പിൻനീർദഹിപ്പാനതിൽ–
തന്നേജീരക,മേല,സീത,യിവതൻചൂർണ്ണത്തെ ഭക്ഷിക്കണം,
എന്നല്ലീവിധമായ്പൊടിത്രികടുവുംകല്പിച്ചശിപ്പിച്ചിടാം,
നന്നല്ലോമുളകിൻപരാഗമിയലുംചുക്കിൻെറനിഷ്ക്വാഥവും. 9

ങ്ങളിൽ (ധാന്യങ്ങളിൽ ഏതെങ്കിലും ദഹിക്കാതിരിക്കുമ്പോൾ) ജീരകപടുയുതമാം—ജീരകം, പടു, (ഇന്തുപ്പ്) ഇവയോടുയുതം (കൂടിയത്) ആയ—ചൂർണ്ണിച്ചു (പൊടിച്ചു) നൽകാം (കാഞ്ഞവെള്ളം, മോർ, മുതലായതിൽ സേവിപ്പിക്കാം) ഏലാവിത്ത് (ഏലത്തരി) പുളിയെതരസവസ്തുക്കൾ (പുളിരസവും ഏതരസവും, ആയ ദ്രവ്യങ്ങൾ) പുളിരസദ്രവ്യങ്ങൾ ദഹിക്കാതിരുന്നാൽ ചുക്ക്, ഏലത്തരി ഇവ പൊടിച്ചു പഞ്ചസാരചേർത്തും, ഏതരസദ്രവ്യങ്ങൾ ദഹിക്കാതിരുന്നാൽ ശർക്കര നെയ്യു ചേർത്തും, സേവിപ്പിക്കണം എന്നാകുന്നു ക്രമാൽ പദത്തിൻെറ താല്പര്യം.

8. ഉപ്പും (ഇന്തുപ്പും) വാരിയിലോ (വെള്ളത്തിലോ) ക്വാഥത്തിലോ (കഷായത്തിലോ) ത്രികടുക്കായങ്ങൾ (ത്രികടു, കായം ഇവ) ചൂർണ്ണിച്ചു (പൊടിച്ചു) നിസ്തക്രം (തക്രമില്ലാതെ) തപ്തജലത്തിനാൽ (കാഞ്ഞവെള്ളത്തിൽ ചേർത്തു) കന്ദങ്ങൾ (കിഴങ്ങുകൾ എല്ലാം) വെന്തിടുമേ (ദഹിക്കുമേ)

9. അതിൽ (കരിമ്പിൻനീരിൽ) ഏല (ഏലത്തരി) സീത (തിപ്പലി) ചൂർണ്ണത്തെ (പൊടിയെ) ഈവിധമായ് (കരിമ്പിൻനീരിൽ തന്നെ) പൊടിത്രികടുവും (ത്രികടുപ്പൊടിയും) കല്പിച്ചു (ഉണ്ടാക്കി) അശിപ്പിച്ചിടാം (സേവിപ്പിക്കാം) പരാഗം (പൊടി) നിഷ്ക്വാഥവും (കഷായവും) നന്നല്ലോ.

പാല്യം,പഞ്ചാരയും,ചെല്ലുകിലതുസമയംക്ഷാരവൎഗ്ഗംദഹിക്കും
പോലെകയ്പുള്ളതെല്ലാംദഹനമടയുമേതൊന്നിരിങ്ങപ്പഴത്താൽ,
നീലാപാംഗേ!പൊടിക്കുംത്രികടുമധുരമാംവസ്തുവെജ്ജീൎണ്ണമാക്കും
ചാലേവേകുംചവക്കുന്നവചെറുതുചവക്കാരമുണ്ണിച്ചുവെന്നാൽ. 10

നീകേൾക്കചുക്കു,വിലയേറിയകായ,മിന്തു-
പ്പാകുംപടിക്കിവപൊടിച്ചുകൊടുത്തുവെന്നാൽ,
വേകാത്തിലക്കറികൾതൊട്ടവമൂലമുള്ള
രോഗങ്ങൾവന്നുപിടിയാപിടിയാനയാനേ! 11

അശുദ്ധങ്ങളായ രസാദികൾ ഭക്ഷിച്ചുപോയാൽ ചെയ്യേണ്ടത്

ആശുശുധ!കൊച്ചുനാരങ്ങകളുടെരസമോ,കമ്പളങ്ങക്കായനീരോ,
കാമംപഞ്ചാരയിട്ടങ്ങശുചിരസമശിച്ചാളെമോന്തിച്ചിടേണം,
രാമച്ചത്തിന്റെകല്ക്കംതടവിനപുതുനെല്ലിക്കനീർചന്ദനംചേ-
ർത്താമന്ദോരോകഴിപ്പിക്കണമതുവിധമാംഗന്ധകംതിന്നുപോ
യാൽ. 12

വത്സനാഭി,യൊരാളാശ്ശുവത്സലേ!തിന്നുപോവുകിൽ
അസ്സലാംത്രിഫലാകഷായമസ്സാധുവിനുനൽകണം. 13

10. പാല്യം, പഞ്ചാരയും, ചെല്ലുകിൽ (വെവ്വേറെയോ, ഒന്നിച്ചോ സേവിക്കുകിൽ) ക്ഷാരവൎഗ്ഗം ക്ഷാരങ്ങളുടെ വൎഗ്ഗം (കൂട്ടം) മധുരമാംവസ്തുവെ ജാത്യേകവചനം (മധുരരസദ്രവ്യങ്ങളെ ഒക്കെയും) ജീൎണ്ണമാക്കും (ദഹിപ്പിക്കും) ചവക്കാരം (ചവക്കാരപ്പൊടി) ഉണ്ണിച്ചു (സേവിപ്പിച്ചു) വെന്നാൽ ചവക്കുന്നവ (കഷായരസദ്രവ്യങ്ങൾ) വേകും (ദഹിക്കും)

11. വേകാത്തിലക്കറികൾ തൊട്ടവമൂലമുള്ള രോഗങ്ങൾ വന്നുപിടിയാ—ഇലക്കറികൾ മുതലായവ ദഹിക്കാതെ കിടക്കുക. ഹേതുവായിട്ടുള്ള രോഗങ്ങൾ വന്നു ബാധിക്കില്ല. ഇലക്കറികൾ മുതലായവ ദഹിക്കാതിരുന്നാൽ പ്രകൃതച്ചൂൎണ്ണം സേവിപ്പിച്ചാൽ മതി എന്നു സാരം.

12. കൊച്ചുനാരങ്ങ = ചെറുനാരങ്ങകളുടെ രസമോ നീരോ കാമം—ഏററവും. അശുചിരസം = ശുദ്ധിചെയ്യാത്ത രസം. അശിച്ചാളെ—ഭക്ഷിച്ചവനെ. രാമച്ചത്തിന്റെ കല്ക്കം = രാമച്ചം അരച്ചതു. അതുവിധമാം—ശുദ്ധിചെയ്യാത്തതായ.

13. വൽസനാഭി—ശുദ്ധിചെയ്യാതെ ഒരാൾ തിന്നുപോവുകി

എള്ളാവീരക്കരുകഷായമതലിവൊട്ടുപഞ്ചാരയിട്ടേകിടേണം
കള്ളിപ്പാൽമോന്തിയോനൊ,ഉള്ളോട്ടുപുതിയഗുളംതീക്കിഴ
ങ്ങുണ്ടവന്നും,
പുള്ളിൻകഷായംഗുളംചേൎത്തഥനുകരുകെരുക്കിന്റെദുഗ്ദ്ധം
കുടിക്കിൽ
കൊള്ളാംചുണ്ണാമ്പുതിന്നാൽകുളൎമ്മുലരസമൊത്താവണ
ക്കെണ്ണന്തുനം. 14
കൺപൊട്ടിപ്പാലതൻപാൽനുകരുകിലയി!മതണൊത്ത
നെയ്യ്,ഉല്ലയെന്നാ-
ലമ്പുള്ളീത്തപ്പഴദ്രാക്ഷകൾവടിയിവയാൽതീൎത്തനിഷ്ക്കാഥ
വെള്ളം,
അമ്പിൽപഞ്ചാരചേൎത്തുകണ,മവിശദമാംകന്നിയെ
ച്ചെന്നുവെൽവാ-
നംഭോദത്തിൻകഷായംമതി,പുളിയിലനീർകാനന
ച്ചേനവൈരി, 15
മൺകട്ടപ്പയറിന്നുമോൎമ്മറുമരുന്നു,മത്തുതൻകായതി-
ന്നെങ്കിൽതാർവളയക്കഷായവുമതിൻനീരുംകഴിപ്പിച്ചിടാം,

ൽ-ത്രിഫലാകഷായം-ത്രിഫലക്കഷായം. അസ്സാധ്യവിരു-ത്ത പാവത്തിനു.

14. എള്ളാവീരക്കരുകഷായം (എള്ള്, ആവീരക്കുരു ഇവറ്റിൻ കഷായം) കള്ളിപ്പാൽ മോന്തിയോനു (കുടിച്ചവനു) ഏകിടേണം. ഉണ്ടവന്നും (ശുദ്ധിചെയ്യാതെ ഭക്ഷിച്ചാൾക്കും) ഏകിടേണം. ഒത്ത (ചേൎന്ന) ആവണക്കെണ്ണ കൊള്ളാം (സേവിപ്പിക്കാം) നുനം (തീൎച്ച)

15. അവിശദം = അശുദ്ധം (ശുദ്ധിചെയ്യാത്തതു) ആയ കന്നിയെ (കന്നിവേരിനേയും കന്നിക്കരുവിനേയും) വെൽവാൻ (ജയിപ്പാൻ) അംഭോദത്തിൻ (മുത്തങ്ങക്കിഴങ്ങിൻ) കഷായം മതി. ശുദ്ധിപ്പെടുത്താത്ത കന്നിവേരോ, കന്നിക്കുരുവോ ഭക്ഷിച്ചുപോയാൽ അതിന്റെ ദോഷം ശമിപ്പാൻ മുത്തങ്ങക്കഷായം കൊടുക്കണമെന്നു സാരം. പുളിയിലനീർ കാനനച്ചേന (കാട്ടുചേന)യുടെ വൈരി (ശത്രു) പുളിയിലനീർ സേവിപ്പിച്ചാൽ, അശുദ്ധമായ കാട്ടുചേന ഭക്ഷിച്ചതുകൊണ്ടുള്ള ദോഷം ശമിക്കും.

ഉങ്കാളംത്രിഫലാജലംകളയുമാവീരകത്തക്കേടിനെ,-
ക്കൊങ്കപ്പാലിടചേർത്തകയ്പയിലനീർപാഷാണദോ
ഷത്തെയും. 16
പേർത്തുംലാക്ഷതദ്രാക്ഷകൾതടവിയൊരീത്തപ്പഴത്തിൻകഷായം,
ചീത്തജ്ജാതിക്കതിന്നാൾനുകരണമയി!പഞ്ചാരനെയ്യോപെട്ടത്തി,
പോത്തിൻപെണ്ണിന്റെനുവെണ്ണയതിടകലതംതാന്നി
വേർതൊൽക്കഷായം
തീർത്തീടുംചേർക്കുതക്കേടിനെയഥപഴകംവെല്ലമൊ
ത്തെള്ളുപോലെ. 17
നീരിൽതാർവളയക്കഷായമൊലിനെവീഴ്ത്തി,ച്ചെറുപ്പുന്നവി-
ത്തൊരാറ്റുണ്ടവനം,പടോലയുതമാംമുക്കായതൻക്വാഥനീർ
നീരട്ടിക്കതതിന്നവന്നു,മുപസേവിപ്പാൻകൊടുക്കേണമേ,
മൈസചരംവെല്ലമൂരത്തഞാറയിലതൻനീർകാഞ്ഞിരക്കായിനെ. 18

16. മൺകട്ടപ്പയറിനു മോർ മറുമരുന്നു (ശുദ്ധിപ്പെടുത്താത്ത മൺകട്ടപ്പയറു ഭക്ഷിച്ചാൽ മോരു കഴിപ്പിയ്ക്കണം) അതിൻ (താമര വളയത്തിൻ) ത്രിഫലാജലം (ത്രിഫലക്കഷായം) ആവീരകത്തക്കേടിനെ കളയും. ശുദ്ധി ചെയ്യാത്ത ആവീരത്തിൻകുരു ഭക്ഷിച്ചാൽ ത്രിഫലക്കഷായം സേവിപ്പിക്കണം. കൊങ്കപ്പാൽ (മുലപ്പാൽ) ഇടചേർത്ത കയ്പയിലനീർ പാഷാണദോഷത്തെയും കളയും. അശുദ്ധമായ പാഷാണം ഭക്ഷിച്ചപോയാൽ കയ്പയിലനീരിൽ മുലപ്പാൽ ചേർത്തു സേവിപ്പിക്കണം.

17. ദ്രാക്ഷ (മുന്തിരിങ്ങപ്പഴം) പഞ്ചാരയോ നെയ്യോ പെട്ടത്തി (ചേർത്തു) നുകരണം (സേവിക്കണം) എന്നാൽ ചീത്തജ്ജാതിക്കു (ശുദ്ധിപ്പെടുത്താത്ത ജാതിക്കു) തിന്നതുകൊണ്ടുള്ള ദോഷം ശമിയ്ക്കും. പോത്തിൻപെണ്ണിന്റെ (എരുമയുടെ) ചേർക്കുതക്കേടിനെ തീർത്തീടും (ശമിപ്പിയ്ക്കും) പഴകംവെല്ലം (ശർക്കര) ഒത്ത (ചേർന്ന) എള്ളുപോലെ ശുദ്ധിപ്പെടുത്താത്ത ചേരിൻകുരു തിന്നുപോയാൽ, പഴയ ശർക്കരയും എള്ളുംകൂട്ടി സേവിയ്ക്കുയുമാം എന്നു സാരം.

18. പടോലയുതമാം (പടോലസഹിതമായ) മുക്കായ (ത്രിഫല) തൻക്വാഥനീർ (കഷായവെള്ളം) ഉപസേവിപ്പാൻ (കുടിപ്പാൻ) അമൈസചരം (വേഗത്തിൽ) ഞാറയിലതൻ നീർ കാഞ്ഞിരക്കായിനെ വെല്ലും. കാഞ്ഞിരക്കായ തിന്നുപോയാൽ ഞാറയില നീർ സേവിപ്പിക്കണം. എന്നാൽ അതിന്റെ ദോഷം ശമിയ്ക്കും.

കാക്കത്തൊണ്ടിപ്പഴംതിന്നവനു സഗുളമാംചന്ദനകഷായനീരോ,
തക്രംതാനോ,കൊടുക്കാം,മതിമുഖി!മനയോലയ്ക്കുമാന്ദ്യംവരുത്താൻ
ലാക്കിൽപെണ്ണാടുമൂത്രംത്രിഫലയൊടുകുടിക്കട്ടെ,യിന്തുപ്പുചേരും
നൽക്കള്ളിത്തണ്ടുവെണ്ണീറധികമപജയംകറുവാഴയ്ക്കുനൽകും. 19
കരിനൊച്ചിയിലകൾനീരോ കരടററിഞ്ചിപ്പടോലനീർതാനോ,
നറുമുലരസമൊടുമോന്തിയനരനിൽ ചായില്യമല്ലപററില്ല. 20

കായനിന്ദ്യതടില്ലതേ!ശൃണുകുമ്പളച്ചെറുനാരക-
ക്കായനീരു,മിരിപ്പതൻതൊലിയിഞ്ചികഞ്ചിതകുന്തളേ!
കായമുന്നിവതൻകഷായവു,മാദരാലരിതാരഭു-
ക്കായമർത്ത്യനുനൽകിയാൽ,മറിമായമല്ലുഴലൊതിടാ, 21

വാമാക്ഷിതാനുപരിചൊന്നവതിന്നവർക്കു-
മീമട്ടുമററശുചിവസ്തുഭുജിച്ചവർക്കും
കാമൂന്നകത്തിയുടെതൊലിവതൻകഷായ-
നീർമാത്രമല്ലി,ളമതിക്കൊടിനീരുമാകാം. 22

19. സഗുളമാം (ശർക്കര മേല്പൊടി ചേർത്ത) ചന്ദനകഷായ നീരോ (ചന്ദനത്തിൻകഷായവെള്ളമോ) തക്രംതാനോ (മോരുമാത്രമോ) മനയോലയ്ക്കുമാന്ദ്യംവരുത്താൻ (ശുദ്ധിപ്പെടുത്താത്ത മനയോല തിന്നാൽ, അതിൻെറ ദോഷം ശമിപ്പാൻ) ത്രിഫലയൊടു (ത്രിഫല അരച്ചുകലക്കി) നൽക്കള്ളിത്തണ്ടുവെണ്ണീർ (നല്ല കള്ളിത്തണ്ടു ചുട്ടുണ്ടാക്കിയ ഭസ്മം) അധികം അപജയം (തോൽമ) കറുവാഴയ്ക്കുനൽകും. കറുവാഴ തിന്നാൽ, കള്ളിത്തണ്ടിൻഭസ്മം ഇന്തുപ്പു കൂട്ടി സേവിപ്പിക്കുക.

20. നറുമുലരസമൊടു-മുലപ്പാൽകൂട്ടി. മോന്തിയ നരനിൽ-ആളിൽ. ചായില്യമല്ല പററില്ല. ശുദ്ധിപ്പെടുത്താത്ത ചായില്യം തിന്നാൽ ഈ മരുന്നു സേവിപ്പിക്കണം എന്നു സാരം.

21. അരിതാരഭുക്കായ-അരിതാരഭുക്ക ശുദ്ധിപ്പെടുത്താത്ത അരിതാരം തിന്നവൻ.

22. ഉപരി (മേൽ) ചൊന്നവ മററശുചിവസ്തു (ഇതിൽ വിവരിക്കാത്ത അശുദ്ധദ്രവ്യം) ഭുജിച്ച (ഭക്ഷിച്ച)വർക്കും. കാ മൂന്നു (ത്രിഫല) ഇളമതിക്കൊടി (സോമവള്ളി) നീരും. ഏകാം. ഇവ രണ്ടും ഏതശുദ്ധപദാർത്ഥം ഭക്ഷിച്ച ആളിനും കൊടുക്കപ്പെടാവുന്നവയാകുന്നു.

തോയാനന്താദി കഷായം

തോയ,മാണ്ഡുക,താളിമാതളക്കായയോടു,വനവെള്ളരിക്കട,
കായമ്പൂന്നചെറുചീരവേരു,മാലേയമോടമരിനാഗദന്തിവേര്, 23
അക്കാരിത്തേങ്ങ-രാമച്ചമൊടമരമരം,പുഷ്കരം,കുവളത്തി-
ന്നൊക്കുംവേര്,വേപ്പുകത്തിത്തൊലി,പുനരിടയപ്പെണ്ണു,ചുക്കി,
ഗ്ഗുണത്താൽ
നിഷ്കാഥംവെച്ചനെയ്ജീരകസിതകളെയുംചേർത്തുമൊന്നിച്ചു
വെന്നാ-
ളുൾക്കേടുള്ളതുവസ്തുക്കളെമൊരഴലിനായ്തീരുകില്ലാര്യശീലേ! 24

## മുപ്പത്തെട്ടാം അധ്യായം

## ദ്രവ്യശുദ്ധിവിധി

ശുദ്ധിപ്പെടുത്തിപ്പതമാറിടേണ്ടും
വസ്തുക്കളെക്കേടുകളഞ്ഞുവെപ്പാൻ
കൃത്യങ്ങളിന്നിന്നിവയെന്നകൃത്യാ-
കൃത്യജ്ഞയാംനിന്നൊടിനികഥിക്കാം. 1

രസശുദ്ധി

ആര്യേ!തീക്കടതൻജലം,ത്രിഫലയാൽതീർക്കുംകഷായോദകം,
വീഴുംപാററിയകററുവാഴയുടെനീരിങ്ങനാവസ്തുക്കളാൽ
ഓരോമാസമരച്ചുടൻതരമുണക്കീടട്ടെവെയിലത്തുവെ-
ച്ചാ,റല്ലേഴുനചെയ്യുമിത്തൊഴിലിനാൽശുദ്ധീഭവിക്കുംരസം. 2

23. 23-ാം ശ്ലോകത്തിന്റെ അന്വയം 24-ാം ശ്ലോകത്തോടാകുന്നു.

24. ഉൾക്കേടുള്ളതുവസ്തുക്കളും ഒരഴലിനായ്തീരുകില്ല. അശുദ്ധമായ ഏതൊരു പദാർത്ഥത്തെ ഭക്ഷിച്ചാലും, അതിന്റെ ദോഷം ശമിപ്പാൻ 'തോയാനന്താദി' കഷായം സേവിപ്പിച്ചാൽ മതി.

1. ശുദ്ധങ്ങളായ ദ്രവ്യങ്ങൾകൊണ്ടേ ഏതൊരു പ്രവൃത്തിയേയും ചെയ്യാവൂ. ചില മരുന്നുകൾ സ്വഭാവേന ശുദ്ധങ്ങളും, ചിലവ ശുദ്ധിചെയ്താൽ ശുദ്ധിയെ പ്രാപിക്കുന്നവയും ആയിട്ടുണ്ട്. അവയിൽ ശുദ്ധിപ്പെടുത്തിപ്പതമാറിടേണ്ട വസ്തുക്കളുടെ ശുദ്ധി ഈ അദ്ധ്യായത്തിൽ വിവരിക്കപ്പെടുന്നു. കൃത്യാകൃത്യജ്ഞേ [കാര്യാകാര്യങ്ങളെ അറിയുന്നവൾ] കഥിക്കാം (പറയാം).

2. തീക്കട (കൊടുവേലിക്കിഴങ്ങ്) ജലം (നീരോ, കഷായ

നൽക്കൊന്നക്കടവല്കലകഥിതനീർതിസ്സിൻകഷായംകറു-
പ്പൊക്കംപൊന്നില തന്റെനീരിവയിലും,മുക്കാക്കഷായത്തിലും,
മേൽക്കല്പിച്ചപടിസ്സുചെയ്തരസവുംനിർദ്ദോഷമാകുന്നവെ-
ന്നാക്കത്തിൽചിലവൃദ്ധവൈദ്യരചെയ്തിട്ടുണ്ടുമറ്റോർമൊഴി! 3

തൈരിൻതെളിൻകഷായമോ,കടുത്രയീകഷായമോ,
ശരിക്കുതീർത്തുയാമവീതമേഴവട്ടമായതിൽ
അരച്ചുണക്കിയാല്പമീരസംവിശുദ്ധമാകുമെ-
ന്നുരച്ചിടുന്നു,മറ്റുവൈദ്യർതെററിതിന്നുമില്ലെടോ. 4

ഗന്ധകശുദ്ധി

മായേ!നെയ്യാൽമയക്കിസ്സുരഭിമുലരസംപാർന്നമൺഭാജനത്തിൻ
വായിൽപൂഞ്ചേലബന്ധിച്ചതിനുപരിപൊടിഗ്ഗന്ധകത്തെപ്പെട്ടന്നി
പേയാകാതന്യപാത്രത്തിനെയതിനുടമേൽചേർത്തു'പാതാളയന്ത്ര'-
ന്യായാൽസ്ഥാപിച്ചുമേലേചെറുവിറകുകളാൽതിസ്സുകത്തി
ച്ചിടേണം. 5

മോ,) കഷായോദകം (കഷായവെള്ളം) ശുദ്ധീഭവിക്കും (ശുദ്ധമായിത്തീരും) ഒരുമാസം കൊടുവേലിക്കിഴങ്ങിന്റെ നീരിലോ കഷായത്തിലോ അരച്ചുണക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം കഴിഞ്ഞതിനുശേഷം ത്രിഫലാകഷായത്തിലും മറ്റും മേൽപ്രകാരം ചെയ്യുക—എന്നാൽ രസം ശുദ്ധിപ്പെടും.

3. നൽക്കൊന്നക്കടവല്കലകഥിതനീർ (നല്ല കൊന്നവേരിന്മേൽതൊലിയുടെ കഷായം) തിസ്സിൻ (കൊടുവേലിക്കിഴങ്ങിൻ) കറുപ്പൊക്കം പൊന്നില [കറുത്ത ഉമ്മത്തില] മുക്കാ [ത്രിഫല] മേൽക്കല്പിച്ച പടിസ്സു് ഓരോ മാസം അരച്ചുണക്കുക. (ഇങ്ങിനെ ഏഴേഴ പ്രാവശ്യം) നിർദ്ദോഷം [ശുദ്ധം] വൃദ്ധവൈദ്യർ (പഴമയുള്ള വൈദ്യർ)

4. കടുത്രയീകഷായമോ (ത്രികടുകഷായമോ) യാമവീതം (ഏഴരനാഴികവീതം)

5. നെയ്യാൽ (നെയ്യാക്കി) സുരഭി (പശു) മുലരസം (പാൽ) മൺഭാജനത്തിൻ (മൺപാത്രത്തിൻ) പൂഞ്ചേല = നല്ലവസ്ത്രം (കോടിവസ്ത്രം) ബന്ധിച്ചു (കെട്ടി) അതിനുപരി (വസ്ത്രത്തിൻമീതെ) പൊടിഗ്ഗന്ധകത്തെ (ഗന്ധകപ്പൊടിയെ) അന്യപാത്രത്തിനെ (വക്ക ശരിയായ വേറൊരു മൺപാത്രത്തെ) അതിനുടമേൽചേർത്തു (അട

അപ്പൊഴങ്ങതുകീഴ്‌വീഴുമതേന്തീട്ടിപ്രവൃത്തിപുനരാവൃത്തചെയ്താൽ
ഗന്ധകത്തിനുവിശുദ്ധിവരും,നൽഗ്ഗന്ധദന്തിവരമന്ഥരയാനേ! 6

ഹിംഗുളശുദ്ധി

നിംബത്തോലിൻകഷായോദക,മഥചെറുനാരങ്ങനീരിഞ്ചി
തൻനീർ
ചെമ്മേവെവ്വേറെനാൽനാഴികയിതുകളിട്ടുഗ്രവെലത്തിതത്തി
നിർമ്മായംമുമ്മണിക്കൂറിടമിനുസമുലപ്പാലുകൊണ്ടിട്ടരച്ചാ-
ലെന്മംഗലാംഗി! ചായില്യമതിശുചിയായ്തീത്തമേ
തീത്തമാനം. 7

അരിതാരശുദ്ധി

ആയംപൂങ്ങളുള്ളകത്തിത്രമയിലയുടെനീർ,കമ്പളക്കായനീർ,മു-
ക്കായകഷായാംബുചേരുംതിലജ,മെരിവിയന്നിഞ്ചിനീർ,
കാടിവെള്ളം,
ന്യായജ്ഞേ!യാമവീതംനിയതമിതുകൾകൊണ്ടിട്ടു
'ഡോളാഖ്യയന്ത്ര'-
ന്യായത്താലേപചിച്ചീട്ടകിലരിതാരത്തിനുംശുദ്ധിയായി. 8

ച്ച പുറമണ്ണു മുതലായവയാൽ ഉറപ്പിച്ച) പാതാളയന്ത്രന്യായാൽ (നിലം കുഴിച്ച അതിൽ വെച്ച മണ്ണിട്ടു മൂടി) മേലേ (അടച്ച പാത്രത്തിൻമുട്ടിൽ)

6. അങ്ങ് (അടിപ്പാത്രത്തിലുള്ള പാലിൽ) അതു (ഗന്ധകം) ഏന്തീട്ട (എടുത്തു) ഇപ്രവൃത്തി (5-ാം ശ്ലോകത്തിൽ വിവരിച്ചപ്പെട്ട പണി) പുനഃ (പിന്നെ) ആവൃത്ത (6 പ്രാവശ്യം) വിശുദ്ധി (ഏററം ശുദ്ധി)

7. നിംബത്തോലിൻ (വേപ്പിൻതൊലിതൻ) കഷായോദകം (കഷായവെള്ളം) വെവ്വേറെ നാൽനാഴിക [നന്നാലു നാഴിക] ഉഗ്രവെലത്തു [കടുത്ത വെലത്തു] നിർമ്മായം [നിർവ്യാജം] അതിശുചിയായ് [അതി ശുദ്ധമായ്]

8. മുക്കായകഷായാംബു [ത്രിഫലക്കഷായം] തിലജം [എണ്ണ] യാമവീതം [ഏഴരനാഴികവീതം] ഇതുകൾ കൊണ്ടിട്ടു 'ഡോളാഖ്യയന്ത്ര'ന്യായത്താലേ [ഇവ കുടത്തിലാക്കി അതിന്റെ മീതെ അരിതാരം കെട്ടിത്തൂക്കി കുടത്തിന്റെ വായ പുക പോകാത്ത വിധം ബന്ധിച്ചു അടുപ്പത്തുവെച്ചു] പചിച്ചീട്ടകിൽ [വേവിച്ചുകിൽ] അരം [ഏററം]

### മനശ്ശിലാശുദ്ധി

നാൾമൂന്നാട്ടിന്റെമൂത്രദ്രവമതിലിതിവേവിച്ചജക്ഷയ്പനീരിൽ
കാമംപേഷിച്ചിട്ടതെതാൻമുഴമതിവദനേമൂശതന്നുള്ളിലാക്കി
യാമാർദ്ധംതീയ്യിൽവെച്ചൂതിടണമൊരുലയാൽ,പേഷ്യരച്ചാറുവട്ടം
മേൽമട്ടിൽപിന്നെയുംചെയ്യുകിലയി!മനയോലയ്ക്കു
നൈർമ്മല്യമുണ്ടാം. 9

### ആഖുവിഷശുദ്ധി

ഇത്തരംമാനുഷഗോമൂത്രത്തിലേഴരനാഴിക
വ്യത്യാവേവിച്ചെലിപ്പാഷാണത്തെവെയിലത്തുണക്കണം 10

### വത്സനാഭിശുദ്ധി

ഗോമൂത്രം,ഛാഗമൂത്രദ്രവമിതുകളിലൊന്നിങ്കലിട്ടുഗ്രവെയില-
ത്തായ്മൂന്നാൾവെയ്ക്കുകിൽകേടുകളഖിലമകന്നസ്സലാംവത്സനാഭി.

### ശൈലേയശുദ്ധി

ഗോമൂത്രം,ഭൃംഗസാരം,ത്രിഫലയുടെജലം,തെല്ലിവററിൽ
പ്രപേഷി-
ച്ചാമൺപാത്രത്തിലാക്കിക്കടുവെയിലിലിരുത്തീടണം
കല്യതൈത. 11

9. ഇതി = ഇപ്രകാരം [‘ഡോളാഖ്യയന്ത്ര’ ന്യായേന] അജക്ഷയ്പനീരിൽ [ആട്ടിൻ കയ്പനീരിൽ] കാമം [ഏററവും] പേഷിച്ച [അരച്ച] യാമാർദ്ധം [മൂന്നേമുക്കാൽനാഴിക] ഒരു ഉലയാൽ ഊതിടേണം മേൽമട്ടിൽ [മേൽ പറഞ്ഞ വിധം] പേഷ്യ അരച്ച [ആട്ടിൻ കയ്പനീരിൽ അരച്ച] ആറുവട്ടം പിന്നെയും ചെയ്യുകിൽ–നൈർമ്മല്യം–നിർമ്മലത (ശുദ്ധി) ഇപ്രയോഗം ആകെ 7 പ്രാവശ്യം ചെയ്യപ്പെട്ടാൽ മനയോലയ്ക്കു ശുദ്ധി വന്നു.

10. ഇത്തരം [ഡോളായന്ത്രന്യായേന] ഏഴരനാഴിക മനുഷ്യമൂത്രത്തിലും, ഏഴര നാഴിക ഗോമൂത്രത്തിലും വ്യത്യാ [നന്നായി]

11. ഛാഗമൂത്രദ്രവം [ആട്ടിൻമൂത്രം] ഇതുകളിൽ വെച്ച ഒന്നിങ്കൽ [ഗോമൂത്രത്തിലോ, ആട്ടിൻമൂത്രത്തിലോ] അഖിലം (എല്ലാം) ഭൃംഗസാരം (കഞ്ഞുണ്ണിനീർ) ജലം [കഷായം] പേഷിച്ച (അരച്ച) ഇരുത്തീടണം [വെയ്ക്കണം]

ടങ്കണശുദ്ധി

തിയ്യിൽകാട്ടിപ്പൊരിച്ചക്ഷണമരിയപശുപ്പാലിലോ,ലന്തവേരാൽ
ചെയ്യുംക്വാഥത്തിലോകൊണ്ടിടുകിലമലമാംവസ്തുപൊങ്കാരമത്രേ.

ശുക്ത്യാദിശുദ്ധി

പയ്യിൻമൂത്രദ്രവംമോരിതുകളിലുചിതംപോലെവേവിച്ചുവെന്നാൽ
പൊയ്യല്ലമുത്തുശിപ്പിക്കവിടികളടയുംശുദ്ധിയെശ്ശംഖുപോലെ. 12

ഗൗരീപാഷാണശുദ്ധി

നാറുകലക്കിയനീർ,ചെറുനാരങ്ങകൾനീർ,കാടി,യെന്നിവയിൽ
ഓരോയാമംവെന്താൽ ഗൗരി!വെടിപ്പാൻഗൗരിപാഷാണം. 13

ശംഖപാഷാണശുദ്ധി

കയ്പ്പള്ളയിൽപെടുത്തിതൽപ്പുറമേമെല്ലേതേച്ചുമിത്തിയ്യിൽ
തപ്പാതെമൂന്നുയാമംവെപ്പിച്ചിടട്ടെശംഖപാഷാണം 14

താമ്രശുദ്ധി

ഓരോനാൾകള്ളിതൻപാല,മരിയിലകൾതൻനീരു,തീ
ക്വാഥമർക്ക-
ക്ഷീരം, വജ്രക്കൊടിത്തോയമതു,രിയപിലാശിന്റെതോലിൻ
കഷായം,

12. ചെയ്യും (ഉണ്ടാക്കും) ക്വാഥത്തിലോ (കഷായത്തിലോ) അമലമാം (ശുദ്ധമായി തീരുന്ന) വസ്തു പൊൻകാരമത്രേ. ഈ പ്രയോഗം പൊൻകാരത്തെ ശുദ്ധിപ്പെടുത്തും. ഉചിതം (വേണ്ടു) ശുദ്ധിയെ അടയും (ശംഖ്പോലെ) ശംഖും ഇപ്രയോഗംകൊണ്ട് ശുദ്ധിപ്പെടും.

13. ഓരോ യാമം (ഏഴര നാഴികവീതം) വെടിപ്പാൻ (ശുദ്ധമായി).

14. കയ്പ്പള്ളയിൽപെടുത്തി (കയ്പ്പള്ളയുടെ അകത്താക്കി) തൽപ്പുറമേ (കയ്പ്പള്ളമേൽ)

15. തീക്വാഥം (കൊടുവേലിക്കിഴങ്ങിൻകഷായം) അർക്കക്ഷീരം (എരിക്കിൻപാൽ) വജ്രക്കൊടിത്തോയം (ചങ്ങലംപരണ്ട നീർ) ആരണ്യച്ചേന (കാട്ടുചേന) അരം (ഏററവും) അരച്ചിട്ടുകിൽ (രായിപ്പൊടിച്ച് അരച്ചാൽ) നന്നായ്തീരും(ശുദ്ധമാകും)നാഗ

ആരണ്യച്ചേന്നതൻനീരിവയിലരമരച്ചിട്ടകിൽ ചെമ്പുനന്നായ്
തീയംപോൽമിക്കലോഹങ്ങളും,മഥരസവും,നാഗവുംനന്മനേടും. 15

വംഗശുദ്ധി

പരുത്തിയിലനീർ,ദിനേശദളസാര,മുങ്ങിന്റെനീർ,
ഹിരണ്യയിലനീര,കരുത്തിയിലനീർ, ഗുഹാകപാഥനീർ,
കരിങ്കുഴലിക്കന്നിവേർകപാഥിതവാരി,ചെരിൻകുരു,-
പ്പുരിപ്പിനുടെനൽക്കഷായമതു,മുക്കരകപാഥനീർ, 16
കാട്ടച്ചേനയുടെനീരു,കള്ളിയിലനീരവഞ്ജുലതതന്റെനീർ,
കേട്ടുകൊൾകകരുനൊച്ചിനീരു,പുതുനിംബവല്ക്കലകകഷായകം,
വാട്ടമററായമോദകകപാഥിതനീരു,മോരി,വമുഹുർമ്മുഹുഃ
പാട്ടിലാക്കിയവെള്ളത്തൊരീയമുരുകുന്നവാറതിലൊഴിക്കണം. 17

കാസീസശുദ്ധി

പ്ലാശിൻനീർ,കരുനൊച്ചിനീരിതുകളിൽകാരീയമേഴേഴുരു
ക്ലേശിക്കാതെയുരുക്കിവീഴ്ത്തുകിലതിൻദോഷങ്ങളില്ലാതെയാം

അയശ്ശുദ്ധി

പ്രാശസ്ത്യംവരുവാനിരുമ്പിനെയെടോ!മുവ്വേഴുവട്ടം കരു-
ത്തേശുംതീക്കനൽപോലെയാക്കിയഥഗോമൂത്രത്തിൽമുക്കി
ടണം. 18

വും (തുത്തനാകവും) നന്മ (ശുദ്ധി) ഈ ശുദ്ധിവിധി ചെമ്പിനുമാത്രമല്ല, ലോഹങ്ങളിൽ മിക്കവെല്ലം, രസത്തിനും, തുത്തനാഗത്തിനുംകൂടി ഫലിക്കുന്നതാണ്.

16. ദിനേശദളസാരം [എരിക്കിലനീർ) ഉങ്ങിന്റെ (ഉങ്ങിലയുടെ) ഹിരണ്യയില (ഉമ്മത്തില) നീർ. ഗുഹപാകപാഥനീർ (മുവ്വിലവേർക്കഷായം) കന്നിവേർകപാഥിതവാരി (കന്നിവേർകഷായം) അമുക്കരകപാഥനീർ (അമുക്കരത്തിൻകഷായം) 16-ാം ശ്ലോകത്തിന്റെ യോജന 17-ാം ശ്ലോകത്തോടാകുന്നു.

17. പുതുനിംബവല്ക്കലകഷായം (പുതിയ വേപ്പിൻതൊലിയുടെ കഷായം) മുഹുർമ്മുഹുഃ (അനേകപ്രാവശ്യം) ആകെ 16 വട്ടം. പാട്ടിലാക്കിയ (ഉരുക്കുവാൻ സൌകര്യത്തിൽ മൺപാത്രത്തിലാക്കി അടച്ചുറപ്പുവെച്ച)

18. പ്ലാശിൻ (പ്ലാശിലയുടെ) കരുനൊച്ചി (കരുനൊച്ചിയില) അതിൻ (കാരീയത്തിൻ) പ്രാശസ്ത്യം നന്മ (ശുദ്ധി) തീ

### മണ്ഡൂരശുദ്ധി

കേളിക്കയ്യുപുരാണകിട്ടമതിനുംസംശുദ്ധിയുണ്ടാക്കുമെ-
ന്നാളുംബുദ്ധിവിളഞ്ഞവൃദ്ധരതുളിച്ചെയ്യുന്നപൊയ്യെന്നിയേ.

### കാന്തശുദ്ധി

വാളേല്പംമിഴി! കറവാഴയുടെനീർകാച്ചുമ്പോളുള്ളാവിയാൽ
'ഡോളായന്ത്ര'മതിൽപചിച്ചുവിടുകിൽകാന്തങ്ങൾകാന്തങ്ങളാം 19

### അഭ്രകശുദ്ധി

താനാകുംപടികാടിയാലിതുവിധംവേവിച്ചു,മുന്നാൾപുളി-
പ്പുനീരിങ്കലരച്ചു, മൂശയിലുടൻതന്നേനിറച്ചങ്ങനാൾ
തീനീളെത്തടവിച്ചതാംവരടിയിൽപുതീടുകിൽ, സംശയി-
പ്പാനില്ലഭ്രകമഭ്രകുന്തളഭരേ! നിർദ്ദോഷമായ്ത്തീരുമേ. 20

### തുത്ഥശുദ്ധി

നെയ്തേച്ചാളുന്നതീയിൽപലതവണപഴുപ്പിക്കയും, തക്കമെന്യേ
പൈതൻമൂത്രംപുളിയുംപുളിയിലയുടെനീർ കാടിപിന്നെക്കുചപ്പാൽ
നെയ്തന്നീരോമനത്തേനിവയിലഥകളിപ്പിക്കയും, ചെയ്യുവെന്നാൽ
ചൈതന്യക്കാതലേ! തുത്ഥമിവിടെയുമുപയോഗിക്കുവാൻതക്കതാകും.

ക്കനൽപോലെയാക്കി (തീയ്യിൽ പഴുപ്പിച്ച തീക്കട്ടയുടെ മാതിരിയാക്കി) അഥ (പിന്നെ)

19. ഇക്കയ്യു [18-ാംശ്ലോകത്തിൽ ഉത്തരാർദ്ധത്തിൽ വിവരിച്ച പ്രയോഗം) സംശുദ്ധി (വേണ്ടുംവിധം ശുദ്ധി) വൃദ്ധർ (പഴമക്കാർ) പചിച്ചു വിടുകിൽ (വേവിച്ചാൽ) ഡോളായന്ത്രത്തിന്റെ സ്വരൂപം. ഹരിതാലശുദ്ധിയിൽ വിവരിച്ചുപ്പെട്ടിട്ടുണ്ടല്ലോ. കാന്തങ്ങൾ (അയസ്കാന്തം, സൂചികാന്തം, മുതലായവ) കാന്തങ്ങളാം (സുന്ദരങ്ങളാം) ശുദ്ധങ്ങളാകും.

20. ഇതുവിധം (ഡോളായന്ത്രത്തിൽ) നിർദ്ദോഷം (ശുദ്ധം)

21. പലതവണ (ഏഴുപ്രാവശ്യത്തിൽ കുറയാതെ) തക്കം (സംശയം) കുചപ്പാൽ (മുലപ്പാൽ) അഥ (പഴുപ്പിച്ചതിനുശേഷം) കളിപ്പിക്കുകയും (മുക്കുകയും) ആദിയിൽ നെയ്യുപുരട്ടിയ തുത്ഥ പഴുപ്പിച്ച ഗോമൂത്രത്തിൽമുക്കുക. പിന്നെയും നെയ്യുപുരട്ടുകയും, പഴുപ്പിക്കയും, ഗോമൂത്രത്തിൽ മുക്കുകയും ചെയ്ക. ഇങ്ങിനെ ഓരോന്നിൽ 7 പ്രാവശ്യത്തിൽ ചുരുങ്ങാതെ പഴുപ്പിച്ച് മുക്കണം.

വിദ്രുമശുദ്ധി

മുന്നാൾവെൺപാലിലോ,വന്മുയലിൻ്റെ നിണം തന്നിലോ,
താഴ്ത്തിയിട്ടി-
ട്ടൊന്നായിച്ചന്ദ്രരശ്മിത്തിരത്തിരളുമൊരേടത്തിലർപ്പിച്ചൊടുക്കം
എൻനാഥേ! കാടിയാലും, കുളിർമയെഴുമിളംതേങ്ങവെള്ളത്തിനാലും,
നന്നായ്ക്ഷാളിച്ചതോത്തുംപവിഴമമലമാംഹന്ത! നിൻചുണ്ടു
പോലെ. 22

മൌക്തികശുദ്ധി

ഇളംകുവളക്കായനീരിങ്കൽ,മുന്നാൾ
പുളിപ്പത്രനീർ തന്നിലും, താഴ്ത്തിയിട്ടാൽ
കളങ്കങ്ങളെക്കൈവെടിഞ്ഞാനമിന്നി-
ക്കളിച്ചീടുമേമുത്തു നിൻപല്ലുപോലെ. 23

ഹിംഗുശുദ്ധി

പാടത്താരിലനീരിലൊന്നരമണിക്കൂറിട്ടരച്ചാദര-
ത്തോടാളുംവെയിലത്തുവെച്ചിട്ടുകിലേ കായം കളങ്കംവിട്ടു
ഈടേറുംപുളിതോരിലത്രസമയംപൂകിച്ചിട്ടതൊന്നാണ-
ക്കീടാതെയുമുകളിന്നു ശുദ്ധിയുളവാകില്ലെൻ്റെ മല്ലേക്ഷണേ! 24

പിപ്പലീശുദ്ധി

ചുണ്ണാമ്പുംനീരിലിട്ടീടിനകജനകജയെക്കൊച്ചുനാരങ്ങവർഗ്ഗ-
ത്തണ്ണീരും,കാടിയും,കൊണ്ടഥകഴുകിടണം പാതിയാമംകഴി
ഞ്ഞാൽ,

22. നിണം (രക്തം) ചന്ദ്രരശ്മിത്തിര (നിലാവിൻപരമ്പര) അർപ്പിച്ച (വെച്ച) ഇളംതേങ്ങ(ഇളന്നീർ) ക്ഷാളിച്ച [കഴുകി] അമലമാം(ശുദ്ധമാകും)ഇപ്രയോഗംകൊണ്ടു പവിഴം,നിർമ്മലാരുണമായ നിൻചുണ്ടുപോലെ ആകും. ഹന്ത–അന്യഥാ. പവിഴം എവിടെ? നിൻ്റെ അധരം എവിടെ? എന്ന അഭിപ്രായം.

23. 'മുന്നാൾ' ശബ്ദം 'മദ്ധ്യമണിന്യായേന' രണ്ടിടത്തും സംബന്ധിക്കുന്നതാണ്, മുന്നാൾ ഇളംകുവളക്കായനീരിങ്കലും, മുന്നാൾ പുളിപ്പത്ര (പുളിയില) നീർതന്നിലും. കളങ്കങ്ങളെ (കേടുകളെ).

24. കളങ്കം (ദോഷം) അത്രസമയം (ഒന്നരമണിക്കൂർ) പൂകിച്ച (ഇട്ട)

25. ജനകജ (തിപ്പലി)യെ—കൊച്ചുനാരങ്ങവർഗ്ഗത്തണ്ണീ

നാഗരശുദ്ധി

തിന്നുന്നീവണ്ണമാം ചുക്കിനെയൊട്ടുവില്ലുരച്ചുള്ളതിൽക്ഷാളനംചെ-
യ്തുണ്ണാമ്പാസ്യത്തിടമ്പോ! കട്ടവെയിലിലുണക്കീടുകിൽകേടുതീൎന്നു.

അജമോദശുദ്ധി

പെണ്ണാട്ടിൻപാലിലിട്ടേഴരഘടികകഴിഞ്ഞാലെടുത്തിട്ടുപച്ച-
ത്തണ്ണീരിൽക്ഷാളനംചെയ്തരിയവെയിലുകൊള്ളിച്ചുദീപ്യം
വിശുദ്ധം

ചിത്രകശുദ്ധി

ചുണ്ണാമ്പിൻനീരിലിട്ടോ, ചെറുതിടയെരുമച്ചാണകത്തിന്റെ
നീർകൊ-
ണ്ടെണ്ണംപോലെപചിച്ചോ, കഴുകിയുടനുണക്കട്ടെതീക്കണ്ട
കത്ത. 26

അരുഷ്കരശുദ്ധി

മുന്നാൾവെവ്വേലത്തുവെച്ചുംപകൽ, നിശിപശുമൂത്രത്തിലിട്ടും,
പുലൎത്തി-

ത്തും, (ചെറുനാരങ്ങക്കൂട്ടത്തിൻനീരും) പാതിയാമം = മൂന്നേമുക്കാൽ നാഴിക. കഴിഞ്ഞാൽ അഥ = പിന്നെ. കഴുകിടണം — അരയാമം ചുണ്ണാമ്പിൻനീരിലിട്ടതിനുശേഷം കഴുകണം. ഈവണ്ണമാം = അരയാമം നേരം ചുണ്ണാമ്പിൻനീരിലിട്ട്. ഒട്ടുവില്ലുരച്ചുള്ളതിൽ = കാടിയിൽ. ക്ഷാളനം ചെയ്ത് = കഴുകി.

26. ഘടിക = നാഴിക. ദീപ്യം = അയമോതകം. പചിച്ചോ (പുഴുങ്ങിയിട്ടോ) തീക്കണ്ടകത്ത (കൊടുവേലിക്കിഴങ്ങിനെ) പച്ചവെള്ളത്തിൽതന്നെ കഴുകിയാൽ മതി.

27. നിശി (രാത്രിയിൽ) ചതച്ചിട്ടുവേണം വെയിലുകൊള്ളിപ്പാനും, ഗോമൂത്രത്തിലിടുവാനും. താന്നിക്കഷായത്തിലും (താന്നിവേരിന്മേൽതൊലിയുടെ കഷായത്തിലും) എരുമനറും ചാണകച്ചാറിലും (എരുമച്ചാണകനീരിലും) നന്നായ് വേവിച്ചുണക്കി (കഷായത്തിൽ വേവിച്ചുണക്കി ചാണകനീരിൽ വേവിച്ചുണക്കി) പുനരപി (പിന്നെയും) ക്ഷാളനംചെയ്ത് (കഴുകി). ശോഷപ്പെടുത്തീട്ടുകിൽ (ഉണക്കിയാൽ). അശുചികൾ (അശുദ്ധങ്ങൾ). അല്ലാതെയാം (ശുദ്ധീഭവിക്കും).

അതസ്സാരശുദ്ധി

പ്പിന്നെത്താന്നികഷായത്തിലു,മെതമനറ്റുംചാണകച്ചാറിലും,താൻ
ന്നായ്‌വേവിച്ചുണക്കിപ്പുനരപിദയിതേ!കാടിയാൽക്ഷാ
ളനാചെ-
യ്യുന്നാൽശോഷപ്പെട്ടത്തീടുകിലശുചികളല്ലാതെയാംചേക്കത
കൾ. 27

ഗുൽഗുലുശുദ്ധി

മുഖേ! വൻകുതണൊച്ചിവേർ,വയറിളക്കംകൊന്ന,കാറാടലോ-
ടത്തിൻവേര,ഗവേപ്പുതോൽ,മുതിരയിച്ചാന്നാറുവസ്തുക്കളാൽ
പ്രത്യേകംവിരചിച്ചവെച്ചാതകഷായംകൊണ്ടു'ഡോളാഖ്യയ-
ന്ത്ര'ത്തിൽപാചിതമായഗുൽഗുലുഗുണംചേരുന്നതായ്ത്തീരുമേ. 28

തുവരകഫലാദിശുദ്ധി

നീരട്ടിക്കരതൊട്ടുവററിനെയെടുത്തത്തിത്തൊലികചാഥമുൾ-
ച്ചേരുംചാണകനീരിലിട്ടുഥപ്പുഴുങ്ങീടട്ടെകടററീടാൻ,

മധുസ്നുഹീശുദ്ധി

സൈചരംക്രുവളവേർകഷായജലമോ,പാലോ,വിശാലക്കൂഴം
നീരോ,കൊണ്ടുപചിച്ചുണക്കിടുകിലേപാവസ്സലായ്‌വന്നിടും. 29

ഗോക്ഷീരശുദ്ധി

നേരായ്ത്തണ്ണീർകലത്തിപ്പുനരതുമുഴവൻവററുവോളംകുറുക്ക-
ന്നോരാപ്പൂഷ്ടിൻറെപാലിന്നമലതവരുമെന്നാണുവൈദ്യേന്ദ്രപക്ഷം

28. വയറിളക്കംകൊന്ന (ത്രികോല്പക്കൊന്ന) കാർ (മുത്തങ്ങക്കിഴങ്ങു) പ്രത്യേകം (വെവ്വേറെ) വിരചിച്ച (ഉണ്ടാക്കി) കഷായം (കഷായങ്ങൾ) കൊണ്ടു. പാചിതം (വേവിക്കപ്പെട്ടതു) ഗുണംചേരുന്നതായ് (നിർദ്ദോഷമായ്)

29. അത്തിത്തൊലികചാഥം (അത്തിത്തൊലിക്കഷായം) വിശാല (കാട്ടുവെള്ളരി) ക്കൂഴം. പചിച്ച (വേവിച്ച) അസ്സലായ് (സംശുദ്ധമായ്)

30. നേരായ് (സമമായ്) പുനഃ (പിന്നെ) അതു (വെള്ളം) അമലത (ശുദ്ധി) ധാരോഷ്ണപ്പാലു (കറന്നിട്ടു ചൂടാറാത്തപാലു) നിസർഗ്ഗേണ (സ്വഭാവേന) നിർദ്ദോഷം (ശുദ്ധം) അല്ലേ? ശുദ്ധംതന്നെ. ആകയാൽ പച്ചപ്പാലിൽ സേവ്യങ്ങളായ മരുന്നു

ധാരോഷ്ണപ്പാലുധാരാധരകബരിനിസർഗ്ഗേണനിർദ്ദോഷമല്ലേ?
ധാരാകൾമാദികൾക്കുള്ളതിന്നുമിതുവിധംശുദ്ധിചെയ്യേണ്ടതില്ല. 30

മാഹിഷ്യജാക്ഷീരശുദ്ധി

ഈരണ്ടിരട്ടിയാംതണ്ണീരിലൊഴിച്ചതുകുറുക്കിവററിച്ചാൽ
ചേരുംവിശുദ്ധിയെതമക്ഷീരത്തിനു,മാട്ടിനുള്ളപാലിന്നും. 31

അർക്കക്ഷീരശുദ്ധി

ചണ്ഡാംശുപ്പാലിലേലത്തരിമുളകുനറുംകേസരം സീതയാളീ-
രണ്ടുംമുമ്മൂന്നുമായിട്ടിവപുനരഥവാചേറിവെച്ചുള്ളൊരെള്ളും,

സ്നുഹീക്ഷീരശുദ്ധി

കള്ളിപ്പാലിങ്കലോനെതടവിനകടകപ്പാലവിത്തൊത്തതും,കേ-
ടില്ലാതാകാൻവറുത്തിട്ടിടണമുടലുലയ്ക്കുന്നവാർകൊങ്കയാളേ! 32

തില്വകക്ഷീരശുദ്ധി

കൺപൊട്ടിപ്പാലതൻപാലിനുമഴകുവരാൻനന്നിത,ല്ലെങ്കിലോനി-
ഷ്ണവംതാലീസകപ്പച്ചിലവടികൾവറുത്തിട്ടിടാംമേൽപ്രകാരം,

ജ്യോതിഷ്മതീഫലശുദ്ധി

എൻഭദ്രേ!മുമ്മണിക്കൂറിടനളിനമൃണാളങ്ങൾതൻനീരിൽനന്നേതേ-
ച്ചമ്പോടിട്ടുണക്കിക്കരുതുമൊരുചെറുപ്പുന്നവിത്തസ്സലത്രേ. 33

കൾ എല്ലാം ധാരോഷ്ണമായ പാലിൽ സേവിക്കണം. അതിനു ശുദ്ധി ആവശ്യമില്ല. ധാരാകൾമാദികൾക്കു (ധാരസ്ലം മററും) ഉള്ളതിനും (ഉപയോഗിക്കുന്ന പാലിനും) ഇതുവിധം ശുദ്ധി ചെയ്യേണ്ടതില്ല.

31. ഈരണ്ടിരട്ടി (നാലിരട്ടി)യാം. അതു (വെള്ളം) എതമക്ഷീരത്തിനും (എതമപ്പാലിനും) ആട്ടിനുള്ള പാലിനും വിശുദ്ധി ചേരും. മുപ്പതാം ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിൽ വിവരിക്കപ്പെട്ട വിശേഷം ഇവിടേയും സംബന്ധിക്കും.

32. ചണ്ഡാംശുപ്പാലിൽ (എരുക്കിൻപാലിൽ) നറുംകേസരം (നാഗപ്പൂവ്) അതും (എള്ളും) ഏലത്തരി, മുളക്, നാഗപ്പൂവ്, തിപ്പലി, ഇവ ഈരണ്ടും മുമ്മൂന്നുമായോ, എള്ളുമാത്രമോ വറുത്തിട്ടാൽ എരുക്കിൻപാലും, കടകപ്പാലയരിയും, എള്ളും കൂടി നെയ്യു പുരട്ടി വറുത്തിട്ടാൽ കള്ളിപ്പാലും ശുദ്ധമാകും എന്നു താല്പര്യം.

33. അഴക് (ശുദ്ധി) ഇതു (32-ാം ശ്ലോകത്തിന്റെ ഉത്തരാർദ്ധത്തിൽ വിവരിക്കപ്പെട്ട പ്രയോഗം) നന്ന്. താലീസകപ്പ

മകുഷ്ഠശുദ്ധി

മൺകട്ടപ്പയറുമിയിട്ടുവെച്ചവെള്ള–
ത്തിങ്കൽച്ചേർത്തലഘുപചിച്ചുണക്കിമോരിൽ
താൻകൊണ്ടിട്ടഥകഴകിത്തുടച്ചുവെന്നാ–
ലെൻകൊണ്ടൽക്കുഴലീ വിശുദ്ധമാമതത്രേ. 34

കാരസ്കരശുദ്ധി

നേരേമൺതേച്ചുഞാവൽക്കനലുകളിലണച്ചർദ്ധയാമംകഴിഞ്ഞാ-
ലേറെക്ഷാളിച്ചുണക്കീടുകിലതിശുചിയാംകാഞ്ഞിരത്തിന്റെമൂലം,

സാമാന്യശുദ്ധിവിധി

ഞാറപ്പത്രാളി, ഞാവൽത്തളമിതുകളിലൊന്നിന്റെനീരിൽപ്പുഴുങ്ങും
വേരെല്ലാംനന്നു, കായിൻതൊലിമുളകളുപേക്ഷിക്കയും
ചെയ്തീടേണം. 35

ഗുഞ്ജാശുദ്ധി

കാറിൻകഷാഥത്തിലിട്ടായതുമുഴുവനെയുംവററുവോളംകടുപ്പം
ചേരുംവെയിലത്തുവെച്ചാലശുചിതവെടിയുംകുന്നി
കുന്നിന്റെകണ്ണേ!

ച്ചിലവടികൾ (താലീസപത്രം, പച്ചില, ഇരട്ടിമധുരം, ഇവ) മേൽപ്രകാരം (നെയ്യു പുരട്ടി) വറുത്തിട്ടിടാം. നളിനമൃണാളങ്ങൾ (താമരവളയങ്ങൾ) അസ്സൽ (ശുദ്ധം)

34. അലഘു (മെല്ലെ) പചിച്ച് (പുഴുങ്ങി) അഥ (അനന്തരം) കഴകി (പച്ചവെള്ളംകൊണ്ടു കഴകി)

35. നേരേമൺതേച്ചു (മേലെ നല്ലവണ്ണം ഇഴക്കമുള്ള മണ്ണു തേച്ചു) ഞാവൽക്കനലുകളിൽ (ഞാവൽ വിറകു കത്തിച്ചുണ്ടാക്കിയ കനലുകളിൽ) അണച്ചു (വെച്ചു) അർദ്ധയാമം (മൂന്നേമുക്കാൽ നാഴിക) ഏറെ പച്ചവെള്ളം കൊണ്ടു ക്ഷാളിച്ചു (കഴകി) മൂലം (വേർ) അതിശുചിയാം (വളരെ ശുദ്ധമാകും) ഞാറപ്പത്രാളി (ഞാറയിലക്കൂട്ടം) ഞാവൽത്തളം (ഞാവലില) നന്നു (ശുദ്ധമാണു) കായകൾ പുഴുങ്ങിയാൽ മാത്രം പോരാ. തൊലി, മുള ഇവ ഉപേക്ഷിക്കയും ചെയ്തീടേണം (കളയുകയും വേണം) എല്ലാ വേരുകളും, കായകളും ശുദ്ധിപ്പെടുത്തുന്ന പ്രയോഗം ഇതത്രെ.

36. കാറിൻ (മുത്തങ്ങയുടെ) കഷാഥത്തിൽ (കഷായത്തിൽ) ആയതു (കഷായം) കുന്നി (കുന്നിവേരും, കുന്നിക്കുരുവും) അറ്റു

വനസൂരണശുദ്ധി

പാരംവൃത്തിപ്പെട്ടതുംപുളിയിലരസമോ, ശുദ്ധമേചാണകത്തിൻ
നീരോ,കൊണ്ടൊന്നുവേവിച്ചുകിലഴകുളവാംകാട്ടു
ചേനയ്ക്കൂനം. 36

ജാതിഫലശുദ്ധി

കെടമ്പുംമൂലനീരിലിട്ടുവെയിലത്തായ്‌വെച്ചുയാമംകഴി-
ഞ്ഞിട്ടെമ്പോളതിൽനിന്നെടുത്തുടനുണക്കീടട്ടെജാതിക്കയെ,

യവക്ഷാരശുദ്ധി

വാടാതായിടതാളിമാതളനറുംപൂവിൻെറനീർകൊണ്ടര-
ച്ചീടാന്നാതപമേററിയാൽമതിയവക്ഷാരംവിശുദ്ധിപ്പെടാൻ. 37

സൌവർച്ചലശുദ്ധി

പരംമണിക്കൂറുകൾമൂന്നു,ചങ്ങലം-
പരണ്ടനീർകൊണ്ടരയാമനേരമോ,
തുവർച്ചിലക്കാരമരച്ചുണക്കിയാൽ
ധ്രുവംവിശുദ്ധിപ്പെടുമല്ലലേക്ഷണേ! 38

ആർകരസശുദ്ധി

തട്ടിപ്പിഴിഞ്ഞിതിൻനീരനിലരഹിതമാംദിക്കിലായ്‌വെച്ചുനാല്പ-
ത്തെട്ടാംമിനിട്ടുചെന്നാലുടനെയടിയിലുള്ളൂറൽകൂടാതെയൂററി,
കട്ടത്തിയ്യിൽപഴപ്പിച്ചഴകിയലുമിതമ്പിൻെറപാത്രത്തിൽ
വീഴ്ത്തി,-
ത്തൊട്ടാൽചൂടില്ലയെന്നായ്‌വരുമളവുപയോഗിച്ചിടാ
മിച്ഛപോലെ. 39

ചിത (അശുദ്ധതപം) വെടിയും (ശുദ്ധമാം) രസമോ (നീരോ) കാട്ടുചേനയ്ക്കു അഴക് (ശുദ്ധി) ഉളവാം ഊനം (തീച്ച്)

37. യാമം (ഏഴര നാഴിക) ആയിട (ഏഴര നാഴിക നേരം) ആതപം (വെയില്) ഏററിയാൽ (കൊള്ളിച്ചാൽ)

38. പരം (കേവലം) അരയാമനേരമോ (ചതങ്ങിയ പക്ഷം മൂന്നേമുക്കാൽ നാഴികയോ) ധ്രുവം (തീർച്ചയായും)

39. അനിലരഹിതമാം (കാററില്ലാത്തതായ) കട്ടത്തിയ്യിൽ പഴപ്പിച്ച അഴക (വെട്ടപ്പ്) ഇയലും ഇതമ്പിൻെറ പാത്രത്തിൽ വീഴ്ത്തി (പകർന്ന്) തൊട്ടാൽ ചൂടില്ലയെന്നായ്‌വരുമളവു (ആറുമ്പോൾ) ഇച്ഛപോലെ ഉപയോഗിച്ചിടാം. ഊറലിൻ സംബന്ധമു

ജംബീരരസശുദ്ധി

വമ്പാളംചുക്കി,നിതതിപ്പലി,മുളകിവയാൽതപ്തമാക്കിച്ചമജ്ജം
മൺപാത്രത്തിൽപകർന്നാലമലതചെറുനാരങ്ങനീരിനുകിട്ടും

ഉമ്മത്തരസശുദ്ധി

എൻഭാഗ്യേ!മുമ്മണിക്കൂറിട,യൊരുചതവേല്പിച്ചതണ്ടാർക്കിഴങ്ങി-
ട്ടെമ്പാടുംകാററുകൊള്ളിസ്സുകിലതിശുചിയായ്ത്തീരു
ഉമ്മത്തുനീരം. 40

കന്യാരസശുദ്ധി

വരാനനേ!നാഴികരണ്ടുചെന്നിട്ടും
വരെസ്വയംകാററണയാത്തദിക്കിലായ്
ഇരുമ്പയസ്സാന്ത്ര,മിവററിലൊന്നുമി-
ട്ടിരുത്തിയാൽനന്നായി!കററുവാഴനീർ. 41

മദയന്തീശുദ്ധി

ശുദ്ധതണ്ണീരൊഴുക്കുള്ളിടമൊരുദിവസംവെച്ചതെക്കിപ്പിഴി
ഞ്ഞെതൻ
മുഗ്ദ്ധേ!മൂപ്പെത്തിടാത്തേങ്ങകളുടെസലിലം,കോവനീർ,
പാലി,വററിൽ
യുക്ത്യാവേവിക്കയും,തിമ്മരിവെയിലിലണപ്പിക്കയും,
ചെയ്യുകയാ–

നാഗഫേനശുദ്ധി

ലത്യന്തംനന്നാം,ത്വക്കിടണമരികറപ്പൊട്ടുവെണ്ണക്കട്ടി. 42

ണ്ടായാലും, പഴപ്പിച്ച ഇരുമ്പിൻപാത്രത്തിൽ വീഴ്ത്താതിരുന്നാലും ഇഞ്ചിനീർ ഉപയോഗാർഹമല്ല.

40. ഇവയാൽ (ഇവയിട്ട്) തപ്തമാക്കിച്ചമജ്ജം (പഴപ്പിച്ച) മൺപാത്രത്തിൽ (ത്രികടു എടുത്തു കളഞ്ഞശേഷം) പകർന്നാൽ അമലത (ശുദ്ധി) തണ്ടാർക്കിഴങ്ങ് (താമരക്കിഴങ്ങ്) അതിശുചിയായ് (അതി ശുദ്ധമായ്)

41. സ്വയം (താനേ) ഇരുത്തിയാൽ (വെച്ചാൽ) കററുവാഴനീർനന്ന് (ശുദ്ധമായി)

42. ശുദ്ധതണ്ണീരൊഴുക്ക (ശുദ്ധജലപ്രവാഹം) മൂപ്പെത്തിടാത്തേങ്ങകളുടെ (ഇളനീരുകളുടെ) സലിലം (വെള്ളം) യുക്ത്യാ (വേണ്ടുംവിധം) വേവിക്കുകയും (പുഴുങ്ങുകയും) അത്യന്തം

ഈവണ്ണമൌഷധവിശുദ്ധിപറഞ്ഞുതീർത്തേൻ
പൂവേണി! ഞാൻ, പുനരിതിൽപറയാത്തതെല്ലാം
ആ'വാഗ്ഭടാ'ദ്യരുടെ ബുക്കുകൾനോക്കിയുംതാ–
നാവുംവിധംപരിചയിച്ചുമറിഞ്ഞിടേണം. 43

## മുപ്പത്തൊമ്പതാം അദ്ധ്യായം

## പരിശിഷ്ടചികിത്സാപ്രകരണം

ഈരാറീ, രേഴ, മൂവ്വഞ്ചി, വയിലൊരുവയസ്സാമന്നേരംനാരിയിൽതീ–
ണ്ടാരിക്കേടെത്തിടായ്വാനുചിതവിധികളെച്ചെയ്യണം
വൈദ്യവര്യൻ,
ഈരെട്ടീ, രൊമ്പതെ, ന്നല്ലിരുപതി, വയിൽവെച്ചൊന്നിനാലെ
ണ്ടിടേണ്ടു–
ന്നോരാപ്രായത്തിലെത്തുംപുരുഷനമലശുക്ലത്വമുണ്ടാകുവാനും. 1

(ഏറ്റവും) നന്നു (ശുദ്ധമാണ്) ഇളനീർവെള്ളത്തിൽ പുഴുങ്ങി ഉണക്കി കോവനീരിൽ പുഴുങ്ങി ഉണക്കുകയും, പിന്നെ പാലിൽ പുഴുങ്ങി ഉണക്കുകയും ക്രമേണ ചെയ്യണം. കറുപ്പ് ഒട്ടു നുവെണ്ണക്കൂട്ടി ഉരുക്കീടണം. എന്നാൽ ശുദ്ധമായി.

43. ഔഷധവിശുദ്ധി (ശുദ്ധിയെ അർഹിക്കുന്ന മരുന്നുകളുടെ ശോധനരീതി) വാഗ്ഭടാദ്യരുടെ ('വാഗ്ഭടാചാര്യർ' മുതലായവരുടെ) ബുക്കുകൾ (അഷ്ടാംഗഹൃദയാദി ഗ്രന്ഥങ്ങൾ)

## അദ്ധ്യായം 39

1. ഇനി രണ്ടു അദ്ധ്യായങ്ങളിൽ, സ്ത്രീപുരുഷന്മാർക്ക് വെവ്വേറെയുള്ള പരിശിഷ്ടചികിത്സ വിവരിക്കപ്പെടുന്നു. ഈരാറ് (12) ഈരേഴ (14) മൂവ്വഞ്ചു (15) നാരിയിൽ (സ്ത്രീയിൽ) തീണ്ടാരിക്കേടു (രജോദോഷം) ഉചിതവിധികളെ (തക്ക ചികിത്സകളെ) വൈദ്യവര്യൻ (നല്ല വൈദ്യൻ) ചെയ്യണം. സ്ത്രീക്കു 12-ാംവയസ്സിൽ സാധിച്ചില്ലെങ്കിൽ 14-ാംവയസ്സിലോ 15-ാംവയസ്സിലോ, രജോദോഷം കൂടാതിരിപ്പാൻ വേണ്ട ചികിത്സകളെ കാലജ്ഞനായ വൈദ്യൻ ചെയ്യണം. ഈരെട്ടു (16) ഈരൊമ്പതു (18) അമലശുക്ലത്വം (ശുക്ലദോഷമില്ലായ്ക) പുരുഷനു 16-ാംവയസ്സിൽ സാധിച്ചില്ലെങ്കിൽ 18-ാം വയസ്സിലോ, 20-ാംവയസ്സിലോ, ശുക്ലദോഷം കൂടാതിരിപ്പാനും തക്കചികിത്സകളെ ചെയ്യണം.

കാലത്തിലിക്രിയനടത്തുവതിന്നലാക്കാ-
യീലെങ്കിലങ്ങിടയിൽവെച്ചുതുടങ്ങിടേണ്ട
മേലിൽഗ്ഗുണംവരുവതല്ലതുകൊണ്ടുദോഷ-
മോലുന്നവാറുമതിപിന്നെയിതന്നയാനേ! 2

## രജോദോഷചികിൽസ

### രജഃക്ഷയത്തിന്ന

കേൾക്കേലത്തരി,കോലരക്കൊട്ടകറുന്തോട്ടിത്രയത്തിന്റെവേർ
മുക്കാ,പിന്നെനിലപ്പനക്കടെ,നറുംനാല്പാമരത്തിൻതൊലി,
അ'കല്യാണക'നെയ്യുചേർക്കുമിവതൻക്വാഥംപലച്ചുസ്സേ-
വിക്കംപെണ്ണിനൊരാർത്തവക്ഷതഗദംവന്നെത്തുകില്ലെന്നമേ. 3

### പൂതിരജസ്സിന്ന

നിഷ്ക്വാഥത്തെത്തിലക്ഷീരിണികുരുട്ടചേർന്ന'വിദാര്യാദി'യാലു-
ണ്ടാക്കിപ്പഞ്ചാര,ത്തുനെയ്യിവതടവിയശിക്കുന്നതുംനന്നുതന്നേ
മുക്കാ,നാല്പാമരം,രണ്ടിടയവധ്യ,കറുന്തോട്ടിവേർ,നെയ്യുവീഴ്ത്തു-
ന്നുള്ളത്തിൻകഷായംകളയുമയിരജസ്സിന്റെദുർഗ്ഗന്ധമെല്ലാം. 4
എള്ളങ്ങിൻതോൽ,തിലക്ഷീരിണികയുടയവേർ,വൻകറുന്തോട്ടി
തൻവേ-
രുള്ളിൻപൂനാസികേ!നിർജ്ജരതരു,തഴിഴാമെല്ലൂഴംവേരതാ,
വെള്ളപ്പഞ്ചാരയുംജീരകവുമിടകലന്നുള്ളിവററിൻകഷായം
കൊള്ളാം,തീണ്ടാരിവേണ്ടുംനിലയിലബലമാർക്കൊക്കെയുണ്ടാ
ക്കിവെപ്പാൻ 5

2. കാലത്തിൽ (സ്ത്രീപുരുഷന്മാർക്ക് വെവ്വേറെ പറയപ്പെട്ട വയസ്സുകളിൽ) ക്രിയ (ചികിത്സ) അതുകൊണ്ട (ഇടയിൽവെച്ചു തുടങ്ങുന്നതു കൊണ്ടു) മേലിൽ ഗുണം വരുവതല്ല. പിന്നെ (കാലം അതിക്രമിച്ചാൽ) ഇതു [ചികിത്സ] ദോഷം ഓലുന്ന (ഉണ്ടാകുന്ന) വാറു മതി.

3. ആർത്തവക്ഷയഗദം (രജഃക്ഷയം എന്ന രോഗം)

4. നിഷ്'ക്വാഥത്തെ [കഷായത്തെ] അശിക്കുന്നതും (സേവിക്കുന്നതും) മുക്കാ [ത്രിഫല] നാല്പാമരം (നാല്പാമരത്തിൻതൊലി) രണ്ടിടയവധ്യ (നന്നാറിക്കിഴങ്ങ്, പാർവള്ളിക്കിഴങ്ങ്) രജസ്സിന്റെ ദുർഗ്ഗന്ധമെല്ലാം കളയും.

5. നിർജ്ജരതരു (ദേവതാരം) അബലമാർക്ക(പെണ്ണുങ്ങൾക്ക)

എള്ളുകുറുന്തോട്ടിക്കടവെള്ളുള്ളികൾതൻകഷായവെള്ളമത്രം
കൊള്ളാം,നെയ്പ്പഞ്ചാരകൾകൊള്ളിക്കണമത്രമേല്പൊടിയായ്. 6

രജോവൈവർണ്യത്തിന്ന്

വേപ്പിന്മേൽത്തൊലി,കൂന്നാകായ,രജനിത്തോൽ,മുക്കുറു
ന്തോട്ടിവേർ,
കയ്പോലുന്നപടോലകം,വടി,നിലിമ്പപ്പേർവിളിയ്ക്കുംമരം,
ഒപ്പംചേർത്തിവകൊണ്ടുതീർത്താതകഷായത്തെക്കഴിപ്പിക്കുകിൽ
കൊല്ലേല്ലുംമിഴിതന്റെയാർത്തവനിറക്കേറ്റംമുറയ്ക്കുറവുപോം. 7

വചാശുഗന്ധാദിഘൃതം

വയമ്പ,മുക്കുരം,പിന്നാമയം,കടുകരോഹിണി,
പ്രിയേ!ശതാവരിക്കന്ദ,മയമോതക,മേദകൾ 8
പഞ്ചാര,ക്കായ,മുക്കായ,കൾവടി,തകരം,മഞ്ഞൾ,വൻമഞ്ഞ
ളിൻതോൽ,
മഞ്ചെട്ടിച്ചൂർണ്ണകാകോളി,കുളടപതിയൻതൻകിഴങ്ങി,ഗ്ഗുണത്തെ
അഞ്ചോടൊത്തഞ്ചുവേരിൻകഥിതജലമതിൽകല്ക്ക
മാക്കിക്കലക്കി-
ച്ചെഞ്ചമ്മേനാലിരട്ടിപ്പശുമുലരസവുംചേർത്തുനൈകാച്ചിടേണം. 9
തീണ്ടാരിക്കേറ്റമീനെയ്യിനെയലിവൊടശിക്കുന്നതന്വംഗിയാളെ-
ത്തീണ്ടാ,തൻപിള്ളചാവുംവധുവിനു,മിതിനെഗ്ഗർഭിണിയ്ക്കും
കൊടുക്കാം
വേണ്ടാവാദം,കുമാരഗ്രഹരുജകളെയുംവെല്ലുമീയൌഷധത്താൽ
നീണ്ടായുസ്സും,മഹാബുദ്ധിയുമുടലിന്നരംപുഷ്ടിയുംകിട്ടുമത്രേ. 10

6. അത്ര ഇതിൽ (കഷായത്തിൽ) മേല്പൊടിയായ് നെയ്യു പഞ്ചസാര ഇവ കൊള്ളിക്കണം [ചേർക്കണം].

7. ആർത്തവനിറക്കേറ്റം (രജോവൈവർണ്യം)

8. എട്ടാം ശ്ലോകത്തിന്റെ യോജന ഒമ്പതാം ശ്ലോകത്തോടാകുന്നു.

9. മഞ്ചെട്ടിച്ചൂർണ്ണകാകോളികൾ = മഞ്ചെട്ടിച്ചൂർണ്ണം (മഞ്ചെട്ടിപ്പൊടി) കാകോളി ഇവ. അഞ്ചോടൊത്തഞ്ചു (പത്തു) വേരിൻ (ദശമൂലത്തിൻ) കഥിതജലമതിൽ (കഷായത്തിൽ) പശുമുലരസവും (പശുപ്പാലും)

10. തീണ്ടാരിക്കേറ്റം (രജോദോഷം) തന്വംഗിയാളെ (ഒപ

ഇന്നെയ്യശിക്കുമാണുങ്ങൾക്കിന്ദ്രിയക്കുററമേററിടാ
എന്നല്ലുണ്ടായ്‌വരുംനല്ലപൊന്നിൻകട്ടക്കിടാങ്ങളും. 11
ചൊന്നൊരൃതുകാലത്തിരുപത്തൊന്നുദിനംവീതമിവയിലോരോന്നും
തന്വംഗിയിലുപയോഗിച്ചെന്നാൽതീണ്ടാരിവേണ്ട
വിധമാകും. 12

## ശുക്ലദോഷചികിത്സ

ശുക്ലക്ഷയത്തിന്

നേരായ്പാലുപകർന്നാസ്ഥൂരണവേർനിഷ്ക്വാഥമോ,കുക്കുട-
ച്ചാറോ,കിഞ്ചനപഞ്ചസാരയിടചേർത്താണുങ്ങൾമോന്തീടുകിൽ

പൂതിശുക്ലത്തിന്

ആരേതസ്സുവളർന്നിടും,പുനരതിന്നുണ്ടായ്‌വരുംദുർഗ്ഗന്ധം
തീരാൻപൂതിരജസ്സിനോതിയകഷായമതുകഴിപ്പിക്കണം. 13

ശുക്ലസ്തംഭത്തിന്

ഞെരിഞ്ഞില,ത്തുവ്വവേര,തമിഴാമതൻവേര,മു-
ന്തിരിങ്ങ,യിവതൻകഷായമതിലേല,നൽച്ചീരകം,
ധരിസ്സിനിയുഴന്നിവററിനെയരച്ചുകൂട്ടിപ്പചി-
ച്ചരിച്ചനറുനെയ്യിനാലൊഴിയുമിന്ദ്രിയസ്തംഭനം. 14

ണ്ണിനെ) വധുവിനും (സ്ത്രീക്കും) ഗർഭിണിക്കും (ഗർഭമുള്ളവൾക്കും) കുമാരഗ്രഹജകളെയും (ബാലഗ്രഹപീഡകളെയും)

11. അശിക്കും (സേവിക്കുന്ന) ഇന്ദ്രിയക്കുററം(ശുക്ലദോഷം)

12. ദിനം (ദിവസം) തന്വംഗിയിൽ (സ്ത്രീയിൽ) ആദിയിൽ രജഃക്ഷയത്തിനു പറഞ്ഞ കഷായവും, പിന്നെ രജഃസ്തംഭം (രജോവൈവർണ്യം) പൂതിരജസ്സ് ഇവയ്ക്കു പറഞ്ഞതുകളും ക്രമേണ 21 ദിവസം വീതം മുൻപറഞ്ഞ കാലങ്ങളിൽ ശീലിപ്പിക്കണം. ഈ ന്യായം ശുക്ലദോഷചികിത്സയിലും അംഗീകരണീയമാകുന്നു.

13. നേരായ് (സമം) നാസ്ഥൂരണവേർ നിഷ്ക്വാഥമോ (നാസ്ഥൂരണവേരിൻകഷായമോ) കുക്കുടച്ചാറോ (കോഴിമാംസരസമോ) രണ്ടിലും സമം പാലുപകരണം. കിഞ്ചന (കുറച്ചു) രേതസ്സ് (ശുക്ലം) അതിന്നു (രേതസ്സിന്നു)

14. തുവ്വവേര (കൊടിത്തൂവവേർ) ഏല (ഏലത്തരി) പചിച്ച (കാച്ചിയ) നറുനെയ്യിനാൽ [നെയ്യു സേവിച്ചാൽ] ഇന്ദ്രിയസ്തംഭനം [ശുക്ലസ്തംഭനം] ഒഴിയും.

പഞ്ചാരപ്പൊടിയിട്ടഭീരുശൃതമാംവെൺപാലു,കോതമ്പവും,
മുൻചൊന്നാഘൃതവും,മുരിങ്ങയിലയും,മാഷങ്ങൾതൻഭക്ഷ്യവും,
അഞ്ചാതേപുരുഷേന്ദ്രിയക്ഷയമഹാസ്തംഭങ്ങളെപ്പോക്കു,മൊ–
ന്നഞ്ചുംശുക്ലനിറപ്പിഴപ്പയി!രജോവൈവർണ്യവൈദ്യത്തിനാൽ 15
ഉദ്ദേശംപതിനാറുവയസ്സുകലരുംശുദ്ധാസ്രയാംപെണ്ണിനീ
നിർദ്ദോഷേന്ദ്രിയനാകുമാണ്ടിരുപതായുള്ളാണിനെപ്പൽകിടാം
ഏറ്റുന്നാർത്തവദോഷശാന്തിവരുവാൻമുൻചൊന്നകർമ്മങ്ങളോ,
കൃത്യത്തോടിനിയോതിടുന്നതുകളോ,കല്പിച്ചുകൊണ്ടീടണം. 16
മേലേചൊന്നവയസ്സിൽനിന്നുകുറവോ,ദുഷ്ടാസ്രശുക്ലത്വമോ,
കോലുംദമ്പതിമാരിണങ്ങിടുകയാൽഗർഭംഭവിച്ചീടിലും
ചേലായ്‌തീരുകയില്ലപെറ്റയുടനേചാവുംകിടാവ,ല്ലയെ–
ന്നാലോരോവകരോഗമാംവലയിലുൾപ്പെട്ടുകഷ്ടപ്പെടും. 17

ഗർഭാശയശുദ്ധിയ്ക്കു ഉശീരാദികഷായം

രാമച്ചം,പത്തുമൂലം,തകര,മധുകറ്റേൻതൊട്ടിവേർ,ചോനകപ്പു–
ല്ലോ,മൽപ്പാലൊത്തിവററിൻക്വഥിതജലമുടൻഗർഭസംശുദ്ധി
ചേർക്കും

15. അഭീരുശൃതമാം [ശതാവരിക്കിഴങ്ങിട്ട കുറുക്കിയ] ഘൃതവും (നെയ്യും) മാഷങ്ങൾതൻ ഭക്ഷ്യവും [ഉഴുന്നുകൊണ്ടുണ്ടാക്കുന്ന പലഹാരങ്ങളും] പുരുഷേന്ദ്രിയക്ഷയമഹാസ്തംഭങ്ങളെ—പുരുഷന്മാരുടെ ഇന്ദ്രിയക്ഷയം [ശുക്ലക്ഷയം] ഇന്ദ്രിയമഹാസ്തംഭം (ശുക്ലത്തിന്റെ വലിയ സ്തംഭം) ഇവയെ. ശുക്ലനിറപ്പിഴപ്പ് (ശുക്ലവൈവർണ്യം) രജോവൈവർണ്യവൈദ്യത്തിനാൽ (രജോവൈവർണ്യത്തിനു പറഞ്ഞ ചികിത്സയാൽ) ഒന്ന് അഞ്ചു (ശമിക്കും)

16. ശുദ്ധാസ്രയാം—രക്തശുദ്ധിയുള്ള (ആർത്തവദോഷമില്ലാത്ത) നിർദ്ദോഷേന്ദ്രിയനാകും [ശുദ്ധശുക്ലനായ] ആണ്ടു(വയസ്സ്) ആർത്തവദോഷശാന്തി (രജോദോഷശമം) കർമ്മങ്ങളോ (ചികിത്സകളോ) കൽപിച്ചു കൊണ്ടീടണം (ചെയ്യണം).

17. ദുഷ്ടാസ്രശുക്ലത്വമോ (രജഃശുക്ലങ്ങൾക്കു ദോഷമോ) ദമ്പതിമാർ (ഭാര്യാഭർത്താക്കന്മാർ) ഗർഭം ഭവിച്ചീടില്ലം (ഗർഭോദയം സന്ദിഗ്ദ്ധമാണ്. ഒരു വേള ഗർഭം ഉണ്ടായാലും) പ്രജ അൽപായുസ്സോ രോഗിയോ ആയിരിക്കും.

18. പത്തുമൂലം (ദശമൂലം) ഗർഭസംശുദ്ധി (ഗർഭാശയശു

ആമട്ടായുള്ളുല്പലത്തിൻകട,തുജ,പുളിവേരിൻെറതോലാവണക്കിൻ
വേർ,മന്ദിഷ്ഠാതരച്ചുള്ളിവയിലൊന്നമതന്നൊത്തപാലുംവി
ശേഷം. 18

ഗർഭകാരണങ്ങളായ സിദ്ധൗഷധങ്ങൾ

പാലിൽപാചിതമായനാരകലതാവിത്ത,ത്രയല്ലെട്ടപേ-
രാലിൻമൊട്ട,രയാലശോകമരയിത്തിക്കണ്ണിതൻകൂമ്പുകൾ,
ചെലേറുംഹയഗന്ധ,യെന്നിവയിലൊന്നമ്പോടരച്ചിട്ടരി-
പ്പാലിൽതാൻനുകരട്ടെമൂന്നുദിവസംതീണ്ടാതിരിക്കുന്നവൾ. 19

തപ്പാതേയെഴുതീണ്ടാരിഷ്ഠിപ്രയോഗംനടത്തുകിൽ
ഗർഭമുണ്ടായ്‌വരുംസാരഗർഭസൂക്തിവിശാരദേ! 20

## ഗർഭചികിത്സ

ഗിരിമൈപ്പതലേഗർഭിണിസ്ത്രീജപത്തെപ്പൂരിഷ്ഠാദ്യമാസംകലാശി
ഷ്ഠവോളം
കുറുന്തോട്ടിതൻവേർചതച്ചിട്ടനന്നായ്ക്കുറുക്കുംപശുപ്പാലശി
പ്പിച്ചിടേണം 21
തിന്തതാളിയോ,നറുംപുഷ്കരമോ,കൂട്ടിക്കുറുക്കിയപശുപ്പാൽ
വരതനു!മൂന്നാംമാസംവരുവോളംമോന്തിടട്ടെഗർഭിണിയാൾ. 22
ചെറുവഴുതിനപേരാലോ,പെരിയൊരുനാൽപാമരത്തൊലിക
ളാലോ,
പരിപാചിതമാംപാലിനെവിരവോട്ടമോന്താംതൃതീയമാസ
ത്തിൽ, 23

ദ്ധി] ഉൽപലത്തിൻകട [ചെങ്ങഴിനീർക്കിഴങ്ങ്] തുജ [കൊട്ടം] ഇവയിൽ ഏതെങ്കിലും ഒരു മരുന്നു ഒത്ത [കലക്കിയ] പാലും വിശേഷം. ഗർഭാശയശുദ്ധിയെ ഉണ്ടാക്കും (രജോദോഷത്തെ ശമിപ്പിക്കും)

19. പാചിതം [പുഴുങ്ങപ്പെട്ടതു] നാരകലതാവിത്തു [വള്ളിനാരകവിത്തു] അരയാലശോകമരയിത്തിക്കണ്ണി [അരയാലിൻെറയോ, അശോകമരത്തിൻെറയോ, ഇത്തിക്കണ്ണി] തൻകൂമ്പുകൾ. ഹയഗന്ധ [അമുക്കുരം] ഉരിപ്പാലിൽ [ഉരി വീതം പാലിൽ]

21. ആദ്യമാസം [ഒന്നാം മാസം]

22. നറും പുഷ്കരമോ[പുഷ്കരമൂലമോ] കൂട്ടി(ചതച്ചിട്ടു) മൂന്നാംമാസം വരുവോളം [രണ്ടാം മാസം മുഴുവനും] ഗർഭിണികൾ [ഗർഭമുള്ളവൾ]

23. പരിപാചിതമാം [കുറുക്കപ്പെട്ടതായ] തൃതീയമാസത്തിൽ [മൂന്നാം മാസത്തിൽ]

നാലാംമാസത്തിലോഗർഭംകോല്പംകോമളഗാത്രിയാൾ
ചേലാന്നോരിലവേരിട്ടുപാലുകാച്ചിക്കുടിയ്ക്കണം. 24
വൻചിറ്റമൃതുകൊണ്ടിട്ടുപിഞ്ചാംതിയ്യിൽപചിച്ചപാൽ
അഞ്ചാംമാസത്തിലിഗ്ഗർഭംതഞ്ചംതനാചിയ്ക്കുനൽകണം. 25
പുത്തരിച്ചുണ്ടവേരിൻതോൽ മർദ്ദിച്ചിട്ടിട്ടുപാലിനെ
വൃത്ത്യാകുറുക്കിയാറാംമാസത്തിൽഗർഭിണിമോന്തണം. 26
ധ്രുവമേഴാമതാംമാസമവസാനിക്കവോളവും
യവമിട്ടുകുറുക്കംപാലവളമ്പിൽകുടിക്കണം. 27
ശരിയ്ക്കേഴിന്റെപിന്നാലെവരുംമാസത്തിലായവൾ
പെരുങ്കുരുമ്പവേരിട്ടു കുറുക്കംപാൽകുടിയ്ക്കണം. 28
നറുംജീരകം,ചുക്ക,ഭീരുക്കിഴങ്ങ,ക്കുറുന്തോട്ടിവേരി,പ്പദാർത്ഥങ്ങളാലേ
കുറുക്കംപശുപ്പാലശിക്കട്ടെപിന്നെപ്പെറുംനാൾവരെഗ്ഗർഭിണിപ്പെണ്ണ,പണ്ണേ! 29
എല്ലാമാസങ്ങളിലും നല്ലകുറുന്തോട്ടിവേരിനാൽതന്നെ
മെല്ലെപ്പചിച്ചപാലുംനല്ലാർമണി!ഗർഭിണിയ്ക്കുനൽകാമേ. 30

ഗർഭിണീജ്വരത്തിന്ന

മുത്തങ്ങച്ചന്ദനച്ചിറ്റമൃതുകൾകലതംചുണ്ടവേർതോലുതൻകഷാ-
യത്തെത്തന്നേസിതാജീരകമൊടവൾകുടിച്ചാൽ പനിപ്പിച്ചടങ്ങും

ഗർഭിണീഛർദ്ദിക്ക്

കൊത്തമ്പാലയ്ക്കുഴംവിത്ത,രികഴുകിയനീരോടുപേഷിച്ചിണക്കി-
ച്ഛർദ്ദിക്കുംഗർഭിണിപ്പെണ്ണിനെയലിവൊടശിപ്പിച്ചുകൊള്ളട്ടെ വൈദ്യൻ. 31

ഗർഭിണീരക്താതിസാരത്തിന്ന

അക്കൊത്തമ്പാല,ഞാവൽക്കുത,മലരി,വച്ചുണ്ണിച്ചുപഞ്ചാരക്കൂട്ടി-
ച്ചിക്കന്നുണ്ണിക്കിലുംഗർഭിണികളെവമഥുവ്യാധിബാധിക്കയില്ല

24. കോമളഗാത്രിയാൾ [സ്ത്രീ]
27. ധ്രുവം (നിശ്ചയം) അവൾ (ഗർഭിണി)
28. ഏഴിന്റെ പിന്നാലെവരുംമാസത്തിൽ (എട്ടാംമാസത്തിൽ) ആയവൾ (ഗർഭിണി)
29. അഭീരു (ശതാവരി)ക്കിഴങ്ങ് അശിക്കട്ടെ (സേവിക്കട്ടെ) പിന്നെ (9–ാംമാസം മുതൽക്ക)
30. പചിച്ച (കുറുക്കിയ)

ചോൽക്കൊണ്ടോരിത്തിത്താവൽത്തളിരുകളു,രയാൽത്തുമ്പു,
പേരാൽപ്പലാശം,
നൽക്കോൽമത്തനൊത്തിവററിൻപൊടിയവതടെരക്താതി
സാരത്തെവെല്ലും. 32

കുടകപ്പാലയരിതൻ പൊടിതേനിൽകഴിക്കിലും
ഉടനെചോരപോക്കെന്ന കുട്ടംരോഗംശമിക്കുമേ. 33

ഗർഭിണികളുടെ തലനോവിന്നു

രാമച്ചം,കുളുർചന്ദനം,മുകിലി,നിക്കൊട്ടം,കുറുന്തോട്ടിവേ-
രോ,മൽച്ചെങ്ങഴിനീർക്കിഴങ്ങു,പുരുകച്ചൂരിക്കിഴങ്ങു,ന്നിവ
കാമംപാലിലരച്ചനെററിനിറയെതേച്ചാൽതലക്കത്തിലുൾ-
പ്പമങ്ങീടിനഗർഭിണിക്കൊരുസുഖംകിട്ടുംപകിട്ടല്ലെടോ! 34

ഗർഭിണീശോഫത്തിന്നു

ശരിക്കുദശമൂലമോ,വലിയതാംവയൽച്ചുള്ളിവേർ
ഞെരിഞ്ഞിലിവയോ, കലന്നതമിഴാമതൻവേരിനാൽ
കുറുക്കിയ പയസ്സുതന്നിലൊതുക്കത്തിവെച്ചേകിയാൽ
കുരംഗമിഴി!ഗർഭിണിക്കുടയനീരുദൂരത്തുപോം. 35

## ഗർഭസ്രാവചികിത്സ

പാച്ചോററിത്തൊലി,ചന്ദനം,ജലധരം,മുന്തിരിങ്ങപ്പഴം,
പച്ചച്ചെങ്ങഴിനീർക്കിഴങ്ങു,പശുപപ്പുണ്ണി,പ്പദാത്ഥങ്ങളാൽ
വെച്ചുണ്ടാക്കിയപാൽക്കഷായമുടനേപഞ്ചാരകൂട്ടിക്കഴി-
പ്പിച്ചാൽഗർഭിണിതൻെറഗർഭമലസിപ്പോകില്ലകാർകുന്തളേ! 36

സിദ്ധൌഷധങ്ങൾ

ലീലാഢ്യേ!തിരുതാളിതൻെറമുരടോ,തണ്ടാർക്കിഴങ്ങോ,പശു-
പ്പാലിൽപാരമരച്ചുചേർത്തുനിശയിൽസേവിപ്പതത്യുത്തമം
ആലോചിച്ചുനടത്തണം ക്രിയകളെച്ചൊല്ലാത്തരോഗങ്ങളിൽ,
ശീലിപ്പിക്കണമെണ്ണവെണ്ണമുതലാമോരോപദാത്ഥങ്ങളെ. 37

32. വമഥുവ്യാധി (ഛർദ്ദിരോഗം) അവരുടെ (ഗർഭിണികളുടെ)

37. തണ്ടാർക്കിഴങ്ങോ (താമരക്കിഴങ്ങോ) നിശയിൽ (രാത്രിയിൽ) അത്യുത്തമം (മുമ്പറഞ്ഞതിലും വളരെ നന്നു) ചൊല്ലാത്ത രോഗങ്ങളിൽ (ഇവിടെ പറയാത്ത രോഗങ്ങൾ ഗർഭിണിക്കുണ്ടാകുമ്പോൾ) ക്രിയകളെ (ചികിത്സകളെ) ആലോചിച്ചു (വൈദ്യൻ

## ഗർഭിണിക്കു നിഷിദ്ധങ്ങൾ

ഏറെക്കാൽനട,മൈഥുനാദികളി,നിത്തീക്ഷ്ണോഷ്ണമാംഭോജനം,
ഭാരംപേറുക,വൻപുതപ്പിടുക,കണ്ടുള്ളോടമായ്നോക്കുക,
പോരാപട്ടിണി,കള്ളി,റച്ചി,യിവയാലിഗ്ഗർഭിണിക്കല്ലലാം,
തീരെസ്ത്രീകളനിഷ്ടമെന്നുപറയുംകർമ്മത്തെയുംചെയ്യൊലാ. 38

വേഗോദീരണധാരണങ്ങളൊഴിയെഗ്ഗർഭാഢ്യയാംപെണ്ണിനെ-
ശ്ശോകക്രോധഭയാദികൾക്കിടയാക്കീടാതിരുത്തീടണം
വേഗാൽവസ്തി,വിരേക,മസ്രഹൃതി,യിക്കർമ്മങ്ങളെത്തിങ്ങളെ-
ട്ടാകുംമുമ്പുകടന്നുചെയ്കിലവൾതൻഗർഭംനശിച്ചീടുമേ. 39

ഗർഭംകൈക്കൊണ്ടെഴുംപെൺകൊടികളിലുളവാകുന്ന
രോഗത്തിന്നെല്ലാം
കല്പിച്ചീടട്ടെവൈദ്യൻമൃദുസുഖകരമാമൌഷധീസഞ്ചയത്തെ,

സ്വയം നിരൂപിച്ചു) നടത്തണം. എണ്ണ, വെണ്ണ, മുതലാമോരോ പദാർത്ഥങ്ങളെ ശീലിപ്പിക്കണം. ഓരോ വർദ്ധനങ്ങളായ മരുന്നുകളെ തൈലാദികളിൽ ചേർത്തു പുറത്തും, ഘൃതാദികളിൽ ചേർത്തു അകത്തും, ഉപയോഗിക്കുന്നതിന്നു പുറമെ വെണ്ണ മുതലായവയേയും പരിശീലിപ്പിക്കണം.

38. മൈഥുനാദികൾ [സുരതം മുതലായവ] തീക്ഷ്ണോഷ്ണമാം [തീക്ഷ്ണവും ഉഷ്ണവും ആയ] ഭോജനം [ആഹാരം] വൻപുതപ്പ് [കനത്ത പുതപ്പ്] ഇവയാൽ ഇഗ്ഗർഭിണിക്കല്ലലാം [ആപത്തു വരും] അതിനാൽ ഇതുകളെ എല്ലാം നിഷേധിക്കണം. സ്ത്രീകൾ [പഴമയുള്ള സ്ത്രീകൾ]

39. വേഗോദീരണധാരണങ്ങൾ [മലമൂത്രാദിവേഗങ്ങളെ പുറപ്പെടുവിക്കയും, പുറപ്പെട്ടവയെ തടുക്കുകയും ചെയ്യുക] ഇതുകൾ നിഷിദ്ധങ്ങളാണെന്നു പറഞ്ഞു ധരിപ്പിച്ചു ചെയ്യാതിരിക്കുന്ന വിധമാക്കി. ശോകക്രോധഭയാദികൾക്കും [വ്യസനം, കോപം, പേടി മുതലായവക്കും] വേഗാൽ വേഗം [ആലോചനക്കുറവു] ഹേതുവായിട്ടു. വിരേകം [വയറിളക്കുക] അസ്രഹൃതി [ചോര കളയുക] തിങ്ങൾ [മാസം] എട്ടു ആകും [തികയും] മുമ്പു—ഗർഭം നശിച്ചീടുമേ [സ്രവിക്കുകയോ, ശോഷിക്കുകയോ, മരിക്കുകയോ ചെയ്യും]

40. മൃദുസുഖകരമാം [മൃദുവും സുഖകരവുമായ] ഔഷധീസ

ഹേപാൽപൂന്തേൻവാണി! പേറിൽപൊറുതിവതവതിന്നൊ
മ്പതാംതിങ്ങൾതൊട്ടി-
ട്ടഭ്യംഗം, താഴെയോതുംഘൃതം, മിവയവർമുട്ടാതെശീലിച്ചിടട്ടെ. 40

ഉർവാതക ഘൃതം

തങ്കശ്രീവെള്ളരിക്കായകൾ, വശള, മുളക്കുമ്പിവററിന്നെഴംനീ-
രിങ്കൽത്താൻകൊച്ചുപൂളക്കടെ, വടി, യിവയെക്കല്ക്കമാക്കിക്കലക്കി
തങ്കൽപാലൊപ്പമായിത്തടവിനാറുനെകാച്ചിനിത്യംപ്രഭാത-
ത്തിങ്കൽസേവിച്ചിടുംഗർഭിണിസുഖനിലയിൽപെററിടും
കുററമെന്യേ. 41

പേറിൻകാലമടുത്തഗർഭിണി'ബലാതൈലാ'ദിമേലൊക്കയും
കോരിത്തേച്ചതലോടിനിന്നചുടുവെള്ളത്തിൽകുളിച്ചങ്ങിനേ
ആരോമൽച്ചെറുപൂളവേരിന്നടെനിഷ്ഷ ്പാഥത്തിലുണ്ടാക്കിടും
ക്ഷീരക്കഞ്ഞിയിലൊട്ടുവെണ്ണയുമെടുത്തിട്ടിട്ടുമോന്തീടണം. 42

പുണ്ഡരീകശരവീട്ടിലെപ്പൊഴം
വെണ്ണതേച്ചുമൃദുവായ"തലോടണം
തിണ്ണമിപ്പണികൾകൊണ്ടുഗർഭിണി-
പ്പെണ്ണു വൻപ്രസവനോവിലാപ്പെടാ. 43

## നാൽപതാം അധ്യായം

## പ്രസവകാലചികിത്സ

മൽക്കാന്തേ! ചെറുപിള്ളതൻെറതലകാണുമ്പോൾപെറുംപെണ്ണിനേ
നൽക്കാക്കത്തിതതാളിനീരതിലജംകൂട്ടിക്കടിപ്പിച്ചുടൻ

ഞ്ചയത്തെ [ഔഷധക്കൂട്ടത്തെ] കല്പിച്ചീടട്ടെ. താഴെയോതും ഘൃതം ['ഉർവാതക ഘൃതം']

41. തങ്കശ്രീ [പൊൻനിറമുള്ള] പഴുത്ത വെള്ളരിക്കായകൾ സുഖനിലയിൽ [അധികവേദന കൂടാതെ]

42. ബലാതൈലാദി (ബലാതൈലം മുതലായതു) ക്ഷീരക്കഞ്ഞി (പാൽക്കഞ്ഞി)യിൽ.

43. പുണ്ഡരീകശരവീട്ടിൽ (യോനിസ്ഥലത്തിൽ) മൃദുവായ" (മെല്ലെ)

## അധ്യായം 40

1. തിലജം (എണ്ണ) മേളിച്ച (ചേന്ന) കരതലത്താലേ (ഉ

ക്കംമാതിരിയോനിതന്നിലൊ,ലിതെനാമളിച്ചപൂളത്തൊലി-
ച്ചൂാക്കംനീരപുരട്ടമാക്കരതലത്താലേതലോടീടണം. 1
നാൽതെത്തലംതലനീളിനീരിലുമശിപ്പിയ്ക്കാ,മരച്ചാടലോ-
ടത്തിൻവേരൊട്ടവെള്ളരിക്കയുടെനീരിങ്കൽപചിച്ചെണ്ണയും,
മേത്തോന്നിക്കടനീരിൽമൂട്ടകളരച്ചുള്ളങ്കഴൽത്തട്ടിലായ്
പേത്തുംവെച്ചപുരട്ടിയാൽപെറുമുടൻപെണ്ണെറെനോവെന്നിയേ. 2
കരിവരഗമനേ!കമ്പഞ്ചുമെണ്ണിക്കളഞ്ഞി-
ട്ടൊരുമൂളയുടെയഗ്രാമത്തതാംകമ്പിൽനിന്നും
ചെറുതുമൊരിച്ചുരങ്ങിക്കൊണ്ടുവന്നെണ്ണചേത്തും
പെറുമതവയറാളെപ്പേത്തശിപ്പിച്ചിടാമേ. 3
ഒരേടമേലത്തരിയമ്മിമേലൂ,-
മുരത്തപേരാൽത്തൊലിചാണമേലും,
അരച്ചിണക്കിക്കനിവോടതെനാചേ-
ത്തരംകഴിപ്പിക്കിലുമത്തലെത്താ. 4
അല്പംമേത്തോന്നിതൻകീഴ്മുഖമൂരട്ടജലംകൊണ്ടരച്ചാദരത്താൽ
കീഴ്പോട്ടായ്‌വസ്തിമേൽതേയ്ക്കുകിലബലകൾതൻപേറു
വൈകാതെയാകും
അപ്പോഴാലേപനത്തെക്കഴുകിയുടനെയുദ്ധ്വാസ്യമാമപ്പദാത്ഥം
മേല്പോട്ടായിപ്പുരട്ടാൻമറവുവരികിലോ യോനിവിഭ്രംശമുണ്ടാം. 5

ള്ളങ്കയ്യാലേ) ക്കംമാതിരി (യഥോചിതം) യോനിതന്നിൽ തലോ ടീടണം. എന്നാൽ യോനിമാഗ്ഗത്തിന്ന അയവുവരും.

2. തലനീളിനീരിലും അശിപ്പിയ്ക്കാം (സേവിപ്പിയ്ക്കാം) തല നീളിയുടെ നീരിൽ എണ്ണ ചേത്തു സേവിപ്പിയ്ക്കുകയുമാം. അരച്ചാട ലോടത്തിൻവേരൊട്ട (ആടലോടനീർ കല്ക്കമായി) വെള്ളരിയ്ക്ക (പ ഴുത്ത വെള്ളരിയ്ക്ക)യുടെ നീരിൽ പചിച്ച (കാച്ചിയരിച്ച) എണ്ണയും അശിപ്പിയ്ക്കാം. ഉള്ളങ്കഴൽത്തട്ടിലായ് (ഉള്ളങ്കാലിൽ) ഈ പ്രയോ ഗം അതിവിശ്വവത്താകുന്നു.

4. ഇണക്കി (രണ്ടും ഒന്നായി ചേത്ത) അരം (ഉടൻ) ആത്ത ൽ (പ്രസവത്തിന്ന താമസം മുതലായതു)

5. അല്പം (കുറച്ചു) കീഴ്മുഖമൂരട്ട (അധോമുഖമായ കിഴങ്ങു) വസ്തിമേൽ (പൊക്കിളിൻ താഴെ ഭാഗത്തു) അബലകൾതൻ (പെ ണ്ണുങ്ങളുടെ) വൈകാതെയാകും (വേഗം കഴിയും) അപ്പോൾ (പെ

ചെമ്പകമൂലാദിഘൃതം

പുത്തൻചെമ്പകവേര,യഷ്ടി,പലകപ്പയ്യാനിവേരാ,ടലോ–
ടത്തിൻവേരൊടു ചന്ദനം, ത്രിഫല,ചിററീന്തൽക്കുറുന്തോട്ടിവേർ,
മൃഗേശ! കൂവളമൂലവല്ലം,മിവതൻനിഷ്ക്വാഥനീരിൽപ്പഴ–
പ്പെത്തീട്ടുള്ളൊരു വെള്ളരിക്ക,യധപ്പൂളന്തോൽ,ക്കരിന്താളി,കൾ 6
തലനീളി,ക്കറുക,കൾമുളയില,മേത്തോന്നിക്കിഴങ്ങ്,പുരുവശള,
വലരിപ്പുവള്ളി,കരിമ്പി,വനാലമൊട്ടമർദ്ദിച്ചെടുത്തനീർകൂട്ടി 7

അരത്ത,തമിഴാമവെള്ളിയിലമൂല,മക്കോലക–
പ്പതത്തിയരയാൽമരത്തുളസിവേർ,വിളാവിൻപശ,
ഞെരിഞ്ഞിൽ,കരനൊച്ചിവേര,കടലാടിതൻവേർ,
കരിങ്കുറിഞ്ഞിമുരടൊത്തരണ്ടുതിരുതാളിവേർ,പുഷ്കരം 8

സുരതരു,ചിററമൃത്,ഞാവിൻകുരു,നന്ത്യാർവട്ടവേര,വെള്ളള്ളി,
പതവപ്പെരുങ്കുമ്പകളിന്നവഴുതിനയിതുകൾതൻമുരട്,മുക്കാ, 9
പേരാലിൻവേർ,മുരിങ്ങക്കുരുവൊടുകടുകപ്പാലതൻവിത്തു,കായം
ചേതംനന്നാറി,യൂഴിപ്പനയുടെകട,യെന്നല്ലെരിഞ്ഞിക്കുരുക്കൾ,
പോരാവെൺകുന്നിതൻവേരി,തുകൾമുഴവനുംകല്കമായ“നാലിരട്ടി
ക്ഷീരംതുകന്നതുനെയ്യൊരുത്തുപിന്നിലയംതന്നിൽവെച്ചിട്ടുകാച്ചി 10

ഒരുശുഭദിനംതന്നിൽ,പാട്ടുംസുമംഗളവാദ്യവും
തെരുതെരെമുഴക്കിച്ചുംകൊണ്ടാദരത്തൊടരിക്കണം
ചെറുതുമരുതേകില്ലിന്നീ,നെയ്യിനെപ്പെരുമാറിയാൽ
പെറുമരണ്ടൊടിയ്ക്കുള്ളിൽപെണ്ണുങ്ങൾനോവറിവെന്നിയേ. 11

തണ്ണീരാൽവില്വപഞ്ചാംഗകമരവുകഴിച്ച‘ത്മയോന്യാ’ദിനാമം
വണ്ണിച്ചുണ്ണിയ്ക്കുയോ,നാഴിയെനലമൊട്ടമേത്തോന്നിനീർകൊ
ണ്ടരച്ച്”

ററ സമയം) ആലേപനത്തെ (പുരട്ടിയ മരുന്നിനെ) ഊർദ്ധ്വാസ്യം (ഊർദ്ധ്വമുഖം) അപ്പദാർത്ഥം (മേത്തോന്നിക്കിഴങ്ങ്”) അരച്ച മേല്പൊട്ടായി വസ്തിമേൽ തേയ്ക്കണം. അതിന്ന മറവുവന്നാൽ യോനിവിഭ്രംശം (യോനിഭ്രംശം) ഉണ്ടാം.

6. 6-ാംശ്ലോകം മുതൽ 11-ാം ശ്ലോകംവരെ ഒരന്വയമാകുന്നു.

10. ഊഴിപ്പന (നിലപ്പന)

12. വില്വപഞ്ചാംഗകം (കൂവളത്തിൻ അഞ്ചംഗം) ആത്മയോന്യാദിനാമം (‘ആത്മയോനിസ്സ്വയംജാത’ ഇത്യാദി വിഷ്ണുസ

തിന്നനുള്ളങ്കരംകാൽത്തലമിത്രകളിലായ്ത്തേച്ചുയോ,
ചെയ്യുവെന്നാൽ
പെണ്ണുന്നേരംപെറ്റും,പെററളവുകഴുകണംവെക്കമാലേപനത്തെ. 12
വന്മേത്തോന്നിനിലപ്പനക്കടകളും,കള്ളിപ്പുതുക്ഷീരവും,
സമ്മേളിച്ചോതവെണ്ണചെമ്പിന്റെപാത്രത്തിൽപചിച്ചേററവും
ചെമ്മേവെച്ചുദരേപുരട്ടുകിലുടൻതന്നേപെറുംപെണ്ണു,പി-
ന്പുന്നേഷാൽമറുപിള്ളവീഴുമളവാലേപത്തെനീക്കീടണം. 13
പെററില്ലിക്കൈകളാലേപികകുലമൊഴിയാളെങ്കിലോകള്ളിതൻപാ-
ലൊററിച്ചീടട്ടെവിന്ദുത്രയമിതമവൾതൻമൌലിയിൽഭക്തിപൂർവ്വം,
പെററാച്ചാവസ്തുനീക്കിക്കതകസഹിതമാംചന്ദനംപാലിനാലേ
മുററുംപേഷിച്ചുമേന്മേൽനിറുകയിലിടണംശൈത്യമുണ്ടാക
വോളം. 14

ചത്തപിള്ളപിറക്കുവാൻ

ഗുഡംവടിപ്പൊടിയെവെള്ളത്തിലുണ്ണിച്ചുകൊള്ളുകിൽ
ചത്തപിള്ളപുറത്താകും,മെത്രയുംഗോപ്യമിപ്പണി. 15

സ്സനാമങ്ങൾ) വണ്ണിച്ചു (ജപിച്ചു) നാഭി (വത്സനാഭി)യെ—(മേത്തോന്നിക്കിഴങ്ങ്) നീർകൊണ്ടു—ഉള്ളങ്കരം (ഉള്ളങ്കയ്യു) കാൽത്തലം (ഉള്ളങ്കാൽ) പെററളവു വെക്കം ആ ലേപനത്തെ കഴുകണം (പച്ചവെള്ളംകൊണ്ടു കഴുകിക്കളയണം.)

13. വലിയ മേത്തോന്നിക്കിഴങ്ങും, നീലപ്പനക്കിഴങ്ങും, കള്ളിപ്പാലിൽ അരച്ചുകലക്കി ചെമ്പുപാത്രത്തിലാക്കി വെണ്ണയും ചേർത്ത് ഏററവും പചിച്ചു (കാച്ചിയരിച്ചു എന്നു പൂർവ്വാർദ്ധത്തിന്റെ സാരം.) ഉദരേ(വയററത്തു) പിമ്പു (പെററശേഷം) ആ ലേപത്തെ നീക്കീടണം (കഴുകിക്കളയണം) മറുപിള്ള വീണല്ലാതെ കഴുകിക്കളയരുത്. കള്ളിപ്പുതുക്ഷീരവും (കള്ളിയുടെ പുതിയ പാലും) സമ്മേളിച്ചോത (ചേർന്ന)

14. പികകുലമൊഴിയാൾ (സ്ത്രീ) വിന്ദുത്രയമിതം (മൂന്നുതുള്ളിവീതം) മൌലിയിൽ (ശിരസ്സിൽ) ഭക്തപൂർവ്വം (ഭക്തിയോടുകൂടി സകലദൈവങ്ങളെ പ്രാർത്ഥിച്ചു) ഒററിച്ചീടട്ടെ. ഇതു വളരെ നിരൂപിച്ചേ ചെയ്യാവു. കണ്ണിനു കേടുവരാതിരിപ്പാൻ പിന്നെ ശീതോപചാരങ്ങൾ വളരെ ചെയ്യേണ്ടിവരും. ആ വസ്തു കള്ളിപ്പാൽ നീക്കി [ഉടച്ചുകളഞ്ഞ്] കതകസഹിതമാം [തേററാമ്പര

നൽക്കായം, പടുകാട്ടുമുല്ലമുരടീവസ്തുക്കൾതൻചൂർണ്ണമോ,
ചുക്കിന്തിപ്പിവകൊച്ചുതേക്കിന്നടെവേർക്കൂട്ടിപ്പൊടിച്ചുള്ളതോ,
വെക്കംകാടിയിലേകിയാലുമുളവാംമേൽച്ചൊന്നതാകുംഫലം
തക്രത്തിൽചെറുപുള്ളവേരിനെയരച്ചിട്ടുംകഴിപ്പിച്ചിടാം. 16
പൊട്ടുല്ലേമറുപിള്ളവീഴ്വതിന്നുംനന്നിപ്രയോഗങ്ങൾമൂ-
ന്നി, യ്യൂഴംപ്രസവിച്ചപെണ്ണിന്നുതകുംവൈദ്യത്തെയുംചൊല്ലുവൻ.

## സൂതികാചികിത്സ

നെയ്യെള്ളെണ്ണകളു, മ്പഴത്തൊലിപെടുംനാല്പാമരത്തൊലിനാൽ
പക്വംകാച്ചിയരിച്ചുപേറിൽമുറിവേററായോനിയിൽതേയ്ക്കണം 17
പേററാൽകോഷ്ഠംവിശുദ്ധിപ്പെടുവതിന്നു, മുടൻനോവലോരായ്‌വ തിന്നും,
പററുന്നാതതീക്ഷ്ണമദ്യത്തിനെയതുവയറാൾക്കേകണംപാകമായി
കുററംവിട്ടാവണക്കിൻമുരടിനൊടു, കുറുന്തോട്ടിവേർ, ചുക്ക, തുനെ-
യ്യാററിച്ചിട്ടുള്ളിവററിൻകഥിതസലിലവുംചെററശിപ്പിച്ചിടാമേ. 18

### സൂതികാമൃതംകഷായം

തൊലില്ലാതെയെടുത്തമുവളുകവേരൊക്കും, കുറുന്തോട്ടിവേ-
രാലുണ്ടാക്കിയ 'സൂതികാമൃത' കഷായത്തെക്കലേശാനനേ!

ലോട്ടുകൂടിയ] മേന്മേൽ (തോമരത്തോരെ) ശൈത്യം [തൊട്ടുനോക്കിയാൽ തണുപ്പ്]

15. ഗോപ്യം [രഹസ്യം]

16. പടു (ഇന്തുപ്പ്) ചൂർണ്ണമോ (പൊടിയോ) കൊച്ചുതേക്കിന്നടെ [ചെറുതേക്കിന്റെ] ഏകിയാലും (സേവിപ്പിച്ചാലും) മേൽച്ചൊന്നതാം ഫലം ('ചത്തപിള്ള പുറത്താവുക'യെന്നതു) ഉളവാം.

17. ഇപ്രയോഗങ്ങൾ മൂന്നു, ['നല്ക്കായം' എന്നു തുടങ്ങി മൂന്നു പ്രയോഗങ്ങൾ ചത്ത പിള്ള പിറക്കുവാൻ മാത്രമല്ല മറുപിള്ള വീഴ്വതിന്നും നന്നു.) നെയ്യെള്ളെണ്ണകൾ (നെയ്യോ, എള്ളെണ്ണയോ)

18. കോഷ്ഠം (ഉദരം) നോവൽ (വേദന) അതവയറാൾക്ക (പെററവൾക്ക) പാകമായി (ശക്തിയ്ക്കു തക്കവിധം) ഏകണം. കഥിതസലിലവും (കഷായവും) അശിപ്പിച്ചിടാമേ (സേവിപ്പിക്കാം) ഈ കഷായവും തീക്ഷ്ണമദ്യംപോലെ ഉദരശുദ്ധിയെ വരുത്തുന്നതും വേദനയെ വിസ്മരിപ്പിക്കുന്നതുമാകുന്നു.

തൈലം, നെയ്യു,തനിച്ചവെല്ല,മിവയെച്ചേർത്തിട്ടശിപ്പിച്ചുകൊ-
ണ്ടാലോപെററവളാതുരസ്ഥിതിയിലാകില്ലെന്നുചൊല്ലേണമോ? 19

അതിസാരജ്വരങ്ങൾ

പേറിൻപിമ്പതിസാരവുംപനിയുമുണ്ടായാൽകൊടിത്തൂവതൻ-
വേരുംചുക്കുമിണങ്ങിട്ടന്നദശമൂലത്തിൻകഷായത്തിനെ
സൈ്വരംജീരകരേണുവിട്ടുനുകരാനേകട്ടെ ഗുന്മാദിയെ
വേരീരഞ്ചെ,ഥപഞ്ചകോല,മിവതൻകഷായംശമിപ്പിച്ചുമേ. 20

ജ്വരത്തിന്ന്

ഇതവഴുതിനവേരോ,രിലമുരട്ടു,കൊടിത്തൂവവേരു,മുവ്വിലവേർ,
ചെറുപയറിൻെറപരിപ്പൊതൊത്തകൊത്തമ്പാലവിത്തു,
പപ്പടകം, 21

കാറെ,ന്നല്ലഞെരിഞ്ഞിലി,ഞ്ചി,യിവചേന്നിട്ടംകറുന്തോട്ടിതൻ
വേരാൽതീർത്തകഷായകം,കമലിനീഭർത്താവുദിക്കുംവിധൌ
കുറുൾക്കൊണ്ടുകടിച്ചുവെങ്കിലൊഴിവാമിപ്പെററപെണ്ണിന്‍ജ്വരം,
വേറിട്ടുള്ളഗദങ്ങളിൽതുടരണംമുഞ്ചൊന്നവൈദ്യങ്ങളെ. 22

സ്വസ്ഥയാംപെററപെണ്ണിന്നുപഥ്യമായുള്ളതൊക്കയും
വൃദ്ധസ്ത്രീകൾവിധിക്കുംമട്ടുതലെന്ന്യേനടത്തണം. 23

ആരോഗ്യസാധനമിതിപ്പടിമിക്കതുംഞാ-
നാരോമലേ!ഭവതിയോടുപറഞ്ഞുവല്ലോ

19. അശിപ്പിച്ചുകൊണ്ടാലോ (സേവിപ്പിച്ചാൽ) ആതുരസ്ഥിതിയിൽ (രോഗാവസ്ഥയിൽ) ആകില്ലെന്നു ചൊല്ലേണമോ? ഈ കഷായത്തിൻെറ പേരിൽനിന്നുതന്നെ ഈ വാസ്തവം ഊഹിക്കപ്പെടാവുന്നതാണല്ലോ എന്നു സാരം.

20. പെററവൾക്കു ഗുന്മം മുതലായതുണ്ടായാൽ ഈ കഷായം സേവിപ്പിക്കണം.

21. 21-ാം ശ്ലോകത്തിൻെറ യോജന 22-ാം ശ്ലോകത്തോടാകുന്നു.

22. കമലിനീഭർത്താവു (സൂര്യൻ) ഉദിക്കുംവിധൌ (രാവിലെ) വേറിട്ടുള്ളഗദങ്ങളിൽ (അരോചകാദിരോഗങ്ങളിൽ) മുഞ്ചൊന്ന (അവിടെയവിടെ വിവരിക്കപ്പെട്ട) വൈദ്യങ്ങളെ തുടരണം.

23. സ്വസ്ഥയാം (രോഗം ഒന്നും ഇല്ലാത്തവളായ) വൃദ്ധസ്ത്രീകൾ (പഴമയുള്ള പെണ്ണുങ്ങൾ) സ്വസ്ഥകളായ സൂതികളുടെ ഉപചാരങ്ങളിൽ സർവ്വത്ര സ്ത്രീകളത്രേ പ്രമാണം.

നേരായ്‌നിനക്കുമുഷിയാതെയിരിക്കുവാനാ-
ണേറെച്ചുരുക്കിയതനാദരമൂലമല്ലേ. 24

'കാലുഷ്യംകലരാതെകണ്ടിതിനുവിധിച്ചോരുപ്രയോഗങ്ങൾബാ-
ല്യംയൗവനമാണ്ടവനിലുംയോജ്യങ്ങളാണാകയാൽ
ആലോചിക്കുകിലൊന്നുകൊണ്ടുശരിയായ്‌'സാധിച്ചുരണ്ടെണ്ണ'മെ-
ന്നാലോലപ്രമദത്തഴപ്പാടതളിച്ചെയ്യുന്നുവോനീ?ശിവേ! 25

'ആയുർവ്വേദ'രഹസ്യമാസകലമീവണ്ണംഗ്രഹിച്ചുൾത്തടം
കാമ്യംപ്രീതികലർന്നുതൻകമനിയൊത്തദ്രിക്കിൽനിന്നഞ്ജസാ
പായുംവെള്ളരുതേറിവെള്ളിമലയിൽചെന്നെത്തി,മുന്നേത്തമ-
ട്ടായുന്മേഷമിയന്നുവാണൊരുവിരൂപാക്ഷൻകടാക്ഷിക്കണം. 26

24. ആരോഗ്യസാധനമായ ഇതു (പ്രകൃതശാസ്ത്രം) അനാദര മൂലം (ആദരമില്ലായ്കനിമിത്തം) അല്ല. വിസ്തരിച്ചാൽ പ്രായേണ ജനങ്ങൾക്കു കേട്ടുകേട്ടു മനസ്സു മുഷിയും. അതുപോലെ നിനക്കും മുഷിഞ്ഞെങ്കിലോ എന്നു കരുതീട്ടാണു അധികം ചുരുക്കിയതു്. എങ്കിലും അത്യാവശ്യങ്ങളായവ മുഴുവൻ ഇതിൽ അടങ്ങിയിരിക്കുന്നു.

25. കാലുഷ്യം കലരാതെ (തെളിവിൽ) യോജ്യങ്ങൾ (ഉപയോഗിക്കത്തക്കവ) ആലോലപ്രമദത്തഴപ്പാട്ടു നീ അതളിച്ചെയ്യുന്നുവോ?—'ബാലചികിത്സാക്രമ' പ്രതിപാദകമായ ഭഗവാന്റെ അതളപ്പാട്ടു ഇതര ചികിത്സാദികളെ കൂടി ധാരാളം വെളിപ്പെടുത്തിയിരിക്കുന്നതിനാൽ 'ഏകവൃന്തഗതപുഷ്പദ്വയന്യായേന' എത്രയോ സന്തോഷാവഹമാകുന്നു എന്നു ദേവി സമ്മതിക്കുന്നു.

26. ഗ്രന്ഥാവസാനമംഗളം.

